# ശ്രീ വാല്മീകി രാമായണം.

## ഗദ്യവിവൎത്തനം

## രണ്ടാം ഭാഗം



സി. ജി. വാരിയർ.



നമോഽസ്തു രാമായ സലക്ഷ്മണായ

ദേവ്യൈച തസ്യൈ ജനാകാത്മജായൈ

നമോഽസ്തു രുദ്രേന്ദ്ര യമാനിലഭ്യോ

നമോഽസ്തു ചന്ദ്രാർക്കമരുത്ഗണേഭ്യഃ

ശ്രീ

# വാല്മീകിരാമായണം

(ഗദ്യവിവർത്തനം)

## രണ്ടാംഭാഗം

(അയോദ്ധ്യാകാണ്ഡം — ആരണ്യകാണ്ഡം —
കിഷ്കിന്ധാകാണ്ഡം)

സി. ജി. വാരിയർ.

# SREE VALMEEKIRAMAYANAM

( Malayalam Translation Second Part )

By: **C. G. WARIAR**

Printed at: Dharmakahalam Press, Peringottukara.

Publishers:
**SREE VALMEEKI PUBLICATIONS, PONNANI**

First Published: JUNE 1975

Copies:- 1000

**Price Rs:- 23-00**

# വിഷയാനുക്രമണിക



## ആരണ്യകാണ്ഡം

## കിഷ്കിന്ധാകാണ്ഡം

# അവതാരിക



**നമ ആദികവയേ വാല്മീകിപ്രഭവായ.**

“കൂജന്തം രാമരാമേതി
മധുരം മധുരാക്ഷരം
ആരുഹ്യ കവിതാശാഖാം
വന്ദേ വാല്മീകികോകിലം”

അവതാരിക ആവശ്യമില്ലാത്ത ഗ്രന്ഥമാണ് വാല്മീകിരാമായണം. ആദികാവ്യത്തിന് അവതാരക സ്വഭാവമല്ലേ ഉള്ളൂ? എന്നിരിക്കെ, സുഹൃദ്വരേണ്യനും പണ്ഡിതോത്തംസവുമായ ശ്രീ. സി. ജി. വാരിയരുടെ അനന്യസുലഭമായ കർമ്മകുശലതക്ക് ഒരവതാരിക തീർച്ചയായും വേണം. അതദ്ദേഹം ഈയുള്ളവനെ പ്രോത്സാഹിപ്പിച്ചതിലുള്ള ചാരിതാർത്ഥ്യം വാക്കുകൾക്കപ്പുറമാണ്.

ശ്രീമദ് രാമായണം വായിക്കുന്നതിനു മുൻപ് ചില കാര്യങ്ങൾ അറിഞ്ഞിരിക്കേണ്ടതാവശ്യമാണ്. വിശിഷ്യ മൂലഗ്രന്ഥം പരിചയിച്ചിട്ടില്ലാത്തവർക്കും, അതിനുള്ള കഴിവു നേടിയിട്ടില്ലാത്തവർക്കും, മാർഗ്ഗദർശകമെന്ന നിലയിൽ ഇതിഹാസസ്വഭാവവും കവികർമ്മകൌശലവും തെല്ലൊന്ന് ഉപന്യസിക്കാതിരുന്നാൽ, അതൊരു ന്യൂനതയായിരിക്കും. അതു പരിഹരിക്കുവാൻ ഈ ആമുഖം സഹായകമാകട്ടെ എന്നു പ്രാർത്ഥിക്കുന്നു.

ഇതിഹാസം ചരിത്രമല്ല, ആഖ്യായികയുമല്ല; ധർമ്മോപദേശത്തിനുതകുന്ന കല്പിത കഥാംശങ്ങളും ചരിത്രവും കൂട്ടിക്കലർത്തി സാകല്യേന സമാഹരിച്ചിട്ടുള്ള മഹനീയമായ ഈശ്വരാപദാനം മാത്രമാണത്. അതായത്—

“ധർമ്മാർത്ഥകാമമോക്ഷാണാ—
മുപദേശസമന്വിതം
പൂർവ്വവൃത്തം കഥായുക്ത—
മിതിഹാസം പ്രചക്ഷതേ.”

എന്നാണു നിർവചനം.

"ഇതിഹ" എന്നൊരവ്യയമുണ്ട്. അതിൽനിന്നാണ് ഐതിഹ്യം എന്ന ശബ്ദത്തിൻെറ നിഷ്പത്തി. പാരമ്പര്യോപദേശമെന്നാണ് "ഇതിഹ"യുടെ അർത്ഥം. "ഇതിഹ"യ്ക്ക് ഇരിപ്പിടമായ ഗ്രന്ഥം ഇതിഹാസമാകുന്നു.

"പാരമ്പര്യോപദേശഃസ്യാ—
ദൈതിഹ്യമിതിഹാവ്യയം"

എന്നാണല്ലോ അമരസിംഹവചനം.

ശ്രുതിസിദ്ധമായ "രാമഹൃദയം" കഥാമയമാക്കി അവതരിപ്പിക്കയും തദ്ദ്വാരാ ലോകഹിതത്തിനുവേണ്ടി സത്യാദിസദ്ഗുണങ്ങളെ അവിരാമം പ്രശംസിക്കയും അഹന്താമമതാദിദോഷങ്ങളെ അടിക്കടി ആപത്കരങ്ങളായി ചിത്രീകരിക്കയും ചെയ്തുകൊണ്ട് മനുഷ്യജീവിതമെന്ന സ്വച്ഛന്ദപ്രവാഹത്തിനു ഋജുവും ശുദ്ധവുമായ മാർഗ്ഗം തെളിയിച്ചു കൊടുക്കുകയാണ് രാമായണത്തിൻെറ കാതലായ ലക്ഷ്യം. അതിൻെറ ദിവ്യത്വം നിലനില്ക്കുന്നതു് നിത്യശ്രേയോനിദാനമായ സന്മാർഗ്ഗ പദ്ധതിയെ അവലംബിച്ചുമാകുന്നു.

ഒരു നീതിശാസ്ത്രമെന്നോ ധർമ്മസംഹിതയെന്നോ വിശേഷിപ്പിക്കുന്നതിലേറെ, ലക്ഷണമൊത്ത കാവ്യമെന്ന നിലയിൽ സംസ്കൃതസാഹിത്യത്തിലെ പ്രഥമ പുസ്തകമാണിതു്. അലങ്കാരങ്ങൾ, അർത്ഥവ്യഞ്ജനങ്ങൾ, വൃത്തബന്ധങ്ങൾ എന്നുവേണ്ട സാഹിത്യസരണിയിലെ എല്ലാ മുഖ്യധാരകളും ഇതിൽ സന്നിവേശിപ്പിച്ചിരിക്കുന്നു. വ്യംഗ്യമര്യാദയിലൂടെ അത്യുത്തമസ്ഥാനവും ഇതിനു കല്പിച്ചിരിക്കുന്നു. ഇക്കാരണത്താൽ ആദികാവ്യമെന്ന നിത്യപ്രശംസയ്ക്ക് ഇതു വിധേയവുമായി.

രചനാസൗഷ്ഠവം കൊണ്ടും ഭാവഭംഗികൊണ്ടും ഈ ഗ്രന്ഥം ഭാരതീയ കവിപാരമ്പര്യത്തിനും വൈദേശികകാവ്യശില്പങ്ങൾക്കും മാതൃകയായി പരിലസിക്കുന്നു. രാമായണത്തെ ഒട്ടെങ്കിലും അനുസരിക്കാത്ത ഏതെങ്കിലും മഹാകവിയോ കാവ്യമോ നമ്മുടെ രാജ്യത്തുണ്ടായിട്ടില്ല. വിശ്വസാഹിത്യത്തിനു ആധാരഭൂതമായ ശില്പരചനയിൽ വിജയം വരിച്ച ആദികവിയെ കവികുലഗുരുവായി ആരാധിക്കുവാനുള്ള ഭാഗ്യവും ഭാരതത്തിനു തന്നെ സിദ്ധിച്ചിരിക്കുന്നു.

രാഷ്ട്രത്തിൻെറ ഭവ്യസമ്പത്തുകളാണ് ഇതിഹാസകാവ്യങ്ങൾ. അവ സംസ്കാരത്തിൻെറ അന്തർബാഹ്യലോചനങ്ങളാണ്. ഇതിവൃത്താപേക്ഷയാ ലഘുത്വം കല്പിച്ചിരുന്നാലും വ്യാഖ്യാന വിഷയത്തിൽ അദ്വിതീയ മഹത്വം രാമകഥയ്ക്കുണ്ട്. അതു് സമഗ്രമായും ഈ നാടിൻെറ സംസ്കാരം തുറന്നു കാട്ടുന്നു.

ഉത്തമാദർശങ്ങളുടെ ആത്യന്തിക ലക്ഷ്യമായ "പുണ്യം" സകലക്കമായി നിർദ്ദേശി ക്കുന്നു. "ലോകാഃ സമസ്താഃ സുഖിനോ ഭവന്തു" എന്നാശംസിക്കുവാനും ആശ്വാസം പ്രദാനം ചെയ്യുവാനും സമർത്ഥമാകുന്നു. അതുകൊണ്ടാണ്, രാമായണത്തിലെ—

"ഏകൈകമക്ഷരം പുംസാം
മഹാപാതക നാശനം" എന്ന കവിപ്രശംസ തുലോം സാർത്ഥകമായതു്.

മഹാരാമായണത്തെ പ്രശംസിക്കുന്ന ഏതാനും പുരാണ സന്ദർഭങ്ങൾ ദിങ്മാത്രമായി ചൂണ്ടിക്കാണിക്കാം.

ബൃഹദ്ധർമപുരാണം ഒന്നാം ഖണ്ഡത്തിൽ വ്യാസഭഗവാനു് പുരാണ നിർമ്മിതിയിൽ പ്രചോദനം ലഭിച്ചതു് വാല്മീകിയിൽ നിന്നാണെന്നു കാണുന്നു.

"പഠ രാമായണം വ്യാസ!
കാവ്യബീജം സനാതനം
യത്ര രാമചരിത്രം സ്യാത്
തദഹം തത്ര ശക്തിമാൻ" എന്നും,
"രാമായണേ പഠിതം മേ
പ്രസന്നോ / സ്മികൃതസ്ത്വയാ
കരിഷ്യാമി പുരാണാനി
മഹാഭാരതമേവ ച" എന്നും പ്രസ്താവങ്ങളുണ്ടു്.

(ഇവിടെ വ്യാസവാല്മീകീ ഘടിതമായ വസ്തുപ്രതിവസ്തു ഭാവത്തെ ആസ്പദിച്ചു് വിവാദം നിലവിലുണ്ടെന്നുള്ളതു വിസ്മരിക്കുന്നില്ല.) ഏറെക്കുറെ എല്ലാപുരാണങ്ങളിലും രാമകഥ ഉപശ്ലോകിതമായിട്ടുണ്ടു്. സ്കന്ദപുരാണത്തിൽ രാമായണ മാഹാത്മ്യം ഉപനിബദ്ധമായിരിക്കുന്നു. യുധിഷ്ഠിരന്റെ ആവശ്യപ്രകാരം വേദവ്യാസർ തന്നെ രാമായണതാത്പര്യദീപികയെന്ന വ്യാഖ്യാനം ചമച്ചുവെന്നും അതിന്റെ ഒരുകയ്യെഴുത്തുപ്രതി ഇന്നും കാണ്മാനുണ്ടെന്നും ഒരു പണ്ഡിതൻ രേഖപ്പെടുത്തിയിരിക്കുന്നു. മഹാഭാരതം ദ്രോണപർവത്തിൽ വാല്മീകിയുടേതെന്നു പറഞ്ഞുകൊണ്ടുതന്നെ വ്യാസഭഗവാൻ ഒരു ശ്ലോകം ഉദ്ധരിക്കുന്നുണ്ടു്.

"അപിചായം പുരാഗീതഃ
ശ്ലോകോ വാല്മീകിനാ ഭുവി
ന ഹന്തവ്യാഃ സ്ത്രിയേശ്ചേതി
യദ് ബ്രവീഷി പ്ലവംഗമ!

സർവ്വകാലം മനുഷ്യേണ
വ്യവസായവതാ സദാ
പീഡാകരമമിത്രാണാം
യച്ചകർത്തവ്യമേവ തത്  (ദ്രോണം—143-97-98)

രണ്ടു ശ്ലോകത്തിന്റെയും ഉത്തരാർദ്ധം രാമായണം യുദ്ധകാണ്ഡത്തിൽ (81-28) ഇന്ദ്രജിത്തിന്റെ സംവാദരൂപമായി ചേർത്തിരിക്കുന്നു. അഗ്നിപുരാണം 5 മുതൽ 13 വരെ അധ്യായങ്ങളിൽ നാരദവാല്മീകി സംഭാഷണമായി രാമായണ കഥ സംക്ഷേപിച്ചിരിക്കുന്നു. ഗാരുഡപുരാണം പൂർവ്വഖണ്ഡം 143-ാം അദ്ധ്യായത്തിൽ അതേ ശ്ലോകങ്ങൾ ആവർത്തിച്ചിരിക്കുന്നതും കാണാം. സ്കന്ദപുരാണം വൈശാഖമാഹാത്മ്യപ്രകരണത്തിൽ വാല്മീകിയുടെ ചരിത്രം സവിശേഷമായി വർണ്ണിച്ചിട്ടുണ്ട്. (അധ്യായം 17 മുതൽ 20 വരെ) അതേ പുരാണത്തിൽ ആവന്ത്യഖണ്ഡം 24-ാം അധ്യായത്തിലും പ്രഭാസഖണ്ഡം 278-ാം അദ്ധ്യായത്തിലും അധ്യാത്മരാമായണം അയോദ്ധ്യാകാണ്ഡത്തിലും വാല്മീകിയുടെ ചരിത്രം വിവരിച്ചിരിക്കുന്നു. വേറെ പലദിക്കിലും വ്യാസൻ ആദികവിയെ ഉപജീവിച്ചതായി തെളിവുകളുണ്ട്.

വേദങ്ങളിലും രാമകഥാ സൂചനയുണ്ട്. ഋഗ്വേദത്തിലെ ഒരു മന്ത്രം പരോക്ഷമായി രാമകഥ ഉൾക്കൊള്ളുന്നു. അഥർവവേദത്തിൽ അയോദ്ധ്യാ നഗരിയെ പരോക്ഷാർത്ഥത്തിൽ സൂചിപ്പിച്ചിട്ടുണ്ട്.

അനന്തരകാലകവികൾക്കും ഈ അനുസ്മരണം വേണ്ടിവന്നു. രഘുവംശ നിർമ്മാണത്തിൽ കാളിദാസനും പൂർവ്വസൂരികളെ സ്മരിക്കുന്നുണ്ടല്ലോ. അദ്ദേഹം-

"സോഽനു വ്യാഹരണാദ് ഭൂയഃ
ശോകഃ ശ്ലോകത്വമാഗതഃ"

എന്ന മുനിവാക്യത്തെ മുൻനിർത്തിയാണ് 14-ാം സർഗ്ഗത്തിൽ—

"താമഭ്യഗച്ഛദ്രുദിതാനുസാരീ
മുനി: കുശേധ്മാഹരണായ യാതഃ
നിഷാദ വിദ്ധാണ്ഡജദർശനോത്ഥഃ
ശ്ലോകത്വമാപദ്യത യസ്യശോകഃ"  (14-70)

എന്ന പദ്യം രചിച്ചതു്. ആനന്ദവർദ്ധനൻ ധ്വന്യാലോകത്തിലും ശാർങ്ഗധരൻ സുഭാഷിതപദ്ധതിയിലും ധനഞ്ജയൻ ദശരൂപകത്തിലും കുമാരദാസൻ

ജാനകീ ഹരണത്തിലും ഭാസഭോജാദി മഹാകവികൾ വിവിധ സന്ദർഭങ്ങളിലും ആദികവിയെ സ്മരിച്ചും ഭജിച്ചുമാണ് കാവ്യോപാസന നടത്തിയതു്. ഭാരതീയ ഭാഷകളിലെല്ലാം തന്നെ വാല്മീകിയും രാമായണവും പ്രഥമസ്ഥാനീയമായി കടന്നു വന്നിട്ടുണ്ടു്. ചുരുക്കത്തിൽ ഭാരതീയകാവ്യബീജമാണു് ശ്രീമദ് വാല്മീകി രാമായണം.

വാല്മീകിയുടെ കഥ അധ്യാത്മരാമായണാദികളിൽ വന്നിട്ടുണ്ടെങ്കിലും വ്യക്തമായ ഒരു ചരിത്രം ലഭിച്ചിട്ടുണ്ടെന്നു പറഞ്ഞുകൂടാ. താൻ പ്രചേതസ്സിൻെറ പത്താമത്തെ പുത്രനാണെന്നു മഹർഷി തന്നെപറയുന്നുണ്ടു്.

പ്രചേതസോ ഽഹം ദശമഃ
പുത്രോ രാഘവനന്ദന! (7-96-19)

അധ്യാത്മരാമായണത്തിലും പ്രചേതസ്സിൻെറ മകനാണു വാല്മീകിയെന്നു കാണുന്നു. സ്കന്ദപുരാണത്തിൽ ചില വിവരങ്ങൾ കൂടുതലായുണ്ടു്—“പൂർവജന്മത്തിൽ അദ്ദേഹം വ്യാധ (വേടൻ) നായിരുന്നു. അതിൻെറ മുൻപിലത്തേ ജന്മത്തിൽ ശ്രീവത്സഗോത്രത്തിൽ സ്തംഭൻ എന്ന പേരിൽ ബ്രാഹ്മണനായിരുന്നത്രേ; വ്യാധനായി ചിന്നുപോയ കാലത്തു് ശംഖമുനിയുടെ ഉപദേശത്താലും അനുഗ്രഹത്താലും രാമനാമം ജപിച്ചു് ശുദ്ധി നേടുകയാൽ അടുത്ത ജന്മത്തിൽ അഗ്നിശർമ്മാവെന്ന പേരിൽ (രത്നാകരൻ എന്നും പേരുണ്ടു്.) ബ്രാഹ്മണനായി ജനിച്ചു. അന്നാവാം പ്രചേതസ്സിൻെറ മകനായതെന്നു് അനുമാനിക്കാം. ബ്രാഹ്മണനായി പ്പിറന്നെങ്കിലും പൂർവ്വസംസ്കാരംമൂലം വ്യാധജീവിതവുമായി രഞ്ജിച്ചു് ഹീനകർമ്മങ്ങളിലേർപ്പെട്ടുപോയി! ഭാഗ്യവശാൽ സപ്തർഷികളുമായി സംഗമിക്കുകയും അവരുടെ ഉപദേശമനുസരിച്ചു് തപോനിഷ്ഠനായി “മരാ, മരാ” എന്നു ജപിച്ചു് വളരെക്കാലം കഴിച്ചുകൂട്ടുകയും ചെയ്തു. ശരീരമാസകലം വല്മീകത്തിൽ മൂടിപ്പോകയാൽ വാല്മീകിയെന്ന പേരു ലഭിച്ചു. തപഃസിദ്ധനായ അഗ്നിശർമ്മാവാണു് വാല്മീകിയായിത്തീർന്നതും രാമായണം രചിച്ചതെന്നും ആ കഥ അവസാനിക്കുന്നു. അധമജാതിക്കാരനാണു വാല്മീകിയെന്നുള്ള ആശങ്കയ്ക്കു് ഇതൊരു പരിഹാരമായി ചിലർ കണക്കാക്കുന്നു. കൃത്തിവാസ രാമയണം (ബംഗാളി) രാമചരിതമാനസം (ഹിന്ദി) അധ്യാത്മരാമായണം, ആനന്ദരാമായണം ഭവിഷ്യപുരാണം മുതലായ ഗ്രന്ഥങ്ങളിലും ഈ കഥ ചില്ലറഭേദങ്ങളോടുകൂടി വിവരിക്കുന്നുണ്ടു്.

രാമായണത്തിനു് സംസ്കൃതത്തിൽ ഒട്ടേറെ വ്യാഖ്യാനങ്ങളുണ്ടു്. ചിലവേതുകൾ താഴെ കുറിക്കുന്നു.

1 കതകാ—(അജ്ഞാതകർത്തൃകം)
2 രാമായണതിലകം അഥവാ രാമാഭിരാമാ (നാഗോജിഭട്ടൻ)
3 രാമായണഭൂഷണം (ഗോവിന്ദരാജൻ)
4 രാമായണശിരോമണി (ശിവസഹായൻ)
5 തത്വദീപം (മഹേശതീർത്ഥൻ)
6 രാമായണവ്യാഖ്യാ (രാമാനുജാചാര്യർ)
7 വിവേകതിലകം (വരദരാജൻ)
8 ധർമ്മാകൂതം (ത്ര്യംബകരാജമഖാനി)
9 രാമായണകൂടം (രാമാനന്ദതീർത്ഥൻ)
10 ചതുരർത്ഥദീപിക (അജ്ഞാതകർത്തൃകം)
11 രാമായണവിരോധപരിഹാരം ”
12 രാമായണസേതു ”
13 താത്പര്യതരംഗിണി ”
14 ശൃംഗാരസുധാകരം ”
15 രാമായണസപ്തബിംബം ”
16 മനോരമ ”

മുതലായവ

1 അഹോബലൻെറവാല്മീകിഹൃദയം. 2)അദ്ദേഹത്തിൻെറശിഷ്യൻ രചിച്ച വിരോധഭംജിനി. 3) മാധവാചാര്യൻെറ രാമായണ താത്പര്യനിർണ്ണയം. 4) പ്രവാളമുകന്ദസൂരിയുടെ രാമായണഭൂഷണം 5) രാമഭദ്രാശ്രമൻെറ സുബോധിനി എന്നീ ടീകകളും പ്രചാരമുള്ളവതന്നെ. അജ്ഞാതകർത്തൃകങ്ങളായ വ്യാഖ്യാനങ്ങൾ ഇനിയുമുണ്ട്. 1) അമൃതകനകം. 2) രാമായണസാരദീപിക. 3) ഗുരുബാല 4) ചിത്തരംജിനി മുതലായവ അക്കൂട്ടത്തിൽപ്പെടുന്നു. വരദരാജകൃതമെന്നറിയപ്പെടുന്ന രാമായണസാരസംഗ്രഹം ദേവരാമഭട്ടൻെറ വിഷയപദാർത്ഥവ്യാഖ്യാ, നൃസിംഹശാസ്ത്രിയുടെ കല്പവല്ലിക, വെങ്കടാചാര്യൻെറ രാമായണാർത്ഥപ്രകാശിക, അദ്ദേഹത്തിൻെറ തന്നെ രാമായണ കഥാവിമർശം തുടങ്ങി എത്രയോ ഗ്രന്ഥങ്ങൾ വിസ്മൃതിയിലാണ്ടുപോയിരിക്കുന്നു. ഇംഗ്ലീഷ്, ഫ്രഞ്ച് മുതലായ ഭാഷകളിലും വിവിധഭാരതീയ ഭാഷകളിലുമായി ശതക്കണക്കിനു വ്യാഖ്യാനങ്ങളും നിരൂപണങ്ങളും വേറെയുണ്ട്. ഇത്രയധികം വ്യാഖ്യാനസമ്പാരസ്യമർഹിക്കുന്ന മറെറാരു കൃതി വിശ്വസാഹിത്യത്തിലുണ്ടോ എന്നുപോലും സംശയിക്കേണ്ടിയിരിക്കുന്നു!

കാവ്യം നവരസരുചിരവും ധ്വനിമയവുമായിരിക്കണമെന്നാണ് നിയമം രാമായണം ധ്വനിമയ(ഉത്തമ) കാവ്യമാണെന്നും അഗ്നിപുരാണാദികളിലെ കാവ്യശാസ്ത്രപ്രതിഷ്ഠാപനത്തിനു് മാർഗ്ഗനിർദ്ദേശം ചെയ്തതു് വാല്മീകിയാണെന്നും വ്യക്തമാണ്. ശൃംഗാരാദി രസങ്ങളെ യഥാക്രമം പോഷിപ്പിച്ചും കരുണത്തെ അംഗിയാക്കിയും കാവ്യനിർമ്മാണകലയുടെ എല്ലാ അംഗങ്ങളും യഥോചിതം വിന്യസിക്കുവാൻ ആദികവി ബോധപൂർവ്വം ശ്രമിച്ചിട്ടുണ്ടു്. ധർമ്മഗ്രന്ഥങ്ങളിലെ ശുഷ്കമായ ഉപദേശരീതി ഉപേക്ഷിച്ചതും ഉപമാദ്യാലങ്കാരങ്ങൾ ഉപയോഗപ്പെടുത്തിയതും ഒരു പുതിയ കാൽവെപ്പായി കാണേണ്ടതുണ്ടു്. ഇതുസംബന്ധമായ വിവരണമാണ് രാമായണ മഹത്വം സുസ്ഥിരമാക്കിയതും. ഇതിഹാസം കവിതാമയവും ശാസ്ത്രസമ്മതവുമായപ്പോൾ ലക്ഷ്യഗ്രന്ഥമായി തീർന്നതിനു് ഒന്നാമത്തെ ഉദാഹരണം വാല്മീകിരാമായണം തന്നെ.

ജ്യോതിഷം, നിരുക്തം മുതലായ വേദാംഗങ്ങൾ സൂക്ഷ്മമായി സന്നിവേശിപ്പിച്ചു് ദാർശനികരീതിയിൽ രാമായണകളേബരം സമൃദ്ധമാക്കിയിരിക്കുന്നു. സദ്ധർമ്മങ്ങളെ—ഭക്തിപ്രദാനങ്ങളായ സദാചാരങ്ങളെ—സർവ്വത്ര മുൻതൂക്കം കൊടുത്തു നിർദ്ദേശിച്ചിട്ടുണ്ടു്. "രാമാദിവത് പ്രവർത്തിതവ്യം ന രാവണാദിവത്" എന്ന ഉപദേശമാണ് ഈ ഗ്രന്ഥത്തിലെ മുഖ്യവിഷയം.

ജീവിതം ധന്യമാകുന്നതു് ആത്മാനുസന്ധാനം മുഖേനയാണ്. അതിനു് ജപം, തപം മുതലായി പലമാർഗ്ഗങ്ങളുമുണ്ടു്. ലൌകികമായ ഉത്ക്കർഷത്തേക്കാൾ ആദ്ധ്യാത്മികമായ വളർച്ചയിൽ ശ്രദ്ധിക്കണം. ഇതിലേയ്ക്കു് തപസ്വി ലോക സാധാരണമായ അനുഷ്ഠാനങ്ങൾ സഫലമാക്കിയേ മതിയാവൂ. ഈ ലക്ഷ്യം സാധിക്കണമെങ്കിൽ പ്രപഞ്ചവൈരാഗ്യം വേണം. രാമകഥയുടെ പശ്ചാത്തലം വൈരാഗ്യ സന്ദീപനമാണെന്നും ഗ്രഹിക്കേണ്ടതുണ്ടു്.

പരമാത്മസ്വരൂപനാണ് രാമൻ. വെറും മനുഷ്യനല്ല. ഇതു് വ്യക്തമാക്കുകയും അതേ അവസരത്തിൽ മനുഷ്യസാധാരണമായ അനുഭവങ്ങൾ നിരത്തിവെക്കുകയും ചെയ്യുന്നു. അദ്ധ്യാത്മരാമായണാദികളിലെ അലൌകികപുരുഷാർത്ഥം ഗൂഢഗുളികാന്യായേന സംക്രമിപ്പിച്ചുകൊണ്ടാണ് വാല്മീകിയുടെ വേദാന്തചർച്ചകൾ.

"മാനുഷം രൂപമാസ്ഥായ
വിഷ്ണുഃ സത്യപരാക്രമഃ"

എന്നു് രാമനെ വർണ്ണിക്കുവാൻ മഹർഷി മടിക്കുന്നില്ല. ഇവിടെ പ്രായോഗിക വേദാന്തമേ ഉള്ളവെന്നും ഭക്തന്മാർ ഗ്രഹിക്കേണ്ടതാണു്.

അടുത്തകാലത്തു് വിമർശകന്മാരും ഗവേഷകന്മാരും ഈ ഗ്രന്ഥത്തിന്റെ സ്ഥലകാലബന്ധത്തെക്കുറിച്ചു് പല നിഗമനങ്ങളിലും എത്തിച്ചേർന്നിട്ടുണ്ടു്. വിവാദാസ്പദങ്ങളായ പലതും; ലങ്കയുടെ സ്ഥാനം മാലദ്വീപാണെന്നും, പഴയ ലങ്ക കടൽക്ഷോഭംമൂലം നശിച്ചെന്നും, ഇന്നത്തെ "സിലോൺ" അല്ലെന്നും മററുമായി ഒട്ടേറെ അഭിപ്രായങ്ങളുണ്ടു്. കേകയം മുതലായ രാജ്യങ്ങളുടെ സ്ഥാനനിർണ്ണയവും, ഗംഗാതീരവും തമസാതീരവും വെവ്വേറെയെന്നും, രണ്ടും വാല്മീകിയുടെ വാസസ്ഥലങ്ങളായിരുന്നെന്നും ഒരഭിപ്രായമുണ്ടു്. ചരിത്രപരവും ഭൂമിശാസ്ത്രപരവുമായ അനുസന്ധാനത്തിന്നു് ഇവിടെ വളരെ പ്രധാന്യമില്ലെന്നുള്ള വസ്തുത ആദ്യംതന്നെ പറഞ്ഞിട്ടുണ്ടല്ലോ.

രാമകഥയും വാനരചക്രവും തമ്മിൽ ബന്ധപ്പെട്ടത്തിയിരിക്കുന്നതാണു് ഈ ഇതിഹാസത്തിലെ മുഖ്യാംഗം. ആര്യദ്രാവിഡസങ്കല്പമോ ചാതുർവർണ്ണ്യവ്യവസ്ഥയോ മററുതരത്തിലുള്ള വിഭാഗീയ കല്പനയോ രാമചരിത്രത്തിന്റെ പശ്ചാത്തലത്തിൽ കൊണ്ടുവരുന്നതു് വളരെയൊന്നും പ്രയോജനകരമല്ല. മനുഷ്യസംസ്കാരത്തിന്റെ വിവിധവശങ്ങളെ പുരസ്കരിക്കുന്ന ബഹുമുഖചിത്രങ്ങളാണു് കഥാപാത്രങ്ങളായി പ്രത്യക്ഷപ്പെടുന്നതു്. കാല്പനികപ്രസ്ഥാനത്തിൽ അത്യുന്നതസ്ഥാനത്തെത്തിയ ഒരു കാവ്യത്തിന്റെ പൂർവ്വരംഗം ശ്രദ്ധിക്കാതെ അന്യഥാ ഗവേഷണം നടത്തുന്നതിന്റെ ദുഷ്പരിണാമമാണു് സംഘർഷരൂപത്തിലുള്ള നിഗമനമെന്നുമാത്രം ചുരുക്കിപ്പറയാം.

രാമകഥയുടെ അന്തർധാര സാധകന്റെ ഉത്കർഷാപകർഷങ്ങളും ബ്രഹ്മോപലബ്ധിയുമാണു്. അതുമാത്രം മുൻനിർത്തിയും കാവ്യോപായം സ്വീകരിച്ചും രാമായണം പഠിക്കേണ്ടതും വിശുദ്ധജീവിതത്തിന്റെ മാതൃക സ്വീകരിക്കേണ്ടതുമാകുന്നു.

സംസ്കൃതം കുററിയററുതുടങ്ങിയ ഈ കാലത്തു് കേരളീയർക്കു് രാമായണപാഠം സുകരമല്ല. വള്ളത്തോളിന്റെ പദ്യബദ്ധമായ വിവർത്തനം ഉണ്ടായിട്ടുണ്ടെങ്കിലും അതു വായിക്കാനുള്ള പാടവും ക്ഷമയും സാധാരണക്കാർക്കില്ല. ഒരു നോവൽ പോലെ—കഥപോലെ— വായിക്കാൻ കഴിഞ്ഞാൽ— ചിലരെങ്കിലും അതിൽ തത്പരരായെന്നുവരും. ഈ ഉദ്ദേശ്യമാണു് ശ്രീ: സി. ജി. വാരിയരെ ഇത്തരമൊരു സാഹസത്തിലേപ്പെടുത്തിയതെന്നുതോന്നുന്നു.

കേരളവർമ്മ രാമായണം, കണ്ണശ്ശ രാമായണം മുതലായ സ്വതന്ത്രവിവർത്തനങ്ങൾ വാല്മീകി രാമായണത്തിന്നു് നേരത്തെ ഉണ്ടായിട്ടുണ്ടു്. സംസ്കൃതകൃതിതന്നെ പദാനുപദ വ്യാഖ്യാനമായി ശ്രീ കണ്ണനൂര് കൃഷ്ണവാരിയർ നമുക്കു് സമ്മാനിച്ചിട്ടുണ്ടു്. ഒന്നാം പതിപ്പു് 500 കോപ്പി അച്ചടിച്ചാലും വില്ക്കാൻ പ്രയാസമുള്ള കൃതിയായിട്ടാണു് അന്നു് അതനുഭവപ്പെട്ടതു്. ഹിന്ദുക്കൾക്കു് സ്വന്തം മതഗ്രന്ഥത്തോടുള്ള പ്രതിപത്തി എത്രത്തോളമെന്നറിയുവാൻ ഈ ലേഖകനുതന്നെ ധാരാളം സന്ദർഭം ലഭിച്ചിട്ടുള്ളതുകൊണ്ടു് ശ്രീ. വാരിയരുടെ പ്രയത്നം, വ്യാപാരലക്ഷ്യത്തിൽ വിഫലമാണെന്നു പറയേണ്ടിവരുന്നു. എങ്കിലും, പാരതന്ത്ര്യങ്ങളുടെ ചങ്ങലക്കെട്ടു പൊട്ടിച്ചുകൊണ്ടു്, ഒരു തപസ്യയെന്നവണ്ണം ലക്ഷ്യത്തോളം പായുന്ന ആത്മോത്സാഹത്തിന്റെ പ്രയത്നം നിശ്ശേഷം പരാജിതമാകുന്നതല്ല. ഇതിന്നു കാരണം ഈശ്വരാനുഗ്രഹംതന്നെ.

സർക്കാരുകളും അക്കാദമികളും സാഹിത്യസമിതികളും പരസ്പരം സഹകരിച്ചു്, വലുതും ചെറുതുമായ എത്രയോ ഗ്രന്ഥങ്ങൾ—വെറും വില കുറഞ്ഞവ—പ്രസാധനം ചെയ്യുന്നുണ്ടു്. അവയുടെ സ്ഥാനത്തു് ഇത്തരം കൃതികൾക്കു് വലിയ സ്ഥാനമൊന്നുമില്ല. മതഗ്രന്ഥമെന്നു പറഞ്ഞുപോയാൽ മനം മടുക്കുന്നവരാണു് അതിന്റെ നിയാമകന്മാരെന്നുള്ള വാസ്തവം മറച്ചിട്ടു കാര്യവുമില്ല. അവരുടെ വാത്സല്യം അടഞ്ഞിരുന്നാലും, കുശലവന്മാരുടെ അനുഗാനംകൊണ്ടു് വിലയിടിഞ്ഞുപോന്ന രാമായണത്തിന്നു് എക്കാലവും മേന്മ ലഭിക്കുമെന്നു് തത്പരന്മാർ സമാധാനിക്കട്ടെ.

ഗ്രന്ഥനിർമ്മിതിയിലെ സാഹസികൃമോ, പ്രസാധനത്തിലെ കാർക്കശ്യമോ ഇവിടെ വിവരിക്കുന്നില്ല. ശ്രീ. വാരിയർക്കും കുടുംബത്തിന്നും ഭാവുകമാശംസിച്ചുകൊണ്ടു് ഈ രാമായണവിവർത്തനം, മലയാളികളായ സഹൃദയരുടെ മുൻപാകെ സഭക്തി, സപ്രശ്രയം സമർപ്പിച്ചുകൊള്ളുന്നു.

തവനൂർ,
7—3—1975.

പി. ആർ. നായർ.



# രണ്ടുവാക്ക്

എന്റെ ആപ്തമിത്രമാണ് ശ്രീ: സി. ജി. വാരിയർ

ആദികവിയായ വാല്മീകി അവതാരസ്വരൂപനായ സാക്ഷാൽ ശ്രീരാമചന്ദ്രന്റെ ചരിത്രം ആവിഷ്ക്കരിച്ചു. അതുല്യവും, അത്ഭുതവുമായ ആ കാവ്യശില്പത്തിന്ന് അനേകം വ്യാഖ്യാനങ്ങളും വിവർത്തനങ്ങളും ഈ ഭാരതത്തിലുണ്ടായിക്കഴിഞ്ഞു. എന്നാൽ ആ മഹത്തായ വാല്മീകിരാമായണത്തിന്നു മലയാളഭാഷയിൽ ഇതുവരെ ഒരു ഗദ്യവിവർത്തനം ഉണ്ടായിട്ടില്ല. ഭാഷാപരവും തത്വപരവുമായ ആ അപൂർണ്ണത ശ്രീ: സി. ജി. വാരിയരുടെ നിസ്തന്ദ്രവും നിരന്തരവുമായ പരിശ്രമംകൊണ്ട് പരിഹൃതമായി. പക്ഷെ, അമൂല്യവും അനന്യലഭ്യവുമായ ആ നിബന്ധത്തെ അച്ചടിപ്പിക്കുവാൻതക്ക സാമ്പത്തിക സൌകര്യം അദ്ദേഹത്തിനില്ലായിരുന്നു. 2000ത്തിൽപരം പേജുകൾവരുന്ന ആ മഹത്തായ ഗ്രന്ഥം സ്വന്തം നിലയിൽ അച്ചടിക്കുകയാണെങ്കിൽ അതിന്നുവരാവുന്ന കടലാസിന്നുതന്നെ ഉദ്ദേശം 20000ത്തിൽപരം രൂപ ചിലവാക്കണം. വിവരം എന്നെ അറിയിച്ചു. സാഹിത്യ അക്കാഡമിയെപ്പോലുള്ള പൊതുസ്ഥാപനങ്ങളെ ഞങ്ങൾ സമീപിച്ചു. സംസ്കാരസമ്പന്നരെന്നു സ്വയം മുദ്രയടിച്ചിട്ടുള്ള ധനാഢ്യരായ പലരേയും സമീപിച്ചു. സഹായം നല്കിയില്ലെന്നു മാത്രമല്ല, ചിലർ നിരുത്സാഹപ്പെടുത്തുകപോലും ചെയ്തു നിരാലംബനായ അദ്ദേഹം നിരാശനായി ഇതികർത്തവ്യതാമൂഢനായി. പക്ഷെ, ആ നിരാശ്രയബോധം വളരെ ദിവസം നിലനിന്നില്ല. അദ്ദേഹത്തിന്റെ ആരാദ്ധ്യ ദേവതയായ മാതാവിന്റെ അനുഗ്രഹംകൊണ്ട് അദ്ദേഹം അത്ഭുതപൂർവ്വമായ ഉണർവ്വും ഉത്സാഹവും വഹിച്ച് വിളംബംവിനാ മുന്നോട്ടിറങ്ങി വീണ്ടും എന്നെ സമീപിച്ചു. "വാത്മീകി രാമായണം" സ്വന്തം ഉത്തരവാദിത്വത്തിൽതന്നെ അച്ചടിക്കുവാൻ തീരുമാനിച്ചു. കരുണാമയിയായ എന്റെ ദേവി എന്നെ അനുഗ്രഹിക്കും. അദ്ദേഹത്തിന്റെ ആ വാക്കുകൾ അത്ഭുതപ്പെടുത്തുക മാത്രമല്ല ആ അനന്യസദൃശമായ ഉൽകൃഷ്ടതാബോധം എന്നിലും ചില പ്രതികരണങ്ങളുണ്ടാക്കി. അങ്ങിനെ ധർമ്മകാഹളം പ്രസ്സിൽ വാല്മീകി രാമായണം അച്ചടി ആരംഭിച്ചു. എന്റെ ധാരണ ശരിയാണെങ്കിൽ അദ്ദേഹത്തിന്റെ സന്തതസഹചാരികളായ സഹപ്രവർത്തകന്മാർപോലും നിസ്സഹകരിച്ച ആ പ്രസ്ഥാനത്തെ, കേരളത്തിന്നു പുറത്തു ജീവിക്കുന്ന, ഈശ്വരഭക്തനും ഉദാരമതിയുമായ ഒരു അപരിചിതനാണ് പ്രാരംഭച്ചിലവിനുള്ള സംഖ്യ നല്കി അനുഗ്രഹിച്ചിട്ടുള്ളതു്. എന്നാൽ അതുകൊണ്ടും മതി

യായില്ല. സാങ്കേതികങ്ങളായ പ്രശ്നങ്ങൾ പലതും ഞങ്ങളെ അഭിമുഖീകരിച്ചു. എഴുതിക്കഴിഞ്ഞ വിവർത്തനഭാഗം—മൂലഗ്രന്ഥമായി വീണ്ടും ഒന്നു ഒത്തുനോക്കണമെന്നുതോന്നി. അങ്ങിനെ കൈവശം ഉണ്ടായിരുന്ന മൂന്ന് ഗ്രന്ഥങ്ങളുമായി ഞങ്ങൾ ഒത്തുനോക്കി. അദ്ദേഹം വിവർത്തനത്തിന്നുപയോഗിച്ചിരുന്ന ഗ്രന്ഥത്തിലുൾപ്പെടാത്ത പല പദ്യങ്ങളും മററു ഗ്രന്ഥങ്ങളിൽ ഞങ്ങൾക്കു കാണുവാൻ കഴിഞ്ഞു. അതുകൊണ്ട് അവ ഉൾപ്പെടുത്തി വീണ്ടും പ്രസ്സ്കോപ്പി തെയ്യാറാക്കുവാൻ തീരുമാനിച്ചു. ശ്രീ: വാരിയർ അതിന്നും തയ്യാറായി. അങ്ങിനെ 23_24 പേജിനുള്ള മാററർ പ്രതിദിനം തയ്യാറാക്കും. അവ യഥാസമയം അച്ചടിച്ചുകൊണ്ടിരിക്കും. ഉദ്യോഗം പൊന്നാനിയിലും, അച്ചടി പെരിങ്ങോട്ടുകരയിലുമായി, ആ ധന്യാത്മാവ് വളരെ ക്ലേശിച്ചു ആ സാധന നിർവിഘ്നം നിർവ്വഹിച്ചു അങ്ങിനെ ഒട്ടേറെ പേജുകൾ കടന്നപ്പോൾ അദ്ദേഹത്തിൻെറ ശിഷ്യനായ ശ്രീ: കെ. ആർ. രവീന്ദ്രനാഥ് തൻെറ ഉദ്യോഗം നീക്കിനിർത്തി പ്രൂഫ് റീഡിങ്ങിനു തെയ്യാറായി എത്തി. അത് അദ്ദേഹത്തെ അല്പം ആശ്വസ്ഥനാക്കി ശ്രീ. പി. ആർ. നായർ തുടങ്ങിയ നിഷ്കാമകർമ്മികളായ ഏതാനും പണ്ഡിതന്മാർ മാത്രമെ ഈ സംരംഭത്തെ സഹായിക്കുവാൻ തെയ്യാറുണ്ടായിരുന്നുള്ളുവെന്ന പരമാർത്ഥം ഇപ്പോൾ ഞാൻ അനുസ്മരിക്കുന്നു.

പൂർവ്വാർദ്ധം വാല്മീകിരാമായണം സദ്ഗുരുകാരുണ്യമൊന്നുകൊണ്ട് ഇത്രയും വിജയിച്ചുവെന്നു വിശ്വസിക്കുകയും, തുടർന്നു മററു ഭാഗങ്ങൾ നിർവിഘ്നം നിർവ്വഹിക്കുവാൻ സാധിക്കുമെന്നു പ്രത്യാശിക്കുകയും ചെയ്യട്ടെ.

ഉദാരമതികളായ സജ്ജനങ്ങൾ — ആർഷസംസ്കാരത്തെ മാനിക്കുന്ന മനീഷികൾ—ഈ മഹത്തായ സംരംഭത്തെ ആത്മാർത്ഥതയോടെ വീക്ഷിച്ച്, സഹകരിച്ച് സഹായിക്കേണ്ടതാണെന്നു ഞാൻ വിനീതമായി അഭ്യർത്ഥിച്ചുകൊള്ളുന്നു.

എന്ന്, സഹൃദയവിധേയൻ,

എം. ഡി. കുറുപ്പ്,

എഡിററർ, ധർമ്മകാഹളം.

**DR. VELLAYANI ARJUNAN,**
Ph. D., D. Litt.
*Chief Editor*
**MALAYALAM ENCYCLOPAEDIA**
**TRIVANDRUM-14.**

TEL: OFFICE: 2567
RES: 2722

ആദികവിയുടെ അനശ്വര പ്രതിഭാവിലാസത്തിൻെറ നിസർഗ്ഗസൗകുമാര്യം ചൊരിയുന്ന വാല്മീകിരാമായണം പരിഭാഷപ്പെടുത്തുക അത്യധികം ശ്ലാഘനീയമായ ഒരു മഹദ്ദൗത്യമമാണ്. ഇതിൽ വിജയം വരിക്കുക എന്നതു് നിസ്സാരകാര്യമല്ല. ശ്രീ സി. ജി. വാരിയരുടെ വാല്മീകിരാമായണം ഗദ്യ വിവർത്തനം എല്ലാതലത്തിലും, എല്ലാതരത്തിലും ഉള്ള സഹൃദയന്മാരെ ഒരുപോലെ ഉല്ലസിപ്പിക്കാനുതകുന്നവിധം ലളിതസുന്ദരമായിട്ടുണ്ടു്. മൂലകവിയുടെ ആത്മാവു് കണ്ടെത്തുവാനും, ആ ആത്മാവിൻെറ പ്രകാശവും സൗരഭ്യവും ഒട്ടുംതന്നെ ചോർന്നുപോകാതെ മലയാളത്തിലവതരിപ്പിക്കുവാനും ശ്രീ. വാരിയർക്കു് സാധിച്ചിരിക്കുന്നു. സർഗ്ഗവൈഭവമുള്ള ഒരു കലാകാരൻ കൈകാര്യം ചെയ്യുമ്പോൾ വിവർത്തനം വെറുമൊരു കരകൌശലമെന്നതിനേക്കാൾ നൈസർഗികമായ ഒരു സാഹിത്യപ്രക്രിയയായിത്തീരുന്നു എന്ന വസ്തുത ശ്രീ. സി. ജി. വാരിയരുടെ വാല്മീകിരാമായണപരിഭാഷ വ്യക്തമാക്കുന്നുണ്ടു്. ഈ പരിഭാഷയിലൂടെ തൻെറ നിസ്തന്ദ്രമായ സാഹിതീസപര്യയുടെ സാഫല്യം കൈവരിക്കുവാൻ സാധിച്ച പണ്ഡിതനായ ഈ വിവർത്തകനെ ഞാൻ ആത്മാർത്ഥമായി അഭിനന്ദിക്കുന്നു.

(ഒപ്പ്)

തിരുവനന്തപുരം, ഡോ: വെള്ളായണി അർജ്ജുനൻ
21—6—75. M. A., Ph. D. Litt.

# മുഖവുര



യഃ പിബൻ സതതം രാമ–
ചരിതാമൃത സാഗരം
അതൃപ്തസ്തം മുനിം വന്ദേ
പ്രചേതസമകല്മഷം.

## ശ്രീരാമചന്ദ്രായ നമഃ

ആദികവിയും ആദികാവ്യവും സാർവ്വത്രികമായി പരാമർശിക്കപ്പെട്ടു കേരക്കാറുണ്ടെങ്കിലും, മലയാളത്തിന്റെ മണ്ണിൽ വാല്മീകിക്കും അദ്ദേഹത്തിന്റെ ശ്രീരാമകഥക്കും, വേണ്ടത്ര വേരോട്ടം ലഭിച്ചിട്ടുണ്ടെന്നു് പറഞ്ഞുകൂടാ. മഹാകവി വള്ളത്തോളും, കോട്ടയം കേരളവർമ്മയും, ഒരുവോളം കണ്ണശ്ശപ്പണിക്കന്മാരും, ഏതദ്വിഷയകമായി പ്രവർത്തിച്ചുവെങ്കിലും തുഞ്ചത്തു് ആചാര്യപാദവിരചിതമായ പൈങ്കിളിയുടെ പഞ്ചമഗാനമാദലഹരിയിൽ, അവ അധഃകരിക്കപ്പെട്ടുപോകയാണുണ്ടായതു്. അദ്ധ്യാത്മരാമായണം മൂലഗ്രന്ഥം, ഇതിവൃത്തഘടനയിലും കാവ്യഭംഗിയിലും, മഹാകാവ്യചാരുത്വം, അത്രമാത്രം അർഹിക്കുന്നുണ്ടോ എന്നു് സംശയിക്കേണ്ട ഒന്നാണു്. ആദികാവ്യമാകട്ടെ ഈ രണ്ടു കാര്യങ്ങളിലും അത്യുന്നതമായ നിലവാരം പുലർത്തുന്നു. എന്നിട്ടും, അതിനും തൽപ്രണേതാവിനും, മലയാളത്തിൽ പ്രാചുര്യമുണ്ടായിട്ടില്ലെന്നുള്ളതു് ഒരു വൈരുദ്ധ്യമല്ലെ?

ഈ പശ്ചാത്തലത്തിലാണു്, ''ശ്രീ ഗുരുവായൂരപ്പൻ'' മാസികയുടെ ജനയിതാവു്, മാസംതോറും ഖണ്ഡശ:പ്രസിദ്ധീകരിപ്പാൻ വേണ്ടി ഏതെങ്കിലും ഒരു മഹാഗ്രന്ഥം തർജ്ജമ ചെയ്യേണമെന്നു് നിർദ്ദേശിച്ചതു്. പദ്യവിവർത്തനങ്ങാം നിലവിലുള്ളതുകൊണ്ടും അവയ്ക്കു്, ഉദ്ദേശിക്കപ്പെട്ടവിധം ഫലപ്രാപ്തിയുണ്ടാകാതിരുന്നതുകൊണ്ടും ''നനയാതെ മത്സ്യം പിടിക്കുവാൻ'' മോഹിക്കുന്ന മലയാളിക്കു്, പുതിയ വിവർത്തനം ഗദ്യരൂപത്തിലാക്കുന്നതാണധികം പ്രയോജനപ്പെടുകയെന്നും തോന്നി. ഏതാ

യാലും, ശ്രീ ആഞ്ഞം തിരുമേനിയുടെ സ്നേഹനിർഭരമായ ശാസനയാണ്, ഈ മഹാസാഹസകർമ്മത്തിന്നു് ബീജാവാപം ചെയ്തതെന്ന വസ്തുത ഭക്തിപൂർവ്വം ഇത്തരുണത്തിൽ അനുസ്മരിച്ചുകൊള്ളട്ടെ.

നിർണ്ണയസാഗരം പ്രസ്സിലെ–ഗോരഖ്പൂരിലുള്ള ഗീതാ പ്രസ്സിലെ —ആർ. എസ്സ്. വാദ്ധ്യാരുടെ സ്കോളർ പ്രസ്സിലെ–(മലയാള ലിപിയാണിതു്). എന്നീ മൂന്നു പതിപ്പുകളാണു് വിവർത്തനത്തിന്നു് ഉപയോഗിച്ചിട്ടുള്ളതു്. മഹാകവി വള്ളത്തോളിൻെറ വൃത്താനുവൃത്തവിവർത്തനവും ഒരളവോളം ഉപകരിച്ചിട്ടുണ്ടു്. മൂലത്തിൻെറ മൂന്നു പതിപ്പുകളിലും സാമാന്യമായി കാണുന്നവയും പുറമെ, അധികമായി കാണപ്പെട്ടവയിൽ ഇതിവൃത്തത്തോടു് യോജിക്കുന്നവയും, കാവ്യഭംഗി മുററിനില്ക്കുന്നവയുമായ ഒട്ടേറെ പദ്യങ്ങൾകൂടി ഗദ്യവിവർത്തനത്തിൽ ഉൾക്കൊള്ളിച്ചിരിയ്ക്കുന്നു. അത്തരം മൂലഗ്രന്ഥഭാഗങ്ങളെ നാലാം വാള്യത്തിൻെറ അനുബന്ധമായി ചേർക്കുവാനും ഉദ്ദേശമുണ്ടു്.

കഴിയുന്നിടത്തോളം മൂലപദ്യങ്ങളെ അന്വയക്രമത്തിൽ, പദാനുപദമായിത്തന്നെ, കാവ്യഭംഗിക്കു് കോട്ടംതട്ടാതെ, കവിഹൃദയത്തോടു് പരമാവധി നീതിപുലർത്തിത്തന്നെ ഭാഷാന്തരം ചെയ്യാൻ ശ്രമിച്ചിട്ടുണ്ടെങ്കിലും, ചുരുക്കം ചിലേടങ്ങളിൽ ആസ്വാദനത്തിൻെറ അനുസ്യൂതയ്ക്കു വേണ്ടി രണ്ടോ മൂന്നോ പദ്യങ്ങളെ സംഗ്രഹിച്ചതായും കണ്ടേക്കാം.

7—6—'69–ൽ ആരംഭിച്ചു്, 4—6—'74–ൽ അവസാനിച്ച ഈ ദീർഘതപസ്യയിൽ, ഇത്തരം കർമ്മങ്ങൾക്കു് എന്നിൽ വിജ്ഞാനദീപം കൊളുത്തിത്തന്ന അഭിവന്ദ്യാചാര്യന്മാർ; "സാഹിത്യനിപുണൻ" ശ്രീ. കെ. പി. നാരായണപ്പിഷാരടി, 'സാഹിത്യഭൂഷണം' ശ്രീ. പി. സി. വാസുദേവൻ ഇളയതു് തുടങ്ങിയ പണ്ഡിതോത്തംസങ്ങൾ, പലപ്പോഴും വിവർത്തനം പരിശോധിക്കുകയും, മാർഗ്ഗനിർദ്ദേശമേകുകയും ചെയ്തുകൊണ്ടിരുന്നു. ദുസ്തരമായ ഈ കാവ്യപാരാവാരത്തിൽ മോഹത്തിൻെറ ചൊങ്ങുതടിയിൽ കയറി, മറുകരപററാൻ ശ്രമപ്പെടുന്ന എൻെറ തിതീർഷയെ, പ്രോത്സാഹന നിർദ്ദേശങ്ങൾകൊണ്ടനുഗ്രഹിച്ച ആ ഗുരുവരേണ്യന്മാരോടു് എനിക്കുള്ള ഭക്തി ആദരപുരസ്സരം രേഖപ്പെടുത്തികൊള്ളുന്നു.

കടലാസിൻെറ വിലയും പ്രസിദ്ധീകരണച്ചെലവും ക്രമാധികമായി വളർന്നുകൊണ്ടിരിയ്ക്കുന്ന ഇക്കാലത്തു് ഈ ബൃഹദ്ഗ്രന്ഥത്തിൻെറ

പ്രകാശനം ഒട്ടൊന്നുമല്ല വിഷമിപ്പിച്ചതു്. സഹായം വാഗ്ദാനം ചെയ്തവർപോലും, പരിസരസമ്മർദ്ദങ്ങളാൽ തലവലിച്ചു. ആ ഘട്ടത്തിൽ താല്ക്കാലികാവശ്യങ്ങൾക്കു് ആയിരക്കണക്കിൽ ധനസഹായം നിരുപാധികമായി ചെയ്യുവാൻ തയ്യാറായൊരു പുണ്യജീവൻ മുന്നോട്ടുവന്നു. ശ്രീ. ടി. കെ. കുമാരസ്വാമി (കുടകു്) എന്ന ആ മഹാത്മാവിനോടും, അവസാന ഘട്ടത്തിൽ വിഷമം വരുമോ എന്നു് സംശയിച്ച സന്ദർഭത്തിൽ സസന്തോഷം വേണ്ട സഹായങ്ങൾ ചെയ്തുതന്ന തവനൂർ നാരായണൻ നമ്പൂതിരി അവർകളോടും, ഉള്ള കൃതജ്ഞത വാചാമഗോചരമത്രെ. പണ്ഡിതോചിതവും പ്രൌഢഗാംഭീരവുമായ ഒരവതാരികകൊണ്ടു് ഈ മഹാ ഗ്രന്ഥത്തെ അലങ്കരിച്ച, സുപ്രസിദ്ധ വാഗ്മിയും, പണ്ഡിതാഗ്രണിയുമായ ശ്രീ. പി. ആർ. നായരോടും, സ്വകീയാവശ്യങ്ങൾപോലും തികച്ചും മാററിവെച്ചു്, ഇതിൻെറ മുദ്രണത്തിനുവേണ്ടി, സ്വന്തം അച്ചുകൂടം, പരിപൂർണ്ണ സ്വാതന്ത്ര്യത്തോടെ, അനുഭാവപൂർവ്വം വിട്ടുതന്ന ശ്രീ. എം. ഡി. കുറുപ്പിനോടും (ധർമ്മകാഹളം പത്രാധിപർ), നന്ദി വ്യക്തമാക്കുവാൻ, ഭാഷയിൽ അല്പം മാത്രം അറിവുള്ള എനിക്കു് വാക്കുകൾ കിട്ടാത്തതിൽ അത്ഭുതം തോന്നുന്നില്ല.

യഥാവസരം ആവശ്യമായ നിർദ്ദേശങ്ങളും ഉപദേശങ്ങളും നല്കി അനുഗ്രഹിച്ച വിദ്യാഭ്യാസ ഡയറക്ടർ ശ്രീ. ആർ. രാമചന്ദ്രൻനായർ I.A.S. അവർകളോടും അസിസ്റ്റൻറു് ഡയറക്ടർ ശ്രീ. ബാലകൃഷ്ണപിള്ള അവർകളോടും എനിക്കുള്ള കൃതജ്ഞത സീമാതീതമാണു്.

മുദ്രണം ഒരു കലയാക്കി വളർത്തിയ "ധർമ്മകാഹളം പ്രസ്സ്" ജീവനക്കാരും, എൻെറ അപാരമായ നന്ദി തികച്ചും അർഹിക്കുന്നവരാണു്. രാത്രിയെ, പകലെന്നപോലെ കണക്കാക്കി, ആവേശത്തോടെ അച്ചടി നടത്തുവാൻ തയ്യാറായ ശ്രീ. കെ. ആർ. സഹജനെ, എൻെറ കനിഷ്ഠ സഹജൻതന്നെയായി സ്വീകരിക്കുകമാത്രം ചെയ്യുന്നു. പേരെടുത്തു പറഞ്ഞവരും അല്ലാത്തവരുമായി ഒട്ടേറെപ്പേർ ഈ മഹായജ്ഞത്തിന്നു പിന്നിൽ, നിർല്ലോഭം സഹായിക്കുകയും സഹകരിക്കുകയും ചെയ്തിട്ടുണ്ടു്.

ഈ മഹാ സംരംഭത്തിൽ ഭാഗമാക്കാവുന്നതിൽ ആത്മാർത്ഥമായി സഹകരിച്ചു് ഒന്നാം വാല്യം ഉൽഘാടനം നിർവ്വഹിക്കുക മാത്രമല്ല, അതാതവസരങ്ങളിൽ വേണ്ടതായ നിർദ്ദേശങ്ങൾ തന്നുകൊണ്ടിരിക്കുന്ന ബഹുമാനപ്പെട്ട സി. പി. ദാമോദരൻനായർ (Rtd. ജഡ്ജി) അവർകളുടെ ഹൃദയവിശാലതക്കുമുന്നിൽ കൂപ്പുകൈ മാത്രമേ സമർപ്പിക്കുവാനുള്ളു.

"ഒരു കൈ പ്രഹരിക്കവേ മറി-
ച്ചൊരു കൈകൊണ്ടു തലോടുമേയിവരാം."

എൻെറ ജീവിതയാത്രയെ മുഴുവൻ നിയന്ത്രിക്കുന്ന സാക്ഷാൽ പരാശക്തിയുടെ കാരുണ്യത്താൽ, വിവർത്തനം തുടങ്ങിയ എനിക്ക് ഓരോ ദിവസവും പ്രോത്സാഹനം തന്നിരുന്നതു്, അഭിവന്ദ്യപിതാവായിരുന്നു. എഴുതിയ ഭാഗങ്ങൾ അതേദിവസം രാത്രിതന്നെ, ഏതു പ്രധാന പ്രവൃത്തി ചെയ്തുകൊണ്ടിരിക്കുകയാണെങ്കിലും നിർത്തിവെപ്പിച്ച് അമ്മയെ കൂടി പങ്കുചേർത്തു്, എൻെറ മകൾ മണിയെക്കൊണ്ടു് വായിപ്പിക്കുക അച്ഛൻെറ ദിനചര്യയിൽപെട്ടതായിത്തീൎന്നു. ഉത്തരകാണ്ഡത്തിലെ, "ഹനുമജ്ജനനം" മരണശയ്യയിൽ കിടന്നു് സശ്രദ്ധം കേട്ട "പുസ്തകം നിനക്കു് അച്ചടിപ്പിക്കാൻ സാധിക്കും; പക്ഷെ അതു കാണുവാൻ, ഞാൻ ഒന്നിച്ചു് ഉണ്ടാകില്ല; എന്നാൽ ഞാൻ കാണുന്നതുമാണു്". ആ അനുഗ്രഹം രൂപംകൊള്ളുകയാണിപ്പോൾ.

ആദികവിയുടെ കാവ്യപ്രപഞ്ചവും, ഉചിതജ്ഞതയും, കാവ്യഭംഗിയും, മലയാളത്തിൻെറ മുന്നിൽ അനാവരണംചെയ്തുകാണിച്ചു്, മൂലത്തിൻെറ സർവ്വാതിശായിയായ ഗുണോത്ക്കർഷം സുവിദിതമാക്കുക എന്ന ലക്ഷ്യത്തിൽ, ഞാനെത്രത്തോളം വിജയിച്ചിട്ടുണ്ടെന്നു് നിർണ്ണയിക്കേണ്ടതു് അനുവാചകരാണു്.

അനുദിനം വർദ്ധനമായി വരുന്ന മലയാള സാഹിത്യത്തിൻെറ അക്ഷയസമ്പത്തിലേക്കു്, എൻേറതായ ഈ എളിയ ഉപഹാരംകൂടി (വാല്മീകി രാമായണത്തിലെ രണ്ടാം ഭാഗം) ഏറാവും വിനയത്തോടെ— തികഞ്ഞ ആത്മാർത്ഥതയോടെ—വിശ്വാസത്തോടെ സമർപ്പിച്ചുകൊള്ളുന്നു. സംസ്കൃതഭാഷാനഭിജ്ഞരും വിജ്ഞാനദാഹികളുമായ കേരളീയ സഹൃദയസാമാന്യത്തിൻെറ സവിശേഷമായ പരിലാളനത്തിനു് ഈ ഗ്രന്ഥം പാത്രീഭവിക്കട്ടെ എന്നു്, ഇതിനെല്ലാം കാരണമായിത്തീർന്ന ജഗദാംബികയോടു് പ്രാർത്ഥിക്കുകയും ചെയ്യുന്നു.

ദേവീനിവാസു്,
31—3—1975

വിവർത്തകൻ.



SURANAD KUNJAN PILLAI
KERALAPRABHA,
NEDUMKAD

PHONE: 4722
TRIVANDRUM-2
5—6—1975

സ്നേഹപൂർവ്വം എഴുതുന്നതു്,

സദയം കൊണ്ടുവന്നു സമ്മാനിച്ച ശ്രീവാല്മീകി രാമായണം ഗദ്യവിവർത്തനം സന്തോഷപുരസ്സരം വായിച്ചു. കൃതജ്ഞതയും സന്തോഷവും അറിയിക്കാനാണു് ഈ എഴുത്തു്.

നിങ്ങൾ സാധിച്ച ഈ ഭാഷാസേവനത്തിൽ ഏതു കേരളീയനും അഭിമാനത്തിനു വകയുണ്ടു്. വാല്മീകിയുടെ രാമായണത്തേക്കാൾ കൂടുതൽ ഗുണോത്കൃഷ്ടമുള്ള ഒരു കൃതി ഇന്നോളം ഉണ്ടായിട്ടില്ല. എന്നല്ല, വ്യാസൻെറ മഹാഭാരതം ഒഴികെ വേറൊരു കൃതിക്കും അതിനു് അടുത്തു വരാനും അർഹതയില്ല. രാമായണവും മഹാഭാരതവും നിത്യാത്ഭുത കലാസൃഷ്ടികളാണു്. അവയുടെ ചൈതന്യം ഭാരതീയ സാഹിത്യത്തിൽ ദിവ്യശോഭയോടെ പ്രതിഫലിച്ചിട്ടുണ്ടു്. ആ രണ്ടു കൃതികളും തന്നെയാണു് നമ്മുടെ സംസ്കാരത്തിൻെറ അടിത്തറ എന്നു പറഞ്ഞാലും വളരെ തെററിപ്പോയി എന്നു് വിധിക്കാൻ ഇടയില്ല. അവയിൽ തന്നെ വാല്മീകിയുടെ രാമായണത്തിനുള്ള മഹിമ ഒന്നു വേറെത്തന്നെ. അതിനാൽ, ആ വിശ്വാരാധ്യകൃതിയെ സാധാരണ മലയാളികൾക്കു് പരിചയപ്പെടുത്താൻ നിങ്ങൾ ചെയ്തിട്ടുള്ള പരിശ്രമം അത്യന്തം ശ്ലാഘാർഹമാണു്.

ഇതിനുമുമ്പും വാല്മീകി രാമായണത്തിൻെറ പല പരിഭാഷകളും സംഗ്രഹങ്ങളും വ്യാഖ്യാനങ്ങളും മലയാളത്തിൽ അവതരിച്ചിട്ടുണ്ടെങ്കിലും, അവയെല്ലാററിനേയും അപേക്ഷിച്ചു് നിങ്ങളുടെ ഈ ഗദ്യവിവർത്തനത്തിനു് ഒരു വൈശിഷ്ട്യം ഉണ്ടു്. സാമാന്യ വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ള ഏതു മലയാളിക്കും വായിച്ചു മനസ്സിലാക്കത്തക്കവണ്ണം ലളിതമായ ഗദ്യത്തിൽ രചിച്ചിട്ടുള്ള ഈ വിവർത്തനം വലിയ പാണ്ഡിത്യമില്ലാത്ത കേരളീയക്കും മഹാനുഗ്രഹമാണു് ഗദ്യത്തിനു് കൂടുതൽ പ്രചാരം ഉണ്ടായിവരുന്ന ഇക്കാലത്തു് മഹത്തായ കൃതികളെ ഈ വിധത്തിൽ അവതരിപ്പിക്കേണ്ടതാണെന്നു് പറയണമെന്നും ഇല്ലല്ലൊ. അതി

നാൽ ഈ കാലത്തെ ആവശ്യകതയെ പുരസ്സരിച്ചുള്ള ഒരു മഹോദ്യമത്തിൻെറ അമൂല്യഫലമാണ് ഈ ഗ്രന്ഥം എന്നു പ്രസ്താവിക്കാൻ സന്തോഷമുണ്ട്.

അസാമാന്യമായ പാണ്ഡിത്യവും സാഹിത്യരചനാശക്തിയും പരിശ്രമവും ആവശ്യമായ ഒരു സാഹിത്യ സൃഷ്ടിയാണ് ഇതു്. എന്നാൽ, ഇക്കാലത്തേനിലയ്ക്കു് വേറൊരു പ്രയാസവും ഇത്തരമൊരു കൃതിയുടെ പ്രസിദ്ധീകരണത്തിൽ അന്തർഭവിക്കുന്നു. അച്ചടിച്ചിലവു് സാധാരണക്കാർക്ക് താങ്ങാനാവുന്നതല്ല. എങ്ങനെയെങ്കിലും അച്ചടിപ്പിച്ചു് പ്രസിദ്ധപ്പെടുത്തിയാലും ഇത്തരത്തിലുള്ള ഉത്തമകൃതികൾ വില കൊടുത്തുവാങ്ങുന്നവരും ചുരുക്കമാണ്. അതിനാൽ ഗ്രന്ഥകാരൻെറ ബുദ്ധിമുട്ടു് എത്രയാണെന്നു് ഊഹിക്കാവുന്നതാണ്.

ഈ വസ്തുത ഉദാരമതികളായ ഭാഷാഭിമാനികളും, ഗവണ്മെൻറ്, സർവകലാശാലകൾ, സാഹിത്യ അക്കാദമികൾ, മുതലായ അധികാരസ്ഥാനങ്ങളും വേണ്ടപോലെ പരിഗണിച്ചു് സമുചിതമായ ധനസഹായം നല്കേണ്ടതു് അവരുടെ കർത്തവ്യമാണെന്നു് ഞാൻ വിശ്വസിക്കുന്നു. ഇതുപോലെയുള്ള വിശിഷ്ടഗ്രന്ഥങ്ങൾ എല്ലാ വായനശാലകളിലും ഉണ്ടായിരിക്കേണ്ടതാണെന്നു് ഗ്രന്ഥശാലാസംഘവും നിഷ്കർഷിക്കുമെന്നും ഞാൻ പ്രതീക്ഷിക്കുന്നു. മറെറന്തെല്ലാം വായിച്ചാലും ഇത്തരം അമൂല്യകൃതികൾ വായിക്കാഞ്ഞാൽ സംസ്കാരബോധം പൂർണ്ണമാകയില്ലെന്നു തീർത്തുപറയാം.

ഒരു ശാശ്വതപുണ്യകൃത്യമാണ് ഈ ഗദ്യവിവർത്തനം. അതിൻെറ സകലവിജയത്തിനും പരാശക്തി അനുഗ്രഹിക്കും.

ഇതിൻെറ കർത്താവായ ശ്രീ. സി. ജി. വാരിയർക്ക് അഭിനന്ദനവും വിജയാശംസയും.

**ശൂരനാട്ടു കുഞ്ഞൻപിള്ള**

(ഒപ്പു്)

ശ്രീ. സി. ജി. വാരിയർ അവർകൾക്ക്,

പൊന്നാനി.

# ശ്രീരാമൻ മാംസം ഭക്ഷിച്ചുവോ?

(പി. ആർ. നായർ)

## I

ശ്രീരാമചന്ദ്രൻ അവതാരപുരുഷനാണ്; അവിടുത്തെ ചരിത്രം ആദർശസുരഭിലമാണ്. ഇക്കാര്യത്തിൽ ഹിന്ദുക്കൾക്ക സംശയമില്ല. രാമനാമസ്മൃതികൊണ്ടുതന്നെ ഹിന്ദുക്കൾ നിർവ്വാണദശയെ പ്രാപിക്കുന്നു. നിത്യജീവിതത്തിൽ ശുദ്ധിയും തൃപ്തിയും വാച്ചുമാറ് ഭഗവാൻ ശ്രീരാമചന്ദ്രന്റെ കഥ ശ്രദ്ധാപൂർവ്വം പഠിച്ചുപോരുന്നു. രാമനെ മററുതരത്തിൽ ചിത്രീകരിക്കുന്നതോ രാമകഥയിൽ ഏതെങ്കിലുമംശം ദോഷപൂർണ്ണമെന്നും പറയുന്നതോ മഹാപാപമായി കരുതിവരുന്നു. എന്നിരിക്കെ ചില ഭക്തന്മാർതന്നെ രാമായണം (മൂലമായാലും ഭാഷയായാലും ശരി) വരിക്കുവരി ചികഞ്ഞെടുത്ത് രാമനെ ഹീനപുരുഷനാക്കാനുദ്യമിക്കുന്നു. ദോഷഗ്രാഹികളുടെ കഥ പോകട്ടെ; ഗുണഗ്രാഹികൾക്കിതു ചേർന്നതല്ല. ഇതിന്നൊരുദാഹരണമാണ് ശ്രീരാമചന്ദ്രന്റെ മാംസഭക്ഷണം. ഇതിനെക്കുറിച്ച് വാല്മീകി രാമായണത്തിലെ പ്രസക്തഭാഗങ്ങൾ ഉദ്ധരിച്ച് ന്യായമെന്നുതോന്നിയ ആശയങ്ങൾ പ്രകടിപ്പിക്കുകയാണ് ഈ ലേഖനത്തിൽ.

അടുത്തകാലത്തു ജീവിച്ചിരുന്ന മഹാപുരുഷന്മാരിൽ ഒരാളാണ് മഹാത്മാഗാന്ധിജി. അദ്ദേഹം ഉപരിവിദ്യാഭ്യാസത്തിന് ഇംഗ്ലണ്ടിലേക്ക പുറപ്പെട്ടപ്പോൾ അമ്മയുടെ മുൻപിൽ രണ്ടു കാര്യങ്ങൾ ശപഥം ചെയ്തിരുന്നു. ഒന്ന് ബ്രഹ്മചര്യപാലനവും മറെറാന്ന് മദ്യമാംസവജ്ജനവും. ഇതദ്ദേഹം ആത്മകഥയിൽ പറഞ്ഞിട്ടുണ്ട്. ഇതുപോലെ ഒരു പ്രതിജ്ഞ ശ്രീരാമചന്ദ്രനും നിർവ്വഹിച്ചതായി രാമായണത്തിൽ കാണുന്നു. വനയാത്രയ്ക്കു തയ്യാറായി ദശരഥനോടും കൈകേയിയോടും യാത്രവഴങ്ങുമ്പോൾ—

"ചതുർദശ ഹി വർഷാണി
വത്സ്യാമി വിജനേ വനേ
കന്ദമൂലഫലൈർ ജീവന്
ഹിത്വാ മുനി വദാമിഷം

(വാ. രാ. 2—20—29)

" വിജനമായ വനത്തിൽ കന്ദമൂലഫലങ്ങളശിച്ച് മുനിമാരെപ്പോലെ നിരാമിഷഭോജിയായി പതിന്നാലുവഷം ഞാൻ ജീവിച്ചുകൊള്ളാം.'' എന്നു്, മറ്റൊരു സന്ദർഭത്തിൽ രാമന്റെ തന്നെ വാക്കുകൾ—

''ഫലാനി മൂലാനി ച ഭക്ഷയന്ന് വനേ
ഗിരീംശ്ച പശ്യന്ന് സരിതഃസരാംസി ച
വനം പ്രവിശ്യൈവ വിചിത്രപാദപം
സുഖീ ഭവിഷ്യാമി; തവാസ്തു നിർവൃതിഃ''
(2—34—59)

ഇതിലെ ഒന്നാമത്തെ വരിയിൽ ഫലമൂലങ്ങൾതന്നെ ഭക്ഷിക്കുമെന്നുള്ള ഉറപ്പാണുള്ളതു്. (മാംസത്തിന്റെ കാര്യം പറയുന്നതേ ഇല്ല.) വേറൊരു ഭാഗത്തു്—

''ധർമ്മമേവാചരിഷ്യാമഃ
തത്രമൂലഫലാശ്രയാഃ'' (2—54—16)

കിഴങ്ങുകളും പഴങ്ങളും മാത്രമേ ഭക്ഷിയ്ക്കുകയുള്ളുവെന്ന് ഇവിടേയും വ്യക്തമായി. ഇങ്ങനെ രണ്ടുമൂന്നു പ്രാവശ്യം എടുത്തെടുത്തു പറയുന്നതു് ഭക്ഷ്യവിഷയത്തിൽ അസാധാരണത്വമുള്ളതുകൊണ്ടാവാനേ തരമുള്ളു. ശ്രീരാമചന്ദ്രൻ വനവാസകാലത്തു് മറ്റൊന്നും ഭക്ഷിച്ചുകാണുകയില്ലെന്നു് ഇത്രയുംകൊണ്ടൂഹിക്കാം.

അതാ, ഒരു ചോദ്യം പൊന്തിവരുന്നു! ഇങ്ങനെയൊക്കെ പറയുന്നുണ്ടെങ്കിലും വനത്തിലെ സാഹചര്യത്തിനനുസരിച്ച് വ്രതം മാറ്റിക്കൂടെന്നുണ്ടോ? അയോദ്ധ്യയിൽവച്ചു പറഞ്ഞതു് വനവാസക്ലേശം അനുഭവിക്കുന്നതിനു മുൻപല്ലേ? ഇങ്ങനെ സംശയിക്കുന്നവരുണ്ടാകും. ഇന്നത്തെ കാലത്തു് പ്രതിജ്ഞകൾക്കൊന്നും സ്ഥിരമായ വിലയില്ലെന്നുള്ളതാണല്ലോ അനുഭവം. എന്നാൽ രാമന്റെ കഥയതല്ല.

''രാമോ ദ്വിർന്നാഭിഭാഷതേ'' (രാമൻ ഒരു കാര്യം രണ്ടു തരത്തിൽ പറയുന്നില്ല.) പറഞ്ഞതെന്തായാലും പാലിക്കുകതന്നെ ചെയ്യും. എന്നാൽ വാല്മീകി രാമായണത്തിലെ ഏതാനും സന്ദർഭങ്ങൾ രാമൻ മാംസം ഭക്ഷിക്കുമെന്നു് തെളിയിക്കുന്നുണ്ടല്ലോ. അവ എങ്ങനെ സാധുവാകും? അവയെ ചൊല്ലിയാണു് പലരും വ്യാഖ്യാനങ്ങൾ ചമയ്ക്കുന്നതും വിവാദങ്ങൾ നടത്തുന്നതും. വേണ്ട രീതിയിൽ അർത്ഥബോധമില്ലാത്തതാണു് ആവക വാഗ്വാദങ്ങൾക്കു നിദാനമെന്നു് ആദ്യമേ പറഞ്ഞുകൊള്ളട്ടെ.

(1) ഐണേയം മാംസമാഹൃത്യ
ശാലാം യക്ഷ്യാമഹേവയം" (2—53—22)

ചിത്രകൂടത്തിൽ പർണ്ണശാലയുടെ പണി പൂർത്തിയായി. ഇനി വാസ്തുബലി നടത്തണം. അതിന് "ഐണേയമായ മാംസംകൊണ്ട് യജിക്കണം" എന്ന് രാമൻ ലക്ഷ്മണനോട് പറയുകയാണ്. ഇതു സന്ദർഭത്തിന് യോജിക്കുന്നതുതന്നെ. വിശേഷാവസരങ്ങളിൽ മാംസക്കറിയാകാമെന്നാണല്ലോ ഫലിതാർത്ഥം. "ഐണേയം മാംസം" മാനിറച്ചിയാണ്, അതുകൂട്ടി ഒരു സദ്യ പാസ്സാക്കാമെന്നേ പ്രഥമശ്രവണത്തിൽ ഇതിന്നർത്ഥം തോന്നുകയുള്ളു. ഇതാ, ശ്രദ്ധേയമായ മറെറാരു വ്യാഖ്യാനം—

"ഐണേ+യം+മാം+സമാഹൃത്യ" എന്നു പദച്ഛേദം. "ഐണ"ത്തിൽ "യ"ത്തിനെ സമാഹരിച്ചിട്ട് മാം (സീതയെ) (വയം—നമ്മൾ) യജാമഹേ—യജിക്കാം. ഐണം—മാന്തോൽ, യം—വായു. ("യം വായൌ" എന്നു മേദിനി) മാൻതോലിലിരുന്ന് പ്രാണായാമം ചെയ്തു ലക്ഷ്മീരൂപിണിയായ സീതയെ നമുക്കിവിടെ കുടിയിരുത്താം. ഈ അർത്ഥത്തിൽ ഔചിത്യഭംഗമോ മററു അപാകടങ്ങളോ ഉള്ളതായി തോന്നുന്നില്ല.

ഇതിൻെറ മറെറാരു വ്യാഖ്യാനം കുറെക്കൂടി രസകരമാണ്. "ഐ" എന്നു സംബോധന. ഹേ ലക്ഷ്മണ! എന്നർത്ഥം. ണേ—ജലകുംഭത്തിൽ (ണഃ പാനീയകലശഃ—എന്നു മേദിനി) യം—(മരുദേവതയായ) വാസ്തുപുരുഷനേയും മാം—ലക്ഷ്മിയെ അഥവാ ദുർഗ്ഗയേയും സം—(സർപ്പധാരിയായ) ഗണേശ്വരനേയും ആഹൃത്യ—ആവാഹിച്ചിരുത്തിയിട്ട് വയംശാലാം യജാമഹേ—നമുക്ക് ഈ ശാലയെ ശുദ്ധീകരിക്കാം. പുണ്യാഹപ്രോക്ഷണത്തിനുള്ള ഒരുക്കമാണിതെന്നു കിട്ടും.

വീണ്ടും ചോദ്യം. ഈവക വ്യാഖ്യാനങ്ങൾ കൃത്രിമമല്ലേ? വാല്മീകിക്കും രാമനുംവേണ്ടി ആരോ കണ്ടുപിടിച്ചതല്ലേ? പണ്ഡിതന്മാരുടെ ബുദ്ധിസാമർത്ഥ്യം പ്രകടിപ്പിച്ചതായി കരുതിക്കൂടെ? — സമ്മതിച്ചു; പക്ഷേ ഋഷിവചനങ്ങളുടെ ഉദ്ദിഷ്ടാർത്ഥം നിർണ്ണയിക്കാൻ അവർ പറഞ്ഞതു് മുഴുവൻ പരിശോധിക്കാതെ നിർവ്വാഹമില്ല. ഇത്തരം വ്യാഖ്യാനസന്ദർഭങ്ങൾ വേറെയും കാണുന്നതുകൊണ്ട് എല്ലാം കൃത്രിമമെന്നു പറഞ്ഞു് ഉപേക്ഷിക്കാവുന്നതുമല്ല. അടുത്ത സന്ദർഭം നോക്കൂ—

(2) മൃഗം ഹത്വാ ഽ നയ ക്ഷിപ്രം
ലക്ഷ്മണേഹ ശുഭേക്ഷണ! 2—56—23)

“ശുഭേക്ഷണനായ ലക്ഷ്മണ! അതിവേഗം മൃഗത്തെ ഹനിച്ച് ഇവിടെ കൊണ്ടുവരു”. മാനിനെ കൊന്നു കൊണ്ടുവരാനല്ലേ പറഞ്ഞതു്? ഇതാണല്ലോ വ്യക്തമായ അർത്ഥം. ഇതിന്നു് വിശിഷ്ടാർത്ഥം വല്ലതുമുണ്ടോ?

ഇവിടെ മൃഗശബ്ദത്തിന്നു് “ഗജകന്ദം” എന്നാണർത്ഥം. മൃഗകന്ദം (ഗജകന്ദം) ഒരു കാട്ടുകിഴങ്ങിൻെറ പേരാണു്. കന്ദശബ്ദം ലോപിച്ചതാണു്. “മൃഗഃ പശൌ ഗജേച” എന്നു “ശബ്ദസ്തോമ”ത്തിലുണ്ടു്. മദനപാലനിഘണ്ടുവിലും ആ അർത്ഥം ചൂണ്ടിക്കാട്ടുന്നു. ‘കന്ദ’ശബ്ദം ലോപിച്ചതിന്നു് “വിനാപി പ്രത്യയം പൂർവ്വോത്തരയോഃ പദയോർ ലോപോ വാച്യഃ” എന്ന മഹാഭാഷ്യംതന്നെ പ്രമാണം. (പ്രത്യയയോഗമില്ലാതെ പൂർവ്വോത്തര പദങ്ങൾക്കു ലോപം സംഭവിക്കാം) അപ്പോൾ മൃഗമെന്ന പദത്തിന്നു് മൃഗകന്ദം എന്നാണു പൂർണ്ണരൂപം. ക്ഷിപ്രം (വേഗത്തിൽ) എന്ന പദം കൂടി ശ്രദ്ധിക്കുക. മാനിനെയോ മറേറതെങ്കിലും മൃഗത്തെയോ ഓടിച്ചെന്നു പിടിച്ചുകൊല്ലുക ക്ഷിപ്രസാദ്ധ്യമല്ല. അവ ചാകാൻ ‘റെഡി’യായി നില്ക്കുകയില്ലല്ലോ. ഇനി “ശുഭേക്ഷണ” എന്ന സംബോധനകൂടി ശ്രദ്ധിക്കുക. കാട്ടിൽനിന്നു് മൃഗകന്ദം പെട്ടെന്നു തിരഞ്ഞുപിടിക്കാനുള്ള “നോട്ടക്കഴിവു്” സൂചിപ്പിച്ചിരിക്കുന്നു. തപസ്സിൻെറ ചര്യകളോടൊപ്പം ഗൃഹസ്ഥൻെറ ജീവിതമാണന്നു രാമൻേറതു്. കന്ദമൂലഫലങ്ങളേ ഭക്ഷിക്കാവൂ. അതാണു ശാസ്ത്രവിധി. അവിടുന്നുതന്നെ പറയുന്നുണ്ടു്—

“കർത്തവ്യഃ ശാസ്ത്രനിഷ്ഠോഹി
വിധിർ ധർമ്മമനുസ്മര”

എന്നു് ശാസ്ത്രനിഷ്ഠമായ വിധിവിധാനമാണു് ധർമ്മാചരണം. ഈ കാരണങ്ങളാൽ ലക്ഷ്മണനോടുപദേശിച്ചതു് വേഗം കാട്ടിൽച്ചെന്നു് നല്ല മൃഗകന്ദം (ഒരു കാട്ടുകിഴങ്ങു്) പറിച്ചുകൊണ്ടുപോരു എന്നുതന്നെ.

രാവണൻ സാധുവേഷത്തിൽ സീതയുടെ മുൻപിലെത്തുന്നു. അപ്പോഴും ഫലഭിക്ഷമാത്രമേ നല്കിയതായി പറയുന്നുള്ളു.

(3) “സ ലക്ഷ്മണഃ കൃഷ്ണമൃഗം
ഹത്വാ മേധ്യം പ്രതാപവാൻ” (2-56-26)

ഇങ്ങനെയും ഒരു സന്ദർഭമുണ്ടല്ലോ? അവിടെ ഇതേപ്രകാരം വല്ല വ്യാഖ്യാനവുമുണ്ടോ? കൃഷ്ണമൃഗമെന്നു പറഞ്ഞിട്ടുള്ളതുകൊണ്ടു് മൃഗകന്ദമെന്നും മററും വളച്ചുകെട്ടാൻ ശ്രമിച്ചിട്ടു കാര്യമില്ല. ഇതിനെന്തു സമാധാനം പറയും?

കൃഷ്ണമൃഗമെന്നാൽ കറുത്ത തൊലിയുള്ള കിഴങ്ങ് എന്നാണുദ്ദേശിക്കുന്നത്. 'ഹത്വാ' എന്നതിന് കൊന്നിട്ട് എന്നല്ല ധരിക്കേണ്ടത് പിഴുക്കി എടുത്തിട്ട് എന്നു മനസ്സിലാക്കുവാൻ പ്രയാസമില്ല. അടുത്ത സന്ദർഭം കുറെക്കൂടി നേരമ്പോക്കുള്ളതാണ്. കൃഷ്ണമൃഗത്തെ ചുട്ടതിന്നെന്നു തന്നെ തോന്നിപ്പോകും. ഇതാ—

(4) "അഥചിക്ഷേപ സൗമിത്രിഃ
സമിദ്ധേ ജാതവേദസി
തത്തുപക്വം സമാജ്ഞായ
നിഷ്ടപ്തം ഛിന്നശോണിതം"

(2-56-27)

"ലക്ഷ്മണൻ കൃഷ്ണമൃഗത്തെ എരിയുന്ന തീയിൽ നിക്ഷേപിച്ചു. അതു വെന്ത് പാകമായതറിഞ്ഞപ്പോൾ ഛിന്നശോണിതമാംവണ്ണം ചുടൽ മതിയാക്കി" ഇതാണല്ലോ വാക്യാർത്ഥം. രക്തം ഉറഞ്ഞു് നല്ലപോലെ പാകംവന്നപ്പോൾ തീയിൽനിന്നെടുത്തു. ഇതെങ്ങനെ? കിഴങ്ങുകൾക്ക ശോണിത (രക്തം) മുണ്ടോ? നിങ്ങളുടെ വ്യാഖ്യാനമെല്ലാം ഇവിടെ നിലയ്ക്കുന്നു. അവർ മാംസം ചുട്ടതിന്നുമായിരുന്നുവെന്ന് ഇപ്പോൾ സ്പഷ്ടമായി. ഇതാണ വാദമെങ്കിൽ "നിഷ്ടപ്തം" എന്ന വാക്കിൽ ഒന്നു കൂടി ശ്രദ്ധിക്കണം. ഏതെങ്കിലും സാധനം തീയിൽ ചുടുമ്പോൾ ഒരു പ്രാവശ്യം പൂർത്തിന്നതുകൊണ്ടുതന്നെ പാകപ്പെട്ടുമെങ്കിലേ "നിഷ്ടപ്ത" മെന്നു പറയാവൂ. തിരിച്ചും മറിച്ചുമിട്ടു ചുടുകയാണെങ്കിൽ "നിസ്തപ്തം" എന്ന പദമാണ വേണ്ടത്. ഇതിന് പാണിനി ഒരു സൂത്രം വിധിച്ചിട്ടുമുണ്ട്. "നിസ സ്തപതാവനാസേവനേ" എന്നു്. കിഴങ്ങായതുകൊണ്ടാണ് ഒററയടിക്കു വെന്തുകിട്ടിയതു്. മൃഗമാംസമാണെങ്കിൽ "നിസ്തപ്ത"മാക്കിയേ പററൂ. ഇനി "ഛിന്നശോണിതമെന്നതിൻെറ അർത്ഥവും വിചാരിച്ചതുപോലെയല്ല. ശോണിതവികാരം ഏതുകൊണ്ടു ഛിന്നമാകുമോ അതും ഛിന്നശോണിതമാകും. രക്തസമ്മർദ്ദത്തിന് "ഗജകന്ദം" പററിയ ഔഷധമാണെന്നുള്ള പ്രശംസകൂടി ഇവിടെയുണ്ടു്. ഔഷധവീര്യമുള്ള കിഴങ്ങാണതെന്നു് മദനപാലനിഘണ്ടുവിൽ "ത്വഗ്ദോഷാദി: കുഷ്ഠഹന്താ" എന്നു പരാമർശിച്ചിട്ടുമുണ്ടു്. അതായതു് ആ കാട്ടുകിഴങ്ങ് പെട്ടെന്നു വേകുന്നതും രക്തദോഷങ്ങൾക്ക് ഔഷധമായി കരുതാവുന്നതുമാണെന്നു സാരം.

(5) ''അടുത്ത ശ്ലോകത്തിൽ പൂർവ്വപക്ഷം സ്ഥിരപ്പെടുത്തുന്ന പ്രസ്താവമാണ്. കൃത്രിമവ്യാഖ്യാനം ഉപേക്ഷിക്കയേ തരമുള്ളൂ''—എങ്കിൽ, അതും പരിശോധിക്കാം.

''അയം സർവ്വഃ സമസ്താംഗഃ
ശ്രുതഃ കൃഷ്ണമൃഗോ മയാ
ദേവത, ദേവസങ്കാശ;
യജസ്വ കുശലോഹ്യസി'' (2–56–28)

ലക്ഷ്മണൻ പറയുന്നു—''ഇതാ, കേടുപാടൊന്നും കൂടാതെ ''കൃഷ്ണമൃഗം'' തയ്യാറായിരിക്കുന്നു. ഭഗവാനേ, ദേവതുല്യനായ അവിടുന്ന് ദേവതകൾക്കിതു സമർപ്പിച്ചാലും. ഇതാണു വാക്യാർത്ഥം. ''മാനിന്റെ ശരീരത്തിന് കേടുപാടുവരാതെ ചുട്ടെടുത്തിരിക്കുന്നു. ഭക്ഷിക്കാം'' എന്നാണിതിന്നർത്ഥം തോന്നുക. പരിഷ്കൃതയുഗത്തിൽ ഹോട്ടലുകളിലും മററും കോഴിക്കുഞ്ഞുങ്ങളെ 'നിർത്തിപ്പൊരിച്ചു'വില്ക്കുന്നതുകണ്ടിട്ടുള്ളവർക്ക് ഈ വ്യാഖ്യാനത്തിന്റെ സാമരസ്യം ബോദ്ധ്യമായേക്കും. പക്ഷേ, ഇതാണോ ഉദ്ദിഷ്ടാർത്ഥം?

''സമസ്താംഗഃ'' എന്നതിന് ''സമ്യഗ് ഭവന്തി അസ്താനി അംഗാനി യേനാസഃ'' എന്നാണു വിഗ്രഹം. ഏതുകൊണ്ട് ക്ഷീണിച്ച ശരീരം പുഷ്ടിപ്പെടുമോ അത്തരമൊരു വസ്തുവെന്നാണ് സൂക്ഷ്മമായ ആശയം. ''കറുത്ത തൊലിയുള്ളതും പുഷ്ടികരവുമായ ഗജകന്ദം ഇതാ വേവിച്ചു തയ്യാറാക്കിയിരിക്കുന്നു. ഇതിനെ യജിച്ചാലും'' എന്നു പറയുന്നതിൽ തെറെറാന്നും കാണുന്നില്ല. മൃഗത്തെ തൊലിയുരിക്കാതെ ചുട്ടുതിന്നുന്നവരാണു രാമലക്ഷ്മണന്മാരെന്നുള്ള ''കടുംപിടി'' പിടിക്കാതെ കാര്യം ഗ്രഹിക്കണമെന്നേയുള്ളൂ.

വിഷ്ണുവിനെ ഉദ്ദേശിച്ചാണു ബലി നടന്നതു്. വിധിപ്രകാരമേ എന്തും ചെയ്യുകയുള്ളുവെന്നു് രാമൻ പറയുകയും ചെയ്തു. വൈഷ്ണവകർമ്മങ്ങളിൽ ജന്തുബലി നിഷിദ്ധമാണ്. രാമൻ നിയമം ലംഘിക്കുവാനും ഇടയില്ല.

## II

പഞ്ചവടിയിൽ വെച്ചും വിഷ്ണുപ്രീത്യർത്ഥം ബലിനടന്നതായിക്കാണുന്നു. അന്നു് പുഷ്പങ്ങളാണർച്ചിച്ചതു്. ചിത്രകൂടത്തിൽ മാംസബലിയാകാമെങ്കിൽ പഞ്ചവടിയിൽ അതെന്തിനു വർജ്ജിച്ചു. അതുകൊണ്ടു മുൻപറഞ്ഞ വിശേഷാർത്ഥമാകാമുദ്ദേശിച്ചതെന്നു ന്യായമായൂഹിക്കാം.

പലപ്പോഴും രാമൻ യജ്ഞം നടത്തിയിട്ടുണ്ട്. അപ്പോഴൊക്കെയും സസ്യഭാഗങ്ങളെ ഉപയോഗപ്പെടുത്തീയിട്ടുള്ളു. ദശരഥന്ന് പിണ്ഡ സമർപ്പണം ചെയ്യുമ്പോൾ പറയുന്നതു നോക്കുക—

"ഇദം ഭുങ്ക്ഷ്വ മഹാരാജ!
പ്രീതോ യദശനാ വയം
യദന്നഃ പുരുഷോ ഭവതി
തദന്നാസ്തസ്യ ദേവതാഃ" (2-103-30)

"മഹാരാജാവേ! ഞങ്ങൾ എന്തു ഭക്ഷിക്കുന്നുവോ അതുതന്നെ അവിടുത്തേക്കും സമർപ്പിക്കുന്നു. (ബദരപിണ്യാകമാണ് അന്നു സമർപ്പിച്ചതു്— ബദരപിണ്യാകം—അത്തിക്കാപ്പിണ്ണാക്ക്) ആരെന്തു തിന്നുന്നുവോ അതു തന്നെ അവൻെറ ദേവതകൾക്കും ഭക്ഷ്യമാകുന്നു." പൂജാകർമ്മങ്ങളിൽ പരിഗണിക്കേണ്ട ഒരു വിഷയമാണിപ്പറഞ്ഞതു്. ദേവതാ പ്രീതിക്കു വേണ്ടി അസുലഭവസ്തുക്കൾ സഞ്ചയിക്കേണ്ടതില്ല. കഴിവനുസരിച്ച് കിട്ടുന്നതേതും ഈശ്വരാർപ്പണമാക്കാം. പിണ്ണാക്കുന്നതിന്നു് ജീവിക്കുന്ന രാമചന്ദ്രന്ന് പിതൃപിണ്ഡവും പിണ്ണാക്കുതന്നെ. ഇതിൽ അപകർഷത്തിനു സ്ഥാനമില്ല. ഇപ്പോഴും മാംസത്തിൻെറ കഥ സ്മരിച്ചിട്ടില്ലെന്നു സ്പഷ്ടമായി.

വീണ്ടും ചോദ്യമുയരുന്നു: ജടായുവിൻെറ പിണ്ഡക്രിയനടത്തിയ തോർമ്മയുണ്ടല്ലോ. അവിടെ മാംസംതന്നെ ഉപയോഗിച്ചതായി രാമായണത്തിലില്ലേ? വ്യക്തമായ ഭാഷയിൽത്തന്നെ—

"രോഹിമാംസാനി ചോദ്ധൃത്യ
പേശീകൃത്വാ മഹായശാഃ
ശകുനായ ദദൌ രാമോ
രമ്യേ ഹരിതശാദ്വലേ" (3—68-33)

ജടായുവിനുവേണ്ടി രോഹിമാംസം നല്ലവണ്ണമരച്ച് ഹരിതശാദ്വലമായ ആ വനഭൂമിയിൽവെച്ച് പിണ്ഡദാനം നിവഹിച്ചു. ഇതിൻെറ അർത്ഥമെന്തു്? രോഹി എന്നതു് പക്ഷിയോ മൃഗമോ? ഇതിന്നു സമാധാനം:—

രോഹി ഒരുതരം കായയാണ്. അതിൻെറ മാംസം അതായതു് കാമ്പ് അരച്ചുരുട്ടി ഗുളികയാക്കി ജടായുവിനു കൊടുത്തതേയുള്ളു. അപ്പോൾ ഒരു സംശയം: രോഹി എന്നതു് രോഹിണമൃഗത്തിൻെറ പേർ

ലോപിച്ചതാകരുതോ? മൃഗകന്ദം മൃഗമായതുപോലെ, അതിന്നും പരിഹാരമുണ്ട്. "മാംസാനി" എന്നു ബഹുവചനം കണ്ടില്ലേ? വളരെ മൃഗങ്ങളെ കൊന്നു് (ബഹുവചനം പറയത്തക്കവണ്ണം) മാംസം ശേഖരിക്കുവാൻ സാദ്ധ്യതയില്ല. മാത്രമല്ല, "രോഹി ശബ്ദോ വൃക്ഷേ ബീജേച" എന്നു ശബ്ദസ്തോമ മഹോദധിയിലുണ്ട്. മദനപാല നിഘണ്ഡുവിൽ ബേർ (ലന്തപ്പഴം) ശബ്ദത്തിനു് അൎത്ഥം പറയുമ്പോൾ "സമാംസം മധുരം പ്രോക്തം" എന്നു പറയുന്നിടത്തു് മാംസശബ്ദത്തിനു് പഴത്തിൻെറ കാമ്പു് എന്നാണല്ലോ അൎത്ഥം കിട്ടുക. ആകയാൽ രോഹിമാംസമെന്നതിനു് രോഹിവൃക്ഷത്തിൻെറ കഴമ്പുള്ള കായയെന്നാവും ഉദ്ദിഷ്ടാൎത്ഥം.

"അതിരിക്കട്ടെ; ചുവടെ ചേൎക്കുന്ന പമ്പാസരോവൎണ്ണനം ഇതിനെല്ലാം വിപരീതമാണു്. മാംസം മാത്രമല്ല മത്സ്യവും രാമലക്ഷ്മണന്മാർ നിത്യഭക്ഷണമാക്കിയിരുന്നു. മുൻപറഞ്ഞ വ്യാഖ്യാനചാതുൎയ്യമൊന്നും ഇവിടെ സംഘടിക്കുന്നില്ല." സന്ദർഭം നോക്കുക—

"ഘൃതപിണ്ഡോപമാന്‍ സ്ഥൂലാന്‍
താന്‍ ദ്വിജാന്‍ ഭക്ഷയിഷ്യഥഃ
രോഹിതാൻ വക്രതുണ്ഡാംശ്ച
നളമീനാംശ്ച രാഘവ!" ||

പമ്പായാ മിഷുഭിർ മത്സ്യാം—
സ്തവരാമ വരാന്‍ ഹതാന്‍
നിസ്ത്വക്പക്ഷാ നയസ്തപ്താ—
ന കൃശാനേ ക കണ്ടകാൻ ||

തവ ഭക്ത്യാ സമാ യുക്തോ
ലക്ഷ്മണഃ സംപ്രദാസ്യതി
ഭൃശംതാന്‍ ഖാദതോ മത്സ്യാന്‍
പമ്പായാഃ പുഷ്പ സഞ്ചയേ ||

പദ്മഗന്ധി ശിവം വാരി
സുഖശീതമനാമയം
അഥപുഷ്കര പർണേന
ലക്ഷ്മണ: പായയിഷ്യതി" ||

(3–73 14 മു. 18 വ.)

കബന്ധൻ രാമലക്ഷ്മണന്മാരോട് പറയുന്നതാണ് ഈ ഭാഗം. ''രാഘവ! പാൽക്കട്ടിപോലെ വെളുത്തുതടിച്ച ആ പക്ഷികളെ നിങ്ങാംക്ക ഭക്ഷിക്കാം. രോഹിതങ്ങാം, വക്രതുണ്ഡങ്ങാം, നളമീനങ്ങാം ഇവയെ നിങ്ങാംക്ക തിന്നാം. പമ്പയിലെ മനോഹരമത്സ്യങ്ങളെ ലക്ഷ്മണൻ അമ്പെയ്തു കൊന്നു് തൊലിയും ചിറകും കളഞ്ഞു് ഇരുമ്പു പാത്രത്തിലിട്ടു വറുത്തുതരും. ആ മത്സ്യങ്ങാം തടിച്ചവയും ഒരു മുള്ളു മാത്രമുള്ളവയുമാണ്. പമ്പാതീരത്തുള്ള പൂമരങ്ങാംക്കിടയിലിരുന്നു് അതെല്ലാം തിന്നുകഴിഞ്ഞാൽ ലക്ഷ്മണൻ താമരയിലക്കമ്പിളിൽ പമ്പയിലെ സുഖശീതളവും ആരോഗ്യകരവും താമരപ്പൂമണംചേരുന്നതുമായ ജലം കൊണ്ടുവന്നു ഭക്തിപുരസ്സരം കുടിപ്പിക്കും.'' ഇവിടെ സ്പഷ്ടമേ പറഞ്ഞിട്ടുള്ള കാര്യങ്ങാം എങ്ങനെ നിഷേധിക്കാമെന്നാണറിയേണ്ടതു്. പൊരിച്ച മീനിന്റെ സ്വാദറിഞ്ഞവൻ പിന്നീടതുപേക്ഷിക്കുമോ? വനവാസത്തിനിടയിൽ രാമൻ മത്സ്യവും മാംസവും പാകപ്പെടുത്തിക്കഴിച്ചിരുന്നുവെന്നു തീർച്ചയായി.

ഉറപ്പിക്കാൻ വരട്ടെ. ''ഭക്ഷയിഷ്യഥഃ എന്നതിനു് ''ഭക്ഷിപ്പിക്കും'' എന്നുകൂടി അർത്ഥമുണ്ടു്. സ്ഥൂലമെന്നതിനു് 'ചക്ക' എന്നും. ലക്ഷ്മണൻ വെളുത്ത ചക്കച്ചുളകാം വെള്ളത്തിലും കരയ്ക്കും എറിഞ്ഞു കൊടുക്കും. അതു് പക്ഷികളും മത്സ്യങ്ങളും തിന്നുകൊള്ളും. അതൊരു വിനോദമല്ലേ? പല നിറത്തിലുള്ള ഭംഗിയേറിയ മത്സ്യങ്ങളെ കണ്ണാടിക്കൂടുകളിൽ വളർത്തി തീററകൊടുത്തു രസിക്കുന്നവർ ഇക്കാലത്തുമുണ്ടു്. ''ഇഷുഭി:'' (അമ്പുകളെക്കൊണ്ടു്) എന്ന പദം എങ്ങനെ യോജിക്കുമെന്നാവാം അടുത്ത സംശയം. ഇവിടെ അതിനു് അമ്പു് എന്നല്ല അർത്ഥം. ''ഗതികാംക്കൊണ്ടു്'' എന്നും അർത്ഥം കിട്ടും (ഇഷു ഗതൌ) ''ഇഷേർഗതികർമ്മണഃ'' എന്നു നിരുക്തവുമുണ്ടു്. ''വരാന്'' ഹതാന്'' എന്നീ പദങ്ങാംക്കും അന്യാർത്ഥമുണ്ടു്. സുന്ദരങ്ങളും സംഹതങ്ങളുമായ എന്നു പറയുകയാണു ശരിയായ മാർഗ്ഗം. സംഹതമെന്നാൽ ഒന്നിച്ചവ (കൂട്ടംകൂടിയവ) എന്നാണർത്ഥം. നേരത്തെ പറഞ്ഞ ഭാഷ്യവാർത്തികപ്രകാരം 'സം' എന്നതു ലോപിച്ചു് 'ഹതാന്'' എന്നായിരിക്കുന്നു. ലക്ഷ്മണന്റെ നേരമ്പോക്കായ ഗതിവിഗതികാംക്ക വഴങ്ങി (മിത്രഭാവത്തിൽ) അടുത്തുകൂടുന്ന മത്സ്യങ്ങളെ തീററകൊടുത്തു രസിപ്പിക്കുന്നതിൽ അസുലഭമായ ആനന്ദമുണ്ടു്. ആ മത്സ്യങ്ങാം അഴകുററവതന്നെ. ത്വക്പക്ഷങ്ങാം (ചെതുമ്പലുകാം) ഇല്ലാത്തവയും തീയിൽ പഴുത്ത ഇരുമ്പിന്റെ നിറമുള്ളവയും വലിയവയും ഒററമുള്ളവയുമത്രേ! ''ചെമ്പൻ

കോല'' എന്നു പറയുന്ന ഒരുവക മത്സ്യങ്ങൾ ഏതാണ്ടിതേരൂപത്തിൽ നമ്മുടെ നാട്ടിലുമുണ്ട്. അത്തരത്തിൽ ഏതോ ഒരിനം മത്സ്യത്തെയാണിവിടെ വർണ്ണിച്ചതെന്നു തോന്നുന്നു. ''അങ്ങയിൽ അത്യന്തം ഭക്തിയുള്ള ലക്ഷ്മണൻ അവയെ വിനോദിപ്പിച്ചു സന്തുഷ്ടിയടയും.'' ഇവിടെ ''ഭൃശം താൻ ഖാദതഃ'' എന്ന പ്രയോഗം ''മത്സ്യങ്ങളെ തിന്നുന്ന'' അർത്ഥവിവരണത്തിനു യോജിക്കുകയേയില്ല. പമ്പാസരസ്സിൽ പതിച്ചിരിക്കുന്ന പൂക്കളുടെ ഇടയിലേക്ക് തീററയെറിയുമ്പോൾ ചാടിവീണു കൊത്തിവിഴുങ്ങുന്ന മത്സ്യങ്ങളുടെ മനോഹാരിത ആലോചനാമൃതമല്ലേ? ഇക്കാഴ്ചകണ്ടിരിക്കുന്ന രാമനെ ശീതജലംകൊണ്ടു ലക്ഷ്മണൻ ഉപചരിക്കുന്നതിലെ സേവാഭാവത്തിനും പ്രത്യേകതയുണ്ട്! ഈ പ്രകൃതത്തിലെ സ്ഥൂലശബ്ദത്തിൻെറ അന്യാർത്ഥം കാണാതെയാണ് ടീകാകാരന്മാർ പലരും തെററിദ്ധരിച്ചുപോയതു്.

അവസാനമായി ഒന്നുകൂടി ചോദിക്കട്ടെ: വശ്യവചസ്സായ വാല്മീകി എന്തിനിത്ര ക്ലിഷ്ടമായി ഈ സന്ദർഭങ്ങളെഴുതി? ദുരർത്ഥപ്രതീതി വരുത്താതെ കഴിയുമായിരുന്നില്ലേ? എങ്കിൽ, സാരമില്ല. പരോക്ഷ പ്രിയാദേവാഃ, പ്രത്യക്ഷദ്വിഷഃ ''എന്നു ശ്രുതിയുണ്ട്. ദേവന്മാർ പരോക്ഷത്തെ പ്രിയപ്പെടുന്നു, പ്രത്യക്ഷത്തെ വെറുക്കുന്നു.'' ഈ ന്യായമനുസരിച്ച് പരോക്ഷാർത്ഥം സൂചിപ്പിച്ചുവയ്ക്കുകയാണ് ആർഷഗ്രന്ഥങ്ങളുടെ സ്വഭാവം. അതിവിടേയും സ്വീകാര്യമാണ്.

രാമൻ പ്രതിജ്ഞാബദ്ധനാണ്. മാററിപ്പറയുകയോ മാറിച്ചെയ്യുകയോ ഒരിക്കലുമുണ്ടാവില്ല. സസ്യമാത്രഭക്ഷണത്തിൽ സ്വീകരിച്ച ഉഗ്രവ്രതത്തിൻെറ സ്ഥായിയായ പരിപാലനമുണ്ടെന്നു കാണിപ്പാനാകാം മഹർഷി ഓരോ ദിക്കിലായി ഇത്രയും ഗൂഢവ്യാഖ്യാനത്തിന് കളമൊരുക്കിയതു്. ഇതറിയാതെ രാമലക്ഷ്മണന്മാർ കണ്ടതും കിട്ടിയതും തിന്നുവെന്നോ അവരെ അനുകരിക്കാമെന്നോ ശഠിക്കുന്നതു പാപമാണ്. മുൻകാലത്തു് ഭാരതീയർ സാർവ്വത്രികമായി മത്സ്യമാംസഭക്ഷകരായിരുന്നുവെന്നുകൂടി സൂചിപ്പിക്കുവാനാകണം വാല്മീകി ഇങ്ങനെ ചെയ്തിട്ടുള്ളതും.

പല പണ്ഡിതന്മാരോടും കടപ്പാടുള്ള ഈ ലേഖനത്തിന് പൂർവ്വസൂരികളുടെ ആശീർവ്വാദംതന്നെ പോഷകമെന്നു വിനയപൂർവ്വം സമർപ്പിച്ചുകൊള്ളുന്നു.



കുറിപ്പ്:

(1972 മാർച്ച് ''കേസരി'' മാസാന്ത്യപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയതു്. ചില ഭേദഗതികൾ വരുത്തിയിട്ടുണ്ട്.) ലേഖകൻ.

# സമർപ്പണം



ഏതൊരാചാര്യരുടെ ആജ്ഞാവൈഭവം അതിമഹത്തായ ഈ ആദികാവ്യത്തെ എന്നെക്കൊണ്ട് വിവർത്തനം ചെയ്യിച്ചുവോ, ഏതൊരു മഹാത്മാവിന്റെ വാത്സല്യാതിരേകം എന്റെ ദുർബലങ്ങളായ അംഗുലികൾക്ക്, നിസ്തുല്യവും നിരന്തരവുമായ ശക്തിയെ പ്രദാനം ചെയ്തുവോ, ആ പ്രാതഃ സ്മരണീയനായ പിതാവിന്റെ പാവനപാദപത്മങ്ങളിൽ ഈ ഇതിഹാസത്തെ ഭക്ത്യാദരം സപ്രശ്രയം സമർപ്പിച്ചുകൊള്ളട്ടെ!!

ശ്രീ സീതാലക്ഷ്മണ ഭരത ശത്രുഘ്ന ഹനുമൽ സമേതനായ
ശ്രീരാമസ്വാമി, നമസ്കാരം.

---

# ശ്രീ
# വാല്മീകിരാമായണം

## അയോദ്ധ്യാകാണ്ഡം

### തൊണ്ണൂററാറാം സർഗ്ഗം (ലക്ഷ്മണകോപം)

ചിത്രകൂടപർവ്വതപ്രവാഹിയായ മന്ദാകിനീനദിയെ കാണിച്ചുകൊണ്ടു് കാകുൽസ്ഥൻ, വിദേഹസുതക്കു്, ശരീരപോഷകങ്ങളായ ഭക്ഷണസാധനങ്ങൾ നല്കി:—

"ഇതു് ഏററവും സ്വാദുള്ളതു്; ഇതു് സംതൃപ്തിയരുളുന്നതു്; ഇതു് തീയിൽ വേവിച്ചതു്."

എന്നിങ്ങനെ പറഞ്ഞു് സസന്തോഷം ഇരുന്നു.

ത്രിലോകവന്ദ്യരായ അവരങ്ങിനെ വിശ്രമിക്കുമ്പോഴാണു് ഭരതകുമാരൻെറ വരവു്. പൊടിപടലങ്ങളും ഇരമ്പക്കങ്ങളും ആകാശത്തിലുയൎന്നു. ആ കാട്ടിൽ വിഹരിക്കുന്ന മദഗജങ്ങൾ, അത്ഭുതപൂർവ്വമായ ശബ്ദംകേട്ടു് ഭയന്നു് നാലുപാടും ഓടിയൊളിച്ചു. സൈന്യങ്ങളുടെ ഘോഷവും, ആനക്കൂട്ടങ്ങളുടെ പരിഭ്രമപ്പാച്ചിലും കണ്ട രഘുവരവീരൻ, അത്യുജ്ജ്വലകാന്തിചിന്തുന്ന സൌമിത്രിയോടു് സസ്മിതം അരുളിച്ചെയ്തു:—

"കുമാരാ, ഇടിവെട്ടുംപോലെ പെരുമ്പറനാദം കേൾക്കുന്നു. ഈ വൻകാട്ടിലെ ആനകളും, കാട്ടുപോത്തുകളും, മററുമൃഗങ്ങളും ഭയപ്പെട്ടു് ഓടുന്നതു് സിംഹങ്ങൾ ഇളകിയിട്ടായിരിക്കുമോ? രാജാവോ, തത്തുല്യനായ ആരെങ്കിലുമോ വേട്ടയാടുന്നുണ്ടോ? ഇവിടത്തിലില്ലാത്ത ക്രൂരമൃഗങ്ങളിൽ ഏതെങ്കിലും ഇങ്ങോട്ടു വന്നിരിക്കുമോ? ഈ കാടു് ആകെ ഇളകുന്നതുപോലെ തോന്നുന്നു. ഹേ ലക്ഷ്മണ,

നോക്കു; പക്ഷികൾക്കുകൂടി പറക്കുവാൻ വിഷമമേകുന്നതാണു് ഈ വിപിനം. സത്യാവസ്ഥ എന്താണെന്നു് മനസ്സിലാക്കുവാൻ ശ്രമിക്കു.”

പലവർണ്ണപ്പൂക്കളെക്കൊണ്ടു് തോരണം ചാർത്തിയൊരു മഹാവൃക്ഷത്തിൽ ലക്ഷ്മണൻ കയറി; നാലുദിക്കിലേക്കും സൂക്ഷ്മം നോക്കി. ഉത്തരദിക്കിൽ നിന്നു് ഉത്തമക്കോപ്പുകളണിഞ്ഞൊരു ചതുരംഗസൈന്യം നേരെ വരുന്നതു് കണ്ടു. ഉയർന്നുനില്ക്കുന്ന, തേർക്കൊടിമരങ്ങളിൽ പാറിക്കളിക്കുന്ന, കൂറകളുടെ അടയാളം വ്യക്തമായി മനസ്സിലാക്കി. നിമിഷത്തിനുള്ളിൽ അഗ്രജസമീപത്തിലെത്തി പരിഭ്രമത്തോടെ പറഞ്ഞു:—

“ജ്യേഷ്ഠാ, അഗ്നിയെ കെടുത്തണം; ജ്യേഷ്ഠത്തി ഗുഹയ്ക്കുള്ളിൽ പോയിരിക്കണം; പോർച്ചട്ട ധരിച്ചു് വില്ലുകുലച്ചു്, ശരങ്ങളുമെടുത്തു് നാം തയ്യാറായി നില്ക്കണം.” ദേവദേവൻ ചോദിച്ചു:—

“ലക്ഷ്മണാ, ഈ വരുന്നതു് ഏതുരാജാവിന്റെ സൈന്യമാണു്? കൊടിയടയാളം കാണിക്കുന്നതെന്തു്?”

ആ വരുന്ന സൈന്യങ്ങളെ മുഴുവൻ ചുട്ടെരിക്കത്തക്ക കോപമാണു് സൌമിത്രിയുടെ കൺകളിൽ കണ്ടതു്. ഉഗ്രസ്വരത്തിൽ ലക്ഷ്മണൻ പറഞ്ഞു:—

“ജ്യേഷ്ഠാ, മഹാപ്രഭോ, അഭിഷേകം കഴിഞ്ഞു്, നിർബ്ബാധമായി നാടു വാഴാൻ കൊതിക്കുന്ന കൈകേയീപുത്രൻ, നമ്മെ നിഗ്രഹിച്ചു് നിർഭയമായിരിക്കുവാൻ വരികയാണു്. പാരിജാതവൃക്ഷം അടയാളമുള്ള കൊടി പാറിപ്പറക്കുന്നു. ശ്രേഷ്ഠങ്ങളായ കുതിരകളിൽ കയറിയവർ, മാമലക്കൊത്ത ആനപ്പുറത്തു് ഇരിക്കുന്നവർ, ആഹ്ലാദത്തള്ളലോടെ വരുന്നു. കുലച്ച വില്ലുകളേന്തി നമ്മൾ ഈ ശിഖരത്തിൽ കയറിനില്ക്കുക; അല്ലെങ്കിൽ, ഇവിടെത്തന്നെ, പോർച്ചട്ടയണിഞ്ഞു് ആയുധങ്ങളേന്തി നില്ക്കാം. പാരിജാതാങ്കിതമായ ഈ ധ്വജം നമ്മുടെ കീഴിലാക്കുവാൻ സാധിക്കുമോ എന്നൊന്നു് പരീക്ഷിക്കട്ടെ. യുദ്ധം ചെയ്യുവാനുള്ള കഴിവു് എത്രത്തോളമാണെന്നു് ഇന്നവർ മനസ്സിലാക്കട്ടെ.

ഈ ഭരതൻ കാരണമാണു് അവിടുത്തേക്കു് ആറാത്ത അഴലേററതു്. ജ്യേഷ്ഠത്തിയോടും എന്നോടുമൊത്തു് മഹാരണ്യത്തിൽ വസിക്കേണ്ടി വന്നതു്. ജ്യേഷ്ഠനു് ശാശ്വതമായിട്ടുള്ള രാജ്യം, ഏതൊരാൾ കാരണമാണോ ലഭിക്കാതെ വന്നതു്, ആ ശത്രുവായ ഭരതൻ ഇതാ നമ്മുടെ അടുത്തേക്കു് വരുന്നു. ജ്യേഷ്ഠനെ ഉപദ്രവിച്ചവൻ ആരായിരുന്നാലും വധ്യനാണു് എനിക്കു്. യാതൊരു തെററും ചെയ്യാത്ത

നമ്മെ, വെറുതെ ദ്രോഹിച്ചവരെ നശിപ്പിക്കുന്നതിൽ, അധർമ്മത്തിന്റെ കണികപോലും ഞാൻ കാണുന്നില്ല. പ്രഭോ, നമ്മെ ദ്രോഹിച്ചവനും, ധർമ്മം ഉപേക്ഷിച്ചവനുമായ ഭരതനെ നശിപ്പിക്കുന്നതിൽ ദോഷം എന്താണുള്ളത്? ഉപദ്രവങ്ങൾ ഏല്പിച്ച കൈകേയീപുത്രനെ വധിച്ചതിനുശേഷം നിഷ്കണ്ടകമായ രാജ്യത്തെ അവിടുന്ന് ഭരിക്കണം. കാട്ടാന പുഴക്കിയിട്ട മാമരംപോലെ, ഞാൻ വീഴ്ത്തിയിടുന്ന പുത്രനെക്കണ്ട്, രാജ്യം കൊതിച്ചുകൊണ്ടിരിക്കുന്ന കൈകേയി ദുഃഖാർത്തയായിത്തീരട്ടെ. മഹാപാപംകൊണ്ട് മൂടിയ മഹീതലം നിർമ്മുക്തയാകട്ടെ. ബന്ധുമിത്രാദികളോടുകൂടിയ കൈകേയിയേയും ഞാനിന്ന് അവസാനിപ്പിക്കാം.

ഏറാവും വിഷമത്തോടെ നിയന്ത്രിച്ചുനിർത്തുന്ന, എന്റെ ക്രോധവും, ധിക്കാരവും ഈ പടകളുടെ മദ്ധ്യത്തിലേക്ക് ഞാനയക്കട്ടെ. ഉണക്കിലകളിൽ അഗ്നി എന്നപോലെയാകുമത്: കൂർത്തുമൂത്ത ശരനികരങ്ങളാൽ ശത്രുശരീരം ശകലമാക്കി, ഈ ചിത്രകൂടപർവ്വതപ്രാന്തങ്ങളിൽ ചോരപ്പുഴ ഞാൻ ഒഴുക്കും. കൂരമ്പുകളാൽ മാറിടം പിളർന്ന ആനകളുടേയും കുതിരകളുടേയും മനുഷ്യരുടേയും ശവശരീരങ്ങൾ ജന്തുക്കൾ വലിച്ചിഴക്കട്ടെ. ജ്യേഷ്ഠാ, ഈ വില്ലിനും ശരങ്ങൾക്കുമുള്ള എന്റെ കടം സൈന്യയുക്തനായ ഭരതനെ നിഗ്രഹിച്ച് ഞാൻ വീട്ടട്ടെ.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം തൊണ്ണൂററിയാറാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂററിയേഴാം സർഗ്ഗം. (ലക്ഷ്മണപരിസാന്ത്വനം)

ക്രോധാഗ്നിയിൽ മുഴുകിയ സൌമിത്രിയുടെ, ഇത്തരത്തിലുള്ള വാക്കുകൾകേട്ട ശ്രീരാമചന്ദ്രൻ, സമാശ്വസിപ്പിച്ചുകൊണ്ട് ഇങ്ങിനെ അരുളിച്ചെയ്തു:—

“അനുജാ, വില്ല്–ശരം–വാള്–പരിച–തുടങ്ങിയ വരായുധങ്ങൾ എടുത്തിട്ട് ഇപ്പോഴെന്താണ് കാര്യം? വില്ലാളിവീരനും അമേയബുദ്ധിമാനുമായ ഭരതൻ സ്വയമായിത്തന്നെ ഇങ്ങോട്ടുവരുകയാണ്. അനുജനെ വധിച്ച്, ദുഷ്പേരോടുകൂടി കിട്ടുന്ന രാജ്യത്തെ ഞാനെന്തു ചെയ്യും? അച്ഛനോട് ഏററതിനു വിപരീതമായി, ബന്ധുക്കളേയോ, സ്നേഹജനങ്ങളേയോ നശിപ്പിച്ചുകിട്ടുന്ന രാജ്യത്തെ, വിബാധിതമായ ഭക്ഷണപദാർത്ഥംപോലെ ഞാൻ ഉപേക്ഷിക്കും. ലക്ഷ്മണാ, നിങ്ങൾ മുന്നപേക്ഷവേണ്ടിമാത്രം, ധർമ്മാർത്ഥകാമങ്ങളെ ഞാൻ ആഗ്രഹിക്കുന്നു. യഥാർത്ഥസംഗതി തുറന്നുപറയുകയാണ് കുമാരാ, എന്റെ അനുജ

ന്മാരുടെ സുരക്ഷ ആഗ്രഹിച്ചുമാത്രമാണ്—നിങ്ങളുടെ സുഖജീവിതത്തിനുവേണ്ടി മാത്രമാണ് —രാജ്യവാസത്തിന്ന് —അഥവാ, രാജാവാകുവാൻ—ഞാൻ ഇഷ്ടപ്പെടുന്നതു്; ഈ ആശയമാണ് സത്യം.

സ്നേഹസ്വരൂപിയായ സൌമിത്രി, സമുദ്രത്താൽ ചുററപ്പെട്ട ഭൂമി, എനിക്ക് കിട്ടാത്തതല്ല; പക്ഷെ, ഇന്ദ്രന്റെ പദവികൂടി, അധർമ്മകൃത്യം ചെയ്യേണ്ടിവന്നാൽ നിസ്സംശയം ഞാൻ ഉപേക്ഷിക്കും. ഉണ്ണീ, ഭരതനും—ശത്രുഘ്നനും—നീയുമില്ലാത്തൊരു സുഖം എനിക്ക് വരുന്നതു് അഗ്നിയിൽ പതിച്ച് ചാമ്പലാകട്ടെ.

ലക്ഷ്മണാ, അയോദ്ധ്യയിൽ എത്തിയ ഭരതൻ, ഭ്രാതൃസ്നേഹവിവശനായി, നമ്മുടെ വംശധർമ്മമാലോചിച്ച് എന്റെ അടുത്തേക്ക് വരുകയാണ്. പ്രാണപ്രിയസഹോദരനായ അവന്റെ വരവിൽ എനിക്ക് യാതൊരു സംശയവുമില്ല. വീരനായ സൌമിത്രി, സീതയും നീയും ഒന്നിച്ച് ഞാൻ, ജടാവല്ക്കലങ്ങൾ ധരിച്ച് നാടുവെടിഞ്ഞ് കാനനത്തിലേക്ക് പോയ വർത്തമാനമറിഞ്ഞ്, സ്നേഹപൂർണ്ണഹൃദയത്തോടെ, ശോകസന്തപ്തനായി നമ്മെക്കാണുവാൻ, നിന്റെ ജ്യേഷ്ഠൻ വരുകയാണ്. മറെറാന്നു് സംശയിക്കാൻ തന്നെയില്ല.

ക്രോധാന്ധനായി, കൈകേയിയമ്മയെ നിർഭയം ശകാരിച്ച്, അച്ഛനെ പ്രസാദിപ്പിച്ച്, അയോദ്ധ്യാരാജ്യത്തെ എനിക്കുതരുവാൻവേണ്ടിയാണ് ശ്രീമാനായ ഭരതൻ വരുന്നതു്. നമ്മെ കാണുവാൻ ആഗ്രഹിച്ചതു്, ധാർമ്മികോത്തംസമായ ഭരതന്റെ ബുദ്ധിക്ക് ഏററവും യോജിച്ചതുമാത്രം. നമ്മളിൽ എന്തെങ്കിലും ചെറിയൊരുപദ്രവമുണ്ടാക്കണമെന്ന്, അവൻ ആലോചിക്കുമോ?

ലക്ഷ്മണാ, നിനക്ക് അനിഷ്ടമായ എന്തെങ്കിലുമൊന്നു് പറയുകയോ ചെയ്യുകയോ ഇതിന്നുമുമ്പ് എപ്പോഴെങ്കിലും ഭരതൻ ഉണ്ടായിട്ടുണ്ടോ? എന്നിട്ടും നിനക്ക് ഇത്രയും ഭയമോ? എന്റെ പൊന്നനുജാ, ഭരതനിൽ നിനക്ക് സംശയം തോന്നുന്നുവല്ലൊ. കോപത്തിന്ന് അടിമയായതിനാൽ നിന്റെ ബുദ്ധി ശരിക്ക് പോകുന്നില്ല. കുമാരാ, വിപ്രിയമോ കഠിനമോ ആയ വാക്കുകൾ, ഭരതനെപ്പററിപറയുന്നതു് എനിക്ക് സഹിക്കാൻ സാധിക്കാത്തതാണ്. ഏതുതരത്തിലുള്ള ആപത്തുവന്നാലും, മക്കൾ അച്ഛനെ വധിക്കുമോ? പ്രാണതുല്യനായ സഹോദരനെ, ഏതൊരു സഹോദരനാണ് നിഗ്രഹിക്കുവാൻ സാധിക്കുക? ലക്ഷ്മണാ, നിനക്ക് അയോദ്ധ്യാരാജ്യം അധീനമാകണമെന്ന് ആഗ്രഹിച്ചാണോ ഇങ്ങിനെയൊക്കെ പറയുന്നതു്? അങ്ങിനെയാണെങ്കിൽ, ഭരതനോട്—"നാട്

ലക്ഷ്മണനു് കൊടുക്കണം." എന്നു് ഞാൻ പറയാം. "അങ്ങിനെയാകാം." എന്നൊരു മറുപടിയല്ലാതെ, ഭരതന്റെ നാവിൽനിന്നു് ഉയരുന്നതല്ല."

ധർമ്മസ്വരൂപിയായ ശ്രീരാമദേവന്റെ വാക്കുകൾ കേട്ടപ്പോൾ, ക്രോധം മാറി, ബുദ്ധിതെളിഞ്ഞു്, ലജ്ജകൊണ്ടു് തന്നിലേക്കുതന്നെ ലയിച്ചപോലെയായി ലക്ഷ്മണൻ.

ശാന്തമായ ഹൃദയം സത്പഥത്തിലേക്കു് തിരിഞ്ഞു. മഹാബുദ്ധിമാനായ ലക്ഷ്മണനു് പശ്ചാത്താപമുദിച്ചു. വ്രീളകൊണ്ടു് തലതാഴ്ത്തി, തൊഴുതു്പറഞ്ഞു:—

"പ്രഭോ, ഒരുപക്ഷെ, അവിടത്തെ സന്ദർശിക്കുവാൻ അച്ഛനുംകൂടി, ജ്യേഷ്ഠനൊന്നിച്ചു് വന്നിട്ടുണ്ടാകും"

സങ്കോചംകൊണ്ടു് തലയുയർത്തുവാൻ സാധിക്കാതെ നില്ക്കുന്ന ലക്ഷ്മണനെ സസ്നേഹം നോക്കി, പുഞ്ചിരിയോടെ ശ്രീരാമദേവൻ അരുൾചെയ്തു:—

"കുമാരാ, മഹാനുജനായ ഭരതൻ നമ്മളെ കാണുവാൻ ധൃതിപ്പെട്ടു് വരുന്നതായിരിക്കും എന്നാണു് ഞാൻ വിചാരിക്കുന്നതു്. അല്ലെങ്കിൽ, ഒരുപക്ഷെ, വനവാസത്തിന്റെ ദുഃഖമാലോചിച്ചു്, നമ്മെ നാട്ടിലേക്കു് കൂട്ടിക്കൊണ്ടുപോകുവാൻ വരുന്നതാകാം. സർവ്വസുഖങ്ങളുടേയും മദ്ധ്യത്തിൽ ജനിച്ചുവളർന്നുവന്ന വൈദേഹിയെ കാട്ടിൽനിന്നു് കൊണ്ടുവരുവാൻ അച്ഛൻ ആജ്ഞാപിച്ചു എന്നും വന്നേക്കാം. കുലീനത തികച്ചും വ്യക്തമാക്കുന്ന, ലക്ഷണമൊത്ത ആ കുതിരകൾ വായുവിന്നുതുല്യം വരുന്നതുനോക്കൂ. അമിതബുദ്ധിമാനായ അച്ഛന്റെ 'മൃത്യുഞ്ജയൻ' എന്ന വൃദ്ധഗജം, പടകളുടെ മുന്നിലായി ഇതാ വരുന്നു. എന്നാൽ നോക്കൂ ലക്ഷ്മണാ, ദിവ്യവും പൂജനീയവുമായ വെൺകൊററക്കുട കാണുന്നില്ലല്ലോ. എനിക്കതിൽ എന്തെല്ലാമോ സംശയങ്ങൾ തോന്നുന്നു. കുമാരാ, മരത്തിൽനിന്നു് വേഗത്തിൽ ഇറങ്ങിവരൂ. ഞാൻ പറയുന്നതു് കേൾക്കൂ; അതുപോലെ ചെയ്യൂ."

വീണ്ടും, വൃക്ഷാഗ്രത്തിലേറി സശ്രദ്ധം സൈന്യങ്ങളെ നോക്കിക്കൊണ്ടിരുന്ന സൌമിത്രി, ധാർമ്മികനായ അഗ്രജനിർദ്ദേശമനുസരിച്ചു്, ഇറങ്ങിവന്നു് തൊഴുതുകൊണ്ടു് ശ്രീരാമസവിധത്തിൽ നിന്നു.

"യാതൊരു ഉപദ്രവവുമുണ്ടാകരുതെ"ന്ന ഭരതന്റെ കല്പനയനുസരിച്ചു് സൈന്യങ്ങളെയെല്ലാം, പർവ്വതത്തിന്റെ നാലുപുറവും നിർത്തി. മഹാഗജങ്ങളും

അശോകങ്ങളുംനിറഞ്ഞ ശൈലമൈസന്യം ഗിരിവരനെ കാക്കുവാനെന്നപോലെ, ഒന്നരയോജന ദൂരത്തിലാണ് അണിനിരന്നതു്.

ദേവനായ അഗ്രജന്നു് എങ്ങിനെയെങ്കിലും കാരുണ്യമുണ്ടാകുവാൻ മാത്രമേ കുമാരൻ ആഗ്രഹിക്കുന്നുള്ളു. അഹങ്കാരത്തിൻെറ കണികയില്ലാതെ, ധർമ്മത്തെ മുൻനിർത്തിക്കൊണ്ടു്, കൊടുംകാട്ടിലേക്കു് വരുന്ന ഭരതൻ, നയിക്കുന്ന ആ മഹാ സൈന്യം, ചിത്രകൂടാചലത്തിന്നു് അഭൂതപൂർവ്വമായ മനോഹാരിത്വം പതിന്മടങ്ങു് ഉണ്ടാക്കുകയാണു് ചെയ്തതു്.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദി കാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം തൊണ്ണൂററിയേഴാം സർഗ്ഗം അവസാനിച്ചു.**

---

## തൊണ്ണൂററെട്ടാം സർഗ്ഗം. [രാമാശ്രമാന്വേഷണം]

മാനവേന്ദ്രസുതനായ മഹാത്മാഭരതൻ, സൈന്യനിവഹത്തെ വിദൂരത്തിൽ നിർത്തി, വാഹനത്തിൽ നിന്നിറങ്ങി, കാൽനടയായിത്തന്നെ, അച്ഛൻെറ വാക്കു് സംരക്ഷിക്കുവാൻ അരണ്യത്തിലധിവസിക്കുന്ന അഗ്രജൻെറ സമീപത്തിലേക്കു് പോകുവാൻ നിശ്ചയിച്ചു. വൻപട വിനയത്തോടെ കല്പനയനുസരിച്ചു് നില്ക്കുന്നതുകണ്ട ഭരതൻ അനുജനോടു്:—

"ശത്രുഘ്നാ, അതിവേഗത്തിൽ ഈ കാട്ടിലെല്ലാം അന്വേഷിക്കു. വേടന്മാരും, സഹായത്തിന്നു് ആരുംകാരും, വേണ്ടത്ര കൂട്ടിക്കൊള്ളു. കാനനാന്തർഭാഗത്തിൽ വേഗം സഞ്ചരിക്കുവാൻ കഴിവുള്ള നിഷാദരാജാഗുഹൻ, ഉത്തമായുധങ്ങൾ വഹിച്ച കൂട്ടുകാരുമൊത്തു് നോക്കട്ടെ. അമാത്യന്മാരും, നാഗരികന്മാരും, ഗുരു വര്യന്മാരും, വിപ്രശ്രേഷ്ഠന്മാരുമൊത്തു് ഞാനും കാൽനടയായി തിരയുകയാണു്. കാകുൽസ്ഥവംശരത്നം ഇവിടെ അടുത്താണു് വസിക്കുന്നതു്.

കുമാരാ, സത്യസ്വരൂപിയായ ജ്യേഷ്ഠനേയും, അമേയകരുത്തനായ ലക്ഷ്മണ നേയും, ശ്രീയെല്ലാമൊത്ത ജ്യേഷ്ഠത്തിയേയും കാണുന്നതുവരെ എനിക്കു് ശാന്തി യില്ല. താമരപ്പൂവിതൾപോലെ ദീർഘനയനങ്ങളോടുകൂടിയ ജ്യേഷ്ഠൻെറ ചന്ദ്ര സുന്ദരവദനം ദർശിക്കുന്നതുവരെ എനിക്കു് യാതൊരു സമാധാനവുമില്ല. ചക്ര വർത്തിലക്ഷണങ്ങളെല്ലാമൊത്ത അഗ്രജൻെറ തൃപ്പാദപത്മങ്ങൾ ശിരസ്സിലണിയു ന്നതുവരെ എനിക്കു് സമാധാനമില്ല. പിതാമഹപിതാക്കന്മാരുടെ ഭരണത്തണ

ലിൽ അഭിവൃദ്ധിയാർന്ന അയോദ്ധ്യാരാജ്യത്തിന്റെ അധിനായകനായി, രത്ന സിംഹാസനത്തിലിരുന്നു്, നമ്മുടെ ജ്യേഷ്ഠൻ അഭിഷിക്തനാകുന്നതുവരെ എനിക്കു് യാതൊരു സമാധാനവുമില്ല. ശത്രുഘ്നാ, ലക്ഷ്മണനാണു് എല്ലാതരത്തിലും പുണ്യവാൻ! ജ്യേഷ്ഠന്റെ മുഖാരവിന്ദത്തെ എന്നുമെന്നും, സർവ്വദാ കാണുവാൻ സാധിക്കുന്നുണ്ടല്ലോ. മഹാറാണി സീതാദേവി, ധന്യധന്യകളായ സ്ത്രീകളിൽ വെച്ചു് അഗ്രഗണ്യയാണു്; ജനകമഹാരാജർഷിയുടെ അഭിവന്ദ്യപുത്രി, ലോകൈകവീരനായ അഗ്രജനെ, സംശയലേശമില്ലാതെ പിൻതുടരുന്നവളല്ലോ.''

ശത്രുഘ്നാ, ഈ ലോകത്തിൽവെച്ചു് സുഭഗവും പുണ്യതമവുമായിത്തീർന്നു, ചിത്രകൂടപർവ്വതം; നന്ദനവനാരാമത്തിൽ കുബേരൻ എന്നപോലെ, ശ്രീരഘുവരരാമൻ വസിക്കുന്നതു് ഇവിടെയാണല്ലോ. എട്ടടിപ്പുലികളോടുകൂടിയ ഈ ഘോരാരണ്യം കൃതകൃത്യമായിക്കഴിഞ്ഞു; സർവ്വശസ്ത്രാഭ്യാസചതുരന്മാരിൽ അദ്വിതീയനായ കോദണ്ഡപാണി താമസിക്കുന്നതു് ഇവിടത്തിലാണല്ലോ.''

അമേയതേജസ്വിയായ ഭരതൻ ഇങ്ങിനെ പറഞ്ഞുകൊണ്ടു്, ഗഹനവനാന്തർഭാഗത്തിലേക്കു് പ്രവേശിച്ചു. ഗിരിസാനുക്കളിൽ, പൂത്തും തളിർത്തും നില്ക്കുന്ന വന്മരങ്ങളുടെ ഇടയിൽക്കൂടി, വാഗ്മികൂടിയായ ആ പുരുഷപുംഗവൻ അനുജനൊന്നിച്ചു്, പുഷ്പാലംകൃതമായി നില്ക്കുന്നൊരു സാലവൃക്ഷച്ചുവട്ടിൽ എത്തിച്ചേർന്നു. അടുത്തുകാണുന്ന ആശ്രമത്തിൽനിന്നു് ഉയരുന്ന ധൂമപടലം അമൃതസേചനം പോലെ, അവരുടെ നയനങ്ങളെ സേചനം ചെയ്തു; ഹൃദയത്തെ ശീതളമാക്കി. ബന്ധുക്കളോടുമൊത്തുവരുന്ന ഭരതൻ, തീർച്ചപ്പെടുത്തി; ലോകനാഥനായ ശ്രീരാമചന്ദ്രൻ വാഴുന്നതു് ഇപ്പോഴും ഇവിടെയാണെന്നു്. പൊങ്ങുതടിയിൽ കയറിയ ഒരുവൻ, മുങ്ങിപ്പൊങ്ങി സമുദ്രത്തിന്റെ മറുകരയിലെത്തിയ പോലെ, കൃതാർത്ഥനായി, സന്തുഷ്ടനായി.

ജീവിതസാഫല്യമേകുന്ന ശ്രീരാമപുണ്യാശ്രമം ഭരതകുമാരന്റെ കണ്ണുകൾക്കു് ലക്ഷ്യമായി. പരിഭ്രമം ഹൃദയത്തെ മഥിച്ചു; കാലടികൾ നിലത്തു് ഉറയ്ക്കാതെ വെമ്പിത്തുടങ്ങി. സൈന്യങ്ങളെ മുഴുവൻ അവിടെ നിർത്തി. ഗുഹനെ മാത്രം സഹായിയായിക്കൂട്ടിയ കൈകേയീനന്ദനൻ, ബോധം നശിച്ചവനെപ്പോലെ മുന്നോട്ടു് അതിവേഗം നടന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡം തൊണ്ണൂററെട്ടാം സർഗ്ഗം അവസാനിച്ചു.

---

## തൊണ്ണൂറ്റൊമ്പതാം സര്‍ഗ്ഗം. [ശ്രീരാമസമാഗമം]

ശത്രുഘ്നനൊന്നിച്ച്, അഗ്രജാശ്രമത്തെപ്പററി ഓരോന്നുപറഞ്ഞുകൊണ്ട്, സൈന്യങ്ങളെ നിര്‍ത്തി അത്യൌത്സുക്യത്തോടെ പുറപ്പെട്ട ഭരതന്‍, ഭഗവാന്‍ വസിഷ്ഠനോട് ഉണര്‍ത്തി:

"ഭഗവാനേ, അമ്മമാരേയുംകൂട്ടി അവിടുന്ന് വേഗത്തില്‍ വരണേ."

ഭ്രാതൃഭക്തിരൂപംകൊണ്ടപോലെയുള്ള രാജകുമാരന്‍ വെമ്പിപ്പാഞ്ഞു. ഒപ്പം ശത്രുഘ്നനെ പിന്‍തുടന്ന് സുമന്ത്രരുമുണ്ട്. ശ്രീരാമസന്ദര്‍ശനത്തില്‍, ഭരതനേക്കാള്‍ ഒട്ടുംതാഴെയല്ല അമാത്യവര്യന്‍.

പരിപാവനത്വം മാത്രം പ്രകാശിക്കുന്ന താപസജനാവാസപ്രദേശം; മദ്ധ്യത്തില്‍ പുണ്യസങ്കേതമായ ഉടജം; അഗ്രജന്റെ വാസസ്ഥാനം, അനുജന്റെ ദൃഷ്ടിക്ക് ലക്ഷ്യമായി മനസ്സിനെ ഏകാഗ്രമാക്കി ധ്യാനിക്കുവാന്‍ യോജിക്കുന്ന ഒന്നാന്തരം പ്രദേശം. പര്‍ണ്ണശാലയുടെ അങ്കണത്തില്‍, ചെറുതാക്കിയിട്ട വിറക് കിടക്കുന്നു. പലതരത്തിലുള്ള പുഷ്പങ്ങള്‍ അറുത്തിട്ടിരിക്കുന്നു. അനുജനോടുകൂടി വാണരുളുന്ന മഹാപ്രഭുവിന്റെ ആശ്രമത്തിലേക്ക് പോകാനുള്ള വഴിയടയാളങ്ങള്‍, ഭരതന്‍ ശ്രദ്ധിച്ചു. വൃക്ഷക്കൊമ്പുകളില്‍, ഉണക്കാനിട്ടിരിക്കുന്ന ചീവരങ്ങള്‍; വഴിയുടെ ഇരുഭാഗങ്ങളിലും ഇടക്കിടക്ക്, മുറിച്ചുകൂട്ടിയ ദര്‍ഭപ്പുല്ലുകള്‍; അതാതിടങ്ങളില്‍, ഉണക്കുവാന്‍ പരത്തിയിട്ടിരിക്കുന്ന ചാണകവരടികള്‍; ആനന്ദനിമഗ്നനായ ഭരതന്‍ ഏകദേശം ഉന്മാദിയായിത്തീര്‍ന്നു. സന്തോഷംകൊണ്ട് ഇടറുന്ന അക്ഷരങ്ങളോടെ, അനുജനോടും സുമന്ത്രരോടും ആ ധന്യാത്മാവ്:—

"നോക്കൂ, അനുജാ, അമാത്യവരനായ സുമന്ത്രരേ, ഭഗവാന്‍ ഭരദ്വാജന്‍ അരുളിച്ചെയ്ത സ്ഥലത്ത് നാം എത്തിച്ചേര്‍ന്നു. മന്ദാകിനീനദി ഇവിടെ സമീപത്തായിരിക്കണം.

നോക്കൂ, അനുജന്‍ ലക്ഷ്മണന്റെ ആലോചനാശക്തി. ഇത്രയും ഉയരമുള്ള വൃക്ഷങ്ങളില്‍, മരത്തോലുകള്‍ ഉണക്കുവാന്‍ തൂക്കിയിരിക്കുന്നു. ഏതുസമയത്തും വഴിതെററാതെ ആശ്രമത്തിലേക്ക് വരുവാന്‍ വേണ്ടിയാകണം. എവിടെനിന്നു നോക്കിയാലും വ്യക്തമായി കാണാമല്ലോ. ഇതാ മദയാനകള്‍ ഒന്നിച്ചുചേര്‍ന്ന് സമരം നടത്തിയ സ്ഥലം.

തപോധനാശ്രമത്തിൽ, മഹർഷീശ്വരന്മാർ ഏതൊരഗ്നിയെയാണോ ആശ്രയിക്കുന്നതു് അതിന്റെ സുഗന്ധമിതാ പരക്കുന്നു; നിബിഡമായ പുകപൊങ്ങുന്നു. ഗുരുസൽക്കാരത്തിൽ അചഞ്ചലൻ–പുരുഷവരന്മാരിൽ അഗ്രഗണ്യൻ–താപസവേഷധാരിയായ ശ്രീരാമചന്ദ്രൻ–ദയാവാരിധിയായ എന്റെ ജ്യേഷ്ഠൻ–ആ മഹാത്മാവിനെ ഞാനിന്നു കാണും.''

ആനന്ദോന്മാദിയായിത്തീൎന്ന ഭരതന്റെ പാദങ്ങൾ പാരിടത്തിൽ സ്പർശിക്കാത്ത മട്ടിലായി. അത്ര്യും വേഗതയാൎന്ന ഓട്ടത്തിന്നു്. മന്ദാകിനീതീരത്തിലെത്തിയ കുമാരൻ പറഞ്ഞു:–

''പുരുഷോത്തമനായ അഗ്രജൻ, വെറും നിലത്തു്, വീരാസനത്തിലിരിക്കുന്നു. മാനവേന്ദ്രനായ രഘുവരരാമൻ, വിജനത്തിലിരിക്കുക!! ഹാ കഷ്ടം! എന്റെ ജീവിതം നിന്ദ്യാൽ നിന്ദ്യം! ശൂന്യാൽ ശൂന്യം!! ലോകൈകനാഥനായ മഹാപ്രഭു, ഞാൻമൂലം ദുഃഖത്തിന്നടിപെടുക! സുഖഭോഗങ്ങളെല്ലാം ഉപേക്ഷിച്ചു് ഘോരാരണ്യത്തിൽ വസിക്കുക!! ലോകം മുഴുവൻ എന്നുമെന്നും എന്നെ പഴിക്കും. ഈ മഹാദുഷ്ടനിൽ കരുണയുദിക്കുവാൻ, ജ്യേഷ്ഠന്റേയും, ജ്യേഷ്ഠത്തി ദേവിയുടേയും ദിവ്യപാദപത്മങ്ങളിൽ, ഞാൻ വീണ്ടും വീണ്ടും വീണു് നമസ്കരിക്കും''

ഇങ്ങിനെ വിലപിച്ചുകൊണ്ടുപോകുന്ന ശ്രീ ഭരതകുമാരൻ, മഹാപുണ്യങ്ങളുടെ നിലയനമായ പർണ്ണശാലയെ കണ്ടു. സാലങ്ങളുടേയും കരിമ്പനകളുടേയും പത്രങ്ങളാൽ മേഞ്ഞു് മൃദുദർഭകൾ വിരിച്ച യജ്ഞശാലയിലെ, വൻതറപോലെ വിരാജിക്കുന്ന ഉടജത്തിന്റെ മുന്നിലായി, വാർമഴവില്ലിന്റെ വർണ്ണപ്പകിട്ടാൎന്ന, വൈരിമണ്ഡലമഹാവനത്തിന്റെ ദാവാഗ്നികളായ–വൻവില്ലുകൾ രണ്ടെണ്ണം തൂക്കിയിട്ടിരിക്കുന്നു. സൂര്യരശ്മികൾപോലെ മിന്നിത്തിളങ്ങുന്ന, നിശിതശരങ്ങൾ നിറച്ച ആവനാഴികൾ അതിന്നടുത്തായുണ്ടു്. പൊന്നുറകളിൽ തൂക്കിയിട്ട രണ്ടുവാളുകൾ, പൊൻപുള്ളികൾപതിച്ച രണ്ടു പരിചകൾ, പലതരത്തിലുള്ള പൊന്നണിക്കയ്യുറകൾ, എന്നിവകൊണ്ടു്, മൃഗങ്ങൾക്കു് സിംഹഗുഹ എന്നപോലെ, വൈരികൾക്കു് അപ്രാപ്യമായ ആശ്രമം പ്രശോഭിക്കുന്നു.

പരിപാവനമായ ശ്രീരാമനിലയത്തിൽ കിഴക്കോട്ടും വടക്കോട്ടും ചാഞ്ഞു കത്തുന്ന അഗ്നിയെക്കണ്ടു ഭരതൻ സൂക്ഷിച്ചുനോക്കി. ആ കണ്ണുകൾ കൃതാൎത്ഥങ്ങളായി; ബാഷ്പാവിലങ്ങളായി.

നിർമ്മല മാൻതോലുടുത്തു്, കൃഷ്ണാജിനം ധരിച്ചു്, വട്ടച്ചിടയോടുകൂടി, ചെന്തീയാളുന്നപോലെ പ്രകാശിക്കുന്ന ഗുരുവര്യനായ ശ്രീരാമചന്ദ്രസ്വാമിയെ ഭരതൻ നിരീക്ഷിച്ചു. സിംഹപരാക്രമിയും, അരവിന്ദലോചനനും, ലോകനാഥനും ധർമ്മാചരണ നിമഗ്നനും, എന്നും നശിക്കാത്ത ബ്രഹ്മതുല്യനും, സീതാലക്ഷ്മണ സംയുതനുമായ അഗ്രജൻ വെറും നിലത്തു് ദർഭപ്പുൽ വിരിച്ചതിനുമേലാണിരിക്കുന്നതു്. ദേവദേവന്റെ ആ ഇരിപ്പുകണ്ടു് ദുഃഖനിമഗ്നനായ ഭരതൻ—ധർമ്മാത്മാവായ കൈകേയീസുതൻ—ഗദ്ഗദകണ്ഠനായി വിലപിച്ചു. ഉറക്കരഞ്ഞുള്ളവനാണെങ്കിലും മനസ്സടക്കുവാൻ സാധിക്കാതെ ഇപ്രകാരം പറഞ്ഞു:—

"പ്രജകളുടെ കൺകണ്ട ദൈവമായി രാജസദസ്സിൽ, രത്നസിംഹാസനത്തിൽ, ഇരിക്കാൻ അർഹതയുള്ള ജ്യേഷ്ഠൻ, കാട്ടുജന്തുക്കളുടെ മദ്ധ്യത്തിൽ, വെറും നിലത്തിരിക്കുന്നു. അമൂല്യങ്ങളായ പട്ടുവസ്ത്രങ്ങൾ അണിഞ്ഞു് പരിലസിച്ചിരുന്ന ആ മഹാൻ, ധർമ്മാചരണനിഷ്ഠക്കു് മാൻതോലുടുത്തു് പ്രശോഭിക്കുന്നു. ദിവ്യങ്ങളും വിചിത്രങ്ങളുമായ സുരഭിലകുസുമങ്ങൾ ചൂടിയിരുന്ന ശിരസ്സു് ഈ ചിടക്കെട്ടു് എങ്ങിനെയാണു് സഹിക്കുന്നതു്? ഉത്തമങ്ങളായ യജ്ഞങ്ങളാൽ ധർമ്മം നേടേണ്ടവനാണു് അഗ്രജൻ. എന്നിട്ടും എത്രമാത്രം കായക്ലേശങ്ങൾ സഹിച്ചാണു് ധർമ്മം അന്വേഷിക്കുന്നതു്? ശ്രേഷ്ഠതരമായ ചന്ദനം ഏതൊരു തിരുമെയ്യിനെ സേവിച്ചിരുന്നുവോ, ആ മൃദുലശരീരത്തിലിന്നു് ചളിയും പൊടിയുമാണല്ലൊ പുരണ്ടിരിക്കുന്നതു്. സർവ്വസുഖങ്ങളും അനുഭവിക്കുവാൻ അർഹതയുള്ള ശ്രീരാമദേവൻ, ഇത്രമാത്രം കഷ്ടപ്പാടുകളനുഭവിക്കുന്നതു്, ഈ മഹാപാപിയായ ഞാൻ കാരണമാണല്ലൊ. അതിദുഷ്ടനായ എന്റെ ജീവിതം ലോകനിന്ദ്യമായിത്തീർന്നുവല്ലൊ!"

ഇങ്ങിനെ വിലപിച്ചുകൊണ്ടു് മുന്നോട്ടാഞ്ഞ ഭരതകുമാരൻ, അസഹ്യശോകത്താൽ മുഖാംബുജം വിയർത്തു്, ശ്രീരാമപാദാരവിന്ദങ്ങളിൽ പെട്ടെന്നു്പതിച്ചു. ബലശാലിയായ ആ രാജപുത്രന്റെ മുഖത്തുനിന്നു് ഒരു ഞരക്കം പോലെ "ആര്യ" എന്നൊരു ശബ്ദംമാത്രം പുറപ്പെട്ടു. കണ്ണീർകൊണ്ടു് തൊണ്ടയടച്ച കുമാരനിൽ നിന്നു് "ആര്യാ" എന്നല്ലാതെ മറ്റൊന്നും പുറപ്പെട്ടില്ല. സംസാരിപ്പാനശക്തനായി, ശ്രീരാമപാദാംബുജത്തിൽവീണ ഭരതസമീപത്തിൽത്തന്നെ, കേണുകൊണ്ടു് ശത്രുഘ്നനും പതിച്ചു.

മഹാബാഹുവായ ശ്രീരാമചന്ദ്രൻ രണ്ടുപേരേയും ഒന്നിച്ചു് വാരിയെടുത്തു് ആലിംഗനം ചെയ്തു് കണ്ണീർവാർത്തു. മഹാമന്ത്രിസുമന്ത്രരും, നിഷാദേശ്വരനായ

ബുധനും ഉത്തരക്ഷണത്തിൽ നൃപനന്ദനസമീപമണഞ്ഞു. ഗുരു, ശുക്രൻ എന്നീ ഗ്രഹനാഥന്മാരൊന്നിച്ച്, അംബരമദ്ധ്യത്തിൽ പ്രോജ്ജ്വലിക്കുന്ന അർക്കചന്ദ്രന്മാരെപ്പോലെ ദശരഥനന്ദനന്മാർ വിളങ്ങി.

അരണ്യാന്തർഭാഗത്തിൽ സ്വച്ഛന്ദം നിർഭയം വിഹരിച്ചുകൊണ്ടുനടക്കുന്ന നാലുമദഗജങ്ങൾ ഒന്നിച്ചുചേർന്നപോലെ ദശരഥകുമാരന്മാർ ഒരിടത്തുകൂടിയതു കണ്ടു കാനനവാസികൾ എല്ലാവർക്കും ഒതുക്കുവാൻ കഴിയാത്ത ആനന്ദമുണ്ടായി. അവരുടെ കണ്ണുകളിൽനിന്ന് ഹർഷാശ്രുക്കൾ ധാരധാരയായി പ്രവഹിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം തൊണ്ണൂറ്റൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂറാം സർഗ്ഗം (കുശലപ്രശ്നം)

ചീരാംബരമുടുത്ത്, ജടാധാരിയായി യുഗാന്തസൂര്യനെപ്പോലെ ദുർന്നിരീക്ഷ്യനായ ഭരതൻ, മുഖം മങ്ങി, വിളർത്തു ചടച്ച്, കാല്ക്കൽ വീണപ്പോൾ, ആളെ മനസ്സിലാക്കുവാൻ, അല്പനേരം സൂക്ഷിച്ചുനോക്കേണ്ടിവന്നു ശ്രീരാമചന്ദ്രനുപോലും.

ഗാഢഗാഢം പുണർന്ന് അനുജനെ മടിയിൽവെച്ച് ശിരസ്സിൽ മുകർന്നുകൊണ്ട് ജിജ്ഞാസയോടെ:—

“ഉണ്ണീ, ഭരതാ, അച്ഛനെവിടെ? അവിടുന്ന് തനിയെ അയോദ്ധ്യയിൽ വസിക്കുകയോ? തീർച്ചയായും വരുവാൻ പാടില്ലാത്തതായിരുന്നു. വയോവൃദ്ധനായ വന്ദ്യപിതാവ് അവിടെ ജീവിച്ചിരിക്കുമ്പോൾ, നീ വനത്തിലേക്ക് വന്നതെന്ത്? അതിദൂരത്തിൽനിന്നുവന്നതുകൊണ്ടാണോ നിന്റെ ദേഹത്തിന്റെ ശോഭ മങ്ങിയിരിക്കുന്നത്? ഈ ഘോരാരണ്യത്തിലേക്ക് വരുവാൻ കാരണമെന്താണ്. ഉണ്ണീ, മഹാരാജാവ് ജീവിച്ചിരിക്കുന്നില്ലേ? പെട്ടെന്ന് ഉണ്ടായ അസഹ്യദുഃഖത്താൽ നാടുനീങ്ങിയിട്ടില്ലല്ലോ.

അനഘനായ ഭരതാ, അനശ്വരമായ അയോദ്ധ്യാരാജ്യം, ബാലനായ നിന്നിൽനിന്ന് പോയിട്ടില്ലല്ലോ. സത്യവിക്രമിയായ അച്ഛനെ സശ്രദ്ധം നീ ശുശ്രൂഷിക്കുന്നില്ലേ? ഉണ്ണീ, സത്യസന്ധനായ മഹാരാജാദശരഥൻ കുശലിതന്നെയല്ലേ? രാജസൂയംതുടങ്ങിയ മഹായാഗങ്ങൾ സമംഗളംചെയ്ത മഹാത്മാവാണല്ലോ,

മാനവേന്ദ്രനും ധർമ്മനിഷ്ഠനുമായ പിതാവ്. ബ്രാഹ്മണവര്യനും പണ്ഡിതോത്തംസവും, ധാർമ്മികനിരതനും, മഹർഷീശ്വരനും, ഇക്ഷ്വാകുവംശത്തിന്ന് എന്നുമെന്നും സമാരാദ്ധ്യനുമായ ആചാര്യരെ പ്രതിദിനം പൂജിക്കാറില്ലേ? എന്റെ അമ്മ, കൌസല്യാദേവിക്ക് സുഖമല്ലേ? വീരസൂവായ സുമിത്രാദേവിക്കും.

ഉണ്ണീ, നിന്റെ മാതാവ് കൈകേയീദേവി പൂജാർഹയാണ്. ദേവിക്ക് അസുഖമൊന്നുമില്ലല്ലൊ. ഉത്കൃഷ്ടകുലസംജാതനും, വിനയാഢ്യനും, അനശ്വരസദ്യശസ്സാന്വനും, വേദപാരംഗതനും, എപ്പോഴും കാണുകയും സ്മരിക്കുകയും ചെയ്യേണ്ടവനുമായ ആചാര്യരെ, കുമാരാ, നീ പൂജിക്കാറില്ലേ? വിധിപോലെ ഹോമാദികൾ നിനക്കുവേണ്ടി–രാജ്യത്തിന്റെ ഐശ്വര്യത്തിന്നുവേണ്ടി –ചെയ്യാറില്ലേ? ഹോമിക്കേണ്ടതും, ഹോമിച്ചതും യഥാസമയം അറിയിക്കാറില്ലേ? ദേവമാതാക്കളേയും, പിതൃഗുരുക്കളേയും, പിതൃതുല്യരായ മഹാനുഭാവന്മാരേയും വൃദ്ധന്മാർ–വൈദ്യന്മാർ–ദ്വിജന്മാർ എന്നിവരേയും, യഥാഹം നീ ബഹുമാനിക്കാറില്ലേ? മഹാസ്ത്രവിദഗ്ദ്ധനും, ഉത്തമാർത്ഥശാസ്ത്രവിജ്ഞനും, വില്ലാളിവീരനുമായ ഗുരുവരനെ, ഉണ്ണീ നീ, മാനിക്കുന്നില്ലേ?

ഭരതാ, രാജ്യപരിപാലനത്തിൽ സന്തതസഹചാരികളായ അമാത്യന്മാർ, ശൂരന്മാരും, തനിക്കുതാൻപോന്നവരും, ശാസ്ത്രവിജ്ഞാനനിപുണരും, ജിതേന്ദ്രിയരും കുലീനവംശജാതരുമല്ലേ? മന്ത്രജ്ഞന്മാരും, ശാസ്ത്രകോവിദന്മാരുമായ മന്ത്രിമാരുടെ, രഹസ്യങ്ങളായ നീതിയാണ്, മന്നവന്മാരുടെ സർവ്വവിധ വിജയങ്ങൾക്കും കാരണമായിട്ടുള്ളത്. ഉണ്ണീ, ഉറക്കം അധികമാകാറില്ലല്ലൊ. രാത്രിയിലെ നാലാമത്തെ യാമത്തിൽ ഉണർന്നെഴുന്നേല്ക്കാറില്ലേ? സുപ്രഭാതത്തിൽ അർത്ഥകാര്യങ്ങളെപ്പററി ചിന്ത നടത്താറില്ലേ? ആ ആലോചന സചിവന്മാരോടും വിശിഷ്യ തന്നെത്താനും ചെയ്യണം. അശ്രദ്ധകൊണ്ട് അരമനരഹസ്യം അങ്ങാടിയിൽ പരസ്യമാകാറില്ലല്ലൊ. യത്നം അധികരിക്കാതെ, ധാരാളം ലാഭം ഉണ്ടാകത്തക്ക കാര്യങ്ങൾ അതിവേഗത്തിൽതന്നെ ചെയ്യാറില്ലേ? അമാന്തം ഒട്ടും സംഭവിക്കാറില്ലല്ലൊ. ചെയ്യുവാൻ തുടങ്ങുന്ന കൃത്യങ്ങൾ ആദ്യമായോ, ചെയ്തുകൊണ്ടിരിക്കുമ്പോഴോ സാമന്തരാജാക്കന്മാർ അറിയാറില്ലല്ലൊ.

കുമാരാ, നീയും മന്ത്രിമാരുംകൂടി ആലോചിക്കുന്ന ഗൂഢകാര്യങ്ങൾ, ഏതെങ്കിലും വാക്തർക്കത്താലോ യുക്തിയാലോ ചാരവൃത്തിയാലോ മററാരും അറിയാറില്ലല്ലൊ. ആയിരമായിരം മൂർഖന്മാരെ ഉപേക്ഷിച്ച് വിജ്ഞനായൊരാളെ സ്വീകരിക്കണമെന്ന തത്വം മറന്നിട്ടില്ലല്ലൊ? അങ്ങിനെയല്ലേ പതിവ്? കാര്യങ്ങൾക്ക്

വിഷമം വരുമ്പോഠം അതു് തീൎക്കുവാൻ പ്രാജ്ഞനായൊരാഠംക്കു് നിഷ്പ്രയാസം സാധിക്കും. ആയിരമോ പതിനായിരമോ മൂൎഖന്മാരെക്കൊണ്ടുപോലും ഒരു രാജാവിന്നു് ഗുണം സിദ്ധിക്കുകയില്ല. ബുദ്ധിമാനും, ശൂരനും, പണ്ഡിതനും സമൎത്ഥനുമായൊരമാത്യൻ, ഭൂപാലകനും തത്തുല്യനായൊരു മനുഷ്യനും ശ്രീ ഉണ്ടാക്കാതിരിക്കയില്ല. മികച്ചകാൎയ്യങ്ങഠംക്കു് ഉത്തമന്മാർ; മദ്ധ്യമകൎമ്മങ്ങഠംക്കു് മദ്ധ്യമന്മാർ, അധമകാൎയ്യങ്ങഠംക്കു് അധമന്മാർ, ഇങ്ങിനെയല്ലെ നീ നിയമിച്ചിട്ടുള്ളതു്?

പ്രപിതാമഹന്മാർ മുതൽക്കെ പാരമ്പൎയ്യമുള്ള വിശ്വസ്തമന്ത്രിമാരെത്തന്നെയല്ലെ ശ്രേഷ്ഠകൎമ്മങ്ങഠംക്കു് നിശ്ചയിച്ചിട്ടുള്ളതു്? കഠിനങ്ങളായ ശിക്ഷകഠം കൊണ്ടു്, ഏതെങ്കിലും സചിവന്മാർ പ്രജകഠംക്കു് ദുഃഖമുളവാക്കുന്നുണ്ടോ? അങ്ങിനെ എന്തെങ്കിലും ആരംഭിക്കുന്നുണ്ടെങ്കിൽ, അതിനെയെല്ലാം നീ ധീരതയോടെ തടുക്കുന്നില്ലെ? സൽപ്രവൃത്തികളാൽ നിന്നെ, പൌരന്മാർ അനുമോദിക്കുന്നില്ലെ? ഉണ്ണീ, ആചാൎയ്യന്മാർ ഭ്രഷ്ടരായവരേയും, ഉത്തമസ്ത്രീകഠം കാമികളേയും, നിന്ദിക്കുന്നതുപോലെ, ഒട്ടംകൈ ചെയ്യേണ്ടിവന്ന നിന്നെ ആരും വിചാരിക്കുന്നില്ലല്ലൊ. ഉപായങ്ങഠം ചെയ്യുന്ന വൈദ്യൻ, ദുഷ്കൎമ്മം ചെയ്യുന്ന സേവകൻ, നാടു് ആഗ്രഹിക്കുന്ന ശൂരൻ, ഇവരെ കഠിനമായി ശിക്ഷിക്കാത്ത ഭൂപതി ആപത്തിലേക്കു് നീങ്ങും. സംശയിച്ചു് എന്തെങ്കിലും ചെയ്യാത്തവൻ, മഹാശൂരൻ, അമിതബുദ്ധിമാൻ, പരിനിഷ്ഠലൻ, അതിധീരൻ, നല്ലവംശജാതൻ, നിഷ്കളങ്കസ്നേഹം നിറഞ്ഞവൻ, സാമൎത്ഥ്യമാൎന്നവൻ, എന്നീ ഗുണങ്ങളൊത്തവനെയല്ലെ, സേനാപതിയായി നിയമിച്ചിട്ടുള്ളതു്? ബലശാലികളും, പരാക്രമികളും, ശൂരന്മാരും, ശ്രേഷ്ഠന്മാരുമായ ഭടജനങ്ങളെ, യഥാൎഹം നീ അനുമോദിക്കാറില്ലെ? കുമാരാ, ഭക്ഷണവും ശമ്പളവും കൃത്യമായി പടകഠംക്കു് നീ കൊടുക്കാറില്ലെ? ഭക്ഷണാദികഠംക്കും, വേതനങ്ങഠംക്കും വൈകിയാൽ, സൈന്യങ്ങഠംക്കു് സ്വാമിയോടു്, ബഹുമാനം ചുരുങ്ങുമെന്നുമാത്രമല്ല, ശണ്ഠകൂട്ടുകയും കോപിക്കുകയുംകൂടി ചെയ്യുക്കും. അതു് അനൎത്ഥങ്ങഠംക്കു് കാരണമായിത്തീരും.

ഉണ്ണീ, ബന്ധുമിത്രാദികഠം നിന്നിൽ സ്നേഹപൂൎണ്ണമായി വൎത്തിക്കാറില്ലെ? നിനക്കുവേണ്ടി ജീവൻ വെടിയാൻപോലും സന്നദ്ധരല്ലെ? സ്വദേശിയും, സമൎത്ഥനും, പ്രത്യുല്പന്നമതിയും, പറഞ്ഞതു് തികച്ചും മനസ്സിലാക്കുന്നവനും അതുപോലെ പറയുവാൻ കഴിവുള്ളവനും, പണ്ഡിതവൎയ്യനുമായ ദൂതനല്ലെ നിനക്കുള്ളതു്? എതിർഭാഗത്തു് പതിനെട്ടും, സ്വപക്ഷത്തു് പതിനഞ്ചും തീൎത്ഥങ്ങഠം, ഗൂഢചാരികളായ മൂന്നു് ചാരപുരുഷന്മാരാൽ നീ അറിയാറില്ലെ? പരന്തപനായ, തോല്പിക്കപ്പെട്ട

ശത്രുക്കൾ അശക്തരാണെന്നുവിചാരിച്ച് അശ്രദ്ധവന്നതിനാൽ, നിനക്ക് ന്യൂന തയൊന്നും വന്നിട്ടില്ലല്ലോ. ഉത്തമധർമ്മശാസ്ത്രങ്ങളെ തികച്ചും അറിയാതെ, വാദത്തിന്നുവേണ്ടി വാദിക്കുന്ന, പണ്ഡിതന്മാരാണെന്ന് സ്വയം അഭിമാനിക്കുന്ന ചാർവ്വാകബ്രാഹ്മണരെ നീ മാനിക്കാറില്ലല്ലൊ? ഉണ്ണീ, ദുഷ്ടപണ്ഡിതന്മാരാണെങ്കിലും, അത്തരക്കാരെ ആദരിക്കാഞ്ഞാൽ പലപ്പോഴും അവിചാരിതങ്ങളായ ആപത്തുകൾ തന്നെ സംഭവിക്കാനിടയുണ്ട്. മുഖ്യങ്ങളായ ധർമ്മശാസ്ത്രജ്ഞരാണെന്ന നാട്യ മാണ് പലരിലും കാണുക. അർത്ഥരഹിതമായി വാദിക്കുകയുംചെയ്യും എന്ന് ഓർമ്മിക്കയും വേണം.

കുമാരാ, നമ്മുടെ പൂർവ്വികന്മാർ –സത്യസന്ധരായ പിതൃപിതാമഹന്മാർ– ജിതേന്ദ്രിയന്മാരായി, ചതുരംഗസൈന്യങ്ങളോടുകൂടി, ബ്രാഹ്മണക്ഷത്രിയവൈശ്യ ശൂദ്രാദി ചാതുർവ്വർണ്യങ്ങളിൽ, അവരവരുടെ ധർമ്മങ്ങൾ സുസ്ഥിരമായി പുലർത്തി, ഉത്സാഹസമ്പൂർണ്ണരായ ആര്യന്മാർ വാണരുളുന്ന ഐശ്വര്യപൂർണ്ണമായ അയോദ്ധ്യാ രാജ്യത്തെ സംരക്ഷിക്കുന്നതിൽ അല്പമെങ്കിലും അശ്രദ്ധപറ്റുന്നില്ലല്ലോ. ഭരതാ, അനേകമനേകം ക്ഷേത്രങ്ങളാലും, ചൈത്യങ്ങളാലും, കൊട്ടാരങ്ങളാലും, പാവന ജലപൂർണ്ണങ്ങളായ ചിറകളാലും, ഉത്തമങ്ങളായ തണ്ണീർ പന്തലുകളാലും, പ്രശോ ഭിച്ചുകൊണ്ടിരിക്കുന്നതും, സന്തുഷ്ടസമ്പൂർണ്ണരായ സ്ത്രീപുരുഷന്മാർ യാതൊരുപദ്ര വവും കൂടാതെ, സമാജങ്ങളിലും ഉത്സവങ്ങളിലും പങ്കെടുത്തുകൊണ്ടിരിക്കുന്നതും, നദീതീർത്ഥപ്രവാഹത്താൽ അലംകൃതവും, പ്രശാന്തരമണീയവും സ്വർണ്ണരത്നഖനി കളാൽ ഐശ്വര്യപൂർണ്ണവും, ദുഷ്ടജനാധിവാസമില്ലാത്തതുകൊണ്ട് നിർഭയവും, നമ്മുടെ പൂർവ്വികന്മാർ സശ്രദ്ധം സംരക്ഷിച്ചുകൊണ്ടിരുന്നതുമായ നാടിന്ന് യാതൊരുവിധത്തിലുള്ള ആപത്തും സംഭവിച്ചിട്ടില്ലല്ലോ.

ഉണ്ണീ, കർഷകന്മാരും, ഗോരക്ഷകന്മാരും, നിനക്ക് ഇഷ്ടപ്പെട്ടവരല്ലേ? അവർക്ക് നീ പ്രിയമേകാറില്ലേ? അവരുടെ രക്ഷയും സുഖപ്രവൃത്തിയുമാണ്, രാജ്യത്തെ സമ്പദ്സമ്പൂർണ്ണമാക്കുന്നതെന്ന് എപ്പോഴും ഓർമ്മവേണം. ആപത്തു കളിൽനിന്നെല്ലാം അവരെ സംരക്ഷിക്കുക പതിവില്ലേ? രാജാവ് ധർമ്മത്താൽ നാടിനെ കാക്കണം; നാട്ടുകാർക്ക് സന്തോഷം വർദ്ധിപ്പിക്കണം.

വിഷമങ്ങൾ വരുമ്പോൾ സാന്ത്വനവും, വിപത്തുകളിൽ രക്ഷണവും, സ്ത്രീ കൾക്ക് നൽകാറില്ലേ? എന്നാൽ ഏതൊരു സ്ത്രീയേയും വിശ്വസിക്കുകയോ രഹ സ്യങ്ങൾ പറയുകയോ പതിവില്ലല്ലോ.

ഗജയൂഥങ്ങളോടുകൂടിയ വനങ്ങളെ തികച്ചും മേൽനോട്ടം പതിവുണ്ടല്ലോ. വംശസംവദ്ധനത്തിനു്, പിടിയാനകളും പെൺകുതിരകളും നിന്റെ അധീനത്തിലില്ലേ? അവയെല്ലാം ഇണകളെക്കൊണ്ടു് സംതൃപ്തരല്ലേ?

അതിപ്രഭാതത്തിൽ എഴുന്നേററു്, രാജകീയാഡംബരങ്ങളോടെ, ദർബാറിൽ നാട്ടുകാരുടെ സങ്കടങ്ങൾ നേരിട്ടുകേൾക്കുവാൻ തക്കവിധം ദിവസവും നീ എത്താറില്ലേ? പ്രജകൾ നിർഭയരായിത്തന്നെ സദസ്സിൽ വരാറില്ലേ? പരിചാരകന്മാർ പേടിക്കാതെ അടുത്തുവന്നു് ശുശ്രൂഷിക്കാറില്ലേ?

കുമാരാ, ഭൃത്യന്മാരെ നിസ്സാരരാക്കുകയോ, മാനിക്കുകയോ ചെയ്യാത്തൊരിട മട്ടിലുള്ള പെരുമാററമാണു് വേണ്ടതു്. ആലോചനാശക്തി ധാരാളമില്ലാത്ത അത്തരക്കാരിൽ ഗുണമായിട്ടുള്ളതാണു്. എല്ലാദുർഗ്ഗങ്ങളിലും, വെള്ളം-ധനം-ധാന്യം-ആയുധങ്ങൾ-ശില്പികൾ-വില്ലാളികൾ-തുടങ്ങിയവ പരിപൂർണ്ണമായിരിക്കുന്നില്ലേ? വരവു് ധാരാളമുണ്ടെങ്കിലും, ചെലവു് നിയന്ത്രണാധീനമായിട്ടുതന്നെ ചെയ്യുന്നില്ലേ? വരവുകൊണ്ടു് മതിയാകാതെ ഇരുപ്പുകളിൽ കൈവെക്കേണ്ടി വരുക പതിവില്ലല്ലോ. ഉണ്ണീ, പിതൃക്കൾ-ദേവന്മാർ-ബ്രാഹ്മണശ്രേഷ്ഠന്മാർ-അതിഥികൾ-ഭടന്മാർ-ഉത്തമബന്ധുക്കൾ-ഇവരിലല്ലേ, നിന്റെ ചെലവു് പതിവു്?

ഭരതാ, ചില പ്രത്യേക പുറവപാടിൽ, ആര്യന്മാരായവരിൽപോലും, ചില പ്പോൾ ഭയങ്കര കുററം ചുമത്താറുണ്ടു്; എന്നാൽ അറിവുള്ളവർ അതിനെപ്പററി സൂക്ഷ്മാന്വേഷണം ചെയ്യാതെ ശിക്ഷ വിധിക്കാറില്ല. ആലോചനാരഹിതമായോ, പ്രത്യേകകാര്യലാഭപ്രേരിതമായോ, അത്തരത്തിലുള്ള അത്യാഹിതമൊന്നും നിനക്കു് സംഭവിച്ചിട്ടില്ലല്ലോ; തൊണ്ടിസഹിതം പിടിച്ചോരു ചോരനെ, ലോഭംകൊണ്ടു് എന്തെങ്കിലും ചില ചോദ്യങ്ങൾമാത്രം ചോദിച്ചു് വെറുതെ വിടാറില്ലല്ലോ. രഘുവരനന്ദനാ, പണ്ഡിതവര്യന്മരായ മന്ത്രിമാരല്ലേ നിനക്കു് ഉള്ളതു്? അവർ, ദരിദ്രന്റേയും ധനികന്റേയും വ്യവഹാരങ്ങളെ ഒരുപോലെ കേട്ടു്; നിഷ്പക്ഷമായി വിധികല്പിക്കാറില്ലേ?

തെററു് ചെയ്യാത്തൊരുവനിൽ കുററം ചുമത്തിയാൽ, അവനിൽനിന്നുതിരുന്ന കണ്ണുനീർത്തുള്ളികൾ, പശുക്കളേയും പുത്രന്മാരേയും മാത്രമല്ല, നാടിനെയൊട്ടുപാടേ നശിപ്പിക്കുമെന്നോക്കണം. വൃദ്ധന്മാരേയും, കുട്ടികളേയും, വൈദ്യശ്രേഷ്ഠന്മാരേയും, വാക്കു്-മനസ്സു്-ദാനം എന്നിവകളാൽ സ്വാധീനിക്കണം.

അതിൽ അല്പംപോലും അശ്രദ്ധ നിനക്കു് പററുന്നില്ലല്ലോ. അതിഥികൾ—ഗുരുവര്യന്മാർ—മുനീശ്വരന്മാർ—അന്തണശ്രേഷ്ഠന്മാർ—വൃദ്ധന്മാർ—എന്നിവരേയും, ചൈത്യദേവാലയങ്ങളേയും. നീ സാദരം പൂജിക്കാറില്ലേ?

പ്രജാഹിതമേകുന്ന ജയശീലം, അർത്ഥത്താൽ ധർമ്മത്തേയോ, ധർമ്മത്താൽ അർത്ഥത്തേയോ, സുഖത്തിനുവേണ്ടി നീ നശിപ്പിക്കാറില്ലല്ലോ. ധർമ്മം—അർത്ഥം തുടങ്ങിയവയെ, പ്രത്യേകം പ്രത്യേകം വേർതിരിച്ചുതന്നെ നീ മനസ്സിലാക്കിയിട്ടുണ്ടല്ലോ. അവയെ അനുസരിക്കുന്നതിൽ ന്യൂനതയൊന്നും വരുക പതിവില്ലല്ലോ. ലൌകികസുഖാസക്തനായാൽ ധർമ്മവും അർത്ഥവും ഇല്ലാതാകും; സാധാരണ ജനങ്ങൾക്കു് സംഭവിക്കാറുള്ള ആ തെററു് നിനക്കു് ഉണ്ടാകാറില്ലല്ലോ.

ഉണ്ണീ, കാലത്തെപ്പററി തികച്ചും അറിവുള്ള നീ, ധർമ്മാർത്ഥകാമങ്ങളെ വ്യക്തമായറിഞ്ഞു് വേർതിരിച്ചുകണ്ടു്, സുഖം അനുഭവിക്കുകമാത്രമല്ലേ പതിവുള്ളു? വേദങ്ങൾ, ശാസ്ത്രങ്ങൾ, പുരാണങ്ങൾ എന്നിവയിൽ പാരംഗതരായ ദ്വിജവര്യന്മാർ, പൌരന്മാരോടും നാട്ടുകാരോടുമൊപ്പം നിനക്കു് നന്മ നേരാറില്ലേ?

കുമാരാ, നിരീശ്വരത്വം—അസത്യഭാഷണം—ക്രോധം—പ്രമാദം—ദീർഘസൂത്രം വിദ്വാന്മാരുടെ സഹവാസമില്ലായ്മ—ആലസ്യം—ഇന്ദ്രിയങ്ങൾക്കു് അധീനനാകൽ—സ്വന്തമായിമാത്രം കാര്യങ്ങൾ ചിന്തിക്കൽ—ദുഷ്ടന്മാരോടും മൂഢന്മാരോടും സംസർഗ്ഗം—തീർച്ചപ്പെടുത്തിയ കാര്യം ചെയ്യാതിരിക്കൽ—രഹസ്യം സൂക്ഷിക്കാൻ കെല്പില്ലാതിരിക്കൽ—മംഗളകാര്യങ്ങൾ ആചരിക്കായ്ക, എതിലും ചെന്നുചാടൽ ഇങ്ങിനെ പതിന്നാലുതരത്തിലുള്ള ദോഷങ്ങൾ പലപ്പോഴും രാജാക്കന്മാരിൽ കണ്ടേക്കും. ഉണ്ണീ, ഈ പറഞ്ഞവയെ മുഴുവൻ, നീ ഉപേക്ഷിച്ചിട്ടുണ്ടല്ലോ?

പതിനഞ്ചു് ചതുർവ്വർഗ്ഗങ്ങൾ—സപ്തവർഗ്ഗങ്ങൾ—അഷ്ടവർഗ്ഗങ്ങൾ—ത്രിവർഗ്ഗങ്ങൾ മൂന്നുവിദ്യകൾ—പഞ്ചേന്ദ്രിയജയം—ദൈവങ്ങളും മാനുഷങ്ങളുമായ ഷഡ്ഗുണങ്ങൾ വിധിയനുസരിച്ചു് ചെയ്യേണ്ട ഇരുപതു കർമ്മങ്ങൾ—പ്രകൃതിമണ്ഡലം— യാത്രാദണ്ഡവിധികൾ—സന്ധിവിഗ്രഹം എന്നീ രണ്ടു നയങ്ങൾ—എന്നിവയെല്ലാം സ്വബുദ്ധികൊണ്ടു്, നല്ലപോലെ ആലോചിക്കാറില്ലേ? മഹാകാര്യങ്ങളെ സംബന്ധിച്ചു്, മൂന്നോനാലോ മന്ത്രിമാരോടുകൂടിയും, പിന്നീടു് വെവ്വേറെയും, എന്നാൽ രഹസ്യമായും അവസാനം, എല്ലാവരോടുംകൂടിയും ആലോചിക്കുക പതിവില്ലേ?

വേദാഭ്യസനം നിനക്കു് ഫലമേകുന്നില്ലേ? നീ ചെയ്യുന്ന ഏതൊന്നും നിഷ്ഫലമാകാറില്ലല്ലോ. സന്തതസഹചാരിയായ ധർമ്മപത്നി ഫലാഢ്യയല്ലേ? നിന്റെ ശ്രുതങ്ങൾ ഫലപ്രദമല്ലേ?

ഉണ്ണീ, ദീർഘായുഷ്ക്കരവും, അനശ്വരകീർത്തിദായകവും, ധർമ്മാർത്ഥകാമമോക്ഷങ്ങറം സമ്മേളിച്ചതുമായ, ഈ പറഞ്ഞവകൊണ്ടു് നിന്റെ ബുദ്ധി പ്രശോഭിക്കുന്നില്ലെ? സന്മാർഗ്ഗത്തിൽനിന്നു് അണുവെങ്കിലും വ്യതിചലിക്കാത്തവരായിരുന്നു നമ്മുടെ പൂർവ്വികരായ പ്രപിതാമഹന്മാർ. ആ പന്ഥാവിൽക്കൂടിത്തന്നെ, അടിയൊന്നു് ഇടറാതെ നമ്മുടെ പിതാവും പോന്നു. അഭിവന്ദ്യനായ അച്ഛൻ ഏല്പിച്ച പ്രകാരമല്ലെ, നീ നമ്മുടെ രാജ്യത്തെ ഭരിക്കുന്നതു്. രഘുവരനന്ദന, സ്വാദിഷ്ടങ്ങളായ ഭക്ഷണസാധനങ്ങറം, നീ ഒററയ്ക്കു് ഭക്ഷിക്കാറില്ലല്ലൊ. നല്ല സ്നേഹിതന്മാർക്കും, യാചകന്മാർക്കും, അർഹതയ്ക്കനുസരിച്ച ധനം നീ ദാനം ചെയ്യുകപതിവില്ലെ?

അറിവുള്ളോരരചൻ, ധർമ്മമാർഗ്ഗത്തിൽനിന്നു് അടിപതറാതെ പ്രജകളെ രക്ഷാശിക്ഷകറം ചെയ്തു്, രാജ്യപരിപാലനം ചെയ്താൽ, ഭൂമിയിലെ എല്ലാസുഖങ്ങളും ധാർമ്മികമായാസ്വദിച്ച് അവസാനം വാനുലകംപൂകും. സംശയമില്ല.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഒരുനൂറാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററൊന്നാം സർഗ്ഗം. (പിതൃമരണശ്രവണം)

ശ്രീരാമചന്ദ്രന്റെ വിജ്ഞാനഗർഭമായ മധുരവാക്കുകറംകേട്ട ഭരതകുമാരൻ ഒരു ദീർഘനിശ്വാസത്തോടെ ഉത്തരംപറഞ്ഞു:—

''മഹാപ്രഭോ, ധർമ്മത്തിന്റെ കണികപോലുമില്ലാത്ത എന്നോടു്, ഗഹനങ്ങളായ രാജധർമ്മങ്ങറം ഉപദേശിച്ചിട്ടു് എന്താണു് കാര്യം? അല്ലെങ്കിൽ, പുരുഷോത്തമനായ ജ്യേഷ്ഠാ, ശാശ്വതമായ ധർമ്മം ഏതോ, അതു് നമ്മിൽ സ്ഥിതിചെയ്യുന്നുണ്ടു്. മഹാരാജാവായ അഗ്രജനുള്ളപ്പോറം, എങ്ങിനെയാണു് അനുജൻ അരചനാവുക? അതുകൊണ്ടു് എന്നോടൊന്നിച്ചു്, രഘുവംശദീപമായ അവിടുന്നു് അയോദ്ധ്യയിലേക്കു് വരണം. നമ്മുടെ വംശശ്രേയസ്സിനു വേണ്ടി അഭിഷേകം നടത്തണം. മനുഷ്യന്മാരിൽവെച്ചു് എല്ലാംകൊണ്ടും ശ്രേഷ്ഠനായവനാണു് രാജാവു്, എന്നു് പറയാറുണ്ടു്. എന്നാൽ എന്റെ അഭിപ്രായം, നരശ്രേഷ്ഠനായാൽ മാത്രംപോരാ, ദേവൻ കൂടിയാകണമെന്നാണു്. ധർമ്മാർത്ഥസംയുക്തമായ ആ ചരിതം അമാനുഷമാകുമെന്നതിന്നു് സംശയമില്ല.

മഹാത്മാവായ ജ്യേഷ്ഠാ, ഞാൻ കേകയത്തിൽ അമ്മാമനൊന്നിച്ച് വസിക്കു മ്പോഠം, അവിടുന്ന് ദണ്ഡകാരണ്യത്തിലേക്ക് എഴുന്നെള്ളിയപ്പോഠം, നമ്മുടെ അഭിവന്ദ്യപിതാവ്—സജ്ജനപ്രിയനും യജ്വാവുമായ മഹാരാജാവ്—അമരേന്ദ്ര ലോകത്തിലേക്ക്പോയി. ജ്യേഷ്ഠത്തിയും ലക്ഷ്മണനുമൊന്നിച്ച് അവിടുന്ന് കാനനത്തിലേക്ക് പോന്നപ്പോഠം ഉണ്ടായ വിയോഗദുഃഖമാണ് അച്ഛനെ സ്വർഗ്ഗ ലോകമേററിയത്.

മാനാഭിമാനംശാലകാരനായ അവിടുന്ന് എഴുന്നേററ്, ഉടനെ ഉദകക്രിയ നട ത്തണം. പുരുഷവ്യാഘ്രനായ ജ്യേഷ്ഠാ, ശത്രുഘ്നനും ഞാനും ഉദകക്രിയാദികമ്മ ങ്ങഠം ചെയ്തിരിക്കുന്നു. അതിപ്രിയനായൊരാഠം കൊടുക്കുന്നതാണ്, പരലോക ഗതന്ന് അനശ്വരമായിട്ടുള്ളതെന്ന് കേട്ടിട്ടുണ്ട്. അവിടുത്തെ തൃക്കൈകഠം കൊണ്ടു് കൊടുക്കുന്നതേതും അമൃതുതന്നെ; സംശയമില്ല. ജ്യേഷ്ഠനെ കാണുവാ നാഗ്രഹിച്ച്, ജ്യേഷ്ഠനിൽമാത്രം ലയിച്ച ഹൃദയത്തോടെ, വേർപാടിൽ അസഹ്യ ദുഃഖമനുഭവിച്ച്, ജ്യേഷ്ഠനെമാത്രം സ്മരിച്ചുകൊണ്ടാണ് അഭിവന്ദ്യനായ പിതാവ് പരലോകം പൂകിയതു്”

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നൂററൊന്നാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിരണ്ടാം സർഗ്ഗം. (ഉദകദാനം)

ഭരതകുമാരന്റെ വർത്തമാനം ശ്രീരാമചന്ദ്രനെ അളവററ ദുഃഖത്തിലാഴ്ത്തി. സാധാരണക്കാരനായൊരു മനുഷ്യനെന്നപോലെ ബോധമററു. ഉഗ്രസമരത്തിൽ, ദേവേന്ദ്രൻ എറിയുന്ന വജ്രായുധംപോലെ കുമാരവാക്യം കേട്ട രഘുനന്ദനൻ മഴു വാൽ വെട്ടിമുറിച്ചിട്ട ഒരു പൂമരം വീഴുന്നതുപോലെ ഉയർത്തിയ കൈകളോടെ നിലംപതിച്ചു. ഭൂഭർത്താവായ ശ്രീരാമൻ, നിദ്രകൊള്ളുന്ന ആനയെപ്പോലെ ഭൂമി യിൽ കിടക്കുന്നതുംകണ്ടു് വില്ലാളിവീരന്മാരായ ആ സഹോദരന്മാർ മൈഥിലീ ദേവിയൊന്നിച്ച് ശോകസന്തപ്തനായ മഹാപ്രഭുവിന്റെ ദേഹത്തിൽ തണ്ണീർ തളിച്ചു. എഴുന്നേററിരുന്ന് കണ്ണീർ തൂകിക്കൊണ്ടു് കാകുൽസ്ഥൻ, ആവലാതി കളാണെന്നുതോന്നത്തക്കവിധം ധാർമ്മികമായ വാക്കുകഠം ഭരതനോടു് ഇപ്ര കാരം പറഞ്ഞു:—

“മഹാരാജാവായ അച്ഛൻ തീപ്പെട്ടു. ആ രാജപുംഗവനില്ലാത്ത അയോദ്ധ്യയെ ഭരിക്കാൻ ഇന്നാരാണുള്ളതു്? ഞാനൊരധമസന്താനമായിത്തീൎന്നു. എന്നെക്കൊണ്ടു് മഹാത്മാവായ പിതാവിന്നു് യാതൊരു കാര്യവുമുണ്ടായില്ല. ഈ പുത്രനെപ്പററിയുള്ള ശോകം അച്ഛൻെറ അന്ത്യത്തിലെത്തിച്ചു. മരണശയ്യയിൽ കിടക്കുന്ന അച്ഛനോടു് ഒരു വാക്കുപോലും സംസാരിക്കുവാൻ എനിക്കു് സാധിച്ചില്ല. എൻെറ അനുജാ, ഭരതാ, നീയാണു് കൃതാൎത്ഥൻ; ശ്രേഷ്ഠനായ നിനക്കു് ശത്രുഘ്നനൊന്നിച്ചു്, വേണ്ടതുചെയ്യുവാൻ സാധിച്ചുവല്ലോ. ശേഷക്രിയാദികളും യഥാവിധി ചെയ്തു.

നരപതിയില്ലാതെ ഉഴലുന്ന അയോദ്ധ്യാരാജ്യത്തിലേയ്ക്കു് വനവാസം കഴിഞ്ഞാലും വരുവാൻ എനിക്കു് തോന്നുന്നില്ല. സത്യം നിവൎത്തിച്ചതിന്നുശേഷം നാടുപൂകുന്ന എന്നെ നിയന്ത്രിക്കുവാൻ ആരാണുള്ളതു്? അനുശാസിക്കുവാൻ കൎണ്ണമധുരങ്ങളായ വാക്കുകളാണു് ഉപയോഗിച്ചിരുന്നതു്. ഇനിമേൽ ഞാനാരിൽനിന്നാണു് അത്തരം വാത്സല്യമസൃണങ്ങളായ വാക്കുകൾ കേൾക്കുക.”

ഭരതനോടു് ഇപ്രകാരം പറഞ്ഞു ദേവൻ പൂൎണ്ണചന്ദ്രവദനയായ സീതാദേവിയെ നോക്കി തുടൎന്നു:

“സീതേ, ദേവിയുടെ ശ്വശുരൻ നാടുനീങ്ങി. ലക്ഷ്മണാ, നിൻെറ അച്ഛൻ പോയിക്കഴിഞ്ഞു. അതിദുഃഖത്തോടെ ഭരതൻ പറയുന്നതു് പിതാവിൻെറ ചരമവാൎത്തയാണു്.”

കൺകണ്ടദൈവമായ രാമദേവൻെറ വാക്കുകൾ, ഉത്തമപുരുഷന്മാരായ അനുജന്മാരുടെ കണ്ണുനീർ പതിന്മടങ്ങു് വൎദ്ധിപ്പിച്ചു. അല്പസമയത്തിന്നുശേഷം രഘുനായകനെ ആശ്വസിപ്പിച്ചു്:—

“ജ്യേഷ്ഠാ, നമ്മുടെ തമ്പുരാനായ അച്ഛന്നു് ഉദകക്രിയ ചെയ്യൂ.”

ശ്വശുരൻ ദിവംഗതനായ വൎത്തമാനമറിഞ്ഞു് മൈഥിലി, കണ്ണീർകൊണ്ടു് ജീവനാഥനെ നോക്കുവാൻകൂടി സാധിക്കാതെ കുഴങ്ങി. വിലപിച്ചുകൊണ്ടിരിക്കുന്ന ജാനകീദേവിയെ ശ്രീരാമചന്ദ്രൻ ആശ്വസിപ്പിച്ചു. ലക്ഷ്മണകുമാരനോടു് വീണ്ടും തുടൎന്നു:—

“ലക്ഷ്മണാ, ഓടക്കായ്പ്പിണ്ണാക്കു് കൊണ്ടുവരൂ; പുതിയ വല്ക്കലം തരൂ; മഹാത്മാവായ പിതാവിന്നു് ഉദകം ദാനം ചെയ്യാൻ പോവുക. സീത മുൻ

പിൽ നടക്കട്ടെ; പിന്നാലെ നീ; ഏററവും പിന്നിലായി ഞാനും. ഇതാണ് അസഹ്യമായ ദു:ഖത്തെ ജനിപ്പിച്ച ജനകവിയോഗത്തിൽ നമ്മുടെ വിധി''

ശ്രീരാമദേവനിൽ അതിഭക്തിമാനും, മഹാബുദ്ധിശാലിയും, നിർമ്മലഹൃദയനും, പ്രശാന്തനും, ശുശ്രൂഷാതല്പരനും, ആത്മജ്ഞനും ആയ സുമന്ത്രർ, കുമാരന്മാരെ ആശ്വസിപ്പിച്ച്, മന്ദാകിനീനദിയിലേക്ക് കൈപിടിച്ച് വിഷമിച്ച് ഇറക്കി. അതിപ്രവാഹത്തോടും, വികസിതപുഷ്പങ്ങളാൽ പരിപൂർണ്ണങ്ങളായ വനങ്ങളാൽ തീരപ്രദേശങ്ങളെ പ്രശോഭിപ്പിക്കുന്നതുമായ പുണ്യതീർത്ഥത്തിൽ, ചേറില്ലാത്ത കടവിൽ, ഇറങ്ങിയ രഘുനന്ദനന്മാർ, കൈക്കുമ്പിളിൽ ജലമെടുത്ത് ''ഇതു് അവിടുത്തേക്ക് സിദ്ധിക്കുമാറാകട്ടെ'' എന്നു്, ദക്ഷിണാഭിമുഖമായി നിന്നു്, കരഞ്ഞുകൊണ്ടു് പ്രാർത്ഥിച്ചു. ''മഹാപ്രഭോ, പിതൃലോകത്തിൽ വസിക്കുന്ന അവിടുത്തേക്ക് ഞാൻ തരുന്ന ഈ നിർമ്മലജലം എന്നെന്നും നിലനില്ക്കട്ടെ.''

കാകൽസ്ഥവംശനായകനായ കുമാരൻ, ലക്ഷ്മണനോടൊന്നിച്ച്, ദർഭവിരിച്ച്, ലന്തക്കുരു ഓടൽക്കുരു എന്നിവയുടെ പിണ്ണാക്കുകൊണ്ടു് പിണ്ഡംവെച്ചു. കണ്ണുനീരൊഴുക്കിത്തുടന്നു:—

''മഹാരാജാവേ, അവിടുന്നു് ഇതു് ഭക്ഷിക്കു. ഞങ്ങൾ ഇതാണശിക്കുന്നതു്. മനുഷ്യൻ കഴിക്കുന്നതെന്തോ, അതുതന്നെയാണ് ദൈവത്തിന്നും നല്ലുക.''

ശേഷക്രിയ വിധിയാംവണ്ണം ചെയ്തതിന്നുശേഷം, മനോമോഹന പർവ്വസാനുവിലേക്ക്, നരപതിനന്ദനൻ കയറി. പർണ്ണശാലാദ്വാരസമീപത്തിലെത്തിയപ്പോൾ സൌമിത്രിയേയും ഭരതനേയും ഇരുകൈകളെക്കൊണ്ടു് പിടിച്ചു. വൈദേഹിയോടൊന്നിച്ച് കേഴുന്ന അനുജന്മാരുടെ ശബ്ദം, സിംഹങ്ങളുടെ നാദത്തിന്റെ മാറെറാലിപോലെ വനാന്തരത്തിൽ മുഴങ്ങി.

മഹാരാജാദശരഥന്റെ കരുത്തരായ പുത്രന്മാരുടെ കരച്ചിൽ കേട്ട സൈന്യങ്ങൾ ഞെട്ടിക്കൊണ്ടു് പറഞ്ഞു:—

''ഭരതകുമാരൻ ജ്യേഷ്ഠനെ സന്ദശിച്ചു, തീച്ച. പിതൃമരണവൃത്താന്തം കേട്ട് കേഴുന്ന അവരുടെ ശബ്ദമാണ് കേൾക്കുന്നതു്.''

സ്വസ്ഥാനങ്ങൾ ഉപേക്ഷിച്ച്, ശബ്ദം കേൾക്കുന്ന സ്ഥലത്തേക്ക് എല്ലാവരും ഏകമനസ്സോടെ ഓടി. കഷ്ടപ്പാടുകൾ സഹിച്ച് പരിചയമില്ലാത്ത

അവർ, കുതിരകളിലും, ആനകളിലും, ഇതൊന്നുമില്ലാത്തവർ കാൽനടയായും, അടുത്തദിവസം വിട്ടുപോന്നവനാണെങ്കിലും അനേകകാലമായി വേർപ്പെട്ടിട്ടുള്ളവനെപ്പോലെ ശ്രീരാമചന്ദ്രനെ കാണാനുഴറിക്കൊണ്ട് ആശ്രമസമീപത്തിലേക്ക്, പാശബദ്ധരായവർപോലെ അടുത്തു. ആ സഹോദരന്മാരുടെ സമ്മേളനം കാണുവാനുള്ള ജിജ്ഞാസ അത്രയും അളവററതായിരുന്നു സൈന്യങ്ങൾക്ക്.

കുളമ്പടികളുടേയും ചക്രങ്ങളുടേയും നാദം ആ വൻകാട്ടിൽ മാറെറാലികൊണ്ടു. കാർമേഘങ്ങളുടെ ചേർച്ചയിലുണ്ടാകുന്ന ഇടിപോലെ, സൈന്യങ്ങളുടെ വരവ് മുഴങ്ങിത്തുടങ്ങി. പിടിയാനകളൊത്ത് വിഹരിക്കുന്ന മത്തഗജങ്ങൾ മദസൌരഭ്യം പരത്തിക്കൊണ്ട് മററു കാടുകളിലേക്ക് പലായനം ചെയ്തു. ചെന്നായ–നരി–കാട്ടുപോത്ത്–സപ്പം–കരടി–പുള്ളിമാൻ–കൃഷ്ണമൃഗം തുടങ്ങിയ കാട്ടുജന്തുക്കൾ, വെളിവററപോലെ നാലുപാടും പാഞ്ഞു. കോകങ്ങൾ, അരയന്നങ്ങൾ, നത്തുകൾ, നീർക്കോഴികൾ, കൊററികൾ, കുയിലുകൾ മുതലായ പക്ഷികൾ, പരിഭ്രമിച്ച് ആകാശത്തിൽ പാറന്നു. ഇങ്ങിനെ ആകാശവും ഭൂമിയും ഒരുപോലെ പ്രശോഭിച്ചു.

ശത്രുക്കൾക്ക് ഭയജനകനായ ശ്രീരാമദേവൻ വെറും മണ്ണിൽ ഇരിക്കുന്നതു കണ്ടപ്പോൾ, പൌരമുഖ്യന്മാർ എല്ലാവരും കൈകേയിയേയും, മന്ഥരയേയും അത്യധികം പഴിച്ച് കണ്ണീരൊഴുക്കി, ആ പുണ്യപാദങ്ങളിൽ നമസ്കരിച്ചു.

മാതാപിതാക്കളെപ്പോലെ വാത്സല്യമസൃണങ്ങളായ കൈകളാൽ ദേവൻ അവരെ ആലിംഗനംചെയ്തു. എല്ലാവരും കുമാരനെ വണങ്ങിനിന്നു. വയസ്യന്മാരേയും ബന്ധുക്കളേയും രഘുനന്ദനൻ യഥായോഗ്യം മാനിച്ചു. മൃദംഗനിനാദം തുടർന്നുകേൾക്കുന്നതുപോലെ, മഹാശയന്മാരായ പ്രജകളുടെ വിലാപം ആകാശത്തിലും ഭൂമിയിലും, പർവ്വതഗുഹാന്തർഭാഗത്തിലും പ്രതിദ്ധ്വനിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഒരുനൂററിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിമൂന്നാം സർഗ്ഗം (മാതൃസമാഗമം)

മഹാരാജാദശരഥപത്നിമാരെ മുൻനടത്തി, ഭഗവാൻ വസിഷ്ഠൻ ശ്രീരാമദർശനജിജ്ഞാസയോടെ നടന്നുതുടങ്ങി. മന്ദാകിനീനദീതീരത്തുകൂടി വരുന്ന

രാജ്ഞിമാർ, ശ്രീരാമലക്ഷ്മണസേവിതമായ കടവുകണ്ടു. മഹാറാണി കൌസല്യയുടെ മുഖം മങ്ങി; അശ്രുക്കൾ പെരുകി, സുമിത്രയോടും മററുള്ളവരോടും ഇപ്രകാരം പറഞ്ഞു:_

"രാജ്യത്തിൽനിന്നു് ബഹിഷ്കൃതരായ ഉണ്ണികൾ ഇറങ്ങിക്കുളിക്കാറുള്ള കടവ് ഇതാണു്. വിഷമമേറിയ ജോലിപോലും ക്ലേശമില്ലാതെയാണ് എന്റെ കുട്ടികൾ ചെയ്യുന്നതു്. സുമിത്രേ, ഓമനമകൻ ലക്ഷ്മണൻ ഇവിടെനിന്നാണു് എന്റെ മകനുവേണ്ടി വെള്ളം കൊണ്ടുപോകാറുള്ളതു്. ഒരു രാജകുമാരനു് നികൃഷ്ടമായി തോന്നാവുന്ന പ്രവൃത്തിയാണു് നിന്റെ മകൻ ചെയ്യുന്നതെങ്കിലും, ജ്യേഷ്ഠനുവേണ്ടിയാകയാൽ ഗുണഭൂയിഷ്ഠമാണു്. നിന്ദ്യമായ തൊഴിൽ ചെയ്യാൻ അനർഹനായ ലക്ഷ്മണനു് അതിവേഗത്തിൽ ഇതിൽനിന്നൊഴിയാൻ സാധിക്കില്ലെ?

തല തെക്കോട്ടായ് വിരിച്ച ദർഭപ്പുല്ലിൽ ഓടൽപ്പിണ്ണാക്കുപിണ്ഡം പിതാവിനുവേണ്ടി രാഘവൻ വെച്ചതുകണ്ടപ്പോൾ, ദീർഘനേത്രയായ കൌസല്യാദേവി, ദശരഥപത്നിമാരോടു് പറഞ്ഞു:—

"ഇക്ഷ്വാകുപതിയായ മഹാരാജാവിന്നു്, എന്റെ പുത്രൻ രാമൻ വെച്ച പിണ്ഡമാണിതു്. ദേവതുല്യനും മഹാത്മാവുമായ മഹാരാജാവിന്നു് ഭുജിക്കത്തെക്കതല്ല ഇതെന്നു് എനിക്കു് തോന്നുന്നു.

"നാലുസമുദ്രങ്ങൾവരെ പരന്നുകിടക്കുന്ന നാടിന്റെ പതി; ദേവേന്ദ്രതുല്യൻ, ഈ ഓടൽപ്പിണ്ണാക്കു ഭക്ഷിക്കുന്നതെങ്ങിനെ? കഷ്ടാൽകഷ്ടതരമായി ഇതിലധികം എനിക്കൊന്നും തോന്നുന്നില്ല. ഐശ്വര്യഭൂയിഷ്ഠനായ കുമാരൻ അച്ഛനു് ഓടൽപ്പിണ്ണാക്കു് വെക്കേണ്ടിവരുക. അതു കണ്ടിട്ടും എന്റെ ഹൃദയം ദുഃഖത്താൽ ആയിരമായി നുറുങ്ങാത്തതിലാണ് ആശ്ചര്യം! അഥവാ, നാട്ടിലുള്ള നടപ്പു് "അവനവൻ ഭക്ഷിക്കുന്നതേതോ, അതുതന്നെയാണു് പിതൃക്കൾക്കും;" എന്നുള്ളതാണല്ലൊ."

ദുഃഖിതയായി ഇത്തരമോതുന്ന ദേവിയെ സമാശ്വസിപ്പിച്ച പത്നിമാർ, പതിതനായ ഒരു ദേവനെപ്പോലെ, ശ്രീരാമചന്ദ്രനെ ആശ്രമാങ്കണത്തിൽ കണ്ടു. വ്യസനംകൊണ്ടു് മെലിഞ്ഞു് പരവശരായ അവർ ഹൃദയംനൊന്തു് തേങ്ങിക്കരഞ്ഞു. അമ്മമാരെക്കണ്ടപ്പോൾ പുരുഷോത്തമനായ ശ്രീരാമൻ പെട്ടെന്നെഴുന്നേററു് ആ തൃക്കാലുകളിൽ സാഷ്ടാംഗം നമസ്കരിച്ചു.

ദീനദീനം കരയുന്ന അമ്മമാർ, ദേവന്റെ പുറത്തുള്ള പൊടി തുടച്ചു് എഴുന്നേല്പിച്ചു. സർവ്വലക്ഷണയുക്തനായ ലക്ഷ്മണൻ ജ്യേഷ്ഠനെ അനുകരിച്ചു. വാത്സല്യമസൃണങ്ങളായ കൈകളാൽ അവർ, ശ്രീരാമനെ എന്നതുപോലെ സൌമിത്രിയേയും താലോലിച്ചു.

ഭർത്തൃമാതാക്കളുടെ തൃപ്പാദങ്ങളിൽ മിഥിലാത്മജ സീതാദേവി കുമ്പിട്ടു. വനവാസംകൊണ്ടു് കൃശയായി, വ്യസനത്താൽ അശ്രുപൂർണ്ണമിഴിയായി നില്ക്കുന്ന വൈദേഹിയെ കൌസല്യാദേവി ആലിംഗനം ചെയ്തു് അഴലോടെ അരുളിച്ചെയ്തു:–

"വിദേഹാധിപതിയുടെ പുത്രി; ദശരഥ മഹാരാജാവിന്റെ സ്നുഷ, രാമന്റെ ധർമ്മപത്നി; ശൂന്യകാനനത്തിൽ കഷ്ടപ്പെട്ടു ജീവിക്കുക. മകളെ, വെയിലേററ താമരപ്പൂപോലെ, മർദ്ദിച്ച ആമ്പൽപ്പൂപോലെ, നിന്റെ വാടിയ മുഖം കാണുമ്പോൾ, ചെന്തീ ഉണങ്ങിയ വിറകിനെ എന്നപോലെ ദുഃഖം എന്റെ ഹൃദയത്തെ ദഹിപ്പിക്കുന്നു."

മാതാവും പത്നിയും ഇപ്രകാരം സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ശ്രീരാമദേവൻ ഭഗവാൻ വസിഷ്ഠന്റെ തൃക്കാലുകളിൽ സാഷ്ടാംഗം വീണു നമസ്കരിച്ചു. ദേവേന്ദ്രൻ ബൃഹസ്പതിയുടെ പാദങ്ങൾ വന്ദിച്ചു് ഇരിക്കുന്നതുപോലെ, ദേവൻ ബ്രഹ്മർഷിയുടെ അനുവാദനിർബ്ബന്ധങ്ങളാൽ ഒന്നിച്ചു് ഇരുന്നു. ഉത്തമന്മാരായ അമാത്യന്മാരും, പൌരമുഖ്യന്മാരും, സേനാപതിമാരും, മികച്ച ധർമ്മവൃദ്ധന്മാരുമൊന്നിച്ചു്, ഭരതകുമാരൻ ഭ്രാതൃസമീപത്തിൽ ഉപവിഷ്ടനായി. താപസവേഷധാരിയായി പ്രജ്ജ്വലിക്കുന്ന സഹോദരനെ, ദേവേന്ദ്രൻ ബ്രഹ്മാവിനെ എന്നപോലെ സവിനയം തൊഴുതു. "സ്നേഹാദരബഹുമാനങ്ങളോടുകൂടിയ കൈകേയീനന്ദനൻ, രാഘവനോടു് ഇംഗിതമുണർത്തിക്കും," എന്നിങ്ങനെ എല്ലാവരും വിചാരിച്ചു് സന്തോഷിച്ചു. ധീരധീരനായ ലക്ഷ്മണൻ, ധാർമ്മികാഗ്രഗണ്യനായ ഭരതൻ എന്നിവർ, വയസ്യന്മാരുടെ മദ്ധ്യത്തിൽ, യാഗത്തിലെ അഗ്നിത്രയം പോലെ വിളങ്ങി.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡം ഒരുനൂററിമൂന്നാം സർഗ്ഗം അവസാനിച്ചു.**

---

## ഒരുനൂററിനാലാം സർഗ്ഗം (രാമഭരതസംവാദം)

തന്നിൽ അതിസ്നേഹത്തോടുകൂടിയവനാണ് അനുജൻ എന്നറിയുന്ന രാഘവൻ, ലക്ഷ്മണനോടുകൂടി ചോദിക്കാൻ തുടങ്ങി:—

"ഇതെന്താണെന്നു്, നീ പറഞ്ഞുകേൾക്കുവാൻ ആഗ്രഹം തോന്നുന്നു; മരവുരിയും ഉടുത്തു് ജടയുമേന്തി രാജ്യത്തിൽനിന്നും പോരുവാനുള്ള കാരണം. നാടുവിടുവാനും കാടുപൂകുവാനുമുള്ള കാരണമെന്താണെു്?"

സഹോദരനെ സ്നേഹപൂർവ്വം ആലിംഗനംചെയ്തുകൊണ്ടു് ശ്രീരാമൻ ചോദിച്ചതുകേട്ട ഭരതൻ തൊഴുതുകൊണ്ടു്:—

ദുഷ്കരസത്യം ചെയ്തു് ജ്യേഷ്ഠനെ ഉപേക്ഷിച്ചു്, പുത്രശോകം സഹിക്കാതെ അച്ഛൻ സ്വർഗ്ഗം പൂകി. ഇതിനെല്ലാം എന്റെ അമ്മ കൈകേയിപ്പെണ്ണാണു് കാരണം; കീർത്തി എന്നന്നേയ്ക്കുമായി നശിക്കുവാനുള്ളതാണു് അമ്മ ചെയ്തുവെച്ചതു്. നാടുനേടിയില്ല; വിധവയായി; ദുഃഖംകൊണ്ടു് കൃശയായി; എന്റെ അമ്മ, ഏററവും കൊടിയനരകത്തിൽ പതിക്കാതിരിക്കയില്ല. പ്രഭോ, അവിടുന്നു്, ദാസനായ അടിയനിൽ ദയയുള്ളവനാകണം. ദേവേന്ദ്രനെപ്പോലെ, അവിടുന്നു് രാജ്യം സ്വീകരിച്ചു് അഭിഷേകം ചെയ്യണേ! വിധവമാരായ അമ്മമാർ എല്ലാവരും, നാട്ടുകാരും അവിടുത്തെ സമീപത്തിൽ എത്തിയിരിക്കുന്നു. മാനിയായ ജ്യേഷ്ഠൻ ഞങ്ങളിൽ കരുണാകടാക്ഷം പതിപ്പിക്കണേ! ധാർമ്മികമായ രാജ്യം സ്വീകരിച്ചു് ഞങ്ങളെ തൃപ്തരാക്കണേ! പൂർണ്ണചന്ദ്രനാൽ ശരൽക്കാലരാത്രി പോലെ, അവിടുത്തെ പരിപാലനത്താൽ ഭൂമിയെ വിധവയല്ലാതാക്കണേ! മന്ത്രിമാരുമൊന്നിച്ചു് താണുകേണപേക്ഷിക്കുന്ന ഈ ദാസനിൽ–ശിഷ്യനിൽ–അനുജനിൽ–അനുകമ്പ കാണിക്കണേ!! പിതാവിന്റെ ശാശ്വതമായ എല്ലാ സമ്പത്തുക്കളും അവിടുത്തെ തൃക്കാല്ക്കൽ സമർപ്പിക്കുന്നു. അതിമാന്യമായ ഈ അഭ്യർത്ഥനയെ അവിടുന്നു് തള്ളിക്കളയരുതേ."

അശ്രുപൂർണ്ണനയനങ്ങളോടെ ശിരസ്സു്, ശ്രീരാമപാദങ്ങളിൽ മുട്ടിച്ചുകൊണ്ടു്, ഭരതകുമാരൻ, മദയാനയെപ്പോലെ നിശ്വസിച്ചുതുടങ്ങി.

രഘുകുലതിലകൻ ഭ്രാതാവിനെ പുല്കിക്കൊണ്ടു് പറഞ്ഞു:—

"കലീനൻ, സത്വഗുണസമ്പൂർണ്ണൻ, അതിതേജസ്വി, സുചരിതൻ ഇങ്ങിനെ നന്മകളെല്ലാമൊത്തുചേൎന്ന നീ, തുച്ഛമായ രാജ്യത്തിനുവേണ്ടി പാപകൎമ്മം ചെയ്യുന്നതു് ശരിയാണോ? അല്പംപോലും ദോഷം നിന്നിൽ ഞാൻ കാണുന്നില്ല. അറിവില്ലായ്മകൊണ്ടു് അമ്മയെ നിന്ദിക്കരുതു്. മഹാന്മാരായവൎക്കു് ആശ്രിതന്മാരിലും, പത്നിമാരിലും, പുത്രന്മാരിലും, തോന്നിയതെന്തുംചെയ്യാം. ഉത്തമന്മാരായവർ, ഭാൎയ്യാപുത്രശിഷ്യന്മാരെ വിചാരിച്ചിരുന്നതുപോലെയല്ലാതെ മറെറാരു തരത്തിലും പിതാവു് നമ്മളെ കരുതിയിട്ടില്ല. വല്കലം, മാന്തോൽ, ജടാഭാരം എന്നിവ ധരിച്ചു് കാട്ടിലോ നാട്ടിലോ പാൎപ്പിക്കാൻ അധികാരം തമ്പുരാനായ അച്ഛനുണ്ടു്. ലോകം മുഴുവൻ പൂജിക്കുന്ന പിതാവിനെ ആദരിക്കുന്നതുപോലെ അമ്മയെ ബഹുമാനിക്കണം. നമ്മുടെ മാതാപിതാക്കന്മാർ ധൎമ്മിഷ്ഠന്മാരാണു്; വനവാസത്തിന്നുള്ള കല്പനയാണു് അവർ എനിക്കു തന്നതു്; ആ ആജ്ഞ സ്വീകരിക്കുക എന്നല്ലാതെ മറെറാന്നു് ഞാൻ ഉദ്ദേശിക്കുന്നതുപോലും ശരിയാണോ?

ലോകം മുഴുവൻ മാനിക്കുന്ന അയോദ്ധ്യാരാജ്യം നീ പരിപാലിക്കണം. ദണ്ഡകാരണ്യത്തിൽ താപസവേഷത്തിൽ ഞാൻ, വസിക്കണം. ഇങ്ങിനെ അരുളിച്ചെയ്തിട്ടാണു് തേജസ്വിയായ മഹാരാജാ ദശരഥൻ വിണ്ണേറിയതു്. ധൎമ്മജ്ഞനും, ലോകഗുരുവുമായ നൃപതി നിനക്കും മേലാളാണു്. അച്ഛൻ അരുളിച്ചെയ്ത ഭാഗമേതോ അതു് സ്വീകരിക്കൽ മാത്രമാണു് നമ്മുടെ കടമ. അതനുഭവിക്കുകയാണു് പുത്രന്മാരുടെ കൎത്തവ്യം. മഹാത്മാവായ പിതാവു് എനിക്കുതന്ന ഭാഗമല്ലെ, ദണ്ഡകാരണ്യം? പതിന്നാലുവൎഷം ഞാൻ അവിടെ അധിവസിക്കുകതന്നെ വേണം. എല്ലാ ലോകങ്ങളുടേയും നായകസ്ഥാനത്തേക്കാറം, ഞാൻ ഇഷ്ടപ്പെടുന്നതു്, ദേവേന്ദ്രതുല്യനായ പിതാവിന്റെ നിൎദ്ദേശം സസന്തോഷം സ്വീകരിക്കലാണു്; അതാണു് ശ്രേഷ്ഠാൽ ശ്രേഷ്ഠതരമായി തോന്നുന്നതും."

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഒരുനൂററിനാലാം സൎഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിഅഞ്ചാം സൎഗ്ഗം. (തത്വോപദേശം)

സുഹൃത്തുക്കളാലും ബന്ധുക്കളാലും ആവൃതനായി, ദുഃഖിച്ചുകൊണ്ടുതന്നെ ആ സഹോദരന്മാർ അന്നത്തെ രാത്രികഴിച്ചു. ഉദിച്ചുയൎന്നപ്പോഴേക്കും ശ്രീരാമചന്ദ്രൻ, അനുജന്മാരോടും മിത്രങ്ങളോടുമൊത്തു് മന്ദാകിനിയിൽ സ്നാനം കഴിഞ്ഞു്

ജപഹോമാദികൾ നിർവ്വഹിച്ച് സ്വസ്ഥാനങ്ങളിൽ ആസനസ്ഥരായി. എല്ലാവരും നിശ്ശബ്ദരായിരുന്നു. ഭരതകുമാരൻ മിത്രമദ്ധ്യത്തിൽവെച്ച് ശ്രീരാമദേവനോട് പറഞ്ഞു:—

"എന്റെ അമ്മ വളരെ ആശ്വാസത്തോടെ ഈ നാട് എനിക്കുവേണ്ടി സമ്പാദിച്ചുതന്നു. അത് അവിടുത്തെ തൃപ്പാദങ്ങളിൽ സമർപ്പിക്കുന്നു. നിഷ്കണ്ടകമായ അയോദ്ധ്യാമഹാരാജ്യത്തെ അവിടുന്ന് പരിപാലിക്കണം. വർഷാധിക്യത്താൽ പൊട്ടിയ ചിറയെപ്പോലെ, ഒരാൾക്കും തടുത്തുനിർത്തുവാൻ സാധിക്കാത്ത ഈ വൻനാട്, അവിടുത്തേക്കുമാത്രമേ നിയന്ത്രിക്കാൻ സാധിക്കൂ.

അതിവേഗതയുള്ള കുതിരയുടെ പിന്നാലെ ഓടുന്ന കഴുതയെപ്പോലെ; ഗരുഡന്റെ പിന്നാലെ പറക്കുന്ന പക്ഷിയെപ്പോലെയാണ് അവിടുത്തെ അനുഗമിക്കുന്ന എന്റെ സ്ഥിതി. അവിടുത്തെ പിൻതുടരുവാൻ ഞാനാളല്ല. പരന്മാരെ പുലർത്തുന്നവന്റെ ജീവിതം ധന്യമാണ്. മററുള്ളവരെക്കൊണ്ട് ജീവിതം നയിക്കുന്നവൻ സ്തുത്യർഹനല്ല നിന്ദ്യനാണ്.

ഒരു വൃക്ഷം നട്ട് നനച്ച് വളർത്തി, ഹ്രസ്വനായൊരുവന്ന് കയറുവാൻ സാധിക്കാത്ത മാമരമായിത്തീർന്ന്, പുഷ്പിച്ചിട്ടും കായ്ക്കാതിരുന്നാൽ, അതു വളർത്തിയവന്നു സന്തുഷ്ടിയുണ്ടാകുമോ? ഈ ഉദാഹരണത്തിന്റെ അർത്ഥം അവിടുത്തേക്ക് അറിയും. ഭൃത്യരായ ഞങ്ങളെ, സ്വാമിയായ അവിടുന്നല്ലാതെ മററാരാണ് പാലിക്കാനുള്ളത്? ശത്രുജേതാവായ അവിടുന്ന് മദ്ധ്യാഹ്നസൂര്യനെപ്പോലെ ഈ നാട് പാലിക്കുന്നത് നാട്ടുകാർ കാണട്ടെ. അവിടുത്തെ അനുഗമിക്കുന്ന മദയാനകൾ അലറട്ടെ! ദുഃഖമൊട്ടും എല്ലാതെ അന്തഃപുരനാരിമാർ സന്തോഷിക്കട്ടെ."

മഹാത്മാവായ ഭരതന്റെ യാചനാപൂർണ്ണമായ വാക്കുകൾ കേട്ട നഗരവാസികൾ അഭിനന്ദിച്ചു. സദ്യശസ്സുകൊണ്ട് സമ്പൂർണ്ണനായ അനുജന്റെ വിലാപം രഘുകുലവരനായ ശ്രീരാമചന്ദ്രന്റെ ഹൃദയത്തിന്ന് പതർച്ചയോ, തളർച്ചയോ ഉണ്ടാക്കിയില്ല. ദേവദേവൻ ഇപ്രകാരം ആശ്വസിപ്പിച്ചു:—

"ഭരതാ, മനുഷ്യജീവിതം പരതന്ത്രമാണ്; ഇഷ്ടംപോലെ എന്തുംചെയ്യുവാൻ പററുന്നതല്ല. അങ്ങോട്ടുമിങ്ങോട്ടും ഇച്ഛപോലെ ഈശ്വരൻ വലിക്കും. വിനാശംവരെയാണ് നേട്ടം; അധോഗതിവരെയാണ് അഭിവൃദ്ധി; വിയോഗംവരെയാണ് കൂടിച്ചേർച്ച; മരണംവരെയാണ് ജീവിതം. പഴുത്ത കായക്ക് വീഴ

ന്നതിലല്ലാതെ മററൊന്നിലും ഭയമില്ല; മനുഷ്യനായി ജനിച്ചവന്നു് മരണത്തില ല്ലാതെ വേറൊന്നിലും പേടിയില്ല. ബലഭൂയിഷ്ഠങ്ങളായ തൂണുകളൊത്തൊരു ഭവനം പഴക്കത്തിൽ വീഴുന്നു. അതുപോലെ ജരാനരകൾ ബാധിച്ച മനുഷ്യശരീരം മര ണത്തിൽ ചായുന്നു. കഴിഞ്ഞുപോയൊരു രാത്രി വീണ്ടും നമുക്കു് അനുഭവിക്കു വാൻ സാധിക്കുകയില്ല. കാളിന്ദീനദി, സമ്പൂർണ്ണമായ സാഗരത്തിലേക്കു് ഒഴുകി ച്ചേരുകയല്ലാതെ പിൻമടങ്ങുകയില്ല. പ്രാണികൾക്കു് ഓരോ ദിവസമായി അതി വേഗത്തിൽ പോയിക്കൊണ്ടിരിക്കുന്നു; വേനൽ, വെള്ളത്തെ എന്നപോലെ അതു് ജീവിതത്തെ കുറക്കുകയാണു്.

നീ അവനവനെപ്പററി ചിന്തിക്കു്; മററുള്ളവരെക്കുറിച്ചു് എന്തിനാണു് ആലോചിക്കുന്നതു്? നീ നടക്കുമ്പോഴും ഇരിക്കുമ്പോഴും അവസാനിച്ചുകൊണ്ടി രിക്കുന്നതു് നിൻെറ ആയുസ്സാണു്. എപ്പോഴും നമ്മുടെകൂടെ നടക്കുന്നതും ഇരി ക്കുന്നതും മരണമാണു്. ജീവിതമഹായാത്രയിൽ ഒന്നിച്ചു് എപ്പോഴും നടക്കുന്ന മൃത്യുവൊന്നിച്ചു് മടങ്ങുകയും ചെയ്യും.

ചുക്കിച്ചുളിഞ്ഞ ദേഹം, വെളുത്തു നരച്ച തലമുടി, ജരകൊണ്ടു് ജീർണ്ണമായ മർത്ത്യന്നു് എന്തുചെയ്യാലാണു് ശക്തിയുണ്ടാവുക? സൂര്യോദയത്തിൽ സന്തുഷ്ട നാണു് മനുഷ്യൻ; സൂര്യാസ്തമയത്തിലും. എന്നാൽ ആയുസ്സിലെ ഒരു കണ്ണി വിട്ടു പിരിയുന്നതു് അവനറിയുന്നില്ല. പുതിയപുതിയ ഋതുക്കൾ ഭൂമിയെ പുളകമണി യിച്ചു് വരുമ്പോൾ ജീവികൾക്കു് അതിരററ ആനന്ദമാണുണ്ടാകുന്നതു്. കാല ത്തിൻെറ ഇത്തരമുള്ള മാററത്തിൽ ദേഹിയുടെ ജീവിതത്തിന്നും അറുതിവരുന്നു.

നിറഞ്ഞുവഴിഞ്ഞു് ഒഴുകുന്ന നദിയിൽക്കൂടി മഹാസമുദ്രത്തിൽ എത്തി ച്ചേന്ന മരങ്ങൾ കുറച്ചുസമയം കൂടിച്ചേരാറില്ലെ? അല്പനേരം കഴിഞ്ഞാൽ അല കളുടെ അടികൊണ്ടു് വിട്ടുപിരിയാറുമില്ലേ? അതുപോലെയാണു്, ഭാര്യ, മക്കൾ, ശേഷക്കാർ, ധനം തുടങ്ങിയവ. ഒന്നിച്ചു ചേന്നു് അല്പകാലം ഇരിക്കും; പി ന്നീട്ടു് വിട്ടുപിരിയും; അതു് തീർച്ചയാണു്. ആഗ്രഹംപോലെ ജീവിക്കാൻ ഒരൊറ്റ ജീവിക്കും സാധിക്കാറില്ല. അതിനാൽ മരിച്ചവനിൽ ഇത്തരം കാര്യങ്ങൾ വി ചാരിച്ചു് വ്യസനിക്കാനില്ല.

വഴിയിൽ നില്ക്കുന്ന ഒരാളോടു്, മറെറാരു വഴിപോക്കൻ "ഞാനും നിങ്ങ ളുടെ പിന്നാലെ വരാം" എന്നു പറയും. അതേപോലെ, നമ്മുടെ പിതാക്കന്മാരും മുത്തച്ഛന്മാരും പോയ വഴിയിൽക്കൂടി പോവുകയല്ലാതെ; അവർ പോയതിൽ ദുഃഖിച്ചിട്ടു കാര്യമില്ല. ഈ നിയമത്തിന്നു് ഒരുകാലത്തും മാററം വരുന്നതല്ല. ഒരിക്കലും ഒന്നു് പിന്തിരിയാതെ, ആയുസ്സു് മുന്നോട്ടു് കുതിച്ചുപോകുമ്പോൾ,

ആത്മാവിനെ സുഖത്തിലേക്ക് അണക്കുകയാണ് വേണ്ടതു്. ആത്മീയസുഖം നേടുകയെന്നതാണ് മനുഷ്യജന്മത്തിന്റെ ലക്ഷ്യം. പുണ്യസംവദ്ധകങ്ങളായ ഉത്തമയജ്ഞങ്ങളാൽ, പാപരഹിതനായിട്ടാണ് പിതാവ് സ്വർഗ്ഗം പൂകിയതു്. നമ്മുടെ അച്ഛനായ മഹാരാജാ ദശരഥൻ, ഭൃത്യന്മാരെ സസ്നേഹം സംരക്ഷിച്ചു; പ്രജകളെ പരിപാലിച്ചു; ധാമ്മികമായി ധനം സമ്പാദിച്ചു; ഇഷ്ടപ്പെട്ട എല്ലാ സൽക്കർമ്മങ്ങളും ചെയ്തു; ചക്രവത്തിമാർക്കുമാത്രം സാധിക്കാവുന്ന മഹായാഗങ്ങൾ പലതും നിർവ്വിഘ്നം നടത്തി; സുഖപൂരിതമായ ദീഘായുസ്സ് നേടി; അഭികാമ്യമായ അമരാവതിയിലേക്ക് അവിടുന്ന് എഴുന്നെള്ളി.

ഉണ്ണീ ഭരതാ, ദേവതുല്യനായ അച്ഛൻ, സജ്ജനപൂജിതനാണ്. ഒരിക്കലും അവിടുത്തെക്കുറിച്ച് നമുക്ക് വ്യസനിക്കാൻ അവകാശമില്ല. മനുഷ്യന്റെ ജീണ്ണമായ ദേഹം ഉപേക്ഷിച്ച്, ബ്രഹ്മലോകത്തിലെ ദിവ്യസമ്പത്തു് സമ്പാദിച്ച അച്ഛനെപ്പററി, അറിവുള്ളോരാരും ഒരിക്കലും ദുഃഖിക്കുകയില്ല. ശാസ്ത്രജ്ഞാനവും അഗാധബുദ്ധിയും നിനക്ക് ഉണ്ടു്. ഇത്തരത്തിലുള്ള ദുഃഖം, കരച്ചൽ, വിലാപം ഇവയെല്ലാം ധീരനായൊരാരും, ഏതൊരവസ്ഥയിലും വജ്ജിക്കേണ്ടതാണ്.

അതുകൊണ്ട് ഉണ്ണീ, നീ വ്യസനിക്കരുതു്. ആശ്വസിക്കു. അയോദ്ധ്യാനഗരിയിൽ പോയി വസിക്കു. മഹാനായ പിതാവ് വിധിച്ചതുപോലെ അയോദ്ധ്യാപരിപാലനം നീ ചെയ്യണം. പിതൃശാസനം അതേപോലെ അനുസരിക്കേണ്ടതു് എന്റെ കടമയുമല്ലെ? ആ കല്പന നിരാകരിക്കുവാൻ നമുക്ക് പാടില്ല. ഉണ്ണീ, നിനക്കും എനിക്കും ഒരുപോലെ മാന്യമായിട്ടുള്ളതാണതു്. അതിധാമ്മികനായ പിതാവിന്റെ ആജ്ഞയനുസരിച്ച് ഞാൻ അരണ്യത്തിൽ വസിക്കും. പുരുഷപുംഗവനായ നീ, മഹാരാജാദശരഥന്റെ സച്ചരിത്രം സ്മരിച്ച്, ധാമ്മികോത്തംസമായ അവിടുത്തേക്ക് വിധേയനായി, അടിപതറാതെ ഇരിക്കണം. പരലോകസുഖം ആഗ്രഹിക്കുന്ന ഏതൊരാളും ചെയ്യേണ്ടതു് അതാണ്"

മഹാപ്രഭു, ശ്രീരാമചന്ദ്രൻ അനുജനോടു് ഇപ്രകാരം പിതൃശാസനധമ്മകൃത്യം അരുളിച്ചെയ്തു് നിത്തി.

ഇങ്ങിനെ ആഷമായ ശ്രീമദ്ഠാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡം ഒരുനൂററിഅഞ്ചാം സഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിരണ്ടാം സർഗ്ഗം. (ഭരതാഭ്യർത്ഥനം)

അർത്ഥപൂർണ്ണങ്ങളായ ഇത്തരം വാക്കുകൾ, പ്രജാവത്സലനായ ശ്രീരാമചന്ദ്രൻ ധർമ്മോത്തംസമായ ഭരതകുമാരനോട് മന്ദാകിനീതീരത്തിൽവെച്ച് അരുളിച്ചെയ്ത പ്പോൾ, കുമാരൻ ദേവനോട് വീണ്ടുംപറഞ്ഞു:—

"അവിടുത്തേക്ക് തുല്യനായി ഈ ലോകത്തിൽ ആരാണുള്ളത്? ഏതു കഠിന ദുഃഖവും അങ്ങയെ ബാധിക്കില്ല; സുഖത്തിൽ അവിടുന്ന് ആനന്ദിക്കില്ല. വൃദ്ധ ന്മാർക്ക് അതിപ്രിയനായ അവിടുന്ന് സംശയങ്ങൾ ചോദിക്കുക അവരോടാണ്. "ജീവിതം മരണമാണ്; ഏതൊന്ന് ഉള്ളതായി തോന്നുന്നു അത്, ഇല്ലാത്തതാണ്" എന്നു മനസ്സിലാക്കിയ ഒരാൾക്ക് ദുഃഖിക്കാനവകാശമില്ലല്ലൊ. ധർമ്മാധർമ്മങ്ങളെ വേർതിരിച്ച് തീകച്ചും മനസ്സിലാക്കിയ ഒരാൾക്ക്, ആപത്തുകളെന്തുതന്നെ വന്നാലും മനോവിഷമമുണ്ടാകുമോ? മഹാപ്രഭുവായ അവിടുന്ന് അത്തരത്തി ലാണ്. ദേവദേവതുല്യൻ, അതിബുദ്ധിമാൻ, സത്യപ്രതിജ്ഞൻ, മഹാമനസ്വി, സർവ്വജ്ഞൻ, എല്ലാം കാണുന്നവൻ, ഇങ്ങിനെ സൽഗുണങ്ങളുടെ ഇരിപ്പിടമാണ് രഘുവംശദീപമായ അവിടുന്ന്. ജ്യേഷ്ഠൻെറ ഗുണങ്ങളെപ്പററി സ്മരിച്ചാൽമതി, ജന്മങ്ങൾക്ക് ഒടുവിലാൻ. അതിനെപ്പററി ആർക്കാണ് അറിയുവാനും പറയു വാനും സാധിക്കുക? സാധാരണക്കാർക്ക് ദുഃസ്സഹമായ ദുഃഖങ്ങൾ അവിടുത്തേക്ക് നിസ്സാരമാണ്. അവിടുത്തെ അധീനപ്പെടുത്താൻ ആപത്തിന്നുപോലും സാദ്ധ്യ വുമല്ല.

ബുദ്ധിയില്ലാത്ത അമ്മ, എനിക്കുവേണ്ടി—അതും ഞാൻ അന്യദിക്കിൽ വസിക്കുമ്പോൾ—സമ്പാദിച്ചതു് അനിഷ്ടമായ പാപമാണ്. കരുണാവാരിധി യായ അവിടുത്തെ കടാക്ഷം അടിയനിൽ പതിക്കണമേ. അക്ഷന്തവ്യമായ അപ രാധംചെയ്ത അമ്മയെ, അതികഠിനമായ ദണ്ഡത്താൽ നിഗ്രഹിക്കാത്തതു്, ധർമ്മ പാശത്തിൽ കുടുങ്ങിയതുകൊണ്ടാണ്. ശ്രേഷ്ഠവംശത്തിൽപ്പിറന്ന ദശരഥമഹാ വിൻെറപുത്രൻ, നിന്ദ്യാൽ നിന്ദ്യമായ ഒരു കർമ്മം ചെയ്യുന്നതു് യുക്തമല്ലല്ലൊ. ഗുരുവും, കർമ്മയോഗിയും, ഭൂഭർത്താവും, വൃദ്ധനും, ദിവംഗതനുമായ പിതാവ് ഈശ്വരനുതുല്യനാകയാൽ മാത്രമാണ്, സഭയിൽവെച്ച് പഴിക്കാത്തതു്. ധർമ്മ മറിയുന്നൊരാൾ, ഒരു പെണ്ണിൻെറ വാക്കുകേട്ട്, അവളുടെ ഇഷ്ടത്തിന്നുവേണ്ടി മാത്രം, ഇത്തരം ഘോരകൃത്യം ചെയ്യുമോ? അവിടുന്ന് ധർമ്മജ്ഞനാണല്ലൊ. ആപത്തുകാലത്തു് ബുദ്ധി മാറുമെന്നതാണ് ശ്രുതി. ഇത്തരത്തിലുള്ള പ്രവൃത്തി ചെയ്തതുകൊണ്ടു് പിതാവ് ആ ശ്രുതിയെ സത്യമാക്കി. ക്രോധത്താൽ, അതി

മോഹത്താൽ സാഹസമായൊരു തെററ് അച്ഛൻചെയ്തു. അതു് അവിടുന്നു് കല്പിച്ചു് തിരുത്തണം. പിതാവു് ആലോചനാരഹിതമായി ചെയ്ത തെററ്, ഉത്തമനായൊരു പുത്രൻ തിരുത്തുകയല്ലെ വേണ്ടതു്. മകൻെറ കടമയതല്ലെ? അവനല്ലെ ഈ ലോകത്തിൽ ഉത്തമൻ. അവിടുന്നു് അങ്ങിനെയുള്ളൊരു സൽപ്പുത്രനാകണം.

ഈ ഭൂമിയിൽ ധീരന്മാരായവർ എല്ലാവരും നിന്ദിക്കത്തക്ക, ഒരു ദുഷ്കൃത്യമാണു് അച്ഛൻ ചെയ്തതു്. എൻെറ അമ്മ കൈകേയി, ഞാൻ, അച്ഛൻ, നമ്മുടെ സുഹൃത്തുക്കാം, ബന്ധുക്കാം, പൌരന്മാർ, നാട്ടുകാർ എല്ലാവരേയും അവിടുന്നു് രക്ഷിച്ചരുളണം. അരണ്യവാസമെവിടെ? ക്ഷത്രിയകൃത്യമെവിടെ? ഈ ജടാഭാരമെവിടെ? ചക്രവത്തിസ്ഥാനമെവിടെ? ഇത്രമാത്രം പന്തികേടുള്ള കൃത്യം അവിടുന്നു് ചെയ്യരുതെ. ക്ഷത്രിയന്മാരുടെ ഒന്നാമത്തെ ധമ്മം അഭിഷേചനമാണല്ലൊ. പ്രജാരക്ഷ ചെയ്യേണ്ടതു് കടമയല്ലെ? പ്രത്യക്ഷത്തിലുള്ള കർമ്മമിരിക്കമ്പോാം, ലക്ഷണംകെട്ടതും സംശയാസ്പദവുമായതിനെ ഏതൊരു ക്ഷത്രിയനാണു് ചെയ്യുക? ക്ലേശഭൂയിഷ്ഠമായ ധർമ്മകൃത്യമാണവിടേക്കു് ഇഷ്ടമെങ്കിൽ, ബ്രാഹ്മണാദി നാലു ജാതികളേയും പോററിപ്പലത്തുന്ന ക്ലേശമാണു് യുക്തമായിട്ടുള്ളതു്.

"നാലു് ആശ്രമങ്ങളിലുംവെച്ചു് പ്രാധാന്യമഹിക്കുന്നതു് ഗൃഹസ്ഥാശ്രമം, എന്നു് ധർമ്മജ്ഞാനവൃദ്ധന്മാർ വിധിച്ചിട്ടുള്ളതല്ലെ? അതെങ്ങിനെയാണു് അവിടുന്നു് ഉപേക്ഷിക്കുക? അറിവു്, സ്ഥാനം, ജനനം എന്നിവയിൽ ഞാൻ അവിടുത്തേക്കാം താഴെയല്ലെ? അങ്ങിനെയുള്ള എനിക്കു്, അവിടുന്നുള്ളപ്പോാം, രാജ്യം ഭരിക്കുവാൻ എങ്ങിനെ സാധിക്കും? അവിടുത്തോടു് താരതമ്യപ്പെടുത്തുമ്പോാം, ബുദ്ധിഗുണത്താലും സ്ഥാനത്താലും ഞാനൊരു ചെറിയ കുട്ടിമാത്രമാണു്; അവിടുത്തെ പിരിഞ്ഞാൽ ജീവിക്കാൻകൂടി അശക്തനാണു്".

"അച്ഛൻെറ വിസ്തൃതമായ നാടിനെ; ബന്ധുസമന്വിതനായി, ധാമ്മികപരിപാലനം അവിടുന്നു് ചെയ്യണം. മന്ത്രജ്ഞനായ ഭഗവാൻ വസിഷ്ഠനും, ഋത്വിക്വര്യന്മാരും യഥാവിധി അഭിഷേകം ഇവിടെവെച്ചുതന്നെ നടത്തട്ടെ. ഞങ്ങളുടെ ആഗ്രഹപ്രകാരം അഭിഷിക്തനായ അവിടുന്നു് അയോദ്ധ്യ പൂകണം; ബലംകൊണ്ടു് മൂന്നുലോകത്തേയും അടക്കിഭരിക്കുന്ന ദേവേന്ദ്രനെപ്പോലെ വാഴണം. കടങ്ങാം മൂന്നും തീർത്തു്, ശത്രുക്കളെ അടക്കി, സേവിക്കുന്നവക്കഭീഷ്ടമേകുന്ന ദേവാ, അവിടുന്നു് എന്നെ രക്ഷിക്കണേ! അവിടുത്തെ അഭിഷേകം കണ്ടു് സുഹൃ

ത്തുക്കൾ ഇന്നു് ആനന്ദതുന്ദിലരാകട്ടെ; അവിടത്തെ ശത്രുക്കൾ ഭയകമ്പിതരായി പത്തുദിക്കിലേക്കും പലായനം ചെയ്യട്ടെ! എൻെറ അമ്മയുടെ ചീത്തപ്പേരു് കളഞ്ഞു്, പുരുഷശ്രേഷ്ഠനായ പിതാവിനെക്കൂടി പാപത്തിൽനിന്നു് കരകയററണേ. അവിടത്തെ തൃപ്പാദങ്ങളിൽ വീണു് അപേക്ഷിക്കുന്ന എന്നിൽ കാരുണ്യലേശമുണ്ടാകണേ! ഭൂതങ്ങളിൽ പരമേശ്വരൻ പോലെയാണു് ഞങ്ങൾക്കു് അവിടുന്നു്. ഈ അപേക്ഷ തള്ളിക്കളഞ്ഞു് വനത്തിലേക്കു് തന്നെ പോവുകയാണെങ്കിൽ തൃപ്പാദസേവക്കു് അടിയനും ഒന്നിച്ചു പോരും.”

ദുഃഖംകൊണ്ടു് തളന്നു് കാല്ക്കൽവീണു് കരയുന്ന ഭരതൻെറ, ഉള്ളിൽത്തട്ടിയ വാക്കുകൾ കേട്ടിട്ടും, അയോദ്ധ്യയിലേക്കു് മടങ്ങുവാൻ, സുധീരനായ പുരുഷോത്തമൻ വിചാരിച്ചതേയില്ല. പിതൃവാക്യനിർവ്വഹണനിഷ്ഠ അത്രയും ആ ദേവനെ അധീനപ്പെടുത്തിയിരുന്നു. ലോകത്തിലിന്നുവരെ ഒരാൾക്കുമില്ലാത്ത ആ “നെഞ്ചുരപ്പു” കണ്ടപ്പോൾ, കണ്ണിമക്കാതെ ദേവനെ നോക്കിക്കൊണ്ടിരിക്കുന്ന എല്ലാവർക്കും, സന്തോഷവും സന്താപവും ഒന്നിച്ചുണ്ടായി. അയോദ്ധ്യാനഗരിയിലേക്കു് മഹാപ്രഭുവരുന്നതല്ലെന്ന വിഷാദം; പിതൃനിർദ്ദേശം തെററിക്കാത്ത സ്ഥിരതയിലുള്ള സന്തോഷം!!

സ്വന്തം നിലയും വിലയും മറന്നു്, ചാഞ്ചല്യമിയന്ന മനസ്സോടെ അമ്മമാർ കണ്ണീരൊഴുക്കി; ഉത്തമഋത്വിക്കുകളും പൌരജനങ്ങളും ഭരതവാക്കുകളെ പുകഴ്ത്തിക്കൊണ്ടു്, ദേവൻെറ തിരുമുമ്പിൽപണിഞ്ഞു് വീണ്ടുംവീണ്ടും, ഭരതാഭ്യർത്ഥനസ്വീകരിക്കുവാൻ ഇരന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡം നൂററിആറാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിഏഴാം സർഗ്ഗം. (ഭരതാനുനയം)

ധർമ്മവും അഭ്യർത്ഥനയും ഒത്തുചേർന്ന ഇത്തരം വാക്കുകൾ കേട്ട ലക്ഷ്മണാഗ്രജൻ, ബന്ധുജന മദ്ധ്യത്തിലിരുന്നുകൊണ്ടു് തുടന്നു:—

“മഹാരാജാദശരഥനു് കൈകേയീദേവിയിൽ പിറന്ന ഉണ്ണി ഇപ്രകാരം പറഞ്ഞതു് യുക്തമായിട്ടുള്ളതു തന്നെയാണു്. എന്നാൽ, ഉണ്ണീ, അമ്മയെ വിവാഹം കഴിക്കുന്ന ആ കാലത്തുതന്നെ രാജ്യപ്രദാനത്തെപ്പററി മാതാമഹനോടു് അച്ഛൻ ഏററു പറഞ്ഞിട്ടുണ്ടു്.

ദേവാസുരയുദ്ധത്തിൽ ശുശ്രൂഷാപ്രീതനായ പിതാവു്; നിന്റെ അമ്മക്കു് രണ്ടുവരം നല്കുകയും ചെയ്തു. സുന്ദരീരത്നമായ കൈകേയീ മാതാവു്, സത്യം ചെയ്യിച്ചു് വരം ഉണർത്തിച്ചതു് അതിനാലാണു്. പുരുഷവ്യാഘ്രനായ നിനക്കു രാജ്യവും, എനിക്കു് വനവാസവും. പിതാവു് എന്നോടരുളിച്ചെയ്തതും ഇങ്ങിനെയാണു് "പതിന്നാലാണ്ടു് നീ വനത്തിൽ വസിക്കണം." അച്ഛനേകിയ വരദാനപ്രകാരം, സീതാലക്ഷ്മണയുക്തനായ ഞാൻ ശൂന്യമായ ഈ വൻകാട്ടിൽ, അപ്രതിയോഗിയായി താമസിക്കാം. രാജരാജനായ പിതാവിനെ സത്യപ്രതിജ്ഞനാക്കേണ്ട കടമ നിനക്കുമുണ്ടു്. അതിവേഗം അഭിഷേകം നടത്തി രാജ്യം നീ ഭരിക്കുക. മഹാപ്രഭുവായ മന്നവന്റെ കടം, എനിക്കുവേണ്ടിയെങ്കിലും നീ തീർക്കണം. ധർമ്മജ്ഞരായ മാതാപിതാക്കളെ സന്തുഷ്ടരാക്കുക.

പുണ്യനികേതമായ ഗയാതീരത്തിൽ പിതൃയജ്ഞാവസാനത്തിൽ, ഗയൻ പാടിയതു് കേട്ടിട്ടുണ്ടു്. "പുംനാമമാകുന്ന നരകത്തിൽനിന്നു് പിതാവിനെ കരകയററുന്നവനാണു് പുത്രൻ. അവനുമാത്രമേ പുത്രനെന്ന പേരിന്നു് അർഹതയുള്ളു. ഗുണവും വിജ്ഞാനവുമൊത്ത മക്കൾ അനേകമുണ്ടാകുവാൻ പ്രാർത്ഥിക്കുന്നതു്, അതിലൊരാളെങ്കിലും ഗയയിൽ എത്തുമെന്നു് ഉദ്ദേശിച്ചിട്ടാണു്." ഇതുകേട്ട രാജർഷിമാരെല്ലാം അഭിനന്ദിച്ചു.

അല്ലയോ ഭരതാ, നരകത്തിൽനിന്നു് അച്ഛനെ രക്ഷിക്കു. നീ അയോദ്ധ്യയിലേക്കു് പോകു. ശത്രുഘ്നനോടും ബ്രാഹ്മണവര്യരോടുമൊത്തു് പ്രജാരഞ്ജനം ചെയ്തു് രാജ്യം പരിപാലിക്കു. താമസമെന്യേ ഞാനും ദണ്ഡകാടവിയിലേക്കു് വൈദേഹിയോടും സൌമിത്രിയോടുമൊത്തു് പോകുന്നുണ്ടു്. നരന്മാരുടെ പാലകനായി നീയിരിക്കണം; മൃഗങ്ങളുടെ പാലകനായി അരണ്യത്തിൽ ഞാനുമിരിക്കണം. ഉണ്ണീ, നിന്റെ ശിരസ്സിൽ ആതപമേല്ക്കാതെ വെൺകൊററക്കുട തണലേകട്ടെ! ഈ അരണ്യവൃക്ഷത്തണലുകൾ എനിക്കു് കുളർമ്മയേകട്ടെ! അതിബുദ്ധിമാനായ ശത്രുഘ്നൻ നിനക്കു് തുണയായിട്ടുണ്ടു്; അതിയശസ്വിയായ ലക്ഷ്മണൻ എനിക്കും. തമ്പുരാനായ ദശരഥന്റെ നിർദ്ദേശത്തെ സൽപുത്രരായ നമ്മൾ സത്യമാക്കുക; ദുഃഖിക്കരുതു്."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഒരുനൂററിഏഴാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിഎട്ടാം സർഗ്ഗം. (ജാബാലിവാക്യം.)

ധർമ്മജ്ഞനായ ഭരതകുമാരനോടു് ധാർമ്മികാഗ്രേസരനായ ശ്രീരാമചന്ദ്രൻ ഇപ്രകാരം പറഞ്ഞു് ആശ്വസിപ്പിച്ചപ്പോൾ, ബ്രാഹ്മണോത്തമനായ ജാബാലി, തികച്ചും ധാർമ്മികമല്ലാത്ത വാക്കുകൾ തന്നെ പറയുവാൻ തുടങ്ങി:—

"സൽബുദ്ധിനിറഞ്ഞവനും ധീരനുമായ അങ്ങക്കു്, പാമരനെപ്പോലെ തോന്നിയതു് നന്നായി! ഏതൊരാൾ ഏതൊരാൾക്കു് ബന്ധുവായിട്ടുണ്ടു്? ഏതൊരാളുടെ പ്രവൃത്തി ഏതൊരാൾക്കു് ലഭ്യമായിട്ടുണ്ടു്? ജനിക്കുമ്പോഴോ, മരിക്കുമ്പോഴോ ഏതൊരുജീവൻ, ഏതൊരുജീവന്നു് സഹായിയായിട്ടുണ്ടു്? ഏതൊരു ജീവനും ജനിക്കുന്നതും മരിക്കുന്നതും ഒററക്കാണു്. അച്ഛൻ അമ്മ എന്നിവരിൽ ആസക്തിയോടുകൂടി ഇരിക്കുന്നവൻ, ഏതാണ്ടു് ഭ്രാന്തനാണു്. ഒരു ജീവന്നു് മറെറാരുജീവൻ അവലംബമായിട്ടില്ല.

രാജ്യസഞ്ചാരത്തിൽ ഉത്സുകനായൊരാൾ, ഏതെങ്കിലും നാട്ടിൽ ഒരു ഗൃഹത്തിൽ വിശ്രമിക്കാറില്ലേ? പിറേറന്നു് അവിടെനിന്നു് യാത്ര തുടരുകയുംചെയ്യും. അച്ഛൻ-അമ്മ-ഭവനം-ധനം തുടങ്ങിയവ, ഏതൊരു മനുഷ്യന്നും ഇപ്രകാരമാണു്; തന്റേതു് എന്നു് വിശ്വസിക്കുന്ന ഗൃഹം താല്ക്കാലികമായ പാർപ്പിടം മാത്രം. ബുദ്ധിമാനായൊരു മനുഷ്യൻ ഇവയിൽ ആസക്തനാകയില്ല. അതുകൊണ്ടു്, അച്ഛന്റെ നാട്ടു് നരവരനായ അങ്ങു് ഉപേക്ഷിക്കരുതു്. ആപത്തുകൂടി നിറഞ്ഞ ഈ ദുഃഖജീവിതത്തെ തുടരരുതു്. സമ്പൽസമ്പൂരിതമായ അയോദ്ധ്യയിൽ സ്വയം അഭിഷിക്തനാക. വേർപാടുകൊണ്ടു് ദുഃഖിച്ചു് ഏകവേണീധരയായ നഗരി അങ്ങയെ കാത്തുകൊണ്ടിരിക്കുകയാണു്; മികച്ച രാജകീയസുഖങ്ങൾ ആസ്വദിച്ചു്, അരമനയിൽ, അമരേന്ദ്രനെപ്പോലെ വാഴുക.

ദശരഥൻ അങ്ങക്കു് ആരാണു്? അങ്ങു് ദശരഥന്നു് ആരാണു്? ആ രാജാവു് വേറെ; അങ്ങു് വേറെ; അതുകൊണ്ടു് എന്റെ വാക്കനുസരിച്ചു് അങ്ങു് ചെയ്യുക! ഏതുജീവിക്കും പിതാവു് വെറും വിത്തുമാത്രമാണു്. ഋതുവസമയത്തു് ബീജസംയോഗമാണു് ജനനഹേതു. ഏതുമനുഷ്യന്റേയും ജന്മം സംഭവിക്കുന്നതു് ഇപ്രകാരമല്ലേ?

ദശരഥഭൂപതി, ഏതൊരു ദിക്കിലേക്കാണോ പോകേണ്ടതു്, അങ്ങോട്ടാണു് പോയതു്. എല്ലാജീവന്റേയും ഗതി അതുതന്നെ. അങ്ങു് വെറുതെ വിഷമിക്കുന്നു. അർത്ഥത്തെ ഉപേക്ഷിച്ചു്, ധർമ്മത്തെ മുറുകെ പിടിക്കുന്നവനിലാണു്

ദുഃഖം വന്നുചേരുക; മററൊരാളിലല്ല. അതാലോചിക്കുമ്പോഴാണ് എനിക്കു വിഷമം തോന്നുന്നതു്. മരിച്ചിട്ടും അവനെക്കുറിച്ചു് മാലേല്ക്കുന്നവൻ കഷ്ടപ്പെടും. അഷ്ടകാശ്രാദ്ധം, പിതൃശ്രാദ്ധം തുടങ്ങിയവക്കു് ജനങ്ങൾ വെറുതെ ഒരുങ്ങുന്നു. എത്രമാത്രമാണു് ചോറിന്നു് ചെലവുണ്ടാക്കുന്നതു്? മരിച്ച ആൾ വന്നു് ഊണു് കഴിക്കുമോ? ഒരാൾ ഭക്ഷണം കഴിച്ചാൽ അതു് മററൊരാളുടെ ദേഹത്തിൽ എന്തെങ്കിലും ചെയ്യുമോ? ശ്രാദ്ധമൂട്ടിയാൽ മരിച്ച ജീവന്നതു് പൊതിച്ചോറാകുമോ? സാധാരണക്കാരെ മയക്കാൻ, വിജ്ഞന്മാരായവർ അർത്ഥലാഭംകൂടി ഉദ്ദേശിച്ചു് നിർമ്മിച്ച ഗ്രന്ഥങ്ങളിലാണിപ്രകാരം പറയുന്നതു്.

“യാഗം ചെയ്യുക, ദാനം ചെയ്യുക, ദീക്ഷകൊള്ളുക, തപസ്സുചെയ്യുക” എന്നെല്ലാം. അതിനാൽ കാണാത്ത മററൊന്നില്ലെന്നു് വിശ്വസിച്ചു്, കണ്ടതിനെ സ്വീകരിക്കു. സർവ്വലോകങ്ങളും ആദരിക്കുന്ന ഈ തത്വം മനസ്സിലാക്കി, ഭരതാഭ്യർത്ഥനപ്രകാരം അയോദ്ധ്യാരാജ്യം അങ്ങു് ഏററു വാങ്ങണം.”

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഒരുനൂററിഎട്ടാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററി ഒമ്പതാം സർഗ്ഗം (ജാബാലിവാക്യഖണ്ഡനം)

ബ്രാഹ്മണവര്യനായ ജാബാലിയുടെ ഇത്തരത്തിലുള്ള വാക്കുകൾകൊണ്ടു്, അല്പം പോലും, ചലനം ആ ബുദ്ധിക്കു് ഉണ്ടായില്ല. സത്യസ്വരൂപിയായ ശ്രീരാമൻ, ഉറച്ച ഭക്തിയോടുകൂടിത്തന്നെ തുടന്നു:—

“അവിടുന്നു് എന്റെ ഇഷ്ടസിദ്ധിക്കായി പറഞ്ഞതെല്ലാം, കാര്യംപോലെയുള്ള അകാര്യങ്ങളാണു്; പത്ഥ്യമാണെന്നു തോന്നത്തക്ക അപത്ഥ്യമാണു്. മര്യാദയില്ലാത്ത മനുഷ്യൻ, ദുരാചാരൻ, നിന്ദ്യകർമ്മങ്ങൾ ചെയ്യുന്നവൻ, ഇങ്ങിനെയുള്ളവനെ സജ്ജനങ്ങൾ ഒരിക്കലും ആദരിക്കുകയില്ല. നല്ലവംശത്തിലാണോ ചീത്തവംശത്തിലാണോജനിച്ചിട്ടുള്ളതെന്നും, വീരനാണോ ധീരമാനിയാണോ എന്നും, നിർമ്മലനാണോ കളങ്കിയാണോ എന്നും ഒരുവന്റെ ജീവിതരീതികൊണ്ടാണറിയുക. ഉത്തമന്റെ നാട്യമുള്ള ദുഷ്ടൻ, ശുദ്ധനെപ്പോലെയുള്ള അശുദ്ധൻ, സുശീലനു് തുല്യനായ ദുശ്ശീലൻ, ഗുണവാനാണെന്നു് തോന്നിക്കുന്ന അഗുണൻ, എന്നിവരെപ്പോലെ ഞാൻ—ക്രിയാവിധികളിൽ വർണ്ണിച്ചതിനെ–നല്ലതാണെന്നു തോന്നുന്ന ദുഷ്കർമ്മത്തെ–ആചരിച്ചാൽ, കാര്യാകാര്യമറിയുന്ന സജ്ജനങ്ങൾ എന്നെ

അല്ലമെങ്കിലും ആദരിക്കുമോ? ധർമ്മംപോലെ കാണിച്ച് അധർമ്മത്തെ സ്വീകരിച്ച എന്നെ ആർ ബഹുമാനിക്കും? ലോകത്തെ നശിപ്പിക്കുന്നൊരു ദുർവൃത്തനായിട്ടല്ലെ കണക്കാക്കുക? സത്യം വെറുതെയാക്കിയാൽ ഏതൊന്നുകൊണ്ട് ഞാൻ സ്വർഗ്ഗമണയും? ഈ കാണുന്ന ജനങ്ങളെല്ലാം, തോന്നിയ പോലെ നടക്കില്ലെ? രാജാവിനെ അനുസരിച്ചല്ലെ പ്രജകൾ ജീവിക്കുക?

സത്യം! അതാണ് കാരുണ്യമേറുന്ന അനശ്വരരാജധർമ്മം; രാജ്യംതന്നെ സത്യപ്രധാനമല്ലെ?; ലോകം നിലനില്ക്കുന്നതു് സത്യത്തിൽമാത്രം. ദേവന്മാരും ഋഷീശ്വരന്മാരും, ശ്രേഷ്ഠതരമായൊരു ഗുണമായി എപ്പോഴും സ്മരിച്ചുകൊണ്ടിരിക്കുന്നതു് സത്യത്തെയാണ്. സത്യഭാഷണത്തിൽ സുസ്ഥിരനായൊരുവൻ, ഈ ലോകത്തിൽ അദ്വിതീയസ്ഥാനത്തു് എത്താതിരിക്കുകയില്ല. അസത്യമോതുന്നവൻ ക്രൂദ്ധനായൊരു ഉഗ്രസർപ്പത്തെപ്പോലെ ഭയങ്കരനാണ്. ഈ ലോകജീവിതത്തിലെ ശ്രേഷ്ഠധർമ്മം സത്യമല്ലാതെ മറെറന്തൊന്നാണ്.

അമരലോകത്തിൻെറ സുസ്ഥിതിക്ക് മൂലം സത്യംമാത്രം. ഈശ്വരനെ കണക്കാക്കുന്നതേ സത്യസ്വരൂപമായിട്ടല്ലെ? മഹാലക്ഷ്മിയുടെ അധിവാസം ആ സത്യസ്വരൂപിയായ സർവ്വേശ്വരനിലാണ് എന്ന് ഓക്കണം. സർവ്വസത്ഗുണങ്ങൾക്കും മൂലകാരണമായിരിക്കുന്നതു് സത്യമാണ്. സത്യത്തിലും മീതെയായി–ശ്രേഷ്ഠമായി–യാതൊന്നുമില്ല.

ദാനം–യജ്ഞം–തപസ്സ്–ഹോമം–ഇവയെ വിധിക്കുന്ന വേദം ഉണ്ടായതു് സത്യത്തിൽനിന്നാണ്. അതുകൊണ്ട് സത്യം മാത്രമേ ഏതൊരു മനുഷ്യനും സ്വീകരിക്കാവൂ.

ഒരാൾ രാജ്യത്തെ ഏററവുംനന്നായി ഭരിക്കും; മറെറാരാൾ വംശത്തെ പരിപാലിക്കും; വേറൊരാൾ വാഴുന്നതു് നരകത്തിലായേക്കും; ഇനിയുമൊരാൾ സ്വർഗ്ഗത്തിലും. അതിനാൽ, ഇത്രയും ഉത്തമോത്തമമായ ധർമ്മം–സത്യമായ താതനിർദ്ദേശം–ചെയ്യാതിരിക്കുകയോ?

സത്യസംഗരനായ ഞാൻ പിതാവിനോട് വാഗ്ദത്തം ചെയ്തിരിക്കുന്നു. ലോഭം മോഹം എന്നിവയാലോ, അജ്ഞാനത്താലോ, അന്ധകാരത്തിൽ പെട്ട്, പ്രതിജ്ഞയാകുന്നചിറയെ മുറിക്കുമെന്ന് സംശയിക്കുകയേ വേണ്ട.

ചപലനും ചഞ്ചലമനസ്കനും അസത്യസന്ധനുമായൊരുവനെ, പിതൃദേവാദികൾ കൊണ്ടാടുകയില്ലെന്ന് ഞാൻ കേട്ടിട്ടുണ്ട്. എൻെറ ആത്മാവിൽ

സത്യധർമ്മം പ്രവർത്തിക്കുന്നതു് വ്യക്തമായി ഞാൻ കാണുന്നുണ്ടു്. സജ്ജനങ്ങൾ ഏററവും വിഷമിച്ചു് സമ്പാദിക്കുന്ന ഗുണഭാരം, സത്യത്തെ ആദരിച്ചുകൊണ്ടാണിരിക്കുന്നതു്.

ലോഭവും മോഹവും ദുഷ്ടതയുമുള്ള മഹാപാപികൾ, ധർമ്മവേഷത്തെ ഭംഗിയായി കെട്ടിക്കുന്ന അധർമ്മത്തെ–ക്ഷത്രിയധർമ്മമാണതെന്ന പേരിനെ–ഞാൻ സസന്തോഷം ഉപേക്ഷിക്കുന്നു.

മനസ്സിൽ കഠിനകാര്യങ്ങളെപ്പററിയുള്ള ചിന്ത; നാവിൽ അസത്യം പുരട്ടിയ അമൃതവാണികൾ; ദേഹംകൊണ്ടു് ചെയ്യുന്ന ദുരിതങ്ങൾ, ഇങ്ങിനെ പാതകം മൂന്നുവിധത്തിലാണു്. രാജ്യം, യശോലക്ഷ്മി, ഐശ്വര്യലക്ഷ്മി, എന്നിവ സത്യസന്ധനായ പുരുഷോത്തമനെയാണു് അത്യാഗ്രഹത്തോടെ സ്വയമേ വരിക്കുക. ഈ ലോകത്തിൽ മാത്രമല്ല, സ്വർഗ്ഗലോകത്തിലും ഇവയെല്ലാം അവനെ അനുഗമിക്കും; അതുകൊണ്ടു് ഏതൊരുവനും സ്വീകരിച്ചാദരിക്കേണ്ടതു് സത്യത്തെയല്ലാതെ മററൊന്നിനെയല്ല.

ഏററവും ശ്രേഷ്ഠമാണെന്നു് വിചാരിച്ചു്–വിശ്വസിച്ചു്–"ഞാൻ പറയുന്നതെല്ലാം നല്ല കാര്യമാണു്; സംശയരഹിതമായി ചെയ്യേണ്ടതു് മററൊന്നല്ല." എന്നിങ്ങനെ അവിടുന്നു് യുക്തിയുക്തമായി പറഞ്ഞുവല്ലൊ. അല്ലാതൊന്നാലോചിച്ചാൽ അതെല്ലാം അധർമ്മത്തിൻെറ ആകത്തുകയായിത്തീരും.

വനത്തിൽ വസിക്കാമെന്നു് അച്ഛനു് വാക്കുകൊടുത്തു. രാജ്യം ഭരതനെ ഏല്പിച്ചു. അതു് ഞാൻ ഏററുവാങ്ങുന്നതു് എങ്ങിനെ? പിതൃകല്പനയെ, എത്രയോ നിസ്സാരമായ രാജാധികാരത്തിനുവേണ്ടി നിശ്ശേഷം പരിത്യജിക്കുകയോ? താതസന്നിധിയിൽവെച്ചു് ഞാൻ ചെയ്തിട്ടുള്ളതു് സ്ഥിരപ്രതിജ്ഞയാണു്.

എൻെറ വാഗ്ദാനം ചെറിയമ്മ കൈകേയീദേവിക്കു്, ആ സന്ദർഭത്തിൽ ആനന്ദക്കണ്ണീരുണ്ടാക്കി. ഉത്തമങ്ങളായ പുഷ്പങ്ങൾ, കായകൾ, പഴങ്ങൾ, എന്നിവകൊണ്ടു്, പിതൃക്കൾക്കും ദേവന്മാർക്കും, യഥാവിധി തർപ്പണാദികൾചെയ്തു്, പഞ്ചേന്ദ്രിയങ്ങൾക്കും സന്തുഷ്ടിയേകി, ഈ കാനനമദ്ധ്യത്തിൽ, ജീവിതയാത്ര ഞാൻ നടത്തും.

പുണ്യസഞ്ചയത്താൽ മാത്രം സിദ്ധിക്കുന്ന, ഈ കർമ്മഭൂമിയിലെ ജീവിതത്തിൽ, കാര്യാകാര്യങ്ങളിൽ വിവേകത്തോടെ, അസത്യലാഞ്ഛനമില്ലാതെ, അതി

ശ്രദ്ധയോടെയാണ് ഏതൊരു കർമ്മവുംചെയ്യേണ്ടതു്: അഗ്നി –വായു –ചന്ദ്രൻ എന്നീ ദേവസ്വരൂപികൾക്ക്, ഇന്ദ്രത്വം മേന്മകിട്ടിയതു്, നിർമ്മലകർമ്മങ്ങളാലാണ്. അമരന്മാരുടെ രാജാസ്ഥാനം കിട്ടുവാൻ, നൂറുയാഗങ്ങൾ, വിധിയാംവണ്ണം ചെയ്യണം. അത്യുഗ്രതപസ്സുചെയ്തിട്ടല്ലെ, മഹർഷിവര്യന്മാർ വിണ്ണേറിയതു്?

അന്തണവര്യന്മാരിൽ അഗ്രഗണ്യനായ ജാബാലി, നാസ്തികന്മാർ പറയുന്ന വാക്കുകൾ പറഞ്ഞതിൽ, അല്പം നീരസംതന്നെ തോന്നിയ ദേവൻ, അത്യുജ്ജ്വല തേജസ്സോടെ വീണ്ടുംതുടന്നു:—

"സത്യം –ധർമ്മം–അചഞ്ചലഹൃദയം–സർവ്വജീവികളിലും ദയ–നല്ലവാക്ക്–ദേവബ്രാഹ്മണാതിഥിപൂജ–എന്നിവ, സ്വർഗ്ഗപ്രാപ്തിക്കുള്ള മാർഗ്ഗമാണെന്ന് സജ്ജനങ്ങൾ ഉത്ഘോഷിക്കുന്നു. വിജ്ഞന്മാരായവർ ഇതിനെ ആദരിക്കുകയുംചെയ്യുന്നു. ഈ തത്വം വ്യക്തമായിമനസ്സിലാക്കിയ ബ്രഹ്മജ്ഞാനികൾ, ഐക്യത്തോടെ, യഥാവിധിധർമ്മങ്ങൾചെയ്ത്, ന്യൂനതയൊന്നുംകൂടാതെ, അനശ്വരസ്ഥാനത്തെ പ്രാപിക്കുന്നു.

അവിടുത്തെ ഹൃദയം ആകെ സമനിലതെറ്റിക്കഴിഞ്ഞു. എൻെറ അച്ഛൻെറ പ്രവൃത്തികൾ തെറ്റായി തോന്നിയതു് അതുകൊണ്ടുമാത്രമാണ്. ഈ ചിന്താഗതി അങ്ങയിൽ ഉള്ളേടത്തോളം കാലം, ഒരു നാസ്തികനായിട്ടുമാത്രമേ കാണുവാൻ സാധിക്കുകയുള്ളു. ധാർമ്മികവിജ്ഞാനം സമ്പാദിക്കാത്ത, പണ്ഡിതമാന്യന്മാരാണ് നാസ്തികന്മാർ.

അറിവില്ലാത്തവനും, പരസ്വംഅപഹരിക്കുന്ന ചോരനും തുല്യരാണ്; ഇവരിൽനിന്ന് യാതൊരു വ്യത്യാസവുമില്ലാത്തവൻ തന്നെയാണ് നാസ്തികനും.

പ്രജകളുടെ സുഖജീവിതത്തിൽ അല്പമെങ്കിലും ആഗ്രഹമുള്ളൊരു അരചൻ ഒരിക്കലും നാസ്തികനോടുകൂടി സമ്പർക്കം പുലർത്തില്ല; ആ അഭിപ്രായങ്ങളിൽ യോജിക്കില്ല.

അവിടുത്തെ, ശ്രേഷ്ഠരായ പൂർവ്വികന്മാർ ഇഹലോകത്തിലെ ധാർമ്മികസുഖങ്ങളെല്ലാം അനുഭവിച്ച്, അനേകം പുണ്യകർമ്മങ്ങളാൽ പരലോകത്തെ അധീനപ്പെടുത്തിയ, സജ്ജനവന്ദ്യരാണെന്ന് ഓർമ്മിക്കണേ.

ലോകത്തിൻെറ സുഖജീവിതമായിരുന്നു അവരുടെ ലക്ഷ്യം. അതിന്നുവേണ്ടി ഹോമാദികൾ ചെയ്തു. ധാർമ്മികോത്തംസരായ ആ വിപ്രവര്യന്മാർ

സജ്ജനവന്ദ്യരും സേവിതരും ആയിരുന്നു. അവരുടെ ജീവിതം, സ്വാർത്ഥജടിലമായിട്ടല്ല, പരാർത്ഥമായിട്ടാണ്. അതിതേജസ്വികളായ അവരിൽ, സംപൂർണ്ണമായ ദാനഗുണം—അതിശ്രേഷ്ഠമായ അഹിംസാധർമ്മം—അഭിവന്ദ്യമായ നിഷ്കളങ്കത—എന്നിവ ഒത്തുചേർന്ന് നടമാടി. ആ യതീന്ദ്രന്മാർ, എന്നുമെന്നും ഏതൊരുവനും പരിപൂജ്യരാണ്."

ദുഃഖജീവിതമായി ചിന്തിക്കാത്ത ശ്രീരാമദേവൻ, അല്പം ക്രോധസ്വരത്തിലാണ് ഇത്രയും പറഞ്ഞത്. ബ്രാഹ്മണോത്തമനായ ജാബാലിയുടെ മനസ്സ് തെളിഞ്ഞു. സംതൃപ്തിജനകമായ മന്ദഹാസം പൊഴിച്ചുകൊണ്ട്, ശ്രീരാമചന്ദ്രന്റെ ഹൃദയം പ്രസാദിക്കത്തക്കവിധം, ആസ്തിക്യവും സത്യശുദ്ധവുമായ വാക്കുകൾ സാദരം തുടന്നു:—

"രാമാ, നാസ്തികന്മാരുടെ അഹങ്കാരപൂർണ്ണങ്ങളായ വാക്കുകൾ ഞാൻ ഒരിക്കലും പറയുകയില്ല. ഞാനൊട്ട് നാസ്തികനുമല്ല. ഈ ലോകത്തിൽ ഇല്ലാത്തതായി യാതൊന്നും തന്നെ ഞാൻ കാണുന്നില്ല. എല്ലാം പരിവർത്തനരൂപങ്ങൾ മാത്രം. കാലത്തിന്നനുസരിച്ച് ഞാൻ നാസ്തികനായിത്തീരും എന്നുമാത്രം; വീണ്ടും ആസ്തികനും. ഈ കാലം നാസ്തികന്മാർക്ക് പ്രാബല്യമുള്ളതാണ്. കാലത്തെ അനുസരിക്കുന്ന ഞാൻ, അത്തരത്തിലുള്ള വാക്കുകൾ പറഞ്ഞു എന്നേ വിചാരിക്കേണ്ടു. അതും മറ്റൊന്ന് ഉദ്ദേശിച്ചല്ല. അങ്ങയ്ക്ക് ഞങ്ങളിൽ കരുണയുദിക്കുവാനും, അയോദ്ധ്യയിലേക്ക് മടങ്ങിവരുവാൻ പ്രേരണ ചെലുത്തുവാനും വേണ്ടി മാത്രം."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡം നൂററിഒമ്പതാംസർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിപ്പത്താം സർഗ്ഗം (ഇക്ഷ്വാകുവംശകീർത്തനം)

ശ്രീരാമചന്ദ്രന്റെ കോപഭാവം കണ്ട ഭഗവാൻ വസിഷ്ഠൻ ഇപ്രകാരം അരുളിച്ചെയ്തു:—

"രാമാ, ഈ ലോകത്തിന്റെ ഗതിവിഗതികൾ, കരതലാമലകംപോലെ മനസ്സിലാക്കിയിട്ടുള്ളവനാണ് ജാബാലി. ആശയവൈരുദ്ധ്യത്തോടെ പറഞ്ഞാൽ, അതെല്ലാം ശരിപ്പെട്ടുത്താൻ അങ്ങ് അയോദ്ധ്യയിലേക്ക് മടങ്ങിവരന്നെ

ങ്കിലോ എന്നു് സംശയിച്ചുമാത്രം ഇത്രയും പറഞ്ഞു. ലോകനാഥനായ രാമാ, ലോകങ്ങളുടെ ഉത്പത്തി, എങ്ങിനെയാണെന്നു് അറിയാത്തവനല്ലല്ലോ അങ്ങു്. എന്നാലും ലോകോല്പത്തിയെപ്പററി ഞാൻ പറയാം ശ്രദ്ധിക്ക.

വെള്ളംമാത്രം നിറഞ്ഞുനില്ക്കുന്ന കാലം. ആ സന്ദർഭത്തിലാണു് ഭൂമിയുണ്ടായതു്. ആകാശംപോലെ, ആദിമദ്ധ്യാന്തങ്ങളില്ലാത്തവനും അപ്രമേയനുമായ ബ്രഹ്മാവു്, ഉപദേവന്മാരോടുകൂടി, സ്വയം ആവിർഭവിച്ചു. വെള്ളത്തിലാണ്ടുകിടന്നിരുന്ന ഭൂമിയെ, വിശ്വനായകനായ ആദിദേവൻ സൂകരരൂപം ധരിച്ചു് ഉയർത്തി. അതിൽ കൃതാത്മാക്കളായ പുത്രന്മാരൊത്തു്, സർവ്വലോകങ്ങളേയും വിരിഞ്ചൻ സൃഷ്ടിച്ചു. ശബ്ദഗുണകമായ ആകാശത്തിൽനിന്നു് രൂപംകൊണ്ട വിധാതാവു്, അനശ്വരനും, അവ്യയനും, നിത്യനുമാണു്.

ബ്രഹ്മപുത്രനായി, മരീചി പിറന്നു. അനശ്വരയശസ്വിയായ കശ്യപപ്രജാപതി, മരീചിയുടെ ആത്മജനാണു്. അദ്ദേഹത്തിൻെറസുതൻ വിവസ്വാൻ. ഭൂലോകത്തിലെ ആദ്യത്തെ അരചനായിത്തീർന്ന മനു, വിവസ്വാൻെറ പുത്രനാകുന്നു.

ഐശ്വര്യസമൃദ്ധമായ ഈ ലോകത്തെ പരിപാലിക്കുവാൻ, മനുമഹാരാജാവു്, മകനായ ഇക്ഷ്വാകുവിനെ നിയോഗിച്ചു. അയോദ്ധ്യാരാജ്യത്തിൻെറ ഒന്നാമത്തെ ചക്രവർത്തിയായ ഇക്ഷ്വാകുവിൻെറ പുത്രൻ കുക്ഷി. അദ്ദേഹത്തിൻെറ നന്ദനൻ വീരനായ വികുക്ഷി. മഹാപ്രതാപിയും തേജസ്വിയുമായ ബാണൻ വികുക്ഷിയുടെ ആത്മജനാണു്. പുളകാന്ന അനരണ്യൻ, മഹാരാജാ ബാണനു് ജനിച്ചു.

അരചശ്രേഷ്ഠനായ അനരണ്യൻ ഭരിക്കുന്ന കാലം. സമൃദ്ധിയുടെ പാരമ്യത്തിലെത്തി. അനാവൃഷ്ടിയോ അതിവൃഷ്ടിയോ, അതിപ്രതാപിയായിരുന്ന ആ രാജരാജൻെറ പരിപാലനകാലത്തു് ഉണ്ടായിട്ടില്ല. ദാരിദ്ര്യമെന്നതു് എന്താണെന്നു് പ്രജകൾക്കു് അറിവുണ്ടായിരുന്നില്ല. തസ്കരൻ, എന്നൊരുപേർ ആരും കേട്ടതുപോലുമില്ല. സജ്ജനാഗ്രഗണ്യനായ, ആ നൃപേന്ദ്രൻെറ ഭരണം അത്രമാത്രം സ്തുത്യർഹമായിരുന്നു.

അമേയബലവാനായ പൃഥുഭൂപതി അനരണ്യാത്മജനാണു്. സത്യത്തിൽ അചഞ്ചലചിത്തനായിരുന്ന ത്രിശങ്കു പൃഥുപുത്രനായി ജനിച്ചു. കീർത്തിയേന്തിയ ധുന്ധുമാരൻ, അദ്ദേഹത്തിൻെറ മകനായിരുന്നു. ആ നൃപേന്ദ്രനിൽനിന്നു്

യുവനാശ്വൻ. തൽപ്പുത്രൻ ശ്രീമാന്ധാതാവ് മഹീപതി. ആ അരചന്നു് സുഗന്ധി. ധ്രുവസന്ധി, പ്രസേനജിത്ത് എന്നിങ്ങനെ രണ്ടു പുത്രന്മാർ സുസന്ധിക്കു് ഉണ്ടായി. ജ്യേഷ്ഠനായ ധ്രുവസന്ധിയുടെ വീരസുതനാണു് പേരാണ്ട ഭരതനരവരൻ. അമിതഭുജബലപരാക്രമിയായ ഭരതന്റെ പുത്രൻ അസിതാഹ്വയൻ.

ആ അരചന്നു്, ഹേഹയന്മാർ–താലജംഘന്മാർ–രണശൂരന്മാർ–ശശബിന്ദുക്കാം എന്നിവർ ശത്രുക്കളായിത്തീൎന്നു. അവരോടുകൂടിയുണ്ടായ അടരിൽ പരാജയമടഞ്ഞ അവനീന്ദ്രൻ, പ്രകൃതിസുന്ദരമായൊരു മാമലസാനുവിൽ, മഹൎഷിയെപ്പോലെ ജീവിക്കുവാൻ ആരംഭിച്ചു. ആ നരേന്ദ്രന്നു് രണ്ടു് സഹധൎമ്മിണികാം ഉണ്ടായിരുന്നു. രണ്ടുപേരും ആ വനവാസാരംഭത്തിൽ ഗൎഭിണികളുമായിരുന്നു. അതിൽ ഒരുവാം, സപത്നിയുടെ ഗൎഭനാശത്തിന്നു്, അറിയാതെ വിഷമേകി.

ഭൃഗുതനയനായ ച്യവനബ്രഹ്മൎഷി, ആ ഹിമാദ്രിസാനുവിൽ തപസ്സിലിരിക്കുന്ന കാലമായിരുന്നു അതു്. സപത്നിയിൽനിന്നു് അറിയാതെ വിഷം ഉദരത്തിലെത്തിയ രാജപത്നി കാളിന്ദി, വ്യസനപരവശയായി, മുനീശ്വരപാദങ്ങളിൽ വീണുകൊണ്ടു് അഭയമിരന്നു.

"ലോകപ്രസിദ്ധനും– മഹാനുഭാവനും– ശത്രുവിജേതാവും– സുശീലാന്വിതനും– അതിധാൎമ്മികനും– വംശനാഥനുമായ ഒരു ആത്മജനാണു് നിനക്കു് ഉണ്ടാവുക."

ഭഗവാൻ ച്യവനനിൽനിന്നു് ഇങ്ങിനെ അനുഗ്രഹം സമ്പാദിച്ച മഹാറാണി, ബ്രഹ്മൎഷിയെ പ്രദക്ഷിണംവെച്ചു് തൊഴുതു് നമസ്കരിച്ചു്, പൎണ്ണശാലയിലേക്കു് ആത്മശാന്തിയോടെ മടങ്ങിപ്പോന്നു.

യഥാകാലം, പ്രസവിച്ച ഉണ്ണി, അമേയതേജസ്വിയും, അരവിന്ദസുന്ദരലോചനനുമായിരുന്നു. ഗൎഭസ്രാവത്തിന്നു് സപത്നിയാൽ നല്കിയിരുന്ന വിഷവും (ഗരം) അതൊന്നിച്ചു് പുറത്തുവന്നു. "ഗര"ത്തോടുകൂടി ജനിച്ച ആ ഉണ്ണിയാണു് രാമാ, ദിഗന്തവിശ്രാന്തകീൎത്തിമാനായ "സഗരൻ."

യജ്ഞദീക്ഷാസന്ദൎഭത്തിൽ, മഹാരാജാസഗരൻ, സ്വപുത്രന്മാരെക്കൊണ്ടു് കഴിപ്പിച്ചതാണു്, വേലിയേററസന്ദൎഭത്തിൽ ജനങ്ങാംക്കെല്ലാം ഭയമേകുന്ന "സാഗരം."

മഹാത്മാവായ സഗരചക്രവർത്തിയുടെ പുത്രൻ അസമഞ്ജൻ മഹാപാപിയായതിനാൽ രാജ്യത്തിൽനിന്നു് നിഷ്കാസിതനായി. അദ്ദേഹത്തിന്റെ തനയൻ ഉത്തമോത്തമനായ അംശുമാൻ. തൽപുത്രനാണു് ദിലീപൻ.

അനശ്വരയശസ്വിയായ ഭഗീരഥൻ ദിലീപന്റെ പുത്രൻ. അദ്ദേഹത്തിന്റെ ആത്മജനും കീർത്തിധാവള്യം പാരിടത്തിലെല്ലാം പരത്തിയവനുമായ കാകുൽസ്ഥൻ, അയോദ്ധ്യാരാജ്യത്തെ ഭരിച്ചതുകൊണ്ടാണു് 'കാകുൽസ്ഥവംശം' എന്ന പേർ ഈ വംശത്തിന്നു കിട്ടിയതു്.

ഉണ്ണീ, കാകുൽസ്ഥമഹാരാജപുത്രനായിപ്പിറന്നവൻ സാക്ഷാൽ രഘു. ആ നരേന്ദ്രനിൽനിന്നാണു്, "രാഘവൻ" എന്ന പുണ്യനാമം സംജാതമായതുതന്നെ.

രഘുസുതൻ പ്രവൃദ്ധൻ; അദ്ദേഹത്തിന്നു് സൌദാസൻ; ശംഖണനാണു് ആ രാജാവിന്റെ ആത്മജൻ. ശംഖണാത്മജൻ ശ്രീമാനായ സുദർശനൻ. സുദർശനസുതൻ അഗ്നിവർണ്ണൻ. അദ്ദേഹത്തിന്നു് ശീഘ്രഗൻ. തൽപുത്രൻ മരുമരുവിന്നു് പ്രശുശ്രുകൻ. അമേയതേജസ്വിയായ അംബരീഷചക്രവർത്തി, ആ നൃപതിയുടെ തനയനായിപ്പിറന്നു.

അംബരീഷതനയൻ നഹുഷൻ. നഹുഷന്നു് നാഭാഗൻ എന്നു് പ്രസിദ്ധിയാർജ്ജിച്ച ധാർമ്മികാഗ്രേസരൻ. നാഭാഗസുതന്മാർ, അജൻ സുവ്രതൻ എന്ന രണ്ടുപേർ. സീമന്തപുത്രനായ അജമഹാരാജാവിന്റെ ഏക സുതനായി ജനിച്ച ധർമ്മാത്മാവാണു് ദശരഥൻ.

ഉണ്ണീ, ലോകാഭിരാമനായ രാമനെന്ന അനശ്വരയശസ്സാർജ്ജിച്ചുകഴിഞ്ഞ അങ്ങു്, മഹാരാജാ ദശരഥന്റെ സീമന്തപുത്രനായി ത്രുപംകൊണ്ടു് ജനിച്ചു.

കുമാരാ, ഇക്ഷ്വാകുവംശചരിത്രത്തിൽ ഇതുവരെയും രാജ്യാവകാശിയായി വന്നിട്ടുള്ളതു് മൂത്തമകനാണു്. അഗ്രജനിരിക്കുമ്പോൾ അനുജനെ പട്ടാഭിഷേകംചെയ്തു് രാജാവാക്കുക എന്നൊന്നു്, ഈ പാവനവംശത്തിൽ നടന്നിട്ടില്ല. ജ്യേഷ്ഠപുത്രനാണു് കിരീടാവകാശി. അതുകൊണ്ടു്, രഘുവംശധർമ്മത്തിന്നു് ഒരിക്കലും ന്യൂനതതട്ടാത്തവിധം, സ്വകീയമായിത്തീർന്ന രാജ്യത്തെ— ഐശ്വര്യപരിപൂർണ്ണമായ അയോദ്ധ്യയെ— അച്ഛന്റെ പിൻതുടർച്ചാവകാശി അങ്ങു് ഭരിക്കണം.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഒരുനൂററിപ്പത്താം സർഗ്ഗം അവസാനിച്ചു.**

---

## ഒരുനൂററിപ്പതിനൊന്നാം സർഗ്ഗം (ഭരതാനുശാസനം)

രഘുവംശരാജപുരോഹിതനും, ബ്രഹ്മർഷിസത്തമനുമായ വസിഷ്ഠൻ, ധർമ്മസംപൂർണ്ണമായ വാക്കുകൾ മറെറാരു വിധത്തിൽ തുടന്നു:—

"ഉണ്ണീ, രാമാ, ഒരു മനുഷ്യനായി ജനിച്ചാൽ അവനു് മൂന്നു് ഗുരുവരന്മാരാണു് ഉള്ളതു്; അമ്മ, അച്ഛൻ, ആചാര്യൻ എന്നിങ്ങനെ. അച്ഛനു് ജനകസ്ഥാനംകൊണ്ടു് 'ഗുരു' എന്ന സ്ഥാനം ലബ്ധമായി. എന്നാൽ, ജീവിതയാത്രക്കു്, വേണ്ടവിധം വിജ്ഞാനമേകുന്നതു് ആചാര്യരാണു്. അതുകൊണ്ടു്, പ്രത്യക്ഷദൈവംപോലെയുള്ള 'ഗുരു' അദ്ദേഹമാണു്.

പരന്തപനായ രാമാ, അങ്ങയുടെ അച്ഛന്റേയും അങ്ങയുടേയും 'ഗുരു' സ്ഥാനം എനിക്കുണ്ടു്. എന്റെ നിർദ്ദേശമനുസരിക്കുന്നതു്, ഒരിക്കലും അസന്മാർഗ്ഗകരമാകയില്ല.

വത്സ, അങ്ങയുടെ സദസ്യരാണു് ഇവർ; പൌരമുഖ്യന്മാർ, ദ്വിജശ്രേഷ്ഠന്മാർ, നാട്ടുപ്രമാണിമാർ. ഇവരിൽ ഏതൊരു ധർമ്മമാണോ, അങ്ങു് ചെയ്യേണ്ടതു്, അതു് ചെയ്യു. തീർച്ചയായും അതു് സന്മാർഗ്ഗലംഘനമാകയില്ല. മഹാധർമ്മിഷ്ഠയും വയോവൃദ്ധയുമായ അമ്മയെ ശുശ്രൂഷിക്കാതിരിക്കുന്നതു്, ഉത്തമതനയനു് യുക്തമായതാണോ? മാതാവിന്റെ ആജ്ഞ അനുസരിക്കുന്നതു് സന്മാർഗ്ഗലംഘനമാകയില്ല. സത്യധർമ്മാദികളിൽ അടിയുറച്ച ഉണ്ണീ, മഹാനുഭാവനായ ഭരതൻ വീണ്ടും വീണ്ടും അഭ്യർത്ഥിക്കുന്നതിനെ സ്വീകരിക്കുന്നതു് സന്മാർഗ്ഗലംഘനമാകയില്ല."

ആചാര്യശ്രേഷ്ഠനായ ഭഗവാൻ വസിഷ്ഠൻ, സമീപത്തിലിരുന്നു് ഏററവും വാത്സല്യമധുരമായി ഇങ്ങിനെ പറഞ്ഞതു കേട്ടപ്പോൾ, എല്ലാം അറിയുന്ന പുരുഷോത്തമൻ അതിവിനയത്തോടെ ഉത്തരംപറഞ്ഞു:—

"ഭഗവാനേ, അച്ഛനമ്മമാർ ഒരുമകനുവേണ്ടി, ആററനോററു് ചെയ്യുതിന്നു് പകരം അവർ ചെയ്യ ഒരൊററ കാര്യത്തിന്നുപോലും—പ്രതിഫലം കൊടുക്കുവാൻ ഏതൊരാൾക്കാണു് സാധിക്കുക?

ലേശമെങ്കിലും അഴുക്കുകണ്ടാൽ, ഉടനെ മേൽതേപ്പിച്ചു് കളിപ്പിക്കും; അവക്കു് കഴിവുള്ളതിന്റെ പരമാവധി സസന്തോഷംനല്കും; എപ്പോഴും ഓമന

വാക്കുകൾകൊണ്ടു് സന്തോഷിപ്പിക്കും; അനേകമനേകം ആപത്തുകൾ സ്വയം സ്വീകരിച്ചു് പരിരക്ഷിക്കും.

എനിക്കു് ഈ ലോകത്തിലേക്കു് ജന്മമേകിയതു് മഹാരാജാദശരഥനാണു്. അച്ഛനോടു് ഏററവാക്കു്, എന്തുതന്നെയായാലും ചെയ്യാതിരിക്കുന്നതു് യുക്തമാണോ? അതൊരു "വെറുംവാക്കു" മാത്രമായിമാററാമോ?"

അല്പമെങ്കിലും പതച്ചയില്ലാത്ത ശബ്ദത്തിൽ സുവ്യക്തമായി, ശ്രീരാമചന്ദ്രൻ ഇങ്ങിനെ പറഞ്ഞതുകേട്ടപ്പോൾ, കൂപ്പുകൈകളോടെ വിനീതനായി തിരുമുമ്പിൽ നിന്നിരുന്ന ഭരതൻ, സൂതന്റെ മുഖത്തേക്കുനോക്കി കല്പിച്ചു:—

"സൂതാ, ഇതാ ഇവിടെ എനിക്കുവേണ്ടി ദർഭ വിരിയ്ക്കൂ. എന്റെ ജ്യേഷ്ഠന്റെ ഹൃദയത്തിൽ കനിവു് ഉയരുവാൻ ഞാനിതാ ദർഭോപവേശം ചെയ്യുന്നു. കടം കൊടുത്ത മുതലിനുവേണ്ടി, ഒരു വിപ്രവര്യൻ, ശാലയുടെ പുരോഭാഗത്തിൽ ഊണും ഉറക്കവുമുപേക്ഷിച്ചു്, കണ്ണുമടച്ചുകിടക്കുന്നതുപോലെ, ഞാനിതാ തുടങ്ങുന്നു. കരുണാസാഗരവും മഹാപ്രഭുവുമായ ജ്യേഷ്ഠനു് എന്നിൽ ദയയുണ്ടായി അയോദ്ധ്യക്കു് മടങ്ങിപ്പോരുന്നതുവരേയും ഞാനിതു്തുടരും."

വിഷാദവിവശനായ സുമന്ത്രർ അശ്രുക്കൾ നിറഞ്ഞ കണ്ണുകളാൽ ശ്രീരാമനെനോക്കി. അമാത്യപ്രവരൻ നിരാലംബനെന്നപോലെ നില്ക്കുന്നതുകണ്ട ഭരതൻ, താൻതന്നെപോയി ദർഭകൊണ്ടുവന്നു. അഗ്രജന്റെ മുന്നിൽ പരത്തി. ഉജ്വലതേജോനിധിയായ രാജർഷിരാഘവൻ ഭരതനോടു്:—

"ഉണ്ണീ, ഭരതാ, എന്തിനാണു് എന്റെ മുമ്പിൽ നീ പാടുകിടക്കുന്നതു്? ബ്രാഹ്മണവര്യന്മാർക്കു്, ഈശ്വരഭക്തിയുടെ ഒരു ഭാഗം കൊണ്ടുമാത്രം മനുഷ്യനെ അധഃപതനത്തിൽനിന്നു് തടുക്കുവാൻ സാധിക്കും. അഭിഷേകം കഴിച്ചു് കിരീടം ധരിക്കേണ്ടവർക്കു്, ഇങ്ങിനെ ചെയ്യുവാൻ വിധിതന്നെയില്ല. അത്യുഗ്രമായ ഈ വ്രതത്തിൽനിന്നു് പിന്തിരിയു. പുരുഷവ്യാഘ്രനായ അനുജാ, എഴുന്നേല്ക്കൂ. അതിവേഗത്തിൽ അയോദ്ധ്യാനഗരിയിലേക്കു് പോകു."

വ്യസനപരവശനായി ദർഭാസനത്തിലിരിക്കുന്ന ഭരതകുമാരൻ, പൌരന്മാരേയും നാട്ടുകാരേയും സദീനം നോക്കിക്കൊണ്ടു് ചോദിച്ചു:—

"എന്റെ ജ്യേഷ്ഠനെ—മഹാപ്രഭുവായ ശ്രീരാമചന്ദ്രനെ—എന്തുകൊണ്ടാണു് നിങ്ങളാരും നിർബ്ബന്ധിക്കാതിരിക്കുന്നതു്?"

മഹാനുഭാവനായ ഭരതനോട് അവർ സവിനയം ഉണർത്തി:—

"രാജകുമാരാ, ശ്രീരാമദേവനെപ്പററി ഞങ്ങൾക്ക് നല്ലപോലെ അറിയാം. രഘുവംശരത്നമായ ദേവൻ കാര്യമാണരുളിച്ചെയ്തത്. മഹാഭാഗനായ പിതാവിൻെറ ആജ്ഞയിൽ അടിയുറച്ചുനില്ക്കുന്ന തന്തിരുവടിയെ, നമ്മളെന്നല്ല, ആരു തന്നെ വിചാരിച്ചാലും പിന്മടക്കിക്കൊണ്ടുപോകുവാൻ സാധിക്കുകയില്ല."

ആ അഭിപ്രായംകേട്ട ശ്രീരാമചന്ദ്രൻ ഭരതനോട് വീണ്ടും അരുളിച്ചെയ്തു:—

"കുമാരാ ധാർമ്മികവിജ്ഞാനമുള്ള സുഹൃത്തുക്കൾ ഇപ്രകാരമേ പറഞ്ഞുതരൂ. രണ്ടുതരത്തിൽ നീ കേട്ട വാക്കുകളെപ്പററി ഗാഢമായി ചിന്തിക്കൂ. മഹാബാഹുവായ ഭരതാ, എഴുന്നേല്ക്കൂ. വ്രതമവസാനിപ്പിക്കുന്നതിന്ന് ജലത്തേയും എന്നേയും സ്പർശിക്കൂ."

അഗ്രജൻെറ ആജ്ഞകേട്ട ഭരതൻ എഴുന്നേററു. വെള്ളം തൊട്ടുകൊണ്ട്:—

"സദസ്യരും, മന്ത്രിമാരും, പൌരന്മാരും ഞാൻ പറയുന്നതു സശ്രദ്ധം കേട്ടാലും. അച്ഛനോട് രാജ്യം കിട്ടേണമെന്ന് ഞാൻ അപേക്ഷിച്ചിട്ടില്ല; അതിന്നായി അമ്മയെ ഏല്പിക്കുകയും ഉണ്ടായിട്ടില്ല; ധർമ്മസ്വരൂപിയായ ജ്യേഷ്ഠനെ വനവാസത്തിന്ന് അയക്കുവാൻ ഒരുതരത്തിലുള്ള പ്രേരണയും, ഒരൊററ ജീവിക്കും ഞാൻ നല്കിയിട്ടുമില്ല. അച്ഛൻെറ ആജ്ഞപ്രകാരം അരണ്യവാസം തന്നെവേണമെങ്കിൽ, സന്തോഷത്തോടെ, സംതൃപ്തിയോടെ, പതിന്നാലുസംവത്സരം ഞാൻ താമസിച്ചുകൊള്ളാം."

നിഷ്കളങ്കമായ ഈ വാക്കുകൾ കേട്ട രഘുരാമൻ, പൌരമുഖ്യന്മാരേയും നാട്ടുകാരേയും തൃക്കൺ പാർത്ത് അരുളിച്ചെയ്തു:—

"അച്ഛൻ സ്വയമായി വാങ്ങിയതും വിററതുമായ ഏതൊന്നിനേയും മാററി മറിക്കുവാൻ എനിക്കോ ഭരതനോ അധികാരമില്ല. എനിക്കുപകരം ഭരതനെ കാനനത്തിൽ പാർപ്പിക്കുവാൻ ഒരിക്കലും പാടില്ല. അതു് എത്രയോ നിന്ദ്യം. ഏതൊന്നാണോ യഥാർത്ഥത്തിൽ വേണ്ടതു്, അതുമാത്രമേ കൈകേയീദേവി അച്ഛനോട് അഭ്യർത്ഥിച്ചിട്ടുള്ളു. അച്ഛൻ ചെയ്തതു് ഉത്തമോത്തമവുമാണ്. ഭരതനെ എനിക്ക് നല്ലപോലെഅറിയാം. ക്ഷമാശീലനും, ഗുരുശുശ്രൂഷാതല്പരനുമായ ഈ സത്യസന്ധനിൽ, എല്ലാസദ്ഗുണങ്ങളും സമ്മേളിച്ചിട്ടുണ്ട്. ധർമ്മനിഷ്ഠനായ അനുജൻ ഭരതൻെറ സഹായത്തോടെ, ഈ ഊഴിയെ മുഴുവൻ ഞാൻ, വനവാസാനന്തരം പരിപാലിക്കാം.

ഉണ്ണീ ഭരതാ, അച്ഛനിൽ നിന്നു് ചെറിയമ്മ വരംവാങ്ങി. പിതൃവാക്യം ഞാൻ അനുഷ്ഠിച്ചു. കുമാരാ, നമ്മുടെ കൺകണ്ട ഈശ്വരനാണു് അച്ഛനെന്നു് മറക്കരുതു്. അച്ഛനിൽ അസത്യലാഞ്ഛന ഉണ്ടാക്കുവാൻ ഒരിക്കലും നീ തുടങ്ങരുതു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നൂററിപ്പതിനൊന്നാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിപ്പന്ത്രണ്ടാം സർഗ്ഗം [പാദുകാപ്രദാനം]

അതുല്യമഹിമാവാന്റെ ആ നാലുസഹോദരന്മാരുടെ ചേച്ച കാണുംതോറും മഹർഷീശ്വരന്മാർ കൂടി ആശ്ചര്യഭരിതരായി. അദൃശ്യരായി നില്ക്കുന്ന ഋഷിപ്രമുഖന്മാരും, സിദ്ധന്മാരും, ആ വീരഭ്രാതാക്കളെ വാഴ്ത്തി:–

"ധർമ്മമാർഗ്ഗത്തിൽനിന്നു് അണുവും വ്യതിചലിക്കാത്ത ഈ വീരകുമാരന്മാരുടെ, പിതാവാണു് യഥാർത്ഥത്തിൽ ധന്യന്മാരിൽ ധന്യൻ. ദശരഥനന്ദനന്മാരുടെ–ശ്രീരാമഭരതന്മാരുടെ–സംവാദം എത്രമാത്രം കൌതുകവും ധർമ്മാർത്ഥയുക്തവുമാണു്?"

ദശഗ്രീവനിധനത്തിൽ അത്യാകാംക്ഷയോടിരിക്കുന്ന, സിദ്ധന്മാരും ദേവർഷിമാരും, പെട്ടെന്നു് ഭരതകുമാരൻെറ മുന്നിൽ പ്രത്യക്ഷമായി; ആ പുരുഷവ്യാഘ്രനോടു് പറഞ്ഞു:–

"കുമാരാ, നിസ്തുല്യമായ വംശത്തിൽ ജനിച്ചവനും, അതിയശസ്സാൎജ്ജിച്ചവനും, മഹാനുഭാവനുമായ ഭരതാ, അച്ഛനിൽ സ്നേഹമുണ്ടെങ്കിൽ–ഭക്തിയുണ്ടെങ്കിൽ–അങ്ങു് ജ്യേഷ്ഠൻെറ വാക്കു് അനുസരിക്കണം. പിതാവിൻെറ കടം എന്നെന്നേക്കുമായി വീട്ടുക. കൈകേയിക്കു് ഉണ്ടായിരുന്ന ഋണബാദ്ധ്യത മുഴുവൻ തീർത്തിട്ടാണു് അച്ഛൻ അമരലോകം പ്രാപിച്ചതു്."

ഇത്രയും അരുളിച്ചെയ്തുകൊണ്ടു്, മുനീന്ദ്രമുഖ്യന്മാരും, ഗന്ധർവ്വപ്രമുഖന്മാരും, രാജർഷിവര്യന്മാരും, സന്തോഷത്തോടുകൂടി അദൃശ്യരായിത്തീൎന്നു. അവരവരുടെ സ്ഥാനങ്ങളിലെത്തി.

അമൃതബിന്ദുക്കളെപ്പോലെയാണു് അവരുടെ വാക്കുകൾ ശ്രീരാമചന്ദ്രനിൽ പതിച്ചതു്. ഹൃദയം കുളിർത്തു; മുഖം തെളിഞ്ഞു; ദേവന്മാരേയും ഋഷിവരന്മാരേയും കൊണ്ടാടി.

ക്ഷീണംകൊണ്ടു് വിറക്കുന്ന ശരീരത്തോടെ ഭരതൻ അഗ്രജനെ തൊഴുതു്, ആ തൃപ്പാദങ്ങളിൽ ശിരസ്സർപ്പിച്ചു്, തൊണ്ടയിടറിക്കൊണ്ടു്:—

മഹാപ്രഭുവായ ജ്യേഷ്ഠാ, രാജധർമ്മവും നമ്മുടെ വംശാചാരവും ആലോചിച്ചു്, ഈ അനുജനും അവിടുത്തെ അമ്മയും യാചിക്കുന്നതു് കൈക്കൊള്ളണേ. ഈ വൻരാജ്യത്തെ ഒററയ്ക്കുഭരിക്കുവാനുള്ള കഴിവു് എനിക്കില്ല. സ്നേഹനിധികളായ നാട്ടുകാരേയും പൌരന്മാരേയും രഞ്ജിപ്പിക്കുവാനുള്ള കെല്പുപോലും എനിക്കില്ല. ആനന്ദമേകുന്ന കാർമേഘത്തെ കൃഷിക്കാർ കാത്തിരിക്കുന്നതുപോലെയാണു്, നമ്മുടെ ശേഷക്കാരും, ഭടന്മാരും, ചങ്ങാതിമാരും, അവിടുത്തെ വരവിനെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നതു്. അതുകൊണ്ടു്, നാടു് സ്വീകരിച്ചു് അതിനെ സുശക്തമാക്കണേ. ഈ ലോകത്തെ മുഴുവൻ ഒററയ്ക്കു് നിസ്സാരമായി പരിപാലിക്കുവാനുള്ള കരുത്തു് അവിടുത്തേക്കു് മാത്രമേ ഉള്ളൂ. ഈ കാര്യം തികച്ചും എനിക്കു് അറിയാം.''

നൊന്തഹൃദയത്തോടെ, ദേവൻെറ തൃപ്പാദങ്ങളിൽവീണു്, വീണ്ടുംവീണ്ടും ഇങ്ങിനെപ്രാർത്ഥിക്കുന്ന, സുസ്വരനും സുന്ദരനുമായ ഭരതനെ വാരിയെടുത്തു് മടിയിൽഇരുത്തി, ശ്രീരാമചന്ദ്രൻ സസ്മിതം തുടർന്നു:—

''ഭരതാ, സ്വതവേതന്നെ നിനക്കു് ബുദ്ധിയുണ്ടു്. വിദ്യാഭ്യാസത്താൽ അതേററവും തെളിഞ്ഞിട്ടുമുണ്ടു്. ഉണ്ണീ, ഈ ഭൂമിമുഴവൻ ഒററയ്ക്കു് പരിരക്ഷിക്കുവാൻ ശക്തിയുള്ളവൻ തന്നെയാണു് നീ. ബുദ്ധിചാതുര്യമുള്ള സചിവന്മാരും, പൌരപ്രമുഖന്മാരുമായി ആലോചിച്ചു്, പ്രധാനകാര്യങ്ങൾ ചെയ്യണം.

കുമാരാ, ചന്ദ്രനിൽനിന്നു് ഒരുപക്ഷേ വെൺനിലാവു്മാറിയേക്കാം; ഹിമവാനിൽനിന്നു് മഞ്ഞുകട്ടകൾ പോയേക്കാം; സാഗരം തീരത്തെ അതിക്രമിച്ചു് മുന്നേറിയേക്കാം; എന്നാൽ, ഭരതൻെറ ജ്യേഷ്ഠനായ രാമൻ പറഞ്ഞ വാക്കിൽനിന്നു്– പിതൃവാക്യരക്ഷണത്തിൽനിന്നു്– വ്യതിചലിക്കുമെന്നു് സംശയിക്കുകയോ?

കാമത്താലോ ലോഭത്താലോ നിൻെറ അമ്മ ഇങ്ങിനെയെല്ലാം ചെയ്തതായിരിക്കും. എന്നാൽ, അത്തരത്തിലുള്ളൊരു ചിന്ത ഒരിക്കലും നിനക്കു് ഉണ്ടാകരുതു്. സ്നേഹസ്വരൂപിണിയായൊരുമാതാവായി മാത്രമേ കാണാവൂ.''

തേജസ്സുകൊണ്ടു് ചണ്ഡകിരണനായ ഭാസ്കരൻ; ദർശനത്തിൽ പ്രതിപദച്ചന്ദ്രൻ; കൌസല്യാനന്ദനൻ, സാക്ഷാൽ ശ്രീരാമചന്ദ്രൻെറ വാക്കുകൾ കേട്ട ഭരതകുമാരൻ, ആ തൃപ്പാദങ്ങളിൽ ശിരസ്സർപ്പിച്ചു് കെട്ടിപ്പിടിച്ചുകൊണ്ടു്:—

"മഹാപ്രഭുവായ ജ്യേഷ്ഠാ, ഈ പൊന്നണിപ്പാദുകങ്ങളിൽ വെച്ച, അവിടുത്തെ തൃപ്പാദങ്ങളാണ്, സകലലോകങ്ങൾക്കും അവലംബം; യോഗക്ഷേമങ്ങൾ വരുത്തുന്നതും മററൊന്നല്ല."

നരവ്യാഘ്രനായ രഘുരാമൻ ആ മെതിയടികളിൽ എഴുന്നേററുനിന്നു് ഇറങ്ങി. മഹാനായഭരതന്നു് തൃപ്പാദുകകളെനല്കി. ത്രിലോകങ്ങൾക്കും ആധാരഭൂതമായ മെതിയടികളെ നമസ്കരിച്ച ഭരതൻ കണ്ണീരോടെ പ്രഖ്യാപിച്ചു:—

"പ്രഭോ, രാജരാജേന്ദ്ര, പതിന്നാലുസംവത്സരം കായ്കനികൾ ഭക്ഷിച്ച്, ജടാവല്ക്കലങ്ങൾ ധരിച്ച്, അയോദ്ധ്യാനഗരത്തിന്നുവെളിയിൽ, അവിടുത്തെ പ്രത്യാഗമനവുംപ്രതീക്ഷിച്ച്, ദിവസങ്ങൾ എണ്ണിയെണ്ണി, അടിയൻ ജീവിക്കാം.

രാജ്യതന്ത്രങ്ങളെ ഈ തൃപ്പാദുകകളിൽ സമപ്പിച്ച്, ഓരോദിനമായി ഉന്തിനീക്കി പതിന്നാലാണ്ടു് കഴിഞ്ഞാൽ പിറേറന്നു് സൂര്യോദയത്തിൽ അവിടുത്തെ അടിയന്റെ മുന്നിൽ പ്രത്യക്ഷമായികണ്ടില്ലെങ്കിൽ, ആളുന്ന അഗ്നികുണ്ഡത്തിലാണ് ഈ അനുജൻ വിശ്രമിക്കുക."

"അങ്ങിനെതന്നെ."

ഇടറിയ കണ്ഠത്തോടെയാണ് ഭഗവാൻ സമ്മതിച്ചതു്. ഭരതശത്രുഘ്നന്മാരെ ഒപ്പം ആലിംഗനം ചെയ്തു് ഗൌരവത്തിൽതുടന്നു:—

"ഉണ്ണീ, ഭരതാ, എന്നാണു്, സീതയാണു്, അമ്മ കൈകേയീദേവിയെ നീ സശ്രദ്ധം കാത്തുരക്ഷിക്കണം. ഒരിക്കലും അമ്മയിൽ ക്രോധമങ്കരിക്കരുതു്."

കണ്ണീർനിറഞ്ഞ കാകുൽസ്ഥൻ അനുജന്മാരെ സ്വദേഹത്തിൽനിന്നു് വിടത്തി. സദ്ധമ്മനിരതനായ ഭരതകുമാരൻ, ആ പാദുകാദ്വയങ്ങളെ വീണ്ടും വീണ്ടും വീണു വണങ്ങി. മഹാഗജത്തിന്റെ പുറത്തു്, ലോകങ്ങൾക്കെല്ലാം ആധാരമായ മെതിയടികൾ യഥാവിധികയററി. ആ മഹാപ്രതാപി ദേവനെ പിന്നേയും പ്രദക്ഷിണംവെച്ചു. സ്വന്തം ധമ്മത്തിൽ ഹിമാചലത്തെപ്പോലെ അചഞ്ചലനായ ശ്രീരാമചന്ദ്രൻ, ആചാര്യവര്യന്മാരേയും, അമാത്യപ്രമുഖന്മാരേയും, പൌരപ്രമാണിമാരേയും, യഥാഹം മാനിച്ച് യാത്രാനുവാദമേകി. അമ്മമാക്ക് തൊണ്ടയിടച്ച്കൊണ്ടു് യാത്രചോദിക്കുവാൻകൂടിസാധിച്ചില്ല. കരയുന്ന അവരുടെ പാദങ്ങളിൽ നമസ്കരിച്ചദേവൻ, സ്വാശ്രമത്തിന്റെ അകത്തേക്കു് പോയി.

**ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഒരുനൂററിപ്പന്ത്രണ്ടാം സഗ്ഗം അവസാനിച്ചു.**

---

## ഒരുന്നൂററിപ്പതിമൂന്നാംസർഗ്ഗം (ഭരതപ്രത്യാഗമനം)

ആനപ്പുറത്തുനിന്നു് മെതിയടികഠം, ഭക്തിപൂർവ്വം ഭരതൻ ശിരസ്സിൽ വഹിച്ചു. ശത്രുഘ്നസഹായനായി തേരിൽക്കയറി. ഭഗവൽക്കാരുണ്യത്താൽ എല്ലാവരുടെ ഹൃദയത്തിൽനിന്നും വിഷാദമകന്നു് സന്തോഷമുദിച്ചു.

ബ്രഹ്മർഷിവര്യന്മാരായ വസിഷ്ഠവാമദേവന്മാർ, രാജ്യതന്ത്രനിപുണന്മാരായ മന്ത്രിപ്രമുഖന്മാർ, എന്നിവർ മുന്നിൽ നടന്നു. നിർമ്മലജലപൂർണ്ണമായ മന്ദാകനീനദി, പ്രകൃതിസുന്ദരമായ ചിത്രകൂടമാമല, എന്നിവയെ വലത്തുവെച്ചു് അവർ കിഴക്കോട്ടു തിരിഞ്ഞു. രമ്യങ്ങളായ നാനാധാതുക്കഠം അവരുടെ കണ്ണിന്നു് കുളൎമ്മയേകി. ചിത്രകൂടാദ്രിയുടെ ഒട്ടടുത്തായി പ്രശോഭിക്കുന്ന, ഭരദ്വാജമാമുനീന്ദ്രന്റെ പർണ്ണശാല അചിരേണ ദൃശ്യമായി. അതിബുദ്ധിമാനായ ഭരതൻ തേരിൽനിന്നിറങ്ങി. ആശ്രമത്തിൽ പ്രവേശിച്ചു് ഭഗവാന്റെ പാദങ്ങളിൽ ഭണ്ഡനമസ്കാരം ചെയ്തു. സന്തുഷ്ടനായ മഹർഷീന്ദ്രൻ ചോദിച്ചു:—

"ഉണ്ണീ, രാമനെ കണ്ടില്ലേ? കാര്യങ്ങഠം എന്തെങ്കിലും സാധിച്ചുവോ?"

ഭ്രാതൃസ്നേഹവിവശനായിത്തീൎന്ന ഭരതൻ യതീശ്വരനോടു് ഉത്തരമായി:—

"ഭഗവാനേ, ആചാര്യരും അടിയനും ജ്യേഷ്ഠനോടു്, ആഗ്രഹം പല പ്രാവശ്യം അഭ്യർത്ഥിച്ചു. ദൃഢവിക്രമിയായ ജ്യേഷ്ഠൻ സംപ്രീതനായി. ആചാര്യവസിഷ്ഠബ്രഹ്മർഷിയോടു് സവിനയം:—

"ഭഗവാനേ, എന്റെ അച്ഛന്റെ മുന്നിൽ നിന്നു് പ്രതിജ്ഞ ചെയ്തതനുസരിച്ചു് പതിന്നാലുസംവത്സരം ഞാൻ വനവാസം നടത്താം."

അമേയവിജ്ഞാനിയും, വാക്ചതുരനുമായ വസിഷ്ഠഭഗവാൻ, എന്റെ ജ്യേഷ്ഠനോടു്:—

"രാമാ, അയോദ്ധ്യാമഹാരാജ്യത്തിൽ, യോഗക്ഷേമം വളൎത്തുവാൻ ഈ പൊന്നണിപ്പാദുകങ്ങളെ അനുജനു് കൊടുക്ക".

വസിഷ്ഠഭഗവാന്റെ കല്പനകേട്ട അഗ്രജൻ, കിഴക്കോട്ടുതിരിഞ്ഞുനിന്നു് ഈ മെതിയടികളിൽ തൃപ്പാദങ്ങളൂന്നി. നാട്ടിന്റെ സംരക്ഷണത്തിന്നായി, എല്ലാ

ററിനും അവലംബമായ ഈ പാദുകങ്ങളെ അടിയനു തന്നു. ജ്യേഷ്ഠൻെറ തൃച്ചേവടികളാൽ പവിത്രങ്ങളായിത്തീൎന്ന ഈ മെതിയടികളേയുംകൊണ്ടു് അടിയൻ അയോദ്ധ്യക്കു പോകുന്നു.''

മഹാത്മാവായ ഭരതൻെറ വാക്കുകൾ, ഭരദ്വാജബ്രഹ്മൎഷിയിൽ ആശ്ചര്യത്തിൻെറ ലാഞ്ഛനപോലും ഉണ്ടാക്കിയില്ല.

''ഉണ്ണീ, മാനവവംശതിലകമായ ഭരതാ, എനിക്കു് ഇതിലൊട്ടും അത്ഭുതം തോന്നുന്നില്ല. താണനിലത്തേ നീരൊഴുകു.

സത്സ്വഭാവങ്ങൾ എല്ലാം ഒന്നിച്ചുചേൎന്ന കുമാരനിൽ, ശ്രേയസ്സ് തങ്ങിനില്ക്കുന്നതിൽ എന്താണു് അതിശയിപ്പാനുള്ളതു്? ധൎമ്മജ്ഞനും ധൎമ്മനിരതനുമായ ഉണ്ണിയെ, പുത്രനായി ലഭിച്ചതിനാൽ, നിർദോഷിയായ ദശരഥ മഹാരാജാവു് മരിച്ചിട്ടില്ല; എന്നുമെന്നും മരിക്കുന്നതുമല്ല.''

ഇങ്ങിനെ അരുളിച്ചെയ്യുന്ന ബ്രഹ്മൎഷിശ്രേഷ്ഠനെ, മന്ത്രിമാരോടുകൂടി ഭരതൻ, ഭക്തിപൂർവ്വം പ്രദക്ഷിണംവെച്ചു് സാഷ്ടാംഗം വീണുനമസ്കരിച്ചു്, ആ തീൎത്ഥപാദങ്ങൾ പിടിച്ചു. അനുവാദത്തോടും അനുഗ്രഹത്തോടുംകൂടി അയോദ്ധ്യയിലേക്കു് യാത്ര തുടൎന്നു.

പലവിധത്തിലുള്ള വാഹനങ്ങൾ, ഗജങ്ങൾ, അശ്വങ്ങൾ എന്നിവയാൽ പരിപൂൎണ്ണമായ പെരുംപട, ഓളങ്ങളെക്കൊണ്ടു് ആനന്ദനൃത്തമാടുന്ന യമുനാനദിയെ കടന്നു. പുണ്യജലപ്രവാഹത്തോടുകൂടിയ, ഓളങ്ങൾ തുള്ളിക്കളിക്കുന്ന ഗംഗാനദീതടത്തിലെത്തി. ബന്ധുജനപരിവൃതനായ കുമാരൻ ഭാഗീരഥിയെ വന്ദിച്ചു് മറുകരപൂകി. ശൃംഗിവേരപുരത്തിൽക്കൂടി അയോദ്ധ്യാനഗരിയിലെത്തിയ ഭരതൻ, അച്ഛനും ജ്യേഷ്ഠനും വിട്ടുപിരിഞ്ഞതുകൊണ്ടു് ഒളിമങ്ങിയ പിതൃരാജ്യത്തെ, ദുഃഖാഗ്നിയാലുരുകുന്ന ഉള്ളോടെ കണ്ടു. ദീൎഘനിശ്വാസത്തോടെ:—

''പ്രിയപ്പെട്ട സൂത, നോക്കു. ആനന്ദവും ആഡംബരവും ഒരുപോലെ വിട്ടുകന്ന അയോദ്ധ്യ. നന്മകളെല്ലാം ഇടിഞ്ഞുപൊളിഞ്ഞു് തകൎന്നു് തരിപ്പണമായിരിക്കുന്നു.

**ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ അയോദ്ധ്യാകാണ്ഡം നൂററിപ്പതിമൂന്നാംസൎഗ്ഗം അവസാനിച്ചു.**

---

## ഒരുനൂററിപ്പതിന്നാലാം സർഗ്ഗം. (അയോദ്ധ്യാപ്രവേശം)

സ്നിഗ്ദ്ധഗംഭീരനാദത്തോടുകൂടിയ രഥത്തിൽ അയോദ്ധ്യാനഗരിയിലേക്ക്, അനശ്വരയശസ്വിയായ ഭരതകുമാരൻ എത്തിച്ചേന്നു.

മാർജ്ജാരങ്ങളും മൂങ്ങകളുമാണവിടത്തിൽ വിഹരിക്കുന്നതു്. ആളുകളും ആനകളും അടങ്ങിവാഴുന്നു. ഘോരാന്ധകാരനിബിഡമായ നട്ടനിശപോലെ ആ നഗരി ഒളികെട്ടിരിക്കുന്നു. ആനന്ദസന്ദായകനായ ചന്ദ്രന്റെ പ്രിയപത്നി രോഹിണിയെ ക്രൂരഗ്രഹം ബാധിച്ചപോലെ; കലങ്ങിയ വെള്ളം, വെയിലു കൊണ്ടു് താപത്തോടെ അടങ്ങിവാഴുന്ന പക്ഷിവൃന്ദം, ഇവ ഒത്തു് മത്സ്യങ്ങളും നക്രങ്ങളും ഉപേക്ഷിച്ചു്, നേത്തൊഴുകുന്ന അരുവിപോലെ; പുകയില്ലാതെ കനക വണ്ണത്തിൽ ഉയരുന്ന ജ്വാലകളോടുകൂടിയ യജ്ഞാഗ്നി ഹവിസ്സുകൊണ്ടു് മാത്രം കെട്ടടങ്ങിയതുപോലെ; ഛിന്നഭിന്നങ്ങളായ രഥങ്ങൾ, ധ്വജങ്ങൾ, വേറിട്ടുകിട ക്കുന്ന അംഗങ്ങളോടുകൂടിയ ആനകൾ കുതിരകൾ, പോർച്ചട്ട പൊട്ടിപ്പിളന്നു് മരിച്ചുകിടക്കുന്ന വീരഭടന്മാർ, ഇങ്ങിനെ ആപത്തിലകപ്പെട്ട ഒരു പോർക്കളം പോലെ; അത്യുഗ്രാരവത്തോടെ അലയടിക്കുന്ന ആഴി, നിശ്ചലമായ വായുവി നാൽ, നിശ്ശബ്ദമായിത്തീന്നതുപോലെ; ഉത്തമരും വിജ്ഞരുമായ ഋത്വിക്കുകളും, ശ്രേഷ്ഠസാമഗ്രികളും വേർപെട്ടു്, ശബ്ദരഹിതവും ശൂന്യവുമായ യാഗശാല പോലെ; പട്ടിളം പുല്ലതിന്നു് സോത്സാഹമായി ആലയിൽ നില്ക്കുമ്പോൾ കാള വിട്ടുപോയതിനാൽ ഉൽക്കണ്ഠാകുലിതയായ പശുവിനെപ്പോലെ; അമൂല്യങ്ങളായ പദ്മരാഗാദിരത്നങ്ങൾ ഊന്നുവീണുപോയ റ്റുതനല്ലമുത്തുമാലപോലെ; പുണ്യമവ സാനിച്ചതിനാൽ സ്ഥാനഭ്രംശംവന്നു് വാനിൽനിന്നും ഭൂമിയിൽവീണു് നിറം കെട്ടുകിടക്കുന്ന നക്ഷത്രംപോലെ; സുരഭിലകുസുമങ്ങളണിഞ്ഞു്, മദിച്ച വണ്ടിൻ നിനാദമൊത്തു്നില്ക്കുന്ന വനലത, വേനലിൽ കാട്ടുതീയാൽ വാടിത്തളന്നുനില്ക്കു ന്നതുപോലെ; കച്ചോടങ്ങളും ആളുകളുമില്ലാതെ നിശ്ചേതനമായ രാജപാതപോലെ; നക്ഷത്രങ്ങളും ചന്ദ്രനും മറഞ്ഞു് കാർമേഘാവൃതമായ ആകാശംപോലെ; മദ്യകുംഭ ങ്ങളുടഞ്ഞു് ചിന്നിച്ചിതറി, മനുഷ്യസാന്നിദ്ധ്യമില്ലാതെ, വൃത്തിവിഹീനമായി ക്കിടക്കുന്ന പാനഭൂമിപോലെ; ഉടഞ്ഞപാത്രങ്ങൾ, വിണ്ടുകുഴിഞ്ഞനിലം, നീരി ല്ലാത്ത കിണർ എന്നിവയോടുകൂടി, വീണുകിടക്കുന്ന തണ്ണീർപ്പന്തൽപോലെ; ബലശാലികൾ, കലച്ചു് അമ്പെയ്യുമ്പോൾ വില്ലിൽനിന്നു് പൊട്ടിവീണ ഞാൺ പോലെ; പോരാളിയായൊരാൾ, അതിവേഗത്തിലോടിച്ചു് തളന്നുവീണു്, കോപ്പുക ളഴിച്ചിട്ട ചെറുപെൺകുതിരപോലെ; വന്ദീനകൾ, ആമകൾ, താമരപ്പൂവുകൾ ഇവ

നിറഞ്ഞ കുളം, വെള്ളം വററി വിണ്ടുകിടക്കുന്നതുപോലെ; സന്തോഷവിഹീനനായി, ദുഃഖസന്തപ്തനായൊരു മനുഷ്യന്റെ, കുറിക്കൂട്ടുകളോ ആഭരണമോ ചേരാത്ത ദേഹംപോലെ; വർഷക്കാല മദ്ധ്യത്തിൽ, കാർകൊണ്ടലാൽ മൂടിനില്ക്കുന്ന പ്രകാശരഹിതനായ പകലോനെപ്പോലെ; അയോദ്ധ്യാനഗരിയെ തേരിലിരിക്കുന്ന ഭരതൻ കണ്ടു. പള്ളിത്തേരുതെളിക്കുന്ന സൂതനോടുതുടന്നു:—

"നോക്കു; ഈ പുണ്യഭൂമിയുടെ ദയനീയ സ്ഥിതി. സംഗീതത്തിന്റെ മധുരനാദം എല്ലായ്പ്പോഴും എല്ലായിടത്തും അലയടിച്ചിരുന്ന ഈ നാട്ടിൽ, ഒരു മൂളിപ്പാട്ടുപോലും കേൾക്കുന്നില്ല, പുഷ്പമാലകളുടെ മോഹന സുഗന്ധം, സുരാമദ്യസൌരഭ്യം; അകിൽപ്പുകയുടുമണം; ഇവയൊന്നും ഈ അന്തരീക്ഷത്തിൽ ഇല്ല. ഉത്തമങ്ങളായ-വാഹനങ്ങളുടെ ഘോഷം; കുതിരകളുടെ സ്നിഗ്ദ്ധനാദം; മദയാനകളുടെ ശബ്ദം; ശ്രേഷ്ഠരഥങ്ങളുടെ ആരവം; ഇവയൊന്നുംതന്നെ, ജ്യേഷ്ഠനില്ലാത്ത അയോദ്ധ്യയിൽ കേൾക്കുന്നില്ല.

ശ്രീരാമചന്ദ്രവിയോഗത്താൽ യുവാക്കന്മാർകൂടി, അകിൽ ചന്ദനം എന്നിവയുടെ സുഗന്ധത്തേയോ നൂതന മാല്യങ്ങളേയോ അണിയുന്നില്ല. ആഡംബരങ്ങളിൽ ആസക്തിയുള്ള ആളുകൾപോലും, പുറത്തിറങ്ങുന്നില്ല. എന്റെ ജ്യേഷ്ഠൻ വിട്ടുപിരിഞ്ഞപ്പോൾ, ഈ നഗരത്തിന്റെ ജീവനും പോയിക്കഴിഞ്ഞു. ഒരിടത്തും ചെറിയൊരുത്സവവുംകൂടി കാണുന്നില്ല. പൂർണ്ണചന്ദ്രനിലാവുള്ള രാത്രിയിൽ ഘോരമാരിചൊരിയുന്നതുപോലെയാണ് ഇന്ന് അയോദ്ധ്യ. കടുത്ത വേനലിൽ സന്തോഷമേകുന്ന കാർമേഘംപോലെ, എന്റെ ജ്യേഷ്ഠൻ എന്നാണ് ഇവിടേയ്ക്ക് എഴുന്നെള്ളുക? ധാടിയും മോടിയുമൊത്തുനടക്കാറുള്ള ചെറുപ്പക്കാരെപ്പോലും രാജപാതകളിൽ കാണാനില്ല."

ഇത്തരത്തിൽ പലതും പറഞ്ഞുകൊണ്ടു് കുമാരൻ, ദശരഥമന്ദിരത്തിലേക്ക്— സിംഹംപോയ ഗുഹപോലെ ശൂന്യമായ കൊട്ടാരത്തിലേക്ക്—പ്രവേശിച്ചു. അമരന്മാർ ഉപേക്ഷിച്ച, സൂര്യനില്ലാത്ത ദിവസംപോലെ, ശോഭാരഹിതമായും, നിർജ്ജനമായും ഇരിക്കുന്ന ആ ശ്രേഷ്ഠനഗരിയെ പരക്കെ നോക്കിയപ്പോൾ, മഹാത്മാവായ ഭരതന്നു് കണ്ണീരടക്കുവാൻ കഴിഞ്ഞില്ല.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഒരുനൂററിപ്പതിനാലാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിപ്പതിനഞ്ചാം സർഗ്ഗം. (നന്ദിഗ്രാമവാസം)

അമ്മമാരെ അയോദ്ധ്യയിലെ കൊട്ടാരങ്ങളിലാക്കി, ദൃഢവ്രതനായ ഭരതൻ മനമുരുകിക്കൊണ്ടു് ഗുരുവര്യന്മാരോടു് ഇപ്രകാരം പറഞ്ഞു:—

"ഞാൻ, നന്ദിഗ്രാമത്തിലേക്കു് പോകുന്നു; എനിക്കു വിടനല്കുമാറാകണം. ശ്രീരാമവിയോഗദുഃഖം ഞാൻ അവിടെയിരുന്നു് സഹിക്കാം. എന്റെ പിതാവു് വിണ്ണേറി; ജ്യേഷ്ഠൻ വനത്തിലിരുപ്പുമായി. അതിയശസ്വിയായ ശ്രീരാമദേവനു വേണ്ടി ഞാനിന്നു് നാടുകാത്തുകൊണ്ടിരിക്കുകയാണു്. ഏതുതരത്തിലുള്ള ന്യൂനത രാജ്യത്തിന്നുവന്നാലും അതെന്റെ ജ്യേഷ്ഠന്നു് അകീർത്തിയുണ്ടാക്കുന്നതാണല്ലോ."

രാജ്യതന്ത്രനിപുണരായ മന്ത്രിമാരും, ആചാര്യവര്യനായ വസിഷ്ഠനും പറഞ്ഞു:—

"കുമാരന്റെ മാഹാത്മ്യത്തിനു് യോജിച്ച മട്ടിലുള്ള വർത്തമാനമാണു് ഇതു്. സന്മാർഗ്ഗത്തിൽക്കൂടിമാത്രം സഞ്ചരിക്കുന്ന അങ്ങയുടെ സഹോദരസ്നേഹത്തിൽ നിന്നുണ്ടായ ഈ വാക്കുകൾ ഏവനൊരുത്തൻ അഭിനന്ദിക്കാതിരിക്കും?"

ആഗ്രഹമനുസരിച്ചുതന്നെ അവരുടെ സമ്മതം കേട്ടപ്പോൾ ഭരതൻ സൂതനോടരുളിച്ചെയ്തു;—

"എന്റെ രഥം ഉടനെ തയ്യാറാക്കു."

ശാന്തഗംഭീരമായ മുഖഭാവത്തോടെ, അമ്മമാരെയെല്ലാം സാഷ്ടാംഗം നമസ്കരിച്ചു ഭരതൻ, ശത്രുഘ്നസഹിതനായി തേരിലേറി. വസിഷ്ഠാദി ഗുരുവര്യന്മാരും ബ്രാഹ്മണശ്രേഷ്ഠന്മാരും മുന്നിൽ, സചിവപ്രമുഖന്മാരും പൌരപ്രമാണികളും പിന്നിൽ ആ യാത്ര, അയോദ്ധ്യാനഗരിയുടെ കിഴക്കുഭാഗത്തുള്ള നന്ദിഗ്രാമത്തെ അഭിമുഖീകരിച്ചു.

ശ്രീരാമദേവന്റെ തൃച്ചേവടിസ്പർശംകൊണ്ടു്, ധന്യാൽധന്യമായ പാദുകങ്ങളെ ശിരസ്സിൽവഹിച്ചു് പോകുന്ന കുമാരനെ, നിർദ്ദേശമില്ലാതെതന്നെ ചതുരംഗസൈന്യം അനുഗമിച്ചു. നന്ദിഗ്രാമത്തിലെത്തിയ ഭരതൻ ഉടനെ തേരിൽ നിന്നിറങ്ങി, ആചാര്യന്മാരോടു് ഇപ്രകാരം പറഞ്ഞു:—

"എന്റെ ജ്യേഷ്ഠൻ, സ്വന്തം രാജ്യത്തെ അല്പകാലം സൂക്ഷിച്ചുവെക്കുവാൻ വേണ്ടി എന്റെ കയ്യിൽതന്നു. എന്നാൽ നാടിന്നു് യോഗക്ഷേമം പുലർത്തുവാൻ, ഈ മെതിയടികളാണു് എനിക്കു് ആശ്രയമായിട്ടുള്ളതു്."

സ്നിഗ്ദ്ധഗംഭീരശബ്ദത്തോടെ നാട്ടുകാരോടു് ഭരതൻ തുടന്നു:—

"ലോകവന്ദ്യനായ അഗ്രജന്റെ ഈ പാദുകങ്ങൾക്കു് വെൺകൊററക്കുട പിടിക്കുവിൻ! ഈ നാട്ടിൽ ധർമ്മം നിലനിർത്തുന്നതു് ഇവയാണു്! ലോകത്തിന്നു മുഴുവൻ ആശ്രയമായ ഈ തൃപ്പാദുകകൾ കുറച്ചു കൊല്ലങ്ങൾ സൂക്ഷിക്കുവാൻ എന്നെ ഏല്പിച്ചിരിക്കുന്നു. എന്റെ ജ്യേഷ്ഠൻ തിരിച്ചെത്തുന്നതുവരെ ഞാനിതു സംരക്ഷിക്കും. പൊന്നണിഞ്ഞ ഇവ ആ തൃപ്പാദങ്ങളിൽ ചേന്നു് ശോഭിക്കുന്നതു് കാണും; ഈ രാജ്യഭാരച്ചുമടു് ആ ചേവടികളിൽ ഞാനിറക്കിവെക്കും; എന്നെ ഏല്പിച്ച നാടും എന്നെത്തന്നെയും ശ്രീരാമദേവനു് ഞാൻ സമർപ്പിക്കും; ശ്രീരാമ പട്ടാഭിഷേകംകൊണ്ടു് സന്തുഷ്ടനാവുക മാത്രമല്ല, രോമാഞ്ചഗാത്രനായ എനിക്കു്, ഈ നാടിനേക്കാൾ, പ്രീതിയും കീർത്തിയും അനേകമനേകം ഇരട്ടിയാണു ണ്ടാവുക."

അതിദുഃഖത്തോടെ ഇത്തരമോതിയ ഭരതകുമാരൻ, ഉത്തമമന്ത്രിമാരൊത്തു് നന്ദിഗ്രാമത്തിൽ വസിച്ചു് രാജ്യം ഭരിച്ചു. ജടാവല്ക്കലധാരിയായി, മഹർഷി യെപ്പോലെ, വീരനായ ഭരതൻ ചതുരംഗസൈന്യങ്ങളൊത്തു്, അഗ്രജന്റെ ആജ്ഞയനുസരിച്ചു്, ശ്രീരാമചന്ദ്രന്റെ പ്രത്യാഗമനംപ്രതീക്ഷിച്ചുകൊണ്ടു്, നന്ദി ഗ്രാമത്തിൽ വസിച്ചു. ശ്രീരാമപാദുകങ്ങൾക്കു് അഭിഷേകംനടത്തിയ ഭരതൻ, രാജ്യകാര്യങ്ങളെല്ലാം, ആ സന്നിധാനത്തിൽ ഉണത്തിക്കും. സ്വപ്രതിജ്ഞാ സാഗരം കടക്കുവാൻ ആരംഭിച്ച കുമാരൻ പാദുകപ്രതിനിധിയായി രാജ്യപരിപാ ലനം തുടങ്ങി. ഏതൊരു കാര്യവും, ഏതൊരു കാഴ്ചയും, കുമാരന്റെ അടുത്തെ ത്തിയാൽ ആദ്യമായി തൃപ്പാദുകങ്ങളോടുണത്തിച്ചു് വേണ്ടതു് ചെയ്തുപോന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദി കാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഒരുനൂററിപ്പതിനഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിപ്പതിനാറാം സർഗ്ഗം (ഋഷിപ്രസ്ഥാനം)

ഭരതൻ തിരിച്ചുപോയി. ചിത്രകൂടത്തിൽ ധർമ്മസ്വരൂപിയായ ശ്രീരാമൻ വസിച്ചു. ആ ആശ്രമങ്ങളിൽ തപസ്സുചെയ്തുവാഴുന്ന മഹർഷിവര്യന്മാർക്ക് എന്തോ ഒരുൽകണ്ഠയുള്ളതായി ദേവനു് മനസ്സിലായി. സന്തോഷസമേതരായി സമ്മേളിച്ചിരുന്ന മാമുനിമാർ, കണ്ണുകളേയും പുരികങ്ങളേയുംകൊണ്ടു് ശ്രീരാമനെ നിർദ്ദേശിച്ചു് സ്വകാര്യമായി സംഭാഷണം ചെയ്യുന്നു. ഇതെല്ലാം കണ്ടപ്പോറം, എന്തെങ്കിലും ന്യൂനത തന്നിൽനിന്നുണ്ടായിരിക്കുമോ എന്നു സംശയിച്ച രാഘവൻ, കുലപതിയായ വൃദ്ധതാപസനെ തൊഴുതു് സവിനയം ചോദിച്ചു:—

"ഭഗവാനേ, മാമുനികളിൽ എന്തോ ഒരു വല്ലായ്മ കാണുന്നു. എന്റെ നടപ്പിന്നു് മാററമെന്തെങ്കിലും വന്നിട്ടുണ്ടോ? തനിക്കു യോജിക്കാത്ത എന്തെങ്കിലും; പ്രമാദത്താൽ ലക്ഷ്മണൻ ചെയ്തുവോ? എന്റെ ശുശ്രൂഷകനിന്നു,് നിങ്ങളുടെ ശുശ്രൂഷക്കു് എന്തെങ്കിലും ന്യൂനത സീതക്കു് സംഭവിച്ചുവോ?"

തപസ്സാലും വയസ്സാലും മഹാവൃദ്ധനായ കുലപതി വിറച്ചുകൊണ്ടു് ഉത്തരം പറഞ്ഞു:—

"രാമാ, മംഗളസ്വരൂപിണിയും സൽസ്വഭാവസമ്പൂർണ്ണയുമായ മൈഥിലിക്കു്, എന്തൊരു തെററാണു് വരുക! വിശേഷിച്ചും മുനിമാരിൽ. അങ്ങുകാരണമായി ഋഷികറംക്കു് ഒരു ദുഃഖമാണുള്ളതു്. രാക്ഷസന്മാരിലുള്ള ഭയംകൊണ്ടാണു് സ്വകാര്യമായി വർത്തമാനം പറയുന്നതും.

"ത്രിലോകകണ്ടകനായ രാവണന്റെ അനുജനായി ഖരൻ എന്നൊരു രാക്ഷസൻ ഈ ആശ്രമസമീപത്തിലുണ്ടു്. ജനസ്ഥാനത്തിൽനിന്നു് മഹർഷിമാരെയെല്ലാം ആ അരക്കൻ അടിച്ചോടിച്ചു. ഏതൊരുവനേയും ആ ദുഷ്ടൻ യുദ്ധത്തിൽ ജയിക്കുന്നു. മനുഷ്യന്മാരെ തിന്നുന്നു.

ഉണ്ണീ, രാമാ, അങ്ങയെക്കൂടി, അഹങ്കാരോന്മത്തനായ അവനു് വിലയില്ല. അങ്ങു് ഈ ആശ്രമത്തിൽ താമസം തുടങ്ങിയ അന്നുമുതൽ, ഇവിടെയുള്ള ഋഷികളെ രാക്ഷസന്മാർ അത്യധികം ഉപദ്രവിക്കാൻ തുടങ്ങിയിരിക്കുന്നു. ഭയവും അറപ്പും തോന്നിക്കത്തക്ക ഘോരരൂപങ്ങറംധരിച്ചു്, വല്ലാത്തൊരു നോട്ടത്തോടെ പ്രത്യക്ഷപ്പെടുന്നു. ആ ദുഷ്ടന്മാർ വഷളായ അശുചിദ്രവ്യങ്ങറം വഷിച്ചു് മാമുനിമാരെ ഉപദ്രവിക്കുന്നു.

ചിലപർണ്ണശാലകളുടെ സമീപത്തു് പാളിപ്പതുങ്ങിനിന്നു്, ഋഷിമാരെ നശിപ്പിച്ചു് ക്രീഡിക്കുകയാണു് അവരിൽ ചിലർ; ഹോമാദികർമ്മങ്ങൾ തുടങ്ങു മ്പോഴേക്കും, സ്രുവം വലിച്ചെറിയും; കുടങ്ങൾ ഉടക്കും; ഇങ്ങിനെ ആ ദുരാത്മാ ക്കളെക്കൊണ്ടു് പൊറുതിമുട്ടിയ തപസ്വികൾ, മറെറവിടേക്കെങ്കിലും പോകു വാൻ എന്നെ പ്രേരിപ്പിക്കുകയാണു്. തപസ്സനുഷ്ഠിക്കുന്നവരെകണ്ടാൽ ദേഹോ പദ്രവം ചെയ്യുന്നതു് ആ ദുഷ്ടന്മാക്കൊരു വിനോദമാണു്.

രാമാ, ഈ ആശ്രമംവിട്ടു് ഞങ്ങൾ മറെറാരുസ്ഥലത്തേക്കു് പോകുവാൻ ഉദ്ദേശിക്കുകയാണു്. ഇവിടെനിന്നു് ദൂരത്തിലുള്ള കായ്കനിസമ്പൂർണ്ണമായ, പൂർവ്വാശ്രമത്തെത്തന്നെ ഞങ്ങൾ പൂകുവാൻ തീർച്ചപ്പെടുത്തി. ദുസ്വഭാവം മൂർത്തീ കരിച്ച ഖരൻ ഉണ്ണിയിലും ഉപദ്രവങ്ങൾ തുടങ്ങും. ഉണ്ണിക്കിഷ്ടമാണെങ്കിൽ, ഞങ്ങളോടുകൂടി പോരണം. എപ്പോഴും സൂക്ഷിച്ചിരിക്കുന്നവനാണു്; അതിബല ശാലിയുമാണു്; എന്നാലും പത്നിയോടൊത്തു് ഇവിടെ വസിക്കുന്നതു്, അനത്ഥ മായിത്തീരുമോ എന്നുസംശയിക്കുന്നു.''

മാമുനീശ്വരനായ ആ കുലപതിയുടെ വാക്കുകൾകേട്ടു് അദ്ദേഹത്തെ സമാധാ നപ്പെടുത്തുവാൻ, രഘുകുലനന്ദനന്നു് സാധിച്ചില്ല. ദേവനെ വാഴ്ത്തിക്കൊണ്ടു് താപസന്മാരൊത്തു് മഹഷിവയ്യൻ ആശ്രമംവിട്ടുപോയി. ശ്രീരാമചന്ദ്രൻ, അവ രെ അനുഗമിച്ചു് വണങ്ങി യാത്രയയച്ചു. സന്തുഷ്ടരായ അവർ മറെറാരുടജത്തി ലും ദേവൻ സ്വനിലയത്തിലും പാർപ്പുറപ്പിക്കുവാൻ ഒരുങ്ങി.

തപസ്വികൾവെടിഞ്ഞ ആ ആശ്രമത്തെ ഒരു ക്ഷണനേരമെങ്കിലും ശ്രീരാ മൻ വിട്ടുപിരിഞ്ഞില്ല. എല്ലായ്പോഴും ദേവനെ അനുഗമിക്കുന്ന യതിവര്യന്മാർ മാത്രം തെളിഞ്ഞഹൃദയത്തോടെ അവിടെ വാസംതുടങ്ങി.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീനിർമ്മിതമായ ആദി കാവ്യത്തിൽ അയോദ്ധ്യാകാണ്ഡം ഒരുനൂററിപ്പതിനാറാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിപ്പതിനേഴാം സർഗ്ഗം (അത്രിദർശനം)

മഹഷീശ്വരന്മാർ ആരുമില്ലാതെ ശ്മശാനശൂന്യമായ ആ ആശ്രമത്തിലെ അധിവാസം, അനേകം കാരണങ്ങളാൽ ദേവന്നു് ഇഷ്ടപ്പെട്ടില്ല.

"ഇവിടെവെച്ചാണ് ഭ്രാതൃവത്സലനായ ഭരതനേയും, സ്നേഹസമ്പന്നരായ പൌരന്മാരേയും കണ്ടതു്. അവരെക്കുറിച്ചുള്ള ഓർമ്മ എപ്പോഴും എനിക്കു് ദുഃഖ ജനകമായിത്തീരുന്നു. മഹാനായ ഭരതൻെറ ചതുരംഗപ്പടകൾ നിന്നതുകൊണ്ടു് –ആന കുതിര ഒട്ടകംതുടങ്ങിയവ മേഞ്ഞതിനാൽ– ഈ ആശ്രമപദത്തിനു് ന്യൂന ത പററിയിരിക്കുന്നു. അതുകൊണ്ടു് മറെറാരുസ്ഥലത്തേക്കു് പോകുന്നതാണു് നല്ലതു്."

ഇങ്ങിനെ ആലോചിച്ചുറച്ച ശ്രീരാഘവൻ സീതാസൌമിത്രിസഹിതനായി പുറപ്പെട്ടു.

ഭഗവാൻ അത്രിമാമുനിയുടെ ആശ്രമത്തിലേക്കാണു് ദേവൻ ആദ്യമായി ചെന്നതു്. സ്വന്തം പുത്രനെയെന്നപോലെ യതീശ്വരൻ, ദേവനെ സ്വീകരി ച്ചു് ആതിത്ഥ്യമേകി. ധന്യയായ മൈഥിലിയോടും, സുമിത്രാതനയനോടും സാന്ത്വനവചസ്സോതി; സർവ്വപൂജിതയായ വൃദ്ധതപസ്വിനിയെ വിളിച്ചു. എല്ലാ ജീവജാലങ്ങൾക്കും ഹിതമേകുന്ന ഭഗവാൻ അത്രി, ധർമ്മസ്വരൂപിണിയായ അന സൂയാദേവിയോടു്:—

"സീതയെ സ്വീകരിക്കൂ" എന്നു നിർദ്ദേശിച്ചു:

ശ്രീരാമചന്ദ്രനോടു്, ധർമ്മദാരങ്ങളെപ്പററി തുടർന്നു:—

"അത്യുഗ്രമായ തപസ്സു് പതിനായിരമാണ്ടു് ചെയ്തവളാണു് ഇവൾ. പത്തുവർഷം മഴയില്ലാതെ ഭൂമിയാകെ ദഹിച്ചുകൊണ്ടിരിക്കുമ്പോൾ, കഠിനവ്രതങ്ങ ളാൽ, അനാവൃഷ്ടിക്കുള്ള വിഘ്നങ്ങൾതീർത്തു്; പാരാകെ കായ്കനിസമ്പൂർണ്ണമായ സസ്യങ്ങളാൽ ശ്യാമളമാക്കി; ഗംഗയിൽ പാവനജലം നിറഞ്ഞു. ദേവകാര്യ ത്തിനുവേണ്ടി, ധൃതിപൂണ്ട ഇവൾ, പത്തുദിവസം പകൽക്കൂടി രാത്രിയാക്കിമാററി; നിർമ്മലയായ ഇവൾ അങ്ങയ്ക്കു് അമ്മയെപ്പോലെയാണു്. സർവ്വവന്ദ്യയായ ഈ തപസ്വിനിയെ കോപലേശമേല്ലാത്ത ഇവളെ–സൽകർമ്മങ്ങളാൽ "അനസൂയ" എന്നു് കീർത്തികേട്ട ഇവളെ– വൈദേഹി ചെന്നുകാണട്ടെ."

ഭഗവാൻ അത്രി ഇപ്രകാരം അരുളിച്ചെയ്തതുകേട്ടു് സന്തുഷ്ടനായ ശ്രീരാമദേ വൻ "അപ്രകാരംതന്നെ ചെയ്യാം" എന്നിങ്ങനെ സമ്മതിച്ചു് സീതാദേവി യോടു്:—

"ധർമ്മജ്ഞയായ സീതേ, മാമുനീന്ദ്രൻ അരുളിച്ചെയ്തതു് കേട്ടില്ലേ? ആത്മാഭിവൃദ്ധിക്കു്, അനസൂയാദേവിയെ ദർശിക്കു; വന്ദിക്കു."

എപ്പോഴും സേച്ഛനോക്കുന്ന, രാമചന്ദ്രന്റെ നിർദ്ദേശംകേട്ട മൈഥിലി, ധർമ്മാഭിജ്ഞയായ അത്രിപത്നിയെ സമീപിച്ചു. വയോവൃദ്ധയായി ദേഹം ചുക്കിച്ചുളിഞ്ഞു്, മുഴുവൻ നരച്ചമുടിയോടുകൂടി, വൻകാററതട്ടിയ വാഴപോലെ വിറച്ചുകൊണ്ടിരിക്കുന്ന, പതിവ്രതാരത്നങ്ങളിൽ അഗ്രഗണ്യയായ അനസൂയാദേവിയുടെ പാദാരവിന്ദങ്ങളിൽ പേരുച്ചരിച്ചുകൊണ്ടു് ജാനകീദേവി സശ്രദ്ധം സവിനയം നമസ്കരിച്ചു. അത്യാഹ്ലാദത്തോടെ അനാമയം ചോദിച്ചു.

ധന്യധന്യയായ സീതാദേവിയെക്കണ്ടു് സസന്തോഷം അനസൂയാദേവി—ധർമ്മത്തിൽനിന്നു് അണുപോലും വ്യതിചലിക്കാത്ത ആ പുണ്യവതി—അരുളിച്ചെയ്തു:—

"സീതേ, ഭാഗ്യത്താൽ നീ ധർമ്മം അനുസ്മരിക്കുന്നവളാണു്. സ്വത്തു്, മാനം, ബന്ധു ഇവയെല്ലാം ഉപേക്ഷിച്ചു് വൻകാടുപൂകിയപതിയെ നീ പിന്തുടർന്നുവല്ലോ. ഗൃഹസ്ഥനോ, വനസ്ഥനോ, പാപിയോ, പുണ്യശാലിയോ, ആരുമാകട്ടെ, ഭർത്താവിനെ ഇഷ്ടപ്പെടുന്ന സ്ത്രീക്കു് ഉത്തമലോകമാണു് ലഭ്യമാകുക. ദുസ്സ്വഭാവിയോ, ദരിദ്രനോ, താന്തോന്നിത്തം ചെയ്യുന്നവനോ, ആരായാലും സുശീലകളായസ്ത്രീകൾക്കു് ഭർത്താവാണു് പരദൈവമായിട്ടുള്ളതു്.

സീതേ, നീ ഭാഗ്യവതിയാണു്. രാമനേക്കാൾ വലിയൊരു ബന്ധുവിനെ, ഇത്രമാത്രം യോഗ്യത തികഞ്ഞൊരു ഉത്തമപുരുഷനെ, വൻതപസ്സു് മൂർത്തീകരിച്ചപോലുള്ളവനെ ഞാനിതുവരെ കണ്ടിട്ടില്ല; കേട്ടിട്ടുമില്ല. എന്നാൽ ഇത്തരം ഗുണദോഷങ്ങളെ കാണുവാൻ മനസ്സിലാക്കുവാൻ മിക്ക സ്ത്രീകൾക്കും സാധിക്കാറില്ല. അത്തരത്തിലുള്ള പൊട്ടസ്ത്രീകൾ, ഓരോന്നോരോന്നായി ആഗ്രഹിക്കുന്നു; ഭർത്താവിനെ കീഴൊതുക്കിവാഴുന്നു. ധർമ്മനാശവും അകീർത്തിയും ഉണ്ടാകുന്നതു് അവർക്കാണു്; അകാര്യങ്ങൾക്കു് അടിമയായിത്തീരുന്നതും മററാരുമല്ല.

വൈദേഹീ, നിന്നെപ്പോലെ സൽഗുണങ്ങൾ നിറഞ്ഞ, പാരിന്റെ മേലും കീഴും കണ്ടറിഞ്ഞ, സ്ത്രീകളാണു് പുണ്യവതികൾ, സ്വർഗ്ഗവാസത്തിനു് അർഹതയുള്ളവർ. ഇതെല്ലാമാലോചിച്ചു് പതിവ്രതാധർമ്മത്തിനു് യോജിച്ചതുപോലെ, ഭർത്താ

വിനെ പിന്തുടന്നു്, "സഹധൎമ്മിണി" എന്ന പേരു് പുലത്തണം. ധൎമ്മത്തിനും കീൎത്തിക്കും നിനക്കതു് കാരണമായിത്തീരും"

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം ഒരുനൂററിപ്പതിനേഴാം സൎഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിപ്പതിനെട്ടാം സൎഗ്ഗം [സീതാനസൂയാസംവാദം]

അസൂയാരഹിതയായ വൈദേഹി, അനസൂയാദേവിയുടെ മൊഴികൾകേട്ടു്, അഭിനന്ദിച്ചുകൊണ്ടു് ഉത്തരമോതി:—

അവിടുന്നു്, എന്നോടു് ഇപ്രകാരം അരുളിച്ചെയ്തതിൽ എനിക്കു് യാതൊരു ആശ്ചൎയ്യവും തോന്നുന്നില്ല. സ്ത്രീസമുദായത്തിന്നു് ഭൎത്താവാണു് ദൈവതമെന്നു് എനിക്കറിയാം. ആചാര്യമൎയ്യാദകളെ എന്റെ ഭൎത്താവു് ഉപേക്ഷിച്ചാൽക്കൂടി, വ്യത്യാസഭാവമില്ലാതെ ശുശ്രൂഷിക്കേണ്ടതു് എന്റെ കടമയാണു്. സൽഗുണസമ്പന്നനും, ദയാലുവാനും, ജിതേന്ദ്രിയനും സ്നേഹനിധിയും, ധൎമ്മസ്വരൂപിയും, മാതാപിതാക്കന്മാർക്കു് തുല്യപ്രിയനുമായ കണവനെക്കുറിച്ചു് പറയാനുണ്ടോ?

കൌസല്യാദേവി സ്നേഹിക്കുന്നതുപോലെത്തന്നെ മററരാജ്ഞിമാരും ദേവനെ സ്നേഹിക്കുന്നു. മഹാരാജാദശരഥൻ ജീവിതത്തിൽ ഒരൊററ പ്രാവശ്യം പത്നിയായി സ്വീകരിച്ചവളെപ്പോലും, അമ്മയെപ്പോലെ വിനീതാനന്ദിതനായിട്ടാണു് എന്റെ ഭൎത്താവു് കരുതുന്നതു്. ശൂന്യമായ ഈ മഹാരണ്യത്തിലേക്കു് പുറപ്പെട്ടപ്പോൾ, അമ്മ കൌസല്യാദേവി അരുളിച്ചെയ്തതു മുഴവൻ എന്റെ ഹൃദയത്തിൽ മായാതെ തെളിഞ്ഞുകിടക്കുന്നുണ്ടു്. വിവാഹസന്ദൎഭത്തിൽ അഗ്നികണ്ഡസമീപത്തിൽവെച്ചു് എന്റെ അമ്മ അരുളിച്ചെയ്തതു് ഒരക്ഷരംപോലും ഞാൻ മറന്നിട്ടില്ല. ധൎമ്മചാരിണിയായ അവിടുന്നു് ഇപ്പോൾ, അമ്മമാരുടെ ഉപദേശങ്ങളെ ഒന്നുകൂടി പുതുക്കി.

ഭൎത്തൃശുശ്രൂഷണമാണു് ഉത്തമസ്ത്രീയുടെ തപസ്സു്, മററൊന്നല്ല. സാവിത്രീദേവി, പതിശുശ്രൂഷകൊണ്ടു് മാത്രം വിണ്ണേറി സസുഖം വസിക്കുന്നു. ഭൎത്തൃപരിചരണംകൊണ്ടു് അവിടുന്നും ആ മട്ടിലായിക്കഴിഞ്ഞു. സ്ത്രീവൎഗ്ഗത്തിന്റെ തന്നെ നടുനായകമായി പ്രശോഭിക്കുന്ന രോഹിണീദേവി, ഏണാങ്കനൊന്നിച്ചു് വാനിൽ കാന്തിചൊരിയുന്നതും വേറൊന്നുകൊണ്ടുമല്ല. പാതിവ്രത്യത്തിലുറച്ച, ഉത്തമസ്ത്രീരത്നങ്ങൾ, സ്വപുണ്യകൎമ്മത്താൽ വാനോരുടെ ബഹുമാനത്തിനു് അൎഹരായിത്തീരുന്നു."

സീതാദേവിയുടെ വാക്കകേട്ട് സന്തുഷ്ടഹൃദയായ അനസൂയാദേവി, മൂർദ്ധാവിൽ മുകൎന്നുകൊണ്ടു് തുടൎന്നു:—

"അനേകം വ്രതങ്ങളെടുത്തു് സമ്പാദിച്ച മഹത്തായ തപസ്സ് എനിക്കുണ്ടു്. സീതേ, ആ ശക്തിയെടുത്തിട്ടാണു് നിന്നോടു് ഞാൻ പറയുന്നതു്. സുവ്രതയായ നിനക്കു് യോജിച്ച വാക്കുകളാണു് ഭംഗിയായി പറഞ്ഞതു്. അതിലെനിക്കു് അതിരററ സന്തോഷം തോന്നുന്നു. നിനക്കു് എന്തൊന്നാണു് ഞാൻ ചെയ്യേണ്ടതു്."

ആശ്ചര്യഭരിതയായ സീതാദേവി:—

"അവിടുത്തേക്കു് സന്തോഷം തോന്നിയതുമാത്രം മതി എനിക്കു്"

എന്നു് വിനീതയായുത്തരം പറഞ്ഞപ്പോൾ, ധൎമ്മജ്ഞയായ ദേവിഅനസൂയ തുടൎന്നുപറഞ്ഞു:—

"സീതേ, എനിക്കു് ഉണ്ടായ സന്തോഷം ഞാനിതാ സഫലമാക്കിത്തീൎക്കുന്നു. ഇതാ ദിവ്യവും ഉത്തമവുമായ മാലയും വസ്ത്രങ്ങളും ആഭരണങ്ങളും. വൈദേഹി, മികച്ചകുറിക്കൂട്ടും അംഗരാഗവും ഇതാ. ഈ ദിവ്യാംഗരാഗം ദേഹത്തിൽ പൂശിയാൽ, സാക്ഷാൽ മഹാലക്ഷ്മി വിഷ്ണുവിനെ എന്നപോലെ നീ ഭൎത്താവിന്നു് ശോഭയേകും."

അനൎഘങ്ങളായ ആ ദിവ്യസമ്മാനങ്ങളെ ജാനകീദേവി വിനയപൂൎവ്വം വാങ്ങി. അനശ്വരയശസ്സ് കൈവന്ന ദേവി തപോനിധിയായ അനസൂയാസമീപത്തിൽ തൊഴുതുകൊണ്ടു് ഇരുന്നു. ദൃഢവ്രതയായ താപസി വൈദേഹിയോടു് മനോഹരമായൊരു കഥയെപ്പററി തുടൎന്നു ചോദിച്ചു:—

"സീതേ, സ്വയംവരത്തിൽ വെച്ചു്, കീൎത്തികേട്ട രാമൻ, നിന്നെ വരിച്ചു എന്നു് കേട്ടിട്ടുണ്ടു്. അന്നു് നിനക്കു് അനുഭവപ്പെട്ടതെല്ലാം വിസ്തരിച്ചു് എന്നോടു് പറയൂ.

മൈഥിലീദേവി സസന്തോഷം തുടൎന്നു:—

"അവിടുത്തേക്കു് അതെല്ലാം എന്റെ നാവിൽനിന്നു് കേൾക്കാനാണിച്ഛയെങ്കിൽ പറയാം. വീരനായ ജനകമഹാരാജാവു്, ധൎമ്മത്തിൽനിന്നു് അണു

വും വ്യതിചലിക്കാതെ, ക്ഷത്രിയക്ക്ചിതമായ മട്ടിൽ മിഥിലാരാജ്യത്തെ ഭരിക്കു ന്നുണ്ട്. ആ രാജർഷി കരിപിടിച്ച് നിലമുഴതപ്പോഠം, ഭൂമിപിളൻണ്ടായവളാ ണത്രെ, രാജകുമാരിയായ ഞാൻ. നിലമുഴതു് വിത്തുവിതക്കുവാൻ തുടങ്ങുമ്പോ ഴാണത്രെ, പൊടിപുരണ്ടു് കിടക്കുന്ന എന്നെ കണ്ട നൃപേന്ദ്രൻ വിസ്മയിച്ചതു്. മക്കളില്ലാത്ത മഹാരാജാവു്, എന്നെ എടുത്തു് മാറോടണച്ചു് "എന്റെ മകളാണു് ഇവഠം" എന്നിങ്ങനെ സ്നേഹവാത്സല്യങ്ങളോടെ പറഞ്ഞു. · ആ സന്ദർഭത്തിൽ ദിവ്യമായ ഒരശരീരി ആകാശത്തുനിന്നുത്ഭവിച്ചുവത്രെ:—

"നരേന്ദ്ര, ഈ ബാലിക ധാർമ്മികമായി അങ്ങയുടെ പുത്രിതന്നെയാണു്."

ഈ വാക്കുകഠം കേട്ടു് ഹൃദയം കളിർത്ത മിഥിലാധിപനായ അച്ഛൻ സന്താ നാഗ്രഹത്തോടെ വസിക്കുന്ന പട്ടമഹിഷിയുടെ പക്കൽ എന്നെ ഏല്പിച്ചു്, കൃതാ ർത്ഥനായിത്തീൎന്നു. മാതൃതുല്യസ്നേഹത്തോടെ രാജമഹിഷി എന്നെ വളർത്തി.

വിവാഹപ്രായമെത്തിയ എന്നെക്കണ്ടു് അച്ഛനു്, ധനനാശം സംഭവിച്ച ദരിദ്രനെന്നപോലെ ദുഃഖവും ചിന്തയുമാണുണ്ടായതു്. ഭൂമിയിൽ ഇന്ദ്രപദവിയു ണ്ടായാൽക്കൂടി, കന്യാപിതാവിനു്, സ്വതുല്യനായവനിൽനിന്നും, താഴ്ന്നവ നിൽനിന്നും ധിക്കാരംതന്നെ ഏല്ക്കേണ്ടതായി വന്നേക്കും. ചിന്തയിലാണ്ട അമര ക്കാരന്റെ തോണിപോലെ അക്കരെക്കെത്താതെ അച്ഛൻ ഉഴന്നു. അയോനിജയായ എനിക്കു് തുല്യനായൊരു ഭർത്താവിനെ ഭൂമിയിൽ കാണാതെ വിഷമിച്ച പിതാ വിന്റെ അതിബുദ്ധിയിൽ പെട്ടെന്നൊരു യുക്തി ഉദിച്ചു. "എന്റെ മകഠംക്കു് സ്വയംവരം നടത്താം."

വരുണദേവൻ നല്കിയിരുന്ന ഒരുവൻവില്ലും, അമ്പൊട്ടങ്ങാത്ത രണ്ടു് ആവ നാഴികളും രാജഭവനത്തിൽ പൂജിച്ചുവെച്ചിട്ടുണ്ടു്. ക്ഷണിക്കപ്പെട്ട അനേകം രാജാക്കന്മാരുടെ മദ്ധ്യത്തിൽ, ആ ദിവ്യചാപസന്നിധാനത്തിൽനിന്നു് സത്യ വാദിയായ പിതാവു് ഇപ്രകാരം പറഞ്ഞു:—

"ഈ വില്ലെടുത്തു് കുലയേററുന്ന ബലശാലിയാരോ ആ മഹാന്റെ ധർമ്മപ ത്നിയാണു് എന്റെ മകഠം; ഇതിന്നു് സംശയമില്ല."

മനുഷ്യന്മാക്കു് അനക്കുവാൻപോലും സാധിക്കാത്തതാണു് ആ ചാപം; സ്വപ്നത്തിൽക്കൂടി കുലക്കുവാൻ ഭൂപാലകന്മാർക്കു് അസാദ്ധ്യമായിട്ടുള്ളതാണു്.

മാമലപോലെ ഘനത്തോടുകൂടിയ വില്ലിനെ, ഒന്നനക്കുവാൻകൂടി സാധിക്കാതെ വന്ദിച്ചുകൊണ്ടു് നരപാലകന്മാർ പിന്മടങ്ങി.

ദിവസങ്ങൾ ഓരോന്നായി അനേകം പിന്നിട്ടു. വിശ്വാമിത്രബ്രഹ്മർഷിയോടുകൂടി, സത്യപരാക്രമിയായ ശ്രീരാമദേവനും, അനുജൻ ലക്ഷ്മണനും, യജ്ഞം കാണുവാൻ മിഥിലയിൽവന്നു. എന്റെ അച്ഛനാൽ സൽകൃതനായ മാമുനീന്ദ്രൻ സംപ്രീതനായി, കുമാരന്മാരെ സമീപത്തുനിർത്തി അരുളിച്ചെയ്തു:—

"ദശരഥപുത്രന്മാരാണു് ഇവർ, ഇവിടെയുള്ള ദിവ്യധനുസ്സു് കാണുവാൻ ആഗ്രഹിക്കുന്നു. രാജപുത്രനായ രാമനു് അതു് കാണിച്ചുകൊടുക്കുക."

ബ്രഹ്മർഷിയുടെ നിർദ്ദേശമനുസരിച്ചു് വില്ലു് അവിടേക്കു കൊണ്ടുവന്നു. ഒരൊററനിമിഷം. അമിതബലവാനായ ശ്രീരാമചന്ദ്രൻ വില്ലെടുത്തു് വളച്ചു് ഞാൺകെട്ടിക്കഴിഞ്ഞു. ഞാൺകെട്ടുവാൻ വളച്ചപ്പോഴുണ്ടായ കൈയൂക്കിനാൽ ഇടിനാദംപോലെ ചാപം രണ്ടായിമുറിഞ്ഞു. സത്യവാക്കോതിയിരുന്ന പിതാവു് ഉടനെ എന്നെ നല്കുവാനുറച്ചു്, ജലമെടുത്തു. ഉദകപൂർവ്വം എന്നെ ദാനംചെയ്യാൻ അച്ഛൻ ആഗ്രഹിച്ചെങ്കിലും ശ്രീരാഘവൻ അതിന്നനുവദിച്ചില്ല. മഹാപ്രഭുവും അയോദ്ധ്യാപതിയുമായ പിതാവിന്റെ അഭിപ്രായം അറിയാതെ ഒന്നും ചെയ്യാൻ ആഗ്രഹിച്ചില്ല.

എന്റെ പിതാവു് ഉടനെ മഹാരാജാദശരഥസമീപത്തിലേക്കു് ആളെ അയച്ചു. പൂർണ്ണസമ്മതത്തോടെ എന്നെ വിവാഹം കഴിച്ചുകൊടുത്തു. എന്റെ അനുജത്തിയായ പതിവ്രതാരത്നം ഊർമ്മിളയെ അനുജൻ ലക്ഷ്മണനും, എന്റെ അച്ഛൻ അത്യാനന്ദത്തോടെ ഉദകപൂർവ്വം ദാനംചെയ്തു. ഇപ്രകാരമാണു് "സ്വയംവര"ത്തിൽ എന്നെ ശ്രീരാമചന്ദ്രൻ സ്വീകരിച്ചതു്. വീരനിധിയായ മണവാളനിൽ ധാർമ്മികമായ ദൃഢാനുരാഗമാണു് എനിക്കു് ഉള്ളതു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, അയോദ്ധ്യാകാണ്ഡം നൂററിപ്പതിനെട്ടാം സർഗ്ഗം അവസാനിച്ചു.

---

## ഒരുനൂററിപ്പത്തൊമ്പതാം സർഗ്ഗം (അത്ര്യാശ്രമനിർഗ്ഗമനം)

ധർമ്മജ്ഞയായ അനസൂയാദേവി ഉത്തമോത്തമമായ ഈ കഥ കേട്ടപ്പോൾ ജാനകീദേവിയെ കെട്ടിപ്പിടിച്ചു് മൂർദ്ധാവിൽ ചുംബിച്ചുകൊണ്ടു്:—

"മധുരവും വിചിത്രവുമായ കഥ സുസ്പഷ്ടമായ അക്ഷരങ്ങളോടുകൂടി നീ പറഞ്ഞതു് ശ്രദ്ധയോടെ ഞാൻ കേട്ടു. മധുരഭാഷിണിയായ സീതേ, നിൻെറ സ്വയംവരകഥയിൽ ഞാൻ അത്യധികം രസിച്ചു. സുവർണ്ണവർണ്ണരശ്മികളെ മറച്ചുകൊണ്ടു് സൂര്യൻ അസ്തമിക്കാൻ തുടങ്ങുകയായി. നമ്മയെഴുന്ന രാത്രിയിതാവരുന്നു. പകലിൽ ഇരതെണ്ടുവാൻപോയ പക്ഷികൾ അന്തിക്കുറങ്ങുവാൻവേണ്ടി കൂടണയുമ്പോഴുള്ള ശബ്ദവും, മാമുനികൾ നീരാടി കുടമെടുത്തുവരുന്ന ശബ്ദവും ഇതാ കേൾക്കുന്നു. തപസ്വികൾ അഗ്നിഹോത്രംചെയ്യുന്നതിൽനിന്നു് കപോതവർണ്ണത്തിലുള്ള ധൂമമിതാ ഉയരുന്നു. ഇലകൾ ചുരുങ്ങിയ മാമരങ്ങളിൽ ഈ പുകയുയൻു് ചുററിപ്പുററിനില്ക്കുമ്പോൾ, പത്രാവലികൾ നിറഞ്ഞ വൃക്ഷങ്ങളാണെന്നേ തോന്നു.

രാത്രിസഞ്ചാരികളായ മൃഗങ്ങൾ ഇറങ്ങിത്തുടങ്ങി. ഹോമവേദിത്തറയിൽ ആശ്രമമാനുകൾ കിടക്കുന്നു. നക്ഷത്രങ്ങൾപതിച്ച ചന്ദ്രികയാകുന്ന ചുതപ്പുധരിച്ചു്, ചന്ദ്രൻ ആകാശവീഥിയിൽ എത്തിക്കഴിഞ്ഞു. രാമസമീപത്തേക്കു് ശുശ്രൂഷാതല്പരയായ നീ പോകു. നിനക്കു് ഞാൻ സമ്മതമേകുന്നു. നിൻെറ അമൃതനിഷ്യന്ദിയായ വാക്കുകളാൽ ഞാനതീവസന്തുഷ്ടയാണു്. നിനക്കു് ഞാനേകിയ വസ്ത്രാഭരണങ്ങളാൽ, ഞാൻ കാൺകെത്തന്നെ നീയൊന്നലങ്കരിക്കു; ആ കാഴ്ച എന്നെ വളരെ ആനന്ദിപ്പിക്കും."

താപസേശ്വരിയുടെ നിർദ്ദേശമനുസരിച്ചു് അലംകൃതയായ മൈഥിലി, താണുതൊഴുതു് ശ്രീരാമസവിധത്തിലെത്തി.

സർവ്വാലങ്കാരയുക്തയായി, മഹാദേവിയെപ്പോലെ പ്രശോഭിക്കുന്നപത്നിയെ കണ്ട രഘുനായകൻ, അനസൂയാദേവിയുടെ സമ്മാനങ്ങളിൽ അനുമോദം പ്രകടിപ്പിച്ചു. എല്ലാവർത്തമാനങ്ങളും വൈദേഹി അറിയിച്ചു. മഹാപ്രഭുവായ കാകുൽസ്ഥനും, മഹാരഥനായ ലക്ഷ്മണനും അതുകേട്ടപ്പോൾ, അമരദുർല്ലഭമായ അനസൂയാസൽക്കാരത്തിൽ ആനന്ദിച്ചു. പൂർണ്ണചന്ദ്രവദനനായ ശ്രീരാമദേവൻ, ആ പുണ്യരാത്രി സിദ്ധതാപസസൽക്കാരത്തിൽ കൃതാർത്ഥനായി.

ദിനനാഥൻ ഉദയാദ്രിയണഞ്ഞു. സ്നാനഹോമാദികൾ കഴിഞ്ഞുവിശ്രമിക്കുന്ന മാമുനിമാരോടു്, രാജനന്ദനന്മാർ വിടചോദിച്ചു. ധാർമ്മികവര്യന്മാരായ യതീശ്വരർ:—

"ഭീകരശരീരികളായ അരക്കന്മാർ പലരൂപത്തിലും ഈ വനത്തിൽ സ്വച്ഛന്ദവിഹാരം നടത്തുന്നു. മനുഷ്യരെയാണു് അവർ ഭക്ഷിക്കുക. രക്തപാനംചെയ്യു

ന്ന മൃഗങ്ങളും ധാരാളം. ഉച്ഛിഷ്ടത്താലും ഉപദ്രവത്താലും അവരുടെ ബാധയേ റവകൊണ്ടു് വസിക്കുകയാണു് തപസ്വികൾ. ഹേ, രഘുനന്ദന, അതു് നിർത്തി ത്തരണം. യതിവര്യന്മാക്കു് കാഷ്ഠനികൾ കൊണ്ടുവരുവാൻ വനമദ്ധ്യത്തിലേയ്ക്കു് പോകുന്നവഴിയാണു് ഇതു്. ദുർഗ്ഗമാരണ്യത്തിലേക്കു് ഈ മാർഗ്ഗത്തിൽക്കൂടിപ്പോകാം.

വിപ്രന്മാരും മഹർഷിമാരും കൈകൂപ്പി ഇപ്രകാരംപറഞ്ഞു് മംഗാളശിസ്സു നൽകി. കാർമേഘനിരയിലേക്കു് കർമ്മസാക്ഷി എന്നതുപോലെ, ശ്രീരാമച ന്ദ്രൻ, ഗഹനവനത്തിലേക്കു് സീതാലക്ഷ്മണസമേതനായി നിർഗ്ഗമിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീനിർമ്മിതമായ ആദി കാവ്യത്തിൽ അയോദ്ധ്യാകാണ്ഡം ഒരുനൂററിപ്പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

അയോദ്ധ്യാകാണ്ഡം സമാപ്തം.

---



ശ്രീമദ് വാല്മീകിരാമായണം

# ആരണ്യകാണ്ഡം

## ഒന്നാം സർഗ്ഗം. (ദണ്ഡകാരണ്യപ്രവേശം)

ആർക്കും ജയിക്കുവാൻ സാധിക്കാത്തവനും ധീരനുമായ ശ്രീരാമചന്ദ്രൻ അതിഗഹനമായ ദണ്ഡകാരണ്യത്തിലെത്തി. സത്യലോകത്തിലെ ബ്രഹ്മഭവനം പോലെ പ്രശോഭിക്കുന്ന താപസാശ്രമസമൂഹം സകുതുകം കണ്ടു. സർവ്വത്ര ആളി ജ്വലിക്കുന്ന ബ്രഹ്മശ്രീ; അങ്ങിങ്ങ് ചിന്നിച്ചിതറിക്കിടക്കുന്ന ദർഭപ്പുല്ലുകളും മരവുരികളും; ആ പുണ്യപ്രദേശംതന്നെ, ആർക്കും നോക്കുവാൻ സാധിക്കാത്തത്ര ജ്വലിച്ചുകൊണ്ട് ആകാശത്തിൽ തിളങ്ങുന്ന സൂര്യദേവനെപ്പോലെ തിളങ്ങുന്നു.

ഏതൊരു പ്രാണിക്കും അഭയകേന്ദ്രമാണവിടം. പരിപാവനമായ പരിസരം. കൂട്ടംകൂട്ടമായി മേയുന്ന മാനുകൾ. കണ്ണിനും കാതിനും ആനന്ദമേകുന്ന പക്ഷിഗണങ്ങൾ. അപ്സരസ്ത്രീകൾ എപ്പോഴും പൂജാനൃത്തങ്ങൾ ചെയ്യുന്നതുകൊണ്ട് മുഖരിതം. വിശാലങ്ങളായ ഹോമപ്പുരകളിൽ, മാൻതോലുകളും, സ്രുക്പാത്രങ്ങളും, ദർഭകളും, തണ്ണീർകുടങ്ങളും, ചമതകളും, കായ്കനികളും അതാതിടങ്ങളിൽ സുലഭമായിട്ടുണ്ട്.

ബലിഹോമപൂജാദിയാൽ പുണ്യസംവർദ്ധകമായ ആ പ്രദേശത്തിലെ കാട്ടുവന്മരങ്ങളിലുള്ളപഴങ്ങൾ അതിസ്വാദുള്ളവയാണ്. ആ അന്തരീക്ഷത്തിൽ മാറ്റൊലിക്കൊള്ളുന്നത് വേദഘോഷങ്ങൾ. ചുററുപാടുമുള്ള സരസ്സുകളിൽ താമരപ്പൂനിറഞ്ഞ നിർമ്മലജലം.

ഇന്ദ്രിയനിഗ്രഹംചെയ്ത്, മാൻതോലോ മരവുരിയോ ധരിച്ച് തപോനിഷ്ഠയിലിരിക്കുന്നവരും വയോവൃദ്ധരുമായ മാമുനീശ്വരന്മാർ സൂര്യാഗ്നിസദൃശരായി പ്രശോഭിക്കുന്നു. ആത്മനിർവൃതികരങ്ങളായ വാക്കുകൾ മാത്രമേ, നിയതാഹാരന്മാരായ ആ പുണ്യർഷികളിൽനിന്നു് പുറപ്പെടുകയുള്ളു. ബ്രഹ്മജ്ഞാനികളായ മഹാബ്രാഹ്മണർ ആ സ്ഥലത്തിനുകൂടി നിർവൃതിയരുളുന്നു. സംസാരബന്ധമകററുന്ന ആശ്രമവാടത്തിലേക്ക്, ഞാണഴിച്ച വില്ലേന്തിയ ദേവദേവൻ വിനയാന്വിതനായി പ്രവേശിച്ചു, കൺകുളുർക്കെ എല്ലാം കണ്ടു.

ദിവ്യജ്ഞാനികളായ മഹർഷിവര്യന്മാർ, ഉദയചന്ദ്രസുന്ദരനായ ശ്രീരാമനേയും അനശ്വരയശസ്സാന്ന സീതാദേവിയേയും, പുരുഷോത്തമനായ ലക്ഷ്മണകുമാരനേയും സസന്തോഷം ആശീർവ്വാദങ്ങളരുളി എതിരേററു. ഭാവനയിൽക്കൂടി കാണുവാൻ കഴിയാത്ത ലക്ഷണങ്ങളും ആ സുകുമാരശരീരത്തിലൊത്തിണങ്ങിയപ്പോളുണ്ടായ സൌകുമാര്യവും അഴകും ആ വനവാസികൾ കണ്ണിമവെട്ടാതെ നോക്കി. ആശ്ചര്യജനകമായ രൂപശ്രീയോടുകൂടിയ ജാനകീദേവിയേയും സൌമിത്രിയേയും, ലോകങ്ങൾക്കെല്ലാം എപ്പോഴും ഹിതമരുളുന്ന ദാശരഥിയേയും അതിഥികളായി സിദ്ധിച്ചതിൽ ജന്മസാഫല്യം പോലും കിട്ടിയതായി മാമുനികൾ കരുതി.

സുരഭിലകുസുമങ്ങളും കാട്ടുകായ്കനികളുമെടുത്തു്, തപസ്വികൾ ശ്രീസീതാരാമലക്ഷ്മണന്മാരെ വിധിപ്രകാരം പൂജിച്ചു് സ്വാഗതമേകി. പർണ്ണശാലയിലിരുത്തി. അഗ്നിതുല്യരും ധർമ്മിഷ്ഠരുമായ ആരണ്യവാസികൾ മഹാത്മാവായ രാമചന്ദ്രനു് പാർപ്പിടമുണ്ടാക്കിക്കൊടുത്തു, തൊഴുതുകൊണ്ടു് പറഞ്ഞു:—

"അതുല്യയശസ്സാന്ന അങ്ങു് ധർമ്മസംരക്ഷകനാണു്. ഞങ്ങൾക്കു് അഭയമരുളുന്നവനും, അരചനും, ഗുരുവും, സംപൂജ്യനും മററാരുമല്ല. ദേവേന്ദ്രന്റെ നാലിലൊരുഭാഗം രാജാവിലുള്ളതിനാൽ, ലോകങ്ങൾ മുഴുവൻ നമസ്കരിക്കുന്നു; ഉത്തമഭോഗങ്ങൾ ആസ്വദിക്കുന്നു. അങ്ങയുടെ നാട്ടിലാണു് ഞങ്ങൾ വസിക്കുന്നതു്. രാമാ, അങ്ങു് പട്ടണത്തിലോ, കാട്ടിലോ താമസിച്ചാലും, ഞങ്ങളുടെ നൃപനമാണു്. അങ്ങാണു് ഞങ്ങളെ രക്ഷിക്കേണ്ടതു്. ദണ്ഡനീതിയേയും ക്രോധത്തേയും ഉപേക്ഷിച്ചു്, ഇന്ദ്രിയങ്ങളെ ജയിച്ചു്, തപോധനമാർജ്ജിക്കുന്ന ഞങ്ങൾ അങ്ങയുടെ മക്കളെപ്പോലെയാണു്."

പ്രാണതുല്യരായ സഹോദരനോടും ധർമ്മപത്നിയോടുംകൂടി വിളങ്ങുന്ന ലോകപാലകനെ, അഗ്നിതുല്യരും ന്യായവൃത്തരുമായ സിദ്ധതാപസന്മാർ, ഉത്തമകായ്കനികളാലും പുഷ്പങ്ങളാലും പൂജിച്ചു, യഥാവിധി സ്വീകരിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്ഃരാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം ഒന്നാം സർഗ്ഗം അവസാനിച്ചു.

---

## രണ്ടാംസർഗ്ഗം. (വിരാധദർശനം)

ആ രാത്രി ഋഷീശ്വരന്മാരുടെ അതിഥികളായി ആനന്ദപൂർണ്ണരായി ദശരഥനന്ദനന്മാർ മൈഥിലിയൊന്നിച്ച് കഴിച്ചു. ഉഷഃകാലത്ത് ഉണൎന്നെഴുന്നേററ രാജകുമാരന്മാർ മാമുനികളോടു് യാത്രചൊല്ലി, വനാന്തർഭാഗത്തേക്കു് നടന്നുതുടങ്ങി.

പുലികളും ചെന്നായ്കളും തുടങ്ങിയ അനേകവിധമൃഗങ്ങളും, ഇടിഞ്ഞുപൊളിഞ്ഞ തീരപ്രദേശങ്ങളാൽ ദർശനത്തിൽതന്നെ ഭയജനകങ്ങളായസരസ്സുകളും, വീണുചതഞ്ഞമരങ്ങളും, പൊന്തകളും വള്ളികളും, നിശ്ശബ്ദതകൊണ്ടു് ഭീകരങ്ങളായ പക്ഷിസമൂഹങ്ങളും, ചീവീടുകളുടെ കർണ്ണഭേദകമായ നാദങ്ങളും, ഇങ്ങിനെ അതിഗഹനമായ വനാന്തർഭാഗം ലക്ഷ്മണകുമാരനാൽ അനുഗമനം ചെയ്യപ്പെടുന്ന ശ്രീരാമചന്ദ്രൻ കണ്ടു.

സീതാസമേതനായ ദാശരഥി ക്രൂരജന്തുപൂരിതമായ ആ ആരണ്യമദ്ധ്യത്തിൽ മനുഷ്യഭക്ഷകനായൊരു രാക്ഷസനെ നേരിട്ടുകണ്ടു. കുഴിഞ്ഞകണ്ണുകളും, വലിയവായ, വിശാലവും നിറപ്പില്ലാത്തതുമായ ഉദരം, ഏതൊരു ധീരഹൃദയവും ചകിതമാകത്തക്ക ദേഹദൈർഘ്യം, മജ്ജനിറഞ്ഞതും രക്തം ഒഴുകി ഈറനായതുമായ പുലിത്തോൽ, സകലജീവജാലങ്ങൾക്കും ഭയമേകുന്നയമനെപ്പോലുള്ള തുറന്നവായ, മൂന്നു സിംഹങ്ങളും, രണ്ടു ചെന്നായ്ക്കളും, നാലുപുലികളും, പത്തു പുള്ളിമാനുകളും, വസപറിപ്പിടിച്ചതും ചീർത്തതുമായ ഒരു ആനത്തല, ഇവകളെല്ലാം കോർത്തൊരു ഇരിമ്പുശൂലം, ദിക്കുകൾകൂടി നടുങ്ങത്തക്ക അലൎച്ച, ഇങ്ങിനെ ദർശനത്തിൽതന്നെ ഭയമൂർച്ഛിതനാക്കത്തക്ക വികൃതരൂപമിയന്ന നക്തഞ്ചരൻ, ശ്രീരാമലക്ഷ്മണന്മാരോടുകൂടിവരുന്ന വൈദേഹിയെ കണ്ടപ്പോൾ, മരണസമയത്തു് ജീവികളുടെ അടുത്തെത്തുന്ന അന്തകനെപ്പോലെ പാഞ്ഞടുത്തു് അതിഘോരമായി അലറി, സീതാദേവിയെ എടുത്തു് ഒക്കത്തുവെച്ചു് ഭൂമികലുങ്ങത്തക്കവിധം പിൻവാങ്ങി അതികോപത്തോടെ പറഞ്ഞു:—

"ജടാവല്ക്കലങ്ങൾ ധരിച്ച നിങ്ങൾ പത്നിയോടുകൂടി ആയുസ്സവസാനിച്ചതിനാലാണ് വാളു്-വില്ലു് തുടങ്ങിയ ആയുധങ്ങൾ ധരിച്ചു് ദണ്ഡകാരണ്യത്തിലേക്കു് വന്നതു്. തപസ്വിമാരായ നിങ്ങൾക്കു് ഭാര്യയെന്തിനു്? സ്ത്രീയോടുകൂടി എങ്ങിനെയാണു് ജീവിക്കുക? ദുഷ്ടന്മാരും, അധാർമ്മികരും, കള്ളമുനികളുമായ നിങ്ങളാരാണു്? വിരാധൻ എന്ന കീർത്തിയേറിയ പേരാണു് എന്റെ. രാക്ഷസവംശത്തിൽ ജനിച്ചവനാണ് ഞാൻ. ദുർഗ്ഗമമായ ഈ വനത്തിൽ ആയുധധാരിയായി സഞ്ചരിക്കുന്ന ഞാൻ, മാമുനിമാരെ നിഗ്രഹിച്ചു് ആ

മാംസം ഭക്ഷിക്കുന്നു. അതിസുന്ദരിയായ ഇവരം എന്റെ ഭാര്യയായിത്തീരും; നിങ്ങളുടെ ചുടുനിണം ഞാൻകുടിക്കും.''

കൂസലില്ലാതെ ഇപ്രകാരം പറഞ്ഞു് അലറുന്ന വിരാധന്റെ വാക്കുകേട്ടപ്പോഠം, ജാനകീദേവി വൻകാററിൽ വാഴപോലെ വിറച്ചു തുടങ്ങി.

സതീരത്നമായ സീതാദേവിയെ രാക്ഷസന്റെ ഒക്കത്തുകണ്ടു് ശ്രീരാഘവൻ വരണ്ടമുഖത്തോടെ സുമിത്രാനന്ദനനോടു് പറഞ്ഞു:—

''അനുജാ ലക്ഷ്മണാ, നോക്കു. മിഥിലാധിപന്റെ പുത്രി, എന്റെ പത്നി ചാരിത്രശാലിനിയായ സീത, അതിദുഷ്ടനായ വിരാധന്റെ ഒക്കത്താണു്. സവ്വസുഖങ്ങളുടേയും മദ്ധ്യത്തിൽ വളന്നവളാണു് വിദേഹപുത്രി. ചെറിയമ്മ കൈകേയി, എന്താഗ്രഹിച്ചാണോ പിതാവിൽനിന്നു വരം വാങ്ങിയതു്, അതു് ഇപ്പോഠം സഫലമായിക്കഴിഞ്ഞു. ഭരതന്റെ രാജ്യപ്രാപ്തികൊണ്ടുമാത്രം തൃപ്തയാകാതെ, പ്രജകഠംക്കു് ഇഷ്ടനാണെങ്കിലും, എന്നെ കാട്ടിലേക്കയച്ചു. മദ്ധ്യമമാതാവു് ഇന്നു് സംതൃപ്തയായിത്തീന്നു. സംശയമില്ല. സ്വരാജ്യാപഹരണം, പിതൃമരണം ഇവയേക്കാഠം എന്റെ ഹൃദയത്തെ ബാധിക്കുന്നതു്, ''സീതയെ മററൊരാഠം സ്പശിക്കുന്നു'' എന്നുള്ളതാണു്.''

കണ്ണീരൊഴുക്കിക്കൊണ്ടു് രഘുകുലതിലകൻ പറഞ്ഞതുകേട്ടപ്പോഠം, അടികൊണ്ട സർപ്പത്തെപ്പോലെ ക്രുദ്ധനായി ചീറിക്കൊണ്ടു് ലക്ഷ്മണൻ തുടന്നു:—

അവിടുത്തെ ഭൃത്യനായ അടിയൻ ജീവിച്ചിരിക്കുമ്പോഠം എന്റെ ജ്യേഷ്ഠൻ ദുഃഖിക്കുകയോ? സവ്വഭൂതനാഥനും, ഇന്ദ്രസദൃശനുമായ അവിടുന്നു് അനാഥനെപ്പോലെ നെടുവീർപ്പിടുകയോ? കോപാകുലനായ എന്റെ മൂച്ചയുള്ളശരം വിരാധന്റെ മാറിടം പിളക്കും. ആ രക്തം ഭൂമി പാനം ചെയ്യും. രാജ്യത്തിലത്യാഗ്രഹിയാണെന്നുവിചാരിച്ചു് ഭരതനിൽ ഉണ്ടായ രോഷം ഇവനിലാണു് പതിക്കുന്നതു്. മാമലയിൽ ഇന്ദ്രന്റെ വജ്രം പതിച്ചതുപോലെ എന്റെ അസ്ത്രം ഇവനിൽ വീഴും. ചെവിവരെ വലിച്ച ഞാണിൽനിന്നു് ഞാനയക്കുന്ന മഹാശരം വിരാധന്റെ ദേഹത്തിൽനിന്നു് ജീവനപഹരിക്കും. തിരിഞ്ഞുകൊണ്ടു് ഇവൻ ഭൂമിയിൽ പതിക്കും''

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം രണ്ടാം സഗ്ഗം അവസാനിച്ചു.

## മൂന്നാം സൎഗ്ഗം. (വിരാധാക്രമണം)

അരണ്യാന്തർഭാഗം മുഴവൻ മുഴങ്ങത്തക്കവിധം വിരാധൻ വീണ്ടും പറഞ്ഞു:—

"എന്റെ ചോദ്യത്തിനു് ഉത്തരം പറയുവിൻ. നിങ്ങളാരാണു്? എങ്ങോട്ടാണു് പോകുന്നതു്?

ജ്വലിക്കുന്ന മുഖത്തോടെ ഇപ്രകാരം ചോദിച്ച രാക്ഷസനോടു് തേജസ്വിയായ രാഘവൻ അരുളിച്ചെയ്തു:—

"സദ്വൃത്തരായ ക്ഷത്രിയരാണു്, വനവാസികളായ ഞങ്ങൾ. ദണ്ഡകാരണ്യത്തിൽ വിഹരിക്കുന്ന നീ ആരാണു്? നിന്റെ ചരിത്രം അറിയുവാൻ ആഗ്രഹമുണ്ടു്.

സത്യവിക്രമിയായ ശ്രീരാമനോടു് വിരാധൻ തുടൎന്നു:—

"ഓഹോ പറയാം. ഹേ രാജാവേ, രാഘവാ, ജയന്റെ ഔരസപുത്രനാണു് ഞാൻ. അമ്മയുടെ പേർ ശതഹ്രദ എന്നാണു്. ഭൂമിയിലുള്ള രാക്ഷസന്മാരെല്ലാം എന്നെ വിരാധൻ എന്നാണു് വിളിക്കുന്നതു്. തപസ്സുകൊണ്ടു് ഞാൻ ബ്രഹ്മാവിനെ പ്രത്യക്ഷമാക്കി. ശസ്ത്രങ്ങൾ കൊണ്ടു് എന്നെ പിളൎക്കുവാനോ മുറിക്കുവാനോ നിഗ്രഹിക്കുവാനോ സാധിക്കരുതു് എന്നു് വരം വാങ്ങി. ഈ പെണ്ണിനെ ആശിക്കാതെ ഉപേക്ഷിച്ചു്, വന്നവഴി തിരിച്ചു് ഓടിക്കൊൾവിൻ. നിങ്ങളെ ഞാൻ കൊല്ലുന്നില്ല."

കോപത്താൽ കലങ്ങിയ കണ്ണുകളോടുകൂടി കാകുൽസ്ഥൻ, പാപമെന്തു ചെയ്യാനും മടിയില്ലാത്ത ആ അരക്കനോടു് ഉത്തരമോതി:—

"ഛീ! നിന്റെ ധൃഷ്ടത! നീ മരണത്തെ മാടിവിളിക്കുകയാണു്. അവിടെ നില്ലു്. നിനക്കു് ജീവനോടുകൂടി യുദ്ധത്തിൽനിന്നു് മടങ്ങാൻ സാധിക്കുകയില്ല."

മഹാപ്രഭുവായ ശ്രീരാമൻ വില്ലുകുലച്ചു് മൂൎച്ചയേറിയ ശരങ്ങളെ വേഗത്തിൽ രാക്ഷസന്റെ നേൎക്കയച്ചു, പൊൻപിടിയാൎന്നതും പീലിവെച്ചതുമായ ഏഴമ്പുകൾ, ഗരുഡനും വായുവും പോലെ ശീഘ്രഗാമിയായവ, വിരാധാംഗം പിളൎത്തി.

തീ പോലെയുള്ള രക്തം പാരിൽ പതിച്ചു. ശരങ്ങൾകൊണ്ടു് ദേഹംമുറിഞ്ഞ വിരാധൻ അതിക്രുദ്ധനായി. സീതയെ ഭൂമിയിൽവെച്ചു് പെരും ശൂലമോങ്ങി ലക്ഷ്മണനോടുകൂടിനില്ക്കുന്ന ശ്രീരാമസമീപത്തേക്കു് അലറിക്കൊണ്ടു് അന്തകനെപ്പോലെ വായ്തുറന്നു് ആ ദുഷ്ടൻ എത്തി.

ഇന്ദ്രധ്വജംപോലെ ഉയർത്തിപ്പിടിച്ച ശൂലത്തോടുകൂടിയ രാക്ഷസദേഹത്തിലേക്കു് ജ്യേഷ്ഠാനുജന്മാർ നിശിതാസ്ത്രങ്ങൾ തുരുതുരെ വർഷിച്ചു. ബ്രഹ്മവരപ്രസാദത്താൽ, അവനൊന്നു് നിവർന്നു് കടഞ്ഞപ്പോൾ, ശരങ്ങളെല്ലാം കൊഴിഞ്ഞുതുടങ്ങി. കാലാന്തകതുല്യനായ വിരാധൻ അലറിച്ചിരിച്ചു. ശ്വാസമടക്കി ശൂലമോങ്ങി. ശ്രീരാമലക്ഷ്മണരോടു് അടുത്തു. അഗ്നിപോലെ ആളുന്നതും, മിന്നൽപോലെ പ്രകാശിക്കുന്നതും, ആകാശത്തിൽ ഉയർന്നിരിക്കുന്നതുമായ ആ ത്രിശൂലത്തെ, അസ്ത്രകോവിദനായ ശ്രീരാമൻ രണ്ടസ്ത്രങ്ങൾകൊണ്ടു് മുറിച്ചു. വജ്രായുധമേററു് മഹാമേരുവിൽനിന്നു് അടർന്നുവീഴുന്നപാറപോലെ വിരാധൻെറ കയ്യിൽനിന്നും ശൂലം മുറിഞ്ഞു വീണു.

അടക്കുവാൻ കഴിയാത്ത കോപത്തോടെ പാഞ്ഞടുക്കുന്ന, വിരാധനെ കാളസർപ്പംപോലെയുള്ള വാളുകളാൽ ദശരഥനന്ദനന്മാർ അതിശക്തിയോടെ പെട്ടെന്നു് വെട്ടി. അതേററിട്ടും യാതൊരു ചാഞ്ചല്യവുമില്ലാത്ത നിശാചരൻ, ആ പുരുഷകേസരികളെ രണ്ടുകൈകളെക്കൊണ്ടും ചുററിപ്പിടിച്ചു് പോകുവാൻ തുടങ്ങിയപ്പോൾ, അവൻെറ ചിന്താഗതി മനസ്സിലാക്കിയ ശ്രീരാമചന്ദ്രൻ സോദരനോടു് ഉടനെ പറഞ്ഞു:–

"ഈ രാക്ഷസൻ നമ്മെ ഈ വഴിക്കു് കഴിയുന്നിടത്തോളം കൊണ്ടുപൊയ്ക്കൊള്ളട്ടെ. അല്ലെങ്കിൽ അവനു് തോന്നിയ വഴിക്കു് പോകട്ടെ. നമുക്കു് പോകേണ്ടതു്, ഈ നിശാചരൻ പോകുന്ന ദിക്കിലേക്കുതന്നെയാണു്."

അമിതബലശാലിയായ അരക്കൻ ബലിഷ്ഠരായ കുമാരന്മാരെ രണ്ടുകൊച്ചുകിടാങ്ങളെപ്പോലെ പൊക്കിയെടുത്തു് തോളിലേററി. ഘോരഘോരം അലറിക്കൊണ്ടു് ഗഹനമായ വനമദ്ധ്യത്തിലേക്കു് നടന്നു. കരടി, വ്യാളം തുടങ്ങിയ മൃഗങ്ങൾ നിറഞ്ഞതും, ആകാശം മുട്ടുന്നതുമായ മാമരങ്ങളാൽ ഇടതൂർന്നതും, പലപല പക്ഷിഗണങ്ങളാൽ വിചിത്രമായതും വങ്കാറിനുതുല്യവുമായ കാട്ടിലേക്കു്, നക്തഞ്ചരൻ ശ്രീരാമലക്ഷ്മണന്മാരെ വഹിച്ചുകൊണ്ടു് എത്തിച്ചേർന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം മൂന്നാം സർഗ്ഗം അവസാനിച്ചു.

---

## നാലാം സർഗ്ഗം (വിരാധവധം)

കുമാരന്മാരെ കൊണ്ടുപോകുന്നതുകണ്ടപ്പോൾ മൈഥിലി, ഭംഗിയേറിയ കൈകളുയർത്തി, കേണുകേണപേക്ഷിച്ചു:—

"മഹാരാജാദശരഥന്റെപുത്രനും സത്യസന്ധനുമായ ശ്രീരാമനെ ലക്ഷ്മണനോടുകൂടി ഇതാ ഘോരനായ ദൈത്യൻ കൊണ്ടുപോകുന്നു. ഹേ, രാക്ഷസശ്രേഷ്ഠ, അനാഥയായ എന്നെ വ്യാളങ്ങളോ നരികളോ ചെന്നായ്ക്കളോ തീർച്ചയായും കൊന്നുതിന്നും. രഘുനന്ദനന്മാരെവിട്ട് എന്നെ കൊണ്ടുപോകണമെന്ന് തൊഴുതഭ്യർത്ഥിക്കുന്നു."

വൈദേഹിയുടെ വിലാപവാക്കുകൾകേട്ട് ശ്രീരാമലക്ഷ്മണന്മാർ നിഷ്ഠുരനായ വിരാധനെ വധിക്കുവാൻ വെമ്പൽകൊണ്ടു. ഭീമാകാരനായ വിരാധന്റെ ഇടത്തെ കൈ ലക്ഷ്മണൻ അനായാസേന വെട്ടിവീഴ്ത്തി; വലത്തെ കയ്യ് ശ്രീരാമനും. കരങ്ങളററുവീണപ്പോൾ വങ്കാറിനൊത്ത രാക്ഷസൻ നടുക്കത്തോടെ, വജ്രപാതത്താൽ മാമലപോലെ പെട്ടെന്ന് നിലത്തുവീണു. മുഷ്ടികൾകൊണ്ടും കാലുകൾകൊണ്ടും, മുട്ടുകൾകൊണ്ടും കുമാരന്മാർ ആ അരക്കനെ ഇടിച്ചിടിച്ച് മട്ടിച്ച് അരച്ചു.

അനേകമസ്ത്രങ്ങൾ തറച്ചു; വാൾകൊണ്ടുവെട്ടേററു; അനേകവിധം മർദ്ദനമേററു, എന്നിട്ടും മരിക്കാത്ത രാക്ഷസനെ കണ്ട്, ഭയമുള്ളവർക്കഭയമേകുന്ന മഹാപ്രഭു ശ്രീരാമൻ ഇപ്രകാരം പറഞ്ഞു:—

"ലക്ഷ്മണാ, ബ്രഹ്മാവിൽനിന്ന് വരംവാങ്ങിയ ഇവനെ ശസ്ത്രങ്ങളാൽ വധിക്കുവാൻ സാധിക്കുകയില്ല. യുദ്ധത്തിൽ ഒരാൾക്കും ഇവനെ ജയിക്കുവാൻ കഴിയുകയില്ല. അതുകൊണ്ട് കുമാരാ, ഇവനെ കുഴിച്ചിടണം."

ശ്രീരാമചന്ദ്രന്റെ വാക്കുകേട്ട വിരാധൻ അതിവിനീതനായി ആ പുരുഷോത്തമനോട് ഇപ്രകാരം പറഞ്ഞു:—

"പ്രഭോ അജ്ഞതയാൽ അവിടുത്തെ ആദ്യം ഞാനറിഞ്ഞില്ല. ഇന്ദ്രതുല്യബലവാനായ അവിടുന്ന് എന്നെ കൊന്നുകഴിഞ്ഞു. സ്നേഹസ്വരൂപിയായ അവിടുന്ന് കൌസല്യാദേവിയുടെ പുത്രനാണെന്നും, ലക്ഷ്മണകുമാരൻ സുമിത്രാദേവിയുടെ നന്ദനനാണെന്നും, ജാനകീദേവി, ജനകമഹാരാജർഷിസുതയാണെന്നും

എനിക്കു മനസ്സിലായി. കൊടിയ രാക്ഷസരൂപിയായി ഞാൻ തീർന്നതു് കുബേരൻെറ ശാപത്താലാണു്.

തുംബുരു എന്ന പേരോടുകൂടിയ ഗന്ധർവ്വനായിരുന്നു ഞാൻ. ശാപമോചനമഭ്യർത്ഥിച്ചു് പ്രസാദിപ്പിച്ചപ്പോൾ യശസ്വിയായ കുബേരൻ ഇപ്രകാരം അരുളിച്ചെയ്തു:-

"ദശരഥപുത്രനായ ശ്രീരാമൻ എന്നാണോ യുദ്ധത്തിൽ നിന്നെ വധിക്കുന്നതു് അന്നു് ഗന്ധർവ്വരൂപത്തിൽ ഇങ്ങോട്ടുവരാം"

വിരാധൻ തുടർന്നു:—

അപ്സരസ്സായ രംഭയുടെ വിലാസങ്ങളിൽ മുഴുകിയ ഞാൻ സമയം പോയതറിഞ്ഞില്ല. എൻെറ കർത്തവ്യനിർവ്വഹണത്തിനു് കൃത്യസമയത്തെത്താഞ്ഞപ്പോൾ പെരുമാറ്റം വൈശ്രവണൻ തന്നശാപം ഇതാ അവസാനിച്ചു. ഞാൻ സ്വർഗ്ഗത്തിലേക്കു് പോകുന്നു. ശത്രുനാശകരായ നിങ്ങൾക്കു് നല്ലതു ഭവിക്കട്ടെ!

ഇവിടെനിന്നു് ഒന്നരക്കാതം വഴി ദൂരെ, ധാർമ്മികനും സൂര്യസന്നിഭനും, പ്രതാപവാനുമായ ഋഷീന്ദ്രൻ ശരഭംഗൻ താമസിക്കുന്നുണ്ടു്. മാമുനിയെ നിങ്ങൾ കാണണം. സർവ്വവിധ നന്മകളും ആ മഹർഷിവര്യനാൽ നിങ്ങൾക്കു് ഉണ്ടാകും. എന്നെ ഒരു കുഴിയിലിട്ടുമൂടി, സസുഖം അവിടുന്നു് പോവുക. മരിച്ച രാക്ഷസന്മാർക്കു് ശാശ്വതസുഖം ലഭിക്കുവാൻ കുഴിച്ചുമൂടണമെന്നാണു് പറയുന്നതു്. അതുകൊണ്ടു് ഞാൻ നിത്യലോകം പൂകും."

ഇപ്രകാരം പറഞ്ഞ വിരാധൻ മരിച്ചപോലെ കിടന്നു. ശരപീഡിതമാണെങ്കിലും ശരീരം അനങ്ങാതെ സ്വർഗ്ഗം പ്രാപിച്ചതുപോലെയായി. ശ്രീരാമൻചന്ദ്രൻ അനുജനോടു് ആജ്ഞാപിച്ചു:-

"ലക്ഷ്മണാ, ആനക്കു് എന്നതുപോലെ വലിയൊരു കുഴി ഇവിടെ ഉണ്ടാക്കു. രൗദ്രകർമ്മനിരതനായിരുന്ന ഈ ദുഷ്ടരാക്ഷസൻെറ ആഗ്രഹപ്രകാരം മൂടണം."

മഹാപ്രഭു, വിരാധൻെറ കഴുത്തിൽ ചവുട്ടിനിന്നുകൊണ്ടു് കുഴിവെട്ടുവാൻ കുമാരനോടു പറഞ്ഞു. വിരാധൻ വീണുകിടക്കുന്നതിന്നു സമീപത്തായി പാര, കൈക്കോട്ടു് എന്നിവകൊണ്ടു്, ലക്ഷ്മണൻ വലിയൊരു കുഴിവേഗത്തിൽ തീർത്തു. ഘോരഘോരം അലറുന്ന നക്തഞ്ചരനെ ഉരുട്ടി കുഴിയിലിട്ടു. അതുല്യബല

വാനും, യുദ്ധത്തിൽ യാതൊരാൾക്കും ചെറുത്തുനില്ക്കുവാൻ സാധിക്കാത്തവനുമായ വിരാധനെ ഉരുട്ടിയിട്ടതു് ഏററവും സന്തോഷത്തോടെയാണു്.

ദേവന്മാരുടെ ശത്രുവും ആയുധങ്ങളാൽ അവദ്ധ്യനുമായ നിശാചരനെ നരപുംഗവന്മാരായ കുമാരന്മാർ അവന്റെ ആഗ്രഹമനുസരിച്ചു് പറഞ്ഞതുപോലെ കല്ലുകളിട്ടു മൂടി. അവന്റെ അലച്ച് കാടുകളെ കിടുകിടെ വിറപ്പിച്ചു. രോമാഞ്ചത്തോടെ കുഴിയിൽവീണ ആ ഭയങ്കരനിശാചരനെ ഇങ്ങിനെ നിഗ്രഹിച്ചു് മഹാവനത്തിലുള്ളവർക്കു് അഭയമേകി. സന്തുഷ്ടയായ സീതാദേവിയെ സ്വീകരിച്ചു് ശ്രീരാമലക്ഷ്മണന്മാർ ആ വൻകാട്ടിൽ, ചന്ദ്രസൂര്യന്മാർ വിഹായസ്സിലെന്നപോലെ പ്രശോഭിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം നാലാം സർഗ്ഗം അവസാനിച്ചു.

---

## അഞ്ചാം സർഗ്ഗം. [ശരഭംഗസമാഗമം]

ഘോരരാക്ഷസനായ വിരാധനെ വധിച്ചു്, സീതാദേവിയെ ആശ്വസിപ്പിച്ചു്, ശ്രീരാമചന്ദ്രൻ തമ്പി സൌമിത്രിയോടു് അരുളിച്ചെയ്തു:—

"ക്ലേശകരവും ദുർഗ്ഗമവുമാണു്, ഈ കാടു്. നമ്മൾ വനവാസം ചെയ്തുവരുമല്ല. അതുകൊണ്ടു് വേഗത്തിൽ ശരഭംഗമഹർഷീന്ദ്രനെ പോയിക്കാണുക."

സഹോദരനോടും ധർമ്മപത്നിയോടുംകൂടി, രാഘവൻ ദേവദേവതേജസ്സൊത്ത ശരഭംഗാശ്രമസമീപത്തിൽ അത്ഭുതകരമായൊരു കാഴ്ച കണ്ടു. തേജസ്സുകൊണ്ടു് സൂര്യാഗ്നിതുല്യനായ സുരനായകൻ തേരിൽനിന്നിറങ്ങി, ദേവസമൂഹത്തോടൊപ്പം ഭൂസ്പർശം ചെയ്യാതെനില്ക്കുന്നു. ശോഭയേറുന്ന ആഭരണങ്ങൾ അണിഞ്ഞു്, വെൺപട്ടുടുത്തു്, അതുപോലെയുള്ള അനേകം മഹാന്മാരാൽ ആദരിക്കപ്പെട്ടു്, ദേവേന്ദ്രൻ വിളങ്ങുന്നു.

പച്ചവർണ്ണക്കുതിരകളോടുകൂടിയ തേർ വാനിടത്തിൽ ഉദയസൂര്യനെപ്പോലെ കാണുന്നു. വെൺകാർമദ്ധ്യത്തിൽ വിളങ്ങുന്ന പൂർണ്ണചന്ദ്രനെപ്പോലെയുള്ള വെൺകൊററക്കുട, വിചിത്രമാല്യങ്ങളാൽ മിന്നിത്തിളങ്ങുന്നു. തനിത്തങ്കപ്പിടിയിട്ട വെൺചാമരം രണ്ടു്സുരയുവതികൾ ശിരസ്സിന്നുമുകളിൽ വീശിക്കൊണ്ടിരിക്കുന്നു. ദേവന്മാർ, ഗന്ധർവ്വന്മാർ, സിദ്ധന്മാർ, ഋഷിവര്യന്മാർ തുടങ്ങിയവർ സ്തുതിഗീതങ്ങൾ ആലപിക്കുന്നു.

തേജസ്സേറിയ ആ ദേവൻ ശരഭംഗനോടുകൂടി സംസാരിച്ചിരിക്കുന്നതുകണ്ട ശ്രീരാമനു് ആളെ മനസ്സിലായി. ദേവേന്ദ്രനെ അറിഞ്ഞ ദാശരഥി അനുജനോടരുളിച്ചെയ്തു:—

"ലക്ഷ്മണാ, തേജസ്സും ശ്രീയുമൊത്തുചേരുന്നൊരത്ഭുതം കാണ്ക. പ്രകാശമേകുന്ന ഭാസ്കരദേവനെപ്പോലെ ആകാശത്തിലിതാ ഒരു രഥം നില്ക്കുന്നു. സുരേന്ദ്രന്റെ കുതിരകളെപ്പററി നാം മുമ്പുതന്നെ കേട്ടിട്ടില്ലേ? ആ ദിവ്യാശ്വങ്ങളാണു് ആകാശത്തിൽ കാണുന്നതു്, സംശയമില്ല. ഇതാ ആ തേരിന്നുചുററും നൂറുകണക്കിനു് യുവാക്കന്മാർ, പരിഘംപോലെയുള്ള കൈകളോടും, വിരിഞ്ഞ മാറത്തോടും, രക്തവർണ്ണവസ്ത്രംധരിച്ചു്, രത്നകുണ്ഡലങ്ങളണിഞ്ഞു്, നരികളെപ്പോലെ ആർക്കും അടുക്കുവാൻ കഴിയാത്ത ക്രൂരതയോടുകൂടി നില്ക്കുന്നു. ജാജ്വല്യങ്ങളായ മുത്തുമാലകൾ എല്ലാവരുടേയും മാറിടങ്ങളിൽ കാണുന്നു. ഇരുപത്തഞ്ചുവയസ്സിൽ അധികം ഏതൊരാൾക്കും മതിക്കുവാൻ സാധിക്കില്ല. അമരന്മാരുടെ വയസ്സു് എപ്പോഴും ഇതാണു്. സീതയെ പരിപാലിച്ചു് ഒട്ടിട നേരമിവിടെ നില്ക്കു. ഈ വന്നതു് ആരാണെന്നു് ഞാൻ വ്യക്തമായിട്ടറിയട്ടെ."

ജാനകീദേവിയേയും സൌമിത്രിയേയും അവിടെ നിർത്തി ശ്രീരാമദേവൻ വരുന്നതുകണ്ടപ്പോൾ ദേവേന്ദ്രൻ സ്വകാര്യമായി ശരഭംഗമാമുനിയോടു് പറഞ്ഞു:—

"ദാശരഥിരാമൻ ഇതാ ഇങ്ങോട്ടു വരുന്നു. എന്നോടു് സംസാരിക്കാതെതന്നെ കാര്യങ്ങൾ മുഴമിപ്പിക്കട്ടെ. എല്ലാജയങ്ങളും സിദ്ധിച്ചതിന്നുശേഷം രാഘവനെ അധികം താമസിക്കാതെ, ഞാൻ വന്നു കണ്ടുകൊള്ളാം. ലോകത്തിലുള്ള ഏതൊരാൾക്കും സാധിക്കാത്ത കർമ്മങ്ങൾ ചിലതു് ശ്രീരാമനു് ചെയ്യുവാനുണ്ടു്. അതു കഴിയട്ടെ, എന്നിട്ടാകാം ഞാൻ കാണുന്നതു്."

ഇങ്ങിനെ മാമുനിയെ മാനിച്ചു് യാത്രചൊല്ലി, തേരിലേറി ശത്രുനാശകനായ ദേവേന്ദ്രൻ വാനുലകംപൂകി.

ഉമ്പർകോൻ പോയി; സപരിവാരനായി അഗ്നിഹോത്രത്തിലിരുന്നരുളുന്ന ശരഭംഗമഹർഷീന്ദ്രസമീപത്തേക്കു് രഘുകുലതിലകനണഞ്ഞു. സീതാലക്ഷ്മണസമേതനായ ദേവൻ ഋഷിവര്യന്റെ പാദങ്ങളിൽ വീണുവണങ്ങി. യതിശ്രേഷ്ഠനാൽ മാനിതനായി അനുവാദത്തോടെ ഇരുന്നു് ശ്രീരാമൻ ഇന്ദ്രന്റെ ആഗമനത്തെപ്പററി ആരാഞ്ഞു.

ശരഭംഗൻ പറഞ്ഞു:—

"വരദാനതല്പരനായ ദേവേന്ദ്രൻ എന്നെ ബ്രഹ്മലോകത്തിലേക്ക് കൊണ്ടു പോകുവാൻ വന്നതാണ്. അതിഘോരതപസ്സുകൊണ്ട് ശചീപതി സംതൃപ്തനായിരിക്കുന്നു. എന്നാൽ എനിക്കേറ്റവും ഇഷ്ടാതിഥിയായ അങ്ങ് അടുത്ത് എത്തിയിട്ടുണ്ടെന്നറിവുള്ളതിനാൽ, അങ്ങയെ കാണാതെ ഞാൻ ബ്രഹ്മലോകത്തിലേക്ക് പോയില്ല. ഹേ പുരുഷോത്തമ, ധർമ്മാത്മാവും മഹാത്മാവുമായ അങ്ങയെ കണ്ടു. ഞാനിനി ബ്രഹ്മലോകത്തേക്ക് പോകുന്നു.

ഹേ രഘുനന്ദന, നിത്യങ്ങളും, ഉത്തമങ്ങളുമായ ലോകങ്ങൾ, ഉഗ്രതപസ്സുകൊണ്ട് പലതും ഞാൻ സമ്പാദിച്ചിട്ടുണ്ട്. അതുകളെല്ലാം ഇഹലോകത്തിലും പരലോകത്തിലും അങ്ങയ്ക്ക് ലഭിക്കുമാറാകട്ടെ! അവയെല്ലാം സ്വീകരിച്ചാലും."

സർവ്വശാസ്ത്രപാരംഗതനും പുരുഷവ്യാഘ്രനുമായ രാമചന്ദ്രൻ ഋഷീശ്വരൻെറ വാക്കുകേട്ട് ഉത്തരമോതി:—

"അവിടുന്നരുളിച്ചെയ്തതുപോലെ സർവ്വലോകങ്ങളും ഞാൻ ഏററുവാങ്ങിക്കൊള്ളാം. ഭഗവാനേ, ഈ വനകാട്ടിൽ പത്നിയോടും സോദരനോടുംകൂടി താമസിക്കുവാനുള്ളൊരു സ്ഥലം പറഞ്ഞുതന്നാൽ നന്ന്."

മഹാവിജ്ഞാനിയായ ശരഭംഗൻ ഇന്ദ്രതുല്യപ്രഭാവങ്ങളോടുകൂടിയ ശ്രീരാമചന്ദ്രൻെറ വാക്കുകൾ കേട്ടപ്പോൾ തുടർന്നു:—

"രാമ, അമിതശോഭയോടുകൂടിയ സുതീക്ഷ്ണൻ എന്ന യതീന്ദ്രൻ ഈ കാനനത്തിൽ പാർക്കുന്നുണ്ട്. ധർമ്മിഷ്ഠനായ അദ്ദേഹം അങ്ങയ്ക്ക്, നന്മയരുളും. രമ്യമായ ഈ വനത്തിൽ പരിപാവനമായ സ്ഥലത്തിരുന്ന് സുതീക്ഷ്ണൻ തപസ്സുചെയ്യുകയാണ്. അങ്ങക്ക് അർഹമായ പാർപ്പിടം ആ മുനീന്ദ്രൻ നിർദ്ദേശിച്ചുതരും. ഇതാ ഈ മന്ദാകിനീനദിയുടെ ഒഴുക്കിനനുസരിച്ച് നേരെപൊയ്ക്കൊള്ളുക. പുഷ്പസമൂഹാലംകൃതമായ പൊങ്ങുതടി നദീതീരത്തിൽ കാണാം. രാമാ, അതാണ് അങ്ങോട്ടുള്ളവഴി.

സ്നേഹസ്വരൂപിയായ നരശാർദ്ദൂലമേ, അല്പനിമിഷങ്ങൾ എന്നെ കടാക്ഷിച്ചുകൊണ്ട് നില്ക്കണേ. സർപ്പം വളയഴിക്കുന്നതുപോലെ, എൻെറ ആത്മാവ് ഈ ശരീരത്തെവിട്ട് വാനുലകിലേക്ക് പോവുകയായി."

ദിവ്യയതിവര്യനായ ശരഭംഗൻെറ പുരോഭാഗത്തിൽ അഗ്നി ആളിക്കത്തി. മന്ത്രപൂർവ്വം നൈ ഹോമിച്ചു. ഒരു സരസ്സിലേക്കെന്നപോലെ ശരഭംഗമാമുനി അഗ്നിമദ്ധ്യത്തിലേക്കു പ്രവേശിച്ചു.

വളരെവഷങ്ങളോളം പഴക്കംചെന്ന തൊലിയും, കേശരോമാദികളും കരിഞ്ഞു. രക്തത്തോടുകൂടിയ മാംസം ദഹിച്ചു. അസ്ഥിസഞ്ചയമെല്ലാം അല്പനിമിഷങ്ങൾക്കുള്ളിൽ ചാമ്പൽ മാത്രമായിമാറി.

അത്ഭുതകരമായ ആ അഗ്നിപ്രവേശം, സീതാലക്ഷ്മണസമേതനായ ശ്രീരാമചന്ദ്രനെക്കൂടി ആശ്ചര്യപ്പെടുത്തി.

അഗ്നികുണ്ഡത്തിൻെറ മദ്ധ്യത്തിൽനിന്നു് പതുക്കെപ്പതുക്കെ ശരഭംഗമഹഷീശ്വരൻ ഉയന്നതു് ഒരു കുമാരൻെറ ദേഹമാന്നിട്ടായിരുന്നു. ചെന്തീതുല്യതേജസ്സോടുകൂടിയ ആ ശരീരം, മഹായജ്ഞങ്ങൾ ചെയ്യുവക്കും, മാമുനീന്ദ്രന്മാർക്കും, അമരവരന്മാക്കും, സ്വാധീനമായ ലോകങ്ങളെക്കൂടിപിന്നിട്ടു്, ബ്രഹ്മലോകത്തിലേക്കു് ഇടിമിന്നൽപോലെ പോയ്മറഞ്ഞു.

പരിവാരങ്ങളോടുകൂടിനില്ക്കുന്ന വിധാതാവിനെ ആ ബ്രഹ്മഷിശ്രേഷ്ഠൻ സുവ്യക്തമായികണ്ടു. ബ്രാഹ്മണോത്തമനായ ശരഭംഗന്നു് സ്വാഗതമോതിക്കൊണ്ടു് ബ്രഹ്മാവു്, പ്രസന്നചിത്തനായി സ്വസ്ഥാനത്തിലേക്കു കൊണ്ടുപോയി.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ
ആദികാവ്യത്തിൽ ആരണ്യകാണ്ഡം അഞ്ചാം സഗ്ഗം അവസാനിച്ചു.

---

## ആറാംസഗ്ഗം. (രാക്ഷസവധപ്രതിജ്ഞ)

ഭഗവാൻ ശരഭംഗൻ സത്യലോകംപൂകിയശേഷം അനേകം മഹഷിവര്യന്മാർ, ജാജ്വല്യമാനനായ ശ്രീരാമദേവൻെറ സമീപമണഞ്ഞു. അതികഠിനതപസ്സുചെയ്യുന്നവരാണവർ. തപസ്സിൻെറ പല പതനത്തിലുമെത്തിയ അവരിൽ; വൈഖാനസർ, ബാലഖില്യർ, സംപ്രക്ഷാളർ, മരീചിപർ, അനേമശ്മകുട്ടർ, ധാമ്മികമായ വൃക്ഷപത്രാശനർ, പല്ലുതന്നെ ഉരലാക്കിയവർ, കഴുത്തുവരെ വെള്ളത്തിൽ നില്ക്കുന്നവർ, ഗാത്രശയ്യർ, ശയിക്കാത്തവർ, പണ്ണശാലക്കു് വെളിയിൽ നില്ക്കുന്നവർ, വെള്ളംമാത്രം ഭക്ഷിക്കുന്നവർ, വായുഭക്ഷണം മാത്രമുള്ളവർ, ഭൂസ്പശം ചെയ്യാതെ നില്ക്കുന്നവർ, മാട്ടവമില്ലാത്ത ഭൂഭാഗത്തു് കിടക്കുന്നവർ,

ഇന്ദ്രിയയമനം ചെയ്തവർ, ശുദ്ധോപവാസക്കാർ, ഈറൻ വസ്ത്രം ധരിക്കുന്നവർ, ജപശീലന്മാർ, സദാസമയം തപോനിഷ്ഠയിലിരിക്കുന്നവർ, പഞ്ചാഗ്നിമദ്ധ്യത്തിലിരിക്കുന്നവർ, ഇങ്ങിനെ ബ്രഹ്മതേജസ്സേറിയ യോഗൈകനിരതരായ മാമുനിമാർ ശ്രീശരഭംഗാശ്രമത്തിൽ നില്ക്കുന്ന, സീതാലക്ഷ്മണസമേതനായ സാക്ഷാൽ ശ്രീരാമചന്ദ്രനെ കണ്ടു. ദൃഢമനസ്കരായ ആ ധർമ്മജ്ഞർ, ധാർമ്മികബീജവും, മഹത്തുക്കളായ ധർമ്മങ്ങളെല്ലാം അറിയുന്ന മഹാപ്രഭുവുമായ ശ്രീരാഘവനോട് അഭ്യർത്ഥിച്ചു:—

"ദേവന്മാർക്ക് ഇന്ദ്രനെന്നപോലെ, മഹാരഥനായ അങ്ങ് ഇക്ഷ്വാകുവംശത്തിനും ഈ ഭൂമിക്കും പ്രധാനനാഥനാണ്. അങ്ങയുടെ യശസ്സും പരാക്രമപ്രൌഢിയും മൂന്നുലോകത്തിലും പരന്നിട്ടുണ്ട്. പിതൃഭക്തി, സത്യം, ധർമ്മം, ഇവയുടെ പൂർണ്ണരൂപമാണ് അങ്ങ്. ധർമ്മജ്ഞനും, ധാർമ്മികനും, മഹാത്മാവുമായ അങ്ങയുടെ സന്നിധിയിൽ, ഞങ്ങളൊരു അപേക്ഷ സമർപ്പിക്കുന്നതു്, പ്രഭുവായ അങ്ങ്, ക്ഷമിച്ച് കൈക്കൊള്ളണം.

ആറിലൊന്ന് നികുതിയായി വാങ്ങുന്ന രാജാവ്, സ്വസന്താനങ്ങളെപ്പോലെ പ്രജകളെ കാത്തുരക്ഷിക്കാതിരുന്നാൽ അധർമ്മമാണ്. സ്വന്തം പ്രാണനേയും ആത്മജന്മാരേയും പോലെ നാട്ടാരെ വിഷമങ്ങളേതും സ്വയം സഹിച്ച് രക്ഷിക്കേണ്ടതു് നൃപൻെറ കടമയാണ്. അതു് ചെയ്യുന്നവൻെറ കീർത്തി അനേകവർഷങ്ങൾ നിലനില്ക്കും. സ്വർഗ്ഗത്തിലും അദ്ദേഹം മാന്യനാണ്. വനമദ്ധ്യത്തിൽ കായ്കനികൾ ഭക്ഷിച്ച് വൻതപസ്സിലിരിക്കുന്ന തപസ്വികളുടെ നാലിലൊന്ന് ധർമ്മം പ്രജാപരിരക്ഷണം ചെയ്യുന്ന ഭൂമിപന്നുള്ളതാണ്. രാമാ, വനമദ്ധ്യത്തിൽ അനേകം ബ്രാഹ്മണർ അങ്ങയെ നാഥനായി സ്വീകരിച്ചിട്ടുണ്ട്; പക്ഷെ രാക്ഷസമർദ്ദനമേല്ക്കുന്ന ഞങ്ങളിന്ന് അനാഥരെപ്പോലെയായിരിക്കുന്നു.

കുമാരാ, ഇങ്ങോട്ടു വരു. ഇതാ അനേകം ബ്രാഹ്മണരെ വധിച്ചിട്ട അസ്ഥികൾ കൂടിക്കിടക്കുന്നതു് നോക്കു. പമ്പയുടേയും മന്ദാകിനിയുടേയും തീരവാസികളായ ബ്രഹ്മജ്ഞന്മാരുടെ ഗതിയാണിതു്. ചിത്രകൂടപർവ്വതവാസികൾക്കും അരക്കർ അന്തലാണേകുന്നതു്. ഈശ്വരധ്യാനനിരതന്മാരായവരെ ഇത്തരത്തിൽ നിശാചരന്മാർ ഉപദ്രവിക്കുന്നതു് സഹിക്കുവാൻ സാധിക്കുന്നില്ല. ഘോരകർമ്മങ്ങൾ മാത്രമാണ് അരക്കന്മാർ അരണ്യത്തിൽ എപ്പോഴും ചെയ്യുന്നതു്. പ്രഭോ, ശരണാഗതവത്സലനായ അങ്ങയെ ഞങ്ങൾ അഭയം പ്രാപിക്കുന്നു. അഭയമേകുവാൻ അങ്ങയെപ്പോലെ മററൊരാളില്ലെന്നതും ഞങ്ങൾക്കറിയാം. രാമാ, രക്ഷോ

പദ്രവമേല്ക്കുന്ന ഞങ്ങളെ രക്ഷിക്കണെ. അവിടുന്നല്ലാതെ ഈ ഭൂമിയിൽ രാക്ഷസന്മാരിൽനിന്നു് ആരാണു് ഞങ്ങളെ രക്ഷിക്കുക?

സജ്ജനങ്ങളായ താപസന്മാരുടെ, ഇപ്രകാരമുള്ള വാക്കുകേട്ടപ്പോൾ, ധർമ്മസ്വരൂപിരാഘവൻ ഉത്തരമരുളിച്ചെയ്തു:—

"മാമുനിമാരായ നിങ്ങൾ, എന്നോടു് ഇപ്രകാരം പറയരുതു്. നിങ്ങൾ കല്പിക്കുന്നതു് അനുസരിക്കുവാൻ ആഗ്രഹിക്കുന്നവനാണു് ഞാൻ. തൻകാര്യമൊന്നുകൊണ്ടുമാത്രം ഞാൻ വനവാസത്തിന്നു തയ്യാറായി. അതു് രക്ഷോബാധയേല്ക്കുന്ന നിങ്ങളെ രക്ഷിക്കുവാൻകൂടി ഉപയുക്തമാകുന്നതു് ഭാഗ്യമല്ലെ? പിതൃനിർദ്ദേശമനുസരിച്ചു് അരണ്യത്തിലെത്തിയ എനിക്കു്, തപസ്വിവര്യന്മാരായ നിങ്ങളുടെ കാര്യസിദ്ധികൂടി വരുത്തുവാൻ സാധിച്ചാൽ, ബഹുഫലസിദ്ധിയുള്ളതായിത്തീരും, ഈ വാസം. മഹർഷിമാരെ ഉപദ്രവിക്കുന്ന, രാക്ഷസന്മാരെയെല്ലാം, ലക്ഷ്മണനോടുകൂടിയ ഞാൻ വധിക്കുന്നതാണു്. അനുജനോടുകൂടിയ എന്റെ വീര്യം മഹത്വമേറിയതാണെന്നു് തപോധനന്മാർ കാണും."

ഇങ്ങിനെ മഹർഷിമാർക്കെല്ലാം അഭയംകൊടുത്ത ധർമ്മമൂർത്തി സൌമിത്രിയോടും സീതയോടുംകൂടി അവരുടെ അനുജ്ഞപ്രകാരം സുതീക്ഷ്ണാശ്രമത്തിലേക്കു് എഴുന്നള്ളി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം ആറാം സർഗ്ഗം അവസാനിച്ചു.

---

## ഏഴാം സർഗ്ഗം. (സുതീക്ഷ്ണദർശനം)

ശത്രുസംഹാരരൂപിയായ ശ്രീരാമൻ സൌമിത്രിയോടും സീതാദേവിയോടും ബ്രാഹ്മണശ്രേഷ്ഠന്മാരോടുംകൂടി അല്പദൂരം പിന്നിട്ടു് ജലപൂർണ്ണങ്ങളായ നദികൾ കടന്നു. ആകാശസ്പർശിയും കരിങ്കാറുപോലെയുള്ളതുമായ വന്മലക്കാടു കണ്ടു. ജാനകീദേവിയോടുകൂടിയ ദശരഥനന്ദനന്മാർ വിചിത്രങ്ങളായ മാമരങ്ങൾ സൂഴ്ന്ന മഹാരണ്യത്തിലെത്തി. പൂവും കായും നിറഞ്ഞ വൃക്ഷങ്ങളാലലംകൃതവും മരവുരികളോടുകൂടിയതുമായ ആശ്രമം വിജനസ്ഥലത്തു് വിരാജിക്കുന്നു. ചേറും അഴുക്കും ചിടയുമേന്തി, ഐഹികലോകത്തെപ്പററി യാതൊന്നുമറിയാതെ കഠിനതപസ്സിലിരിക്കുന്ന തപോവൃദ്ധനായ സുതീക്ഷ്ണമാമുനിയുടെ സമീപമണഞ്ഞു് ദേവൻ ഉണർത്തിച്ചു:—

"ധർമ്മജ്ഞനായ മാമുനീന്ദ്ര, ദാശരഥിരാമനാണ് ഞാൻ. ഭഗവാൻെറ ദർശനത്തിന്നായി വന്നതാണ്. എന്നെ അവിടുന്ന് സ്വീകരിക്കണം!

ഭഗവാൻ സുതീക്ഷ്ണൻ ധർമ്മിഷ്ഠശ്രേഷ്ഠനായ വീരരാമനെ രണ്ടുകൈകളെക്കൊണ്ടും ഗാഢാലിംഗനംചെയ്തുണ്ട് അരുളിച്ചെയ്തു:–

"ധാർമ്മികസത്തമനായ വീരരാമ, അങ്ങയുടെ സാന്നിദ്ധ്യംകൊണ്ട് ഈ ആശ്രമം സനാഥമായിത്തീൎന്നു. എൻെറ ശരീരം ഭൂമയിലുപേക്ഷിച്ച് സ്വർഗ്ഗം പ്രാപിക്കാത്തതു് യശസ്വിയായ അങ്ങയുടെ വരവുകാത്തിട്ടാണ്. പിതൃവാക്യ പരിപാലനത്തിന്നായി നാടുവിട്ട് ചിത്രകൂടാചലത്തിലെത്തിയതുമുതൽ എല്ലാകാര്യങ്ങളും ഞാനറിയും. മാത്രമല്ല, സുരേശ്വരനായ ശതക്രതു ഇവിടെവന്ന് വർത്തമാനങ്ങളെല്ലാം പറയുകയും ചെയ്തിട്ടുണ്ട്. എൻെറ സൽക്കർമ്മം നിറഞ്ഞ തപസ്സിനാൽ, ലോകങ്ങളെല്ലാം ജയിച്ച് ദേവർഷിസ്ഥാനത്ത് എത്തിയിരിക്കുന്നതായി മഹാദേവനായ അമരനാഥൻ എന്നെ അറിയിച്ചു. രാഘവ, ഞാൻ വിജയിച്ച പുണ്യലോകങ്ങളിൽ എൻെറ അനുഗ്രഹംകൊണ്ട്, ഭവാൻ പത്നിയോടും സഹോദരനോടുമൊന്നിച്ച് സ്വച്ഛന്ദം വിഹരിച്ചാലും."

ഘോരതപസ്സുകൊണ്ട് അക്ഷയപുണ്യം സമ്പാദിച്ച സത്യസന്ധനായ ആ മാമുനിയോട്, വിധാതാവിൻെറ സമീപത്തിൽ ദേവേന്ദ്രൻ എന്നപോലെ, കാകുൽസ്ഥൻ ഉണർത്തി:—

"അവിടുന്ന് അനുഗ്രഹിച്ചേകിയ ലോകങ്ങളെല്ലാം ഞാൻ ഏററുവാങ്ങിക്കൊള്ളാം. ഈ മഹാരണ്യത്തിൽ യോജിച്ചൊരു പാർപ്പിടം എനിക്ക് അവിടുന്ന് നിർദ്ദേശിച്ചുതരണം. അവിടുന്ന് എന്തിനും ശക്തിയുള്ളവനാണെന്നും, ആർക്കും ഇഷ്ടങ്ങളേകുവാൻ തല്പരനാണെന്നും, ഗൗതമനായ ഭഗവാൻ ശരഭംഗൻ അരുളിച്ചെയ്തിട്ടുണ്ട്."

ശ്രീരാമചന്ദ്രൻെറ വാക്കുകൾ കേട്ട് അതിസന്തുഷ്ടനായ ബ്രഹ്മർഷി സുതീക്ഷ്ണൻ മധുരമായി പറഞ്ഞു:—

"ഈ ആശ്രമം ഏററവും വിശിഷ്ടമാണ്. സന്തുഷ്ടനായി ഇവിടെ വാണാലും. എക്കാലത്തും കായ്കനികൾ സുലഭമായിട്ടുണ്ട്. അനേകം മഹർഷിമാർ തപസ്സുചെയ്തുകൊണ്ടിരിക്കുന്നു. എന്നാൽ യാതൊരു ക്ലേശവും കൂടാതെ മൃഗങ്ങൾ ഭയമേകത്തക്കവിധം കൂട്ടംകൂട്ടമായി ഇവിടെയെല്ലാം ചുററിനടന്ന് മടങ്ങിപ്പോകും. ഇങ്ങിനെ മൃഗങ്ങളെക്കൊണ്ടല്ലാതെ, മറെറാരു വിഷമവും ഇവിടെയില്ല."

ബ്രഹ്മർഷിയുടെ വാക്കുകേട്ടപ്പോൾ ലക്ഷ്മണപൂർവ്വജൻ, ശരസഹിതമായ വില്ല് വലിച്ച് ധീരതയോടെപറഞ്ഞു:—

"ഭഗവാനേ, അങ്ങിനെയാണെങ്കിൽ ഇവിടെവന്നെത്തുന്ന മൃഗങ്ങളെ ഇടിവാളുപോലെയുള്ള ക്രൂരമ്പുകൾകൊണ്ടു് ഞാൻ നിഗ്രഹിക്കും. അതു് അവിടുത്തേക്കു് സുഖമേകട്ടെ. മനോഭയം ഉണ്ടാകുന്നതിലധികം കഷ്ടമായിട്ടു് എന്താണുള്ളതു്? അനേക ദിവസങ്ങൾ ഇവിടെത്തന്നെ വസിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നുമില്ല."

വരദനായ ബ്രഹ്മർഷി സുതീക്ഷ്ണനോടു് ഇത്രയുംപറഞ്ഞു് സന്ധ്യാവന്ദനത്തിന്നായി ശ്രീരാമൻ അനുജനോടും പത്നിയോടുമൊന്നിച്ച് എഴുന്നള്ളി.

മോഹനമായ ആ ആശ്രമത്തിൽ താമസിച്ചു. മഹർഷീശ്വരന്മാർ ഭക്ഷിക്കുന്ന പരിപാവനമായ അന്നം മഹാത്മാവായ സുതീക്ഷ്ണൻ സ്വന്തം കൈകൾകൊണ്ടുതന്നെ സീതാലക്ഷ്മണസമേതനായ മനുജേശ്വരന്നു് ആ നിശയിൽ സൽക്കരിച്ചേകി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, ഏഴാം സർഗ്ഗം അവസാനിച്ചു.

---

## എട്ടാംസർഗ്ഗം (സുതീക്ഷ്ണാശ്രമനിർഗ്ഗമനം)

ഭഗവാൻ സുതീക്ഷ്ണന്റെ ഹൃദയംഗമമായ അതിഥിസൽക്കാരമനുഭവിച്ച് രാത്രികഴിഞ്ഞു. പ്രഭാതത്തിൽ യഥാസമയം ഉണർന്നെഴുന്നേററ ശ്രീരാമചന്ദ്രൻ സീതാലക്ഷ്മണസംയുക്തനായി താമരപ്പൂമണം വീശുന്ന സരസ്സിൽ കുളിർജലത്തിൽ സ്നാനംചെയ്തു. പിന്നീടു് അഗ്നിയേയും ദേവന്മാരേയും പൂജാവന്ദനാദികൾ ചെയ്തു. താപസവര്യന്മാർ വസിക്കുന്ന അരണ്യത്തിൽ ദശരഥനന്ദനന്മാർ മൈഥിലിയൊന്നിച്ച്, ഉദിച്ചുവരുന്നസൂര്യനെ ദർശനംചെയ്തു്, സുതീക്ഷ്ണമാമുനിയുടെ സവിധത്തിൽഎത്തി; ഇപ്രകാരം ഉണർത്തിച്ചു:—

"ഭഗവാനേ, പൂജ്യനായ അവിടുത്തെ പൂജകൊണ്ടു് ഞങ്ങൾ സസുഖംവസിച്ചു. അവിടുത്തോടു് വിടചോദിക്കുന്നു. ഞങ്ങൾ യാത്രയാകട്ടെ. മഹർഷീശ്വരന്മാർ ഞങ്ങളെ ജാഗ്രതപ്പെടുത്തുന്നു. ദണ്ഡകാരണ്യത്തിൽ വസിക്കുന്ന യതിവരന്മാരുടെ ആശ്രമംമുഴവൻ കാണുവാൻ ഞങ്ങൾക്കു് ധൃതിതോന്നുന്നുണ്ടു്. സംയമനിരതരും, ധർമ്മനിത്യരും, ജ്വാലയില്ലാത്ത അഗ്നിപോലുള്ളവരുമായ ഈ മുനി

ശ്രേഷ്ഠന്മാക്കം ഞങ്ങഠംക്കം വിടതരണം. അന്യായധനം സമ്പാദിച്ച ദുഷ്പ്രഭു വിനെപ്പോലെ, പൊറുക്കാൻവയ്യാത്ത ശക്തിയോടുകൂടി ആദിത്യൻ ഉയരുന്നതി നമുമ്പെ പോകുവാൻ ആഗ്രഹമുണ്ടു്."

ലക്ഷ്മണനോടും വൈദേഹിയോടുംകൂടി ശ്രീരാഘവൻ മുനീന്ദ്രപദാങ്ങളിൽ നമസ്കരിച്ചു. സസ്നേഹം അവരെ എഴുന്നേല്പിച്ചു് മുറുകെ ആലിംഗനംചെയ്തു് അരുളിച്ചെയ്തു.:—

"രാമ, സൌമിത്രിയോടും നിഴൽപോലെപിൻതുടരുന്ന സീതയോടും ഒന്നി ച്ചു് പോയാലും. വഴി സുഖമായ്ത്തീരട്ടെ. ദണ്ഡകാരണ്യവാസികളും തപസ്സാൽ ഭാവിതാത്മാക്കളുമായ ഈ മഹർഷിമാരുടെ ഹൃദയഹാരികളായ ആശ്രമങ്ങളെല്ലാം, ഹേവീരാ, പോയിക്കാണുക. ധാരാളം കായും കനികളുമൊത്തു് പൂത്തുനില്ക്കുന്ന കാടുകഠം; ഉത്തമമൃഗസമൂഹങ്ങഠം; നിമ്മലജലം, വികസിച്ചുനില്ക്കുന്ന താമരപ്പൂ ക്കഠം എന്നിവചേന്ന സരസ്സുകഠം; കൺകുക്കുന്ന അരുവികഠം, ആറുകഠം; കേകാര വത്തോടെ വിഹരിക്കുന്ന മയിലുകളാൽ രമണീയങ്ങളായ വനങ്ങഠം; ഇവയെ ല്ലാം അങ്ങേക്കു്കാണാം. ലക്ഷ്മണാ, അഗ്രജനെ അനുഗമിച്ചു്, പ്രകൃതിയുടെ മനോ ഹാരിത്വം കാണുക. വീണ്ടും നിങ്ങഠം എന്റെ ആശ്രമത്തിലേക്കു വരണം."

"അവിടുത്തെ നിർദ്ദേശം അനുസരിച്ചുകൊള്ളാം."

മൂന്നുപേരും മാമുനിയെ പ്രദക്ഷിണംവെച്ചു് പോകുവാൻ ഒരുങ്ങി. ഉടനെ ജാനകീദേവി ഉത്തമതൂണീരങ്ങളും വില്ലുകളും നിശിതഖഡ്ഗങ്ങളുമെടുത്തു് ആ ജ്യേഷ്ഠാനുജന്മാരുടെ കയ്യിൽകൊടുത്തു. തൂണീരങ്ങളണിഞ്ഞു് ശ്രേഷ്ഠധ്വനി യോടുകൂടിയ ചാപങ്ങഠംധരിച്ചു് ആശ്രമംവിട്ടുപോകുവാൻ ശ്രീരാമലക്ഷ്മണന്മാർ തയ്യാറായി. ബ്രഹ്മർഷിവിടനൽകി. അഴകേറിയ ദശരഥനന്ദനന്മാർ വാളും വില്ലുമേന്തി സീതാദേവിയൊന്നിച്ചു് വേഗത്തിൽ യാത്രയായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകീനിമ്മിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം എട്ടാം സർഗ്ഗം അവസാനിച്ചു.

---

## ഒമ്പതാംസർഗ്ഗം [സീതാവാക്യം]

ഭഗവാൻ സുതീക്ഷ്ണന്റെ അനുജ്ഞയോടെ പുറപ്പെട്ടപ്പോഠം മഹാപ്രഭുവായ

ഭർത്താവിനോട്, ജാനകീദേവി സ്നേഹപൂർണ്ണവും ഹൃദ്യവുമായ വാക്കുകൾ ഇപ്രകാരം പറഞ്ഞു:—

"ഈ വലിയ ധർമ്മം നേടുവാൻ അതിബുദ്ധികൊണ്ട് ആലോചനാപൂർവ്വമായ വിധിതന്നെ വേണം. കാമം എന്ന വ്യസനം വിട്ടവർക്കല്ലാതെ അതിന് സാദ്ധ്യവുമല്ല. കാമത്താൽ ഉണ്ടാകുന്ന വ്യസനങ്ങൾ മൂന്നെണ്ണമാണ്. ഒന്നാമത്തേത് അസത്യകഥനം. ഇതിനുമീതെ നില്ക്കുന്ന രണ്ടെണ്ണമാണ് പരനാരീഗമനവും, വൈരമില്ലാതെയുള്ള നിഗ്രഹവും.

പ്രഭോ, അവിടുന്ന് ഒരിക്കലും കളവുപറഞ്ഞിട്ടില്ല; പറയുകയുമില്ല. അധർമ്മവർദ്ധകമായ പരസ്ത്രീവാഞ്ഛ ഇന്നുവരെയും അവിടുത്തേക്ക് ഉണ്ടായിട്ടില്ല; അത്തരമൊരു ചിന്തപോലും സ്വപത്നീരതനായ അവിടുത്തെ ഹൃദയത്തിൽ ഉണ്ടാകുന്നതുമല്ല. സത്യസന്ധനും, മഹാത്മാവും ശ്രീമാനുമായ ലക്ഷ്മണാഗ്രജാ, പിതൃകല്പന അക്ഷരംപ്രതി നിറവേററുന്ന അവിടുന്ന്, സത്യധർമ്മങ്ങളുടെ ഉത്തമസ്ഥാനമാണ്; ഇവ അവിടുത്തെ ഹൃദയത്തിൽ അചഞ്ചലമായി സ്ഥിതിചെയ്യുന്നു. ഇന്ദ്രിയങ്ങളെ അടക്കിയവർക്കല്ലാതെ ഇത് സാധിക്കുന്നതല്ലല്ലൊ. അവിടുന്ന് ജിതേന്ദ്രിയനാണെന്ന് എനിക്കറിയാം.

അതികഠിനമാണ് മൂന്നാമത്തേത്. നേരിട്ട് തെററുചെയ്യാത്തവരെ, മൌഢ്യത്താൽ നിർദ്ദാക്ഷിണ്യം നിഗ്രഹിക്കുക. ഈ തെററുപററാവുന്ന സന്ദർഭം അവിടുത്തേക്ക് അടുത്തിരിക്കുന്നു. വീരവീരനായ അവിടുന്ന് ദണ്ഡകാരണ്യത്തിൽ വസിക്കുന്ന മുനിമാരെ രക്ഷിക്കാമെന്നും, യുദ്ധത്തിനു രാക്ഷസവിനാശം ചെയ്യാമെന്നും ഏററിട്ടുണ്ടല്ലൊ. സഹോദരസമേതനായ അവിടുന്ന് ആയുധമേന്തി ദണ്ഡകവനത്തിലേക്ക് പോകുന്നത് അതുകൊണ്ടല്ലേ?. കോദണ്ഡപാണിയായി ശരം കൈക്കൊണ്ട് അവിടുത്തെ കാണുമ്പോൾ എനിക്ക് വ്യസനമാണ് വർദ്ധിക്കുന്നത്. അവിടുത്തെ സ്വഭാവമറിയുന്ന ഞാൻ പഥ്യമായതും നന്മയേറിയതും ചിന്തിച്ചു.

ദണ്ഡകാരണ്യത്തിലേക്കുള്ള അവിടുത്തെ പോക്ക് എനിക്ക് തൃപ്തി തരുന്നില്ല. അതിനുള്ള കാരണം പറയുന്നത് സദയം അവിടുന്ന് ചെവിക്കൊള്ളണം. വില്ലും അമ്പും കയ്യിലെടുത്ത്, അനുജനൊന്നിച്ച് വങ്കാട്ടിലേക്ക് പോകുന്ന അവിടുന്ന് എല്ലാകാടനെ കണ്ടാലും അമ്പയച്ചെന്നു വന്നേക്കും. ഉണങ്ങിയ വിറക് അഗ്നിസമീപത്തിലിരുന്നാൽ തേജസ്സ് വർദ്ധിക്കുന്നതുപോലെ ചാപബാണങ്ങളേന്തിയ ക്ഷത്രിയന്മാർക്ക് ബലം തീർച്ചയായും വർദ്ധിക്കും.

സന്തുഷ്ടങ്ങളായ പക്ഷിമൃഗാദികളോടുകൂടി ഒരു വൻകാട്ടിൽ, സത്യസന്ധനം നിർമ്മലനുമായ ഒരു ഋഷിവര്യൻ പണ്ട് താമസിച്ചിരുന്നു. ആ യതിശ്രേഷ്ഠൻെറ തപോവിഘ്നം വരുത്തുവാൻ ശചീപതിയായ ദേവേന്ദ്രൻ തീർച്ചപ്പെടുത്തി. ശൂരനായൊരു യോദ്ധാവിൻെറ വേഷത്തിൽ വാനവർകോൻ ആശ്രമത്തിൽചെന്ന്, അത്യധികം മൂർച്ചയുള്ള ഒരു വാൾ ന്യാസമായി ആ പുണ്യാത്മാവിൻ വശം കൊടുത്തുവത്രെ.

ഏല്പിച്ചവസ്തു സൂക്ഷിക്കേണ്ടതിൻെറ പ്രാധാന്യം തികച്ചും അറിയുന്ന മുനി, താൻ തികച്ചും വിശ്വസ്തനാണെന്ന് വ്യക്തമാക്കത്തക്കവിധം, സ്നാനത്തിന്നു പോകുമ്പോഴും കായ്കനികൾക്കു പോകുമ്പോഴും ആ നിശിതഖഡ്ഗം കൈവശം വെച്ചിരുന്നു. അതിൻെറ ഭംഗിയിലും മൂർച്ചയിലും ശ്രദ്ധപതിഞ്ഞു. തപോനിഷ്ഠ അല്പാല്പംകുറഞ്ഞു. ക്രമത്തിൽ ബുദ്ധി ഹിംസയിലേക്ക് തിരിയുകമാത്രമല്ലാ അതിൽ രസിക്കുവാൻ തന്നെ തുടങ്ങി. ശസ്ത്രസംസർഗ്ഗംകൊണ്ട് അധർമ്മചാരിയായി അവസാനം നരകത്തിൽ പതിച്ചു എന്നു് കേട്ടിട്ടുണ്ട്. അഗ്നിയെപ്പോലെ ശസ്ത്രസംസർഗ്ഗവും ആപത്തിന്നു് കാരണമാണ്.

സ്നേഹബഹുമാനങ്ങളാൽ, ഓർമ്മിപ്പിക്കുക മാത്രമാണ് ഞാൻ ചെയ്യുന്നതു്; ഉപദേശിക്കുകയോ പഠിപ്പിക്കുകയോ അല്ല. കോദണ്ഡപാണിയായ അവിടുന്നു് ദണ്ഡകവനത്തിൽ അനേകം അസുരന്മാരെ കണ്ടുവെന്നുവരാം. യാതൊരു വൈരവുമില്ലാതെ അവരെ വധിക്കുവാൻ അവിടുത്തേക്ക് തോന്നരുതേ. തെററചെയ്യാത്ത ഏതൊരു വ്യക്തിയേയും നിഗ്രഹിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. വനവാസികളായ ആർത്തന്മാരെ രക്ഷിക്കുകയാണ്, വില്ലെടുത്ത വീരക്ഷത്രിയൻെറ ധർമ്മം. ആയുധമെവിടെ? വിപിനമെവിടെ? ക്ഷത്രിയവീര്യമെവിടെ? തപോധർമ്മമെവിടെ? ഇവ തമ്മിൽതമ്മിൽ യോജിക്കുകയില്ല. നാം ദേശധർമ്മത്തെ ആദരിക്കുകയല്ലെ വേണ്ടതു്?

അതുകൊണ്ട്, പ്രഭോ ആയുധമെടുത്താൽ ബുദ്ധിദുഷിക്കുമെന്നാണ് എനിക്കു തോന്നുന്നതു്. ക്ഷത്രിയധർമ്മം, വീണ്ടും അയോദ്ധ്യയിൽ തിരിച്ചെത്തിയതിന്നു ശേഷം എടുക്കാം. നാടുവിട്ട് കാട്ടുപൂകിയ അവിടുന്നു് മുനിചര്യയിലിരിക്കുന്നതാണ്, ശാശ്വതസന്തോഷത്തെ, എനിക്കുമാത്രമല്ല ശ്വശുരന്മാക്കും കൂടിനല്കുക.

ധർമ്മത്താൽ അർത്ഥമുണ്ടാകും; ധർമ്മത്താൽ സുഖം നേടാം; ധർമ്മത്താൽ എല്ലാംതന്നെ സിദ്ധിക്കും; ഈ ലോകജീവിതത്തിൻെറ കാതൽ തന്നെ ധർമ്മമാണ്. ദേഹസുഖത്തിൽ അല്പംപോലും ആസക്തിയില്ലാതെ, ആരോഗ്യത്തിൽ

പോലും സ്മരണയില്ലാതെ, അതിയത്നം ചെയ്തിട്ടാണ് ധാർമ്മികജീവിതത്തിൽ നിപുണന്മാരാകുന്നത്. സുഖമായി സുഖം സമ്പാദിക്കുവാൻ സാധിക്കുകയില്ല. ആത്മാവിനെ നിർമ്മലമാക്കി, തപോവനത്തിനു യുക്തമായ ധർമ്മം അവിടുന്ന് ചെയ്യുക. അവിടുത്തേക്ക് അറിയാത്തവയല്ല ഞാൻ പറയുന്നത്. മൂന്നുലോകങ്ങളിലുമുള്ള തത്വങ്ങൾകൂടി അവിടുത്തേക്ക് "കരതലാമലകം" പോലെയാണ്.

മഹാപ്രഭോ, ഇത്രയും ഞാൻ പറഞ്ഞതു് വെറും സ്ത്രീചാപല്യംകൊണ്ടു മാത്രമാണേ. ധർമ്മമൂർത്തിയായ അവിടുത്തോടു് ധർമ്മം ഉപദേശിക്കുവാൻ ആർക്കാണ് സാധിക്കുക? അനുജനോടു്കൂടി, ആലോചിച്ച് തീർച്ചയാക്കിയ കാര്യങ്ങൾ, ചിത്തസംതൃപ്തിനേടത്തക്കവിധം താമസമെന്യേ ചെയ്തു തീർക്കുക."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം ഒമ്പതാം സർഗ്ഗം അവസാനിച്ചു.

---

## പത്താം സർഗ്ഗം (രാമവാക്യം)

പാവനപ്രേമത്താൽ വൈദേഹി പറഞ്ഞതുകേട്ട് ശ്രീരാമചന്ദ്രൻ ഉത്തരമിപ്രകാരമോതി:—

"ദേവി, സ്നേഹസമ്പന്നയായി പറഞ്ഞകാര്യങ്ങൾ ഏററവും ഹിതമായതാണ്; ജനകാത്മജയായ ഭവതിയുടെ വംശമാഹാത്മ്യത്തേയും ധർമ്മജ്ഞാനത്തേയും വെളിപ്പെടുത്തുന്നവയുമാണ്. എന്നാൽ ഞാനൊന്നു് പറയാം. ആർത്തന്മാരുടെ ശബ്ദം ഉണ്ടാകാതിരിക്കുവാനാണ് ക്ഷത്രിയന്മാർ വില്ലേടുക്കുന്നത് എന്നു് ദേവിതന്നെ പറഞ്ഞില്ലേ? ഹേ മൈഥിലി, കാട്ടിലുള്ള കായ്കനികൾ ഭക്ഷിച്ച്, ധർമ്മത്തിൽനിന്നു് അണുവും വ്യതിചലിക്കാതെ നിയമാനുഷ്ഠാനം ചെയ്യുന്ന, ദണ്ഡകാരണ്യവാസികളായ മുനിമാരാണ് ശരണ്യരായി എന്നെ ശരണം പ്രാപിച്ചതു്. ഘോരകർമ്മനിരതരായ അരക്കന്മാരാൽ അവർക്ക് സ്വൈരം ലഭിക്കുന്നില്ല. അത്രമാത്രം ഭയമാണ് ആ യതിവര്യന്മാർക്ക് ഉണ്ടാകുന്നതു്. അതാതു കാലങ്ങളിൽ വിധിപൂർവ്വകമായ നിയമങ്ങളാചരിക്കുന്ന ആ വന്ദ്യതാപസന്മാരെ, ഭീമാകാരന്മാരും മാംസപ്രിയന്മാരുമായ നിശാചരന്മാർ ഭക്ഷിക്കുന്നു. ഭീതരായ ദ്വിജവര്യന്മാരാണ്, "ഞങ്ങൾക്ക് അനുഗ്രഹം നൽകണേ" എന്നു് എന്നോടു് പറഞ്ഞതു്. അവരുടെ നാവിൽനിന്നു് ഇപ്രകാരം പുറപ്പെട്ടതു് കേട്ടപ്പോൾ, ആ തൃപ്പാദങ്ങളിൽ നമസ്കരിച്ചുകൊണ്ടു് ഞാനിങ്ങനെ ഉത്തരമുണർത്തി:—

"നിങ്ങൾ എന്നിൽ പ്രസാദിക്കണേ. ഞാൻ അങ്ങോട്ടുവന്നു കാണേണ്ടുന്ന ബ്രാഹ്മണോത്തമന്മാർ എന്റെ സമീപത്തിൽ വന്നതു്, എനിക്കു് അപരിമിതമായ ലജ്ജയുണ്ടാക്കുന്നു. ഞാനെന്തു ചെയ്യേണമെന്നാണു് കല്പിക്കുന്നതു്?"

ഏകകണ്ഠത്തിൽ നിന്നെന്നപോലെ അവരെല്ലാം ഒന്നിച്ചു് ഇപ്രകാരം പറഞ്ഞു:—

"കാമരൂപികളായ അനേകം അസുരന്മാർ ദണ്ഡകാരണ്യത്തിൽ ഞങ്ങളെ ഉപദ്രവിക്കുന്നു. ഞങ്ങൾ അതീവ ദുഃഖിതരാണു്. രാമ, അങ്ങല്ലാതെ മററാരും ഞങ്ങളെ രക്ഷിക്കുവാനില്ല. ഹോമാദികൾ ചെയ്യുമ്പോൾ, യജ്ഞകർമ്മങ്ങൾ നടത്തുമ്പോൾ, അജയ്യരും മാംസഭക്ഷകരുമായ രാക്ഷസന്മാർ വന്നു് അവയെ മുടക്കുന്നു; ഞങ്ങളെ അലട്ടുന്നു. ആ ഘോരന്മാരെക്കൊണ്ടു് വിഷമമനുഭവിക്കുന്ന, സാധുക്കളായ തപസ്വികളാണു്, അഭയാർത്ഥികളായി എത്തിയ ഈ ഞങ്ങൾ. ഭവാനല്ലാതെ ഉററബന്ധുവായി മററാരുമില്ല. കുമാരാ, തപഃശക്തികൊണ്ടു് അരക്കരെ നശിപ്പിക്കുവാൻ ഞങ്ങൾക്കു് കഴിയുമെങ്കിലും മടിയുണ്ടു്. അനേകമനേകം വിഘ്നങ്ങളെ കടന്നിട്ടാണു്, സുസ്ഥിരമായ തപോനിയമത്തിലിരിക്കുവാൻ സാധിക്കുന്നതു്.

രാമാ, ഞങ്ങൾ ഇന്നുവരെ സമ്പാദിച്ച ആ അനശ്വരതപസ്സിദ്ധി ഉപേക്ഷിക്കാൻ തൃപ്തിതോന്നാത്തതുകൊണ്ടുമാത്രം, ഞങ്ങളെ ഏററവും ഉപദ്രവിക്കുന്നവരും ഭക്ഷിക്കുന്നവരുമായ രാക്ഷസന്മാക്കു് ശാപമേകാത്തതാണു്.

അതുകൊണ്ടു്, പ്രഭുവായ അങ്ങു് ദണ്ഡകവനവാസികളായ നിശാചരന്മാരുടെ ഉപദ്രവമേല്ക്കുന്ന ഞങ്ങളെ, അനുജനോടുകൂടി സംരക്ഷിക്കണേ. ഈ ഘോരാരണ്യവാസത്തിൽ വിശേഷിച്ചും അങ്ങല്ലാതെ ആരാണു് ഞങ്ങൾക്കു് നാഥനായിട്ടുള്ളതു്?"

ഹേ, ദേവീ, സീതേ, ബ്രാഹ്മണോത്തമന്മാരുടെ, ഇത്തരത്തിലുള്ള ദീനാഭ്യർത്ഥന കേട്ടിട്ടാണു്, ദണ്ഡകയിലെ ഋഷിവര്യന്മാരെ മുഴുവൻ ഞാൻ രക്ഷിക്കാമെന്നേററതു്. ഭക്തിയോടുകൂടി എന്നോടു് പ്രാർത്ഥിക്കുമ്പോൾ, ഞാൻ എന്നെത്തന്നെ മറക്കുകകൂടി ചെയ്യേക്കും.

വൈദേഹി! ആ പുണ്യവാന്മാരോടു് ഏററകാര്യം, വെറും വാക്കാക്കുവാൻ ജീവിച്ചിരിക്കുമ്പോൾ എനിക്കു് സാദ്ധ്യമല്ല. എന്നെ ഏററവും സന്തുഷ്ടനാക്കു

ന്നതും പ്രിയമേറിയതും സത്യമാണെന്നു് ദേവിക്കു് അറിയാത്തതല്ലല്ലൊ. എന്റെ ജീവനെ–വേണ്ടിവന്നാൽ ദേവിയേയും ലക്ഷ്മണനേയും–ഞാൻ ഉപേക്ഷിച്ചേക്കും. പ്രതിജ്ഞാഭംഗത്തിന്നു് ഞാൻ തയ്യാറല്ല, അതിലും വിശേഷിച്ചു്, അമിതപ്രഭാവമെഴുന്ന ബ്രാഹ്മണരോടു് ഏററതു്.

അതുകൊണ്ടു് തീച്ചയായും ഞാൻ മുനീന്ദ്രന്മാരെ സംരക്ഷിക്കണം. പറയാതെ അറിഞ്ഞുചെയ്യേണ്ട കാര്യമാണിതു്. പറഞ്ഞതിനെപ്പററി പിന്നെ സംശയിക്കാനുണ്ടോ? ദേവി, ഇത്രയും എന്നോടു് പറയുവാൻ കാരണം; എന്നിലുള്ള അചഞ്ചലപ്രണയമാണെന്നു് എനിക്കറിയാം.

സീതേ, ഭവതിയുടെ വാക്കുകഠം എററവും സന്തുഷ്ടനാക്കി. എന്നാൽ, നേരിട്ടു്തെററുചെയ്യാത്ത ഏതൊരാളേയും ഞാൻ വധിക്കാറില്ലല്ലൊ. അതും അക്ഷന്തവ്യമായ അപരാധങ്ങഠം ചെയ്യുമ്പോഠം മാത്രം.

ഉത്തമവംശത്തിന്നും ദേവിക്കും തികച്ചും യോജിച്ചവയാണു് ഇപ്പോഠം ഭവതിപറഞ്ഞ വാക്കുകഠം. ഹേ മൈഥിലി ഒരുകാര്യം ഞാൻ വ്യക്തമാക്കുന്നു; എന്റെ ജീവനേക്കാഠം പ്രിയമേറിയവളാണു് എനിക്കു് ദേവി.”

മഹാമനസ്കനായ ശ്രീരാമചന്ദ്രൻ–ഏതൊരു ജീവിക്കും കണ്ടുപിടിക്കാൻ സാധിക്കാത്ത ഹൃദയഗതിയോടുകൂടിയ പുരുഷോത്തമൻ –ജനകമഹാരാജഷിപുത്രിയും സന്തതസഹധമ്മിണിയുമായ സീതാദേവിയോടു്, സുസ്മേരവദനനായി ഇപ്രകാരം അരുളിച്ചെയ്തു് എഴുന്നേററു.

കലച്ചചാപവും ഘോരശരവും നിശിതഖഡ്ഗവുമേന്തിയ അനുജനോടുകൂടി, പ്രകൃതിസുന്ദരമായ ആശ്രമഭൂമിയിലേക്കു് സാനന്ദം എഴുന്നെള്ളി.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം പത്താം സഗ്ഗം അവസാനിച്ചു.

---

## പതിനൊന്നാം സഗ്ഗം. (അഗസ്ത്യമഹിമാനുവണ്ണനം)

രഘുവംശരത്നമായ ശ്രീരാമൻ മുന്നിൽ, മിഥിലാധിപപുത്രിയായ ജാനകീദേവി മദ്ധ്യത്തിൽ, അമിതബലപരാക്രമിയായ ലക്ഷ്മണൻ പിന്നിൽ, ഇങ്ങിനെയാണു് അവർ ഘോരവനാന്തർഭാഗത്തേക്കു് നടന്നതു്.

മാമലത്താഴ്വരകളിലെ പച്ചിലക്കാടുകൾ രമ്യപ്രവാഹത്തോടുകൂടിയ പുഴകൾ, സ്വച്ഛന്ദം വിഹരിക്കുന്ന സാരസങ്ങൾ കോകങ്ങൾ എന്നിവയോടുകൂടിയ ആററിൻമണൽത്തിട്ടുകൾ, പലതരം ജലജീവികളായ പക്ഷികളോടുകൂടിയ താമരപ്പൊയ്കകൾ, കൂട്ടംകൂടിമേഞ്ഞുനില്ക്കുന്ന പുള്ളിമാനുകൾ, മദോന്മത്തരായി ഓടിക്കളിക്കുന്ന കാട്ടുപോത്തുകൾ, ഉഗ്രങ്ങളായപന്നികൾ, വന്മരങ്ങളെക്കൂടി നിഷ്പ്രയാസം കടപുഴക്കിവീഴ്ത്തുന്ന ഗജവീരന്മാർ, ഇങ്ങിനെ പലതും കണ്ടുകണ്ടു്, സൂര്യൻ അസ്തമിക്കാറായപ്പോഴേക്കും, വളരെയധികംവഴി പിന്നിട്ടു കഴിഞ്ഞു.

ഒരുയോജനവീതിയുള്ളൊരു സരസ്സിൻെറ തീരത്തിലവരെത്തി. വെളുത്തുംചുകന്നതുമായ താമരപ്പൂവുകൾ വികസിച്ചുനില്ക്കുന്നു. സ്വച്ഛന്ദം വിഹരിക്കുകയാണു് മദയാനകൾ. അരയന്നം, നീർക്കോഴി തുടങ്ങിയവ നീന്തിക്കളിക്കുന്നു.

നിർമലജലപൂർണ്ണവും അതികമനീയവുമായ ആ സരസ്സിൽനിന്നു് പശ്ചാത്തലവാദ്യത്തോടുകൂടിയ ഹൃദയഹാരിയായ ഗാനം ഉയരുന്നതു് കേട്ടു. എന്നാൽ യാതൊരാളേയും കാണുന്നുമില്ല. ആ ഗീതശ്രവണത്തിൽ ഏററവും കൌതുകമാർന്ന സഹോദരന്മാർ, അനുഗമനം ചെയ്യുന്നവനും ധർമ്മനിരതനുമായ മുനിയോടു് അതിൻെറ കാരണം ചോദിച്ചു:—

"മാമുനീന്ദ്ര, ഈ പാട്ടു് കേൾക്കുമ്പോൾ ഞങ്ങൾക്കു് അത്യത്ഭുതം തോന്നുന്നു. ഗോപ്യമല്ലെങ്കിൽ, ഈ ഗാനത്തിൻെറ യാഥാർത്ഥ്യം പറഞ്ഞുതന്നാൽ കൊള്ളാം."

ശ്രീരാമചന്ദ്രൻെറ ചോദ്യം കേട്ട ആ ധർമ്മാത്മാവു്, സരസ്സിൻെറ ഉല്പത്തി മുതൽ പറയുവാൻ തുടങ്ങി:—

"ഹേ രഘുനന്ദന, അക്ഷയമായൊരു തടാകമാണിതു്. "പഞ്ചാപ്സരസ്സ്" എന്താണിതിൻെറ പേർ. "മാണ്ഡുകർണ്ണി" എന്ന മാമുനീശ്വരൻ, അനശ്വരമായ ഈ സരസ്സിനെ ഉഗ്രതപസ്സിനാൽ നിർമ്മിച്ചു. വെള്ളത്തിൽ നിന്നു്, കാററമാത്രം ഭക്ഷിച്ചു്, പതിനായിരം വർഷങ്ങൾ മാണ്ഡുകർണ്ണി കൊടുംതപസ്സു് ചെയ്തു.

അഗ്നിതുടങ്ങിയ ദേവവര്യന്മാരെല്ലാം സങ്കടത്തോടെ ഒത്തുചേർന്നു്, അന്യോന്യം പറഞ്ഞു:—

"ദേവതാമുള്ള നമ്മളിൽ ഒരാൾക്കു തുല്യമായ സ്ഥാനപ്രാപ്തിയാണ് ഈ മഹർഷീന്ദ്രൻ ഇച്ഛിക്കുന്നതു്."

നിയന്ത്രണാതീതമായ ഭയം അവരിൽഉയന്നു. മിന്നൽപ്പിണരിന്റെ അഴകെഴുന്ന അഞ്ചു് അപ്സരസ്ത്രീകളെ അയച്ചു് യതിവരന്റെ മനസ്സിനെ ചഞ്ചലമാക്കുവാൻ ദേവശ്രേഷ്ഠന്മാർ ഉറച്ചു.

ലോകങ്ങളുടെ മേലുംകീഴും മറുകരയും കണ്ട മാമുനിയുടെ മനസ്സിനെ, മദനനു് അടിമപ്പെടുത്തി വാനവരുടെ കാര്യം സാധിപ്പിക്കുവാൻ ആ കാമിനീമണികൾ തീച്ചയാക്കി. അമേയതപസ്സാജ്ജിച്ച മാണ്ഡുകണ്ണിയാകട്ടെ, അഞ്ചുപേരേയും പത്നിമാരാക്കി. അവർക്കുവേണ്ടി, ഒരു മണിമന്ദിരം അദൃശ്യമായി, ഈ സരോമദ്ധ്യത്തിൽ മഹർഷി നിർമ്മിച്ചു. തപോയോഗത്താൽ, സുഭഗനായൊരു തരുണനായിമാറിയ താപസൻ, അഞ്ചുപേരേയും ആനന്ദിപ്പിച്ചുകൊണ്ടു് വാഴുകയാണു്. അവരുടെ ക്രീഡാവിനോദത്തിലുയരുന്ന വാദ്യഘോഷവും, മെയ്ക്കോപ്പുകളുടെ നാദവും, മധുരഗാനവുമാണു് ഈ കേൾക്കുന്നതു്."

ദ്വിജശ്രേഷ്ഠന്റെ വാക്കുകൾ കേട്ട ദശരഥനന്ദനന്മാർ ഒപ്പംപറഞ്ഞു:—

"ആശ്ചര്യം! ആശ്ചര്യം!!"

ആ പാവനതടാകത്തിന്റെ ചരിത്രംപറഞ്ഞുകൊണ്ടു് യാത്രുടന്ന അവരുടെ ദൃഷ്ടിക്കു് അചിരേണ ആശ്രമമണ്ഡലം ലക്ഷ്യമായി. അവിടവിടെ ദർപ്പുല്ലുകൾ ചിതറിക്കിടക്കുന്നു. അങ്ങിങ്ങു് ചീവരങ്ങൾ തൂക്കിയിരിക്കുന്നു. എന്തൊന്നില്ലാത്തൊരു ബ്രഹ്മതേജസ്സ് ആ അന്തരീക്ഷമാകെ നിറഞ്ഞു വഴിയുന്നു.

അനശ്വരയശസ്വിയായ ശ്രീരാമചന്ദ്രൻ സീതാലക്ഷ്മണ സമേതനായി എത്തിയപ്പോൾ, ആശ്രമവാസികൾ സസ്നേഹം, സാദരം, സ്വാഗതമോതി എതിരേററു. മഹാസ്ത്രജാലങ്ങളെല്ലാം നന്നായറിയുന്ന രഘുവരൻ പത്നിയോടും സഹോദരനോടുംകൂടി മഹഷിവര്യന്മാരുടെ പൂജാതിത്ഥ്യമേററു് സസുഖം ആ ആശ്രമമണ്ഡലത്തിൽ ഊഴമിട്ടു് താമസിച്ചു. ആദ്യമാദ്യം ഏതെല്ലാം മാമുനിമാരുടെ ഒന്നിച്ചാണോ വസിച്ചതു്, ക്രമത്തിൽക്രമത്തിൽ അതേസ്ഥലങ്ങളിലാണു് കാകൽസ്ഥൻ വീണ്ടും ഒന്നിച്ചുചേന്നതു്.

ഒരു സ്ഥലത്തു് പതിമൂന്നുമാസം; മറെറാരിടത്തു് ഒരു സംവത്സരം; വേറൊരിടത്തു് നാലുമാസം; ഒരാശ്രമത്തിൽ അഞ്ചുമാസം; ഇനിയുമൊരിടത്തു്

ആറുമാസം; വേറൊരിടത്തു് ഏഴുമാസം; ഒരിടത്തു് ഒന്നേക്കാൽ മാസം അന്യസ്ഥലത്തു് മുക്കാൽമാസം; അന്യത്ര മൂന്നുമാസം; ഒരാശ്രമത്തിൽ എട്ടുമാസം; ഇങ്ങിനെ പർണ്ണശാലകളിൽ അധിവാസം ചെയ്തു്, സരളങ്ങളായ ദിവസങ്ങൾ പിന്നിട്ടു് പത്തുവർഷവും അവസാനിച്ചു.

സീതാലക്ഷ്മണസമേതനായ ധർമ്മസ്വരൂപി, വീണ്ടും സുതീക്ഷ്ണബ്രഹ്മർഷിയുടെ ആശ്രമത്തിൽ എത്തി. മാമുനീന്ദ്രന്മാരാൽ സദാപൂജിതനായ ശ്രീരാമചന്ദ്രൻ അല്പകാലം അവിടേയും വസിച്ചു.

പരന്തപനായ ദാശരഥി, ഒരുദിവസം, സുതീക്ഷ്ണയതീശ്വരസവിധത്തിൽ സോല്ലാസമിരിക്കുമ്പോൾ, സവിനയം ചോദിച്ചു:—

"മാമുനീശ്വര, ഭഗവാൻ അഗസ്ത്യൻ ഈ മഹാവനത്തിലാണു് സദാ വസിക്കുന്നതെന്നു് സജ്ജനങ്ങൾ പറഞ്ഞുകേട്ടിട്ടുണ്ടു്. എന്നാൽ, അതിവിശാലമായ ഈ വിപിനത്തിൽ ആശ്രമം എവിടെയാണെന്നു് അറിയുന്നില്ല.

ഇവിടുന്നു് കനിയുകയാണെങ്കിൽ, സീതാലക്ഷ്മണന്മാരൊന്നിച്ചു്, അമേയബുദ്ധിമാനായ അഗസ്ത്യബ്രഹ്മർഷിയെ, കണ്ടുവന്ദിക്കുവാൻ ആഗ്രഹമുണ്ടു്. മഹത്തായ ഈ ചിന്ത, കുറെക്കാലമായി എന്നിൽ ഉണ്ടായിട്ടുണ്ടു്. ഇനി ഇവിടുത്തെ തിരുവുള്ളംപോലെ.

"അഗസ്ത്യഭഗവാനെ കുറച്ചുകാലം ശുശ്രൂഷിക്കണം."

ഈ വിചാരം ഹൃദയത്തിൽ എല്ലായ്പ്പോഴുമുള്ളതാണു്.

ധർമ്മമൂർത്തിയായ ദാശരഥിയുടെ വാക്കുകൾ, സുതീക്ഷ്ണബ്രഹ്മർഷിയെ അതീവ സന്തുഷ്ടനാക്കി. എല്ലാം അറിയുന്ന മുനീശ്വരൻ സസ്മിതം പറഞ്ഞു:—

"രാമാ, ലക്ഷ്മണാന്വിതനായ അങ്ങയോടു് ഈ കാര്യംപറയുവാൻ ഞാൻ ഉദ്ദേശിച്ചിരുന്നതാണു്.

"അഗസ്ത്യബ്രഹ്മർഷിയെ പത്നിയോടും അനുജനോടും ഒന്നിച്ചു്പോയി കാണണമെന്നു്."

പ്രേരണയില്ലാതെതന്നെ അതുതോന്നിയതു് ഭാഗ്യമാണു്.

ഉണ്ണീ, മുനീന്ദ്രസത്തമനായ അഗസ്ത്യൻ വസിക്കുന്നതു് എവിടെയാണെന്നു് ഞാൻ പറഞ്ഞുതരാം.

ഈ ആശ്രമത്തിൽനിന്നു് നേരെ തെക്കോട്ടു് നാലുയോജന പോയാൽ, ശ്രീമത്തായൊരാശ്രമം കാണാം. ഭഗവാൻ അഗസ്ത്യന്റെ ഭ്രാതാവു് തപസ്സുചെയ്യുന്ന സ്ഥലമാണതു്.

ഈ വനമദ്ധ്യത്തിൽ, ഏററവും വിശാലമായസ്ഥലത്തു് പൂക്കളും കായ്കളും കൊണ്ടു് അടിമുടിയലങ്കരിച്ചു്, വിചിത്രവർണ്ണരൂപങ്ങളോടുകൂടിയ പക്ഷികളുടെ കളകളനാദങ്ങളാൽ മുഖരിതമായൊരു തിപ്പലീവൃക്ഷത്തോപ്പുണ്ടു്. എല്ലാവിധത്തിലുള്ള താമരപ്പൂവുകളുടേയും നറുമണമോലുന്ന നിർമ്മലജലത്തിൽ സ്വച്ഛന്ദം വിഹരിക്കുന്ന, അരയന്നം,– നീർക്കോഴി– ചക്രവാകം തുടങ്ങിയ പക്ഷിസങ്കലങ്ങളാൽ പരിശോഭിതങ്ങളായ സരസ്സുകൾ ആ പ്രദേശത്തിൽ കാണാം.

ആ പുണ്യാശ്രമത്തിൽ ഒരു രാത്രി വസിച്ചു് പിറേറന്നു് പ്രഭാതത്തിൽ പുറപ്പെട്ടുകൊള്ളുക. കാടിന്റെ ഒരു ഭാഗത്തുകൂടി തെക്കോട്ടു് ഒരു വഴിയുണ്ടു്. അതിൽകൂടി ഒരു യോജന പോയാൽ ബ്രഹ്മർഷിശ്രേഷ്ഠന്റെ പാവനാശ്രമസ്ഥലത്തെത്താം.

സ്വാദിഷ്ടങ്ങളായ ഫലങ്ങൾ ധാരാളമുള്ളവൃക്ഷങ്ങൾ ഇടതൂർന്നുനില്ക്കുന്ന ആ രമ്യപ്രദേശം സീതയ്ക്കും ലക്ഷ്മണനും ആനന്ദമേകാതിരിക്കയില്ല.

യതീശ്വരനായ അഗസ്ത്യബ്രഹ്മർഷിയെ ദർശിക്കുവാൻ തീർച്ചയാക്കിയെങ്കിൽ, ഒട്ടും താമസിക്കാതെ യാത്രക്കു് ഇപ്പോൾതന്നെ ഒരുങ്ങുക.''

മഹർഷീശ്വരന്റെ നിർദ്ദേശംകേട്ടു് രഘുരാമൻ ഏററവും സന്തുഷ്ടനായി. അനുജനോടുകൂടി സാഷ്ടാംഗം നമസ്കരിച്ചു. സീതാദേവിയുമൊന്നിച്ചു് പുറപ്പെട്ടു.

രമണീയങ്ങളായ കാനനങ്ങൾ, വൻകാറിന്നുതുല്യങ്ങളായ മാമലകൾ, പരിശുദ്ധജലപൂർണ്ണങ്ങളായ സരസ്സുകൾ, മാർഗ്ഗമദ്ധ്യത്തിൽ ഒന്നിച്ചുചേർന്നു്പ്രവഹിക്കുന്ന നദികൾ, എന്നിവയെ കണ്ടുകണ്ടു്, സന്തുഷ്ടമാനസരായി, മാമുനീശ്വരൻ പറഞ്ഞുകൊടുത്ത വഴി പിന്നിട്ടു.

ഏററവും ആഹ്ലാദചിത്തനായ ശ്രീരാമചന്ദ്രൻ അനുജനോടു്:—

''ലക്ഷ്മണാ, നോക്കു. ഈ പ്രദേശത്തിന്റെ മഹാത്മ്യം. മഹാനുഭാവനും

പുണ്യകർമ്മനിരതനമായ അഗസ്ത്യഭ്രാതാവിന്റെ ആശ്രമപദമാണിതു്. ഈ അന്തരീക്ഷത്തിൽ ആകെ നിറഞ്ഞുകാണുന്നതു്, പുണ്യശ്രീമാത്രം.

ആയിരമായിരം മാമരങ്ങൾ, പൂക്കളും കായ്കളും നിറഞ്ഞു് ചാഞ്ഞിരിക്കുന്നു. പഴുത്തഫലങ്ങൾതിങ്ങിയ തിപ്പലിവൃക്ഷങ്ങളുടെ എരുവോടുകൂടിയ സുഗന്ധം ഇവിടമാകെ പരന്നിരിക്കുന്നു. കുന്നുപോലെ കൂട്ടിയിട്ട വിറകിൻമുട്ടികൾ അവിടവിടെകാണുന്നു. വൈഡൂര്യരത്നശോഭയാന്ന ദർഭപ്പുല്ലുകൾ അരിഞ്ഞിട്ടതു് വഴിയോരങ്ങളിൽ കിടക്കുന്നു. കാർമേഘാങ്കുരമെന്നപോലെയുള്ള ഹോമപ്പുക, പർണ്ണശാലകളിലെ അഗ്നികുണ്ഡങ്ങളിൽനിന്നു് ഉയരുന്നു. കുമാരാ, നോക്കു. പാവനതീർത്ഥങ്ങളിൽ സ്നാനംചെയ്തു്, അവരവർതന്നെ അവത്തകുസുമങ്ങളെകൊണ്ടു് ദ്വിജശ്രേഷ്ഠന്മാർ ഇതാ പുഷ്പാഞ്ജലി ചെയ്യുന്നു. ഭഗവാൻ സുതീക്ഷ്ണൻ അരുളിച്ചെയ്തതുപോലെ, എല്ലാം ഇവിടെകാണുന്നില്ലേ? അഗസ്ത്യാനുജന്റെ പുണ്യാശ്രമമാണിതു്. തീർച്ച.''

ചുററുപാടും സശ്രദ്ധംനോക്കിയ ദശരഥി തുടന്നു:—

''ലക്ഷ്മണാ, ലോകാനുഗ്രഹമേകുവാൻ തയാറായി, അന്തകനുകൂടി പ്രവേശം പെട്ടുന്നു് ഈ പ്രദേശത്തു്നിത്തിയ പുണ്യചരിതനാണു് ഭഗവാൻ അഗസ്ത്യൻ.

കുമാരാ, വാതാപി— ഇല്വലൻ എന്ന രണ്ടുപേർ— അന്തണരുടെ രക്തപാനവും മാംസഭക്ഷണവും ചെയ്യുന്ന ക്രൂരരാക്ഷസന്മാർ— ഈ സ്ഥലത്തു് ഉണ്ടായിരുന്നുവത്രെ.

ഇല്വലൻ, ഉത്തമനായൊരു ബ്രാഹ്മണന്റെ വേഷത്തിൽ, സംസ്കൃതഭാഷ സുവ്യക്തമായി സംസാരിച്ചുകൊണ്ടു് നടക്കും. പാന്ഥന്മാരായ അന്തണന്മാരെ ശ്രാദ്ധത്തിനു് ക്ഷണിക്കുകയാണു് ആ ദുഷ്ടൻ പതിവു്.

പർണ്ണശാലയിൽ ആടിന്റെരൂപത്തിൽ വാതാപിനില്ക്കും. അതിനെ കറിയാക്കി ശ്രാദ്ധവിധിയനുസരിച്ചു്, അതിഥികളായിവന്ന ദ്വിജന്മാക്കു് മൃഷ്ടാന്നമേകും. ഭക്ഷണംകഴിഞ്ഞു് സംതൃപ്തരായിഎല്ലാവരും കൂടിയിരിക്കുമ്പോൾ, ഇല്വലൻ, ഏവരും കിടുകിടുക്കത്തക്കശബ്ദത്തിൽ:—

''സഹോദരാ, വാതാപീ, വേഗംപുറത്തേക്കുവരു.''

എന്നുപറയും. ഭ്രാതൃവാക്യംകേട്ടാൽ ആടിന്റെ ശബ്ദത്തിൽ കരഞ്ഞുകൊണ്ടു്, ബ്രാഹ്മണന്മാരുടെ ഉദരംപിളൎന്നു് പുറത്തേക്കുചാടും. കാമരൂപികളായ ആ അരക്കന്മാർ, അന്തണന്മാരുടെ മാംസം ഭക്ഷിക്കും. ഇങ്ങനെ ആ മഹാസുരന്മാർ എത്രയെത്ര ബ്രാഹ്മണശ്രേഷ്ഠരെയാണു് കൊന്നൊടുക്കിയതു്?

ഇല്വലന്റേയും വാതാപിയുടേയും, ഇത്തരത്തിലുള്ള ക്രൂരവിനോദംകണ്ട ദേവന്മാർ അസ്വസ്ഥരായി. പരിഹാരമാൎഗ്ഗങ്ങൾ ആലോചിച്ച അവരിൽ വഴിതെളിഞ്ഞു. ഭഗവാൻ അഗസ്ത്യനോടു്, സങ്കടനിവൃത്തിക്കു് അഭ്യർത്ഥിച്ചു.

ബ്രഹ്മൎഷിവര്യൻ ഈ വഴിക്കുവന്നു. വഴക്കംപോലെ ഇല്വലൻ ശ്രാദ്ധത്തിന്നു് ക്ഷണിച്ചു. മൃഷ്ടാന്നഭക്ഷണത്തിന്നുശേഷം;

"ശ്രാദ്ധം വളരെനന്നായി. എനിക്കു് ഏററവും സുഖമായി."

എന്നുപറഞ്ഞ ഭഗവാന്നു്, തണ്ണീർകൊടുത്തശേഷം ഇല്വലൻ സാധാരണ പോലെ:—

"വാതാപി, വെളിയിൽവരു"

എന്നുപറഞ്ഞു. വിപ്രഘ്നനായ അവന്റെ വാക്കുകേട്ട ബ്രഹ്മൎഷി ചിരിച്ചുകൊണ്ടു്:—

"എന്റെ ഉദരത്തിലുള്ള അഗ്നി വാതാപിയെ ദഹിപ്പിച്ചുകഴിഞ്ഞു. എങ്ങിനെയാണു് പുറത്തേക്കുവരുക? ആടിന്റെ രൂപംധരിച്ച സഹോദരൻ യമാലയത്തിൽ എത്തിയിരിക്കുന്നു."

എന്നരുളിച്ചെയ്തു. സഹജനിധനംകേട്ടു് കോപാകുലനായ നിശാചരൻ, അദ്ദേഹത്തെപിടിക്കുവാൻ കരാളരൂപത്തിൽ നേരിട്ടണഞ്ഞപ്പോൾ, എരിതീപാറുന്ന നേത്രങ്ങളാൽ ഒരൊററനോട്ടം. അല്പം ചാരത്തിന്റെ കൂമ്പാരംമാത്രമാണു് ഇല്വലൻ നിന്നസ്ഥലത്തു് അടുത്തക്ഷണത്തിൽ കണ്ടതു്.

വിപ്രശ്രേഷ്ഠന്മാരിലുള്ള ദാക്ഷിണ്യത്താൽ സാധാരണക്കാൎക്കു് അചിന്ത്യംതന്നെയായ ഈ കൎമ്മംചെയ്ത ഭഗവാൻ അഗസ്ത്യന്റെ അനുജൻ, തപോനുഷ്ഠാനത്തോടെ വസിക്കുന്ന ആശ്രമമാണു്, നിൎമ്മലജലപൂൎണ്ണമായ സരസ്സുകളാൽ അലംകൃതമായ ഈ കാനനം."

അഗസ്ത്യഭഗവാൻെറ മഹദ്ചരിതത്തെ അനുജന്ന് വിവരിച്ചുകൊടുത്തു് യാത്ര അവസാനിച്ചപ്പോഴേക്കും, സൂര്യൻ അസ്തമനസാഗരത്തിൽ മുഴുകി. രമണീയമായ സന്ധ്യാദേവി വന്നണഞ്ഞു.

സഹോദരസമേതനായ കാകത്സ്ഥൻ സായംസന്ധ്യയെ വന്ദിച്ചു്, ഉപാസിച്ചു് ആശ്രമത്തിലേക്കു് കടന്നുചെന്നു. ഉജ്വലതപോനുഷ്ഠാനത്തിലിരിക്കുന്ന യതീന്ദ്രൻെറ കാല്ക്കൽ പ്രണമിച്ചു.

അതിഥികളെ യഥാവിധി പൂജിച്ചാദരിച്ചു. സ്വാദേറിയ കായ്കനികൾ ഭക്ഷിച്ചു. സസന്തോഷം രാത്രികഴിഞ്ഞു.

നിശാദേവി പതുക്കെപ്പതുക്കെ പോയിമറഞ്ഞു്, പകലോൻ പൂർവ്വാദ്രിയിൽ ഉയൎന്നു് പ്രകാശിച്ചപ്പോൾ, ശ്രീരാമചന്ദ്രൻ താപസോത്തമനോടു്, വിനീതനായിപ്പറഞ്ഞു:—

"ഭഗവാനേ, ഇതാ ദാശരഥിരാമൻ അവിടുത്തെ വണങ്ങുന്നു. അവാച്യമായ സുഖത്തോടെ രാത്രികഴിഞ്ഞു. അവിടുത്തെ അഗ്രജനെ ദർശിക്കുവാൻ അതിയായ ആഗ്രഹമുണ്ടു്. അനുവാദം തരേണമെന്നു് അഭ്യർത്ഥിക്കുന്നു.

"അങ്ങയ്ക്കു് യഥേഷ്ടം പോകാവുന്ന സ്ഥലമാണതു്."

മുനീന്ദ്രാനുമതിയോടെ രാജനന്ദനന്മാർ യാത്രതുടൎന്നു.

നിർദ്ദിഷ്ടമാർഗ്ഗത്തിൽക്കൂടി പോകുന്ന അവർ ഘോരവനാന്തരത്തിലെത്തി.

പിലാവു്– ഇരിപ്പ– ഞെട്ടാവൽ– പനച്ചി– പന– കൂവളം– നീർക്കടമ്പു് ഞമ– തൊട്ടുകാര– ഇലഞ്ഞി– തുടങ്ങിയ വൻമരങ്ങളിൽ നിറയെ വള്ളികൾ ചുററിപ്പടൎന്നു് പൂത്തുനില്ക്കുന്നതും, അംബരതലത്തെ സ്പർശിച്ചുകൊണ്ടിരിക്കുന്ന ആയിരമായിരം കാട്ടുമരങ്ങളിൽ യഥേഷ്ടം വാനരന്മാർ വിഹരിക്കുന്നതും, മദമാൎന്ന പക്ഷിസമൂഹങ്ങൾ അവയിലിരുന്നു് കൂകുന്നതും, ഗജവീരന്മാർ തുമ്പിക്കൈകൾകൊണ്ടു് കൊമ്പുകളും ചില്ലകളും പിടിച്ചു് ഞെരിച്ചു് സ്വച്ഛന്ദം ക്രീഡിക്കുന്നതും, രഘുവരനന്ദനന്മാർ സകൗതുകം കണ്ടു.

അംബുജലോചനനായ ശ്രീരാമചന്ദ്രൻ, വീരശ്രീ തുളുമ്പുന്നവനും, നിഴൽപോലെ അനുഗമിക്കുന്നവനുമായ അനുജനോടു്:—

"ലക്ഷ്മണാ, നോക്കു. മൃദുലപത്രങ്ങൾ നിറഞ്ഞ വൃക്ഷങ്ങൾ; ഏററവും ശാന്തസ്വഭാവമാൻ പക്ഷിമൃഗാദികൾ; ഭാവിതാത്മാവായ ഭഗവാൻ അഗസ്ത്യരുടെ ആശ്രമം അടുത്തു. സ്വന്തം പുണ്യകർമ്മങ്ങളാൽ "അഗസ്ത്യർ" എന്ന തിരുനാമം, മൂന്നുലോകത്തിലും പരത്തിയ യതീശ്വരൻെറ ആശ്രമം– ഏററവും പരവശന്മാരായവക്കുപോലും ഒരൊററ ദർശനത്താൽ ഉന്മേഷമേകുന്ന പുണ്യസ്ഥലം– അതാ കാണുന്നു.

ഉണ്ണീ, ഹോമധൂമങ്ങൾ കാട്ടിൽ ചുററിപ്പറക്കുന്നതു് നോക്കൂ. മരത്തോലുകൾ അതാതിടങ്ങളിൽ തൂക്കിയിട്ടിരിക്കുന്നു; കൂട്ടംകൂട്ടമായി നില്ക്കുന്ന മൃഗങ്ങളിൽ, ക്രൂരതയുടെ ലാഞ്ഛനപോലും കാണുന്നില്ല; വിചിത്രങ്ങളായ പക്ഷിവൃന്ദങ്ങൾ, നമുക്കു് സ്വാഗതമോതുന്നപോലെ, മനോഹരനാദത്തോടെ കൂകുന്നു.

ദണ്ഡകാരണ്യത്തിൻെറ ഈ ദക്ഷിണഭാഗത്തിലേക്കു് കൊടുംക്രൂരരായ രാക്ഷസന്മാർ കാലെടുത്തുവെക്കാതെ, സഭയം നോക്കിക്കൊണ്ടിരിക്കുന്നതു്, ഏതൊരു മുനീശ്വരൻെറ ഉഗ്രതേജസ്സാലാണോ? ആ അതുല്യതപോധനൻ നിവസിക്കുന്ന ആശ്രമമാണിതു്.

ലക്ഷ്മണാ, ഒരാൾക്കും വിജയിക്കാൻ സാധിക്കാത്തത്രയും തപോബലം സമ്പാദിച്ച ധന്യാത്മാവാണു് ആ മഹാനുഭാവൻ. അവിടുന്നു് ഈ ദിക്കിൽ വാസമാരംഭിച്ചതോടെ, രാത്രിഞ്ചരന്മാർ വൈരം വിട്ടു് അടങ്ങിഒതുങ്ങിക്കഴിയുകയാണു്. മുപ്പാരിലും വിഖ്യാതമായ ആ നാമം മായാവികളായ രാക്ഷസന്മാരെ കിടുകിടെ വിറപ്പിക്കും. ഈ തെക്കൻദിക്കിലേക്കു് അവർ തിരെബാധിക്കാറില്ല. ഭഗവാൻ അഗസ്ത്യരുടെ അധിവാസം ഈ പ്രദേശത്തെ പരിശുദ്ധമാക്കിത്തീർത്തു. മഹാഗിരികളിൽ ഒന്നായ വിന്ധ്യൻ അഹങ്കാരത്തോടെ ഉയർന്നു് സൂര്യമാർഗ്ഗത്തെ തടുക്കുവാൻ ആരംഭിച്ചു. എന്നാൽ അഗസ്ത്യരുടെ ആജ്ഞാശക്തി മാമലയെ താഴ്ത്തി. ഇങ്ങിനെ ലോകവിഖ്യാതങ്ങളായ അനേകകർമ്മങ്ങൾ, ഈ ചിരംജീവിയായ താപസേശ്വരൻ ചെയ്തിട്ടുണ്ടു്. അവിടുന്നു് വാഴുന്ന പുണ്യാശ്രമമാണു് കാണുന്നതു്.

അനുജാ, ദുഷ്ടമൃഗങ്ങൾകൂടി ഏററവും വിനയാവനമ്രരായി, ശുശ്രൂഷിക്കുവാൻ തയ്യാറായി, നില്ക്കുന്നതു് നോക്കൂ. സർവ്വലോകരും പൂജിക്കുന്ന, ഈ മഹാത്മാവു്, സജ്ജനഹിതമല്ലാതെ യാതൊന്നും ചെയ്യുകപതിവില്ല. ദർശനം സാധിച്ചാൽ തന്നെ നമുക്കു് നന്മ വരുകയായി.

സൌമ്യനായ സൌമിത്രീ, ഭഗവാൻ അഗസ്ത്യരെ ആരാധിച്ചുകൊണ്ടു് സേവിച്ചുകൊണ്ടു്, വനവാസത്തിന്റെ ബാക്കി ഇവിടെ വസിക്കാം.

കുമാരാ, ദേവന്മാർ_ഗന്ധർവ്വന്മാർ_സിദ്ധന്മാർ_ഋഷിശ്രേഷ്ഠന്മാർ തുടങ്ങി എല്ലാവരും, നിയതാഹാരരായി ഭഗവാനെ സേവിക്കുക പതിവാണു്.

ശഠനോ, ക്രൂരനോ, തന്നിഷ്ടക്കാരനോ, ദുഷ്ടനോ, അസത്യവാദിയോ ആയൊരുവന്നു്, ഇവിടെ താമസിക്കേണമെന്നാഗ്രഹമുണ്ടായാൽക്കൂടി സാധിക്കാറില്ല. അത്രമാത്രം പ്രഭാവമാണു് ഈ മുനീശ്വരന്നു്.

ദേവന്മാരും, യക്ഷന്മാരും, നാഗങ്ങളും, പക്ഷികളും, ധാർമ്മികമായ പുണ്യം നേടുവാൻ ആഹാരനിയമത്തോടെ ഇവിടെ ജീവിക്കുന്നു. അനേകം അത്ഭുതസിദ്ധികൾ സമ്പാദിച്ച മഹാത്മാക്കൾ, ഇവിടെയിരുന്നു് ദേഹമുപേക്ഷിച്ചു്, പുതിയ ശരീരം സ്വീകരിച്ചു്, സൂര്യസദൃശമായ വിമാനത്തിൽ കയറി സ്വർഗ്ഗം പൂകിയിട്ടുണ്ടു്. ഉത്തമജനങ്ങൾ പൂജിക്കാറുള്ള ദേവവര്യന്മാർ, അഗസ്ത്യസമീപവർത്തികളായവരുടെ ആഗ്രഹമനുസരിച്ചു്, യക്ഷത്വം, അമരത്വം, നാനാരാജ്യാധിപത്വം എന്നിവയെ സന്തോഷസമേതം അനുഗ്രഹിച്ചേകുക പതിവാണു്.

ലക്ഷ്മണാ, അചിന്ത്യവും അവാച്യവുമാണു്, ഭഗവാൻ അഗസ്ത്യരുടെ തപോബലം. ലോകത്തിൽ ഇന്നുവരെ ആർക്കും ലഭിക്കാത്തതാണതു്. അത്യത്ഭുതമാഹാത്മ്യങ്ങൾ ഒത്തിണങ്ങിയ ഭഗവാന്റെ ആശ്രമസ്ഥലത്തെത്തിക്കഴിഞ്ഞു.

എന്നാൽ, കുമാരാ, നീ ആദ്യം പോയി വിവരമറിയിക്കണം. അനുവാദപ്രകാരമേ അകത്തേക്കു് കടക്കുവാൻ ഏതൊരു ശക്തിക്കും സാധിക്കു. സീതയുമൊന്നിച്ചു് ഞാൻ ദർശനകാംക്ഷിയായി നില്ക്കുന്ന വിവരം അറിയിക്കു."

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം പതിനൊന്നാം സർഗ്ഗം അവസാനിച്ചു.**

---

## പന്ത്രണ്ടാം സർഗ്ഗം. (അഗസ്ത്യസമാഗമം)

ശ്രീരാമചന്ദ്രസഹോദരൻ ലക്ഷ്മണൻ, അതിവേഗം ആശ്രമദ്വാരത്തിൽ എത്തി. അവിടെ നില്ക്കുന്ന അഗസ്ത്യശിഷ്യനോടു്:—

"മുനികുമാരാ, ദശരഥമഹാരാജാവിൻെറ സീമന്തപുത്രൻ ശ്രീരാമൻ, ഭഗവാനെ ദർശിക്കുവാൻ പത്നി ജാനകീദേവിയൊന്നിച്ച് വന്നിട്ടുണ്ട്. അദ്ദേഹത്തിന്നു് പ്രിയനും, എപ്പോഴും ഹിതകർമ്മങ്ങൾ ചെയ്യുന്നതിൽ തല്പരനും, ഭക്തനുമായ ഞാൻ അനുജൻ ലക്ഷ്മണനാണ്. പിതൃവാക്യസംരക്ഷണത്തിനുവേണ്ടി, അതിഭയങ്കരമായ അരണ്യവാസം ചെയ്യുന്നു. ഭഗവൽദർശനകാംക്ഷികളായി ഞങ്ങൾ വന്നിട്ടുണ്ടെന്നും, അനുവാദത്തിന്നു് കാത്തുനില്ക്കുകയാണെന്നും സമയോചിതം അറിയിക്കു." എന്നുപറഞ്ഞു.

സൌമിത്രിയുടെ വാക്കുകൾ കേട്ട തപോധനൻ:—

"അങ്ങിനെയാകാം."

എന്നു് വിനീതനായിപ്പറഞ്ഞു്, അഗ്നിഗൃഹത്തിലിരിക്കുന്ന ആചാര്യരുടെ സവിധത്തിലേക്ക് ചെന്നു.

തപസ്സുകൊണ്ടു് ജാജ്വല്യമാനനായിരിക്കുന്ന മുനീശ്വരനെ താണുതൊഴുതു് സമീപിച്ച ശിഷ്യൻ:—

"ഭഗവാനേ, ദശരഥനന്ദനനായ രാമൻ പത്നിസീതയോടും, അനുജൻ ലക്ഷ്മണനോടുംകൂടി, അവിടുത്തെ ദർശിക്കുവാനും സേവിക്കുവാനും വന്നു് നില്ക്കുന്നുണ്ടു്. പരന്തപരായ രാജകുമാരന്മാർ എന്താണു് വേണ്ടതു്, എന്നു് അരുളിച്ചെയ്യണമേ."

ശ്രീരാമചന്ദ്രനും സൌമിത്രിയും സൌഭാഗ്യവതി സീതാദേവിയും, ആശ്രമദ്വാരത്തിലെത്തിയിട്ടുണ്ടെന്ന വർത്തമാനം, ശിഷ്യൻ പറഞ്ഞപ്പോൾ, അഗസ്ത്യർ പെട്ടെന്നു്:—

"ഭാഗ്യം! മഹാഭാഗ്യം! അനേകകാലമായികൊതിച്ചുകൊണ്ടിരുന്നതു് ലഭിച്ചു. രാമൻ, എന്നെ കാണുവാൻ വന്നിരിക്കുന്നു. അതിവേഗം ചെന്നു് യഥാവിധി സ്വീകരിച്ചു്, അർഘ്യപാദ്യാദികൾ നല്കു. സഹധർമ്മിണിയോടും സഹജനോടും കൂടിയ മഹാപ്രഭുവിനെ ഉടനെ കൊണ്ടുവരു. രാമനാണു് വന്നതെന്നു് അറിഞ്ഞ ഉടനെ കൊണ്ടുവരുവാൻ തോന്നാത്തതെന്തേ? എൻെറ അനുവാദത്തിന്നു് കാത്തുനില്ക്കാതെ ഇങ്ങോട്ടു് കൊണ്ടുവരുവാൻ തോന്നേണ്ടതായിരുന്നു."

"ഭഗവാൻെറ ആജ്ഞയനുസരിച്ചു് ഇതാ എത്തിക്കഴിഞ്ഞു."

തൊഴുതു നമസ്കരിച്ച ശിഷ്യൻ, ധൃതിയോടെ പുറത്തിറങ്ങി. വെമ്പലോടെ ലക്ഷ്മണനോട്:—

"കുമാരാ, രാമൻ എവിടെയാണ്? യഥേഷ്ടം അകത്തേക്ക് വരാമല്ലൊ. ഗുരുവരൻ കാത്തുകൊണ്ടിരിക്കുന്നു.

ശിഷ്യനുമൊന്നിച്ച് ലക്ഷ്മണൻ, ആശ്രമദ്വാരത്തിൽ നില്ക്കുന്ന, സീതാ സമേതനായ കാകുത്സ്ഥനെ കാണിച്ചുകൊടുത്തു.

അഗസ്ത്യശിഷ്യൻ അതിവിനയത്തോടെ, ആചാര്യവാക്യം പറഞ്ഞുകൊണ്ട് അടുത്തുചെന്നു. പൂജാർഹനായ രഘുവരനെ സശ്രദ്ധം ഉപചാരപൂജാദികൾ ചെയ്ത് സാദരം ആശ്രമാന്തർഭാഗത്തേക്ക് ആനയിച്ചു.

രഘുവംശരത്നമായ ദാശരഥി, ജാനകീദേവിയോടും സൌമിത്രിയോടുംകൂടി, ശാന്തങ്ങളായ മൃഗങ്ങൾ വിഹരിക്കുന്ന ആശ്രമത്തെ എത്ര നോക്കിയിട്ടും മതിയാവാത്ത മട്ടിൽ, ശിഷ്യനൊന്നിച്ച് അഗ്നിഗൃഹത്തിലേക്ക് കടന്നു.

അവിടെ, ബ്രഹ്മാവ്–അഗ്നി–മഹാവിഷ്ണു–ദേവേന്ദ്രൻ–സൂര്യൻ–ചന്ദ്രൻ–മഹാദേവൻ–കുബേരൻ–ധാതാവ്–വിധാതാവ്–സർവ്വവ്യാപിയായ വായു–പാശധാരിയായ മഹാത്മാവരുണൻ—ശ്രീസുബ്രഹ്മണ്യൻ—ഗായത്രീദേവി–അഷ്ടവസുക്കൾ–നാഗരാജാവും മഹാത്മാവുമായ അനന്തൻ–ധർമ്മരാജാവ്–എന്നിവക്ക്, യഥാർഹം,യഥാവിധി നിശ്ചയിച്ച സ്ഥാനങ്ങൾ, ദേവദേവനായ രാമചന്ദ്രൻ കണ്ടു.

ശിഷ്യന്മാരാലും മുനീന്ദ്രന്മാരാലും ആവൃതനായ ഭഗവാൻ അഗസ്ത്യർ, രഘുരാമനെ എതിരേല്ക്കുവാൻ തയാറായി. തേജോധാമമായ അഗസ്ത്യരെ കൌസല്യാനന്ദനൻ കണ്ടു. എല്ലാ ലക്ഷണങ്ങളാലും ശ്രീവഴിയുന്ന ലക്ഷ്മണനോട് പുരുഷോത്തമൻ:—

"കുമാരാ, ഭഗവാൻ ഇതാ സ്വയം നമ്മുടെ സമീപത്തിലേക്ക് വരുന്നു. അപരിമേയ തേജസ്സുകൊണ്ട് ബ്രഹ്മർഷിവര്യനെ ഞാൻ സ്വയമറിഞ്ഞു കഴിഞ്ഞു."

മഹാബാഹുവായ ശ്രീരാമൻ ഇത്രയുംപറഞ്ഞു, മാമുനീശ്വരന്റെ തൃപ്പാദങ്ങളിൽ സഹോദരനോടും പത്നിയോടുമൊന്നിച്ച് സാഷ്ടാംഗം നമസ്കരിച്ച്, തൊഴുതുകൊണ്ടുനിന്നു.

യഥാവിധി പാദ്യാസനാദികൾ നല്കിപ്പൂജിച്ച്, അതിഥികളെ ഇരുത്തിയ ഭഗവാൻ, ഹോമംചെയ്യതിന്നുശേഷം അർഘ്യമേകി. അല്പസമയം കണ്ണടച്ചിരുന്നു. ധർമ്മവിത്തായ ഋഷീന്ദ്രൻ, വിനയാന്വിതനായിതൊഴുതുകൊണ്ടിരിക്കുന്ന ശ്രീരാമചന്ദ്രന്ന്, നല്കിയഭോജ്യം വനവാസോചിതമായിരുന്നു.

"രാമാ, ഹോമിച്ച് അർഘ്യം നല്കിയിട്ടാണ് അതിഥിപൂജചെയ്യേണ്ടതു്. ഒരുമഹർഷി, അങ്ങിനെയല്ലാതെ ആചരിച്ചാൽ, കള്ളസ്സാക്ഷിപറഞ്ഞവനെപ്പോലെ, പരലോകത്തിൽ സ്വന്തം മാംസം ഭക്ഷിക്കേണ്ടിവരും. ധർമ്മചാരിയും, മഹാരഥനും, പൂജ്യനും, മാന്യനും ആയ ഭവാൻ, ലോകത്തിന്റെ മുഴുവൻ രക്ഷിതാവാണ്, "എന്നു് എനിക്കറിയാം. അങ്ങു് എന്റെ അതിഥിയായി വന്നുചേർന്നുവല്ലൊ."

ഭഗവാൻ അഗസ്ത്യൻ ഇപ്രകാരമരുളിച്ചെയ്തു്, പുഷ്പം-കായ്-കനി തുടങ്ങിയവയാൽ ഇഷ്ടംപോലെ സൽക്കരിച്ചു. വീണ്ടും:—

"രാമാ, സുവർണ്ണരത്നാലംകൃതവും അത്യുഗ്രവുമായ വൈഷ്ണവചാപം ഒന്ന് ഇവിടെ ഇരിക്കുന്നുണ്ടു്. വിശ്വകർമ്മാവാണിതു് നിർമ്മിച്ചതു്. അമോഘവും, അതിശ്രേഷ്ഠവും, ഭാസ്കരദേവതുല്യവും, വിധാതാവിനാൽ ദത്തവുമായ ഒരു ബാണവും ഇതാ. മാത്രമല്ല, ആളിക്കത്തുന്ന അഗ്നിപോലെയുള്ള ക്രൂരമ്പുകൾ ഒടുങ്ങാത്ത രണ്ടു് ആവനാഴികളും, പൊന്നുറയിൽ പൊൻപിടിയാന്ന കരവാളും ഇതാ.

പരന്തപനായ രാമാ, അമേയശക്തരായ അസുരന്മാർ എതിർത്തപ്പോൾ, വൈകുണ്ഠനാഥൻ മഹാവിഷ്ണു ദേവപക്ഷത്തുചേർന്നു് ഉഗ്രസമരം നടത്തി. അന്നു് ദേവദേവൻ ഈ ചാപവും തൂണീരങ്ങളും അമ്പും വാളും ഉപയോഗിച്ചു. ഈ വില്ലിൽനിന്നു് പുറപ്പെട്ട ശരങ്ങൾ അസുരന്മാരെ തളർത്തി. ദേവന്മാർ വിജയിച്ചു. സജ്ജനോപദ്രവികളായ ഘോരന്മാരെ ജയിക്കുവാൻ അങ്ങു്, ഇവയെ, ദേവേന്ദ്രൻ വജ്രത്തെ എന്നപോലെ സ്വീകരിക്കു."

ഭഗവാൻ സസ്നേഹം ഇപ്രകാരം അരുളിച്ചെയ്തു്, ആ ദിവ്യായുധങ്ങളെ, ലോകപാലകനായ ശ്രീരാമചന്ദ്രന്നു്നല്കി. വീണ്ടും തുടർന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം പന്ത്രണ്ടാം സർഗ്ഗം അവസാനിച്ചു.

---

## പതിമൂന്നാം സർഗ്ഗം (പഞ്ചവടീപ്രയാണം)

"പരിഘതുല്യങ്ങളായ ബാഹുക്കളോടുകൂടിയ രാമാ, സീതാലക്ഷ്മണസമേതനായി സസുഖം ഉറങ്ങു. സൂര്യൻ അസ്തമിച്ചു; മൃഗപക്ഷിസമൂഹങ്ങൾ അടങ്ങി; നിശാസഞ്ചാരികളായ ജീവികൾ പുറത്തിറങ്ങിത്തുടങ്ങി; യഥേഷ്ടം പാറിപ്പറന്നു് വിഹരിച്ചിരുന്ന വിഹഗങ്ങൾ, മാമരക്കൊമ്പിൻ കോടരങ്ങളിൽ അണഞ്ഞു് നിശ്ശബ്ദരായിത്തീർന്നു. കനത്തകൂരിരുട്ടിനെ, ആകാശത്തിലും ഭൂമിയിലും നിശാദേവി വ്യാപിപ്പിച്ചുകഴിഞ്ഞു."

മഹാത്മാവായ അഗസ്ത്യബ്രഹ്മർഷിയുടെ വാക്കുകൾകേട്ട കാകുത്സ്ഥൻ സായംസന്ധ്യാവന്ദനാദികൾ ചെയ്തു. അനുജനോടുകൂടി ഋഷീന്ദ്രനെ അഭിവാദ്യം കഴിച്ചു് സുഷുപ്തിയിലാണ്ടു. മുനീശ്വരസത്തമൻെറ പൂജയേററ ദശരഥനന്ദനന്മാർ, ഏററവും സംതൃപ്തരായിട്ടാണു് ആ നിശ കഴിച്ചതു്.

കനകക്കതിരുകൾ വാരിവിതറുന്ന ചണ്ഡകിരണൻ ഉദയാദ്രി പൂകിയപ്പോൾ, പൂർവ്വാഹ്നകൃത്യങ്ങളെല്ലാം അനുഷ്ഠിച്ചു് ഹോമാദികൾ ചെയ്തു് ശ്രീരാമചന്ദ്രൻ അനുജനോടും സീതയോടും കൂടി, സൂര്യസന്നിഭനായ അഗസ്ത്യരുടെ സമീപത്തു വന്നു.

അമേയാത്മാവായ രഘുവരൻ തൊഴുതു് നില്ക്കുന്നതു കണ്ടു, ഉഗ്രതപശ്രീമാൻ അതിഥിപൂജകൾ സാദരം നിർവ്വഹിച്ചു് ചോദിച്ചു:—

രാമാ, സഹധർമ്മിണിയോടും സഹോദരനോടും കൂടിയ അങ്ങക്കു് രാത്രി സുഖമായില്ലേ? എൻെറ ഈ ആശ്രമം അങ്ങക്കു് ശുഭമേകിയില്ലേ?"

അഗസ്ത്യരുടെ വാക്കുകൾ കേട്ട കാകുൽസ്ഥൻ:—

"ഭഗവാനേ, പൂജ്യന്മാരാൽ പൂജാർഹനായ അവിടുത്തെ, ന്യായാനുസൃത ഉപചാരത്താൽ, ശയനാസനഭോജനാദികളാൽ, ദശരഥമഹാരാജാവിൻെറ അന്തഃപുരത്തിൽ എന്നതുപോലെ ഞങ്ങളെ സംതൃപ്തരാക്കി. ഏതൊരാളുടേയും ആഗ്രഹനിവൃത്തിവരുത്തുന്ന ഭഗവാൻെറ ആശ്രമത്തിൽ മറെറാന്നു് സംഭവിക്കുകയില്ലല്ലൊ"

സുഖാസനത്തിൽ, സീതാലക്ഷ്മണസമേതനായിരിക്കുന്ന ശ്രീരാമചന്ദ്രനോടു്, ഋഷിസംഘപരിവൃതനായ അഗസ്ത്യൻ തുടന്നു:—

"നരേന്ദ്രനായ പിതാവിനാൽ നിർദ്ദേശിച്ച വനവാസകാലം, ഏറെപ്പിന്നിട്ടു കഴിഞ്ഞു. പ്രതിജ്ഞാസാഗരത്തെ കടന്നു്, ഹേ രാമാ, അങ്ങു് മറുകരയിൽ സസുഖം എത്തിച്ചേരും.

മഹാരാജാദശരഥൻ ധന്യാത്മാവാണു്. യയാതി എന്നപോലെ, സീമന്ത പുത്രനായ അങ്ങയാൽ പിതാവു് പ്രതിജ്ഞയെ പൂർണ്ണമാക്കി."

ഋഷീന്ദ്രവചനം കേട്ട രഘുരാമൻ കൈകൂപ്പി, സന്തുഷ്ടഹൃദയനായി പറഞ്ഞു:—

"ഭഗവാനേ, ഞാൻ ധന്യനായി; അനുഗൃഹീതനായി. അവിടത്തേപ്പോലുള്ള മഹാത്മാക്കൾ സംപ്രീതരായാൽ, അതിലധികം മറെറന്തൊന്നു് സിദ്ധിക്കാനുണ്ടു്? ആ ഭാഗ്യം എനിക്കു് കൈവന്നുവല്ലൊ. അയോദ്ധ്യാധിപതിയുടെ സത്യത്തെ ഞാൻ കടന്നിട്ടില്ല; സ്വഗുണങ്ങളാൽ പിതാവുതന്നെയാണു് അക്കരെ എത്തിയതു്. സ്വന്തം പുണ്യകർമ്മങ്ങളാൽ മഹാരാജാവു് വാനുലകം പൂകി.

ഭഗവാനേ, ഈ പ്രദേശംമുഴുവൻ അത്യുഗ്രതപഃപൂർണ്ണമായിക്കാണുന്നു. അനാഥന്മാർക്കു് അഭയകേന്ദ്രമായിമാറിയിരിക്കുന്നു ഈ സ്ഥലം. ഈ പുണ്യസമ്പത്തിയുടെ യാഥാർത്ഥ്യം അറിയുവാൻ ആഗ്രഹമുണ്ടു്."

മധുരാക്ഷരങ്ങളോടുകൂടിയ ഈവാക്കുകൾ കേട്ട ഭഗവാൻ അഗസ്ത്യബ്രഹ്മർഷി മന്നവേന്ദ്രകുമാരനോടു് പറഞ്ഞു:—

"രഘുവംശശ്രേഷ്ഠനായ രാമാ, ഈ സ്ഥലത്തിൻെറ പ്രത്യേകത ഞാൻ പറയാം. കേൾക്കുക. മഹാത്മാവായ ദണ്ഡകനാൽ പരിത്യക്തമായ ഭൂതലമാണിതു്. ഭാർഗ്ഗവൻെറ ശാപത്താൽ, മനുഷ്യമൃഗവിഹീനമായിത്തീരുകയുംചെയ്തു.

വിന്ധ്യാചലത്തിൻെറ തെക്കുഭാഗം അഞ്ഞൂറുയോജനയാണു്, വൃക്ഷങ്ങളും വള്ളിക്കുടിലുകളും, ഋഷികളുമില്ലാതെ ശൂന്യമായിത്തീർന്നു്.

ഉണ്ണീ, അതിദാരുണവും ഘോരവുമായ ഈ ശൂന്യാരണ്യത്തിൽ, മേഘങ്ങൾ മഴപൊഴിക്കാറില്ല; മന്ദമാരുതനടിക്കാറില്ല. ക്രൂരന്മാരായ നക്തഞ്ചരന്മാരുടെ വിഹാരരംഗവുമായിത്തീർന്നു. ഗന്ധർവ്വന്മാർ —ഋഷിസംഘങ്ങൾ —ദേവന്മാർ— എന്നിവരാൽ വർജ്ജിക്കപ്പെട്ട ഈ ദേശം ആയിരമായിരം വർഷങ്ങളോളം, മനുഷ്യപാദപതനമേല്ക്കാതെ കിടന്നു.

ആ കാലഘട്ടത്തിൽ, ഈശ്വരേച്ഛകൊണ്ടു് ഞാൻ ഹിമാചലസാനുവിൽ നിന്നു് ഈ ദിക്കിലേക്കു് പോന്നു. ചുട്ടുപഴുത്തുകിടക്കുന്ന ഇവിടത്തിൽ, സ്വച്ഛന്ദം വർഷിക്കുവാൻ, ദേവേന്ദ്രനോടു് ഞാൻ പ്രാർത്ഥിച്ചു. അല്പകാലം തുടർന്നുകൊണ്ടു് മഴ കിട്ടിയതോടെ, ഭൂമി ശീതളമായിത്തീർന്നു.

അരിമർദ്ദകനായ രാമാ, അനേകശതാബ്ദങ്ങളോളം ഇഷ്ടംപോലെ നർത്തനമാടിയിരുന്ന വ്യാധികളും മൃത്യുഭൂതങ്ങളും തപസ്സിൻെറ തേജസ്സിനാൽ അകന്നു പോയി. ഹിമവൽപാർശ്വത്തിലുള്ള ഉത്തമവൃക്ഷങ്ങൾ ഇവിടെ ഉണ്ടാകുവാൻ മനസ്സുകൊണ്ടു് പ്രാർത്ഥിച്ചു. തുടർന്നുകൊണ്ടു് നിർമ്മലജലപ്രവാഹികളായ നദികൾ, വികസിച്ചതാമരപ്പൂവുകളോടുകൂടിയതടാകങ്ങൾ, അതിരമണീയങ്ങളായസരസ്സുകൾ, കത്തിയൊലിക്കുന്നനീർച്ചാലുകൾ, സസ്യശ്യാമസുന്ദരമായകാനനം, ഇങ്ങിനെ ദണ്ഡകാരണ്യം എല്ലാവിധത്തിലും അതിരമ്യമായിത്തീർന്നു.

ഹേ രഘുനന്ദന, എന്നാൽ മറെറാരഭിശാപമാണു് പിന്നീടുണ്ടായതു്. ഉഗ്രകർമ്മനിരതരായ നക്തഞ്ചരന്മാരുടെ ഉപദ്രവം. അങ്ങു് ചിത്രകൂടാചലത്തിൽ വന്നതിന്നുശേഷം രാക്ഷസന്മാരുടെ ശല്യം ദണ്ഡകാരണ്യവാസികളെ ഒന്നുകൂടി വിഷമിപ്പിക്കുകയാണു്.

ഹേ മാനദാ, മഹർഷിമാരുടെ രാക്ഷസഭയം തീർത്തു് സന്തുഷ്ടരാക്കുവാൻ തികച്ചും അർഹത അങ്ങയ്ക്കാണു്. മാത്രമല്ല, ദണ്ഡകാരണ്യവാസികളുടെ രക്ഷയ്ക്കായിട്ടാണു് അങ്ങു് ഇങ്ങോട്ടു് എത്തിയതും.

മൂന്നുലോകങ്ങളേയും നിഷ്പ്രയാസം രക്ഷിക്കുവാനുള്ള കരുത്തു് അങ്ങയ്ക്കുള്ളപ്പോൾ, ഈ രാക്ഷസന്മാർ എത്രമാത്രം നിസ്സാരരാണു്.

അസുരബാധാരൂപമായി, ദണ്ഡകാരണ്യത്തിന്നു് വന്നിട്ടുള്ള ശാപത്തെ, ഇക്ഷ്വാകുവംശനന്ദനനാൽ മാത്രമേ മോചിപ്പിക്കുവാൻ സാധിക്കൂ. ഈ മഹാവനം മുഴുവൻ അങ്ങയുടെ ദർശനത്താൽ ശാപദോഷത്തിൽനിന്നു് വേർപെട്ടു കഴിയും. അഥവാ ഈ ദോഷത്തിൻെറ അന്ത്യമാണു് അങ്ങയുടെ വരവുകൊണ്ടു് ഉണ്ടാകുന്നതു്.

പരന്തപനായ രാമാ, പിതൃപ്രതിജ്ഞാതരണത്തോടെ, ഈ പ്രദേശത്തുള്ള അത്യുഗ്രദോഷനിർമാർജനവും കൂടി ഉണ്ടാകട്ടെ."

"ഈ ദേശത്തിന്റെ ചരിത്രം അത്യാശ്ചര്യംതന്നെയാണ്."

ശ്രീരാമചന്ദ്രന്റെ വാക്കുകേട്ട ഭഗവാൻ വീണ്ടും ഇപ്രകാരം തുടന്നു:—

"രാമാ നിങ്ങൾക്ക് മംഗളം ഭവിയ്ക്കട്ടെ—ലക്ഷ്മണാ, ഞാൻ ഏററവുമധികം സംതൃപ്തനായി. നിങ്ങൾ രണ്ടുപേരും, സീതയുമൊന്നിച്ച്, എന്നെ ദശിക്കവാൻ വന്നുവല്ലൊ. ഞാൻ കൃതാത്ഥനായി.

വഴിയാത്രകൊണ്ട് നിങ്ങൾക്ക് ക്ഷീണവും വാട്ടവും വളരെ കാണുന്നു. ജനകരാജർഷിസുതയായ സീത, വിശ്രമിക്കുവാൻ ആഗ്രഹിക്കുന്നുണ്ടാകും. പൂപോലെ മൃദുലഗാത്രിയാണ് കുമാരി. ദുഃഖമെന്താണെന്ന് അറിയാതെ വളന്നു വന്നവൾ, ദുസ്സഹമായ വനവാസത്തിന്ന് തയാറായതു് ഭത്താവിലുള്ള അചഞ്ചല സ്നേഹത്താൽ മാത്രം. ഉത്തമോത്തമകളായ മാനിനികൾക്കുപോലും ദുസ്സാധമായ കമ്മമാണ്, സീത അനുഷ്ഠിക്കുന്നതു്. ഘോരാരണ്യത്തിൽ നിഴലെന്നപോലെ അങ്ങയെ പിന്തുടരുന്ന സീതയ്ക്കു് ആശംസാസമേക.

സുഖജീവിതം നയിക്കുന്നവനിൽ സ്നേഹം ചൊരിയൽ; ദുഃഖകാലമെത്തിയാൽ നിഷ്കരുണം പരിത്യജിക്കൽ; മിന്നൽപ്പിണരിന്റെ ചാഞ്ചല്യം; ഉഗ്രായുധത്തിന്റെ മൂച്ച്; ഗരുഡന്റേയും വായുവിന്റേയും വേഗം, ഇവയാണ് സ്ത്രീസൃഷ്ടിയിൽ, ആദിമുതല്ക്കേ കാണുന്നതു്.

എന്നാൽ, അങ്ങയുടെ പത്നിയായ ഈ സുകുമാരാംഗിയിൽ ഇത്തരത്തിലുള്ള ദോഷങ്ങളുടെ കണികപോലുമില്ല. സ്ത്രീസമുദായത്തിൽ, അരുന്ധതീദേവിയെപ്പോലെ, ഒന്ന് എന്നതന്നെ എണ്ണേണ്ടവളുമാണ്. പതിവ്രതാരത്നമായ ജാനകിയുടെ പവിത്രപാദസ്പശത്താൽ, ഈ സ്ഥലങ്ങൾ പുണ്യഭൂമിയായി മാറുകയായ ലക്ഷ്മണാനുചിതനായ അങ്ങ് സീതയുമൊത്തു് വസിക്കുന്ന സ്ഥലത്തെപ്പററി എന്തു പറയുവാനാണ്?"

അഗ്നിയെപ്പോലെ ജാജ്വല്യമാനനായ മഹർഷീന്ദ്രനെ തൊഴുതുകൊണ്ടു രഘുവരൻ പറഞ്ഞു:—

"പരമാചാര്യനായ അവിടുന്ന്, സഹോദരനോടും പത്നിയോടുംകൂടി സമപിച്ച എന്നിൽ, ഇത്രയും തെളിഞ്ഞഹൃദയത്തോടെ ആശീവ്വദിച്ചതിനാൽ, ഞാൻ ധന്യനായി; കൃതാത്ഥനായി; അനുഗൃഹീതനായി.

"ഭഗവാനേ, ഈ മഹാരണ്യത്തിൽ ആശ്രമം നിർമ്മിച്ച് സസുഖം വസിക്കുവാൻ ഞങ്ങൾക്ക് യോജിക്കുന്നൊരു സ്ഥലം; അവിടുന്ന് സദയം അരുളിച്ചെയ്യണേ."

ധാർമ്മികാഗ്രേസരനും, അദ്ധ്യാത്മബുദ്ധിമാനും, അമിതതപസ്സാർജ്ജിച്ചവനുമായ അഗസ്ത്യർ അല്പനേരം കണ്ണടച്ച് ചിന്തിച്ചിരുന്നു. ചിലകാര്യങ്ങൾ സ്വയം തീർച്ചപ്പെടുത്തിയതിനുശേഷം പറഞ്ഞു:—

"ഉണ്ണീ, രാമാ, ഇവിടെനിന്ന് രണ്ടു യോജന ദൂരെ "പഞ്ചവടി" എന്ന പേരിൽ പ്രസിദ്ധമായൊരു സ്ഥലമുണ്ട്. ഏററവും ശുഭപ്രദേശമാണതു്—നിർമ്മലജലം, സുമധുരങ്ങളായ കായ്കിഴങ്ങുകൾ, ശാന്തസ്വഭാവികളായ മൃഗങ്ങൾ—എന്നിവ ആ പവിത്രഭൂമിയിൽ ആശ്രമം തീർത്ത്, സൌമിത്രീസീതാസമേതനായി സസുഖം അങ്ങയ്ക്ക് വസിക്കാം. സത്യപാശബദ്ധനായ ദശരഥഭൂപാലൻ, കല്പിച്ചകാലത്തിൻെറ മുക്കാലുംഭാഗം കടന്നുകഴിഞ്ഞുവല്ലോ.

പ്രതിജ്ഞാസാഗരം നിഷ്പ്രയാസം തരണംചെയ്ത അങ്ങ് അയോദ്ധ്യാധിപതിയായി അനേകകാലം വാഴും. അങ്ങയുടെ പിതാവ് ഏററവും ധന്യനാണ്. യയാതിയെപ്പോലെ പിതാവിനെ, സീമന്തപുത്രനായ അങ്ങ് കരകയററി· ദശരഥൻെറയും അങ്ങയുടേയും എല്ലാവർത്തമാനങ്ങളും, സ്നേഹത്താലും തപശ്ശക്തിയാലും ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. ഭവാൻെറ മനോവിചാരംകൂടി, തപോവീര്യത്താൽ എനിക്ക് അറിയുവാൻ കഴിഞ്ഞു. ഇക്ഷ്വാകുവംശദീപമായ രാമാ, ഈ ആശ്രമത്തിൽ എന്നോടൊന്നിച്ച് താമസിക്കാം എന്ന് വിചാരിച്ചുവെങ്കിലും, പഞ്ചവടിയിൽത്തന്നെ അങ്ങ് സീതാസമന്വിതനായി വസിക്കണമെന്ന് നിർദ്ദേശിച്ചതു് അതിനാലാണ്.

ആ വനസ്ഥലം അതിരമണീയമായതിനാൽ സീതയ്ക്ക്, തികച്ചും ആനന്ദമേകും. ആ ശ്രേഷ്ഠസ്ഥലം ഇവിടെനിന്ന് അതിവിദൂരത്തിലുമല്ല. അവിടം സീതയ്ക്ക് സംതൃപ്തിയേകും.

പുഷ്പങ്ങളും കായ്കളും കിഴങ്ങുകളുംകൊണ്ടുപൂർണ്ണം; വിചിത്രങ്ങളായപക്ഷിസമൂഹങ്ങളാൽ സങ്കലം; നിർജ്ജനം; അതിരമണീയം; പരമപാവനം; ഇങ്ങിനെയുള്ളതാണ് ആ സ്ഥലം. അധാർമ്മികകർമ്മം യാതൊന്നുംചെയ്യാത്ത അങ്ങ് അവിടെയെത്തിയാൽ, തികച്ചും രക്ഷയായിത്തീരും. ഘോരവിപത്തുകളിൽ

നിന്നുപോലും രക്ഷയേകുവാനുള്ള കെല്പ് അങ്ങയ്ക്കുണ്ട് എന്നു് എനിക്കറിയ പഞ്ചവടിയിൽ താമസിച്ച് സർവ്വതാപസന്മാരേയും പരിപാലിക്കുവാൻ അങ്ങേക്കു കഴിയും.

അതിവീരനായ രാമാ, ഇതാ വലിയൊരു ഇരിപ്പക്കാടു് കാണുന്നില്ലേ? ഇതിന്റെ അപ്പുറത്തുകൂടി പോയാൽ വലിയ ഒരു പേരാൽവൃക്ഷത്തിന്റെ ചുവട്ടിലെത്തും. സർവ്വകാലവും പുഷ്പഗണങ്ങളാൽ സമലംകൃതമായ പഞ്ചവടിയിലേക്ക്, ആ പേരാലിന്റെ സമീപത്തുള്ള സമനിലത്തിൽക്കൂടി കയറിയാൽ മതി.''

ഭഗവാൻ അഗസ്ത്യന്റെ സത്യസന്ധമായ വാക്കുകൾ ശ്രീരാമചന്ദ്രനെ സന്തുഷ്ടനാക്കി. ലക്ഷ്മണാനുചിതനായ ദേവൻ മാമുനീശ്വരനെ തൊഴുതു് നമസ്കരിച്ച് വിടവാങ്ങി. ദശരഥകുമാരന്മാർ സീതയുമൊന്നിച്ച് പഞ്ചവടിയിലേക്ക് യാത്രതുടന്നു.

അഗസ്ത്യബ്രഹ്മർഷിയാൽ ദത്തമായ ചാപവും തൂണീരങ്ങളുമണിഞ്ഞു്, യുദ്ധോദ്യുക്തരായ ശ്രീരാമലക്ഷ്മണന്മാർ ആ ഘോരാരണ്യത്തിൽ സുപചരിചിതരായവരെപ്പോലെ, യാതൊരു തെററുംപററാതെ, വിവരിച്ചുകൊടുത്ത മാർഗ്ഗത്തിൽക്കൂടി സസന്തോഷം പഞ്ചവടിയിലേക്ക് പ്രയാണമാരംഭിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, പതിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## പതിനാലാംസർഗ്ഗം. (ജടായുദർശനം)

ഇരുപ്പക്കാടിന്നപ്പുറത്തുള്ള പേരാൽമാമരച്ചുവട്ടിൽ അവരെത്തി. ധന്യരായ ശ്രീരാമലക്ഷ്മണന്മാർ, ആ മഹാവൃക്ഷത്തിൽ, അതികൂററനായൊരു കഴുകൻ ഇരിക്കുന്നതുകണ്ടു. കാമരൂപികളാണു് രാക്ഷസന്മാർ. അവരിലാരെങ്കിലും പക്ഷിരൂപത്തിൽ ഇരിക്കുകയാകുമോ എന്നൊരു സംശയത്തോടെ ചോദിച്ചു:—

''ഖഗരൂപത്തിലുള്ള അങ്ങു് ആരാണു്?''

ഏററവും സന്തോഷത്തോടെ, മധുരവും സൌമ്യവുമായ വാക്കുകളാണു് ഗൃദ്ധ്രരാജാവു് ഉത്തരമായിപ്പറഞ്ഞതു്:—

"ഉണ്ണീ, അങ്ങയുടെ അച്ഛന്റെ സുഹൃത്താണ് ഞാൻ."

പക്ഷിശ്രേഷ്ഠന്റെ ഉത്തരം–പിതാവിന്റെ ചങ്ങാതിയാണെന്നതു്–ശ്രീരാമചന്ദ്രനെ ജിജ്ഞാസുവാക്കി. അച്ഛനെയെന്നപോലെ ബഹുമാനത്തോടെ, ശ്രദ്ധാപൂർവ്വം വംശവും പേരും ചോദിച്ചു.

ദാശരഥിയുടെ വാക്കുകൾകേട്ട പക്ഷീന്ദ്രൻ കുലനാമങ്ങൾ പറയുവാൻ, ജീവോത്ഭവം മുതല്ക്കേ ആരംഭിച്ചു:—

"മഹാഭുജനായ ഉണ്ണീ, പ്രജാപതികൾ ആരെല്ലാമാണ് ഉണ്ടായിട്ടുള്ളതെന്നു്, ആദ്യംമുതല്ക്കുതന്നെ ഞാൻ പറയാം.

രഘുനന്ദനാ, ആദ്യത്തെ പ്രജാപതിയുടെ പേർ കർദ്ദമൻ എന്നാണു്. രണ്ടാമത്തെ വിക്രീതൻ. പിന്നെ ക്രമത്തിൽ, ശേഷൻ– സംശ്രയൻ– വിദ്യാശാലിയായ ബഹുപുത്രൻ– സ്ഥാണു– മരീചി– അത്രി– മഹാശക്തനായ ക്രതു– പുലസ്ത്യൻ– അങ്ഗിരസ്സ്– പ്രചേതസ്സ്– പുലഹൻ– ദക്ഷൻ– വിവസ്വാൻ– അരിഷ്ടനേമി എന്നീ മഹാത്മാക്കൾ ജനിച്ചു. അവസാനത്തെ പ്രജാപതിയാണ് കശ്യപൻ.

അതിയശസ്വിയായ ദക്ഷപ്രജാപതിക്ക്, പുകഴാന്ന അറുപതു് കന്യകമാർ ഉണ്ടായിയെന്നാണ് കേട്ടിട്ടുള്ളതു്. അവരിൽ എട്ടു് കാമിനീരത്നങ്ങളെ വിവാഹം കഴിച്ചതു് കശ്യപപ്രജാപതിയായിരുന്നു. ആ സുന്ദരീരത്നങ്ങളുടെ പേരുകൾ ക്രമത്തിൽ, അദിതി– ദിതി– ദനു– കാലികാ– താമ്രാ– ക്രോധവശാ– മനു– അനല, എന്നിങ്ങനെയാണു്.

ഒരുദിവസം, ഏററവും സന്തുഷ്ടമാനസനായ കശ്യപപ്രജാപതി പത്നിമാരോടു് പറഞ്ഞു:—

"മൂന്നുലോകങ്ങളും ഭരിക്കത്തക്ക പ്രാപ്തിയുള്ളവരും, എന്നോടു തുല്യരുമായ പുത്രന്മാരെ പ്രസവിക്കുവിൻ."

കശ്യപപ്രജാപതിയുടെ മാഹാത്മ്യമറിയുന്ന, അദിതി – ദിതി – ദനു– കാളികാ എന്നീ തരുണീരത്നങ്ങൾ, അതിഭക്തിയോടെയാണ് ഭർത്തൃനിർദ്ദേശം കേട്ടതു്. ഹേ രഘുവരാ, മററുള്ളവർ ഒട്ടുംതന്നെ ശ്രദ്ധിക്കാതെയിരുന്നു.

അദിതീദേവിക്ക് മുപ്പത്തിമൂന്നു തനയന്മാർ സംജാതരായി. അവരെല്ലാം അമരശ്രേഷ്ഠന്മാരായിത്തീർന്നു. ദ്വാദശാദിത്യന്മാർ– അഷ്ടവസുക്കൾ– ഏകാദശ രുദ്രന്മാർ– അശ്വിനീദേവന്മാർ–എന്നിങ്ങനെ ലോകപ്രഖ്യാതി നേടിയ പുത്രന്മാരാണവർ.

ദൈത്യന്മാർ– എന്ന അനശ്വരനാമമാർന്നവർ ദിതീദേവിക്ക് ഉളവായി. സാഗരവലയിതവും, മഹാരണ്യശോഭിതവുമായ ഈ പൃത്ഥ്വീമണ്ഡലം, പണ്ട് ദൈത്യക്കുള്ളതായിരുന്നു.

അശ്വഗ്രീവനെന്നു് (ഹയഗ്രീവൻ) പ്രസിദ്ധിയാർജ്ജിച്ചവൻ ദനുവിന്റെ സുതനാണു്.

കാലികക്കു്, രണ്ടു് ആത്മജന്മാർ– നരകൻ– കാലകൻ എന്നു പേരാന്നവർ ഉണ്ടായി.

ക്രൌഞ്ചി– ഭാസി— ശ്യേനി— ധൃതരാഷ്ട്രി— ശുകി എന്നിങ്ങനെ ജഗത് പ്രഖ്യാതിനേടിയ അഞ്ചുപുത്രിമാർ താമ്രക്കു് ജനിച്ചു.

ഇതിൽ ക്രൌഞ്ചി, മൂങ്ങകളുടെ മാതാവാണു്. ഭാസിയുടെ സന്താനങ്ങളായി കോഴികൾ ഉത്ഭവിച്ചു. പ്രസിദ്ധങ്ങളായ പരുന്തുകളും കഴുകന്മാരും ശ്യേനിയുടെ തനയന്മാരായി.

മഹിളാരത്നമായ ധൃതരാഷ്ട്രിക്കു്, ഹംസങ്ങൾ— കളഹംസങ്ങൾ— ചക്രവാകങ്ങൾ തുടങ്ങിയ സന്താനങ്ങളുണ്ടായി.

ജീവികളുടെ വംശപാരമ്പര്യം സശ്രദ്ധം കേൾക്കുന്ന രഘുപുംഗവ അങ്ങേക്കു് മംഗളം ഭവിക്കട്ടെ.

ശുകി നതയേയും, നത വിനതയേയും പ്രസവിച്ചു.

ഹേ രാമാ, ക്രോധവശക്കു്, മൃഗി– മൃഗമന്ദ– ഹരി– ഭദ്രമദ– മാതംഗി ശാർദ്ദൂലി ശ്വേത– സുരഭി എന്നിവരോടുകൂടന്നു്, സർവ്വലക്ഷണസമ്പന്നകളായ സുരസ കദ്രു എന്നിവരും ജനിച്ചു. ഇങ്ങിനെ പ്രഖ്യാതകളായ പത്തു് പെൺമക്കളാണു് ക്രോധവശക്കു് ഉണ്ടായതു്.

മൃഗങ്ങളെല്ലാം തന്നെ മൃഗിയുടെ സന്താനങ്ങളായി. കരടികൾ, ചമരിമാനുകൾ, ഇവ മൃഗമന്ദയിൽ പിറന്നു. ഹരിയുടെ അപത്യങ്ങളായി സിംഹങ്ങളും ശക്തിയേറിയ കുരങ്ങന്മാരും ഉണ്ടായി.

ഭദ്രമദയുടെ പുത്രിയാണ് ഇരാവതി. ലോകനാഥസ്ഥാനംതന്നെ നേടിയെടുത്ത "ഐരാവതം" എന്ന മഹാഗജം, ഇരാവതീസൂനുവാണ്. മററഗജങ്ങളെല്ലാം മാതംഗിയിൽനിന്ന് ഉളവായി.

ശാർദ്ദൂലങ്ങരം— കഴുതകരം— ഗോലാംഗൂലങ്ങരം എന്നീ കുമാരന്മാരുടെ മാതാവ് ശാർദ്ദൂലി. അഷ്ടദിങ്നാഗങ്ങളായ സത്സന്താനങ്ങരം ശേപതയിൽ നിന്നുത്ഭവിച്ചു.

സുരഭിക്ക് രണ്ടു പുത്രിമാരാണുണ്ടായതു്; രോഹിണിയെന്നും, ഗന്ധർവ്വിയെന്നും. രോഹിണിക്ക് പശുക്കളും, യശസ്വിനിയായ ഗന്ധർവ്വിക്ക് കുതിരകളും മക്കളായുണ്ടായി.

നാഗങ്ങരം സുരസക്കും, ഉരഗങ്ങരം കദ്രുവിന്നും സംജാതരായി.

പുകഴാന്ന മാനവന്മാർ മനുവിൻെറ സന്തതിപരമ്പരകളാണ്. ബ്രാഹ്മണർ–ക്ഷത്രിയർ–വൈശ്യർ – ശൂദ്രർ എന്നിങ്ങനെ, കർമ്മങ്ങളനുസരിച്ച് അവർ നാലു വർണ്ണങ്ങളായിത്തീന്നു.

സത്ഫലങ്ങളോടുകൂടിയ ഉത്തമവൃക്ഷങ്ങരം എല്ലാം അനലയിൽനിന്നാണ് സമുത്ഭവിച്ചതു്.

ശുകിയുടെ പൌത്രിയാണല്ലൊ വിനത; കദ്രു, സുരസയുടെ സഹോദരിയും. ആയിരം പത്തികളോടുകൂടി, ഭൂമിയെ താങ്ങിനില്ക്കുന്ന അനന്തൻ കദ്രുവിൻെറ ആത്മജനായി ജനിച്ചു.

വിനതക്ക് ഗരുഡൻ, അരുണൻ എന്ന രണ്ടുപുത്രന്മാരുണ്ടായി. വിനതാസുതനായ അരുണനാണ് എൻെറ പിതാവ്. എൻെറ അഗ്രജനായി, സമ്പാതി എന്ന് പ്രഖ്യാതനായൊരു ഗൃദ്ധ്രരാജനുണ്ടു്. ഹേ പരന്തപ, ശ്യേനീപുത്രനായ "ജടായു"വാണ് ഞാൻ.

അവിടുന്ന് നിവസിക്കുന്ന പ്രദേശത്തിൽ, ഞാനും ഇരിക്കാം. ദുഷ്ടമൃഗങ്ങളും ഘോരരാക്ഷസന്മാരും നിറഞ്ഞ ഈ വിപിനത്തിൽ, അവിടുന്നും ലക്ഷ്മണകുമാരനും പുറമേക്കുപോകുമ്പോരം, സീതാദേവിയെ ഞാൻ കാത്തുരക്ഷിച്ചുകൊള്ളാം.

താതസഖാവെന്നനിലയിൽ ജടായുവിനെ, ശ്രീരാമചന്ദ്രൻ ബഹുമാനത്തോടെ വന്ദിച്ചു. ഗാഢാലിംഗനം ചെയ്തു. അമേയബലശാലിയായ ഗൃദ്ധ്രരാജൻെറ

രക്ഷയിൻകീഴിലേക്ക്, ത്രൈലോക്യദേവതയായ സീതാദേവിയെ മാത്രമല്ല, അതുല്യപരാക്രമിയായ ലക്ഷ്മണനെക്കൂടി ശത്രുമർദ്ദകനായ ദാശരഥി ഏല്പിച്ചു. പക്ഷീന്ദ്രനുമൊന്നിച്ച് പഞ്ചവടിക്ക്, ആളുന്ന അഗ്നി പാററകളെ എന്നപോലെ, രാക്ഷസസമൂഹത്തെ ചാമ്പലാക്കുവാൻ, ലോകതുല്യനായ രഘുവീരൻ എഴുന്നള്ളി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം പതിന്നാലാം സർഗ്ഗം അവസാനിച്ചു.

---

## പതിനഞ്ചാം സർഗ്ഗം. (പർണ്ണശാലാനിർമ്മാണം)

പലവിധ ദുഷ്ടമൃഗങ്ങളുടെകൂടി സങ്കേതമായ പഞ്ചവടിയിൽ അവർ എത്തിച്ചേർന്നു. അത്യുജ്ജ്വല തേജസ്വിയായ ലക്ഷ്മണനോട് അഗ്രജൻ പറഞ്ഞു:—

"കുമാരാ, ഭഗവാൻ അഗസ്ത്യൻ നിർദ്ദേശിച്ച സ്ഥലത്ത് നാം എത്തി. സൌമ്യനായ സൌമിത്രീ, പുഷ്പഫലപൂർണ്ണങ്ങളായ തരുവൃന്ദങ്ങളാൽ രമണീയമായ പഞ്ചവടിയിൽ എല്ലായിടത്തും നോക്കു.

ഏതൊരു സ്ഥലത്താണോ ആശ്രമം നിർമ്മിച്ചാൽ, ജാനകിക്കും നിനക്കും സംതൃപ്തിയുണ്ടാവുക, അങ്ങിനെയുള്ളൊരിടം കണ്ടുപിടിക്കു. അതിനുള്ള അറിവും സാമർത്ഥ്യവും നിനക്കുണ്ട്.

സ്ഥലവും ചുററുപാടുമുള്ളവനവും രമ്യമായിരിക്കണം. ദർഭ, ചമത, പൂവ്, വെള്ളം എന്നിവ സുലഭമായി സമീപത്തുതന്നെ ഉണ്ടാകണം."

അഗ്രജനിർദ്ദേശംകേട്ട ലക്ഷ്മണൻ തൊഴുതുകൊണ്ട്, സീതാദേവിയുടെ പാദങ്ങളിൽ ഭക്തിപൂർവ്വം നോക്കി, ഇപ്രകാരം പറഞ്ഞു:—

"മഹാപ്രഭോ, നൂററാണ്ടുകളനവധി വാഴുന്ന അവിടുത്തെ തൃപ്പാദങ്ങളെ ശരണമാക്കി ജീവിക്കുവാൻ മാത്രമാണ് അടിയൻ ആഗ്രഹിക്കുന്നതു്. തികച്ചും അസ്വതന്ത്രനാണ് അടിയനെന്ന് തിരുവുള്ളത്തിലറിയാമല്ലൊ. അവിടുത്തെ തിരുമനസ്സിന്നു് ആനന്ദമേകുവാൻ ഏതൊരുസ്ഥലമാണോ യോജിച്ചുകാണുന്നതു്, ആ പുണ്യഭൂമിയിൽ ആശ്രമം നിർമ്മിക്കുവാൻ ആജ്ഞാപിച്ചാലും."

മഹാത്മാവായ ലക്ഷ്മണൻെറ വാക്കുകൾ ശ്രീരാമചന്ദ്രനെ സംപ്രീതനാക്കി.

സർവ്വഗുണസമ്പൂർണ്ണമായൊരു പ്രദേശം കണ്ടെത്തിയ ദാശരഥി, തൃക്കൈകൊണ്ടു് അനുജൻെറ കൈപിടിച്ചു്, സസ്നേഹം അരുളിച്ചെയ്തു:—

"ശാന്താത്മാവായ ലക്ഷ്മണാ, ഇതാ ഈ സ്ഥലം ഉത്തമമാണു്. നിരന്ന പ്രദേശം; പുഷ്പശോഭിതങ്ങളായ തരുവൃന്ദങ്ങൾ ചുററുപാടും. യഥാവിധി ഇവിടെ ആശ്രമം നിർമ്മിക്കുക.

സൂര്യകിരണങ്ങൾതട്ടി വികസിച്ചു്, തത്തുല്യശോഭയാർന്ന താമരപ്പൂക്കളുടെ സുമണംകലർന്ന, മനോമോഹനമായൊരു സരസ്സിതാ അടുത്തായിട്ടു്.

ആത്മജ്ഞാനിയായ ഭഗവാൻ അഗസ്ത്യർ അരുളിച്ചെയ്തപോലെ ഗോദാവരീനദിയിതാ സ്വച്ഛജലപൂർണ്ണമായി, പൂമരങ്ങളാൽ ഇടതൂർന്ന തീരപ്രദേശങ്ങളോടെ, അരയന്നം, നീർക്കോഴി എന്നിവ നിറഞ്ഞു്, ചക്രവാകങ്ങളാൽ രമണീയമായി അതുല്യ കാന്തിയോടെ പ്രവഹിക്കുന്നു.

അതിദൂരത്തോ, ഏററവും അടുത്തോ അല്ലാതെ, മദിച്ചുതിമർക്കുന്ന മാൻകൂട്ടങ്ങളോടും, ശബ്ദിക്കുന്ന മയിലുകളോടും, ആകാശചുംബികളായ കൊടുമുടികളോടും കൂടിയ മാമലകളിൽ, പ്രകൃതിരമണീയങ്ങളായ ഗുഹകൾ ധാരാളമുണ്ടു്.

സ്വർണ്ണം, വെള്ളി, ചെമ്പു് തുടങ്ങിയ ധാതുവൃന്ദങ്ങൾ, വാതായനങ്ങളെപ്പോലെ പ്രശോഭിക്കുന്ന ഈ മാമല, പാണ്ടോടുകൂടിയ മദഗജങ്ങളെ ഓർമ്മിപ്പിക്കും. പന– പിലാവു്– പയിൻ– പച്ചില– പുന്ന– നീർക്കടമ്പു്– ഈത്ത– ഞമ– മരുതു്– മാവു്– കാര– അശോകം– മൈലെള്ളു്–ചമ്പകം– കേതകം എന്നിവ വള്ളിപ്പടർപ്പുകളാൽ കെട്ടിമറിഞ്ഞു് നില്ക്കുന്നതു് കാണുവാൻ എത്ര രമണീയമായിരിക്കുന്നു. കടമ്പു് – അയനി – പാടീരം– കുങ്കുമം– കാര – പാതിരി– കരിങ്ങാലി–ഞമ തുടങ്ങിയ മാമരങ്ങളിടതൂർന്ന ഇവിടം, പുണ്യപ്രദേശമാണെന്നതിനു് സംശയമില്ല. ഉത്തമ പക്ഷിമൃഗാദികളാൽ സങ്കീർണ്ണമായ ഈ സ്ഥലം, മനോഹരവും നിർമ്മലവുമാണു്. ലക്ഷ്മണാ, ഗൃദ്ധ്രരാജനായ ജടായുവൊന്നിച്ചു് നമുക്കിവിടെ താമസിക്കാം."

അമിതബലപരാക്രമങ്ങളോടുകൂടിയ ശത്രുക്കളെ, നിരായാസമായി നിഗ്രഹിക്കുവാൻ കരുത്തുള്ള ലക്ഷ്മണൻ, അഗ്രജൻെറ ആജ്ഞയനുസരിച്ചു്, അതിവേഗത്തിൽ അവിടെ ആശ്രമമൊന്നു തീർത്തു.

വൻതൂണുകൾ, മൺചുമർ, മുളകൊണ്ടുള്ള കഴുക്കോൽ; വഹ്നിവൃക്ഷകൊമ്പുകൾപാകി നാരുകൊണ്ടുകെട്ടിയ മേൽപ്പുര; ഞമ, കാശം, ദർഭ, പച്ചില എന്നിവ

കൊണ്ടു് മുത്തുമേഞ്ഞ പുര; ഇങ്ങനെ അല്പനിമിഷങ്ങൾക്കുള്ളിൽ പണ്ണശാലയുയന്നു. നിലം നിരത്തി, ഭംഗിയുള്ളതാക്കി.

ഗോദാവരീനദീതീർത്ഥത്തിൽ സ്നാനം കഴിച്ചു്, താമരപ്പൂവുകളും കായ്കളും കൊണ്ടു് പുഷ്പബലിയും ശാന്തികമ്മവും നിവ്വഹിച്ച സൗമിത്രി– എല്ലാ ലക്ഷണങ്ങളുമൊത്തതിനാൽ പരിപൂണ്ണ ശ്രീതപമാന്നിരുന്ന ലക്ഷ്മണൻ– ശ്രീരാമചന്ദ്രന്നു് വസിക്കുവാൻ സവ്വഥാ അനുയോജ്യമായ ആശ്രമത്തെ കാണിച്ചു കൊടുത്തു.

ശാന്തസുന്ദരമായ പണ്ണശാലയെ സീതാസമേതനായ മഹാപ്രഭു, തൃക്കൺ പാത്തു് ഏററവും സന്തുഷ്ടനായി. വാത്സല്യാതിരേകത്തോടെ കുമാരനെ ഗാഢഗാഢം പുണന്നു് അരുളിച്ചെയ്തു.

"വീരശ്രീയാന്ന ലക്ഷ്മണാ, ഏററവുംവിഷമമേറിയ ജോലിയാണു് അല്പസമയത്തിനുള്ളിൽ നീ ചെയ്തുതീത്തതു്. ഞാൻ വളരെയേറെ സന്തോഷിക്കുന്നു. നിൻെറ അസാമാന്യകമ്മത്തിൻെറ സമ്മാനമായിട്ടാണു് ഈ ഗാഢാലിംഗനം.

എൻെറ പൊന്നനുജാ, ഹൃദയജ്ഞനും, കൃതജ്ഞനും, ധമ്മജ്ഞനുമായ നിന്നെ പുത്രനായി സിദ്ധിച്ച, എൻെറ അച്ഛൻ–ധാമ്മികോത്തംസമായ ദശരഥമഹാരാജാവു്–ഇന്നും, എന്നും ദിവംഗതനാകയില്ല."

ഇന്ദ്രിയങ്ങളെ മുഴുവൻ ജയിച്ചവനും, ഐശ്വര്യകാരകനുമായ ശ്രീരാമദേവൻ, അനുജനെ ഇത്തരത്തിൽ പ്രശംസിച്ചുകൊണ്ടു് പണ്ണശാലക്കകത്തേക്കു് പ്രവേശിച്ചു.

ദേവേന്ദ്രൻ അമരാവതിയിലെന്നപോലെയാണു് രഘുവംശനായകൻ പഞ്ചവടിയിലെ ആ പുണ്യാശ്രമത്തിൽ സീതാലക്ഷ്മണസമേതനായി വാണരുളിയതു്.

ഇങ്ങിനെ ആഷമായ ശ്രീമദ്്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം പതിനഞ്ചാം സഗ്ഗം അവസാനിച്ചു.

---

## പതിനാറാം സഗ്ഗം. (ഹേമന്തഋതുവണ്ണനം)

മഹാത്മാവായ കാകുൽസ്ഥൻ, പഞ്ചവടിയിലങ്ങിനെ സസുഖം വസിക്കുമ്പോൾ, ക്രമത്തിൽ ശരൽക്കാലം അവസാനിച്ചു. മഞ്ഞുകാലം മറനീക്കി വ്യക്ത

മായി ആവിർഭവിച്ചു. ഒരു ദിവസം പ്രഭാതത്തിൽ ഗോദാവരീനദിയിലേക്ക് പത്നീസമേതനായ രഘുരാമൻ സ്നാനത്തിന്നു്പുറപ്പെട്ടു. ഒരു കുടവുമെടുത്തു് സൌമിത്രി അവരെ അനുഗമിച്ചു.

അമേയവീര്യമിയലുന്ന ലക്ഷ്മണൻ മാർഗ്ഗമദ്ധ്യേ അഗ്രജനോടു്, ഏററവും വിനയത്തോടെ പറഞ്ഞു:—

"പ്രഭോ, പ്രിയംവദനായ അവിടുത്തേക്ക് ഏററവും ഹൃദ്യമായ കാലം ഇതാ വന്നണഞ്ഞു. സംവത്സരംതന്നെ അലംകൃതമായിത്തീരുന്നതു് ഹേമന്ത ഋതുവിനാലാണല്ലോ.

മഞ്ഞുവർഷിക്കുന്നതിനാൽ ഭൂതലമാകെ പരുഷമായി; സസ്യാദികളെല്ലാം മുററിത്തഴച്ചു, പച്ചവെള്ളം പാനംചെയ്യുവാൻ ഉതകാത്തതായി; അഗ്നി സൌഭാഗ്യ സമ്പൂർണ്ണമായി; സജ്ജനങ്ങൾ പിതൃക്കൾക്ക് പുത്തരിപ്പൂജാദികൾചെയ്തു്, പുത്തിരിയുണ്ടു് പുണ്യവാന്മാരായിത്തീർന്നുതുടങ്ങി.

പശുക്കൾക്ക് പാൽ വർദ്ധിച്ചു; നാട്ടിൻപുറങ്ങളിൽ ആഗ്രഹസിദ്ധികളെല്ലാം സാധിച്ചു തുടങ്ങി. വിജയേച്ഛുക്കളായ ഭൂപാലകന്മാർ, സൈന്യസജ്ജീകരണത്തിന്നൊരുങ്ങുന്നു. ദിനനാഥൻ തെക്കൻദിക്കിലേക്ക് ചേന്നതിനാൽ, ഉത്തരദിക്ക് തിലകം മാഞ്ഞ മാനിനീമണത്തിൻെറ മുഖംപോലെ നിഷ്പ്രഭമായിത്തീന്നു.

പ്രകൃത്യാ കട്ടിമഞ്ഞുള്ളതായ ഹിമാലയം, സൂര്യനകന്നപ്പോൾ, അന്വത്ഥനാമാവുതന്നെയായിട്ടുണ്ടാകണം. മദ്ധ്യാഹ്നസമയത്തിൽ, ചെറിയൊരു ചൂടു മാത്രമാണുള്ളതു്. അതുകൊണ്ടു് പകൽ മുഴുവൻ സുഖയാത്രക്ക് അനുകൂലമായിത്തീന്നു. ഭാസ്കരദേവൻ അഴകററതായി. തണലും ജലവും അസുഖവും അതൃപ്തിയും ഉണ്ടാക്കുന്നവയായി. ചണ്ഡകിരണനായ ആദിത്യൻകൂടി, കനത്ത മഞ്ഞിൻെറ ആവരണത്താൽ അബലനായിത്തീന്നു. കാററിന്നു് ഏററവും തണുപ്പേറായിക്കഴിഞ്ഞു. അരണ്യമാകെ ശൂന്യമായി.

മഞ്ഞുകൊണ്ടു് ആർത്തമായ പകലാകെ വിളറി. മഞ്ഞും തണുപ്പും അസഹ്യമായതിനാൽ പുറത്തു കിടക്കേണ്ട എന്നു് തോന്നിക്കുന്ന പുഷ്യമാസരാത്രികൾ (ഭയങ്കരം) വലുതായിത്തീരുന്നു. സൌഭാഗ്യശോഭയെല്ലാം സൂര്യനിലർപ്പിച്ച ചന്ദ്രികൾ, നിശ്വാസം തട്ടിയ കണ്ണാടിപോലെ വിളത്തു് ഉദിക്കുകയാണു്.

പൌർണ്ണമിച്ചന്ദ്രന്റെ വെൺനിലാവു് മങ്ങിയതിനാൽ, വെയിൽകൊണ്ടു വാടിയ ജ്യേഷ്ഠത്തി സീതാദേവിയെപ്പോലെ കാണുന്നു. എന്നാൽ, എന്റെ ജ്യേഷ്ഠത്തിക്കില്ലാത്ത ഒരു ന്യൂനത അതിനുണ്ടു്; തികച്ചും ശോഭയില്ലാതെയാണ തിനെ കാണുന്നതു്. പടിഞ്ഞാറൻ കാററു് സ്വതവേ കുളിരേറ്റുന്നതാണു്; ഇപ്പോഠം മഞ്ഞിന്റെ സംസർഗ്ഗംകൊണ്ടു് അനേകമിരട്ടി തണുപ്പുള്ളതായിത്തീർന്നിരിക്കുന്നു.

ഗോതമ്പം യവം എന്നിവയോടുകൂടിയ ഭൂഭാഗങ്ങഠം, ആവികൊണ്ടു് മൂടിയ പോലെയാണു് അരുണോദയത്തിൽ കാണുന്നതു്. ആ അന്തരീക്ഷമാകെ, വെള്ളക്കൊററി, നീർക്കോഴി എന്നിവയുടെ ശബ്ദത്താൽ മുഖരിതവുമാണു്. ഈത്തപ്പൂപോലെ ശോഭയേറ്റുന്ന കതിർക്കുലകളിൽ, പൊൻനിറംപൂണ്ട നെന്മണികഠം, തെല്ലു് ചാഞ്ഞു് ശോഭിക്കുന്നു.

അതിതീക്ഷ്ണകിരണങ്ങളോടെ ഉദിച്ചുയരുന്ന ആദിത്യഭഗവാൻ, ശൈത്യമേറിയ മഞ്ഞിൻമറയാൽ, പൂർണ്ണചന്ദ്രനെപ്പോലെ ശീതരശ്മികളെയാണു് പ്രസരിപ്പിക്കുന്നതു്. അല്പം ചുകന്നും, അധികം വെളുപ്പാർന്നുമുള്ള വെയിൽ ഭൂമിയിൽ പതിക്കുമ്പോഠം, പ്രഭാതത്തിൽ വെൺനിലാവു് പരക്കുകയാണെന്നേ തോന്നുകയുള്ളു. മദ്ധ്യാഹ്നത്തിൽ സുഖപ്രദമായ ഇളംചൂടുമാത്രം. മഞ്ഞുവീണുനനഞ്ഞ, ഇളം പുൽപ്പരപ്പോടുകൂടിയ വനസ്ഥലം, ഇളംവെയിലേററു് ഏററവും പ്രശോഭിക്കുന്നു. കാട്ടാനകഠം കഠിനദാഹത്തോടെ, സ്വച്ഛജലങ്ങളിൽ തുമ്പിക്കൈ സ്പർശിച്ച ഉടനെ കൊടുംതണുപ്പാൽ പിൻവലിക്കുന്നു. ജലസഞ്ചാരികളാണെങ്കിലും ഈ പക്ഷികഠം ഭീരുക്കളായ പടയാളികഠം യുദ്ധരംഗത്തേക്കെന്നപോലെ, വെള്ളത്തിലേക്കു് ഇറങ്ങുന്നേയില്ല.

പൂക്കളൊന്നുമില്ലാത്ത കാടുകഠം, ഹിമപാതമാകുന്ന ഇരുട്ടിൽ, മഞ്ഞാകുന്ന പുതപ്പുകൊണ്ടു് മൂടിപ്പുതച്ചു് ഗാഢനിദ്രയിലാണ്ടപോലെയാണു് കാണുന്നതു്. ആവികൊണ്ടുമറഞ്ഞജലപ്പരപ്പു്, മഞ്ഞുകൊണ്ടുമൂടി നനഞ്ഞ മണൽത്തിട്ടു്, നദി ഏതാണെന്നു്, കുളക്കോഴികളുടെ ശബ്ദംകൊണ്ടേ തിരിച്ചറിയൂ. അക്കാദേവന്റെ അശക്തി, അതിഘോരമായ ഹിമപാതം, ഇതുകളെക്കൊണ്ടു്, പാറയിൽനിന്നൊഴുകുന്ന പാവനജലം വിഷംപോലെ പരിത്യാജ്യമായിരിക്കുന്നു.

മഞ്ഞുതട്ടിയപത്മങ്ങഠം ചുക്കിച്ചുളിഞ്ഞു് കരിഞ്ഞുപോയി. വെറുംതണ്ടുമാത്രം കാണാം. താമരപ്പൂക്കഠം, ഹേമന്തഋതുവിൽ സരസ്സുകളെ ഒട്ടുംതന്നെ ശോഭിപ്പിക്കുന്നില്ലല്ലൊ.

പുരുഷവ്യാഘ്രനായ മഹാപ്രഭോ, ഈ കൊടുംതണുപ്പുള്ളകാലത്തും, എന്റെ സഹോദരൻ –ധാർമ്മികവര്യനായ ഭരതജ്യേഷ്ഠൻ –അസഹ്യദുഃഖത്തോടെ, ജ്യേഷ്ഠനിലുള്ള അചഞ്ചല ഭക്തിയാൽ, അയോദ്ധ്യാനഗരപ്രാന്തത്തിൽ തപോവൃത്തിയിലിരിക്കുകയാണു്. രാജകീയവാഴ്ചയും, സൌഖ്യഭോഗങ്ങളും, സർവ്വപൂജ്യസ്ഥിതിയും എല്ലാം ഉപേക്ഷിച്ചു്, നോൽമ്പും തപസ്സും സ്വീകരിച്ചു്, കുളിർമയുള്ള വെറുംനിലത്തു് കിടക്കുകയാകണം. പ്രതിദിനം പൌരപ്രമുഖന്മാരോടൊപ്പം ഈ സമയത്തു്, സരയൂനദിയിലേക്കു് സ്നാനത്തിന്നായി പോകുന്നുണ്ടാകും! എല്ലാവിധത്തിലുമുള്ള സുഖങ്ങളുടെ മദ്ധ്യത്തിൽ ജനിച്ചു്, വളൎന്നവന്ന, സുകുമാരകളേബരനായ സഹോദരൻ, ഈ പുലർവേളയിൽ സരയൂനദിയിൽ എങ്ങിനെ ഇറങ്ങും?

താമരപ്പൂവിതൾപോലെ നീണ്ടകണ്ണുകളോടുകൂടിയ മഹാത്മാവു്–മോഹനശ്യാമളനിറമെഴുന്ന കൃശോദരൻ–വീരവീരനായ ധർമ്മജ്ഞൻ–സത്യസന്ധനായ വിജിതേന്ദ്രിയൻ–കുലീനമായ ലജ്ജാശീലത്തോടുകൂടിയ സുകുമാരൻ–അവിടുത്തെ അനുജൻ–കാൽക്കൽ വന്നുചേർന്ന സുഖങ്ങളെല്ലാം ഉപേക്ഷിച്ചു്, ജ്യേഷ്ഠനെമാത്രം ശരണം പ്രാപിച്ചു്, കാനനവാസം ചെയ്യുന്ന അവിടുത്തെപ്പോലെ തപോനുഷ്ഠാനം ചെയ്തു്, സ്വർഗ്ഗത്തെപ്പോലും കീഴടക്കിക്കഴിഞ്ഞു.

“മനുഷ്യന്മാരിൽ മാതാവിന്റെ സ്വഭാവമാണു്, പിതാവിന്റെയല്ല, പാരമ്പര്യമായി വരുക”.

എന്ന ലോകോക്തിയെ, ജ്യേഷ്ഠനായ ഭരതൻ തീരെ തിരുത്തിക്കഴിഞ്ഞു.

മഹാപ്രഭുവായ ജ്യേഷ്ഠാ, മഹാത്മാവായ ദശരഥമഹാരാജാവാണു് ഭർത്താവു്! അമേയങ്ങളായ ധർമ്മങ്ങളെല്ലാം ഒത്തുചേർന്ന ഭരതനാണു് ആത്മജൻ! എന്നിട്ടും, അമ്മ കൈകേയി ഇത്രമാത്രം നിഷ്ഠുരയായിത്തീർന്നതെങ്ങിനെ?

ധർമ്മികാഗ്രഗണ്യനായ ലക്ഷ്മണൻ, അഗ്രജസ്നേഹാധിക്യത്താലാണു്, മാതാവിനെ അല്പമൊന്നു് നിന്ദിച്ചു് പറഞ്ഞതു് എന്നു് തികച്ചും അറിയാമെങ്കിലും, അതു് സഹിക്കാൻ കഴിയാതെ രഘുവംശനാടുനായകൻ പെട്ടെന്നു്:—

“ഉണ്ണീ, ലക്ഷ്മണാ, അരുതു്. ഇളയമ്മയെ നീ ഒരുതരത്തിലും പഴിക്കരുതു്. കുമാരാ, ഇക്ഷ്വാകുവംശതിലകമായ ഭരതന്റെ ചരിത്രം വിവരിക്കു.

എന്റെ ഹൃദയം വനവാസത്തിൽ സുസ്ഥിരമാണെങ്കിലും, ഇടക്കൊന്നു് ചഞ്ചലമാകാറുണ്ടു്. അതു്, ഭരതനിലുള്ള സ്നേഹാധിക്യത്താൽമാത്രം. ഭരതന്റെ വാക്കുകൾ—മധുരവും, പ്രിയവും, ഹൃദ്യവും, അമൃതിനെപ്പോലെ കരളിനെ കുളുപ്പിക്കുന്നതുമായ വാക്കുകൾ—ഇപ്പോഴും ഞാൻ സ്മരിക്കുന്നു; എന്റെ കണ്ണുകളിൽ ഇപ്പോഴും പ്രതിധ്വനിക്കുന്നു.

ഉണ്ണീ, എന്റെ പൊന്നനുജാ, നിന്നോടൊന്നിച്ചു്, മഹാത്മാവായ ഭരതനേയും വീരാധിവീരനായ ശത്രുഘ്നനേയും എന്നാണു് ഞാൻ കാണുക? നിങ്ങളെല്ലാവരുമൊന്നിച്ചു് എന്നാണു് ജീവിക്കുക?"

ഭ്രാതൃസീതാസമേതനായ ശ്രീരാമചന്ദ്രൻ ഇങ്ങിനെ വിലാപസ്വരത്തിൽ ദുഃഖവാക്യങ്ങൾ പലതുംപറഞ്ഞു.

മൂന്നുപേരും ഗോദാവരീനദിയിലിറങ്ങി. യഥാവിധി സ്നാനം കഴിച്ചു. പിതൃദേവാദികൾക്കു് ഉദകതർപ്പണംചെയ്തു. സൂര്യദേവനേയും ഇഷ്ടദേവതമാരേയും ഭക്തിപൂർവ്വം സ്തുതിച്ചു.

കുളികഴിഞ്ഞു് ഗോദാവരീതീരത്തിൽ സൌമിത്രിയോടും സീതാദേവിയോടും കൂടിനില്ക്കുന്ന ശ്രീരാമദേവൻ; സാക്ഷാൽ നന്ദീകേശ്വരനോടും, ജഗദംബിക പാർവ്വതീദേവിയോടുംകൂടി, സ്നാനംചെയ്തുനില്ക്കുന്ന മഹാദേവൻ ശ്രീരുദ്രഭഗവാനെപ്പോലെ, അചിന്ത്യതേജസ്സോടെ കാണായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, പതിനാറാം സർഗ്ഗം അവസാനിച്ചു.

---

## പതിനേഴാം സർഗ്ഗം. (ശൂർപ്പണഖാഗമനം)

പൂർവ്വാഹ്നകൃത്യങ്ങളെല്ലാം യഥാവിധി അനുഷ്ഠിച്ച ശ്രീരാമചന്ദ്രൻ, സീതാലക്ഷ്മണന്മാരോടുകൂടി സ്വാശ്രമത്തിലേക്കു് നദീതീരത്തിൽ നിന്നുപോന്നു. മഹർഷിവര്യന്മാരാൽ, ഏററവുമധികം മാനിക്കപ്പെടുന്ന കാകുൽസ്ഥൻ, പർണ്ണശാലയിലിരുന്നു് പലപല കഥകളും അനുജനു് പറഞ്ഞുകൊണ്ടിരിക്കുകയാണു്. ജാനകീദേവിയൊന്നിച്ചിരിക്കുന്ന ദേവൻ, ചിത്രാനക്ഷത്രത്തോടെ ഉദിച്ചുയരുന്നപൂർണ്ണചന്ദ്രനെപ്പോലെ പ്രശോഭിച്ചു.

ശ്രുശ്രൂഷപൂർവ്വം കഥകൾ പറയുകയും കേൾക്കുകയും ചെയ്യുന്ന രാജനന്ദനന്മാരുടെ ആശ്രമസമീപത്തിലേക്ക്, യദൃച്ഛയാ ഒരുരാക്ഷസി എത്തിച്ചേർന്നു. രാക്ഷസവംശചക്രവർത്തി രാവണന്റെ സഹോദരി ശൂർപ്പണഖയായിരുന്നു അവൾ.

ദേവതുല്യനായ ശ്രീരാമചന്ദ്രനെ അവിചാരിതമായി അവൾ കണ്ടു. ആ സൌന്ദര്യധാമത്തിൽനിന്ന് കണ്ണെടുക്കുവാൻ മാത്രമല്ല, ഇമവെട്ടുവാൻകൂടി ശൂർപ്പണഖക്ക് അല്പനേരത്തേക്ക് സാധിച്ചില്ല.

സൌന്ദര്യം വെട്ടിത്തിളങ്ങുന്ന വദനം, താമരപ്പൂവിതളൊത്ത ആയതനേത്രങ്ങൾ, നീണ്ട് ഉരുണ്ട് അഴകെഴുന്ന പരിഘതുല്യബാഹുക്കൾ, മദഗജവിക്രാന്തിയേന്തുന്ന നടത്തം, അതുല്യ ശിരോലങ്കാരമായി പ്രശോഭിക്കുന്ന വട്ടച്ചിട, രാജലക്ഷണങ്ങളെല്ലാമൊത്ത സുകുമാരകളേബരം, മദനമോഹനസൌഭാഗ്യം, ദേവേന്ദ്രതുല്യപ്രൌഢി, ഇന്ദീവരകുസുമതുല്യശ്യാമവർണ്ണം, ഇങ്ങിനെ അവാച്യങ്ങളായ ഗുണഗണങ്ങളൊത്ത–ദേവദേവതുല്യനായ–ശ്രീരാമനെക്കണ്ട ആ രാക്ഷസി അല്പനിമിഷങ്ങൾക്കുള്ളിൽ, കാമദേവശരങ്ങളാൽ മയങ്ങിപ്പോയി.

ദുർമുഖിയായ ഒരുവൾ സുമുഖനെ–ഏററവും വലിയ ഉദരത്തോടുകൂടിയവൾ സുമദ്ധ്യമനെ—വിരൂപാക്ഷിയായവൾ ആയതലോചനനെ—ചെമ്പൻമുടിയെഴുന്നവൾ അതുല്യകേശഭാരമുള്ളവനെ—വൈരൂപ്യങ്ങളെല്ലാമൊത്തവൾ സൌന്ദര്യസാരസർവ്വസ്വമായവനെ—പടുവൃദ്ധയായവൾ താരുണ്യത്തിലേക്ക് കാലെടുത്തുവെക്കുന്നവനെ—അസത്യം മാത്രം പറയുന്നവൾ സത്യസന്ധനായവനെ—ദുഷ്ടസ്വഭാവമെല്ലാമൊത്തിണങ്ങിയവൾ സത്സ്വഭാവനിലയമായവനെ—രൌദ്രാകാരത്തോടുകൂടിയവൾ അതീവസൌമ്യസ്വഭാവനെ—കാമപ്പിശാച്ബാധിച്ച ഘോരരാക്ഷസി സാക്ഷാൽ ശ്രീരാമചന്ദ്രനെ തൃഷ്ണയോടെ കണ്ണുകൊണ്ട് പാനംചെയ്ത് ചോദിച്ചു:—

മഹർഷിയെപ്പോലെ ജടാവല്ക്കലങ്ങൾ ധരിച്ചിരിക്കുന്നു; എന്നാൽ ചാപബാണധാരിയുമാണ്. അരക്കന്മാർ അനേകം അധിവസിക്കുന്ന ഈ അടവിയിലേക്ക്, സുകുമാരഗാത്രിയായ പത്നിയുമൊന്നിച്ച് വരുവാൻ കാരണമെന്ത്? അത്ഭുതതേജസ്സാർന്ന അവിടുന്ന് ആരാണ്? സത്യം പറയുമല്ലൊ.''

ശത്രുകുലസംഹാരസ്വരൂപിയായ ശ്രീരാമസ്വാമി, ശൂർപ്പണഖയുടെ ചോദ്യംകേട്ട് സത്യം പറയുവാൻ നിശ്ചയിച്ചു. അസത്യഭാഷണം അവിടുത്തേക്ക് ഒരിക്കലും ഇഷ്ടമില്ലാത്തതാണല്ലൊ. വിശേഷിച്ചും ഒരു സ്ത്രീയോട്; അതും ആശ്രമവാസിയായിരിക്കുമ്പോൾ.

"ദശരഥൻ എന്നുപേരായി ഒരുമഹാരാജാവു് ദേവേന്ദ്രസദൃശനായി ഉണ്ടായിരുന്നു. ആ ഭൂപാലേന്ദ്രൻെറ സീമന്തപുത്രനാണു് ഞാൻ. രാമൻ എന്നുപേർ. ഇവൻ, എൻെറ അനുജൻ, ലക്ഷ്മണൻ, നിഴൽപോലെ എന്നെ എപ്പോഴും അനുഗമിക്കുന്നവനാണു്. ഇവറം എൻെറ ധമ്മപത്നി. വിദേഹേശ്വരനായ ജനകമഹാരാജഷിയുടെ പുത്രി; സീത എന്നു് പ്രഖ്യാതിയാജ്ജിച്ചവറം.

നൃപേശ്വരനായ അച്ഛൻെറ ആജ്ഞപ്രകാരം, അമ്മയുടെ വാക്കനുസരിച്ചു് ധൃതബ്രഹ്മചര്യവ്രതനായ ഞാൻ ധാമ്മികകൃത്യനിർവഹണത്തിന്നു് കാനനത്തിലേക്കു് വന്നുഎന്നുമാത്രം. നിന്നെ സംബന്ധിച്ച വത്തമാനങ്ങറം അറിയുവാൻ ആഗ്രഹം തോന്നുന്നു. നീ ആരാണു്? ആരുടെയാണു്? സുന്ദരാംഗിയായ നീ രാക്ഷസിയാണെന്നു് തോന്നുന്നില്ല. ഈ കൊടുംകാട്ടിൽ സഞ്ചരിക്കുന്നതെന്തിനു്? എന്തു കാരണത്താലാണു് ഇങ്ങോട്ടുവന്നതു്? സത്യം പറയുമല്ലൊ."

മദനശരങ്ങറം ഉരുതുരെ പതിച്ചിരുന്നതിനാൽ, അതിപരവശയായി ത്തീന്നിരുന്നു ആ രാക്ഷസി. ശ്രീരാമചന്ദ്രൻെറ മധുരഭാഷണം അവളെ ഒന്നുകൂടി ആകുലയാക്കി. എങ്കിലും ഉത്തരം പറഞ്ഞു:—

"രാമാ, എല്ലാം ഞാൻ പറയാം. സത്യമായ വത്തമാനം കേട്ടാലും. ശൂർപ്പണഖ എന്നുപേരായ ഒരു രാക്ഷസിയാണു് ഞാൻ. ഇഷ്ടമുള്ള രൂപം ധരിക്കുവാനുള്ള കഴിവു് എനിക്കുണ്ടു്. ആരിൽനിന്നും ഭയപ്പെടാത്ത ഞാൻ, ഏവക്കും ഭയമേകുവാൻ പ്രാപ്തയായതിനാൽ, ഏകാകിനിയായി ഈ വൻകാട്ടിൽ സഞ്ചരിക്കുന്നു.

അചിന്ത്യമായ ബലപരാക്രമമുള്ള രാക്ഷസചക്രവത്തി രാവണൻ എൻെറ അഗ്രജനാണു്. വിശ്രവസ്സിൻെറ പുത്രനായ ആ വീരാധിവീരനെപ്പററി അങ്ങു് കേട്ടിട്ടുണ്ടായിരിക്കുമല്ലൊ.

എല്ലാസമയവും ഉറങ്ങിക്കൊണ്ടിരിക്കുമെങ്കിലും, ഏതൊരുവനും വിചാരിക്കുവാൻകൂടി കഴിയാത്തത്ര ബലശാലിയായ കുംഭകണ്ണൻ; രാക്ഷസന്മാരുടെ ആചാരങ്ങളെല്ലാം ഉപേക്ഷിച്ചു് ധമ്മകമ്മങ്ങളിൽ അടിയുറച്ചുനില്ക്കുന്ന വിഭീഷണൻ; വിശ്രുതപരാക്രമശാലികളായ ഖരദൂഷണന്മാർ; ഇവരെല്ലാം എൻെറ സഹോദരന്മാരാണു്. അവക്കാക്കും കീഴടങ്ങാത്തവളാണു് ഈ ശൂർപ്പണഖ. പുതിയപുതിയ കാഴ്ചകറം കണ്ടുകൊണ്ടു് അവിചാരിതമായി ഇവിടെഎത്തി.

ഹേ രാമാ, നരേന്ദ്രന്മാരിൽ സൌഭാഗ്യസമ്പത്തുകൊണ്ടു് അദ്വിതീയനായ അങ്ങയെ ഭർത്താവാക്കുവാനാണു് ഇപ്പോഠം ഞാൻ ആഗ്രഹിക്കുന്നതു്. അതിനുള്ള അർഹതയും, അമിതശക്തിയും എനിക്കുണ്ടു്. വളരെക്കാലം അങ്ങു് എൻെറ ഭർത്താവാകണം. നോക്കൂ. ഈ സീതയെക്കൊണ്ടു് എന്താണു് കാര്യം? വൈരൂപ്യങ്ങളെല്ലാം ഒത്തിണങ്ങിയ—വികൃതസ്വഭാവത്തിൻെറ കൂമ്പാരമായ—ഇവഠം അങ്ങക്കു് തീരെ യോജിച്ചവളല്ല. സൌന്ദര്യധാമമായ എന്നെ നോക്കൂ. ഞാനല്ലെ അങ്ങയുടെ പത്നിയാകുവാൻ യോഗ്യതയുള്ളവഠം.

രാമാ, ഈ ഒട്ടിപ്പിടിച്ചവയറോടുകൂടിയ സീതയെ—മഹാവികൃതയും അതിവിരൂപയുമായ ഈ മനുഷ്യസ്ത്രീയെ—നിൻെറ മുമ്പിൽവെച്ചുതന്നെ, അനുജൻ ലക്ഷ്മണനോടുകൂടി ഞാൻ ഭക്ഷിക്കാം. എന്നിട്ടു്, അത്യുന്നതങ്ങളായ ഈ പർവ്വതശൃംഗങ്ങളിൽ, പ്രകൃതിരമണീയങ്ങളായ വൻകാടുകളിൽ, നമുക്കു് രണ്ടുപേക്കും സ്വച്ഛന്ദം വിഹരിക്കാം.''

ചിരിച്ചുകൊണ്ടു് ഇത്രയും പറഞ്ഞ ശൂർപ്പണഖ സീതാദേവിയുടേയും ലക്ഷ്മണൻേറയും മദ്ധ്യത്തിൽ നിന്നു.

രാവണസഹോദരിയുടെ വാക്കും ഭാവവും കണ്ട ശ്രീരാമചന്ദ്രൻ സുമധുരമായൊന്നു് മന്ദഹസിച്ചു. ഭ്രാതാവിനേയും പത്നിയേയും കടാക്ഷിച്ചുകൊണ്ടു്, ആ കാമോന്മത്തയോടു്, സംസാരിക്കുവാൻതന്നെ ഉറച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്'രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം പതിനേഴാം സർഗ്ഗം അവസാനിച്ചു.

---

## പതിനെട്ടാം സർഗ്ഗം. (ശൂർപ്പണഖാവിരൂപണം)

കാമപാശക്കുടുക്കിൽപ്പെട്ടു് മയങ്ങിയ ശൂർപ്പണഖയോടു്, ഏററവും മയത്തിൽ പുഞ്ചിരിപൊഴിച്ചുകൊണ്ടു് ശ്രീരാമചന്ദ്രൻ തുടന്നു:—

''ഭദ്രേ, ഞാൻ വിവാഹിതനാണു്. ഓമലാളായ ഇവഠം എൻെറ പത്നിയായി സമീപത്തുതന്നെയുണ്ടല്ലൊ. നിന്നെപ്പോലെ സൌന്ദര്യവതിയായൊരുവഠംക്കു്, സപത്നിയുണ്ടാകുന്നതു് അസഹ്യമായിട്ടുള്ളതല്ലെ? അതുകൊണ്ടു് ഞാൻ പറയുന്നതു് സശ്രദ്ധം കേഠംക്കൂ.

ഇവൻ എന്റെ സഹോദരനാണ്. സത്സ്വഭാവിയും, അതിസുഭഗനും, ധർമ്മദാരങ്ങാം സമീപത്തില്ലാത്തവനും, വീരാധിവീരനുമായ ലക്ഷ്മണന്നു് ഒരു ധർമ്മപത്നി ആവശ്യമല്ലെ? യുവാവും പ്രിയദർശനനുമായ അനുജന്നു് ഇപ്പോഠം പത്നിയുമില്ല. നിന്റെ സൌന്ദര്യം അലൌകികമായിക്കാണുന്നു. ഈ അഴകിന്നു്, എല്ലാവിധത്തിലും യോജിച്ചവൻ ഇവനാണ്; സംശയമില്ല. മഹാമേരു പർവ്വതത്തിൽ സൂര്യപ്രകാശംപരന്നു് വിലസുംപോലെ, കാമിനീരത്നമായ നീ ലക്ഷ്മണനോടുകൂടിച്ചേരു.''

രഘുനന്ദനന്റെ അഭിപ്രായം ശൂർപ്പണഖയെ സംതൃപ്തയാക്കി. രാമനെ ഉപേക്ഷിച്ചു് ഉത്തരക്ഷണത്തിൽ അവഠം സൌമിത്രിയുടെ സമീപത്തിലണഞ്ഞു:—

''കുമാരാ, അങ്ങയുടെ സൌന്ദര്യത്തിന്നു് യോജിച്ച, സുന്ദരീരത്നമാണു് ഞാൻ. എന്നെ ഭാര്യയാക്കു. ഈ ദണ്ഡകാടവിയിൽ മുഴുവൻ നമുക്കു് സുഖമായി സഞ്ചരിക്കാം.''

സംഭാഷണത്തിലും അതിചതുരനായ ലക്ഷ്മണൻ, രാക്ഷസിയുടെ വാക്കു കേട്ടു് ചിരിച്ചുകൊണ്ടു് പറഞ്ഞു:—

''അയ്യോ, വെറുമൊരു ദാസനാണ് ഞാൻ. ദാസന്റെ ഭാര്യയാവുക എന്നാൽ ദാസിയായിത്തീരുകയാണ്. ഹേ വരവർണ്ണിനി, ഭവതി ഒരിക്കലും ഒരു ദാസിയായിത്തീരേണ്ടവളല്ല. എത്രമാത്രം നിന്ദ്യമായൊരുസ്ഥാനമാണു് ഭവതിക്കു് അതുണ്ടാക്കുക.

ഐശ്വര്യങ്ങളുടെ കേന്ദ്രമാണു് ജ്യേഷ്ഠൻ. അവിടുത്തേക്കു് ദ്വിതീയ പത്നിയായിരിപ്പാൻ സർവ്വഥാ അർഹയായവഠം ഭവതിമാത്രമാണ്. മാത്രമല്ല, ഈ ഒട്ടിയവയറിയെ—മഹാവികൃതയും വിരൂപയുമായവളെ—ഉപേക്ഷിച്ചു്, ക്രമത്തിൽ ഭവതിയെമാത്രം ജ്യേഷ്ഠൻ സ്വീകരിക്കും. ഇത്രമാത്രം ദിവ്യസൌന്ദര്യമുള്ള ഒരുവളെ ഉപേക്ഷിച്ചു്, വെറുമൊരു മനുഷ്യസ്ത്രീയെ അല്പമെങ്കിലും ബുദ്ധിയുള്ളവൻ സ്വീകരിക്കുമോ?''

ലക്ഷ്മണന്റെ വിനോദപൂർണ്ണമായ വാക്കുകളുടെ അർത്ഥം മനസ്സിലാക്കുവാൻ ശൂർപ്പണഖക്കു് കഴിഞ്ഞില്ല. പറഞ്ഞതു മുഴുവൻ അക്ഷരാർത്ഥത്തിൽ സത്യമാണെന്നു്, ആ പെരുംവയറി രാക്ഷസി, വിശ്വസിച്ചു. പർണ്ണശാലയിൽ സീതാസമേതനായിരിക്കുന്ന ശത്രുവംശവിനാശകന്റെ അടുത്തേക്കു് വീണ്ടും ചെന്നു്:—

"വയറൊട്ടിപ്പിടിച്ച ഈ വിരൂപ, മഹാവൃദ്ധയായ ഈ വികൃത, അടുത്തു തന്നെ ഉള്ളതുകൊണ്ടാണ്, എന്നെ ഒട്ടും ബഹുമാനിക്കാത്തതു്. ഈ മനുഷ്യ സ്ത്രീയെ നിന്റെ മുന്നിൽവെച്ചുതന്നെ ഞാൻ തിന്നുതീക്കാം. പിന്നെ സപത്നീ മാത്സരമുണ്ടാകയുമില്ല. അങ്ങയോടൊന്നിച്ചു് യഥേഷ്ടം എനിക്കു് ക്രീഡിക്കാം"

ഇത്രയും പറഞ്ഞപ്പോഴേക്കും ശൂർപ്പണഖയുടെ ഉണ്ടക്കണ്ണുകൾ തീക്കനൽ പോലെയായി. പെൺമാൻ കണ്ണുപോലെ ആയതാക്ഷിയായ സീതാദേവിയെ, കൊള്ളിമീൻ രോഹിണീനക്ഷത്രത്തെ ബാധിക്കുന്നതുപോലെ ആ രാക്ഷസി കണ്ണുകൾ ഉരുട്ടി മിഴിച്ചുകൊണ്ടടുത്തു.

അന്തകപാശംപോലെ അടുക്കുന്ന രാക്ഷസിയെ, അതിശക്തനായ ശ്രീരാമൻ ദേഷ്യത്തോടെ തടുത്തു് സൌമിത്രിയോടു്:—

"ലക്ഷ്മണാ, കൊടും ക്രൂരസ്വഭാവികളോടു് ഒരുതരത്തിലുള്ള നേരമ്പോക്കും ഒരിക്കലും പാടില്ല. നോക്കു. സീത ജീവച്ഛവംപോലെയായി. മദനഭ്രാന്തു പിടിച്ച ഈ പെരുവയറിയെ—വികൃതരൂപിയായ ചേട്ടയെ—അനുജാ, ഒന്നുകൂടി വൈരൂപ്യപ്പെടുത്തുക."

അഗ്രജന്റെ വാക്കുകൾ ലക്ഷ്മണനെ കോപാവിഷ്ടനാക്കി. അമേയബല ശാലിയായ കുമാരൻ, ആ രാക്ഷസിയെ ഭസ്മമാക്കത്തക്കവിധം ഒന്നുനോക്കി. ശ്രീരാമപുരോഭാഗത്തുനിന്നുതന്നെ ഖഡ്ഗമൂരി, അവളുടെ ചെവികളും നാസി കയും അരിഞ്ഞിട്ടു. ഭീഷണാകാരമാന്നിരുന്ന ശൂർപ്പണഖ, കാതും മൂക്കും പോയ പ്പോൾ, കാടെല്ലാം കിടുകിടുക്കുംവിധത്തിൽ അലറിത്തുടങ്ങി. പിന്തിരിഞ്ഞു് വന്നവഴിക്കുതന്നെ ഓടി. അതിഘോരയായിത്തീന്ന ആ രാക്ഷസി, വർഷക്കാല ത്തിലെ കൊടുങ്കാററുപോലെ പല പലശബ്ദത്തിലും അലറിക്കൊണ്ടു് പാഞ്ഞു തുടങ്ങി. ദർശനത്തിൽതന്നെ ഭീഷണാകാരയായി, കൈകളുയർത്തിക്കൊണ്ടു് അവൾ ഘോരവനത്തിനുള്ളിൽപ്പോയി മറഞ്ഞു.

ശൂർപ്പണഖയുടെ സഹോദരൻ—കരാളനായ ഖരൻ—ജനസ്ഥാനത്തിലാണു് വസിക്കുന്നതു്. അതിശക്തന്മാരായ രാക്ഷസന്മാരാൽ പരിവൃതനായിരിക്കുന്ന ആ ക്രൂരന്റെ അടുത്തേക്കാണു് ശൂർപ്പണഖ ഓടിയതു്.

അംബരമദ്ധ്യത്തിൽനിന്നു് പതിച്ച ഇടിവാൾപോലെ ഖരന്റെ മുന്നിൽ, ചെന്നു് അവൾ നിലത്തുവീണു. നിർഭയയാണെങ്കിലും, ഇപ്പോൾ ശൂർപ്പണഖ

ഭയമൂർച്ഛിതയായിരിക്കുന്നു. പത്നീസമേതനായിരിക്കുന്ന ശ്രീരാമൻെറ അനുജൻ, തനിക്കു് വൈരൂപ്യമണച്ചതിനെപ്പററി പറഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, പതിനെട്ടാം സർഗ്ഗം അവസാനിച്ചു.

## പത്തൊമ്പതാം സർഗ്ഗം (അംഗവൈരൂപ്യകഥനം)

വിരൂപിണിയായി, രക്തമൊലിച്ചു് നിലത്തുവീണുരുണ്ടു കരയുന്ന സഹോദരിയെ കാണുന്തോറും ഖരൻെറ ഹൃദയം കോപാഗ്നിയാൽ വെന്തുതുടങ്ങി. പല്ലിറുമ്മിക്കൊണ്ടു് അസുരേന്ദ്രൻ ചോദിച്ചു:—

"പ്രിയപ്പെട്ട സഹോദരീ, ശൂർപ്പണഖേ, പരിഭ്രമിക്കാതെ എഴുന്നേല്ക്കു. വർത്തമാനങ്ങളെല്ലാം വ്യക്തമായിപ്പറയൂ. ഇത്തരത്തിലുള്ളൊരു വൈരൂപ്യം ഏതൊരുവനിൽ നിന്നാണു് ഉണ്ടായതു്? ഉഗ്രവിഷപ്പല്ലോടുകൂടിയ കൃഷ്ണസർപ്പം ചുമ്മാ അനങ്ങാതെ കിടക്കുന്നതു കണ്ടപ്പോഴും, വെറും നേരമ്പോക്കുതോന്നി വിരൽ തുമ്പാൽ കുത്തുവാൻ ധൈര്യം തോന്നിയതു് ആർക്കാണു്? അറിവില്ലാത്ത ഏതൊരുവനാണു് കാലപാശത്തെ കഴുത്തിലണക്കുവാൻ ഒരുങ്ങിയതു്? സഹോദരീ, നിൻെറ നേരിട്ടുനിന്നു് കാളകൂടവിഷം കുടിക്കുവാൻ ഒരുങ്ങിയ ഭ്രാന്തനാരാണു്?

അമിതബലപരാക്രമിയും കാമരൂപിണിയും അന്തകതുല്യയുമായ നിന്നെ, ഇത്തരത്തിൽ വിരൂപയാക്കുവാനുള്ള കരുത്തുള്ളവൻ ആരുണ്ടു്? ഗന്ധർവ്വന്മാർ–ദേവന്മാർ –കഠിനതപോബലമിയന്ന ഋഷിമാർ –ഇവരിൽ ഏതൊരുവനാണു് നിനക്കിങ്ങനെ വൈരൂപ്യമേകിയതു്?

എനിക്കു് അപ്രിയമാചരിക്കത്തക്ക ശക്തി, ഈ ഭൂമിയിലുള്ള ഒരു ജീവിക്കും ഞാൻ കാണുന്നില്ല. ഒരുപക്ഷെ, പാകാരിയായ ദേവേന്ദ്രൻ മാത്രമുണ്ടായേക്കാം. അരയന്നം, വെള്ളത്തിൽനിന്നു് പാൽ വേറെയാക്കുന്നതുപോലെ, എൻ്റെ നിശിത ബാണങ്ങളെക്കൊണ്ടു് ഏതൊരുവൻേറയും പ്രാണനെ ദേഹത്തിൽനിന്നു് വേർപെടുത്തും.

ശൂർപ്പണഖേ, ഘോരയുദ്ധത്തിൽ ഞാനയക്കുന്ന അസ്ത്രങ്ങളേററു് ഏതൊരുവൻെറ മർമ്മം മുറിഞ്ഞു് നരച്ചുപതഞ്ഞുവരുന്ന കടുനിണം ഭൂമി പാനംചെയ്യണം?

അടരിൽ ഞാൻ വീഴ്ത്തിയ ഏതൊരുവൻെറ ശവത്തെയാണ് പക്ഷികൾ കൊത്തി ത്തിന്നേണ്ടതു്? ഞാൻ യുദ്ധഭൂമിയിലിട്ടു് വലിച്ചിഴക്കുന്നവനെ സംരക്ഷിക്കു വാൻ, ദേവന്മാർ –ഗന്ധർവ്വന്മാർ –രാക്ഷസന്മാർ –പിശാചുക്കൾ തുടങ്ങിയ ഒരു ശക്തിക്കും സാധിക്കുന്നതല്ല.

സഹോദരീ, പതുക്കെപ്പതുക്കെ ഓർമ്മ വീണ്ടെടുത്തു്, എന്നോടുപറയൂ, ഈ കൊടുംകാട്ടിൽ നിന്നെ ജയിച്ച ആ തെമ്മാടി ആരാണെന്നു്.''

രാക്ഷസേന്ദ്രനായ ഖരൻ ക്രോധതാമ്രാക്ഷനായി ഇങ്ങിനെ ചോദിച്ചപ്പോൾ കുടുകുടെ കണ്ണീർവീഴ്ത്തി കരഞ്ഞുകൊണ്ടു് ശൂർപ്പണഖ:—

''എൻെറ പ്രിയസഹോദരാ, ഏററവും സൌന്ദര്യമുള്ളവർ –സുകുമാര കളേബരന്മാർ –അമേയബലശാലികൾ –താമരപ്പൂവിതൾപോലെ നീണ്ടു വികസിച്ച കണ്ണോടുകൂടിയവർ–മാൻതോലും മരവുരിയും അണിഞ്ഞവർ–എന്തു സഹിക്കാനും മനക്കരുത്തുള്ളവർ–ധാർമ്മികങ്ങളായ കൃത്യങ്ങൾ മാത്രം ചെയ്യുന്ന തിൽ തല്പരന്മാർ –താപസവേഷധാരികൾ –തരുണന്മാരായ രണ്ടുപേർ –ദശരഥ രാജപുത്രരായ രാമലക്ഷ്മണന്മാർ –ജ്യേഷ്ഠാനുജന്മാർ –ഗന്ധർവ്വരാജസദൃശന്മാർ –രാജ ലക്ഷണങ്ങളെല്ലാം ഒത്തുചേർന്നവർ–ഈ പഞ്ചവടിയിൽ വസിക്കുന്നുണ്ടു്. അവർ ദേവന്മാരാണോ മനുഷ്യരാണോ എന്നു് തീർച്ചപ്പെടുത്തുവാൻ, എനിക്കു് സാധിച്ചില്ല.

ആ കോമളയുവാക്കന്മാരുടെ മദ്ധ്യത്തിൽ, കൃശോദരിയായൊരു തരുണീരത്നം ആഭരണങ്ങളെല്ലാം അണിഞ്ഞു് പ്രശോഭിക്കുന്നു. ആ സ്ത്രീനിമിത്തം, അനാഥയായ ഒരു വേശ്യയെപ്പോലെ ഞാൻ ഇതാ ഇത്തരത്തിലായി.

ആ വഞ്ചകിയേയും, യുദ്ധത്തിൽ ആ ദുഷ്ടന്മാരേയും നിഗ്രഹിക്കണം. അവരുടെ പതഞ്ഞുപൊങ്ങുന്ന ചുടുരുധിരം എനിക്കു് പാനം ചെയ്യണം. രാക്ഷസവര്യനായ സഹോദരാ, ഇതാണെൻെറ ഹൃദയത്തിൽ നിറഞ്ഞുവഴിയുന്ന ആഗ്രഹം. ഈ ആശയെ അങ്ങു് സാധിപ്പിച്ചു തരണേ. അവളുടേയും അവരുടേയും രക്തം മുഴുവൻ എനിക്കു് കുടിക്കണം.''

വത്സല സഹോദരിയുടെ സങ്കടം ഖരനെ ഒന്നുകൂടി ക്രുദ്ധനാക്കി. അന്തക തുല്യരായ പതിന്നാലു് പ്രമുഖരാക്ഷസന്മാരെ വിളിച്ചു് കല്പിച്ചു:—

"മാൻതോലും മരവുരിയും ധരിച്ച്, ശസ്ത്രാസ്ത്രപാണികളായ മനുഷ്യന്മാർ രണ്ടുപേർ ഈ ദണ്ഡകാരണ്യത്തിൽ വന്നിട്ടുണ്ടത്രെ! ഒരു നാരീമണിയും അവരുടെ ഒന്നിച്ചുണ്ട്. അവർ മൂന്നുപേരേയും നിഗ്രഹിച്ച് നിങ്ങൾ ഉടനെ ഇങ്ങോട്ടു പോരണം. എൻെറ സഹോദരിയുടെ ആഗ്രഹം അവരുടെ ചുടുനിണം മുഴുവൻ കുടിക്കണമെന്നാണ്. അതുതന്നെ എൻേറയും ഇഷ്ടം. സ്വഭുജബലപരാക്രമത്താൽ ആ യുവാക്കന്മാരെ കൊന്നു് ഞങ്ങളുടെ ഇച്ഛ വേഗത്തിൽ നിറവേററുവിൻ.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപതാം സർഗ്ഗം (ചതുർദ്ദശരാക്ഷസവധം)

അതിഘോരദർശനയായ ശൂർപ്പണഖ വഴികാണിച്ചുകൊണ്ട് മുന്നിൽ. അതിശക്തരും മദശാലികളുമായ പതിന്നാലരക്കർ പിന്നിൽ. സൌമിത്രിയോടും വൈദേഹിയോടും വിരാജിക്കുന്ന ശ്രീരാമചന്ദ്രൻ പർണ്ണശാലയിലിരിക്കുന്നതു് രാക്ഷസി കാണിച്ചുകൊടുത്തു. രാക്ഷസിയേയും ക്രൂരന്മാരായ പരിചാരകന്മാരേയും അത്യുജ്ജ്വലകാന്തിയെഴുന്ന രഘുവരൻ കണ്ടു. ലക്ഷ്മണനോട്–അത്യുഗ്രവീരമാന്ന അനുജനോട്–മന്ദഹാസത്തോടെ:—

"ലക്ഷ്മണാ, സീതയ്ക്കു് സഹായമായി നീ അല്പനേരം നില്ക്കു. ഈ രാക്ഷസി ഓടിപ്പോയികൊണ്ടുവന്ന നക്തഞ്ചരന്മാരെ ഞാൻ ഉടനെ യമാലയത്തിലേക്കു് പറഞ്ഞയച്ചേക്കാം."

വിദിതാത്മാവായ അഗ്രജൻെറ നിർദ്ദേശത്തെ അനുജൻ ശിരസാവഹിച്ചു. ദേവിയെ സംരക്ഷിക്കുവാനെന്നഭാവത്തിൽ നിന്നു. ധർമ്മമൂർത്തിയായ കാകുൽസ്ഥൻ പൊന്നണിഞ്ഞ വൈഷ്ണവചാപം കുലച്ചു്, ബാണമൊന്നെടുത്തു്, അരക്കരോടു് അരുളിച്ചെയ്തു:—

"നിശാചരവരന്മാരേ, ദശരഥമഹാരാജനന്ദനന്മാരും സഹോദരന്മാരുമായ രാമലക്ഷ്മണന്മാരാണ് ഈ ഞങ്ങൾ. എൻെറ പത്നിയായ സീതയൊന്നിച്ചു്, ദണ്ഡകമഹാവനത്തിൽവന്നു്, കായും കനിയും ഭക്ഷിച്ചു് ധർമ്മചര്യയോടെ തപോനിഷ്ഠയിലിരിക്കുന്നവരുമാണ്. യാതൊരാൾക്കും ഉപദ്രവമേകാത്ത ഞങ്ങളെ, എന്തൊരു കാരണത്താലാണ്, ദ്രോഹിക്കുവാൻ ഒരുമ്പെടുന്നതു്? പാപകർമ്മം ചെയ്യുന്നതിൽ നിരതരായി സർവ്വദാ ബാധിക്കുന്ന രാക്ഷസന്മാരെ നശിപ്പിക്കുവാൻ, ഋഷീശ്വരന്മാർ അരുളിച്ചെയ്തതനുസരിച്ചു് വന്നു. വില്ലും ശരവുമെടുത്ത

എൻെറ മുന്നിൽ നിർഭയരായി നില്ക്കുവാൻ നിങ്ങൾക്ക് സാധിക്കുമെന്ന് തോന്നുന്നുണ്ടെങ്കിൽ, പിൻതിരിയാതെ നേരിടാം. പ്രാണരക്ഷക്ക് ആഗ്രഹമുണ്ടോ? ഉടനെ പിന്മാറി വന്നവഴിയേ പൊയ്ക്കൊള്ളുവിൻ. എന്നാൽ ജീവരക്ഷ സാധിക്കും''.

ആളിക്കത്തുന്ന അഗ്നിയിൽ നെയ്യൊഴിച്ചതുപോലെയാണ്, ആ അരക്കന്മാർക്ക് ശ്രീരാമവാക്യം കേട്ടപ്പോൾ ക്രോധം മൂർച്ഛിച്ചത്. ബ്രാഹ്മണഘാതികളായ ആ പതിന്നാല് രാക്ഷസന്മാരും, കോപാന്ധരായിപ്പറഞ്ഞു:—

''മഹാശക്തനായ ഖരൻ എന്ന രാക്ഷസേന്ദ്രനാണ് ഞങ്ങളുടെ സ്വാമി. ഞങ്ങളുടെ പ്രഭുവിന്ന് ദ്വേഷ്യംവരുത്തിയ നിങ്ങളുടെ ഉയിരാണ് ഞങ്ങളിപ്പോൾ അപഹരിക്കുക. യുദ്ധത്തിൽ ഞങ്ങളുടെ നേരിട്ടുനില്ക്കുവാൻ തന്നെ ഒരാൾക്കും സാധിക്കില്ല. എന്നിട്ടാണോ മനുഷ്യപ്പുഴുക്കളായ നിങ്ങൾ? ഇതാ ഞങ്ങളുടെ ശൂലം പരിഘം തുടങ്ങിയ ആയുധങ്ങളിൽ നിങ്ങളുടെ വീര്യവും ദേഹവും കോർക്കുന്നു. കരത്തിലേന്തിയ ചാപവും ശരീരത്തിനുള്ളിലെ പ്രാണനും ദൂരെത്തെറിക്കുന്നു.''

ദ്വേഷ്യംകൊണ്ട് അന്ധരായ അസുരവരന്മാർ ഒന്നിച്ച് അണിനിരന്നു. അജയ്യനായ ശ്രീരാമചന്ദ്രൻെറ നേക്ക് പതിന്നാലു ശൂലങ്ങൾ ഒപ്പം അംബരതലത്തിൽ മിന്നിത്തിളങ്ങിക്കൊണ്ട് ചീറിയടുത്തു. പൊന്നണിഞ്ഞ കണകൾ കോദണ്ഡത്തിൽനിന്നുയർന്നു. യമദണ്ഡുപോലെയുള്ള ആ ഘോരായുധങ്ങൾ ഒപ്പം തകർന്നു വീണു.

സീതാപതി പതിന്നാലു ബാണങ്ങൾ—പൊന്നണിഞ്ഞു് പീലികെട്ടിയ നിശിതശരങ്ങൾ— ആകർണ്ണാന്തം വലിച്ച് ഒപ്പംവിട്ടു. ലക്ഷ്യം നോക്കി അയച്ച, സൂര്യാഭയെഴുന്ന രാമബാണങ്ങൾ അരക്കരുടെ മാറിടങ്ങളിൽ ആഴ്ന്നിറങ്ങി. വിരൂപികളായ നക്തഞ്ചരന്മാർ പതിന്നാലുപേരും, നെഞ്ചുപിളർന്ന്, ചോരയിലാറാടി, വേരററവന്മരങ്ങൾപോലെ വീണ്, മരിച്ചു.

അതുല്യശക്തരായ അവർ വീണതു കണ്ടപ്പോൾ ശൂർപ്പണഖ, പേടിയും അതിലധികം ദ്വേഷ്യവും വർദ്ധിച്ച്, ഘോരഘോരം അലറി, അതിവേഗത്തിൽ ഖരസമീപത്തിലേക്ക് ഓടിയെത്തി. ഈന്തൽപ്പശപോലെ, അല്പമുണങ്ങിയ രക്തക്കറയോടുകൂടിയ അവൾ ദീനദീനം തേങ്ങിത്തേങ്ങിക്കരഞ്ഞുകൊണ്ട് സഹോദരൻെറ മുമ്പിൽ വീണു.

ശ്രീരാമസവിധത്തിലെത്തിയ നിശാചരന്മാർ, അഗ്നിസമീപത്തിലെത്തിയ ഈയാംപാററകളായി, എന്ന വൎത്തമാനം, പൎണ്ണാശ്രമത്തിൽനിന്നുവന്ന ശൂർപ്പണഖ പറയുവാൻ ഒരുങ്ങി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം ഇരുപതാം സൎഗ്ഗം അവസാനിച്ചു.

---

## ഇരുപത്തൊന്നാംസൎഗ്ഗം (ഖരനിന്ദ)

വീണ്ടും മുന്നിൽവീണ ശൂർപ്പണഖയെ കണ്ട ഖരൻ ഏററവും ക്രോധത്തോടെ, ആ അനൎത്ഥകാരിയോട്:—

"അതിധീരന്മാരും രുധിരപാനപ്രിയന്മാരുമായ രാക്ഷസശ്രേഷ്ഠന്മാരെയാണ് നിന്റെ ഇഷ്ടത്തിന്നുവേണ്ടി അയച്ചുതന്നതു്. വീണ്ടും ഇവിടെവന്നു് കരയുന്നതെന്തിന്നാണു്?

ഞാൻ അയച്ചുതന്നവർ തികച്ചും വിശ്വസ്തരാണു്; ആത്മാൎത്ഥസ്നേഹമുള്ളവരാണു്; എന്റെ ഇഷ്ടം ഏതൊന്നായാലും അനുസരിക്കുന്നവരാണു്; മററുള്ളവരെ നശിപ്പിക്കുകയല്ലാതെ, സ്വയം നശിക്കാത്തവരുമാണു്. അവർ ഒരിക്കലും എന്റെ കല്പന അനുസരിക്കാതിരിക്കയില്ല. പിന്നെ, എന്തു കാരണത്താലാണു് ഇവിടെവന്നു്, പാമ്പിനെപ്പോലെ നിലത്തുകിടന്നുരുണ്ടു്; "ഹാ, ഹാ! ഹീ, ഹീ! നാഥാ" എന്നൊക്കെ ആൎത്തുവിളിക്കുന്നതു്? രക്ഷിതാവായി—നാഥനായി—ഈ ഞാനുള്ളപ്പോൾ, അനാഥയെപ്പോലെ നീ വിലപിക്കുന്നുവോ? കഷ്ടംതന്നെ. എണീക്കു. എണീക്കു. ഭയപ്പെടേണ്ട—ഭീരുത്വം കളയൂ".

വാശിക്കുടുക്കയായ ശൂർപ്പണഖ, ഖരന്റെ സാന്ത്വന വാക്കുകൾ കേട്ടു്, കണ്ണീർ തുടച്ചു് സഹോദരനോടു് പറഞ്ഞു:—

"കാതും മൂക്കും മുറിഞ്ഞു് രക്തത്തിൽ കുളിച്ചു് ഞാനിവിടെ ശരണം പ്രാപിച്ചപ്പോൾ, എന്നെ സമാശ്വസിപ്പിച്ചു്, അങ്ങുക്കു് വിശ്വാസമുള്ള പതിന്നാലു് ക്രൂരരാക്ഷസന്മാരെ അയച്ചുവല്ലൊ. അതിക്രോധത്തോടുകൂടിയ അവർ ശൂലം പട്ടസം തുടങ്ങിയ ആയുധങ്ങളേന്തി രാമലക്ഷ്മണന്മാരെ കൊല്ലുവാൻ പാഞ്ഞെടുത്തു. മൎമ്മം മുറിക്കുന്ന രാമബാണം അരക്കരെ മുഴുവൻ കാലന്നൂരിലെത്തിച്ചു. അമിതബലവാനായ രാമന്റെ മുന്നിൽ കരുത്തരാണെങ്കിലും അവരെല്ലാം വീണുമരിച്ചു. അതുകണ്ടതോടെ, എനിക്കു് ഒതുങ്ങാത്ത ഭയവും ദുഃഖവും

ഉണ്ടായി, സഹോദരാ, ചുററുപാടും ഞാൻ കാണുന്നതു് ഭയം മാത്രമാണു്. ദുഃഖമാകുന്ന മുതലകൾ, ഭയമാകുന്ന അലകൾ, ഇവയോടുകൂടിയ ശോകസാഗരത്തിൽ മുങ്ങിത്താഴുന്ന എന്നെ എന്താണു് രക്ഷിക്കാൻ അമാന്തിക്കുന്നതു്?

മാംസഭക്ഷകരായ നക്തഞ്ചരന്മാർ എൻെറ ഒന്നിച്ചു് പോന്നു. രാമൻെറ ക്രൂരശരങ്ങൾ അവരെ മുഴുവൻ ഭൂമിയിൽ വീഴ്ത്തി. സംപൂജ്യനായ സഹോദരാ, അവരിലും എന്നിലും അല്പമെങ്കിലും കരുണയുണ്ടെങ്കിൽ, രാമനോടു് നേരിടത്തക്ക ധൈര്യമോ ശക്തിയോ ഉണ്ടെങ്കിൽ, രാക്ഷസകണ്ടകനായ രാമനെ ദണ്ഡകവനത്തിൽനിന്നു് പറിച്ചെടുത്തു് ദൂരത്തെറിയണം. നമ്മുടെ ശത്രുവായ ദാശരഥിയെ നിഗ്രഹിക്കാതിരിക്കുന്നേടത്തോളം കാലം അങ്ങു് എൻെറ ശത്രുതന്നെയാണു്. മാനംകെട്ട ഞാൻ ഇവിടെവെച്ചു്–അങ്ങയുടെ മുന്നിൽനിന്നു്–പ്രാണൻ കളയും. വളരെ സൈന്യങ്ങളോടുകൂടിയവൻ, അത്യുഗ്രവീരപരാക്രമിയായ സേനാപതി, രാക്ഷസേശ്വരനായ രാവണസഹോദരൻ, ഇങ്ങിനെയൊക്കെയാണെങ്കിലും, രാമനോടു് എതിരിടാനുള്ള കെല്പു് അങ്ങയ്ക്കില്ലെന്നാണു് എൻെറ ഹൃദയം പറയുന്നതു്. ശൂരനാണെന്നു് അഭിമാനിക്കുന്ന അങ്ങു്, ശൂരവാക്കുകൾ പറയുന്നതല്ലാതെ, കാര്യത്തിൽ ശൂരത്വം കാണുന്നില്ല.

മനുഷ്യരായ രാമലക്ഷ്മണന്മാരെ വധിക്കുവാൻ കെല്പില്ലാത്ത ഭീരു! രാമനോടു് എററുമുട്ടാൻ ശക്തിയുണ്ടെങ്കിൽ, ദണ്ഡകാരണ്യത്തിൽ വസിക്കുന്ന അവനെ, രാക്ഷസവംശത്തിന്നുമുഴുവൻ കളങ്കം ചാർത്തുന്ന നീ നിഗ്രഹിക്കുക. അന്തസ്സും ഉശിരുമില്ലാതെ ഇങ്ങിനെ ഇരിക്കുവാൻ നാണമില്ലല്ലൊ. ജനസ്ഥാനത്തെ ഉപേക്ഷിച്ചു്, ബന്ധുക്കളോടുകൂടി എവിടേക്കെങ്കിലും ഓടിപ്പോക. രാമൻെറ ഉഗ്രതേജസ്സുതട്ടി നീ നശിക്കാറായി.

ദശരഥനന്ദനനായ രാമൻ, എനിക്കു് വൈരൂപ്യമേകിയ വീരവീരനായ ലക്ഷ്മണൻ, ഇവരെപ്പോലെ ബലപൌരുഷങ്ങൾ ആർക്കാണുള്ളതു്?"

പെരുംവയറിയായ രാക്ഷസി, രണ്ടുകൈകൊണ്ടും വയററത്തടിച്ചു്, ഇങ്ങിനെ ഓരോന്നുപറഞ്ഞു്, വിലപിച്ചുകൊണ്ടു് നഷ്ടസംജ്ഞയായി സഹോദരസമീപത്തിൽ കിടന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, ഇരുപത്തൊന്നാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിരണ്ടാംസർഗ്ഗം (ഖരപ്രയാണം)

ശൂർപ്പണഖയുടെ ഹൃദയഭേദകമായ വാക്കുകൾ—ആ തട്ടിക്കയററം—രാക്ഷസ ബലമദ്ധ്യത്തിലിരിക്കുന്ന ഖരനെക്കൊണ്ടു് കഠിനമായിത്തന്നെ പറയിപ്പിച്ചു.

"നിനക്കുവന്നുചേർന്ന മാനക്കേടിനാൽ—എൻെറ കോപം, വേലിയേററത്തിലെ കടൽവെള്ളംപോലെ തടുക്കുവാൻ സാധിക്കുന്നില്ല. ആയുസ്സ് അവസാനിച്ചു കഴിഞ്ഞു രാമനു്. എൻെറ ശക്തിയെ നീ കണക്കാക്കുന്നേയില്ല. ഉർന്നടപ്പുള്ള അവൻെറ ജീവിതം, ഇനി തുടരുന്നതല്ല.

സോദരീ, ശൂർപ്പണഖേ, അമ്പരപ്പും ദുഃഖവുമടക്കു. ഇനി കണ്ണുനീർ ഉണ്ടാകരുതു്. നോക്കു. ഈ വെൺമഴുകൊണ്ടു്, സഹോദരസമേതനായ രാമനെ യമാലയത്തിലേക്കു് അയക്കുകയായി. അടുത്ത മുഹൂർത്തത്തിൽ, അവരുടെ ചെഞ്ചോര എൻെറ സഹോദരിക്കു് യഥേഷ്ടം പാനം ചെയ്യാം".

ഖരൻെറ അഹങ്കാരപൂർണ്ണമായ വാക്കുകൾ, ആ രാക്ഷസിയെ സംതൃപ്തയാക്കി. ആലോചനാശൂന്യയും മൂർഖയുമായ അവൾ ആ രാക്ഷസശ്രേഷ്ഠനെ—സഹോദരനെ—വീണ്ടും വീണ്ടും വാഴ്ത്തിത്തുടങ്ങി.

ആദ്യം ശകാരം; തുടർന്നു് സ്തുതി. ഖരൻ ഇതുകേട്ടു് സന്തുഷ്ടനായി. സേനാപതിയായ ദൂഷണനോടു് പറഞ്ഞു:—

"പതിനാലായിരം ശക്തന്മാർ—എൻെറ ചിത്തവൃത്തിയനുസരിച്ചു് എന്തും ചെയ്യുന്നവർ—യുദ്ധക്കളത്തിൽനിന്നു് ഒരിക്കലും പിൻതിരിയാത്തവർ—വായുവേഗതയുള്ള അരക്കന്മാർ—കാർമേഘതുല്യനിറമാന്നവർ—ദാരുണകർമ്മനിരതരായ കൊടുംക്രൂരന്മാർ—ലോകങ്ങളെ ഹിംസിക്കുന്നതു് ഒരു വിനോദമായി കണക്കാക്കുന്നവർ—ഉജ്ജ്വലതേജസ്സൊഴുന്ന ബലത്തോടുകൂടിയവർ—വ്യാഘ്രങ്ങളെപ്പോലെ വിക്രമമേറിയവർ—ഭീഷണമുഖത്തോടുകൂടിയ ഗർവ്വിഷ്ഠന്മാർ—ഇവരെ മുഴുവൻ വിളിക്കു.

സൌമ്യനായ ദൂഷണ, വേണ്ട ഒരുക്കങ്ങളെല്ലാം ചെയ്യുക. എൻെറ രഥം വരുത്തുക. വില്ലുകൾ, അമ്പുകൾ, മനോഹരങ്ങളും നിശിതങ്ങളുമായ ഖഡ്ഗങ്ങൾ, ഘോരങ്ങളായ വേലുകൾ, എല്ലാമെല്ലാം കൊണ്ടുവരുക. വമ്പന്മാരായ രാക്ഷസപ്രമുഖന്മാരുടെ പുരോഭാഗത്തു് ഞാൻതന്നെ നില്ക്കാം. മഹാ തെമ്മാടിയായ രാമനേയും അനുജൻ ലക്ഷ്മണനേയും ഞാൻ നിഗ്രഹിക്കും.

ഖരന്റെ കല്പനപ്രകാരം, വിചിത്രങ്ങളായ കുതിരകളെകെട്ടിയ–സൂര്യപ്രഭാസന്നിഭമായ–മേരുശൃംഗസദൃശമായ–രഥത്തെ ദൂഷണൻ കൊണ്ടുവന്നു:—

"പ്രഭോ, കനകനിർമ്മിതമായ, വൈഡൂര്യരത്നങ്ങൾ പതിച്ച നുകങ്ങളോടുകൂടിയ, തേരിതാ എത്തിയിരിക്കുന്നു."

പൊൻചക്രങ്ങളും, തങ്കംകൊണ്ടു് നായ–മത്സ്യം–പുഷ്പം–മരം–മല–ചന്ദ്രൻ–സൂര്യൻ –മംഗളദർശനങ്ങളായ പക്ഷിസമൂഹം –എന്നിവയുടെ മനോമോഹനരൂപങ്ങളാർന്നതും, ഉയർന്നധ്വജത്തോടുകൂടിയതും, കിങ്കിണീഗണമുഖരിതവും, ഖഡ്ഗാദ്യായുധങ്ങൾ നിറഞ്ഞതുമായ ദിവ്യരഥത്തിൽ ക്രോധതാമ്രാക്ഷനായ ഖരൻ കയറി.

യുദ്ധോദ്യുക്തനായി, രഥാരോഹണം ചെയ്ത സ്വാമിയെ കണ്ട സൈന്യങ്ങൾ ഉത്സാഹത്തിമിർപ്പോടെ അനുഗമനത്തിന്നു് ഒരുങ്ങി. ഖരന്റേയും കെല്പേറുന്ന ദൂഷണന്റേയും ചുറ്റും അണിനിരന്നു. ഭീമചാപങ്ങൾ, ഘോരങ്ങളായ ആയുധജാലങ്ങൾ, ധ്വജങ്ങൾ, എന്നിവ ധരിച്ച സ്വസൈന്യങ്ങളോടു് "നടക്കുക." എന്നു് ഖരൻ ഉഗ്രസ്വരത്തിൽ കല്പിച്ചു.

മുദ്ഗരം –പട്ടസം –ശൂലം –വെൺമഴു –ഖഡ്ഗം –ചക്രം–ഉജ്ജ്വലതോമരം–വേലു് –ഘോരപരിഘം –വൻവില്ലു് –ഗദ–കൊടിയവജ്രം –തുടങ്ങിയ നിശിതായുധങ്ങളേന്തിയ പതിന്നാലായിരം അസുരന്മാർ ഖരനെ അനുഗമിച്ചു്, ജനസ്ഥാനത്തിൽനിന്നു്, ഇരമ്പത്തോടുകൂടി പുറപ്പെട്ടു.

ആ രാക്ഷസപ്രമുഖന്റെ ഹൃദയഗതിയനുസരിക്കുന്നവരും ഉഗ്രവിക്രമികളുമായ രാക്ഷസന്മാർ അതിവേഗത്തിൽ ഓടിത്തുടങ്ങി. സ്വാമിയുടെ ഉള്ളറിയുന്ന സാരഥി, പൊന്നണിക്കുതിരകളെകെട്ടിയ തേരിനെ തെളിച്ചു. വേഗത്തിൽ പോകുന്ന രഥനാദം, ദിക്കുകളേയും വിദിക്കുകളേയും മുഴക്കി. ശത്രുനിഗ്രഹത്തിന്നു് തേരേറിപ്പോകുന്ന ഖരൻ, അന്തകനെപ്പോലെ കോപിച്ചു്, അതിഖരനാദത്തിൽ സൂതനെ വീണ്ടുംവീണ്ടും, പാഷാണങ്ങൾ വർഷിക്കുന്ന വൻകാറിനെ കൊടുങ്കാറ്റുപോലെ തിടുക്കപ്പെടുത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം ഇരുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിമൂന്നാം സർഗ്ഗം (ഉത്പാതദർശനം)

ആർത്തുമദിച്ചുകൊണ്ടു് ഖരനും സൈന്യങ്ങളും മുന്നോട്ടുഗമിച്ചുകൊണ്ടിരിക്കെ, തുടരെത്തുടരെ കാണുവാൻ തുടങ്ങിയതു് ദുർനിമിത്തങ്ങളായിരുന്നു. കഴുതയുടെ നിറമുള്ള കാറുകൾ അംബരത്തിൽ ഉയന്നു; ആ സൈന്യങ്ങളിൽ ചെഞ്ചോര വഷിച്ചു. അതിവേഗത്തിലോടുന്ന തേർക്കുതിരകൾ, നിരന്ന ഭൂമിയിൽ, പൂവിതറിയ പാതയിൽ യദൃച്ഛയാ കാലിടറി. കറുപ്പും വെളുപ്പുമുള്ള വലിയ വലിയ പരിവേഷം സൂര്യനുചുററും കണ്ടു.

രഥത്തിൽ, ഏററവും ഉയന്നുനില്ക്കുന്ന സ്വർണ്ണക്കൊടിമരത്തിന്നുമുകളിൽ, ഘോരാകാരമുള്ളൊരു പെരും കഴുകൻ അല്പനേരം ആകാശത്തിൽ ചുററിപ്പറന്നതിനുശേഷം വന്നിരുന്നു. മാംസഭക്ഷകരായ പക്ഷിമൃഗാദികൾ, ജനസ്ഥാനത്തിനു ചുററും നിരന്നു് കഠിനശബ്ദം മുഴക്കുവാൻ തുടങ്ങി. അരക്കന്മാക്കു് അശുഭസൂചകമായമട്ടിൽ, കുറുക്കന്മാർ കണ്ണുകഠോരശബ്ദത്തിൽ, ഓരിയിട്ടു. ചിറകററ മാമലകൾപോലെ, ചോരയും നീരും വഹിക്കുന്ന ഭയങ്കര മേഘങ്ങൾ, വാനിടമാകെ മൂടി. രോമാഞ്ചജനകമായ് കൂരിരുട്ടു് പെട്ടെന്നു് സവ്വത്ര വ്യാപിച്ചു; സ്ഥലങ്ങളോ ദിക്കുകളോകൂടി അറിയാതെയായി.

ചെഞ്ചോരനിറമൊത്ത സന്ധ്യാദേവി അകാലത്തിൽ പ്രത്യക്ഷയായി. ഘോരങ്ങളായ പക്ഷിമൃഗാദികൾ, ഖരന്റെ നേരിട്ടുനിന്നു് ആർത്തു. പരുന്തു്– കഴുകൻ– കുറുക്കൻ എന്നിവ കൂട്ടംചേന്നു് ബഹളമുണ്ടാക്കി. യുദ്ധയാത്രയിൽ വളരെ അശുഭമായി കണക്കാക്കുന്ന, കുറുനരിയുടെ ഓളി സൈന്യങ്ങൾക്കു് അഭിമുഖമായിനിന്നുതന്നെ ഉയന്നു. തീ പാറുക്കുന്നപോലെയുള്ള കാററു് ഭയങ്കരമായടിച്ചു. പരിഘതുല്യമായൊരു കബന്ധം സൂര്യസമീപത്തിൽ ദൃശ്യമായി. തമോഗ്രഹമായ രാഹു, അമാവാസിയിലല്ലാതെതന്നെ ദിനനാഥനെ ഗ്രസിച്ചു. യാത്രക്കെതിരായി, അതിശക്തിയിൽ അടിച്ചു. അക്കിരണങ്ങളുടെ പ്രഭയാകെ മങ്ങി. മിന്നാമിനുങ്ങുകൾപോലെ നക്ഷത്രങ്ങൾ പകൽ പ്രകാശിച്ചു. തടാകത്തിൽ വികസിച്ചു നില്ക്കുന്ന താമരപ്പൂവുകൾ ഉണങ്ങിത്തുടങ്ങി. വെള്ളത്തിലെ പക്ഷികൾ മാത്രമല്ല മത്സ്യങ്ങളും ആകെപ്പരുങ്ങി. വൃക്ഷങ്ങളിൽനിന്നു് പൂവും കായും നിലംപതിച്ചു. കാററില്ലാതെതന്നെ, മേഘംപോലെ ധൂസരവർണ്ണത്തിലുള്ള പൊടിപടലങ്ങൾ ഉയന്നു. അതിഭയജനകങ്ങളായ കൊള്ളിമീനുകൾ ചാടി; ഇടിത്തീവീണു. പെൺതത്തകൾ "വീചീകൂചീ" എന്നിങ്ങനെ ചിലച്ചു. ഗിരിവരന്മാരും ഗഹനാരണ്യങ്ങളുമൊത്ത ഭൂമി കുലുങ്ങി.

രഥത്തിലിരിക്കുന്ന, ബുദ്ധിമാനായ ഖരന്റെ ഇടത്തെ കൈ ചലിച്ചു. അലറിക്കൊണ്ടിരിക്കെ പെട്ടെന്ന് ഒച്ചയടച്ചു. എങ്ങോട്ടുനോക്കുമ്പോഴും അവിചാരിതമായി കണ്ണിൽ നീർ നിറഞ്ഞു; തലവേദന തുടങ്ങി. എന്നാൽ അജ്ഞത കൊണ്ട്, പിൻമാറാനുള്ള ആലോചനയേ ആ ബുദ്ധിയിലുണ്ടായില്ല.

രോമാഞ്ചജനകങ്ങളായ ദുർനിമിത്തങ്ങൾ തുടരെ കണ്ടിട്ടും, ഘോരാട്ടഹാസത്തിൽ ചിരിച്ചുകൊണ്ട്, അസുരശ്രേഷ്ഠൻ, അനുയായികളായ അരക്കന്മാരോട്:–

"കണ്ടാൽ, സാധാരണക്കാർക്ക്, പേടിതോന്നിക്കുന്ന ഈ ദുർനിമിത്തങ്ങൾ എനിക്ക് നിസ്സാരമാണ്. ഒട്ടും ഭയം തോന്നുന്നില്ല. ബലവാനായൊരുവൻ ഭീരുവാകുമോ? ഞാൻ ശൂരനാണ്. ഇതിലൊന്നും കൂസുകയില്ല. ഞാനയക്കുന്ന കൂരമ്പുകൾ തട്ടിയാൽ നക്ഷത്രങ്ങൾകൂടി നിലംപതിക്കും. എനിക്ക് ദേഷ്യം വന്നാൽ അന്തകനുകൂടി അന്ത്യം വരുകയായി.

ശക്തനാണെന്ന് വിചാരിച്ച് സ്വയം ഞെളിയുന്ന രാമനേയും അനുജൻ ലക്ഷ്മണനേയും, ക്രൂരബാണങ്ങളാൽ നിഗ്രഹിക്കാതെ ഞാൻ പിൻമടങ്ങുകയില്ല. ആ മനുഷ്യപ്പുഴുക്കളുടെ ചുടുനിണം കുടിച്ച് എന്റെ സഹോദരി സംതൃപ്തയാകട്ടെ. ഇവളെക്കൊണ്ടാണ്, രാമലക്ഷ്മണന്മാരുടെ അവസാനം കുറിച്ചത്.

ഇതിനുമുമ്പ് ഈ ഞാൻ യുദ്ധത്തിൽ എപ്പോഴെങ്കിലും തോററിട്ടുണ്ടോ? ഇതൊരു സ്വകാര്യമല്ല; നിങ്ങൾക്കേവർക്കും അറിയുന്നതാണ്. കളവോ ആത്മപ്രശംസയോ അല്ല; മദിച്ച ഐരാവതത്തിൻപുറത്തേറിവരുന്ന ദേവേന്ദ്രനെക്കൂടി, കോപം വന്നാൽ, ഈ ഞാൻ വധിക്കും. പിന്നെയാണോ നിസ്സാരന്മാരായ മനുഷ്യന്മാർ."

മൃത്യുപാശം പതിച്ച രാക്ഷസന്മാരെല്ലാം, ഖരന്റെ ആത്മപ്രശംസകേട്ട് ഏററവും സന്തുഷ്ടരായി.

ഋഷിമാർ–ദേവന്മാർ–ഗന്ധർവ്വന്മാർ–സിദ്ധന്മാർ – ചാരണന്മാർ തുടങ്ങിയ പുണ്യജീവികളായ മഹാത്മാക്കൾ വാനിടത്തിൽ അപ്രത്യക്ഷരായി നിന്നു് തമ്മിൽ തമ്മിൽ:—

"ഗോക്കൾക്കും ബ്രാഹ്മണർക്കും ലോകഹിതമേകുന്നവർക്കും സ്വസ്തി ഭവിക്കട്ടെ. സുദർശനമേന്തിയ ഭഗവാൻവിഷ്ണു ദൈത്യന്മാരെ എന്നപോലെ ശ്രീരഘുകുലനായ

കൻ, അതുല്യ ബലവാന്മാരും, അപ്രമേയ ദുഷ്ടന്മാരുമായ അരക്കന്മാരെ നിഷ്പ്ര യാസം വിജയിക്കട്ടെ!!"

ഋഷിമാരുടെ അനുഗ്രഹവാക്കുകൾ തുടർന്നുകേട്ടു. അതിൽ അതികൌതുക മാന്ന അമരന്മാർ, ആയുസ്സവസാനിച്ച രാക്ഷസസൈന്യത്തെ കണ്ടതു് സംതൃപ്തരാ യിട്ടാണു്.

അഗ്നികുണ്ഡത്തിലേക്കു് പാററകളെന്നപോലെ സൈന്യങ്ങളാൽ ആവൃത നായ ഖരന്റെ രഥം ത്വരിതമായി ഗമിച്ചു.

മഹാശക്തന്മാരും വീരന്മാരുമായ പന്ത്രണ്ടുപേർ— ശ്യേനഗാമി-പൃഥുഗ്രീ വൻ- യജ്ഞശത്രു- വിഹംഗമൻ- ദുർജ്ജയൻ- കരവീരാക്ഷൻ- പരുഷൻ- കാല കാർമുകൻ- മേഘമാലി- മഹാമാലി- സപ്പാസ്യൻ- രുധിരാശനൻ എന്നിവർ ഖരന്റെ ചുററിലുമുണ്ടു്. സേനാപതികളായ, മഹാകപാലൻ- സ്ഥൂലാക്ഷൻ, പ്രമാഥി- ത്രിശിരസ്സ് എന്നീ നാലുപേർ ഖരന്റെ തൊട്ടുപിന്നിലായി അനുഗ മിക്കുന്നു.

അജയ്യമായ ശക്തിയാന്നവരാണു് ആ രാക്ഷസസൈന്യത്തിൽ. രാവ ണചക്രവത്തിയുടെ മഹാസൈന്യത്തിൽനിന്നു് തിരഞ്ഞെടുത്ത പതിനാലായിരം പേരാണു് ഖരന്റെ ഒന്നിച്ചുള്ളതു്. വലിയൊരു പടക്കു് തുല്യമാണു് അതി ലുള്ള ഓരോരുത്തരും.

ദശരഥനന്ദനന്മാർ സീതാദേവിയൊന്നിച്ചു് വാണരുളുന്ന സ്ഥലത്തേക്കു് ദുഷ്ടാഗ്രഗണ്യനും, ആയോധനപടുവുമായ ഖരൻ, സപരിവാരം എത്തിയതു് സൂര്യചന്ദ്രന്മാരുടെ അടുത്തേക്കു് തമോഗ്രഹങ്ങൾ എന്നപോലെയാണു്.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം ഇരുപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിനാലാം സർഗ്ഗം (ശ്രീരാമചന്ദ്രയുദ്ധസന്നാഹം)

ഉഗ്രപരാക്രമിയായ ഖരൻ ആശ്രമസമീപമണയുമ്പോൾ ഉണ്ടായ ദുർനിമി ത്തങ്ങളെ, ലക്ഷ്മണാനചിതനായിരിക്കുന്ന ശ്രീരാമചന്ദ്രൻ കണ്ടു. രോമാഞ്ചജന കവും പ്രജകൾക്കു് വിനാശകവും ദാരുണവുമായ അവയെ ദശിച്ച ദാശരഥി ലക്ഷ്മണനോടു്:—

"മഹാഭുജനായ ലക്ഷ്മണാ, സർവ്വജീവജാലങ്ങൾക്കും നാശം സംഭവിക്കാവുന്ന ദുർനിമിത്തങ്ങൾ, എല്ലാ രാക്ഷസന്മാരേയും നിഗ്രഹിക്കുവാനുള്ള നാന്ദിപോലെ ഉദിക്കുന്നതു് കാണുന്നു. കഴുതനിറമുള്ള ഘോരമേഘങ്ങൾ രക്തംവർഷിച്ചു് ആകാശത്തിൽ നിറയുന്നു. പൊന്നണിക്കോദണ്ഡം തന്നത്താൻ ചലിക്കുന്നു. നിശിതബാണാഗ്രങ്ങൾ പുകയുന്നു. അരണ്യത്തിലങ്ങിങ്ങു് അലഞ്ഞുപറക്കുന്ന പക്ഷികൾ, ഇവിടെവന്നു് കൂകുന്നതു കാണുമ്പോൾ, നമുക്കുംകൂടി പ്രാണഭയം നേരിടുമോ എന്ന സംശയംവരെ തോന്നുകയാണു്. എൻെറ കൈ വീണ്ടും വീണ്ടും ഇളകുന്നതു്, ഭയങ്കരമായൊരുയുദ്ധം സമീപിച്ചു എന്നതിനേയാണു്. നമുക്കു് വിജയം അടുത്തിരിക്കുന്നു; ശത്രുക്കൾക്കു് പരാജയവും.

കുമാരാ, നിൻെറ പ്രസന്നവദനത്തിൽ ശ്രീയാണു് പ്രകാശിക്കുന്നതു്. യുദ്ധമടുക്കുമ്പോൾ ഏതൊരാളുടെ മുഖമാണോ നിഷ്പ്രഭമായി കാണുക, അയാൾക്കു് മരണം വരുമെന്നതു് തീർച്ച.

ലക്ഷ്മണാ, ആ കേൾക്കുന്നതു് അസുരന്മാരുടെ അലർച്ചയല്ലേ? പെരുംപറനാദവും മുഴങ്ങുന്നു. ആപത്തിൻെറ സംശയമുണ്ടായാൽ, മറുകൈ ഉടനെ ചെയ്യുകയാണു് അറിവുള്ളവർ വേണ്ടതു്. അതുകൊണ്ടു്, കുമാരാ, ധാരാളം വൃക്ഷങ്ങളാൽ മറയപ്പെട്ട അദ്രിഗുഹയൊന്നിൽ സീതയെ കൊണ്ടുപോയാക്കൂ. അനുജാ, അമ്പും വില്ലും എടുത്തു് നീ ജാഗ്രതയായി നില്ക്കണം. ഉണ്ണീ, ഇപ്പോൾ പ്രതികൂലമായ വാക്കുകൾ യാതൊന്നും പറയരുതു്. എൻെറ കാല്യകളാണു്, സത്യം; ഒട്ടും വൈകാതെ നീ പോക.

ലക്ഷ്മണാ, അതിശക്തനും മഹാശൂരനും പരാക്രമിയുമായ നിനക്കു് ഇവരെ നിഷ്പ്രയാസം നിഗ്രഹിക്കുവാൻ സാധിക്കുമെന്നു് എനിക്കറിയാം. എന്നാൽ ഈ വരുന്ന രാക്ഷസന്മാരെ മുഴുവൻ എനിക്കുതന്നെ വധിക്കണം."

അഗ്രജൻെറ അസാധാരണമായ ആജ്ഞകേട്ട സൌമിത്രി, ചാപബാണങ്ങൾ ധരിച്ചു്, ദേവിയെ ദുർഗ്ഗമമായൊരു ഗുഹയിലിരുത്തി, കാവൽനിന്നു.

"ആവൂ!, പറഞ്ഞതു് അങ്ങിനെത്തന്നെ കേട്ടുവല്ലൊ."

മന്ദഹാസത്തോടെ ശ്രീരാമചന്ദ്രൻ ആത്മഗതമായിപ്പറഞ്ഞു. ചെന്തീതുല്യമായ കനകകഞ്ചുകമണിഞ്ഞു. പുകയടങ്ങിയ അഗ്നി ഇരുട്ടിലെന്നപോലെ ദാശരഥി പ്രോജ്ജ്വലിച്ചു. കോദണ്ഡം കുലച്ചു; ബാണമെടുത്തു; ഒരു ചെറുഞാണൊലി മുഴക്കി.

ദേവഗന്ധർവ്വസിദ്ധചാരണന്മാർ, ബ്രഹ്മർഷിശ്രേഷ്ഠന്മാരുമൊത്ത് അംബര തലത്തിൽ, യുദ്ധസന്ദർശനകുതുകികളായി നിരന്നു. പുണ്യകർമ്മത്തിൽമാത്രം നിരതരായ അവർ ആവർത്തിച്ചു:—

"ഗോക്കൾക്കും ബ്രാഹ്മണവര്യന്മാർക്കും ലോകഹിതമേകുന്നവർക്കും സ്വസ്തി ഭവിയ്ക്കട്ടെ! സുദർശനചക്രധാരിയായ ഭഗവാൻ മഹാവിഷ്ണു, ദൈത്യന്മാരെ യെന്നപോലെ രഘുകുലനായകൻ വിജയിക്കട്ടെ!!"

സന്തുഷ്ടമനസ്കരായ അവർ തുടർന്നു:—

കൊടുംക്രൂരകർമ്മതല്പരരായ രാക്ഷസന്മാർ പതിന്നാലായിരം ഒരു ഭാഗത്ത്; ശ്രീരാമചന്ദ്രൻ ഒററയ്ക്ക് മറുഭാഗത്ത്. അത്യത്ഭുതജനകവും അപൂർവ്വവുമായ അട രാണ് നടക്കുക".

രാജർഷിമാർ–സിദ്ധന്മാർ– ബ്രാഹ്മണവര്യന്മാർ തുടങ്ങി എല്ലാവരും കൌതുക ത്തോടെ നോക്കിനിന്നു. അമരമുഖ്യന്മാർ ആകാശത്തിൽ സ്ഥലംപിടിച്ചു.

രഘുവംശരത്നമായ ശ്രീരാമചന്ദ്രനിൽനിന്ന് അഭൂതപൂർവ്വമായൊരു ദിവ്യ തേജോവലയം പുറപ്പെട്ടു. ആ തേജോരാശികണ്ട ഭൂതങ്ങളെല്ലാം പേടിച്ചരണ്ടു.

പിനാകം കഴിയെക്കലച്ച്, കോപാരുണേക്ഷണനായിനില്ക്കുന്ന സാക്ഷാൽ മഹാരുദ്രനാണ്, ആ അമേയകാന്തിമണ്ഡലമദ്ധ്യത്തിലെന്ന്, അവർക്ക് ഏവർക്കും തോന്നത്തക്കൊരു രൂപവിശേഷമാണ് ശ്രീരാമചന്ദ്രനിൽ കണ്ടത്.

ഉഗ്രങ്ങളായ ആയുധങ്ങളേന്തി, സിംഹനാദം മുഴക്കി, സ്വന്തം യോഗ്യത കൾ അന്യോന്യം വർണ്ണിച്ചുപറഞ്ഞ്, ചെറുഞാണൊലികൾ അടിക്കടി മുഴക്കി, ഇടക്കിടക്ക് മെയ്വളച്ച് വായ്ത്താരിചൊല്ലി ചുവടുവെച്ച്, ഉച്ചത്തിൽ കൂക്കി വിളിച്ച്, പെരുംപറമുഴക്കിക്കൊണ്ട് ഖരസൈന്യം ആ കാട്ടിൽ നിറഞ്ഞു. ദുഷ്ടമൃഗങ്ങൾ പിൻതിരിഞ്ഞുനോക്കാതെ പ്രാണഭയത്താൽ, പ്രശാന്തസ്ഥലങ്ങളി ലേക്ക് ഓടിത്തുടങ്ങി. അനേകതരത്തിലുള്ള ആയുധങ്ങളേന്തിയ അരക്കന്മാർ, അലയാഴിയെപ്പോലെ ശ്രീരാമസവിധത്തിലേക്ക് അടിച്ചുകയറി. അവരി ലോരോരുത്തരിലും, സ്വാമിയുടെ ദൃഷ്ടിയൊന്ന് പതിഞ്ഞു.

കൊടിയകോദണ്ഡം കലച്ച് ഇടത്തെ കയ്യിൽ, ആവനാഴിയിൽ നിന്നെടുത്ത ഉഗ്രബാണമൊന്ന് വലത്തെ കയ്യിൽ, ആരക്തമായ നേത്രങ്ങൾ,

ഇങ്ങിനെ സർവ്വരാക്ഷസവംശവിനാശമൂർത്തിയായി; കല്പാന്താഗ്നിയെപ്പോലെ, ഏതൊരാൾക്കും ഒന്നു് നോക്കുവാൻകൂടി കഴിയാത്തതേജസ്സോടെ, നില്ക്കുന്ന രഘുവരരാമനെ കണ്ടപ്പോൾ, വനദേവതമാരെല്ലാം ഓടിയൊളിച്ചു.

ദക്ഷപ്രജാപതിയുടെ യാഗവിനാശം ഏതൊരു കോപാഗ്നിയിൽ നിന്നാണോ ഉണ്ടായതു്, ആ മഹാരുദ്രദേവന്റെ സംഹാരാഗ്നിപ്രഭ, പഞ്ചവടിയിൽ വീണ്ടും പ്രത്യക്ഷമായിക്കണ്ടു. മഹാദേവതകൾപോലും പേടിച്ചു വിറച്ചു്, ഓടി, അപ്രത്യക്ഷരായി.

പൊൻപോർച്ചട്ടകളണിഞ്ഞു്, കുലച്ച വില്ലുകളും, മൂർച്ചയേറിയബാണങ്ങളും, മററപലതരത്തിലുള്ള വരായുധങ്ങളും ധരിച്ചു്, വിവിധ വാഹനങ്ങളിലേറിയടുക്കുന്ന ഖരസൈന്യം, അത്യുത്സാഹത്തോടെ മഹാപ്രഭുവിന്റെ മുന്നിൽ, സൂര്യാഭിമുഖമായി നില്ക്കുന്ന കാർമേഘംപോലെ അണിനിരന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം ഇരുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തഞ്ചാം സർഗ്ഗം (ഖരസൈന്യവധം)

കുലച്ചവില്ലു് ഇടത്തെ കൈകൊണ്ടു് നിലത്തുന്നിപ്പിടിച്ചു്, വലത്തുകൈയിൽ ബാണമൊന്നു് ചുഴററിക്കൊണ്ടു് നില്ക്കുന്ന പരന്തപനെ, അകമ്പടിക്കാരൊന്നിച്ചു് ആശ്രമസമീപമെത്തിയ രാക്ഷസേന്ദ്രൻ സുവ്യക്തമായി കണ്ടു.

"തേർ അങ്ങോട്ടു് തെളിക്കുക"

ഖരന്റെ ആജ്ഞയനുസരിച്ചു് സാരഥി, മഹാബാഹുവായ ശ്രീരാമചന്ദ്രൻ ഒററക്കു് നില്ക്കുന്നേടത്തേക്കു്, ഘോരഘോരം അലറുന്ന സേനാനികളാൽ ചുഴന്ന ഖരന്റെ തേർ എത്തിച്ചു. നക്ഷത്രങ്ങളുടെ മദ്ധ്യത്തിൽ ചൊവ്വ എന്നതുപോലെ ശക്തന്മാരായ രാക്ഷസമദ്ധ്യത്തിൽ ഖരൻ പ്രോജ്വലിച്ചു.

അതുല്യബലവാനായ കാകുത്സ്ഥന്റെ ദേഹത്തിലേക്കു് ആയിരക്കണക്കിൽ അസ്ത്രങ്ങൾ അവർ അയച്ചുതുടങ്ങി. ഏതൊരു ശക്തിവിശേഷത്തിന്നും ജയിക്കുവാൻ കഴിയാത്ത രഘുവരനിൽ, അരിശമേറിയ അസുരന്മാർ, മുദ്ഗരം—പട്ടസം—ശൂലം—കുന്തം—വാൾ—വെൺമഴു തുടങ്ങിയവ തുരുതുരെ ചാട്ടി.

കാർമേഘവർണ്ണമെഴുന്ന ആ കരാളന്മാർ അതിശക്തന്മാരും അതികഠിനശബ്ദത്തോടുകൂടിയവരുമാണ്. തേര്—കുതിര—അദ്രിതുല്യങ്ങളായ മദഗജങ്ങൾ— എന്നിവയിലാരോഹണംചെയ്ത രാക്ഷസന്മാർ, ശ്രീരാമനെ ചെറുശകലങ്ങളാക്കിത്തീർക്കുമെന്ന് പറഞ്ഞു് ഏററവും വാശിയോടെ ശരങ്ങൾ പൊഴിച്ചു. ദേവനെ ചുഴന്നുനിന്ന്, മാമലയിൽ മേഘമാല മാരിചൊരിയുന്നതുപോലെ അയച്ചിരുന്ന ശസ്ത്രാസ്ത്രങ്ങളെ, മഹാസാഗരം നദീജലങ്ങളെ എന്നപോലെ, രഘുനായകൻ തടുത്തു. ധാരാളം മുറിവുകൾ ശരീരത്തിലുണ്ടായിട്ടും യാതൊരു ക്ലേശവും ദേവന്നു് ഉണ്ടായില്ല.

മഹാദ്രിയിൽ ഇടിമിന്നൽപ്പിണർ തട്ടിയപോലെ സർവ്വാംഗം മുറിഞ്ഞ ശ്രീരാമചന്ദ്രൻ, സന്ധ്യാംബരത്തിലെ മേഘപടലങ്ങളാൽ ചുററപ്പെട്ട ആദിത്യനെപ്പോലെ പ്രശോഭിച്ചു.

അനേകായിരമാളുകൾ ഒരുവനെ ഏററമുട്ടുന്നതു കണ്ട ദേവന്മാർ—ഗന്ധർവ്വന്മാർ—ഋഷിമാർ തുടങ്ങിയവർ അത്യധികം ദു:ഖിച്ചു. ക്രോധംകൊണ്ടു് അല്പമൊന്നു് രക്തവർണ്ണമായി, ദേവൻെറ കണ്ണുകൾ. കോദണ്ഡം ചക്രംപോലെ തോന്നി. നൂറും ആയിരവുമായ കണകൾ തുരുതുരെ ഉയരുവാനും തുടങ്ങി.

അനായാസമായി ഒരു ബാലൻെറ ലീലപോലെയാണ് ശ്രീരാമചന്ദ്രൻ അസ്ത്രങ്ങളയക്കുന്നതു് അംബരചാരികൾക്കു് തോന്നിയതു്. എന്നാൽ, കാലദണ്ഡംപോലെ അസഹ്യങ്ങളും അനിവാര്യവുമായിരുന്നു അവ. കാലപാശങ്ങൾ കഴുത്തിൽ വീണതുപോലെ അസുരന്മാരുടെ ആയുസ്സ് അവസാനിക്കുവാൻ ആരംഭിച്ചു.

രാക്ഷസാംഗങ്ങളെ പിളർന്നു്, രക്തത്തിൽക്കുളിച്ച രാമശരങ്ങൾ ചെന്തീശോഭയോടെ വാനിടത്തിൽ വിളങ്ങി. ദേവൻെറ ചാപത്തിൽനിന്നു് വരുന്ന അമ്പുകൾ ഓരോന്നും, അസുരപ്രാണഹരങ്ങളായിത്തീർന്നു. നിശാചരന്മാരുടെ വില്ലുകൾ, ധ്വജാഗ്രങ്ങൾ, പോർച്ചട്ടകൾ, ശിരസ്സുകൾ, കോപ്പണിഞ്ഞ കരങ്ങൾ, തുമ്പിക്കയ്യിനൊത്ത തുടകൾ, ഇവകൊണ്ടു് ആ അടർക്കളം നിറഞ്ഞു. സൂതന്മാരോടുകൂടിയ തുരഗങ്ങൾ, സ്വർണ്ണക്കോപ്പണിഞ്ഞ കുതിരകളിലേറിയ പടയാളികൾ, പാപ്പാന്മാരോടുകൂടിയ മദയാനകൾ, അനേകവിധശസ്ത്രങ്ങൾ ധരിച്ച കാലാൾപ്പടകൾ തുടങ്ങി എല്ലാററിനേയും രാമബാണങ്ങൾ യമാലയത്തിലെത്തിച്ചു.

വിചിത്രങ്ങളും വജ്രതുല്യങ്ങളുമായ ശരൗഘങ്ങൾ തട്ടിയ രാക്ഷസ വര്യന്മാർ അത്യുച്ചത്തിൽ ആർത്തനാദം മുഴക്കി. ശ്രീരാമചന്ദ്രന്റെ മർമ്മഭേദ കങ്ങളായ ക്രൂരമ്പുകൾ തട്ടിയ രാക്ഷസപ്പട, ഉണക്കക്കൊട്ടിൽ തീപിടിച്ചതു പോലെ ആകെ ഉലഞ്ഞു.

അതിശക്തന്മാരായ ചില അരക്കന്മാർ, ശൂലം-വെൺമഴു—വാൾ തുടങ്ങിയ മുഖ്യശസ്ത്രജാലങ്ങൾ തുരുതുരെ ചാട്ടുവാൻ തുടങ്ങിയപ്പോൾ മഹാപ്രഭു, അവയെ മുഴുവൻ തട്ടത്തു് തകർക്കുകമാത്രമല്ല, അയക്കുന്നവരുടെ കണ്ഠനാളം അരിഞ്ഞു തള്ളു വാനും തുടങ്ങി. ഗരുഡന്റെ ചിറകടിയാൽ ഛിന്നഭിന്നമായിവീണ മാമരങ്ങൾ പോലെ, വില്ലുകൾ—പോർച്ചട്ടകൾ—ശിരസ്സുകൾ എന്നിവ മുറിഞ്ഞുമുറിഞ്ഞു്, നക്തഞ്ചരശരീരങ്ങൾ അവിടമാകെ നിറഞ്ഞു.

ബാക്കിയുള്ള നിശാചരന്മാർ ശ്രീരാമബാണങ്ങൾകൊണ്ടു് പൊറുതിമുട്ടി, ഖരസമീപത്തിലേക്കു് ഓടിയണഞ്ഞു. സേനാപതി ദൂഷണൻ, അവരെ ആശ്വസിപ്പിച്ചു്, അന്തകൻ ശ്രീരുദ്രദേവന്റെ നേരിട്ടെന്നപോലെ ദാശരഥി യുടെ മുന്നിലെത്തി. ദൂഷണനാൽ അഭയമേകിയപ്പോൾ നിർഭരായിത്തീർന്ന അരക്കന്മാർ, പയിൻ-കരിമ്പന-പാറക്കല്ലു് എന്നിവയെടുത്തു് അനുഗമിച്ചു. ശൂലങ്ങൾ-മുൾത്തടികൾ-ശരങ്ങൾ-മരങ്ങൾ-കല്ലുകൾ എന്നിവ മാരിപോലെ ചൊരിഞ്ഞു. അമേയശക്തരായ രാക്ഷസന്മാർ ഒരു ഭാഗത്തു്; കോദണ്ഡ പാണിയായ സാക്ഷാൽ ശ്രീരാമചന്ദ്രൻ മറുഭാഗത്തു്; രോമാഞ്ചജനകമായ യുദ്ധ മാണു് നടന്നതു്.

ദിക്കുകളും വിദിക്കുകളും മുഴുവൻ ഖരസൈന്യങ്ങളുടെ അസ്ത്രങ്ങളാൽ നിറഞ്ഞു. രഘുവംശനായകൻ ഒരു സിംഹനാദം മുഴക്കി; അത്യുജ്ജ്വലകാന്തി യെഴുന്ന ഗാന്ധർവ്വാസ്ത്രം ശത്രുസൈന്യങ്ങളുടെ നേരെ ചാട്ടി. ചക്രാകാരമായി വളഞ്ഞുനില്ക്കുന്ന കോദണ്ഡത്തിൽനിന്നു് അസ്ത്രങ്ങൾ പത്തുദിക്കുകളും മൂടി. കണ്ണി മവെട്ടാതെയാണല്ലൊ ദേവന്മാർ നില്ക്കുന്നതു്. അവരെല്ലാം അത്യത്ഭുതത്തോടെ സശ്രദ്ധം നോക്കി; ആവനാഴിയിൽനിന്നു് അമ്പെടുക്കുന്നതു്, ഞാണിൽ ചേർക്കു ന്നതു്, ആകർണ്ണാന്തം വലിക്കുന്നതു്, വിടുന്നതു്, ഇതൊന്നും വ്യക്തമായി മനസ്സി ലാക്കുവാൻ എത്രശ്രമിച്ചിട്ടും സാധിച്ചില്ല.

കരാളങ്ങളായ ശരങ്ങൾ രാക്ഷസശരീരങ്ങളെപിളർക്കുന്നു; ക്രൂരിരുട്ടെന്ന പോലെ അസ്ത്രങ്ങൾ അംബരതലത്തിൽ നിറയുന്നു. രഘുരാമൻ ബാണങ്ങളെ ചാട്ടിക്കുന്നതുപോലെയാണു് തോന്നിയതു്. അനേകം അസുരന്മാർ ഒപ്പം വീഴുന്നു;

അനേകംപേർ ഒപ്പം കൊല്ലപ്പെട്ടനു. ശ്രീരാമാശ്രമപരിസരം, രാക്ഷസ ശരീരങ്ങളാൽ നിറഞ്ഞു. മുറിഞ്ഞും, പിളന്നും, അററം, കിടക്കുന്ന ശരീരങ്ങൾ ആയിരക്കണക്കിൽ ഓരോരോസ്ഥലത്തു്കൂടി, തലപ്പാവുകൾ വേറിടാത്തതലകൾ; വളകളണിഞ്ഞകരങ്ങൾ; ഛിന്നഭിന്നങ്ങളായിക്കിടക്കുന്ന ആഭരണജാലങ്ങൾ; പലതരത്തിലും മുറിഞ്ഞുകിടക്കുന്ന കുതിരകൾ; മഹാദ്രിപോലെ, ചത്തുമലച്ച മദഗജങ്ങൾ; ആലവട്ടങ്ങൾ–കുടകൾ–വെൺചാമരങ്ങൾ–ധ്വജങ്ങൾ–തേരുകൾ– എന്നിവയെല്ലാം ശ്രീരാമബാണങ്ങൾ തകത്തിയിട്ടിരിക്കുന്നു. കുന്തങ്ങളും വാളു കളും മുറിച്ചിട്ടിരിക്കുന്നു; പരശ്ശക്കൾ ചതച്ചിരിക്കുന്നു; പാറകൾ മണൽത്തരി പോലാക്കിയിരിക്കുന്നു; അസുരശരങ്ങൾ ശകലങ്ങളായിമാറിയിരിക്കുന്നു. ശ്രീ മഹാരുദ്രസന്നിഭനായി വിളങ്ങുന്ന രഘുവരന്റെ അസ്ത്രങ്ങൾ അടർക്കളത്തെ ഭയ ജനകമാക്കിമാററി.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം ഇരുപത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

## ഇരുപത്താറാം സർഗ്ഗം (ദൂഷണാദിവധം)

ശ്രീരാമചന്ദ്രൻ നിഷ്പ്രയാസം അരക്കപ്പടകളെ അരിഞ്ഞുതള്ളുന്നതു കണ്ട ദൂഷണൻ ക്രുദ്ധനായി. ഏതൊരാൾക്കും എതിരിടുവാൻ സാധിക്കാത്തവരും അടർക്കളത്തിൽനിന്നു് ഒരിക്കലും പിൻതിരിയാത്തവരും ഭീമവേഗരും ഭീഷണ രുമായ അയ്യായിരം അസുരമുഖ്യന്മാരെ ഒന്നിച്ചുചേത്തു് മുന്നോട്ട് കുതിച്ചു. അവർ, വാൾ–പട്ടസം–ശൂലം–കല്ലു്–മരം–അമ്പു്–തുടങ്ങിയ, പ്രാണഹരങ്ങ ളായവയെ തുരുതുരെ അയച്ചുകൊണ്ടു് ദേവന്റെ മുന്നിലെത്തി. കൂത്തുമൂത്തശര ങ്ങളാൽ രാഘവൻ അവയെ മുഴുവൻ നേരിട്ടുനിന്നു് തടുത്തു.

കൂററനായൊരു കാള മഹാമാരിയേററു് നില്ക്കുന്നതുപോലെ, അവ മുഴുവൻ ഏററുകൊണ്ടു് അല്പസമയം കാകുത്സ്ഥൻ നിന്നു. ഉത്തരക്ഷണത്തിൽ, ക്രോധം ഉടലെടുത്തപോലെ, അത്യുജ്വലകാന്തിയോടെ, സവ്വരാക്ഷസസംഹാരമൂത്തിയായ മഹാപ്രഭു, ദൂഷണസൈന്യങ്ങളിലേക്കു് ശരവഷംതന്നെ തുടങ്ങി.

അസുരസേനേശൻ സ്വസൈന്യനാശംകണ്ടു് ക്രോധാന്ധനായി. ഇടിത്തീ പോലെയുള്ള അമ്പുകൾകൊണ്ടു് രഘുവീരന്റെ ശരീരം മൂടി. ദൂഷണന്റെ വൻവില്ലു്, അനായാസമായി ഒരസ്ത്രത്താൽ മുറിച്ചു. നാലു ക്ഷുരമ്പുകൾ നാലു കുതിരകളെ കാലനുക്കയച്ചു. അദ്ധചന്ദ്രാകാരമായൊരു കണ സൂതന്റെ ശിരസ്സു്

ഭൂമിയിൽ വീഴ്ത്തി. കരിമ്പാറയേക്കാം കഠിനമായ വക്ഷസ്സിലേക്ക്, കോദണ്ഡത്തിൽ നിന്നു് മൂന്നമ്പുകൾ പതിച്ചു.

വില്ലു് മുറിഞ്ഞു്, രഥം തകർന്നു്, കുതിരകൾ പിളർന്നുവീണു്, സൂതന്റെ തലയററു് മണ്ണിൽ പുരണ്ടു്, നിസ്സഹായനായ ദൂഷണൻ, പർവ്വതശൃംഗം പോലെയുള്ള ഒരു പരിഘമെടുത്തു് പുറത്തേക്കു് ചാടി.

ദേവസൈന്യത്തെക്കൂടി ഛിന്നിച്ചിതറിച്ചതും, സ്വർണ്ണംകൊണ്ടുള്ള പിടിയോടുകൂടിയതും, ഏതൊരു ധീരഹൃദയത്തേയും ഭയചകിതമാക്കുന്നതും, ഉയർന്നു് കൂർത്തു് നില്ക്കുന്ന ഇരുമ്പാണികളിൽ ശത്രുക്കളുടെ വസ പററിപ്പിടിച്ചിരിക്കുന്നതും, ശത്രുദുർഗ്ഗങ്ങളെ നിഷ്പ്രയാസം ഭേദിക്കുന്നതും, തൊട്ടാൽ വജ്രാശനിപോലുള്ളതും കാളകൂടവിഷമൊത്ത മഹാസർപ്പംപോലെയുള്ളതുമായ പരിഘം ഉയർത്തിപ്പിടിച്ചു്, അന്തകനെപ്പോലെ അടുക്കുന്ന ദൂഷണന്റെ, ആഭരണങ്ങളെല്ലാമണിഞ്ഞ പെരുംബാഹുക്കളെ, ദാശരഥിയുടെ രണ്ടുശരം മതിയായി മുറിച്ചുവീഴ്ത്താൻ. ദേവേന്ദ്രന്റെ കൊടിമരംപോലെ പരിഘത്തോടുകൂടിയ ബാഹു മുന്നിൽ വീണു. രണ്ടുകൊമ്പും പറിച്ചെടുത്ത മദയാനപോലെ അലറിക്കൊണ്ടു് ദൂഷണൻ അടക്കളത്തിൽ വീണു് മരിച്ചു. ദൃഷ്ടവും അദൃഷ്ടവുമായി നില്ക്കുന്ന ജീവജാലങ്ങളെല്ലാം ആനന്ദാശ്രുക്കളോടെ ശ്രീരാമസ്വാമിയെ സ്തുതിച്ചുതുടങ്ങി.

ദൂഷണപതനം കണ്ടു, മഹാകപാലൻ, സ്ഥൂലാക്ഷൻ, പ്രമാഥി എന്നീ ഉഗ്രപടത്തലവന്മാർ മൂന്നുപേരും, കാലപാശം കഴുത്തിൽ വീണതുപോലെ ഒന്നിച്ചുചേർന്നു. സ്ഥൂലാക്ഷനെടുത്തതു് പട്ടസം എന്നു പേരായ പ്രത്യേകം ഒരായുധമായിരുന്നു. തീപാറുന്ന ഒരു വെൺമഴു ഉയർത്തിപ്പിടിച്ചുകൊണ്ടു് പ്രമാഥിയും ഓടിയടുത്തു.

തന്നെ സമീപിക്കുന്ന അതിഥികളെ, സ്വാഗതമോതി പൂജ കഴിച്ചതു് രാഘവീരന്റെ ക്രൂരബാണങ്ങളായിരുന്നു. മഹാകപാലൻ എന്ന വിരുന്നുകാരന്റെ തലയററു് നിലത്തു കിടന്നുരുണ്ടുതുടങ്ങി. അനേകശരങ്ങളാൽ പ്രമാഥിയെ മഥനം ചെയ്തു. സ്ഥൂലാക്ഷന്റെ അക്ഷികൾ മുഴുവൻ നിശിതങ്ങളായ അമ്പുകൾ നിറഞ്ഞു. ശാഖോപശാഖകളോടുകൂടിയ മാമരങ്ങളെന്നപോലെ അവർ യുദ്ധഭൂമിയിൽ പതിച്ചു. കോദണ്ഡത്തിൽനിന്നു് വന്ന അയ്യായിരം കണകൾ അയ്യായിരം അസുരവരന്മാരേയും ഒന്നിച്ചു് അന്തകാലയത്തിലേക്കെത്തിച്ചു.

സൈന്യങ്ങളും ദൂഷണനും കൊല്ലപ്പെട്ടതുകണ്ടു ഖരൻ കോപംകൊണ്ടു് കണ്ണുകാണാത്തവനെപ്പോലെ:—

"പോരിൽനിന്നു് ഒരിക്കലും പിൻമാറാത്ത ദൂഷണൻ സഹായികളുമൊന്നിച്ചു് വീരസ്വർഗ്ഗം പ്രാപിച്ചു. മഹാദുഷ്ടനായ രാമനെ, നിങ്ങളെല്ലാവരും കൂടി, ആയുധജാലങ്ങൾ എല്ലാം പ്രയോഗിച്ചു് പൊടിയാക്കുവിൻ".

ഖരന്റെ കല്പനകേട്ട, ശ്യേനഗാമി –പൃഥുഗ്രീവൻ –യജ്ഞശത്രു –വിഹംഗമൻ–ദുർജ്ജയൻ –കരവീരാക്ഷൻ –പരുഷൻ –കാലകാർമ്മുകൻ –മേഘമാലി–മഹാമാലി –സർപ്പാസ്യൻ –രുധിരാശനൻ –എന്നീ പന്ത്രണ്ടു് സേനാനായകന്മാർ, സൈന്യങ്ങളോടൊത്തു്, അമ്പുകൾ പൊഴിച്ചു് ശ്രീരാമചന്ദ്രനെ സമീപിച്ചു.

വൈഷ്ണവചാപത്തിൽനിന്നു് പൊൻപിടിയാന്ന അഗ്നിതുല്യവിശിഖങ്ങൾ ഉയന്നു. അഗ്രത്തിൽ പുകയുന്ന തീനാളംപോലെ, ആ കണകൾ രാക്ഷസസൈന്യത്തിലേക്കെത്തിയതു്, ഉണക്കവൃക്ഷങ്ങളിൽ ഇടിത്തീപോലെയാണു്. ശ്രീരാമചന്ദ്രനയക്കുന്ന ബാണങ്ങൾ, കാലന്റെ തോട്ടിപോലെയായിത്തീന്നു. നൂറെണ്ണം നൂറുപേരെ; ആയിരം എണ്ണം അത്രയും അസുരരെ, അനായാസമായി അവനിയിൽ വീഴ്ത്തി.

പോർച്ചട്ടകൾ ചിന്നിച്ചിതറി, വില്ലുകൾ കഷ്ണങ്ങളായി, രക്തത്തിൽ മുങ്ങിക്കുളിക്കുന്ന രാക്ഷസശരീരങ്ങൾ പരിസരത്തിലുള്ള ഊഴിയാകെനിറഞ്ഞു. തലമുടി ചിന്നിച്ചതറി, ചെഞ്ചോരയിൽക്കിടക്കുന്ന ശിരസ്സുകൾ, അഗ്നിവേദികളുടെ ചുറ്റും മൂടിക്കിടക്കുന്ന ദർഭപ്പുല്ലുകൾപോലെതോന്നി. രക്തമാംസാസ്ഥികൾ കൊണ്ടു് തളംകെട്ടിയ അവിടം നരകംപോലെയായി. അതിഘോരകർമ്മങ്ങൾ അനവരതംചെയ്യുന്ന അജയ്യരായ പതിന്നാലായിരം അസുരന്മാരെ, ഭൂമിയിൽ നിന്നുകൊണ്ടു് ഒററയ്ക്കു്, മനുഷ്യരൂപധാരിയായ ശ്രീരാമദേവൻ നിഗ്രഹിച്ചു.

ആ യുദ്ധരംഗത്തിൽ ബാക്കിയായതു് മൂന്നുപേർ മാത്രം. മഹാരഥാധിരൂഢനായ ഖരൻ; നിഴലെന്നപോലെയുള്ള ത്രിശിരസ്സു്; സുമധുരമന്ദഹാസം പൊഴിച്ചു് വെറുമൊരു പാറക്കല്ലിൽ നില്ക്കുന്ന ശ്രീരാമചന്ദ്രസ്വാമി, അസുരവരന്മാരെമുഴുവൻ സലീലം വധിച്ച ലക്ഷ്മണാഗ്രജൻ അതിതേജസ്സോടെ വിളങ്ങി.

വലിയൊരു രഥത്തിലേറി ഞെളിഞ്ഞിരിക്കുന്ന ഖരൻ, വജ്രമേന്തിയ വലാരിയെപ്പോലെ ദേവനെ സമീപിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം ഇരുപത്തിയാറാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിയേഴാം സർഗ്ഗം (ത്രിശിരോവധം)

അതിക്രോധത്തോടുകൂടിയ ഖരൻ ശ്രീരാമചന്ദ്രനെ അടുക്കുന്നതു കണ്ടപ്പോൾ, ത്രിശിരസ്സ്, സവിനയം ഇപ്രകാരം പറഞ്ഞു:—

"പ്രഭോ, സാഹസത്തിൽ നിന്നു് പിൻതിരിയണേ. അവിടുത്തെ ആജ്ഞാവർത്തിയായി ഈ ഞാൻ ഉള്ളപ്പോൾ, യുദ്ധത്തിന്നു് പുറപ്പെടരുതേ. എനിക്കു് കല്പന തരു. വീരാധിവീരനാണെന്നു് അഭിമാനിക്കുന്ന രാമൻ യുദ്ധത്തിൽ ഇതാ വീണു കഴിഞ്ഞു. ആയുധമെടുത്തു് ഞാനിതാ സത്യം ചെയ്യുന്നു.—രാക്ഷസ വംശസംരക്ഷണത്തിനുവേണ്ടി, രാമനെ ഞാനിന്നു് നിഗ്രഹിക്കും. ഒന്നുകിൽ രാമൻ; അല്ലെങ്കിൽ ഞാൻ; ഒരാൾ മാത്രമാണു് ഇന്നത്തെ യുദ്ധത്തിൽ അവശേഷിക്കുക. രാമനെ കൊന്നതുകണ്ടു്, പൂർണ്ണസംതൃപ്തിയോടുകൂടിയ അവിടുത്തേക്കു്, ഇന്നു് ജനസ്ഥാനത്തിൽ വസിക്കാം. അല്ലെങ്കിൽ, ഞാൻ വീണതിന്നുശേഷം രാമനോടു് ഏറ്റുമുട്ടാം. യുദ്ധത്തിന്നു് ഉത്സാഹിക്കാതെ അല്പനേരം മദ്ധ്യസ്ഥനായി നില്ക്കണം".

ത്രിശിരസ്സിന്റെ വാക്കുകൾ ഖരനെ സന്തുഷ്ടനാക്കി. സമ്മതം വാങ്ങിയ സേനാപതി, ചാവാൻ വേണ്ടി ദാശരഥിയുടെ സമീപത്തെത്തി. തേരിലേറിയ ത്രിശിരസ്സ് ത്രികൂടപർവ്വതംപോലെ പ്രശോഭിച്ചു. കാളമേഘവർഷംപോലെ ശരനികരങ്ങൾ പൊഴിച്ചുകൊണ്ടു് രാക്ഷസപ്രമുഖൻ ശ്രീരാമപുരോഭാഗത്തിൽനിന്നു് നനഞ്ഞ ചെണ്ടപോലെയുള്ള ശബ്ദത്തിൽ ഉറക്കെ അലറിത്തുടങ്ങി.

അസുരേന്ദ്രന്റെ അത്യുഗ്രമായ ബാണസമൂഹങ്ങളെ, അതിനേക്കാൾ ക്രൂരങ്ങളായവകൊണ്ടു് കാകുത്സ്ഥൻ തടുത്തു. അതുല്യബലപരാക്രമിയായ ത്രിശിരസ്സും, ലോകനാഥതുല്യനായ രഘുവീരനും തമ്മിൽ ഘോരഘോരമായി യുദ്ധം നടന്നു.

മദഗജവും കേസരിശ്രേഷ്ഠനുമെന്നപോലെയുള്ള ആ രണത്തിൽ, അരക്കൻ മൂന്നുവിശിഖങ്ങളെ സീതാപതിയുടെ ലലാടത്തിലേക്കു് അയച്ചു. നെറ്റിയിൽ നിന്നു് രക്തമൊലിച്ചപ്പോൾ അല്പമൊന്നു് ചൊടിച്ചുകൊണ്ടു്:—

**"അമ്പോ! രാക്ഷസന്റെ ശക്തി! പൂപോലെ എന്റെ നെററി മുറിഞ്ഞു. എന്നാൽ എന്റെ വില്ലിൽ നിന്നു് വരുന്ന ശരങ്ങളെ കാണു."**

സർപ്പതുല്യങ്ങളായ പതിന്നാലസ്ത്രങ്ങൾ രഘുവരൻ ത്രിശിരസ്സിന്റെ മാറിലേക്കയച്ചു. അതിവേഗം പാഞ്ഞുകൊണ്ടിരിക്കുന്ന നാലുകുതിരകളെ നിശിതങ്ങളായ നാലമ്പുകളാൽ വീഴ്ത്തി. എട്ടസ്ത്രങ്ങളാൽ സാരഥി നിശ്ചേഷ്ടനായി തേരിൽ വീണു. ഉയൎന്നു നില്ക്കുന്ന കൊടിമരം ഛിന്നഭിന്നമായി.

രഥം തകൎന്നപ്പോൾ പുറത്തേക്കു ചാടുവാൻ തുടങ്ങിയ ത്രിശിരസ്സിന്റെ നെഞ്ചു് രാമശരങ്ങൾ പിളൎത്തിയിട്ടു. മൂന്നമ്പുകൾ മാറിൽത്തറച്ചു് ചോരഛൎദ്ദിച്ചുകൊണ്ടു് തലകളററുവീണ ത്രിശിരസ്സു് വീണതേ മരിച്ചിട്ടാണു്.

ഭയങ്കരനരിയെക്കണ്ട മാൻപേടകൾപോലെ ഖരഭൃത്യന്മാർ ഓടിത്തുടങ്ങി. അവരെ തടുത്തുനിൎത്തുവാൻ ശ്രമിച്ച ഖരൻ ശ്രീരാമസവിധത്തിലേക്കു്, രാഹു ചന്ദ്രസമീപത്തിലേക്കു് എന്നപോലെ പാഞ്ഞണഞ്ഞു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, ഇരുപത്തേഴാം സൎഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിയെട്ടാം സൎഗ്ഗം. [ഖരയുദ്ധം]

അരക്കവരന്മാരിൽ അപ്രധാനികളല്ലാത്ത ദൂഷണനും ത്രിശിരസ്സും യുദ്ധത്തിൽ അല്പസമയംകൊണ്ടു് വീണതുകണ്ടപ്പോൾ, ശ്രീരാമചന്ദ്രന്റെ ഭുജബലപരാക്രമത്തിൽ, ഖരന്നു് അല്പം ഭയം തോന്നി. അതിശക്തന്മാരാണെന്നു് സ്വയം വിശ്വാസമുള്ള പതിന്നാലായിരം പേർ ഒരുഭാഗത്തു്; ഒരു മനുഷ്യൻ–സിംഹപരാക്രമിയായ ശ്രീരാമദേവൻ–ഒററക്കു് ഒരുഭാഗത്തു്. എന്നിട്ടും രാക്ഷസപ്പടമിക്കതും നശിച്ചുകഴിഞ്ഞു. ഖരന്റെ കഠിനഹൃദയം ആകെ ചഞ്ചലമായി. പക്ഷെ, കാലപ്രചോദിതനായ രാക്ഷസപ്രമുഖൻ നമുചി, ദേവേന്ദ്രനെ എന്നപോലെ ശ്രീരാമനെ നേരിടുവാൻ തീൎച്ചയാക്കി.

ചുററും മിന്നൽപ്പിണർപോലെ രഥമോടിച്ചു് പലപലപയററുകളും കാണിച്ചു്, പെരുംചാപത്തിൽനിന്നു് രുഷ്ടസൎപ്പങ്ങളെപ്പോലെയുള്ള അസ്ത്രങ്ങൾ അതിശക്തിയോടെ അസുരനായകൻ അയച്ചുതുടങ്ങി.

മഹാരഥനായ ശ്രീരാമചന്ദ്രൻ, ഭൂതലത്തിൽനിന്നു്, ദിക്കുകളും വിദിക്കുകളും അസ്ത്രങ്ങളാൽ മൂടി. രണകുതുകികളായ അവരുടെ ബാണങ്ങൾകൂട്ടിമുട്ടി തീ പാറിച്ചുകൊണ്ടു്, മിന്നലോടുകൂടിയ വൻമേഘംപോലെ ആകാശതലത്തെ

നിറച്ചു. ഇടതൂർന്ന അമ്പുകൾകൊണ്ടു്, സൂര്യരശ്മിക്കു് സ്പർശംചെയ്യുവാൻ പഴുതു കിട്ടിയില്ല.

യുദ്ധത്തിൽ ഖരന്നു് ഒന്നുകൂടിവാശിയേറി. പല ദിവ്യാസ്ത്രങ്ങളും ചാതുര്യത്തോടെ പ്രയോഗിച്ചു. മദിച്ച ആനയിൽ അനേകം തോട്ടികളെപ്പോലെ അനേകശരങ്ങളെ ശ്രീരാമചന്ദ്രന്റെ ദേഹത്തിൽ പതിപ്പിച്ചു.

പാശമെടുത്തു് ഏററവും ക്രോധത്തോടുകൂടിയ അന്തകനെപ്പോലെ രഥാധിരൂഢനായ ഖരനെ കണ്ട ജീവജാലങ്ങളെല്ലാം ഭയപ്പെട്ടു് വിറച്ചുതുടങ്ങി. സ്വന്തം സൈന്യങ്ങളേയും സേനാനായകന്മാരേയും മുഴുവൻ നിഗ്രഹിച്ച മഹാപ്രഭു അല്പം ക്ഷീണിതനായിട്ടാണു് നില്ക്കുന്നതെന്നു് ഖരന്നു് തോന്നി.

സിംഹപരാക്രമിയും അജയ്യനുമായ രാക്ഷസപ്രഭുവിനെ ശ്രീരാമചന്ദ്രൻ നോക്കുന്നതു്, ഒരു സിംഹം മുയലിനെ എന്നപോലെയായിരുന്നു. സൂര്യപ്രഭാതുല്യമായ മഹാരഥത്തിലുപവിഷ്ടനായ ഖരൻ, പാററ അഗ്നികുണ്ഡസമീപത്തിലെന്നപോലെ ലക്ഷ്മണാഗ്രജനെ അടുത്തു.

ബലവത്തരങ്ങളായ കണകളാൽ, ശ്രീരാമചന്ദ്രന്റെ ചാപത്തെ കൈപ്പിടിയിൽവെച്ചു് ഖരൻ മുറിച്ചു. ഇടിമിന്നലൊളിയാന്ന ഏഴമ്പുകളും തുടന്നയച്ചു. ദേവന്റെ പോർച്ചട്ട ചിന്നിച്ചിതറി. അക്കുതുല്യതേജസ്സാന്നനില്ക്കുന്ന ദാശരഥിയുടെ നേരിട്ടു് ഒരായിരം ബാണങ്ങളെ ഖരൻ ഒപ്പം അയച്ചു് ഘോരഘോരം അലറി.

സർവ്വാംഗങ്ങളിലും ക്രൂരശരങ്ങൾ കൊണ്ട ശ്രീരഘുവരൻ, പുകയില്ലാത്ത അഗ്നിപോലെ അത്യധികം അരിശത്തോടെ പ്രോജ്വലിച്ചുതുടങ്ങി.

ഭഗവാൻ അഗസ്ത്യബ്രഹ്മർഷിയേകിയ വൈഷ്ണവപ്പള്ളിവില്ലു്, ശത്രുസംഹാരത്തിന്നുവേണ്ടി, രഘുനായകൻ കുലച്ചു് ചെറുഞാണൊലി മുഴക്കി. ഉച്ചണ്ഡാരവത്തോടെ ആ പള്ളിവില്ലിൽനിന്നു് പുറപ്പെട്ട സായകങ്ങൾ, ഖരന്റെ സ്വർണ്ണക്കൊടിമരം ശകലങ്ങളാക്കിക്കഴിഞ്ഞു. പലതരത്തിലുള്ള കഷ്ണങ്ങളായി, സൂര്യൻ ഭൂമിയിലേക്കു് എന്നപോലെ, അതു് മിന്നലൊളിയോടെ വീണുതുടങ്ങി.

കാരക്കോലുകൊണ്ടു് മദയാനയെ മർമ്മത്തിൽ അടിക്കുന്നതുപോലെ, ഖരൻ നാലമ്പുകൾ ശ്രീരാമചന്ദ്രദേഹത്തിൽ അയച്ചു. ചെഞ്ചോര ദേഹത്തിൽ പുറപ്പെട്ടപ്പോൾ ദേവന്റെ കടക്കണ്ണും രക്തവർണ്ണമായി.

ദൈത്യവംശവിനാശകമായ കോദണ്ഡത്തിൽനിന്നു് അമോഘങ്ങളായ ആറു് ശരങ്ങൾ ഒപ്പം പുറപ്പെട്ടു. ഒന്നു് തലയിൽ; രണ്ടെണ്ണം കൈകളിൽ; അർദ്ധചന്ദ്രാകാരങ്ങളായ മൂന്നെണ്ണം മാറിടത്തിൽ.

കനകപ്പിടിയോടുകൂടിയ ഇരുമ്പുശരങ്ങൾ, അല്പമൊന്നു് ചൊടിച്ച ശ്രീരാമചന്ദ്രൻ അയച്ചു. ഒന്നു് തേരിൻ നുകം; നാലെണ്ണം നാലു് തുരഗങ്ങൾ; ഒന്നു് സാരഥിയുടെ ശിരസ്സു്; മൂന്നെണ്ണം നുകത്തണ്ടു്; രണ്ടെണ്ണം അച്ചുകോൽ; പന്ത്രണ്ടാമത്തേതു് ഖരചാപം; ഇവയെല്ലാം ഒരൊററ ക്ഷണത്തിൽ മുറിഞ്ഞു വീണു. അതുല്യമായ രാമബാണം—പതിമൂന്നാമത്തേതു് ഖരശരീരം പിളർത്തി.

മനോമോഹനമന്ദഹാസം പൊഴിച്ചുകൊണ്ടു്, വില്ലൂന്നി നില്ക്കുന്ന ലോകനായകൻെറ മുമ്പിൽ, വില്ലുമുറിഞ്ഞു്, തേർ തകന്നു്, കുതിരകൾ ചത്തു്, സാരഥി ജീവനററ വീണു്, നിസ്സഹായനായിത്തീന്ന ഖരൻ, സ്വല്പനിമിഷം ഇതികർത്തവ്യതാമൂഢനാവുകതന്നെ ചെയ്തു. ഉത്തരക്ഷണത്തിൽ ഗദയുമെടുത്തു് ചാടി.

മഹാരഥനായ ദാശരഥിയുടെ രണപാടവം, ദേവന്മാർ, മഹർഷീശ്വരന്മാർ എന്നിവരെ അത്ഭുതസ്തബ്ധരാക്കി. ഇത്തരത്തിലുള്ളൊരു യുദ്ധം അവക്കു് ഏവക്കും അജ്ഞാതമായിരുന്നു; അന്നുവരേയും. വിമാനത്തിൽ നില്ക്കുന്ന ആ ദിവ്യന്മാരെല്ലാം കൈകൂപ്പി, സ്തുതി തുടങ്ങി. ഏവരുടെ കണ്ണുകളിൽനിന്നും ആനന്ദാശ്രുക്കൾ ഉതിന്നു.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, ഇരുപത്തെട്ടാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തൊമ്പതാം സർഗ്ഗം (ഖരഗദാച്ഛേദനം)

വെറുംനിലത്തു് ഗദയുമേന്തിനില്ക്കുന്ന അരക്കനോടു് രഘുനന്ദനൻ; അല്പം പൌരുഷമായി ഇങ്ങിനെ പറഞ്ഞു:—

"അസുരന്മാരിൽ പ്രമുഖനായ ഖരാ, ചതുരംഗ സൈന്യങ്ങളോടുകൂടിയ നീ, സജ്ജനങ്ങൾ വെറുക്കുന്ന കമ്മങ്ങളാണു് സദാ ചെയ്തുപോന്നതു്. ജീവജാലങ്ങൾക്കെല്ലാം ഭയമേകത്തക്ക മഹാപാപങ്ങൾ ചെയ്യുന്ന ഒരുവൻ, മൂന്നുലോകങ്ങളുടേയും നാഥനാണെങ്കിൽക്കൂടി, ഏറെക്കാലം വാഴുകയില്ല.

ലോകാഭിവൃദ്ധിയെ നശിപ്പിക്കുന്ന കൃത്യങ്ങരം ചെയ്യുന്ന ഏതൊരുവനേയും, സത്തുക്കരം; ഉഗ്രസപ്പത്തെപ്പോലെ വെറുക്കുക മാത്രമേ ചെയ്യുകയുള്ളു. ലോഭം കൊണ്ടോ, കാമംകൊണ്ടോ അവിചാരിതമായിച്ചെയ്ത പാപത്തെപ്പററി ആലോചിച്ചു് പശ്ചാത്താപിക്കാത്തവൻ, ധമ്മഭ്രഷ്ടനാണ്. ആലിപ്പഴം തിന്ന അരണ പോലെയാണവൻ.

ധമ്മമാഗ്ഗനിരതരായി, ദണ്ഡകാരണ്യത്തിൽ തപസ്സനുഷ്ഠിക്കുന്ന മഹർഷിവര്യന്മാരെ, നിഷ്കാരണമായി നിഗ്രഹിച്ചിട്ടു്, എന്തൊന്നാണു് നിനക്കു ലഭിച്ചതു്? ലോകനിന്ദാപരങ്ങളായ കമ്മങ്ങരംചെയ്യുന്ന ദുഷ്ടന്മാർ, വേരെല്ലാംപോയ വൃക്ഷങ്ങരംപോലെ അധികകാലം ജീവിക്കുകയില്ല. ഏതൊരുജീവിയും സ്വന്തം കമ്മങ്ങളുടെ ഫലം അനുഭവിക്കാതെ ഒക്കുമെന്നു് വിചാരമുണ്ടോ?

അതാതു് ഋതുക്കളിൽ, പ്രകൃതിദത്തമായ പുഷ്പങ്ങരം, സ്വയമായി വൃക്ഷലതാദികളിൽ വികസിക്കാറുള്ളതു് കാണുന്നില്ലേ? വിഷാംശമുള്ള ഭക്ഷണം കഴിച്ചാൽ, അതിൻെറ ഫലം വരാതാരിക്കുമോ?

സജ്ജനങ്ങരംക്കു് അഴലേകുന്ന പാപകമ്മങ്ങരം ചെയ്യുന്നവരെ നശിപ്പിക്കുവാൻ, ജഗന്നിയന്താവു് അയച്ച പ്രതിപുരുഷനാണു് ഞാൻ. ഹേ രാക്ഷസശ്രേഷ്ഠാ, എൻെറ പൊൻപിടിയാന്ന ബാണങ്ങരം, നിൻെറ ശരീരത്തിലേക്കു്, സപ്പങ്ങരം മാളത്തിലേക്കെന്നപോലെ കടക്കും. ദണ്ഡകവനത്തിൽ, നീ വധിച്ച ധമ്മചാരികളെ, സവ്വസൈന്യങ്ങളോടുമൊത്തുവന്ന നിനക്കു് ഇന്നു് അനുഗമിക്കാം.

നിഷ്കാരണം, നിഷ്കരുണം നീ നിഗ്രഹിച്ചവർ – വിമാനങ്ങളിൽ ഇരുന്നരുളുന്ന ഋഷീന്ദ്രന്മാർ– നരകത്തിൻെറ മദ്ധ്യത്തിൽപതിച്ച നിന്നെ ഇന്നു്കാണും.

രാക്ഷസേന്ദ്രനായ ഖരാ, യഥേഷ്ടം നീ അസ്ത്രങ്ങരം എല്ലാം അയച്ചുകൊള്ളു; നിനക്കറിയാവുന്ന യുദ്ധചാതുര്യമെല്ലാം കാണിക്കു; പനംതേങ്ങയെന്നപോലെ, നിൻെറ ശിരസ്സു് ഭൂമിയിൽപതിച്ചു് ഉരുളുവാൻ ഇനി അധിക സമയമില്ല.''

ഈ വാക്കുകരം, ഖരൻെറ കണ്ണുകളിൽനിന്നു് അഗ്നിജ്വാലകളെത്തന്നെ പൊട്ടിപ്പുറപ്പെടുവിച്ചപോലെയായി. രക്തവണ്ണത്തിലുള്ള ഉണ്ടക്കണ്ണുകരം ഒന്നുകൂടി ഉരുട്ടിമിഴിച്ചുകൊണ്ടു് നക്തഞ്ചരൻ, ജ്വലിച്ചു തുടങ്ങി:—

"ഹേ ദശരഥപുത്രാ, രാമാ, വെറും സാധുക്കളായ കുറെ രാക്ഷസന്മാരെ എങ്ങിനേയോ കൊന്നതിന്നു്, ഇത്രയും തന്നത്താൻ ശ്ലാഘിക്കുന്ന നീ ഒരു രാജനന്ദനനല്ല. ശക്തിയും പരാക്രമവുമുള്ള രാജശ്രേഷ്ഠന്മാർ ആത്മപ്രശംസ ചെയ്യുമോ?

ഹേ രാമാ, അന്തഃസാരമില്ലാത്ത, ക്ഷത്രിയാധമന്മാർ മാത്രമേ നിന്നെപ്പോലെ മേനിപറയൂ. വീരനാണെന്നു് തന്നത്താൻ അഭിമാനിക്കുന്നവർ, മരണമടുത്താൽ നിന്നെപ്പോലെ പുകഴ്ത്തിയേക്കും. എല്ലാവിധത്തിലും ഒരു അധമാധമനാണെന്നാണു് നീയിപ്പോൾ വ്യക്തമാക്കിയതു്.

തീയ്യിലിട്ടുപഴുപ്പിച്ച പിച്ചളപോലെ കത്തിജ്വലിക്കുന്ന ഉഗ്രൻഗദയേന്തിയ ഈ എന്നെ നീ കാണുന്നില്ലേ? ധാതുക്കൾ നിറഞ്ഞ, അചഞ്ചലമായ മഹാദ്രിപോലെ, ഗദയുമെടുത്തുനില്ക്കുന്ന ഞാൻ മതി; ക്ഷുദ്രനായ നിന്റെ ജീവനെ പറപ്പിക്കുവാൻ. പാശമേന്തിയ അന്തകൻ ഒരുവൻ മതിയല്ലൊ, മൂന്നുലോകത്തിലുമുള്ളവരുടേയും ജീവനെ മുഴുവൻ എടുക്കുവാൻ. നിന്നോടു് പലതും പറയുവാനുണ്ടു്. പക്ഷെ, സമയമില്ലാത്തതിനാൽ ഞാൻ സംസാരിക്കുന്നില്ല. സൂര്യൻ അസ്തമിച്ചാൽ യുദ്ധം മുടങ്ങും.

പെൺമാനുകളെപ്പോലെയുള്ള പതിന്നാലായിരം രാക്ഷസന്മാരെ വധിച്ചുവെന്നു് മേനിപറഞ്ഞു് ഞെളിയുന്ന നിന്നെയിതാ ഞാൻ കൊല്ലുന്നു. അങ്ങിനെ ഈ സാധുക്കളുടെ കണ്ണീർ ഞാൻ തുടക്കട്ടെ!!"

കോപംകൊണ്ടു് കണ്ണുകാണാതെ, പ്രജ്ഞ നശിച്ചമട്ടിൽ ഇപ്രകാരം പറഞ്ഞ ഖരൻ, ഭീമാകാരമായതും ഇടിത്തീതുല്യമായതുമായ ഗദ ശ്രീരാമചന്ദ്രന്റെ നേരിട്ടു് അതിശക്തിയിൽ എറിഞ്ഞു. വൃക്ഷങ്ങളും വള്ളിക്കുടിലുകളും ഭസ്മമാക്കിക്കൊണ്ടു്, യമപാശംപോലെ അജയ്യമായ ഗദ കത്തിജ്വലിച്ചു് വരുന്നതിനെ, ആകാശത്തുനിന്നുതന്നെ, ശ്രീരാമചന്ദ്രന്റെ നിശിതബാണങ്ങൾ തരിപ്പണമാക്കിവീഴ്ത്തി. മന്ത്രൌഷധങ്ങളാൽ വീഴ്ത്തപ്പെട്ട പെൺപാമ്പുപോലെ, യമദണ്ഡതുല്യമായ ഗദ ഛിന്നിച്ചിതറിപ്പതിച്ചു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം ഇരുപത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.**

## മുപ്പതാം സർഗ്ഗം. (ഖരവധം)

ഗദ മുറിഞ്ഞു് ഉഴന്നുനില്ക്കുന്ന ഖരനോടു്, ധർമ്മസ്വരൂപിയായ ശ്രീരാമചന്ദ്രൻ, സുമന്ദാക്ഷരത്തോടെ അരുളിച്ചെയ്തു:—

"ഹേ രാക്ഷസാധമ, നിൻെറ മുഴുവൻ ശക്തിയും നീ കാണിച്ചുകഴിഞ്ഞില്ലേ? ഇനി വല്ലതുമുണ്ടോ? എന്നേക്കാൾ ശക്തികുറഞ്ഞ നീ വെറുതെ മേനി പറയുന്നു. അചിന്ത്യമാണു്, ആർക്കും തടുക്കാൻ സാധിക്കാത്തതാണു് എന്നൊക്കെ പറഞ്ഞ ഗദയിതാ, വിശ്വാസം ഉടഞ്ഞതുപോലെ ചിന്നിച്ചിതറിക്കിടക്കുന്നു. "മരിച്ച രാക്ഷസന്മാരുടെ കണ്ണീർ ഞാൻ തുടയ്ക്കുന്നുണ്ടു്" എന്നു് നീ പുലമ്പിയല്ലൊ. ഇതാ ദാശരഥിരാമൻ പറയുന്നു:—

"ക്ഷുദ്രകർമ്മങ്ങൾ ചെയ്തുകൊണ്ടു് നടന്ന ദുഷ്ടരാക്ഷസൻെറ ജീവനെ, ഗരുഡൻ അമൃതു് എന്നപോലെ ഞാൻ കൈക്കലാക്കുകയായി.

നക്തഞ്ചരാധിപനായ ഖരാ, എൻെറ ശരങ്ങൾ നിൻെറ കഴുത്തറുക്കും. നുരയും പതയുമൊത്ത നിൻെറ രക്തം ഭൂമിയിന്നു് പാനം ചെയ്യും. തളന്ന കൈകളോടെ, സർവ്വാംഗം പൊടിപുരണ്ടു്, വെറമൊരബലയെപ്പോലെ നീയിന്നു് ഉറങ്ങുക, ഭൂമിയെ ആലിംഗനം ചെയ്തുകൊണ്ടാണു്.

മഹാദുഷ്ടനായ നീ ദീർഘനിദ്രയിൽ കിടക്കുമ്പോൾ, ഇന്നുവരയും അനാഥന്മാരെപ്പോലെ തപിച്ചുകൊണ്ടിരുന്ന, ദണ്ഡകാരണ്യവാസികൾ ആശ്വാസംകൊള്ളും. എൻെറ കണകളാൽ നിശാചരന്മാർ നശിച്ചതുകൊണ്ടു്, ഇനിയെങ്കിലും ജനസ്ഥാനവാസികളായ മഹർഷിവര്യന്മാർ നിർഭയരായി സഞ്ചരിക്കട്ടെ. സർവ്വജീവജാലങ്ങൾക്കും ഭയമേകിയിരുന്ന രാക്ഷസികൾ, ബന്ധുക്കൾ മരിച്ച ദുഃഖത്തോടെ കണ്ണീർ പൊഴിക്കട്ടെ! ഭയംനിറഞ്ഞ ഹൃദയത്തോടെ ജനസ്ഥാനത്തിൽനിന്നു് ഓടിയൊളിക്കട്ടെ!!

ദുഷ്ടാഗ്രണിയായ നിന്നെ നേതാവാക്കിയതിനാലുള്ള ഫലം ഇന്നതാണെന്നു്, അവർ മനസ്സിലാക്കുകയായി. മററുള്ളവൎക്കു് സരസമായി ഏകിയിരുന്ന ദുഃഖത്തിൻെറ സ്വാദു് ഇന്നതാണെന്നു് തികച്ചും അവരിന്നു് അറിയും.

ഹേ ദുഷ്ടാ, നീചാ, ക്ഷുദ്രകർമ്മങ്ങൾകൊണ്ടു് ബ്രാഹ്മണൎക്കു് എപ്പോഴും ഉപദ്രവസ്വപ്നമായിരുന്ന ഘോരാത്മാവേ, നിന്നെ ഭയപ്പെട്ടുകൊണ്ടാണു് ഋഷിമാർ അഗ്നിയിൽ ഹോമം ചെയ്യുന്നതുകൂടി."

ഉശിരോടുകൂടിയ ഈ വാക്കുകൾകേട്ട ഖരൻ, ഏററവും കഠിനസ്വരത്തിൽ രഘുവരനെ ശകാരിച്ചുതുടങ്ങി:—

"എടാ, നീയൊരു മഹാകുരമ്പനാണ്. എത്രയോ ഭയപ്പെടേണ്ട ഘട്ടത്തിലും നിർഭയനായിരിക്കുന്നുവല്ലോ. കഷ്ടം തന്നെ.

അന്തകന്നു് അടിപെട്ടുകഴിഞ്ഞവന്നു് എന്താണു് പറയേണ്ടതെന്നും, എന്താണു് പറയാൻ പാടില്ലാത്തതെന്നും, അറിയുകയില്ല. ആറു് ഇന്ദ്രിയങ്ങളും ആപത്തിൽപെട്ടുകഴിഞ്ഞ നിനക്കു് കാര്യാകാര്യങ്ങൾ അറിയില്ല. രാമാ, നീ കാലപാശക്കുടുക്കിൽ വീണുകഴിഞ്ഞു."

പുരികങ്ങൾ വില്ലുപോലെ വളച്ചു്, യുദ്ധത്തിന്നു് ഇനിയെന്താണ് ആയുധം, എന്നു് ചുററുപാടും നോക്കുന്ന ഖരൻെറ ദൃഷ്ടിയിൽ, അടുത്തുനില്ക്കുന്നൊരു മാമരം പെട്ടു. ചുണ്ടുകടിച്ചു് നിഷ്പ്രയാസം അതിനെ പറിച്ചെടുത്ത രാക്ഷസൻ:—

"എടാ നീ ചത്തുകഴിഞ്ഞു."

എന്നിങ്ങനെ അലറിക്കൊണ്ടു് ശ്രീരാമചന്ദ്രൻെറ നേരിട്ടു് ഊക്കിലെറിഞ്ഞു. അതിശക്തിയിലടുക്കുന്ന വന്മരം, ആകാശതലത്തിൽനിന്നുതന്നെ, രാമബാണങ്ങൾ നുറായി മുറിച്ചിട്ടു.

ലോകപാലകനായ കാകുത്സ്ഥൻെറ കടക്കണ്ണൊന്നു് ചുടുത്തു. ഖരനെ ഇനി താമസിക്കാതെത്തന്നെ നിഗ്രഹിക്കാം എന്നു് തിരുമനസ്സിലുറച്ചു. ആയിരം അസ്ത്രങ്ങൾ ഒന്നിച്ചു് ദിവ്യചാപത്തിൽനിന്നു് ഉയൻ്റു് ഖരൻെറ ശരീരത്തെ ആകെ മുറിപ്പെടുത്തി. കുടുനിണമൊഴുകി, മദയാനയെപ്പോലെ നിശാചരൻ ശ്രീരാമചന്ദ്രൻെറ അടുത്തേക്കു് ഓടിയെത്തി.

രണ്ടുമൂന്നടി പിൻമാറിയ ദേവൻ, ദേവേന്ദ്രനാൽ നല്കപ്പെട്ട–ബ്രഹ്മദണ്ഡംപോലെയുള്ള –അമോഘമായ –ഘോരാസ്ത്രത്തെ ഖരൻെറ മാറിനെ ലക്ഷ്യമാക്കി ഞാണിൽ ചേർത്തു. ആകർണ്ണാന്തം വലിച്ചുവിട്ട ആ ശരം ഇടിനാദംപോലെ, നക്തഞ്ചരൻെറ ഉരസ്തടത്തിൽ തറച്ചു. ശ്വേതാരണ്യത്തിൽവെച്ചു് മുക്കണ്ണ ഭഗവാൻ അന്തകനെ എന്നപോലെ, വജ്രായുധത്താൽ ദേവേന്ദ്രൻ വൃത്രാസുരനെ എന്നപോലെ, ഇടിവാളാൽ വലാസുരനെ എന്നപോലെ, കടൽനാക്കുകൊണ്ടു്

നമുചിയെ എന്നപോലെ, അഗ്നിജ്വാലകൾ വമിച്ചുകൊണ്ടിരിക്കുന്ന ശ്രീരാമ ബാണം ഖരാസുരേന്ദ്രനെ ചേതനയററ് ഭൂമിയിൽ പതിപ്പിച്ചു.

ആനന്ദാതിരേകത്താൽ മതിമറന്നപോലെ, രാജർഷിമാരും ദേവർഷിമാരും ദേവൻെറ ചുററും വന്നു് വന്ദിച്ചു് സ്തുതിച്ചുകൊണ്ടു്:—

"മഹാപ്രഭോ, മഹാതേജസ്വിയായ ദേവേന്ദ്രൻ ഇതിനുവേണ്ടിയാണു് ശരഭംഗാശ്രമത്തിലേക്കു് വന്നതു്. അല്പമൊരു ഉപായം പ്രയോഗിച്ചു് ഋഷിമാർ അവിടുത്തെ ഇങ്ങോട്ടുകൊണ്ടുവന്നതും മററൊന്നിനല്ല; മഹാപാപനിരതന്മാരായ ഈ ഘോരരാക്ഷസന്മാരെ നിഗ്രഹിക്കുവാനാണു്. പ്രഭോ, ഞങ്ങളുടെ ആഗ്രഹ മനുസരിച്ചുകർമ്മം അവിടുന്നു് ചെയ്തുകഴിഞ്ഞു. തപസ്വികൾക്കു് ദണ്ഡകവന ത്തിൽ ഇനിമുതൽ സ്വച്ഛന്ദം സഞ്ചരിക്കാം; വസിക്കാം; ധാർമ്മികകൃത്യങ്ങൾ ഭയരഹിതമായി നിർവ്വഹിക്കാം."

ഈ സന്ദർഭത്തിൽ ദേവന്മാരും ചാരന്മാരും പെരുമ്പറനാദമുയർത്തി അവിടെയെത്തി. ശ്രീരാമസന്നിധിയിലുള്ള പരിസരംകൂടി പുഷ്പവർഷംകൊണ്ടു് നിറഞ്ഞു. സന്തോഷാശ്രുക്കളോടെ:—

"ആശ്ചര്യം! അത്യാശ്ചര്യം!! വെറും മൂന്നിലധികം നാഴികമാത്രം. അപ്രമേയ ബലവാന്മാരായ ഖരൻ, ദൂഷണൻ, ത്രിശിരസ്സ്, എന്നിവരെ, പതിന്നാലായിരം രാക്ഷസസൈന്യങ്ങളോടുകൂടി, ദാശരഥി ഒററക്കു്, ഉഗ്രസമരത്തിൽ നിഗ്രഹിച്ചു. സാക്ഷാൽ പരമാത്മാമഹാവിഷ്ണുവിനെപ്പോലെ വീര്യപരാക്രമവും രണപാടവവും ശ്രീരാമചന്ദ്രനിൽ കാണുന്നു. വിദിതാത്മാവായ സീതാപതിയുടെ ആയോധന ചാതുര്യം–മഹാപരാക്രമം–വാക്കുകളാൽ വിവരിക്കുവാൻ ആർക്കും സാധിക്കില്ല."

ഇങ്ങിനെ പലവിധത്തിലും ശ്ലാഘിക്കുന്ന അമരന്മാർ വന്നവഴിക്കുതന്നെ പോയി.

ദുർഗ്ഗമമായ ഗിരിഗുഹയിൽനിന്നു് കുമാരലക്ഷ്മണൻ ദേവിയൊന്നിച്ചു് അഗ്രജസമീപത്തിലെത്തി. മഹർഷീശ്വരന്മാർ സ്തുതിക്കുന്ന ജ്യേഷ്ഠനെ സൗമിത്രി അത്യധികം മാനിച്ചു. ദുഷ്ടന്മാരായ നക്തഞ്ചരന്മാരെ കൊന്നു്, സജ്ജനങ്ങൾക്കു് സൌഖ്യമേകിയ ആത്മനാഥനെ വൈദേഹി സാഭിമാനം, ഗാഢമായാലിംഗനംചെയ്തു. അല്പവും ക്ഷീണമിയലാത്ത ആ സുകുമാരശരീരത്തിൽ ദേവി വീണ്ടും വീണ്ടും കടാക്ഷിച്ചു.

പൂർണ്ണേന്ദുവദനയായ മൈഥിലി, മഹർഷീശ്വരന്മാർ ആദരിക്കുന്ന പ്രാണനാഥനെ–ഖരാദികളായ ഘോരരാക്ഷസന്മാരെ ഉന്മൂലനാശം വരുത്തിയ ദശരഥനന്ദനനെ–സന്തോഷാധികൃത്താൽ പിന്നേയും പുണൎന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം മുപ്പതാം സൎഗ്ഗം അവസാനിച്ചു.

## മുപ്പത്തൊന്നാം സൎഗ്ഗം. [ഖരവധനിവേദനം]

അകമ്പനൻ എന്ന അസുരൻ ഖരനിധനം കണ്ടു്, അതിവെമ്പലോടെ ലങ്കാരാജ്യത്തിലേക്കു് ഓടി. രാക്ഷസേശ്വരനായ രാവണനെ പ്രണമിച്ചു് വന്ദിച്ചു് ഇടറുന്ന ശബ്ദത്തിൽ:—

"മഹാപ്രഭുവായ തമ്പുരാനേ, ജനസ്ഥാനത്തിൽ ഉള്ള രാക്ഷസന്മാരെ മുഴുവൻ കൊന്നുകഴിഞ്ഞു. സേനാനായകന്മാരായ ഖരദൂഷണത്രിശിരസ്സുമാരും, അടരിൽ വീരസ്വൎഗ്ഗം പ്രാപിച്ചു. അടിയൻ മാത്രം എങ്ങിനേയോ രക്ഷപ്പെട്ടു്, വിവരമുണൎത്തിക്കുവാൻ ഇങ്ങോട്ടെത്തി."

ദശവദനന്റെ കണ്ണുകൾ കോപംകൊണ്ടു് ഉജ്ജ്വലമായി. അകമ്പനനെ ചുട്ടെരിക്കത്തക്കവിധം ഒന്നു് നോക്കി. പരുഷസ്വരത്തിൽ ചോദിച്ചു:—

"എന്റെ ജനസ്ഥാനം –പ്രകൃതിസുന്ദരമായ ആ വനഭൂമി–ആരാണു് നശിപ്പിച്ചതു്? മരിക്കുവാൻ ഇത്രമാത്രം ആഗ്രഹിക്കുന്നതു് ആരാണു്? അഭയമെന്നതു്, ഒരുലോകത്തിലും ഒരാളുടെ അടുത്തും കിട്ടാതാക്കിയതു് ആരാണു്? എനിക്കു് വിഷമമുണ്ടാക്കിയവന്നു്, സസുഖം വസിക്കുവാൻ സാധിക്കുമോ? മഹാദേവനോ, കുബേരനോ, അന്തകനോ, സാക്ഷാൽ മഹാവിഷ്ണുവോ, ആരാണു് എനിക്കു് അനിഷ്ടമേകുവാൻ തയ്യാറായതു്? കാലന്റെ കാലനാണു് ഈ ഞാൻ എന്നതു് അവൻ ഓൎത്തില്ലായിരിക്കും. എല്ലാവരേയും ചുട്ടെരിക്കുന്ന അഗ്നിയെക്കൂടി ഞാൻ ചാമ്പലാക്കും. മൃത്യുവിന്നുകൂടി മൃത്യുനൽകാൻ എനിക്കു് സാധിക്കും. എനിക്കു് ദ്വേഷ്യം വന്നാൽ സൂൎയ്യാഗ്നികൾകൂടി ഭസ്മമാകും. കാററിനെ ചലനരഹിതമായി നിൎത്തുവാൻ ഈ ഞാൻ വിചാരിച്ചാൽ മതി."

ദശഗ്രീവന്റെ കോപംകണ്ട അകമ്പനന്നു് തന്റെ അന്ത്യവുമടുത്തതായി തോന്നി. ഭയംകൊണ്ടു് കിടുകിടെ വിറച്ചു്, അവ്യക്താക്ഷരത്തിൽ അഭയ

മിരന്നു് കാല്ക്കൽവീണു. രാക്ഷസചക്രവർത്തി അവന്നു് രക്ഷയേകിയപ്പോഠം ആത്മവിശ്വാസത്തോടെ സ്വവ്യക്തമായി ഇപ്രകാരം പറഞ്ഞു:—

“മഹാപ്രഭോ, രാക്ഷസേശ്വരാ, രാജാദശരഥന്റെ സീമന്തപുത്രൻ–സിംഹസദൃശപരാക്രമി — പുരുഷോത്തമലക്ഷണങ്ങളെല്ലാമൊത്ത രാമൻ—ആജാനുബാഹുവായ ആ രാജകുമാരനാണു്, ഖരദൂഷണാദികളോടുകൂടി ജനസ്ഥാനത്തെ നശിപ്പിച്ചതു്.”

അതിക്രൂരനായൊരു സർപ്പംപോലെ ചീററിക്കൊണ്ടു് അസുരേന്ദ്രൻ ഉഗ്രസ്വരത്തിൽ ചോദിച്ചു:—

“ഇന്ദ്രനോടും ദേവന്മാരോടും മററും ഒന്നിച്ചുചേർന്നിട്ടാണോ ആ രാമൻ ജനസ്ഥാനത്തു് വന്നിട്ടുള്ളതു്?”

രാവണചക്രവർത്തിയുടെ ചോദ്യം കേട്ട അകമ്പനൻ, മഹാത്മാരാഘവന്റെ ബലപരാക്രമങ്ങളെ, താൻ മനസ്സിലാക്കിയിടത്തോളം വ്യക്തമായിപ്പറഞ്ഞു തുടങ്ങി:—

“മഹാനുഭാവനായ രാജാവേ, ഉജ്ജ്വലതേജസ്വിയായ രാമൻ വില്ലെടുത്തവരിൽ ഉത്തമനാണു്. ദിവ്യാസ്ത്രങ്ങളെല്ലാം നല്ലപോലെ അറിയും. ദേവേന്ദ്രതുല്യപരാക്രമനാണു് അടരിൽ കണ്ടതു്.

ആ രാമന്നു് തുല്യമായി, ബലപൌരുഷങ്ങളോടുകൂടിയ ഒരാഠം മാത്രമുണ്ടു്; ദുന്ദുഭിനാദംപോലെ ശബ്ദമുള്ളവനും, ആരക്തോപാന്തനേത്രനും, സർവ്വലക്ഷണാന്വിതനുമായ അനുജൻ ലക്ഷ്മണൻ. അഗ്നിയും കാററുംപോലെയാണു് ആ സഹോദരന്മാർ ഒന്നിച്ചാൽ. ജനസ്ഥാനത്തെ ഇപ്പോഠം മുഴുവൻ മുടിച്ചതു് പെരുമാളായരാമനാണു്. ദേവന്മാരിൽതന്നെ ഏതൊരാഠം ശ്രമിച്ചാലും രാമന്റെ നേരിട്ടു് നില്ക്കാൻ സാദ്ധ്യമല്ല.

രാമന്റെ പൊൻപിടിയാന്ന ബാണങ്ങഠം, അഞ്ചുതലയുള്ള മഹാസർപ്പങ്ങളെപ്പോലെ; അരക്കന്മാരെ മുഴുവൻ തിന്നുമുടിച്ചു. രാക്ഷസന്മാർ ഏതൊരു വഴിക്കു് തിരിഞ്ഞു് ഓടുവാൻ തുടങ്ങിയാലും അവിടെയെല്ലാം, തടുത്തുനിർത്തുവാൻ രാമനുണ്ടു്. ഒരു അസുരന്റെ മുന്നിൽ ഒരു രാമൻ, എന്നുള്ളൊരത്യത്ഭുതം! ജനസ്ഥാനം മുഴുവൻ ശൂന്യമായി.”

തികഞ്ഞ നിന്ദയോടെ രാവണൻ:—

"ഒരുരാമനും ലക്ഷ്മണനും! രണ്ടു് മനുഷ്യപ്പുഴക്കാം! എന്നാൽ അവരെ നിഗ്രഹിക്കുവാൻ ഞാനിതാ ജനസ്ഥാനത്തേക്കു് പോകുന്നു."

ദശകന്ധരന്റെ നിന്ദാഗർഭമായ വാക്കുകൾകേട്ട അകമ്പനൻ തൊഴുതു്, വിനീതമായി വീണ്ടും പറഞ്ഞു:—

"തിരുമേനി, അടിയന്റെ വാക്കുകേൾക്കാൻ തിരുവുള്ളമുണ്ടാകണേ. രാമന്റെ ബലവും പൌരുഷവും അറിഞ്ഞേടത്തോളം പറയുന്നതു് ചെവിക്കൊള്ളണേ.

മൂന്നുലോകത്തിലുള്ള ഏതൊരു ജീവിക്കും എതിർത്തുനില്ക്കുവാൻ സാധിക്കാത്തവനാണു് രാമൻ. നിറഞ്ഞുവഴിഞ്ഞു് ഒഴുകുന്ന മഹാനദിയുടെ ഊക്കു്, നിഷ്പ്രയാസം ബാണങ്ങളാൽ ബന്ധിക്കുവാൻ ദാശരഥിക്കു കഴിയും. ആകാശത്തെ അലങ്കരിക്കുന്ന ഗ്രഹനക്ഷത്രങ്ങളെ, വേണമെങ്കിൽ പതിപ്പിക്കും. ആഴ്ന്ന ഭൂമിയെ ഉയർത്തും. മഹാപ്രഭുവായ രാമൻ കടലിനെ പിളർത്തി, ഈ ലോകംമുഴുവൻ വേണ്ടിവന്നാൽ മുക്കിയേക്കും.

സാഗരത്തിന്റെ ഊക്കും, കാററിന്റെ ശക്തിയും, തടുക്കാനോ കുറക്കാനോ രാമബാണങ്ങൾക്കു് കഴിവുണ്ടു്. ഈ ലോകത്തെ സംഹരിക്കാനും, വീണ്ടും പ്രജകളോടുകൂടി സൃഷ്ടിക്കുവാനും പുരുഷവ്യാഘ്രനായ ആ മഹാപ്രഭുവിനു് നിഷ്പ്രയാസം സാധിക്കും. തിരുമേനി, കോപിക്കരുതേ, രാമനെ യുദ്ധത്തിൽ വിജയിക്കുവാൻ അവിടുത്തേക്കു് കഴിയുമെന്നു് അടിയനു് തോന്നുന്നില്ല. സർവ്വദേവാസുരന്മാരും ഒന്നിച്ചുചേർന്നു് എതിർത്താൽകൂടി രാമനെ നിഗ്രഹിക്കുവാനോ ജയിക്കുവാനോ സാധിക്കുമെന്നു തോന്നുന്നില്ല. സ്വർഗ്ഗത്തെ, മഹാപാപികൾക്കു് കീഴടക്കുവാൻ കഴിയാത്തതുപോലെ, രാമനെ ഒരാൾക്കും തോല്പിക്കാൻ സാദ്ധ്യമല്ല.

മഹാപ്രഭോ, എന്നാൽ അവന്റെ വിനാശത്തിനുള്ള ഒരുവഴി അടിയനു് തോന്നിയതു് ഉണർത്തിക്കാം. ശ്രദ്ധയോടെ കേട്ടു്, തിരുവുള്ളംപോലെ ചെയ്യുക.

രാമന്റെ പത്നിയായി സീത എന്ന ഒരുവളുണ്ടു്. ആ സ്ത്രീയുടെ സൌന്ദര്യത്തെ വാക്കുകൾകൊണ്ടു് പറയുവാൻ ഏതൊരു വിജ്ഞാനിക്കും സാധിക്കുകയില്ല. ദേവന്മാർ– ഗന്ധർവ്വന്മാർ– അപ്സരസ്സുകൾ– അസുരന്മാർ ഇവരിൽ, ജാനകിക്കു് ഒത്ത സൌന്ദര്യമുള്ള ആരുമില്ല. മനുഷ്യസ്ത്രീകളുടെ കാര്യം പിന്നെ പറ

യേണ്ടതുണ്ടോ? ദണ്ഡകാടവിയിൽ പാക്കുന്ന അവളെ എങ്ങിനെയെങ്കിലും കട്ടു കൊണ്ടുപോരണം. അവളെ പിരിഞ്ഞു് രാമൻ അധികദിവസം ജീവിക്കില്ല.

"ഏററവും യുക്തമായ വൎത്തമാനമാണിതു്; സംശയമില്ല."

ഹൃദയത്തിലൊതുങ്ങാത്തത്ര സന്തോഷത്തോടെ ദശഗ്രീവൻ തുടൻ:—

"നാളെത്തന്നെ പ്രഭാതത്തിൽ ഞാൻ പുറപ്പെടുകയായി. തേർതെളിക്കുവാൻ സൂതനൊഴികെ, മററാരുംതന്നെ ഒന്നിച്ചുവേണ്ട: ഈ ലങ്കാനഗരിയിലേക്കു് സീതയെ ഞാൻ കൊണ്ടുവരും."

സൂൎയ്യസദൃശമായ വൻതേരിൽ, ഉഗ്രങ്ങളായ കോവർക്കഴുതകളെപൂട്ടി, ലങ്കേശ്വരൻ ആരോഹണം ചെയ്തു. കാർമേഘത്തിൽക്കൂടി പൂൎണ്ണേന്ദുവെന്നപോലെ, താരാപഥത്തിൽക്കൂടി രാവണൻെറ കനകരഥം മിന്നിപ്പാഞ്ഞു.

താടകാസുതനായ മാരീചൻെറ ആശ്രമം കണ്ടപ്പോൾ, അസുരചക്രവൎത്തി പെട്ടെന്നു് അവിടെ ഇറങ്ങി. അർഘ്യപാദ്യാസനങ്ങളാൽ ഉപചരിച്ചു്, അമാനുഷങ്ങളായ ഭോജ്യങ്ങളെ മാരീചൻ സാദരം രാവണസവിധത്തിൽ വെച്ചു് വന്ദിച്ചു:—

"ത്രിലോകാധിപതിയായ അസുരേശ്വരാ, അവിടുത്തേക്കു് ക്ഷേമമല്ലേ? പെട്ടെന്നു് ഇങ്ങോട്ടുവന്നതിൽ പലതും സംശയം തോന്നുന്നു. കാരണമറിയുന്നില്ല."

വാക്പടുവായ ദശഗ്രീവൻ മാരീചനോടു്:—

"നമ്മുടെ ജനസ്ഥാനാതൃത്തിയെ കാക്കുന്നവരെ മുഴുവൻ, ദശരഥപുത്രനായ രാമൻ നിഷ്പ്രയാസം നിഗ്രഹിച്ചിരിക്കുന്നു. എത്തൊരാൾക്കും അവദ്ധ്യരായിരുന്ന അസുരപ്രമുഖന്മാരെ ഉന്മൂലനാശം വരുത്തിയ രാമൻെറ പത്നിയെ എങ്ങിനെയെങ്കിലും നമുക്കു് കട്ടുകൊണ്ടുപോരണം. അതിന്നു് അങ്ങു് സഹായിക്കണം"

പരിഭ്രമംകൊണ്ടു് മാരീചൻ വിറച്ചു തുടങ്ങി. രാമൻ എന്ന ശബ്ദം മാരീചനെ അത്രമാത്രം ഭയപ്പെടുത്തി. പെട്ടെന്നു് രാവണനോടു്:—

"പ്രഭോ ഇത്തരത്തിലുള്ള ഒരു ഉപദേശം ആരാണു് അങ്ങക്കു് തന്നതു്? മിത്രരൂപത്തിലുള്ള ഒരു മഹാശത്രുവാണയാൾ എന്നതു് തീൎച്ച. സീതയെ കട്ടു

കൊണ്ടുപോരിക.'' എന്നു് ഉൽബോധിപ്പിച്ചവൻ, ആരുതന്നെയായാലും അവിടുത്തെ നശിപ്പിക്കുവാൻ തയാറായവനാണു്. രാക്ഷസവംശത്തിൻെറ മേന്മ മുഴുവൻ അവസാനിപ്പിക്കുവാൻ ആരാണു് ശ്രമിച്ചതു്? അവിടുത്തെ മനസ്സിനെ ആരാണു് ഇങ്ങിനെ ഉപദേശിച്ചു് ഇളക്കിവിട്ടതു്? അവൻ ശത്രുവാണെന്നതിനെപ്പററി രണ്ടുപക്ഷമില്ല.

മഹാനാഗത്തിൻെറ കാകോളവിഷപ്പല്ലു്, അങ്ങയെക്കൊണ്ടു് പിഴുതെടുപ്പിക്കുവാനാണു് അവൻ തുടങ്ങുന്നതു്. അസുരമഹാരാജാവേ, സുഖനിദ്രയിലാണ്ടിരിക്കുന്ന അങ്ങയുടെ തലക്കു് ആരാണു് അടിച്ചതു്?

പരിപാവനവംശമാകുന്ന തുമ്പിക്കയ്യു്; അത്യുജ്ജ്വലതേജസ്സാകുന്ന മദം; ഭയജനകമായ കൊമ്പു്; ഇതെല്ലാമൊത്ത ശ്രീരാമനാകുന്ന മഹാഗജത്തെ, അടക്കളത്തിൽനിന്നു് നേരിട്ടു് ഒന്നുനോക്കുവാൻപോലും സാധിക്കുന്നവൻ ആരാണു? രണാവസാനത്തിലെ വിജയപതാകയായ ഉയൻവാൽ; ഘോരശരങ്ങളാകുന്ന ദേഹം; നിശിതഖഡ്ഗങ്ങളാകുന്ന ദംഷ്ട്രകൾ; രാക്ഷസന്മാരാകുന്ന മാനുകളെ നിഗ്രഹിക്കുന്ന; നരസിംഹരൂപമായ രാമനെ, ഉറങ്ങുമ്പോൾ അവിടുന്നു് ഉണത്തരുതേ! ചാപമാകുന്ന മുതല; കയ്യൂക്കാകുന്ന ചേറു്; അസ്ത്രങ്ങളാകുന്ന അലകൾ; യുദ്ധമാകുന്ന ഒഴുക്കു്, ഇതെല്ലാമൊത്ത ദാശരഥിയാകുന്ന മഹാബിലത്തിലേക്കു്; നക്രതഞ്ചരേശ്വരനായ അവിടുന്നു് കണ്ണുമടച്ചു് ചാടരുതേ.

അരക്കന്മാരുടെ അധീശ്വരനാണു് അവിടുന്നു്. ഞങ്ങളുടെ സുഖജീവിതത്തിന്നായി, ലങ്കാരാജ്യത്തിലേക്കു് തിരിച്ചെഴുന്നള്ളണേ! സ്വന്തം ധമ്മദാരങ്ങളിൽ സംതൃപ്തനായി വാഴണേ! ആ രാമൻ പത്നിയോടൊന്നിച്ചു് വനത്തിൽ എവിടെയെങ്കിലും വസിച്ചുകൊള്ളട്ടെ!''

മാരീചൻെറ ഇപ്രകാരമുള്ള നിവേദനംകേട്ട രാവണേശ്വരൻ, ലങ്കാനഗരിയിലേക്കു് മടങ്ങി; സ്വർഗ്ഗസുഖമാന്ന അരമനയിൽ പ്രവേശിച്ചു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം മുപ്പത്തൊന്നാം സർഗ്ഗം അവസാനിച്ചു.**

---

## മുപ്പത്തിരണ്ടാം സർഗ്ഗം. (ശൂർപ്പണഖാരാവണസമാഗമം)

അതിഘോരകൃത്യനിരതരും, അതുല്യശക്തരുമായ ഖരദൂഷണത്രിശിരസ്സുകളെ, ക്രൂരന്മാരായ പതിന്നാലായിരം സൈന്യങ്ങളോടൊന്നിച്ച്, വെറും മൂന്നിലധികം നാഴികകൊണ്ട്, ശ്രീരാമൻ ഒററയ്ക്കു നിഗ്രഹിച്ചു. ദൃക്സാക്ഷിയായി നിന്ന ശൂർപ്പണഖ, ഇടിനാദംപോലെ ഉച്ചത്തിൽ ദീനദീനം മുറയിട്ടുതുടങ്ങി. ഏതൊരാൾക്കും ചെയ്യുവാൻ കഴിയാത്തതും, ചിന്തിക്കുവാൻകൂടി വിഷമമായതുമാണ് രാമൻെറ യുദ്ധസാമർത്ഥ്യം. ആ രാക്ഷസി വിചാരിച്ചപ്പോഴേക്കും ഭയപ്പെട്ട് വിറച്ചു തുടങ്ങി.

ശ്രീരാമാശ്രമപരിസരത്തിൽ നില്ക്കുവാൻപോലും ശൂർപ്പണഖക്ക് സാധിക്കാതെയായി. അഗ്രജപാലിതമായ ലങ്കയിലേക്ക് അവൾ ഓടി.

അരമനയിൽ, അസുരപ്രമുഖന്മാരൊത്തുചേന്ന രാജസദസ്സിൽ, അമിതതേജസ്വിയായ അസുരാധിപൻ, അമാത്യന്മാരാലാവൃതനായി, അമരേന്ദ്രനെപ്പോലെ ഇരിക്കുന്നത് അവൾ കണ്ടു.

സൂര്യപ്രഭയാളുന്ന സ്വർണ്ണസിംഹാസനത്തിൽ, നെയ്യൊഴിച്ച അഗ്നിയെപ്പോലെ തേജഃപ്രസരം പരത്തുന്ന രാവണൻ, ദേവഗന്ധർവ്വമഹർഷീന്ദ്രന്മാർക്കുകൂടി അജയ്യനായി, ഏതൊരു യുദ്ധരംഗത്തിലും അതിശൂരനായി, വായ്പിളന്നിരിക്കുന്ന അന്തകനെപ്പോലെ, പ്രശോഭിക്കുന്നു.

ദേവാസുരന്മാർതമ്മിലുണ്ടായ ഉഗ്രരണത്തിൽ വജ്രായുധപ്രഹരമേററവൻ—ഐരാവതഗജേന്ദ്രൻെറ കൊമ്പുകൾകൊണ്ട് തഴമ്പാന്ന മാറിടത്തോടുകൂടിയവൻ—പത്തുതലകളും ഇരുപതുകൈകളും വിശാലവക്ഷസ്സുമാന്നവൻ —അമാനുഷങ്ങളായ വിശിഷ്ടഭോജ്യങ്ങളാസ്വദിക്കുന്നവൻ— രാജലക്ഷണങ്ങളെല്ലാമൊത്തവൻ— വൈഡൂര്യരത്നശോഭയെഴുന്ന ദേഹത്തോടുകൂടിയവൻ—അവയവങ്ങൾക്കെല്ലാം അനുയോജ്യങ്ങളായ ഉത്തമാഭരണങ്ങളണിഞ്ഞവൻ—സുരാസുരയുദ്ധത്തിൽ അനേകംതവണ വിഷ്ണുചക്രംകൂടി ഏററിട്ടുള്ളവൻ—നീണ്ടകൈകൾ, വെളുത്തപല്ലുകൾ, തേജസ്സിയലുന്ന മുഖങ്ങൾ, എന്നിവയൊത്ത് മാമലപോലെ വിലസുന്നവൻ—ദേവന്മാരുടെ അത്ഭുതശക്തിയുക്തങ്ങളായ ശസ്ത്രാസ്ത്രങ്ങളെല്ലാം ദേഹംകൊണ്ട് തടുത്തിട്ടുള്ളവൻ—മഹാഘോരയുദ്ധങ്ങളിൽ മററുള്ള ആയുധജാലങ്ങൾ സഹിച്ചിട്ടുള്ളവൻ—മഹാസാഗരങ്ങളെക്കൂടി നിഷ്പ്രയാസം, ഏററവും വേഗത്തിൽ കലക്കുവാൻ കഴിവുള്ളവൻ—മാമലശൃംഗങ്ങളെ അനായാസമായി പിഴുതെടുത്തെറിയുന്ന

വൻ–ദേവവര്യന്മാരെക്കൂടി നിർദാക്ഷിണ്യം താഡിക്കുന്നവൻ–ധർമ്മമാകുന്ന മഹാവൃക്ഷത്തിന്റെ തായ്‌വേരറുക്കുവാൻ അശ്രാന്തപരിശ്രമം ചെയ്യുന്നവൻ–അന്യസ്ത്രീരതപ്രിയൻ –ദിവ്യാസ്ത്രങ്ങളെല്ലാം പിഴക്കാതെ പ്രയോഗിക്കുന്നതിൽ അതിചതുരൻ–യജ്ഞാദികളായ സത്കർമ്മങ്ങളെ നശിപ്പിക്കുവാൻ അത്യാകാംക്ഷയോടുകൂടിയവൻ –ത്രിലോകകണ്ടകനെന്നു്, സജ്ജനങ്ങളാൽ പ്രശസ്തിയാർന്നവൻ–അസുരേശ്വരനായ രാവണൻ അവർണ്ണനീയമായ മാഹാത്മ്യമാർന്നവനാണു്.

ഭോഗവതീപുരിയിൽ നിർഭയംചെന്നു്, അത്യുഗ്രമഹാസർപ്പമായ തക്ഷകന്റെ പ്രിയപത്നിയെ കവർന്നെടുത്തു; നാഗരാജാവായ വാസുകിയെ പരാജിതനാക്കി; കൈലാസപർവ്വതനിവാസിയും യക്ഷനാഥനുമായ കുബേരനെ വെന്നു്, മനോവിചാരമനുസരിച്ചു്പോകുന്ന പുഷ്പകവിമാനം തട്ടിപ്പറിച്ചു; നന്ദനോദ്യാനം ചൈത്രരഥം തുടങ്ങിയ ദേവാരാമങ്ങളെ ഛിന്നഭിന്നമാക്കി; ഉദിച്ചുയരുന്ന സൂര്യനേയും ചന്ദ്രനേയും; വേണമെങ്കിൽ തടുക്കുവാനുള്ള മഹാശക്തി ആ കൈകൾക്കുണ്ടു്.

പതിനായിരം വർഷം തപസ്സുചെയ്തു്, അവസാനം സ്വശിരസ്സുകൾ ഓരോന്നായി ഹോമിച്ചു് ബ്രഹ്മാവിനെ സംപ്രീതനാക്കിയ ധീരനാണു്; ദേവന്മാർ–അസുരന്മാർ–സർപ്പങ്ങൾ–ഗന്ധർവ്വന്മാർ –പിശാചുക്കൾ–പക്ഷിമൃഗാദികൾ തുടങ്ങി, മനുഷ്യനൊഴികെയുള്ള ഏതൊരു ജീവിയിൽനിന്നും മരണഭയമില്ലാത്തവനാണു്; വേദോക്തയജ്ഞങ്ങളിൽ, ദ്വിജശ്രേഷ്ഠന്മാർ മന്ത്രപൂർവ്വകം യഥാവിധി സോമരസം പിഴിഞ്ഞുവെച്ചതു്, നിർഭയം ചെന്നു് പാനംചെയ്യുവാൻ മടിക്കാത്തവനാണു്; ന്യൂനതയേതുമില്ലാതെ, യജ്ഞകർമ്മങ്ങൾ ചെയ്യുന്ന ബ്രാഹ്മണോത്തമന്മാരെ സലീലം നിഗ്രഹിക്കുന്നവനാണു്.

പ്രജകൾക്കു് അഹിതമേകുന്നതിൽ തല്പരനും, ലോകഭയങ്കരനും, സകലജീവജാലങ്ങൾക്കും കണ്ണീരേകുവാൻ സാധിക്കത്തക്ക നിർദ്ദയനും കർക്കശനുമായ സഹോദരൻ, അലൌകികവസ്ത്രാഭരണാദികളും ദിവ്യമാല്യങ്ങളുമണിഞ്ഞു്, ത്രിലോകാധിപനായി, ചക്രവർത്തിചിഹ്നങ്ങളുടെ മദ്ധ്യത്തിൽ വാഴുന്നതു് ആ രാക്ഷസി കണ്ടു.

എത്രമാത്രം ശക്തനാണെങ്കിലും ശത്രുക്കളെമുഴുവൻ നശിപ്പിക്കുവാൻ ദശവദനനു് സാധിക്കും. മഹാഭാഗനായ രാക്ഷസേന്ദ്രൻ, എല്ലാ അമാത്യന്മാരാലും പരിവൃതനായിട്ടാണിപ്പോൾ, രാജസദസ്സിൽ ഇരിക്കുന്നതു്.

ഭയംകൊണ്ടു് കിടുകിടെ വിറച്ചു് ശൂർപ്പണഖ അഗ്രജപുരോഭാഗത്തിലെത്തി. മഹാത്മാവായ ലക്ഷ്മണനാൽ വിരൂപയായതു് ഓർക്കുംതോറും അവൾ ഭയമോഹാന്ധയായിത്തീൎന്നു. എന്നാൽ സഹോദരനോടു്, താൻ നിർഭയയാണു് എന്ന നാട്യത്തിൽ പറയുവാൻ തുടങ്ങി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, മുപ്പത്തിരണ്ടാം സൎഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിമൂന്നാം സൎഗ്ഗം. (രാവണനിന്ദാ)

ലോകരെ മുഴവൻ കരയിക്കുവാൻ കെല്പുള്ളവനും, മന്ത്രിമാരുടെ മദ്ധ്യത്തിൽ ഇരിക്കുന്നവനുമായ സഹോദരനോടു്, ദുഃഖാൎത്തയായ ശൂർപ്പണഖ, കോപംകൊണ്ടു് കൺതുടുത്തു് അതിരൂക്ഷസ്വരത്തിൽ പറഞ്ഞു:—

"ഇഷ്ടംപോലെ, എല്ലാസുഖങ്ങളും അനുഭവിച്ചു്, മദോന്മത്തനായി ദിവസം കഴിക്കുന്ന അങ്ങയ്ക്കുണ്ടോ വല്ലതും അറിയുന്നു? അത്യുഗ്രഭയമാണു് നമ്മെ മുഴവൻ ബാധിച്ചിട്ടുള്ളതു്. എന്നിട്ടു് യാതൊന്നും അറിയാതെ ഇങ്ങിനെ ഇരിക്കുന്നുവല്ലോ.

വെറുംഗ്രാമ്യങ്ങളായ സുഖങ്ങളിൽ അത്യാസക്തിയോടിരിക്കുന്ന, തോന്ന്യവാസിയായ രാജാവിനെ, പ്രജകളാരും ശ്മശാനത്തിലെ അഗ്നിയെപ്പോലെ, ബഹുമാനിക്കുകയില്ല; ചെയ്യേണ്ട കാര്യങ്ങൾ അതാതു സന്ദർഭങ്ങളിൽ, വേണ്ട നിലയിൽ ചെയ്യാത്തൊരു മഹീപാലൻ, ആ കാര്യങ്ങളോടും, രാജ്യത്തോടുംകൂടി തീരെനശിക്കും; സംശയമില്ല.

ചാരചക്ഷുസ്സാണു് രാജാവു്. അതില്ലാതെ, അസ്വാധീനനായി വസിക്കുന്ന രാജാവിനെ, ചേറുനിറഞ്ഞ ആററിൻകരകളെ ആനകളെന്നപോലെ, പ്രജകൾ വൎജ്ജിക്കും. മഹാസാഗരമദ്ധ്യത്തിലെ പൎവ്വതംപോലെ, രാജ്യം രക്ഷിക്കാത്ത രാജാവു് നിസ്തേജനാണു്. ഐശ്വര്യങ്ങളൊരിക്കലും അവനിൽ അണയുകയില്ല.

ദേവന്മാർ—ഗന്ധൎവ്വന്മാർ—ദൈത്യന്മാർ—എന്നിവരോടെല്ലാം കലഹിച്ചു്, ചാരന്മാരില്ലാതെ, തോന്നിയതുചെയ്യുന്ന, ചപലനായ അങ്ങു്, അരചസ്ഥാനത്തിന്നു് എങ്ങിനെ അർഹനായി? ഒരു കുട്ടിയെപ്പോലെ ബുദ്ധിശൂന്യനായ, ഹേ അസുരനേതാവേ, അറിയേണ്ടതറിയാത്ത അങ്ങു്, രാജാവു് എന്ന നാമത്തിന്നു തന്നെ യോജിക്കാത്തവനാണു്. ചാരൻ, ധനം, നയം, ഇതൊന്നുമില്ലാത്ത അങ്ങു്,

സാധാരണക്കാരനായൊരു പ്രജയേക്കാൾ വ്യത്യാസമെന്താണ്‌ ഉള്ളത്‌? വിശാല മായരാജ്യത്തിൻെറ മുക്കിലും മൂലയിലും നടക്കുന്ന കാര്യങ്ങൾ അതേപോലെ അറിയുവാൻ സാധിക്കുന്ന കണ്ണുവേണം ഒരുരാജാവായാൽ. മന്നവന്മാർ ചാര ചക്ഷുസ്സുകളാകണം.

ക്ഷുദ്രന്മാരായ കുറെ മന്ത്രിമാരുമൊന്നിച്ച്‌ കൂത്തടിച്ചുനടക്കുന്ന അങ്ങക്ക്‌ ചാരനുമില്ല; അത്തരത്തിലുള്ള ചിന്തയുമില്ല. അങ്ങയുടെ രാജ്യാതിർത്തിയിലുള്ള താണ്‌ ജനസ്ഥാനം. അവിടെ നടന്നവർത്തമാനങ്ങൾ യാതൊന്നും അറിഞ്ഞിട്ടു തന്നെയില്ലല്ലൊ.

അതിഘോരങ്ങളായ കൃത്യങ്ങളേതും ചെയ്യുവാൻ, കയ്യിനും കരളിനും കെല്പുള്ള പതിന്നാലായിരം അരക്കന്മാരോടുകൂടിയ ഖരദൂഷണത്രിശിരസ്സുകളെ, ആ രാമൻ ഒററയ്ക്കു്‌ നിഗ്രഹിച്ചു.

പ്രഭോ, ദണ്ഡകാരണ്യത്തിൽ നമുക്ക്‌ ഏററവും സുഖമായിരുന്നു. അതെല്ലാം അസ്തമിച്ചു. മഹർഷിമാർക്ക്‌മുഴുവൻ അഭയം സിദ്ധിച്ചു. രാമൻ, നിഷ്‌ പ്രയാസം ജനസ്ഥാനം മുഴുവൻ കീഴടക്കിക്കഴിഞ്ഞു.

മദോന്മത്തനും, അന്യാധീനനും, മഹാലുബ്ധനുമായ അങ്ങ്‌ സ്വന്തംനാടിനു നേരിട്ട ആപത്തുകൾ യാതൊന്നും അറിയുന്നില്ല.

ദാനമൊന്നും ചെയ്യാത്തവനും, ദുരഭിമാനത്തോടുകൂടിയവനും, വലിയ ലുബ്ധനും, ഗർവ്വിഷ്ഠനും, ദുശ്ശാഠ്യക്കാരനും, സ്വയമായി കാര്യങ്ങൾ നിശ്ചയിക്കുന്നതിൽ ധാരാളം തെററുപററുന്നവനുമായ അരചനെ, ആപത്തിൽ ആപ്തമിത്രങ്ങൾപോലും സഹായിക്കുകയില്ല. മാത്രമല്ല, അഹങ്കാരിയും, മുൻ കോപിയും, ദുസ്വഭാവിയുമായ ഭൂപാലകനെ ആപത്തുകാലത്തിൽ സ്വജനങ്ങൾ ദ്രോഹിക്കുകകൂടി ചെയ്യും.

പ്രജാഹിതങ്ങൾചെയ്യാതെ, ഭയപ്പെടേണ്ട സന്ദർഭത്തിൽ നിർഭയനായിരി ക്കുന്ന രാജാവ്‌, രാജ്യവിഹീനനായി വെറുമൊരുതൃണംപോലെ വില്ലയില്ലാത്ത വനായിത്തീരും.

ഉണങ്ങിയമുട്ടി, മണ്ണിൻകട്ടി, പൂഴിമണ്ണ്‌ എന്നിവകൂടി ജനങ്ങൾ സ്വീകരി ച്ചേക്കും; എന്നാൽ സ്ഥാനഭ്രഷ്ടനായൊരു രാജാവിനെ ഒരാളും ഒന്നു്‌തിരിഞ്ഞു

നോക്കുകകൂടിചെയ്യില്ല. വെറും വിഴപ്പുവസ്ത്രംപോലെ, ഉണങ്ങിക്കരിഞ്ഞ പൂമാല പോലെ, രാജ്യഭ്രഷ്ടനായൊരു വസുധാധിപനെ—അവൻ എത്രമാത്രംസമർത്ഥനായാലുംവേണ്ടില്ല, ഏതൊരാളും പരിത്യജിക്കും.

ഇന്ദ്രിയങ്ങൾക്ക് കീഴൊതുങ്ങാതെ, എല്ലാമറിയുന്നവനും, കൃതജ്ഞനും, ധർമ്മനിരതനും, അഹംഭാവമില്ലാത്തവനുമായ രാജാവ് നീണാൾ വാഴുമെന്നത് തീർച്ച. ഉറക്കത്തിലും മനക്കണ്ണ് തുറന്നിരിക്കണം; കോപവുംപ്രസാദവും സുവ്യക്തമാക്കണം; അങ്ങിനെയുള്ള അവനീന്ദ്രൻ, പ്രജകൾക്ക് ഇഷ്ടപ്പെട്ടവനാണ്; പ്രത്യക്ഷദൈവംപോലെ സംപൂജ്യനാണ്.

ഇത്തരം യാതൊരു ഗുണങ്ങളുമില്ലാത്ത, ദുർബുദ്ധിയായ രാവണേശ്വര, അങ്ങ് ചാരന്മാരെക്കൊണ്ട് രാക്ഷസമഹാവധത്തെ അറിഞ്ഞിട്ടില്ല. അസുരവംശത്തിന്നേ വലിയ അവമാനംവന്ന ഈ ഘട്ടത്തിൽ, വിഷയസുഖലോലനായി, ഗുണാഗുണങ്ങളാലോചിക്കാതെ വസിക്കുന്ന അങ്ങ് നാടുംപോയി ആപത്തിലകപ്പെടും.”

സ്വദോഷണങ്ങളെ ഇത്രയും വെട്ടിത്തുറന്നുപറഞ്ഞ ശൂർപ്പണഖാവാക്കുകൾ, നിശാചരേന്ദ്രനെ സ്തബ്ധനാക്കി. ഐശ്വര്യവും, അഹങ്കാരവും, ശക്തിയും ഒത്തുചേന്ന ദശവദനൻ ഏറെനേരം ചിന്തയിലാണ്ടു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം മുപ്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിനാലാം സർഗ്ഗം. (സീതാപഹരണപ്രോത്സാഹനം)

അമാത്യമദ്ധ്യത്തിൽ ആനന്ദത്തോടിരിക്കുന്ന അസുരേശ്വരൻ, കോപാന്ധയായ സഹോദരിയുടെ പരുഷവാക്കുകൾകേട്ട് ചൊടിച്ചുകൊണ്ട് ചോദിച്ചു:—

“പ്രിയപ്പെട്ട സഹോദരീ, ഈ രാമൻ എന്നവൻ ആരാണ്? അവൻെറ വീര്യമെന്താണ്? ആകൃതി എങ്ങിനെയുള്ളതാണ്? പരാക്രമം എത്രമാത്രമുണ്ട്? സാധാരണ മനുഷ്യന്മാർക്ക് ദുർഗ്ഗമമായ ദണ്ഡകാരണ്യത്തിലേക്ക് വന്നതെന്തിനാണ്? ആയുധങ്ങൾ എന്തൊക്കെയാണ്? ഖരദൂഷണത്രിശസ്സുകളെ മഹാബലസൈന്യങ്ങളോടുകൂടി എങ്ങിനെ നിഗ്രഹിക്കാൻ സാധിച്ചു? അതിസുന്ദരിയായ നിനക്ക് ഇത്തരത്തിൽ വൈരൂപ്യമേകിയതു് ആരാണ്?”

രാക്ഷസചക്രവർത്തിയുടെ ചോദ്യങ്ങൾ ശൂർപ്പണഖയെ ഒന്നുകൂടി കോപിഷ്ഠയാക്കി. ഉത്തരം ഇങ്ങിനെ പറയുവാൻ തുടങ്ങി:—

"ദശരഥരാജാവിൻെറ സീമന്തപുത്രനാണ് രാമൻ. നീണ്ടുവിടന്ന കണ്ണുകൾ; ആജാനബാഹുക്കൾ; മദനമോഹന സ്വരൂപം. എന്നാൽ, മരവുരി– മാൻതോൽ എന്നിവയാണ് അണിഞ്ഞിട്ടുള്ളതു്.

മഴവില്ലുപോലെ മനോഹരമായ, പൊൻകെട്ടിയ വില്ലിൽനിന്നു്, അവൻ അയക്കുന്ന അസ്ത്രങ്ങൾ കാളകൂടവിഷമാന്ന സർപ്പങ്ങൾക്ക് സദൃശമാണ്.

യുദ്ധത്തിൽ, ഞാൻ കണ്ണിമവെട്ടാതെ ശ്രദ്ധിച്ചുനോക്കിയിട്ടും, നിശിത ശരങ്ങൾ ആവനാഴിയിൽനിന്നു് എടുക്കുന്നതോ, ഞാണിൽ ചേർക്കുന്നതോ, വലിക്കുന്നതോ, അയക്കുന്നതോ കാണ്മവാൻ സാധിച്ചില്ല. എന്നാൽ, ഒന്നുമാത്രം വ്യക്തമായിക്കണ്ടു. രാക്ഷസപ്പട തുരുതുരെ ചത്തുവീണു് മലയ്ക്കുന്നതു്.

ദേവേന്ദ്രൻ ആലിപ്പഴവർഷംകൊണ്ടു് സസ്യജാലങ്ങളെ നശിപ്പിക്കുന്നതുപോലെ, ആ രാമൻ ഒററക്ക്, വെറുംനിലത്തുനിന്നു്, മൂന്നിലധികം നാഴികകൊണ്ടു്, ഘോരാകാരന്മാരും മഹാശക്തന്മാരുമായ പതിനാലായിരം രാക്ഷസസൈന്യത്തോടൊപ്പം ഖരനേയും ദൂഷണനേയും ത്രിശിരസ്സിനേയും, ക്രൂരമ്പുകളാൽ അന്തകാലയമണച്ചുകഴിഞ്ഞു.

അയോദ്ധ്യാധിപപുത്രനായ രാമൻ, ദണ്ഡകവനത്തിൽ നമുക്ക് ഉണ്ടായിരുന്ന സുഖങ്ങളെല്ലാം അവസാനിപ്പിച്ചു; മഹർഷിമാക്കെല്ലാം അഭയമരുളി.

മഹാത്മാവായ അദ്ദേഹം, ദുഃഖിതയായ എന്നെമാത്രം ഒഴിവാക്കി. വിദിതാത്മാവായതിനാൽ പെൺകൊല ചെയ്യാൻ ഇഷ്ടപ്പെട്ടില്ല.

എല്ലാവിധത്തിലും, രാമന്നു് തുല്യനായിട്ടു് ഒരാളെ മാത്രമേ ഞാൻ കണ്ടിട്ടുള്ളൂ. തത്തുല്യഗുണബലമുള്ളവൻ– ഏതൊരാൾക്കും ജയിക്കുവാൻ സാധിക്കാത്തവൻ– അത്യുജ്ജ്വലകാന്തിയെഴുന്നവൻ– അമേയ ബുദ്ധിമാൻ– രാമൻെറ അനുജൻ ലക്ഷ്മണൻ മാത്രം. അഗ്രജൻെറ വലംകയ്യും, ബഹിശ്ചര പ്രാണനുമാണ് അനുജൻ.

ശരല്ക്കാലപൂർണ്ണചന്ദ്രവദനം, വിശാലലോചനം, നീണ്ടുചുരുണ്ട കേശജാലം, കടഞ്ഞെടുത്തുണ്ടാക്കിയതുപോലെ വടിവാന്ന ശരീരം, തങ്കവർണ്ണം, ഒതുങ്ങിയ

അരക്കെട്ട്, ഉയന്നതും ചുകന്നതുമായ നഖം, ഇങ്ങിനെ ലക്ഷണങ്ങളെല്ലാം ഒത്തു ചേന്നവളും ജനകരാജഷിസുതയുമായ സീതയാണ് രാമൻെറ ധമ്മപത്നി.

സവ്വദാ ഭർത്തൃഹിതൈഷിയായ ജാനകിക്ക് തുല്യയായി ദേവിമാരിലോ, കിന്നരികളിലോ, യക്ഷികളിലോ, ഒരുവളെ കാണുവാൻ സാദ്ധ്യമല്ല. എപ്പോഴും സഞ്ചാരശീലയായ എനിക്ക് ഇത്തരത്തിലുള്ള ഒരു നാരീസൌന്ദര്യം കാണുവാൻ ഇന്നുവരെ ഭാഗ്യം വന്നിട്ടില്ല.

സന്തുഷ്ടഹൃദയയായ അവൾ, ആരെയാണോ ശുശ്രൂഷിക്കുന്നതു്, ആ ആൾ ലോകത്തിലുള്ള സവ്വപുരുഷന്മാരിലും ഉത്തമനാണ്. മാത്രമല്ല, സ്വഗ്ഗാധിപനായ ദേവേന്ദ്രനേക്കാൾ മേലെയാണ്; സംശയമില്ല.

അതുല്യസൌന്ദര്യമിയന്ന ആ സുശീല, ഏതു പ്രകാരത്തിൽ നോക്കിയാലും അങ്ങക്ക് ചേരുന്ന ഉത്തമപത്നിയാകും; അവൾക്ക് തുല്യനായൊരു ഭത്താവ്, മൂന്നുലോകങ്ങളിലും സശ്രദ്ധം തിരഞ്ഞാൽക്കൂടി അങ്ങയെ മാത്രമേ കാണുകയുള്ളു.

കിടയററ ആ സൌന്ദര്യധാമത്തെ അങ്ങയുടെ സഹധമ്മണിയാക്കണമെന്ന് എനിക്ക് തോന്നി. എങ്ങിനെയെങ്കിലും അവളെ ഇങ്ങോട്ടു കൊണ്ടുപോരാൻ ശ്രമിച്ചു. അമേയബലവാനായ ലക്ഷ്മണൻ, നിഷ്പ്രയാസം എന്നെ ഇങ്ങിനെ വിരൂപയാക്കി.

സൌന്ദര്യസാരങ്ങളുടെ സവ്വസ്വവുമായ ആ ഇന്ദുവദനയെ ഒരിക്കൽ കണ്ടാൽ മദനൻെറ അനിവാരിതങ്ങളായ അമ്പുകളാൽ അങ്ങ് അവശനായിത്തീരും, തീച്ച.

ത്രൈലോക്യസുന്ദരിയായ അവളെ പത്നിയാക്കുവാൻ ആശയുണ്ടെങ്കിൽ, അതിവേഗം പുറപ്പെട്ടു. വിജയമുണ്ടാകണമെന്ന് സങ്കല്പിച്ച് വലതുകാൽ ആദ്യം വെക്കു.

രാക്ഷസവംശത്തിന്ന്, ഇഷ്ടമേകുവാൻ അല്പമെങ്കിലും ആഗ്രഹം അങ്ങയ്ക്ക് ഉണ്ടെങ്കിൽ, ആശ്രമത്തിൽ അധിവസിക്കുന്ന രാമനേയും, അനുജനായ വീര ലക്ഷ്മണനേയും ക്രൂരമ്പുകൾകൊണ്ട് കൊല്ലു. എന്നാൽ, വിധവയായ സീതയെ സ്വാധീനിക്കാൻ വിഷമമൊന്നുംകൂടാതെ സാധിക്കും. അവളുമൊന്നിച്ച് ഇഷ്ടം പോലെ ആനന്ദിക്കാം.

ഈ അനുജത്തിയുടെ വാക്കുകൾ അങ്ങയ്ക്ക് സ്വീകാര്യമായിത്തോന്നുന്നുവെങ്കിൽ, ജനസ്ഥാനത്തിൽവെച്ച് രാമൻ നടത്തിയ കൊട്ടുംകൊലകൾ അവമാനജനകമായി കാണുന്നുണ്ടെങ്കിൽ, താമസിക്കാതെ പുറപ്പെട്ടു.

ആ രാമനേയും ലക്ഷ്മണനേയും നിർദ്ദയം കൊല്ലണം. അംഗനാരത്നമായ സീതയെ ഇങ്ങോട്ടുകൊണ്ടുപോരണം. അങ്ങയുടെ പത്നിയാക്കണം.

മൂന്നുലോകങ്ങളിലുമുള്ള വീരവീരന്മാരെമുഴുവൻ കിടുകിടെ വിറപ്പിക്കുന്ന ജ്യേഷ്ഠാ, അവിടുത്തെ ശക്തിയേയും കഴിവിനേയും കുറിച്ച് അല്പമെങ്കിലും വിശ്വാസമുണ്ടെങ്കിൽ, താമസിക്കാതെ പുറപ്പെട്ടു.

അവിടുത്തെ സുശക്തസൈന്യങ്ങളിൽ എണ്ണപ്പെട്ട പതിന്നാലായിരം ഘോരഭടന്മാരേയും, ഖരദൂഷണാദികളേയും, ജനസ്ഥാനത്തിൽവെച്ച്, അമേയങ്ങളായ രാമബാണങ്ങൾ നിഗ്രഹിച്ചവർത്തമാനം, അവിടുത്തെ ഹൃദയത്തെ ചലിപ്പിക്കുന്നില്ലേ? സ്വന്തം കൂട്ടുകാർ—ആത്മാർത്ഥമായി രാജഭക്തിയുണ്ടായിരുന്നവർ—അവിടുത്തെ അഭിമാനസംരക്ഷണത്തിന്നു്, ഉഗ്രസമരം ചെയ്തു് യമാലയമണഞ്ഞു. ഈ വർത്തമാനം കേട്ടിട്ടും അവിടേക്കു് ക്ഷോഭമുണ്ടാകുന്നില്ലെന്നോ?

സ്വന്തം അനുജനായ ഖരന്റെ ചരമം—ക്രൂരതരമായിട്ടുള്ള നിഗ്രഹം—കേട്ടാൽ എന്തൊന്നാണോ പ്രതിവിധിചെയ്യേണ്ടതു്, അതിനെ മഹാത്മാവായ അവിടുന്നു് ഉടനെ ചെയ്യു.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം മുപ്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തഞ്ചാം സർഗ്ഗം (രാവണമാരീചപുനസ്സമാഗമം)

കോപാകുലയായ ശൂർപ്പണഖയുടെ വാക്കുകൾ, നക്തഞ്ചരാധിപനെ രോമാഞ്ചഗാത്രനാക്കി. കാര്യഗൌരവം മനസ്സിലാക്കി, മന്ത്രിമാരെ പറഞ്ഞയച്ചു്, അന്തഃപുരത്തിൽ ഏകാന്തമായൊരിടത്തു് ഏകാകിയായിരുന്നു്, ഗുണദോഷങ്ങളുടെ ഏററക്കുറവുകൾ ഗാഢമായി ചിന്തിച്ചു്, അവസാനം സ്വയമായിത്തന്നെ ചിലതു് തീർച്ചപ്പെടുത്തി.

"ഇനി ഞാൻ ചെയ്യേണ്ടതു് ഇങ്ങനെയെല്ലാമാണ്."

മനശ്ചാഞ്ചല്യമില്ലാതെ, മന്ദഹാസസമന്വിതം ലങ്കേശ്വരൻ, വാഹനശാലയിലേയ്ക്കു് ആരുംകാണാതെയെത്തി. സൂതനെ വിളിച്ചു്:—

"അതിവേഗത്തിൽ തേർ ഒരുക്കിക്കൊണ്ടുവരു."

എന്നു് ആജ്ഞാപിച്ചു. അതിസമർത്ഥനും വിനീതനുമായ സാരഥി, അരചന്നു് ഹൃദ്യമായ രഥത്തിൽ തുരഗങ്ങളെ കെട്ടി. ഉത്തരക്ഷണത്തിൽ തൊഴുതുകൊണ്ടു് മുന്നിലെത്തി.

പിശാചിൻെറ മുഖംപോലെയുള്ള കഴുതകളെ, പൊൻകോപ്പുകളണിഞ്ഞു് കെട്ടിയ- ഉദ്ദിഷ്ടസ്ഥാനങ്ങളിൽക്കൂടി വായുവേഗത്തിൽ ലക്ഷ്യത്തിലേക്കെത്തുന്ന രത്നാലംകൃതരഥത്തിൽ, വൈശ്രവണാനുജൻ ആരോഹണംചെയ്തു. സാഗരാഭിമുഖമായി തേർ തെളിച്ചു.

അമൂല്യവൈഡൂര്യരത്നത്തിൻെറ ശോഭയേന്തിയ ദേഹത്തിൽ, രത്നഖചിതമായ സ്വർണ്ണപ്പണ്ടങ്ങൾ ചാർത്തി, വെൺകൊററക്കുട, വെൺചാമരം തുടങ്ങിയ ചക്രവർത്തി ചിഹ്നങ്ങളൊത്തു്, ഇരുപതുകൈകളും പത്തുതലകളും വ്യക്തമാക്കിയ, മുനീശ്വരഹന്താവും, അമരാരിയുമായ രാവണപ്പെരുമാൾ, പത്തുകൊടുമുടികളോടുകൂടിയ പർവ്വതംപോലെ, മനോഗതിയനുസരിച്ചു് യഥേഷ്ടംപോകുന്ന തേരിൽ പ്രശോഭിച്ചു. മിന്നൽപ്പിണരും വെള്ളിൽപക്ഷികളുമിടചേർന്ന കാർമേഘംപോലെ നിശാചരേന്ദ്രൻ വിളങ്ങി.

മാമലകൾകൊണ്ടു് മതിൽകെട്ടിയ പ്രകൃതിസുന്ദരമായ സാഗരതീരം, മഹാപരാക്രമിയായ രാവണൻ സകുതുകം കണ്ടു.

വിചിത്രവർണ്ണോജ്വലങ്ങളും സുഗന്ധികളുമായ പുഷ്പങ്ങളും കായ്കളും നിറഞ്ഞ ആയിരമായിരം വൃക്ഷങ്ങൾ; വികസിച്ച തണ്ടാർ നിറഞ്ഞു് അച്ഛസ്വച്ഛജലപൂർണ്ണങ്ങളായ പൊയ്കകൾ; ഹോമകുണ്ഡങ്ങളും, വേദികളുംകൊണ്ടു് വിളങ്ങുന്ന വിസ്തീർണ്ണാശ്രമങ്ങൾ; വാഴ, തകര, തെങ്ങു് തുടങ്ങിയ വൃക്ഷാലംകൃതങ്ങളായ തോപ്പുകൾ; പയിൻ, പച്ചില, പന, പലവിധ പുഷ്പങ്ങൾ നിറഞ്ഞ തരുക്കൾ, എന്നിവയോടുകൂടിയ പ്രദേശങ്ങൾ.

ആ പ്രശാന്തമോഹനഭൂമിയിൽ, ആയിരമായിരം യക്ഷകിന്നരഗന്ധർവ്വാപ്സരസ്സുകൾ വിഹരിക്കുന്നു. അതികഠിനതപോവൃത്തിയിലിരിക്കുന്നവർ, ബാലഖില്യർ, നിയതാഹാരത്തോടെ ധ്യാനമാന്നിരിക്കുന്നവർ, ജിതേന്ദ്രിയരായ സിദ്ധചാരണന്മാർ, തുടങ്ങിയവരാൽ പരിശോഭിതമാണവിടം. മന്മഥക്രീഡാനിപുണകളും അലോകസുന്ദരാംഗികളുമായ അപ്സരസ്ത്രീകൾ, ദിവ്യകുസുമമാല്യധാരികളായി പരിലസിക്കുന്നു. അമരവരസുന്ദരികളെക്കൊണ്ടു് അവിടത്തെ ശോഭ പതിന്മടങ്ങു് ഇരട്ടിക്കുകയാണു്. അമൃതപാനംചെയ്ത സുരന്മാരും അസുരന്മാരും സ്വച്ഛന്ദം വിഹരിക്കുന്നതു കാണാം.

ചക്രവാകങ്ങൾ, അരയന്നങ്ങൾ, നീർക്കോഴികൾ തുടങ്ങിയവയുടെ കളകളനാദത്തോടുകൂടിയതും, വൈഡൂര്യരത്നങ്ങളാൽ ജാജ്വല്യമാനമായതും, ദിവ്യമാല്യങ്ങളാൽ പ്രകാശപൂർണ്ണമായതും, തപസ്സാൽ ലോകങ്ങളെ മുഴുവൻ വിജയിച്ചവർ വസിക്കുന്നതുമായ, വെൺവിമാനങ്ങൾ നേരിട്ടുവരുമ്പോൾ, പശ്ചാത്തലവാദ്യമൊത്ത സംഗീതമുയരുന്നതു് അസുരേശൻ കേട്ടു. അവർണ്ണ്യസുകുമാരാംഗികളായ ഗന്ധർവ്വാപ്സരസ്ത്രീജനങ്ങളെ കണ്ടു.

മന്ദമാരുതനിൽ ഘ്രാണേന്ദ്രിയസുഖപ്രദമായ സുഗന്ധമേല്പിക്കുന്ന കായം, ചന്ദനം, അകിൽ തുടങ്ങിയ വൃക്ഷങ്ങൾ നിറഞ്ഞ തോപ്പുകൾ; ഉത്തമമന്നമെഴുന്ന തക്കോലം ജാതിക്ക എന്നിവ തിങ്ങിവളന്ന അരണ്യഭാഗങ്ങൾ; പച്ചിലകുസുമങ്ങൾ, മുളകിൻ പടപ്പുകൾ, തീരപ്രദേശങ്ങളിൽ ചരൽക്കല്ലുപോലെ ഉണങ്ങിവരണ്ടുകിടക്കുന്ന മുത്തുമണികൾ; പൊന്നും വെള്ളിയുംചേന്നു് പ്രകാശിക്കുന്ന പാറപ്പുറങ്ങൾ; മനോഹരങ്ങളായ നീർച്ചാലുകൾ; തെളിവാന്ന കയങ്ങൾ; നിരന്ന ഭൂപ്രദേശം; പൂമണം വഹിച്ചു് സ്വച്ഛന്ദം സഞ്ചരിക്കുന്ന മന്ദമാരുതൻ; ആന-കുതിര- തേരു്- കാലാൾ- തുടങ്ങിയ സൈന്യങ്ങളും സ്ത്രീരത്നധനധാന്യാദികളായ വിഭവങ്ങളുമടങ്ങിയ നഗരങ്ങൾ; ഇങ്ങിനെ അമരലോകതുല്യമായ ആ കടൽപ്പുറം, ത്രൈലോക്യചക്രവത്തിയായ രാവണൻ കണ്ടു.

പടന്നുപന്തലിച്ചുനില്ക്കുന്ന, കാർകൊണ്ടൽനിറമാന്നൊരു പേരാൽ ദാനവേന്ദ്രന്റെ ശ്രദ്ധയിൽ പെട്ടു. ആ മാമരത്തെ വൈശ്രവണാനുജൻ ശ്രദ്ധിച്ചു.

ആ പുണ്യവൃക്ഷച്ചുവട്ടിൽ, ചുററും മഹർഷിവര്യന്മാർ തപസ്സനുഷ്ഠിച്ചു് ഏകാഗ്രമായിരിക്കുന്നു. നൂറുയോജനയോളം നീളത്തിൽ, അതിന്റെ ശാഖകൾ പരന്നിട്ടുണ്ടു്. അപ്രമേയബലശാലിയായ ഗരുഡൻ ഒരുസന്ദർഭത്തിൽ ഒരു

കൂററൻ ആമയേയും കൊമ്പനാനയേയും കൊത്തിയെടുത്തു്, യഥേഷ്ടം തിന്നുവാൻ വേണ്ടി ഇതിൻെറ കൊമ്പിൽ വന്നു് ഇരുന്നു. മുററിത്തഴച്ചുനില്ക്കുന്ന ഇലകളോടു കൂടിയ ആ ശാഖ, വൈനതേയൻേറയും ആമയുടേയും ആനയുടേയും ഘനം താങ്ങുവാൻ കെല്പില്ലാതെ പൊട്ടുവാൻ തുടങ്ങി. ആ കൊമ്പു് നിലത്തുപതിച്ചാൽ, ചുവട്ടിൽ ധ്യാനമഗ്നരായിരിക്കുന്ന അനേകം യതീന്ദ്രന്മാരുടെ നാശം തീർച്ച. ഖഗേന്ദ്രനായ ഗരുഡൻ, മദഗജത്തേയും ആമയേയും മാത്രമല്ല ഘനമേറിയ പേരാൽ ക്കൊമ്പിനേയും ഒരുകാലിൽ എടുത്തു്പറന്നു. ദുഷ്ടരായകാട്ടാളന്മാർ കൂട്ടമായി വസിക്കുന്നൊരിടത്തു്, ആ കൊമ്പിനെ വീഴ്ത്തി. ആ ക്രൂരന്മാരെ മുഴുവൻ നശിപ്പിച്ചു് മാമുനിമാർക്കു് ആശ്വാസമേകി. അവിടെയിരുന്നു് തൻെറ ഭക്ഷണവും കഴിച്ചു.

ഇതെല്ലാം കണ്ടുകൊണ്ടിരുന്ന മഹർഷീശ്വരന്മാർ സന്തുഷ്ടരായി. അവരുടെ അനുഗ്രഹത്താൽ, ബുദ്ധിയും പരാക്രമവും പതഗേന്ദ്രനു് പതിന്മടങ്ങു് വർദ്ധിച്ചു.

അതിബുദ്ധിമാനായ വൈനതേയൻ, ഇരിമ്പുമതിലുകാം തകർത്തു്, ഇന്ദ്ര നിർമ്മിതമണിമന്ദിരത്തെ മണൽത്തരിയാക്കി, അവിടെ സൂക്ഷിച്ചിരുന്ന അമൃത കുംഭവും എടുത്തുപോന്നു.

ആ താർക്ഷ്യനാൽ അടയാളപ്പെടുത്തിയതും, മഹർഷിവര്യന്മാരാൽ ആവൃതമായതും, "സുഭദ്രം" എന്നു്പേരാർന്നതുമായ, പൌരാണിക പേരാലിനെയാണു് പൌലസ്ത്യപുത്രൻ കണ്ടതു്.

നദീകാന്തനായ സാഗരത്തിൻെറ മറുകരയിൽ ദൈത്യേന്ദ്രൻ എത്തിച്ചേർന്നു. അവിടെ, പുണ്യപൂർണ്ണവും, അതിരമ്യവുമായ വനമദ്ധ്യത്തിൽ, ജടാവല്ക്കലങ്ങളും മാൻതോലുമണിഞ്ഞു് നിയതാഹാരനായിരിക്കുന്ന മാരീചൻ എന്ന രാക്ഷസ പ്രമുഖനെ കണ്ടു.

പർണ്ണാശ്രമത്തിൽ വീണ്ടുംവന്ന രാവണനെ അർഘ്യപാദ്യാദികളാൽ ഉപചരിച്ചു്, അമാനുഷങ്ങളായ ഭോജ്യങ്ങളെത്തന്നെ യഥാപൂർവ്വം ഉപഹാരമായി സമർപ്പിച്ചു. അർത്ഥപൂർണ്ണമായ വാക്യംകൊണ്ടു് ഇപ്രകാരം ചോദിച്ചു:—

"അല്ലയോ രാക്ഷസമഹാരാജാവേ, ലങ്കാരാജ്യത്തിൽ വിഷമമൊന്നുമില്ലല്ലൊ. എല്ലാവർക്കും ക്ഷേമമല്ലെ? വീണ്ടും, അതിവേഗത്തിൽ ഇങ്ങോട്ടുവരുവാൻ കാരണമെന്താണു്?"

മഹാതേജസ്വിയായ രാവണൻ, ഏററവും സാമത്ഥ്യത്തോടുകൂടി, മാരീചനോട്ട് ഉത്തരം പറഞ്ഞു.

ഇങ്ങിനെ ആഷ്മായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം മുപ്പത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്താറാം സർഗ്ഗം. (സാഹായ്യപ്രാത്ഥന)

"ഹേ മാരീച, എന്റെ സ്നേഹപാത്രമേ, എന്റെ വാക്കുകൾ ശ്രദ്ധയോടുകൂടി കേൾക്കണേ. ഞാൻ വളരെയധികം അവശനായിരിക്കുന്നു. ഈ സന്ദർഭത്തിൽ അങ്ങല്ലാതെ മറെറാരാളെ സഹായത്തിനായി ഞാൻ കാണുന്നില്ല. രാക്ഷസപ്രമുഖനായ മാരീചാ, എന്റെ അനുജൻ ഖരനും, മഹാശക്തനായ ദൂഷണനും, മാംസഭക്ഷപ്രിയനായ ത്രിശിരസ്സും, സഹോദരി ശൂർപ്പണഖയും, ബലശാലികളായ പതിന്നാലായിരം രാക്ഷസമുഖ്യന്മാരൊന്നിച്ച് ജനസ്ഥാനത്തിൽ വസിച്ചിരുന്നതു് അങ്ങക്ക് അറിവുള്ളതല്ലേ? അനേകലക്ഷം നിശാചരന്മാർ നമ്മുടെ വരുതിയിൽ അവിടെ വേറേയുമുണ്ട്.

ഖരന്റെ ആഗ്രഹമെന്തെന്നു് അറിഞ്ഞു് എന്തും ചെയ്യുവാൻ മടിയില്ലാത്തവരാണു് അനുയായികളെല്ലാം. ഘോരാരണ്യത്തിൽ നിയതവ്രതരായിരിക്കുന്ന മുനിവരന്മാരെ അവർ യഥേഷ്ടം ഉപദ്രവിക്കും. ഇങ്ങിനെ, യാതൊരു പ്രതിബന്ധവുമില്ലാതെ കടുംകൈകൾ ചെയ്തു് വസിക്കുമ്പോഴാണു് ആ അഭ്രതപൂർവ്വമായ അത്യാഹിതം നടന്നതു്.

ആ രാമനോട്ട് ഇവരെല്ലാം ഏററുമുട്ടിയത്രെ! കോപാകലനായ പിതാവിന്റെ കല്പനപ്രകാരം, ഭാര്യയോടും അനുജനോടും ഒന്നിച്ച് കാട്ടിൽ താമസിക്കുകയാണത്രെ ആ രാമൻ. പലതരത്തിലുള്ള ആയുധങ്ങളുമെടുത്തു് ഖരപ്രമുഖന്മാരായ രാക്ഷസന്മാരെ, ഉഗ്രതേജസ്വികളായ പതിനാലായിരം സൈന്യങ്ങളോടുകൂടി ആ രാമൻ, നിലത്തുനിന്നു് ഒററക്ക് ബാണങ്ങളയച്ച് കൊന്നുപോലും.

നമ്മുടെ അനുജൻ ഖരൻ മാത്രമല്ല, ദൂഷണനും ത്രിശിരസ്സും നിശിതശരങ്ങളാൽ അന്തകാലയമണഞ്ഞു. പിതാവിനാൽ പരിത്യക്തൻ–അല്പായുസ്സോടുകൂടിയവൻ–ക്ഷത്രിയാധമൻ–സപത്നീകനായ രാമൻ– നിശാചരമുഖ്യന്മാരുടെ യമനായിത്തീന്നിരിക്കുന്നു.

ഏററവും ദുസ്സ്വഭാവത്തോടുകൂടിയവൻ– അതികഠിനൻ– മഹാലുബ്ധൻ– സ്വധർമ്മങ്ങളെ ഉപേക്ഷിച്ചവൻ– അധർമ്മങ്ങളിൽ തല്പരൻ– എല്ലാജീവികൾക്കും അനിഷ്ടംമാത്രം ചെയ്യുന്നവൻ– ദശരഥൻെറ മകൻ– യാതൊന്നും കയർത്തുപറയു കകൂടി ചെയ്യാത്ത, നമ്മുടെ പെങ്ങളുടെ കർണ്ണനാസികാദികളെ അറുത്തു് വൈരൂപ്യമണക്കുകകൂടി ചെയ്തു.

ദണ്ഡകാരണ്യത്തിൽ ഇനിമുതൽ ഒരാൾക്കും രാക്ഷസന്മാരെ ഭയപ്പെടേണ്ട. മഹാമാനിയായ മാരീച, ഈ നിന്ദ്യകർമ്മത്തിന്നു് പകരം ചോദിക്കാതിരിക്കുന്നതു് നമ്മുടെ വംശത്തിന്നേ അപമാനമാണു്.

നമ്മുടെ പൊന്നനുജത്തിയെ ആജീവനാന്തം കരയിച്ച രാമൻെറ ഭാര്യയെ– ദേവസുന്ദരിയായ സീതയെ– നമുക്കു് പിടിച്ചുകൊണ്ടുപോരണം. പൌലസ്ത്യ വംശജരോടു് കളിച്ചാൽ, നല്ലതല്ലെന്ന തത്വം അവൻ മനസ്സിലാക്കണം. അതിന്നു് അങ്ങു് എന്നെ സഹായിച്ചേ പററൂ. മഹാനുഭാവനായ മാരീച, അങ്ങയുടെ സഹായംകൂടിയുണ്ടായാൽ, സഹോദരസമേതനായ ഞാൻ അമരന്മാരെക്കൂടി കൂസുന്നതല്ല.

എന്നെ സഹായിക്കുവാനുള്ള കരുത്തു്, ദാനവവംശത്തിൽ ഒരേ ഒരാൾക്കു മാത്രം ഉണ്ടു്. മററാരുമല്ല, അങ്ങാണതു്. എന്നെ സഹായിക്കാൻ, ഹേ മാരീച, അങ്ങു് ഒരുങ്ങിക്കൂല്ലേ?

പരാക്രമം, യുദ്ധവൈദഗ്ദ്ധ്യം, ആത്മവിശ്വാസം, ഉപായം, എല്ലാതരത്തിലുമുള്ള മായാവിജ്ഞാനം, ശൌര്യം എന്നിവയുടെ വിളനിലമായൊരുമഹാൻ, ദൈത്യവംശത്തിൽ അങ്ങു് മാത്രമേയുള്ളു. അങ്ങയുടെ സഹായം അഭ്യർത്ഥിച്ചു മാത്രമാണു് ഞാനിപ്പോൾ വന്നിട്ടുള്ളതു്.

ഏതൊരുവിധത്തിലാണു് എന്നെ സഹായിക്കേണ്ടതു് എന്നു് ഞാൻ വ്യക്തമാക്കാം. സുവർണ്ണവർണ്ണം, ഇടക്കിടെ വെള്ളിസദൃശമായപുള്ളികൾ, ഇങ്ങിനെ അത്ഭുതപൂർവ്വമായൊരു മാൻരൂപമെടുത്തു്, രാമാശ്രമസമീപത്തിൽ അങ്ങു് പോകണം. മായാമൃഗത്തിൻെറ ഭംഗിയാന്ന നില്പും നടപ്പും കണ്ടാൽ സീതക്കു് കൌതുകമുണ്ടാകും. ഒററക്കു് ഇരിക്കുമ്പോൾ, ഈ മോഹനമൃഗത്തോടുകൂടികളിക്കാമെന്നു് സീതപറയും. ആ അഭ്യർത്ഥന കേട്ടാൽ രാമനും ലക്ഷ്മണനും അതിനെ പിടിക്കുവാൻ പുറത്തേക്കു് പോകും, തീർച്ച. അപ്പോൾ, രാഹു ചന്ദ്രനെ എന്ന

പോലെ ഞാൻ സീതയെ സമീപിച്ച് അപഹരിക്കാം. പതിപോയി ദുഃഖാഗ്നി മദ്ധ്യത്തിൽപെടുന്ന രാമനെ യഥേഷ്ടം ഉപദ്രവിക്കാൻ നമുക്കസാധിക്കും. അങ്ങിനെ കൃതാൎത്ഥത നേടുവാൻ കഴിയും".

രാക്ഷസേശ്വരനായ രാവണൻ ശ്രീരാമനെക്കുറിച്ച് പറഞ്ഞവാക്കുകൾ, മാരീചനെ ആകെ ഭയാന്ധനാക്കി. ദേഹംവിറച്ചു; തൊണ്ടവരണ്ടു. മഹാത്മാവായ മാരീചൻ ഉണങ്ങിയചുണ്ടൊന്നു നനച്ചു. കണ്ണുകൾ ഇമവെട്ടാതെ മരിച്ചവനെപ്പോലെ ദശകന്ധരനെ തുറിച്ചുനോക്കി നിശ്ചലനായി ഇരുന്നു.

ഘോരാരണ്യത്തിലെ അനുഭവം മാരീചന്റെ സ്മൃതിമണ്ഡലത്തിൽ വ്യക്തമായി തെളിഞ്ഞു. ശ്രീരാമന്റെ പരാക്രമം ഉൾക്കണ്ണുകളിൽ കണ്ട മാരീചൻ ഭയാന്ധനായി. അക്ഷരം പുറപ്പെടുവാൻ വളരെനേരം കഴിയേണ്ടിവന്നു. ദുഃഖം ആ കൺകളെ മൂടി. വിളൎത്തവദനത്തോടെ, തലക്കുമുകളിൽ കൂപ്പിയകൈകളോടെ, തനിയ്ക്കും രാവണനും, വംശത്തിന്നും ശ്രേയസ്കരമായ കാര്യം, തത്വം, ഏററവും വിനയത്തോടെ പറയുവാൻ തുടങ്ങി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, മുപ്പത്താറാം സൎഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയേഴാം സൎഗ്ഗം. (മാരീചോപദേശം)

മഹാബുദ്ധിമാനായ മാരീചൻ, ത്രിലോകചക്രവൎത്തിയായ ദശഗ്രീവനോട്:—

"പൌലസ്ത്യനന്ദനനായ മഹാരാജാവേ, ചെവിക്ക് ഇമ്പമേകുന്ന വാക്കുകൾ പറയുന്നവർ അനേകമുണ്ടാകും. നേർവഴികാണിക്കുന്നതു് പലപ്പോഴും അപ്രിയങ്ങളായ വാക്കുകളാലായിരിക്കും. അത്തരം പറയുന്നവരും കേൾക്കുന്നവരും വളരെചുരുക്കമാണു്. ചാരന്മാരൊട്ടില്ലതാനും. ദേവേന്ദ്രനോടും വരുണനോടും തുല്യമായ വീൎയ്യഗുണങ്ങളാണു് ശ്രീരാമനുള്ളതു്. അങ്ങക്ക് അതറിയുവാനും സാധിച്ചിട്ടില്ല.

ഉണ്ണീ, രാക്ഷസവംശത്തിന്നു് ഇനിമുതൽ ഈ ലോകത്തിൽ ജീവിതസുഖമെന്നതു് ഉണ്ടാകാതിരിക്കുമോ? ഈ ഭൂതലത്തിൽ ഒരൊററ അസുരൻപോലും

ബാക്കിയാകാത്തവിധം രാമനു് കോപമുണ്ടാകുമോ? ജാനകി ജനിച്ചതു് അങ്ങയുടെ ജീവിതാന്ത്യത്തിന്നാകുമോ? സീതനിമിത്തംതന്നെ എന്റെ ആത്മ നാശവും വരുമോ?

ഹേ രാവണാ, അനിയന്ത്രിതനും, തോന്നിയതെന്തോ അതു് ചെയ്യുന്ന വനുമായ അങ്ങു് അരചനായിരിക്കുമ്പോൾ, വംശത്തോടുകൂടി ലങ്കാരാജ്യംതന്നെ നശിപ്പിക്കുകയില്ലല്ലൊ. അങ്ങയെപ്പോലെ താന്തോന്നിയും, ദുഷ്ടനും, ദുസ്വഭാവിയും, ദുർമന്ത്രിസഹിതനുമായൊരു രാജാവു്, തന്നേയും, സ്വജനത്തേയും, സ്വരാജ്യത്തേയും നശിപ്പിക്കും.

ഹേ രാക്ഷസരാജാവേ, കൌസല്യാദേവിയുടെ ആനന്ദവർദ്ധകനായ ശ്രീരാമൻ, ക്ഷത്രിയാധമനല്ല; പിതാവു് ഉപേക്ഷിച്ചവനല്ല; മര്യാദക്കേടിന്റെ കണികപോലുമുള്ളവനല്ല; ലുബ്ധനോ ദുശ്ശീലനോ അല്ല; ധർമ്മഗുണവിഹീനനല്ല; കഠിനസ്വഭാവമുള്ളവനല്ല; ചരാചരങ്ങൾക്കൊന്നിന്നുപോലും അഹിതമേകുന്ന വനല്ല.

കൈകസീസുതനായ ദൈത്യേന്ദ്ര, ഇളയമ്മയായ കൈകേയിയുടെ കുതന്ത്ര ത്തിൽ കുടുങ്ങിപ്പിടയുന്ന പിതാവിനെ, അതിൽനിന്നു് മോചിപ്പിക്കുവാൻ–സത്യ വാദിയാക്കുവാൻ–വേണ്ടിമാത്രം ധർമ്മാത്മാവായ ശ്രീരാമൻ കാനനവാസം സ്വയം സ്വീകരിച്ചു. ചെറിയമ്മക്കും അച്ഛനും, ഒരുപോലെ സന്തോഷമേകുവാൻ വേണ്ടിയാണു്, ഉണ്ണീ, ദാശരഥി നാടും നഗരവും സുഖവും എല്ലാം വെടിഞ്ഞു് ദണ്ഡകാരണ്യത്തിലേക്കു് വന്നതു്. രഘുവീരൻ, കർക്കശനോ പാമരനോ ഇന്ദ്രിയങ്ങൾക്കു് അധീനനോ അല്ല എന്നു് മനസ്സിലാക്കു. അസത്യങ്ങളായ വാക്കുകൾ ആരോപറഞ്ഞതു് വിശ്വസിച്ചു്, ഇങ്ങിനെ അയഥാർത്ഥങ്ങൾ പറയരുതേ.

അസുരേന്ദ്രനായ രാവണാ, ധർമ്മംതന്നെ രൂപംപൂണ്ടവനാണു് രാമൻ. ആ സത്യപരാക്രമി, ദേവന്മാർക്കു് ഇന്ദ്രനെന്നപോലെ, സർവ്വലോകത്തിന്നും മഹാ പ്രഭുവായ ചക്രവർത്തിയാണു്.

സാക്ഷാൽ പരമാത്മസ്വരൂപിയായ ശ്രീരാമചന്ദ്രന്റെ തേജസ്സു്, മൈഥി ലിയെ സദാ സംരക്ഷിച്ചുകൊണ്ടിരിക്കുന്നു. സൂര്യനിൽനിന്നു് പ്രഭയെ വേറെ യാക്കാൻ ഒരുപക്ഷെ കഴിഞ്ഞേക്കാം. ജാനകീദേവിയെ ദാശരഥിയിൽനിന്നു് അപഹരിക്കുവാൻ ആർക്കാണു് സാധിക്കുക?

നിശിതക്രൂരങ്ങളായ ബാണങ്ങളാകുന്ന കനൽക്കട്ടകളും, കോദണ്ഡവും ഖഡ്ഗവുമാകുന്ന വിറകിൻ സമൂഹങ്ങളും, അജയ്യനായ രാമൻെറ രണാഗ്നികുണ്ഡത്തിൽ–ആളിക്കത്തുന്ന തീയിൻമദ്ധ്യത്തിൽ–അങ്ങ് കണ്ണുമടച്ച് ചാടരുതേ.

പ്രഭോ, ജാജ്വല്യമാനമായ കോദണ്ഡംവക്ത്രം തുറന്ന്, ഉഗ്രശരങ്ങളാകുന്ന ജിഹ്വകളുനീട്ടി, വാളാകുന്ന പാശമെടുത്ത്, ശത്രുസംഹാരം ചെയ്യുന്ന, രാമനാകുന്ന അന്തകനോട് അങ്ങ് സമീപിക്കരുതേ; നാടും നഗരവും സുഖവും ആത്മാവുംകൂടി അവസാനിപ്പിക്കരുതേ.

സീതാലക്ഷ്മണസമേതനായ രഘുവരൻെറ തേജസ്സ്, ആക്കും കണക്കാക്കുവാൻ സാധിക്കാത്തതാണ്. ശ്രീരാമപാദാശ്രിതയായി വാണരുളുന്ന ജനകാത്മജയെ, കാനനമദ്ധ്യത്തിൽനിന്ന് അപഹരിച്ചുകൊണ്ടുപോരുവാൻ അങ്ങേക്ക് ശക്തിയില്ല.

ധർമ്മപത്നിയായ മനുഷ്യസിംഹമായ സീതാദേവി, കാകുൽസ്ഥൻെറ പ്രാണാധികപ്രിയയും, നിത്യാനുഗാമിയുമാണെന്ന്, ഓക്കണേ. ഏതൊരു ദേവനുപോലും കണക്കാക്കുവാൻ കഴിയാത്തത്ര തേജസ്സിയന്ന, ഇക്ഷ്വാകുവംശതിലകൻെറ സഹധർമ്മിണി, കത്തുന്ന തീജ്വാലപോലെ, സ്പർശിക്കുവാൻ സാധിക്കാത്ത മാനിനീരത്നമാണ്.

ഹേ രാക്ഷസേശ്വരാ, നിഷ്ഫലമായ ഈ പ്രവൃത്തിയിൽനിന്ന് അങ്ങ് പിൻമാറണേ. യുദ്ധരംഗത്തിൽവെച്ച്, അങ്ങയെ ശ്രീരാമൻ നേരിട്ടുകണ്ടാൽ, ആ നിമിഷത്തിൽ ജീവിതത്തിൻെറ അന്ത്യംകുറിച്ചുകഴിയും. ഇനിയും രാജ്യപരിപാലനം ചെയ്ത്, സുഖങ്ങളാസ്വദിക്കുവാൻ ആഗ്രഹമുണ്ടെങ്കിൽ, ശ്രീരാമന്ന് അപ്രിയം ചെയ്യരുത്.

ഉത്തമനായ വിഭീഷണനെ പുരസ്കരിച്ച്, മന്ത്രിമാരെല്ലാംകൂടി ഗാഢമായാലോചിക്കുകയും, വീണ്ടും സ്വബുദ്ധികൊണ്ട് അവസാനത്തീർപ്പ് ചെയ്യുകയും വേണം. ഗുണദോഷങ്ങളും, അവയുടെ ബലാബലങ്ങളും, എന്നിവയെ ആദ്യമായി ചിന്തിക്കുക; സ്വന്തം ബലത്തേയും രാമൻെറ ശക്തിയേയും മനസ്സിലാക്കുക; അതിന്നുശേഷം ഇഷ്ടാനിഷ്ടങ്ങളെ കാലത്തിനനുസരിച്ച് തീർപ്പുചെയ്ത്, യുക്തമായത് ആചരിക്കുക.

രാജാധിരാജനായ നിശാചരേശ്വരാ, അയോദ്ധ്യാധിപനന്ദനനോട് ഇടയുന്നത്–പോരിന്ന് തയ്യാറാകുന്നത്–സർവ്വവിനാശത്തിന്നും ഹേതുവായിത്തീരും.

എൻെറ അചഞ്ചലമായ അഭിപ്രായമാണിതു്. എൻെറ ബുദ്ധികൊണ്ടു് ആകാവുന്നിടത്തോളം, ആലോചിച്ചു. എല്ലാവിധത്തിലും അങ്ങയുടെ അഭിവൃദ്ധിക്കു് അനുകൂലങ്ങളായ വാക്കുകളാണു് ഞാൻ പറയുന്നതെന്നു് ഓൎമ്മവെക്കണേ.

ശ്രീരാമൻെറ ബലം ഇന്നതാണെന്നു്, കുറച്ചൊന്നു് മനസ്സിലാക്കുവാൻ എനിക്കു് സാധിച്ചിട്ടുണ്ടു്. അചിന്ത്യമാണു് ആ ശക്തിവിശേഷം. അമേയമായ ആ തേജശ്ശക്തിയെ ഞാൻ, എനിക്കറിയാവുന്നതുപോലെ പറയാം. വാക്കുകൾക്കു് അതീതമായതിനെ, അതിലൊതുക്കുന്നതു് ശരിയാവുന്നതുമല്ല. എന്നാലും, ഞാൻ പറയുന്നതു് ശ്രദ്ധിക്കു. ഉത്തമവും യുക്തവുമായതാണു് എൻെറ വാക്കുകൾ എന്നു് മനസ്സിലാക്കു."

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം മുപ്പത്തിയേഴാം സൎഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയെട്ടാം സൎഗ്ഗം. (ശ്രീരാമമഹിമാനുവൎണ്ണനം)

മാരീചൻ തുടൎന്നു:—

"പൎവ്വതതുല്യശരീരവും കാളമേഘനിറവുമൊത്ത ഞാൻ തങ്കക്കുണ്ഡലങ്ങളണിഞ്ഞു്, സൎവ്വജീവികൾക്കും ഭയമേകത്തക്കവിധം, ആയിരം ആനകളുടെ ശക്തിയോടുകൂടി, ഋഷിമാരുടെ മാംസം യഥേഷ്ടം ഭക്ഷിച്ചു്, ഒരുകാലം ദണ്ഡകാരണ്യത്തിൽ വസിച്ചിരുന്നു. കനകക്കിരീടം ധരിച്ചു്, വലിയൊരു ഉലക്ക ആയുധമായെടുത്തു് നടക്കുന്ന ഞാൻ, വിശ്വാമിത്രമാമുനീന്ദ്രനെക്കൂടി ഭയപ്പെടുത്തിയവനാണു്. സ്വശക്തി എന്നിൽ ഫലിക്കുകയില്ലെന്നു് വിചാരിച്ചിട്ടാകാം, ധാൎമ്മികോത്തംസമായ ബ്രഹ്മൎഷി, താൻതന്നെ അയോദ്ധ്യാനഗരിയിലെത്തി ഇങ്ങിനെ പറഞ്ഞു:—

"രാജൻ, ഞാനൊരു യാഗം ചെയ്യുന്നുണ്ടു്. എന്നാൽ നിൎവ്വിഘ്നം പരിസമാപിക്കുവാൻ കഴിയുന്നുമില്ല. മാരീചൻ എന്നൊരു രാക്ഷസപ്രമുഖൻ ഘോരമായാവിയായിട്ടുണ്ടു്. അവനിൽനിന്നുണ്ടാകുന്ന ഭയം അവാച്യമാകുന്നു. യജ്ഞം സ്വംഗളം നിവൎത്തിപ്പിക്കുവാൻ രാമനെ എൻെറകൂന്നിച്ചു് അയച്ചുതരണം."

അഭിവന്ദ്യനായ ബ്രഹ്മൎഷിവൎയ്യൻെറ ആവശ്യം, ധൎമ്മാത്മാവായ ദശരഥനെ ദുഃഖനിമഗ്നനാക്കി:—

"ഭഗവാനേ, പന്ത്രണ്ടുവയസ്സുകൂടിതികയാത്ത, കേവലമൊരു ബാലനാണ് രാമൻ. ചതുരംഗസൈന്യങ്ങളോടുകൂടി, ഞാൻതന്നെ വന്നു്, അവിടുത്തെ നിർദ്ദേശമനുസരിച്ച്, അരക്കന്മാരെ നിഗ്രഹിക്കാം."

മഹാരാജാവിൻെറ വിഷാദവിവശമായ ഉത്തരം കേട്ട കൌശികൻ തുടൎന്നു:—

"മഹാമായാവിയായ മാരീചനു് രാമനൊഴികെ മററാരുവനും ജയിക്കാൻ സാധിക്കില്ല. അങ്ങയുടെ പ്രസിദ്ധി മൂന്നുലോകത്തിലും പരന്നിട്ടുണ്ടു്. പലപ്പോഴും ദേവന്മാരെ യുദ്ധത്തിൽ സഹായിക്കുക പതിവാണു്. എന്നാൽ യാതൊരു സൈന്യവും യാഗസംരക്ഷണത്തിനു് ആവശ്യമില്ല. ആ രാക്ഷസന്മാരുടെ നിഗ്രഹത്തിന്നു് ബാലനാണെന്നു് തോന്നുന്ന ഈ ഒരു രാമൻമതി. അല്ലെങ്കിൽ, രാമന്നല്ലാതെ മററതൊരു ശക്തിക്കും ആ ഘോരരാക്ഷസന്മാരെ പരാജിതനാക്കുവാൻ സാദ്ധ്യമല്ല. ശത്രുഞ്ജയനായ അങ്ങയ്ക്കു് ഉത്തരോത്തരം അഭിവൃദ്ധിയുണ്ടാകും."

രാജനന്ദനന്മാരേയും കൂട്ടി ഗാഥേയൻ തികഞ്ഞ സംതൃപ്തിയോടെ സ്വാശ്രമത്തിലേക്കു് പോന്നു. ദണ്ഡകാരണ്യത്തിൽ, യജ്ഞത്തെ പുരസ്കരിച്ച് വ്രതമാരംഭിച്ചു. ഏററവും വിചിത്രമായ ചാപമെടുത്തു് ചെറുഞാണൊലി മുഴക്കിക്കൊണ്ടു് രാമൻ– വെറും ബാലനായ ദാശരഥി– ഋഷിവരസമീപത്തിൽ നിന്നു.

മുഖലവും സമൃദ്ധവുമായ കുന്തളഭാരം, കഴിയെക്കുലച്ച ഉഗ്രധനുസ്സ്, അംബുജലോചനനായ രാമൻ, ബാലചന്ദ്രനെപ്പോലെ കാനനാന്തർഭാഗത്തെത്തന്നെ പ്രശോഭിപ്പിച്ചു.

കാളമേഘവൎണ്ണത്തോടുകൂടിയ ഞാൻ, പൊന്നാഭരണങ്ങളും കുണ്ഡലങ്ങളുമണിഞ്ഞു്, അവിടെ എത്തി. വരബലങ്ങളാൽ ഏററവും ഗൎവ്വിഷ്ഠനായിരുന്ന ഞാൻ ആശ്രമ സവിധത്തിൽനിന്നു് രാമനെ കണ്ടു; രാമൻ എന്നേയും. ആയുധങ്ങളെല്ലാമെടുത്തു് എത്തിയ എനിക്കു് വെറും കുട്ടിയായ രാമനെ ഒരു ഇരയായേ തോന്നിയില്ല.

അതിഭീകരരൂപത്തിലടുത്ത എന്നെക്കണ്ടു് പേടിയുടെ ലാഞ്ഛനയല്ല, മനോഹരമന്ദഹാസമാണു്, ആ വദനത്തിലുദിച്ചതു്. ശത്രുസംഹാരശക്തമായൊരു ഘോരാസ്ത്രം, ഒരു കുട്ടിക്കളിപോലെ എൻെറ നേരിട്ടു് ദശരഥനന്ദനൻ

അയച്ചു. ആ രാമബാണം തട്ടിയ ഞാൻ നൂറുയോജന ദൂരത്തിൽ, മഹാസാഗര മദ്ധ്യത്തിൽ, ചെന്നുവീണു. എന്നെ നിഗ്രഹിക്കേണ്ട എന്നു് വിചാരിച്ചു മാത്രം അന്നു് രക്ഷിച്ചു. രാമബാണക്കാററിൻെറ ശക്തിയേ എന്നിലടിച്ചിട്ടുള്ളു. എന്നിട്ടുപോലും നിശ്ചേഷ്ടനായിത്തീർന്ന ഞാൻ സമുദ്രവെള്ളത്തിൽ ഏറെനേരം മുങ്ങിക്കിടന്നു. ബോധം തെളിഞ്ഞപ്പോൾ, എങ്ങിനേയോ ലങ്കയിലേക്കു് എത്തിച്ചേർന്നു എന്നുമാത്രം.

ഇപ്രകാരം എൻെറ ജീവനെ സംരക്ഷിച്ച രാമൻ–അസ്ത്രാഭ്യാസം മുഴുമിപ്പിക്കാത്ത ബാലൻ– ഒന്നിച്ചു് വന്നിരുന്ന രാക്ഷസപ്പടയെ മുഴുവൻ, നിഷ്പ്രയാസം നിഗ്രഹിച്ചു.

മഹാത്മാവായ ലങ്കേശ്വരാ, ബാലനാണെന്നു് തോന്നിയിരുന്ന രാമൻ, യാതൊരു വിഷമവും കൂടാതെയാണു് ഇതൊക്കെ ചെയ്തതു്. ഉണ്ണീ, രാവണാ, ദാശരഥിയായി കലഹിച്ചാൽ, ഏതൊരാളും ഘോരവിപത്തിൽ പതിക്കും എന്നതിനു് സംശയമില്ല. അതുകൊണ്ടു് അങ്ങയുടെ ഈ ഉദ്യമത്തെ ഞാൻ തടുക്കുന്നു.

രാക്ഷസേശ്വരാ, ജീവിതസുഖങ്ങളെല്ലാം ആസ്വദിച്ചു് ആനന്ദിച്ചുകൊണ്ടിരിക്കുന്ന നമ്മുടെ വംശത്തെത്തന്നെ അങ്ങു് നശിപ്പിക്കരുതേ. നാനാരത്നങ്ങളാൽ പരിപൂർണ്ണമായ മണിമന്ദിരങ്ങൾ നിറഞ്ഞ ലങ്കാനഗരം, മൈഥിലി കാരണം നശിക്കുന്നതു് അങ്ങു് കാണും.

കാളകൂടവിഷമേന്തിയ സർപ്പങ്ങൾ വസിക്കുന്ന കയത്തിലേക്കു് മത്സ്യങ്ങൾ എത്തിയാൽ എന്നപോലെ, സജ്ജനങ്ങൾ, ദുഷ്ടന്മാരുടെ സംസർഗ്ഗം കൊണ്ടു് ആകെ അവസാനിക്കും. ദിവ്യചന്ദനച്ചാറു പൂശി അമൂല്യാഭരണങ്ങളണിഞ്ഞു് ആനന്ദജീവിതം നയിക്കുന്ന അസുരവർഗ്ഗം ആകെ അവനിതലത്തിൽ, ഛിന്നിച്ചിതറിയ ശരീരത്തോടെ ജീവനററു കിടക്കുന്നതു് അങ്ങ കാണും. ഗതികെട്ട ചിലർ പത്നിയോടൊത്തും, ഭാര്യ വേർപിരിഞ്ഞും, പത്തു ദിക്കുകളിലേക്കോടുന്ന ദയനീയദൃശ്യം കാണേണ്ടിവരും. ക്രൂരമ്പുകൾ ഇടതൂർന്നു് അഗ്നി ആളിക്കത്തുന്ന ലങ്കാരാജ്യത്തെ കാണും. അനാഥരായ അസുരന്മാർ അവിടവിടെ ഹതരായിത്തീരുന്നതു് കാണാം. എല്ലാവരേയും പരിരക്ഷിക്കേണ്ട അങ്ങയാലാണു് ഇതെല്ലാം സംഭവിച്ചതെങ്കിൽ എത്രമാത്രം അസഹ്യമായിത്തീരും.

പരദാരഗമനംപോലെയുള്ള മഹാപാപം മറെറാന്നില്ല. ആയിരക്കണക്കിൽ പത്നിമാർ അങ്ങയ്ക്കുണ്ടു്. ഹേ രാക്ഷസേശ്വരാ, സ്വന്തം ഭാര്യമാരിൽ സന്തുഷ്ട

ഹൃദയനായിത്തീര; സ്വന്തം വംശത്തെ പരിരക്ഷിക്ക. മാനവും, ഐശ്വര്യവും, നാട്ടം, ജീവിതവും പ്രഭുവായ അങ്ങല്ലേ കാത്തു രക്ഷിക്കേണ്ടതു്?

സൌഭാഗ്യസമ്പൂർണ്ണകളായ സഹധർമ്മിണിമാരേയും, സ്നേഹം നിറഞ്ഞ സുഹൃത്തുക്കളെയും, രക്ഷിക്കവാനും അവരൊന്നിച്ചു് ആനന്ദത്തോടെ വസിക്ക വാനും ആഗ്രഹമുണ്ടെങ്കിൽ, രാമനിൽ തെററുചെയ്യാതിരിക്കണം.

ആന്തരസൌഹൃദത്തോടെ ഞാൻ പറയുന്നതു് കേൾക്കാതെ, ജനകാത്മജയെ അപഹരിക്കുകയാണെങ്കിൽ, ബന്ധുമിത്രപുത്രാദികളൊന്നിച്ചു് അങ്ങയെ, രാമ ശരങ്ങൾ അന്തകാലയത്തെ പ്രാപിപ്പിക്കുമെന്നതിന്നു് യാതൊരു സംശയവുമില്ല.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം മുപ്പത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തൊമ്പതാം സർഗ്ഗം. (സഹായകരണനിഷേധം)

മാരീചൻെറ സ്മൃതിമണ്ഡലത്തിൽ മറെറാരുരംഗം പ്രസ്പഷ്ടമായിത്തെളിഞ്ഞു. പൂർവ്വാധികം ഭയചകിതനായി തുടന്നു:—

''മഹാനുഭാവനായ അസുരേന്ദ്ര, അന്നു് വിശ്വാമിത്രാശ്രമത്തിൽവെച്ചു് ജീവൻ അപഹരിക്കാതെ എന്നെ വിട്ടയച്ചു. ഈ അടുത്ത കാലഘട്ടത്തിൽ ഒരു സംഭവമുണ്ടായി. അതു് ശ്രദ്ധയോടെ കേൾക്കു. രാമബാണത്തിൽനിന്നു് എങ്ങിനേയോ രക്ഷപ്പെട്ട എനിക്കു് കുറച്ചുകാലം കഴിഞ്ഞപ്പോൾ മാന്ദ്യമെല്ലാം വിട്ടു. മട്ടപ്പുതോന്നാതെ, അതിശക്തന്മാരായ രണ്ടു് രാക്ഷസന്മാരൊന്നിച്ചു് വീണ്ടും പുറപ്പെട്ടു. അതിക്രൂരന്മാരായ മൃഗങ്ങളുടെ രൂപത്തിൽ, ദണ്ഡകാരണ്യത്തിൽ സഞ്ചരിക്കുകയായിരുന്നു. സൂചിപോലെ കൂർത്തകൊമ്പുകൾ, അഗ്നിജ്വാലകൾ വമിക്കുന്ന നാവു്, ഇങ്ങിനെയുള്ള ക്രൂരമൃഗരൂപത്തിൽ മാംസഭക്ഷകരായി ഞങ്ങൾ സ്വച്ഛന്ദം വിഹരിച്ചു.

ഹോമശാലകളിൽ, തീർത്ഥതീരങ്ങളിൽ, ചൈത്യങ്ങളിൽ പേരാൽവൃക്ഷച്ചു വട്ടകളിൽ, ധ്യാനനിരതരായിരിക്കുന്ന ധാർമ്മികമാമുനിമാരെ, നിഷ്ക്കരുണം വധിച്ചു, അവരുടെ ചുടുനിണം പാനംചെയ്തു് മദിച്ചു; പച്ചമാംസം മതിയാവോളം ഭക്ഷിച്ചു.

ഇങ്ങിനെ അതിക്രൂരന്മാരായ ഞങ്ങൾ, വനവാസികൾക്ക് കൊടുംഭയമേകി ക്കൊണ്ടു്, ഇഷ്ടംപോലെ രക്തമാംസാദികളാൽ മദമത്തരായി കൂത്താടി., ധർമ്മത്തെ, കഴിയുന്നിടത്തോളം ഹിംസിക്കുകയായിരുന്നു ഞങ്ങളുടെ ലക്ഷ്യം. തപസ്വികളെ തട്ടിത്തകർത്തു് സഞ്ചരിക്കുമ്പോൾ, മുനിവേഷത്തിൽ, നിയമാന്വിതനായി ആശ്രമത്തിൽ വസിക്കുന്ന ധാർമ്മികോത്തംസം ശ്രീരാമനേയും മഹാരഥന്മാരിൽ അഗ്രഗണ്യനായ ലക്ഷ്മണനേയും, സതീരത്നമായ സീതയേയും കണ്ടു.

വ്രതാദികളായ അനുഷ്ഠാനങ്ങളോടെ, സർവ്വജീവികൾക്കും ആനന്ദമേകുന്ന ശ്രീരാമൻ, വെറുമൊരു താപസവേഷധാരിയാണെന്നു് ഞങ്ങൾ വിചാരിച്ചു. മാത്രമല്ല, പ്രതികാരവാഞ്ഛ എന്റെ ഹൃദയത്തിൽ ജ്വലിക്കുന്നുമുണ്ടായിരുന്നു. പണ്ടത്തെ ശരാഘാതം ഒരിക്കലും മറക്കാത്ത ഞാൻ മുനിവേഷധാരിയായ രാമനെ നിഗ്രഹിക്കുവാൻ ഇതുതന്നെയാണു് സന്ദർഭം എന്നു് തീരുമാനിച്ചു് മുന്നോട്ടടുത്തു.

ദാശരഥിയാകട്ടെ, നിമിഷത്തിനുള്ളിൽ വിൽകുലച്ചു്, ഗരുഡന്റേയും വായുവിന്റേയും നാദമുണ്ടാക്കുന്ന മൂന്നുശരങ്ങൾ, ബാലലീലപോലെ യാതൊരായാസവുംകൂടാതെ തൊടുത്തുവിട്ടു. രക്തപാനത്തിൽ അത്യധികം ഉത്സുകങ്ങളായ ആ ശരങ്ങൾ മൂന്നും, വജ്രം പോലെ ഒന്നിച്ചുവന്നു. രാമബാണത്തിന്റെ ശക്തി തികച്ചും അറിഞ്ഞിരുന്ന ഞാൻ–അതിശഠനും ആലോചനാരഹിതനുമായ ഞാൻ–ഒഴിച്ചു് കുതിച്ചുപാഞ്ഞു. അമേയബലവാന്മാരാണെന്നു് അഭിമാനിച്ചിരുന്ന ആ രണ്ടു് നക്തഞ്ചരന്മാരും പിടഞ്ഞു് മരിച്ചു വീണു. രാമശരം എന്നിൽനിന്നു മാത്രം എങ്ങിനെയാണു് ഒഴിഞ്ഞതെന്നു് എനിക്കു് ഇന്നും മനസ്സിലാകുന്നില്ല.

ശ്രീരാമചന്ദ്രനിൽനിന്നു് ജീവരക്ഷകിട്ടിയ ഞാൻ, പുതിയൊരു ജീവിതം അന്നുമുതൽക്കു് ആരംഭിച്ചു. സന്യാസിയായി തപസ്സുകൊണ്ടു് മനസ്സു് ഏകാഗ്രമാക്കുവാൻ യഥോചിതം സദാ ശ്രമിക്കുകയാണു്.''

ഭയതരളിതമായ ദൃഷ്ടികൾ നാലുപുറവും പതിപ്പിച്ചുകൊണ്ടു്, നീണ്ടൊരു നിശ്വാസത്തോടെ മാരീചൻ വീണ്ടും തുടന്നു:—

''മാൻതോലും മരവുരിയും ധരിച്ചു്, അത്യുഗ്രകോദണ്ഡപാണിയായി നില്ക്കുന്ന ശ്രീരാമനെ, പാശമേന്തിയഅന്തകനെപ്പോലെ ഈ വൃക്ഷങ്ങളിൽ ഓരോന്നിലും ഞാൻ കാണുന്നു. ഹേ രാവണ, ഭയംകൊണ്ടു് ഇരുട്ടുകയറിയ എന്റെ കണ്ണുകളിൽ, ആയിരക്കണക്കിൽ രാമന്മാർ ചുററുംനില്ക്കുന്നതായിട്ടാണു്

കാണുന്നതു്. എന്തിനധികം, ഈ മഹാവനത്തിലെ സസ്യലതാദികൾ ഓരോന്നും, ധനുർബ്ബാണപാണിയായിനില്ക്കുന്ന ദാശരഥിയായിട്ടാണു് എനിക്കു് തോന്നുന്നതു്.

രാക്ഷസേശ്വരാ, നിർജ്ജനസ്ഥലങ്ങളിൽ ഞാൻ എത്തുമ്പോൾ, മുന്നിൽ നില്ക്കുന്ന രാമനെക്കണ്ടു് നടുങ്ങുക പതിവാണു്. സ്വപ്നത്തിൽ, കോദണ്ഡ പാണിയായ ദാശരഥിയെ കണ്ടു് പേടിച്ചു് ബോധരഹിതനായി പുലമ്പുന്നു. രാജാധിരാജനായ ദശഗ്രീവ 'ര' എന്നക്ഷരത്തിൽ തുടങ്ങുന്ന വാക്കുകൾ രഥം, രത്നം തുടങ്ങിയ നിർജ്ജീവവസ്തുക്കളുടെ പോലും-രാമസന്ത്രസ്തനായ എന്നെ അത്യധികം പേടിപ്പെടുത്തുന്നു എന്നതു് സത്യംമാത്രം. അങ്ങു് അടുത്തു് ഇരിക്കു മ്പോൾ, രാവണൻ, രാക്ഷസൻ എന്നീപേരുകൾ കേൾക്കുകയോ ഉച്ചരിക്കുകയോ ചെയ്യുന്നു എന്നുമാത്രം.

പ്രഭോ, ഞാനിന്നു് മഹാഭീരുവായിരിക്കുന്നു. രാമന്റെ ശക്തി എത്ര യാണെന്നതു് എനിക്കു് അനുഭവപ്പെട്ടതാണു്. ആ അഗ്നിയോടു് നേരിടാനുള്ള കെല്പു് അങ്ങയ്ക്കില്ല. മഹാബലിയോ നമുചിയോ തന്നെ നേരിട്ടാൽ, നിഷ് പ്രയാസം നിഗ്രഹിക്കുവാൻ രാമനു് കഴിയും.

യുദ്ധം!! അതും രാമനോടു്; അങ്ങയ്ക്കു് എന്നല്ല, ആർക്കും സാധിക്കാത്ത താണതു്. രാക്ഷസേശ്വരനായ രാവണ, ക്ഷമ കൈക്കൊള്ളണേ. എന്നെ ജീവനോടെ കാണുവാൻ ആഗ്രഹമുണ്ടെങ്കിൽ, രാമന്റെ കഥയേ, എന്റെ മുന്നിൽ നിന്നു് പറയരുതേ.

അതിവിശിഷ്ടന്മാരും, ധാർമ്മികന്മാരും, സൽസ്വഭാവസമ്പൂർണ്ണരുമായ അനേകമാളുകൾ അന്യന്മാർചെയ്ത തെററുകൊണ്ടു് സ്വജനബന്ധുക്കളോടുകൂടി നശിച്ചിട്ടുണ്ടു്. ലങ്കേശ്വരാ, അങ്ങു് ചെയ്യുന്ന തെററുകൊണ്ടു്, ആദ്യം ഞാൻ നശിക്കും.

അസുരേന്ദ്ര, അങ്ങയെക്കൊണ്ടു് കഴിയുന്നതു് സ്വയമായി ചെയ്തുകൊള്ളു. രാമനു് അപ്രിയമേകുന്ന യാതൊന്നിലും ഞാൻ പങ്കാളിയാകയില്ല. സുകുമാര കളേബരനും മഹാബലശാലിയുമായ രാമൻ തേജോനിലയമാണെന്നു് മനസ്സി ലാക്കു. നക്തഞ്ചരകുലത്തിന്റെ അന്തകസ്ഥാനത്തേക്കു് ദാശരഥിയെ വരു ത്തരുതേ.

ദണ്ഡകാരണ്യത്തിൽ ജനസ്ഥാനത്തുവെച്ച്, തരംകെട്ട ഖരനെ ശൂർപ്പണഖ കാരണം, അനായാസമായി വധിച്ചതിൽ രാമന്നു് തെററ് എന്താണ്? അങ്ങയുടെ മനസ്സാക്ഷിയോടു് ചോദിച്ചാൽ സത്യം വ്യക്തമാകും.

ആപത്തുകാലത്തു് ഒരുബന്ധുവിൻെറ കർത്തവ്യമനുസരിച്ചാണു് ഞാൻ പറയുന്നതു്. ഇതനുസരിച്ചാൽ അങ്ങയ്ക്കേററവും ശ്രേയസ്കരമായിത്തീരും. ഞാൻ പറയുന്നതുപോലെ ഈ കാര്യം ചെയ്യാതിരുന്നാൽ ഒരുകാര്യം തീർച്ചയായും പറയാം. ബന്ധുമിത്രാമാത്യന്മാരൊന്നിച്ച്, അങ്ങയെ രാമബാണങ്ങൾ അന്തകാലയത്തിലേക്കു് വിഷമമേതുമില്ലാതെ എത്തിക്കും.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം മുപ്പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## നാല്പതാം സർഗ്ഗം. (മൃഗരൂപഗ്രഹണനിർബ്ബന്ധം)

മരിക്കുവാൻ തുടങ്ങുന്നൊരു മനുഷ്യന്നു് യാതൊരൌഷധവും ഏശാത്തതുപോലെ, മാരീചൻെറ സത്യസന്ധവും യുക്തിപൂർണ്ണവുമായ വാക്കുകൾ, ലങ്കാധിപൻെറ മനസ്സിന്നു് യാതൊരു പരിവർത്തനവും ഉണ്ടാക്കിയില്ല. ശ്രേയസ്കരവും ഹിതകരവുമായ ഉപദേശം നല്കിയ മാരീചനോടു്, ദുഷ്കാലപ്രചോദിതനായ രാവണൻ, പറയാൻ പാടില്ലാത്തതുകൂടി, അതിപരുഷവാക്കുകളാൽ പറഞ്ഞു:—

''ഹേ മാരീച, എന്നോടുപറയാൻ അർഹതയില്ലാത്ത വാക്കുകൾ പറഞ്ഞതു്, വെറുതെ സമയം കളയാനാണു്. നനവില്ലാതെ വരണ്ടുകിടക്കുന്ന മണലിൽ വിത്തുവിതച്ചിട്ടെന്താണു് കാര്യം? മഹാപാപിയും മഹാമൂർഖനും വിശേഷിച്ച് മനുഷ്യനുമായ രാമനോടു്, ഈ ഞാൻ യുദ്ധത്തിന്നു് തയാറാവുകയോ? ഇത്തരം വർത്തമാനങ്ങൾ അതിന്നു് ഉതകുമെന്നു് തോന്നുന്നുണ്ടോ? വേണ്ടപ്പെട്ട ബന്ധുമിത്രാദികളേയും, മാതാപിതാക്കന്മാരേയും, സ്വന്തം രാജ്യത്തേയും, ഒരു പൊട്ടിപ്പെണ്ണിൻെറ വാക്കുകേട്ടു്, ഉപേക്ഷിച്ച് വന്നവനാണവൻ.

മാരീച, ഒരു കാര്യം തീർച്ചപ്പെടുത്തിയിട്ടാണു് ഞാൻ വന്നതു്. ഖരാധികളെ വധിച്ച ആ രാമൻെറ പ്രാണാധികപ്രിയയായ സീതയെ, അങ്ങയുടെ സഹായത്തോടെ അപഹരിക്കുവാൻ. എൻെറ ഈ നിശ്ചയത്തെ മാററുവാൻ, ദേവന്മാരോടുകൂടിയ ഇന്ദ്രന്നോ, അസുരവംശത്തിന്നോ ഒരിക്കലും സാധിക്കയില്ല.

ഉപായമോ അപായമോ എന്തുവേണമെങ്കിലും സംഭവിക്കട്ടെ. ഞാൻ നിശ്ചയിച്ചു കഴിഞ്ഞ കാര്യമാണിതു്. നന്മയോ തിന്മയോ എന്തുണ്ടാകുമെന്നു് ഞാൻ ചോദിച്ചിട്ടില്ലല്ലൊ. ചോദിക്കാത്തതിന്നു് അഭിപ്രായം പറയേണ്ട ആവശ്യമേ ഇല്ല.

ഞാൻ അസുരന്മാരുടെ മുഴുവൻ മഹാരാജാവാണെന്നു് മറക്കേണ്ട. അഭിപ്രായമെന്തെങ്കിലും ആരാഞ്ഞാൽ, ഒരുചക്രവർത്തിയുടെ മുമ്പിൽനിന്നു് പറയുന്നതുപോലെ, തൊഴുതു് വിനീതനായി ഉത്തരമേകിയാൽ മതി.

വകതിരിവുള്ള ഒരമാത്യൻ, തനിക്കോ രാജാവിന്നോ അഭിവൃദ്ധിയുണ്ടാകുന്ന കാര്യം, നയത്തിൽ പത്ഥ്യവാക്കുകളാൽ ബഹുമാനത്തോടെ വേണം രാജാവിനോടു് പറയുവാൻ.

തനിക്കു് എല്ലാം അറിയാമെന്ന ഗർവ്വോടെ, ഹിതമായ കാര്യമാണെങ്കിൽകൂടി പറഞ്ഞാൽ, അഭിമാനികളായ അരചന്മാർ അതിനെ ആദരിക്കുകയില്ല. ഓജസ്സു് മുററിത്തിളങ്ങുന്നൊരു ചക്രവർത്തിയിൽ അഞ്ചു് ശക്തികൾ,–അഗ്നി– ഇന്ദ്രൻ – ചന്ദ്രൻ –വരുണൻ –അന്തകൻ –എന്നീദേവന്മാരുടെ അമിതതേജസ്സു് അടങ്ങിയിരിക്കുന്നു.

ഹേ മാരീച, പ്രതാപവും, പരാക്രമവും, ശാന്തഭാവവും, പ്രസാദവും, ദണ്ഡവും, മഹാരാജാക്കന്മാർ ധരിക്കുന്നുണ്ടെന്നു് അറിയില്ലേ? ഇതെല്ലാം ഒത്തിണങ്ങുന്ന മഹാരാജാക്കന്മാർ എപ്പോഴും പൂജാർഹരാണു്. ധാർമ്മികമായ യാതൊന്നും അങ്ങയ്ക്കു് അറിയില്ല. ഇങ്ങോട്ടുവന്ന നമ്മോടു്, വിസ്മിതവും പരുഷവുമായ വാക്കുകൾ ജല്പിക്കുന്നു.

മാരീച, നന്മയും തിന്മയുമല്ല നാം ചോദിച്ചതു് എന്നു് മനസ്സിലാക്കുക. അമിതവിക്രമിയായ അങ്ങയോടു് ഇത്രയേ ഞാൻ പറയുന്നുള്ളൂ. ഏററവും മഹത്തായൊരു കാര്യത്തിനാണു് ഞാൻ ഒരുങ്ങിയിട്ടുള്ളതു്. അതിന്നു് അങ്ങു് സഹായിക്കണം. ചെയ്യേണ്ടതെന്താണെന്നു് ഒരിക്കൽകൂടി ഞാൻ വ്യക്തമാക്കാം. ശ്രദ്ധിക്കുക.''

ഏററവും ഗൌരവത്തോടെ രാവണൻ:—

''അങ്ങു് വെള്ളിപ്പുള്ളികളാർന്ന ഒരു പൊൻമാനായിത്തീരുക; രാമൻെറ ആശ്രമസമീപത്തിൽ, സീത കാണത്തക്കവിധം മന്ദംമന്ദം സഞ്ചരിക്കുക; മായാമൃഗത്തെ കണ്ടാൽ, മൈഥിലി ഭ്രമിക്കും, തീർച്ച. അതിനെ പിടിച്ചു തരണമെന്നു്

സീത അഭ്യുത്ഥിക്കും. രാമൻ അങ്ങയെ പിൻതുടരും. ആശ്രമത്തിൽനിന്നു് വിദൂരത്തിലെത്തിയാൽ "ഹാ ലക്ഷ്മണാ, ഹാ സീതേ," എന്നിങ്ങനെ, രാഘവന്റെ ദയനീയ ശബ്ദത്തിൽ വിളിച്ചു് നിലവിളിക്കണം. അതുകേട്ടു് ഹൃദയം പിടച്ച ലക്ഷ്മണൻ, സീതാനിർദ്ദേശപ്രകാരംതന്നെ പർണ്ണശാലയിൽനിന്നു് പുറത്തേയ്ക്കു പോകും.

അവർ രണ്ടുപേരും ആശ്രമം വിട്ടു് സീത ഏകാകിനിയാകുമ്പോൾ, ഇന്ദ്രൻ ശചീദേവിയെ എന്നപോലെ നാം അപഹരിച്ചുകൊണ്ടുപോരാം.

അങ്ങു് ഇത്രമാത്രമേ നമുക്കുവേണ്ടി ചെയ്യേണ്ടതുള്ളൂ. പിന്നീടു് ഇഷ്ടം പോലെ എങ്ങോട്ടുവേണമെങ്കിലും പൊയ്ക്കൊള്ളൂ. സദ്‌വ്രതചാരിയായ മാരീച, ഈ നല്ലകാര്യം ചെയ്യുന്നതു് വെറുതെവേണ്ട. നമ്മുടെ മഹാരാജ്യത്തിന്റെ പകുതിയും നാം അങ്ങേക്കു് തരും.

താമസിക്കേണ്ട. പുറപ്പെട്ടു. അങ്ങയുടെ പിന്നിലായി തേരിൽ കയറിയ നാം ദണ്ഡകവനത്തിലേക്കു് വരുന്നുണ്ടു്. യുദ്ധമൊന്നും കൂടാതെതന്നെ, ചെറിയൊരു വഞ്ചനകൊണ്ടു്, സീതയേയും കൈക്കലാക്കിയ നാം ലങ്കാരാജധാനിയിലേക്കു് സസുഖം എത്തും.

ഹേ മാരീച, എന്റെ ഈ കല്പന അനുസരിക്കാതിരുന്നാൽ, അങ്ങയുടെ ജീവിതം ഇതാ അവസാനിക്കുകയായി. ചെയ്യുവാൻ വിഷമമുള്ള കാര്യമാണെങ്കിൽകൂടി രാജകല്പന അനുസരിക്കേണ്ടതു് ഒരു പ്രജയുടെ കടമയല്ലേ? ഈ കാര്യത്തിൽ എതിർക്കുന്നതു് ദുഃഖജനകമായേക്കും. നമ്മുടെ ആജ്ഞ അനുസരിച്ചാൽ ഇനിയും സസുഖം യഥേഷ്ടം ജീവിക്കാം. ഇടഞ്ഞാൽ ഒന്നുതീർച്ച; മരണം.

ഇനി അങ്ങയുടെ ബുദ്ധികൊണ്ടു് ആലോചിച്ചു് ഏതുവേണമെന്നു് നിശ്ചയിക്കാം. അതിനുള്ള കഴിവുണ്ടല്ലോ."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം നാല്പതാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തൊന്നാം സർഗ്ഗം. (വീണ്ടും മാരീചോപദേശം)

ഒരു അരചന്നനർഹമായമട്ടിലുള്ള ദശഗ്രീവന്റെ പ്രതികൂലവാക്കുകൾ കേട്ട മാരീചൻ, അല്പം പരുഷമായവാക്കുകൾതന്നെയാണു് വീണ്ടും തുടന്നതു്:—

"രാജാവായ രാക്ഷസ, മഹാപാപിയായ ഏതൊരുവനാണ് ഇപ്പണി പറഞ്ഞുതന്നതു്. മന്ത്രിമാരും മക്കളും നാട്ടമൊത്ത നിൻെറ നാശം തീച്ച്യയാണ്? നിൻെറ സുഖത്തിൽ വെറുപ്പുതോന്നി അതിനയത്തിൽ സേവവാക്കുകഠം പറഞ്ഞു്, മൃത്യുമാഗ്ഗം കാണിച്ചുതന്ന പാപി ഏതാണ്? ദുർബലരായ ശത്രുക്കഠം, നിൻെറ വിനാശമാഗ്രഹിച്ചു് ബലവാനോടു് എതിക്കുവാൻ പ്രേരിപ്പിച്ചതാണെന്നു് തീച്ച്യയായി. വേണ്ടാത്ത കാര്യങ്ങളിൽ ചെന്നുചാടിച്ചു്, സ്വയം അനത്ഥംചെയ്തു് നശിക്കാനുള്ള വഴി നിനക്കുകാണിച്ചുതന്ന നീചൻ ആരാണ്?

ദുഷിച്ച പന്ഥാവിൽക്കൂടി സഞ്ചരിക്കുവാൻ തുടങ്ങിയ നിന്നെ തടക്കാത്ത അമാത്യന്മാർ യഥാത്ഥത്തിൽ വദ്ധ്യരാണ്. എന്തുകൊണ്ടവരെ നിഗ്രഹിക്കുന്നില്ല? രാവണാ, ദുർമാർഗിയായ അരചനെ തടുത്തുനിത്താത്തവർ വിശിഷ്ടന്മാരായ മന്ത്രിമാരല്ല. നിയന്ത്രിക്കേണ്ടവനായ നിന്നെ, അങ്ങിനെ ചെയ്യാത്തതെന്തു്?

വിജയശീലനായ രാക്ഷസേന്ദ്ര, ധമ്മം അത്ഥം കാമം എന്നിവയും, സദ്യശസ്സും രാജാവിൻെറ നന്മയാലാണ് മന്ത്രിമാർക്കൂടി സമ്പാദിക്കുക പതിവു്. തിന്മകൊണ്ടു് എല്ലാം വിപരീതമായിത്തീരും. സ്വാമിയുടെ ചെറിയചെറിയ ദോഷങ്ങളാൽ, പ്രജകഠംക്കെല്ലാം അനത്ഥം സംഭവിച്ചേക്കും.

ജയശീലനായ രാവണാ, ധർമ്മത്തിന്നു് ആസ്പദമായിട്ടുള്ളതു് മന്നവനാണ്. അതുകൊണ്ടു് പ്രഥമവും പ്രധാനവുമായ കത്തവ്യം രാജരക്ഷയാണ്. ഇന്ദ്രിയങ്ങഠംക്കു് കീഴ്പെട്ടവനും, ഉത്തമാമാത്യന്മാക്കു് പ്രതികൂലനും, തീക്ഷ്ണസ്വഭാവനും, രാജ്യം സംരക്ഷിക്കുവാൻ സാധിക്കുകയില്ല.

ദുർഘടവഴിയിൽക്കൂടി, വിഡ്ഢിയായ സാരഥി തെളിക്കുന്ന രഥാശ്വങ്ങഠം പോലെ, ദുഷ്ടമന്ത്രിമാരോടുകൂടിയ രാജാവു്, കീഴ്മേൽമറിഞ്ഞു് മുടിഞ്ഞുപോകും. അന്യന്മാർചെയ്ത തെററുകൊണ്ടു് നശിച്ച, സത്സ്വഭാവികളും ധാർമ്മികവര്യന്മാരും കുറച്ചൊന്നുമല്ല.

ഹേ നിശാചരേന്ദ്ര, സ്വേച്ഛാധിപതിയായ മഹീപാലകൻെറ ഭരണം, കുറുനരി കാക്കുന്ന ആട്ടിൻകൂട്ടങ്ങളെപ്പോലെ അഭിവൃദ്ധിജനകമല്ല.

മഹാക്രൂരനും, ഏററവും ദുർബുദ്ധിയും, ഇന്ദ്രിയവശഗനുമായ അങ്ങയുടെ ഈ തീരുമാനം, അരക്കന്മാരുടെ അടിയോടെയുള്ള നാശത്തിന്നു് വിത്തുപാകിക്കഴിഞ്ഞു. ഘോരതരമായ ഈ ഉദ്ദേശം "കാകതാലീയം" പോലെ, എന്നെ

സംബന്ധിച്ചു് വന്നു എന്നുമാത്രം. സർവ്വസൈന്യങ്ങളോടുമൊത്തു് അങ്ങു് അടിത്തറപറ്റുകയായി. എന്നെ നിഗ്രഹിക്കുന്ന രാമൻ അനായാസമായി അങ്ങയേയും നശിപ്പിക്കും.

എൻെറ ജീവിതത്തിൻെറ അന്ത്യം കണ്ടുകഴിഞ്ഞു. എന്നാൽ ശത്രുവിന്റെ കൈകളാലാണല്ലോ എൻെറ മരണം. ഞാനതിൽ അതീവകൃതാർത്ഥനാണു്. രാമനെ നേരിട്ടു് കണ്ടാൽ, ആ നിമിഷത്തിൽ, എൻെറ ജീവൻ അവസാനിച്ചു, തീർച്ച. മൈഥിലിയെ അപഹരിക്കുവാൻ സാധിച്ചാൽ, ബന്ധുമിത്രപുത്രന്മാരോടൊത്ത അങ്ങയുടെ കഥ അവശേഷിക്കും.

അഥവാ, എന്നോടൊന്നിച്ചു് സീതയേയും ആശ്രമത്തിൽനിന്നു് കൊണ്ടുപോരുവാൻ സാധിച്ചാൽ, നീയില്ല, ഞാനില്ല, ലങ്കാരാജ്യംകൂടിയില്ല; എന്തിനു്? അരക്കവംശമേ ബാക്കിയില്ല. ആയുസ്സിൻെറ അറുതിയിൽ മരണത്തിൻെറ കൈപ്പിടിയിൽപ്പെട്ടൊരുവനു് സുഹൃത്തുക്കൾ ഇഷ്ടമോതുന്നതു് മനസ്സിലാവില്ല. ഹേ നിശാചരേന്ദ്ര, അങ്ങയുടെ അഭിവൃദ്ധിയിൽ ആന്തരമായി ആഗ്രഹിക്കുന്ന ഞാൻ പറയുന്നതു് സഹിക്കുവാൻ സാധിക്കുന്നില്ലല്ലൊ.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, നാല്പത്തൊന്നാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിരണ്ടാം സർഗ്ഗം (മായാമൃഗാഗമനം)

ഇങ്ങിനെ പരുഷവാക്കുകൾ പറഞ്ഞ മരീചൻ, അതിദുഃഖസ്വരത്തിൽ:—

''ശരി നമുക്കു് പോകാം.

എന്നിങ്ങനെ നക്തഞ്ചരേന്ദ്രനിലുള്ള ഘോരഭയത്തോടെ പറഞ്ഞു് വീണ്ടും:—

''വാൾ, വില്ലു്, അമ്പു് എന്നിവ ധരിച്ചു്, എന്നെ നിഗ്രഹിക്കുവാൻ ഒരുങ്ങിനില്ക്കുന്ന രാമൻെറ ദൃഷ്ടിയിൽ പെട്ടാൽ, എൻെറ ജീവൻ ദേഹത്തിൽ നിന്നു് വേർപ്പെട്ടുകഴിഞ്ഞു. മഹാനുഭാവനായ ലങ്കേശ്വരാ, രാമനോടു് എതിരിട്ടാൽ, ജീവനുംകൊണ്ടു് മടങ്ങുവാൻ ഏതൊരുവനും സാദ്ധ്യമല്ല. അന്തകദണ്ഡപാതമേററ അങ്ങയ്ക്കു് തുല്യൻതന്നെ ഞാനും.

കഷ്ടം! ഇത്രമാത്രം ദുഷ്ടനായ നിന്നോടു് എന്തു പറയുവാനാണു്? എന്തു ചെയ്യുവാനാണു്? ഞാൻ എത്ര നിസ്സാരൻ!

ഉണ്ണീ, നിശാചരേശ്വരനായ രാവണാ, അങ്ങയുടെ ആജ്ഞയനുസരിച്ച് ഞാനിതാ പോവുകയായി; അങ്ങയ്ക്ക് മേൽക്കുമേൽ മംഗളം ഭവിക്കട്ടെ!!

മാരീചന്റെ ദീനസ്വരത്തിലുള്ളതാണെങ്കിലും, ഈ സമ്മതവാക്കുകൾ ദാനവേന്ദ്രന്റെ ഹൃദയം കുളിർപ്പിച്ചു. സന്തോഷാധിക്യത്താൽ ഗാഢമായാലിംഗനം ചെയ്ത് ഇപ്രകാരം പറഞ്ഞു:—

"മാരീചാ, അങ്ങയുടെ ധീരധീരമായ വാക്കുകൾ എന്റെ മനോവിചാരമനുസരിച്ചായിത്തീർന്നു. അങ്ങ് ഇപ്പോൾ പണ്ടത്തെ മാരീചനായിത്തീർന്നു; അല്പം മുമ്പുവരെ ഏതോ ഒരു രാക്ഷസൻ എന്നാണ് എനിക്കുതോന്നിയത്. രത്നഖചിതവും, പിശാചിന്റെ മുഖംപോലെയുള്ള കുതിരകളെ കെട്ടിയതുമായ ഈ ദിവ്യരഥത്തിൽ എന്നോടൊന്നിച്ച് കയറിയാലും. സീതയെ ഭ്രമിപ്പിച്ച് രാമലക്ഷ്മണന്മാരെ ആശ്രമത്തിൽനിന്നകററിയാൽ, യഥേഷ്ടം അങ്ങയ്ക്ക് പോകാം. ബലശാലിയായ ഞാൻ ഒററക്കുമതി ആ ജാനകിയെ കൊണ്ടുപോരാൻ."

നക്തഞ്ചരപ്രമുഖന്മാരായ രാവണനും മാരീചനും, വിമാനതുല്യമായ രഥത്തിൽ ആരോഹണംചെയ്തു. വായുതുല്യം ആകാശത്തിൽക്കൂടി യാത്രതുടർന്നു. മാരീചാശ്രമം പിന്നിൽ മറഞ്ഞു.

പട്ടണങ്ങൾ, വനങ്ങൾ, പർവ്വതങ്ങൾ, നദികൾ, രാഷ്ട്രങ്ങൾ, നാടുകൾ, അങ്ങിനെ ഓരോന്നോരോന്നായി ദൂരത്തുകണ്ടു; ഉത്തരക്ഷണത്തിൽ അടുത്തെത്തി; അടുത്ത നിമിഷത്തിൽ പിന്നിൽ മറഞ്ഞു. ദണ്ഡകാരണ്യപ്രാന്തത്തിലെത്തി. ശ്രീരാമചന്ദ്രന്റെ ആശ്രമം പുരോഭാഗത്തുകണ്ട രാക്ഷസേശ്വരൻ, രത്നരഥത്തിൽ നിന്നിറങ്ങി, മാരീചന്റെ കൈപിടിച്ച് സസ്നേഹം ഇപ്രകാരം പറഞ്ഞു:—

"എന്റെ പ്രിയപ്പെട്ട ചങ്ങാതീ, വാഴകളാൽ ആവൃതമായ രാമാശ്രമം ഇതാ കാണുന്നു. നാം വന്നകാര്യം അതിവേഗം നടത്തണം. എന്നിട്ട് അങ്ങാഗ്രഹിക്കുന്ന സ്ഥലത്തേക്ക് സ്വച്ഛന്ദം പോയാലും."

അരക്കർകോന്റെ ആജ്ഞ ശിരസാവഹിച്ച മാരീചൻ ഉടനെ ഒരു മായാപൊൻമാനായി, ആശ്രമസമീപത്തിൽ മേഞ്ഞുനടക്കുവാൻ തുടങ്ങി.

അത്ഭുതപൂർവ്വവും അത്യത്ഭുതജനകവുമായൊരു മാൻ!!

ഇന്ദ്രനീലരത്നശോഭയാർന്ന കൊമ്പുകൾ; വെളുത്തതും കറുത്തതുമായ വരകളോടുകൂടിയ സുന്ദരവദനം; ഇന്ദ്രനീലോല്പലസദൃശമായ ചെവി; ചെന്താമരപ്പൂ

പോലെയുള്ള ആനനം; അല്പം ഉയൎന്നുനില്ക്കുന്ന കഴുത്തു്; അമേയനീലരത്നത്തെ ജയിക്കുന്ന ചുണ്ടു്; മുല്ലപ്പൂവു്–പൂൎണ്ണചന്ദ്രൻ –വജ്രരത്നം –ഇവയെ തോല്പിക്കുന്ന മനോഹരമായ ഉദരം; ഇരിപ്പപ്പൂവൊളിയാൎന്ന വാരിഭാഗം; താമരപ്പൂവല്ലിയൊത്ത വൎണ്ണം; വൈഡൂൎയ്യരത്നസന്നിഭമായ കുളമ്പു്; ഇടുങ്ങിയഅരക്കെട്ടു്; മനോമോഹനങ്ങളായ സന്ധിബന്ധങ്ങൾ; വാർമഴവില്ലിന്റെ അഴകെഴുന്ന ഉയൎന്നുനില്ക്കുന്ന വാൽ; സ്നിഗ്ദ്ധവും മുഗ്ദ്ധവുമായ കനകനിറത്തിൽ വെള്ളിപ്പുള്ളികൾ; ഇങ്ങിനെ അവാച്യരൂപഭംഗിയെഴുന്നൊരു മാനായിത്തീൎന്നു മാരീചൻ.

അത്യുത്തമമൃഗരൂപമാൎന്ന അസുരവരൻ മന്ദമന്ദമുള്ളക്രീഡകൾകൊണ്ടു്, വനാന്തർഭാഗവും, രമ്യമായ രാമാശ്രമവും മിന്നിച്ചു തുടങ്ങി.

ജനകരാജൎഷിസുതയെ ഭ്രമിപ്പിക്കാനുതകുന്ന, വിചിത്രവൎണ്ണോജ്ജ്വലമായ, ഏതൊരു ഹൃദയത്തേയും ഹഠാദപഹരിക്കത്തക്കരൂപത്തിൽ, ഇളംപുല്ലുകൾ ഇടതൂൎന്നുനില്ക്കുന്ന മൈതാനത്തിൽ മാരീചപ്പൊൻമാൻ മേഞ്ഞുനടന്നു.

വെള്ളിപ്പുള്ളികളാൽ ജാജ്വല്യശ്രീയാൎന്ന ആ പ്രിയദർശനൻ, വൃക്ഷങ്ങളുടെ തളിരുകൾ തിന്നുകൊണ്ടു് അവിടെ ചുററിനടന്നു. സീതാദേവി കാണത്തക്ക ദൂരത്തിൽ, വാഴത്തോപ്പിൽ, അടുത്തനിമിഷം പൂന്തോപ്പിൽ, അങ്ങിനെ അടുത്തും അകലയും, സച്ഛന്ദം, സസുഖം, ആ പുള്ളിമാൻ–താമരപ്പൂശ്രീയേന്തിയ പുറത്തോടുകൂടിയ അത്ഭുതമാൻ–കണ്ണും കരളും കവരത്തക്കവിധം ക്രീഡിച്ചു തുടങ്ങി.

ചിലപ്പോൾ വെമ്പിപ്പാഞ്ഞു് ദൂരത്തേക്കുപോകും; ഉടനെ പിന്തിരിയും. ചാടിക്കളിച്ചുകൊണ്ടു് ചിലേടത്തു നില്ക്കും; ആശ്രമദ്വാരത്തിൽ വിഹരിച്ചുകൊണ്ടു് മേയുന്ന മാൻകൂട്ടങ്ങളുടെ കൂട്ടത്തിൽ ഇടക്കിടക്കു് ചെന്നുകൂടും. അല്പസമയം അവിടെനിന്നു് വീണ്ടും ഒററക്കു് പിന്മാറും. ജാനകീദേവിയുടെ ദൃഷ്ടികൾക്കൊന്നു് ലക്ഷ്യമാകുവാൻ പലതരത്തിലും വട്ടത്തിൽ ചുററിനടക്കുവാൻ തുടങ്ങി. മോഹനരൂപിയായ അതിനെക്കണ്ട മററുമാനുകൾ, അടുത്തുചെന്നു് വാസനിച്ചു. പെട്ടെന്നു് ഭയതരളിതഭാവത്തോടെ പത്തുദിക്കിലേക്കും പാഞ്ഞുതുടങ്ങി. മൃഗഭക്ഷകനായൊരു രാക്ഷസനാണെന്നതു്, ഘ്രാണേന്ദ്രിയപ്രധാനികളായ അവയ്ക്കു് മനസ്സിലായി. എന്നാൽ രാക്ഷസനാകട്ടെ യാതൊന്നിനേയും ഉപദ്രവിക്കാതെ, തൊട്ടുരുമ്മിക്കൊണ്ടു്, സ്വന്തം ഭാവത്തെ മുഴുവൻ മറച്ചു്, കളിച്ചു.

കമലലോചനയായ സീതാദേവി, പൂപറിക്കുവാൻ, ആ സന്ദർഭത്തിൽ ആശ്രമബഹിർഭാഗത്തേക്കു് വന്നു. കൎണ്ണികാരം, അശോകം, മാകന്ദം തുടങ്ങിയ

സുന്ദരകറുമങ്ങളും ഇവറ്റുകൊണ്ടു് സാനന്ദം സഞ്ചരിക്കുന്നവരും- വനത്തിൽ വസിക്കുവാൻ അർഹതയില്ലാത്തവരും-ആശ്രമോപവനത്തെ പ്രശോഭിപ്പിച്ചു.

മുത്തുമണികളണിഞ്ഞപോലെയുള്ള മായാമൃഗത്തിൽ വൈദേഹിയുടെ വിശാലനയനങ്ങൾ പതിഞ്ഞു. വെള്ളിപോലെ കാന്തിയേറുന്ന രോമങ്ങളുള്ള അതിനെ, സ്നേഹപൂർണ്ണങ്ങളായ നേത്രങ്ങളോടെയാണു്, ലോകൈകസുന്ദരിയായ സീതാദേവി നോക്കിയതു്.

ദേവിയുടെ കരുണാകടാക്ഷങ്ങൾ വീണ്ടും വീണ്ടും ആ പൊന്മാനിൽ പതിച്ചു. മായാമൃഗമാകട്ടെ, ആ വനഭാഗമാകെ മിന്നിച്ചുകൊണ്ടു്, വിചിത്രതരമായി വിഹരിക്കുവാനും ആരംഭിച്ചു. ഇതിനുമുമ്പു് കാണാത്തതരത്തിലുള്ള ആ മാനിനെ കണ്ട മാനിനീരത്നത്തിൻെറ ചുണ്ടുകളിൽ മനോഹരമന്ദസ്മിതം പൊട്ടിവിടന്നു. ജനകമഹാരാജർഷിസുതയുടെ വദനത്തിൽ അത്യാശ്ചര്യഭാവം വ്യക്തമായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം നാല്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിമൂന്നാം സർഗ്ഗം. (സീതാപ്രലോഭനം)

ആശ്രമോപാന്തത്തിൽ പൂപറിക്കുകയാണു് സീതാദേവി. അതുല്യാംഗസൌന്ദര്യധാമമായ രാജനന്ദിനി കനകശലാകപോലെ വനാന്തരഭാഗത്തിൽ വെട്ടിത്തിളങ്ങി. ഇരുഭാഗവും, സ്വർണ്ണം വെള്ളി എന്നിവകൊണ്ടുണ്ടാക്കി പ്ലതിച്ചപോലെ പുള്ളികളോടുകൂടിയ മാനിനെ കണ്ടപ്പോൾ, ദേവിക്കു് അസാധാരണമായ ആനന്ദമുണ്ടായി.

ഭർത്താവിനേയും ആയുധധാരിയായ ലക്ഷ്മണനേയും അടുത്തേക്കു് വിളിച്ചു. സുസൂക്ഷ്മം നോക്കിക്കൊണ്ടു് ശ്രീരാമലക്ഷ്മണന്മാർ വൈദേഹിയുടെ സമീപത്തേക്കു് വരുമ്പോൾ അപൂർവ്വദൃഷ്ടമായ ആ മാനിനെ കണ്ടു. സശ്രദ്ധം നോക്കിയ ലക്ഷ്മണകുമാരനു് ചില സംശയം തോന്നി. അഗ്രജനോടു്:—

"മഹാപ്രഭോ, ഘോരരാക്ഷസനായ മാരീചൻെറ ഒരുമായയാണിതെന്നു് തോന്നുന്നു. സന്തുഷ്ടഹൃദയത്തോടെ, നായാട്ടിനു് വനത്തിൽ എത്തിയ രാജാക്കന്മാരെ, കാമരൂപിയായ നിശാചരൻ നിഗ്രഹിച്ചിട്ടുണ്ടു്. ഗന്ധർവ്വ

നഗരംപോലെ അചിന്ത്യശോഭയാന്ന ഇതു്, തീർച്ചയായും മായാവിയായ മാരീചന്റെ മായാമൃഗരൂപമാണു്. അല്ലയോ വിശ്വനാഥ, രത്നമയമായൊരു മാൻ ഭൂമിയിലില്ല; അതുകൊണ്ടു് ഇതൊരു മായയാണെന്നതിന്നു് സംശയമില്ല.''

പുറംമോടികൊണ്ടു് അപഹൃതചിത്തയായ ജാനകി അനുജനെ തടുത്തു്, മന്ദസ്മിതത്തോടെ പറഞ്ഞു:—

''ആര്യപുത്ര, ഈ കനകമൃഗം എന്റെ ഹൃദയം കവരുന്നു. പരാക്രമശാലിയായ അവിടുന്നു്, എനിക്കു് കളിക്കുവാൻ ഇതിനെ കൊണ്ടുവന്നു് തരണേ. ഈ പാവനാശ്രമസമീപത്തിൽ പുണ്യദർശനങ്ങളായ അനേകമനേകം മൃഗങ്ങൾ മേയാറില്ലെ? ചമരിമാനുകൾ, പുള്ളിമാനുകൾ, എട്ടടിമാനുകൾ, കുരങ്ങുകൾ, ആൾക്കുരങ്ങുകൾ, കിന്നരങ്ങൾ തുടങ്ങി ചാരുരൂപമാന്നവ, ചുററുപാടും സ്വച്ഛന്ദം വിഹരിക്കാറില്ലെ? പക്ഷെ ഇത്തരത്തിലുള്ള ഒന്നിനെ ഞാനിതുവരെ കണ്ടിട്ടില്ല. വിശ്വനായക, നിറം, ശ്രീ, അടക്കം എന്നിവകളാൽ ശ്രേഷ്ഠാൽശ്രേഷ്ഠമാണു് ഈ മൃഗം. നാനാവർണ്ണങ്ങളാൽ ഈ വിചിത്രരൂപി അമൂല്യരത്നപ്പുള്ളികളാൽ ഈ വിപിനാന്തർഭാഗംതന്നെ പ്രശോഭിപ്പിക്കുന്നു. വാർതിങ്കൾബിംബം പോലെ വിളങ്ങുന്നു. പകിട്ടാന്ന വർണ്ണം, കണ്ണഞ്ചിക്കുന്ന തേജസ്സു്, ഇമ്പമേകുന്ന മധുരനാദം, വിചിത്രതരങ്ങളായ അംഗങ്ങൾ, അത്യാശ്ചര്യകരമായ ഈ സൌന്ദര്യകേന്ദ്രം എന്റെ ഹൃദയത്തെ ഹരിക്കുന്നു. അവിടുത്തെ പിടിയിൽ ജീവനോടെ ഇതിനെ കിട്ടിയാൽ നന്നായിരുന്നു. ഇപ്പോൾ ഞാനനുഭവിക്കുന്ന ആനന്ദജീവിതം, അത്ഭുതജനകമായിത്തീരും. വനവാസമവസാനിച്ചു് അയോദ്ധ്യയിൽ പാക്കുമ്പോൾ, അന്തഃപുരത്തിന്നാകെ മോടിയേകുന്നൊരു മൃഗമാകുമിതു്.

ഭരതന്നു്, അവിടുത്തേക്കു്, അമ്മമാക്കു്, പ്രഭോ, അവിടെയുള്ള എല്ലാവക്കും ഈ ശ്രേഷ്ഠമാൻ കൌതുകമേകിക്കൊണ്ടിരിക്കും.

ഒരുപക്ഷെ, ഇതിനെ ജീവനോടെ പിടികിട്ടിയില്ലെങ്കിൽക്കൂടി, അസാധാരണമായ ഈ തോൽ കാണുന്നതു് എനിക്കു് ഏററവും സന്തോഷജനകമാണു്.

ആത്മനാഥാ, നിഗ്രഹിക്കപ്പെട്ടടങ്ങിവരുകയാണെങ്കിൽ, ഇതിന്റെ കാഞ്ചനത്തോൽ ഇളംപുല്ലിൽവിരിച്ചു് അതിലിരിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.

കണ്ണിന്നു് ആനന്ദമേകുന്ന ഏതുവസ്തുവായാലും, അതിൽ ആഗ്രഹമുണ്ടാവുക എന്ന സ്ത്രീസ്വഭാവം അത്യുഗ്രമാണെന്നു് എനിക്കു് അറിയാം. പ്രഭോ, ഉത്തമ

യായൊരു വനിതക്കു് യോജിക്കാത്തതുമാണിതു്. എന്നാൽ, അടക്കാൻ സാധിക്കാത്തതല്ലെങ്കിലും, അത്രമാത്രം ആഗ്രഹം ഈ മാനിൽ എനിക്കു് ഉണ്ടാകുന്നു; ഇതിനെ കാണുംതോറും വിസ്മയം അധികരിക്കുന്നു. ഇനിയെല്ലാം അവിടുത്തെ തിരുവുള്ളംപോലെ.''

സ്വർണ്ണരശ്മികൾകൊണ്ടുള്ളരോമങ്ങൾ, മരതകക്കല്ലിനാൽ നിർമ്മിച്ചകൊമ്പുകൾ, ഉദയസൂര്യസദൃശമായ നിറം, ആകാശചരവിയാന്ന ദേഹം, കണ്ണും കരളും ഒരുപോലെ അപഹരിക്കുന്ന ആ മൃഗം, ശ്രീരാമചന്ദ്രനുംകൂടി അത്ഭുതമുണ്ടാക്കി. സീതാവചനത്താലും, അതിനുമുമ്പു് ഒരിക്കലുമുണ്ടായിട്ടില്ലാത്ത പ്രേരണയാലും, സന്തോഷമുളവായ ദേവൻ അനുജനോടു്:—

''നോക്കു; ലക്ഷ്മണാ, ഈ മാനിൽ സീതയ്ക്കുള്ള ഭ്രമം. ഒന്നുതീർച്ച; ഇത്രയും രൂപസൌന്ദര്യമുള്ളൊരു മൃഗം ഉണ്ടാകില്ല. ദേവേന്ദ്രന്റെ നന്ദനോദ്യാനത്തിലോ, വൈശ്രവണന്റെ ചൈത്രരഥപ്പൂന്തോപ്പിലോകൂടി ഇത്തരമൊരു മാനിനെ കാണുമെന്നു് തോന്നുന്നില്ല. പിന്നെയാണോ ഭൂമിയിൽ. നേരേയും വിലങ്ങനേയും വിളങ്ങുന്ന രോമരാജികൾ! അതിൽ, കനകബിന്ദുക്കൾ! ഈ മൃഗശരീരം എത്ര മനോഹരം. കാർമേഘത്തിൽ സൌദാമിനീചലനംപോലെ—അഗ്നിജ്വാലകൾപോലെ—ഇതിന്റെ നാവു് കോട്ടുവായിടുമ്പോൾ മിന്നിത്തിളങ്ങുന്നതു് നോക്കു.

ഇന്ദ്രനീലക്കല്ലിനൊത്ത മുഖം; ശംഖിൻമുത്തുമണിക്കൊത്ത ഉദരം; ഈ സുന്ദരമൃഗത്തെക്കണ്ടാൽ ഏതൊരുവന്റെ ഹൃദയമാണു് കൊതിക്കാതിരിക്കുക? കനകവർണ്ണത്തിൽ നാനാരത്നഖചിതമായ ഈ ഹരിണത്തെ കണ്ടാൽ വിസ്മയമിയലാത്തവർ ആരുണ്ടാകും? മൈഥിലിക്കു് കൊതിതോന്നിയതിൽ അത്ഭുതമില്ല. ഇവൾ ബാലയും വിശേഷിച്ചു് സ്ത്രീയുമാണു്.

ലക്ഷ്മണാ, രാജാക്കന്മാർ വൻകാടുകളിൽ വിനോദത്തിനും മാംസത്തിനും, വില്ലെടുത്തു് നായാട്ടു നടത്താറുണ്ടല്ലോ. ഉത്സാഹപൂർണ്ണമായ പരിശ്രമം, മഹാരണ്യത്തിൽനിന്നു് ഐശ്വര്യമുണ്ടാക്കും. സ്വർണ്ണവും രത്നവുമടങ്ങുന്ന ധാതുവർഗ്ഗങ്ങൾ, അനേകവിധത്തിൽ നിറഞ്ഞുകിടക്കുന്നവയാണു് കാനനങ്ങൾ. മനുഷ്യന്മാർക്കു് ധനം അഭിവൃദ്ധിപ്പെടുത്തുവാൻ ധാതുസാരങ്ങൾ മതി. ശുക്രാചാര്യരെപ്പോലെ, മനസ്സുകൊണ്ടൊന്നു് ചിന്തിച്ചാൽ, അവയെല്ലാം ഇവിടെനിന്നു് ലഭ്യമാകും.

യാതൊന്നും ആലോചിക്കാതെയാണു് ഒരു യാചകൻ അർത്ഥത്തിന്നിറങ്ങുന്നതു്. അതു് അർത്ഥമാണെന്നു്, അർത്ഥശാസ്ത്രജ്ഞന്മാരും, ദാതാക്കന്മാരും പറ

യുന്നു. ഈ രത്നപ്പുള്ളികളുള്ള മാനിൻെറ ശോഭയേറുന്ന പൊൻതോലിൽ, എന്നോടൊന്നിച്ചിരുന്നു് ആനന്ദിക്കുവാൻ വൈദേഹി ആഗ്രഹിക്കുന്നു. കുമാരാ, ചെങ്കരിമാനിൻെറ– ചെമ്മരിയാടിൻെറ–കരിയാടിൻെറ– തോലുകളൊന്നും ഇത്ര മാത്രം മൃദുലമാകയില്ല, എന്നാണു് എനിക്കുതോന്നുന്നതു്.

പാവനവാനിൽ വിഹരിക്കുന്ന താരാമൃഗവും, ദിവ്യശ്രീയാന്ന ഈ മൃഗവും, ഇങ്ങിനെ രണ്ടെണ്ണമാണു് ശ്രേഷ്ഠാൽശ്രേഷ്ഠമായിട്ടുള്ളതു്.

ലക്ഷ്മണാ, നീ സംശയിക്കുന്നതുപോലെ, രാക്ഷസൻെറ മായയാണു് ഈ മൃഗരൂപമെങ്കിൽ, തീർച്ചയായും ഇതിനെ നിഗ്രഹിക്കണം. അതു് നമ്മുടെ കടമയാണു്.

അനുജാ, അതിദുഷ്ടനായ ഈ മാരീചൻ, കാട്ടിൽ സ്വച്ഛന്ദം സഞ്ചരിച്ചു കൊണ്ടു് അനേകമനേകം മുനീശ്വരന്മാരേയും, വേട്ടയ്ക്കു് സോല്ലാസം വന്ന നരപാലകന്മാരേയും നിഷ്ഠുരണം നിഗ്രഹിച്ചിട്ടുണ്ടു്. അതാലോചിച്ചാലും ഈ ദുഷ്ടനെ വധിക്കേണ്ടതു് എൻെറ ചുമതലയല്ലെ?

ലക്ഷ്മണാ, വാതാപി എന്നൊരസുരൻ മഹർഷിവര്യന്മാരെ ക്ഷണിച്ചു്, അവരുടെ ഭക്ഷണമായി രൂപാന്തരം പ്രാപിച്ചു്, മാതാവിന്റെ ഉദരത്തിലെ ഗർഭപാത്രത്തിൽ ശിശു എന്നപോലെ പ്രവേശിക്കും. ആ സാധുക്കളുടെ വയറുപിളർന്നു് പുറത്തേക്കുവരും; അവരെ ഭക്ഷിക്കും.

ഒരുദിവസം അഗസ്ത്യഭഗവാനെ ക്ഷണിച്ചുകൊണ്ടുവന്നു. യോഗീശ്വരേശ്വരനായ അഗസ്ത്യബ്രഹ്മർഷിയുടെ ഉദരത്തിൽ കടന്ന വാതാപി, സ്വന്തം രൂപം ധരിച്ചു് പുറത്തേക്കുവരുവാൻ ശ്രമിക്കുമ്പോൾ, മന്ദസ്മിതത്തോടെ ഭഗവാൻ അരുളി:–

"ഹേ വാതാപി, വളരെയേറെ ബ്രാഹ്മണരെ, നീ നിർദാക്ഷിണ്യം കൊന്നു കഴിഞ്ഞു. ഇനി നിന്നെ പൂർവ്വരൂപത്തിൽ വിടുവാൻ നിവൃത്തിയില്ല. ഇതാ എൻെറ ജഠരാഗ്നിയിൽ നീ ദഹിക്കുകയായി."

കുമാരാ, ഈ മാരീചൻ, ഭഗവാൻ അഗസ്ത്യൻെറ ഉള്ളിലെത്തിയ വാതാപിയെപ്പോലെയാകും എൻെറ അടുത്തു്. ധർമ്മാനുഷ്ഠാനത്തിൽ അചഞ്ചലഹൃദയനായ എൻെറ അടുത്തുനിന്നു് ഇവന്നു് എങ്ങിനെയാണു് രക്ഷപ്രാപിക്കുവാൻ സാധിക്കുക?

ഉണ്ണീ, സീതയെ സംരക്ഷിക്കുവാൻ ഒരുങ്ങിനില്ക്കു. നാം ചെയ്യേണ്ട സർവ്വകാര്യങ്ങളും ജാനകിയെ ആശ്രയിച്ച് മാത്രമാണെന്നതു് മറക്കരുതു്. ഈ മാൻതോലിൽ സീതയ്ക്കുള്ള ആഗ്രഹം നോക്കു. ഇതിനുമുമ്പ് ഇത്തരത്തിലുള്ള ഒരു കാര്യം എന്നോടു് ആവശ്യപ്പെട്ടിട്ടില്ല.

ലക്ഷ്മണാ, ഒരുകിൽ ഈ മാനിനെ ഞാൻ ജീവനോടെ പിടിച്ചുകൊണ്ടു വരും. ഇല്ലെങ്കിൽ നിഗ്രഹിയ്ക്കും. കണ്ണഞ്ചിക്കുന്ന തോലിൻമഹത്വത്താൽ, ഈ മാൻ ഇല്ലാതാവുകയായി. അതിശ്രദ്ധയോടെ സീതയെ കാത്തുകൊണ്ടു്, നീ ആശ്രമദ്വാരത്തിൽതന്നെ നില്ക്കണം. എന്റെ ഒരൊററ ശരംമതി ഇതിനെ നിഗ്രഹിക്കുവാൻ. തോലുമെടുത്തു് വേഗത്തിൽ ഞാനിവിടെ എത്താം. ഏററവും സമർത്ഥനും, ബലശാലിയും, ബുദ്ധിമാനുമാണല്ലോ ജടായു. പക്ഷീന്ദ്രനോടുകൂടി, അടിക്കടി എന്തെങ്കിലും ശങ്കിതനായി, സശ്രദ്ധം നിന്നു് സീതയെ രക്ഷിക്കു. പ്രമാദം യാതൊന്നും പററരുതു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം നാല്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിനാലാം സർഗ്ഗം. (മാരീചവധം)

ഇങ്ങിനെ അനുജനെ എല്ലാംഏല്പിച്ച ദാശരഥി, പൊൻപിടിയുള്ള ഖഡ്ഗം അരയിൽ കെട്ടിമുറുക്കി. മൂന്നു് അളവുള്ള കോദണ്ഡംകൊണ്ടു് സ്വയംഭൂഷിതനായി. അസ്ത്രപൂർണ്ണങ്ങളായ ആവനാഴികൾ രണ്ടെണ്ണം എടുത്തു. വില്ലാളിവീരന്മാരിൽ അദ്വിതീയനായ ശ്രീരാമൻ പുറപ്പെട്ടു.

ധനുർബ്ബാണപാണിയായ കാകുൽസ്ഥനെ നേരിട്ടുകണ്ടപ്പോൾ, മാരീചൻ ഭയപ്പെട്ടു് കിടുകിടെ വിറച്ചുതുടങ്ങി. വഞ്ചകനായ ആ രാക്ഷസൻ പെട്ടെന്നു് ഒരോട്ടം! എവിടേയോ പോയി ഒളിച്ചുകഴിഞ്ഞു.

രാവണന്റെ തീപാറുന്ന ഉഗ്രനോട്ടം മാരീചനെ മുന്നോട്ടുകൊണ്ടുവന്നു. മഹാപ്രഭു കാണത്തക്കവിധമെത്തി. അഴകൊഴുകുന്ന മാനിന്റെ നേരിട്ടു് രഘുവരൻ ഓടിയടുത്തു. ചാപാസികൾ ധരിച്ചു് അടുത്തേക്കുവരുന്ന രാജേന്ദ്രനെ കണ്ട പുള്ളിമാൻ, അനുവൃതട്ടാത്ത അതിദൂരത്തിലേക്കു്, വായുവേഗത്തിൽ ഓടി.

ശങ്കിതഹൃദയനായ നിശാചരൻ, ആകാശത്തിലേക്കു് ഉയർന്നു് ചാടി. ചിലപ്പോൾ കാണത്തക്കവിധം, ഉടനെത്തന്നെ മറഞ്ഞുനിന്നു് ഇങ്ങിനെ കാർമേഘത്തിൽ ഒളിക്കുകയും, ഉടനടി പ്രത്യക്ഷമാകയും ചെയ്യുന്ന ശരൽക്കാല പൂർണ്ണചന്ദ്രനെപ്പോലെ ആ മായാമൃഗം ക്രീഡിച്ചുകൊണ്ടു്, ശ്രീരാമചന്ദ്രനെ ആകർഷിച്ചു. ആശ്രമത്തിൽനിന്നു് വിദൂരത്തിലെത്തിയ കാകുൽസ്ഥൻ, അല്പം വിവശനായിത്തീർന്നു. പച്ചപ്പുല്ലിൽ, ഒരു മാമരണത്തലിൽ അവിടുന്നു് അല്പനേരംനിന്നു. നക്തഞ്ചരമായാമൃഗം, കാട്ടുമാൻകൂട്ടത്തിൻസമീപത്തിൽ നില്ക്കുന്നതുകണ്ട സീതാപതി പിടിക്കുവാൻ ശ്രമിച്ചു. ഭയതരളിതനായ മാരീചൻ പെട്ടെന്നു് ഓടിയൊളിച്ചു.

അത്ഭുതപൂർവ്വമായി പ്രത്യക്ഷപ്പെട്ട ആ മൃഗത്തിൻെറ സൌന്ദര്യവും കളിയും രഘുപതിയുടെ മനസ്സിന്നു് വിഭ്രമമുളവാക്കുകതന്നെ ചെയ്തു.

വൻവൃക്ഷങ്ങൾക്കപ്പുറം വിളങ്ങുന്ന ഹരിണത്തെ വീണ്ടും കണ്ടപ്പോൾ ശ്രീരാമൻെറ ഹൃദയത്തിൽ കോപമാണു് മൊട്ടിട്ടതു്. നിഷ്ക്കരുണം അതിനെ വധിക്കുവാൻതന്നെ മഹാപ്രഭു തീർച്ചയാക്കി. സൂര്യസന്നിഭമായ ബാണമൊന്നു് കോദണ്ഡത്തിൽ തൊടുത്തു.

അമേയബലവാനായ ശ്രീരാമചന്ദ്രൻെറ കടക്കണ്ണു് അല്പം രക്തവർണ്ണമായി. ബ്രഹ്മനിർമ്മിതമായ ബാണം ചീറുന്ന സർപ്പംപോലെ ഞാണിൽനിന്നു് പറന്നു.

മാനിൻെറ നിഗ്രഹത്തെ സങ്കല്പിച്ചയച്ചബാണം, വജ്രം പർവ്വതത്തെ എന്നപോലെ രാക്ഷസേന്ദ്രൻെറ മാറും ദേഹവും പിളർത്തിയിട്ടു.

അമ്പുകൊണ്ട അസുരൻ ഒരുപനയോളം ഉയരത്തിലെത്തി. ആർത്തനാദത്തോടെ ഭൂമിയിൽ പതിച്ചു. അല്പായുസ്സായി മരിക്കുന്ന മുഹൂർത്തത്തിൽ അവൻ ആലോചിച്ചു:—

"സീതാദേവി ലക്ഷ്മണനെ എങ്ങിനെ ഇങ്ങോട്ടയക്കും? ശൂന്യമായ പർണ്ണശാലയിൽനിന്നു് രാവണൻ സീതയെ എങ്ങിനെ കൊണ്ടുപോകും?"

തല്ക്ഷണാലോചിതമായൊരു യുക്തി മാരീചന്നു് പെട്ടെന്നു് തോന്നി.

"ഹാ! സീതേ, ഹാ! ലക്ഷ്മണാ."

എന്നു് ആശ്രമത്തിൽ കേൾക്കത്തക്കവിധം ഉച്ചത്തിൽ നിലവിളിച്ചു. അതുല്യമായ രാമബാണം മമ്മത്തിൽ തറച്ചതിനാൽ, ജീവൻ വേർപെടുവാൻ തുടങ്ങി. മാനിന്റെ രൂപം മാറി, സ്വദേഹം പതുക്കെപ്പതുക്കെ വ്യക്തമായി. മനോഹരമായ തോൾവളകൾ, പൊന്മാലകൾ, തുടങ്ങി സവ്വാഭരണങ്ങളും ധരിച്ചു് ക്രൂരൻ ശരീരവും ദംഷ്ട്രാകരാളമായ ഭീകരവദനവുംപൂണ്ട മാരീചൻ, രക്തത്തിൽക്കിടന്നു് പിടയുന്നതുകണ്ട ശ്രീരാമചന്ദ്രൻ ലക്ഷ്മണവാക്കുകൾ ഓത്തു:—

“മാരീചന്റെ മായയാണിതെന്നു് സൌമിത്രി പറയാതേയല്ല. എന്റെ ശരംകൊണ്ടു് മരണമടഞ്ഞവൻ മാരീചൻതന്നെ. ജീവൻ പോകുന്ന സമയത്തിൽ, ഈ ദുഷ്ടൻ, ഹാ സീതേ, ലക്ഷ്മണാ എന്നു് ആത്തനാദം പുറപ്പെടുവിച്ചതു കേട്ടാൽ, സീത എത്രമാത്രം വിഷമിക്കും? ലക്ഷ്മണൻ ഏതവസ്ഥയിലെത്തും?”

ചിന്ത ഇത്രയുമെത്തിയപ്പോൾ, ശ്രീരാമചന്ദ്രനു് രോമാഞ്ചമുണ്ടായി. തീവ്ര ദുഃഖവും ഭയവും ബാധിച്ച ദാശരഥി, മറെറാരു മാനിനെ കൊന്നു് അതി വേഗത്തിൽ ജനസ്ഥാനത്തേക്കു് നടന്നു.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം നാല്പത്തിനാലാം സൎഗ്ഗം അവസാനിച്ചു.

---

## നാല്പത്തഞ്ചാം സൎഗ്ഗം. (ലക്ഷ്മണനിൎഗ്ഗമനം)

ഭർത്തൃസ്വരത്തിലുള്ള ദീനവിലാപം ആശ്രമത്തിലുള്ള വൈദേഹി സുവ്യക്തം കേട്ടു. ഭയകമ്പിതയായി ലക്ഷ്മണനോടു്:—

“അനുജാ, അതിവേഗം പോക. അഗ്രജനെ അന്വേഷിക്കു. എന്റെ ഹൃദയവും ജീവനും സ്വസ്ഥമായിരിക്കുന്നില്ല. അതികരുണസ്വരത്തിൽ നില വിളിക്കുന്ന ശബ്ദം സുസ്പഷ്ടമായി കേട്ടു. മഹാരണ്യമദ്ധ്യത്തിൽ ആപത്തിൽ കുടുങ്ങിക്കരയുകയാകണം ജ്യേഷ്ഠൻ. ഓടിച്ചെന്നു് രക്ഷിക്കു. രക്ഷതേടുകയാകു മിപ്പോൾ. സിംഹവക്‌ത്രത്തിൽപ്പെട്ട കാളയെപ്പോലെ, രാക്ഷസപ്പടയിൽ പെട്ടു് പിടയുകയായിരിക്കണം.”

ദേവിയുടെ ഈ വാക്കുകൾ ലക്ഷ്മണനെ അല്പംപോലും ചലിപ്പിച്ചില്ല. ജ്യേഷ്ഠന്റെ കല്പനയാണ് ചെവിയിൽ മാറെറാലിക്കൊള്ളുന്നത്. സുസ്ഥിരനായി നില്ക്കുന്ന അനുജനെ കണ്ടപ്പോൾ, മൈഥിലിയുടെ ഹൃദയം പ്രക്ഷുബ്ധമായി. ചൊടിച്ചുകൊണ്ട് തുടർന്നു:—

"ഹ ലക്ഷ്മണാ, ബന്ധുരൂപത്തിൽ ഭാവത്തിൽ പെരുമാറുന്ന നീ ജ്യേഷ്ഠന്റെ ശത്രുവാണ്. ദുർദശയിൽപെട്ട അഗ്രജനെ രക്ഷിക്കുവാൻ തോന്നുന്നില്ലല്ലൊ. നീ, എന്നെ കൊതിക്കുന്നതുകൊണ്ടാണ് ജ്യേഷ്ഠന്റെ സമീപത്ത് എത്താത്തതും രക്ഷിക്കാത്തതും. നിനക്ക് സഹോദരനിൽ, സ്നേഹത്തിന്റെ കണികപോലുമില്ല. ദുഃഖത്തെയാണ്—ജ്യേഷ്ഠന്റെ നാശത്തെയാണ്—നീ ഇച്ഛിക്കുന്നത്.

ആ തേജോനിധിയെ സംരക്ഷിക്കുവാൻ നിനക്ക് തോന്നാത്തത് അതുകൊണ്ടല്ലെ? കഷ്ടം! ഏതൊരാൾ കാരണമാണോ നിനക്കും എനിക്കും ഇവിടേക്ക് വരാൻ സാധിച്ചത്, ആ പുരുഷോത്തമനെ രക്ഷിക്കുവാൻ തോന്നുന്നില്ലല്ലൊ. അവിടുന്ന് പ്രാണസംശയത്തിലിരിക്കുമ്പോൾ, എന്നെക്കൊണ്ട് എന്താണ് കാര്യം?"

ഭയതരളിതയായൊരു മാൻപേടപോലെ കമ്പിതഗാത്രിയായ വൈദേഹി, കണ്ണീരൊഴുക്കിക്കൊണ്ട് പറഞ്ഞതുകേട്ട സൌമിത്രി, ഏററവും വിനയത്തോടെ:—

"ദേവീ, അവിടുത്തെ ഭർത്താവിനെ, എന്റെ ജ്യേഷ്ഠനെ, പന്നഗാസുരഗന്ധർവ്വന്മാർക്കോ നരന്മാർക്കോ അമരവരന്മാർക്കോ ജയിക്കുവാൻ സാധിക്കുമെന്ന് തോന്നുന്നുണ്ടോ? ദേവി, പിശാചുക്കൾ —രാക്ഷസന്മാർ —മൃഗങ്ങൾ—കിന്നരന്മാർ—ഘോരദാനവന്മാർ ഇവരിൽ ആർതന്നെയായാലും, എല്ലാവരും ഒന്നിച്ചുകൂടിയാലും, ദേവേന്ദ്രതുല്യനായ ജ്യേഷ്ഠനോട് സമരത്തിന്ന് സാദ്ധ്യമല്ല. ജ്യേഷ്ഠത്തി ഇപ്രകാരം അരുളിച്ചെയ്യരുതേ. ബലശാലികളിൽ അഗ്രേസരനായൊരുവനുപോലും, എന്റെ ജ്യേഷ്ഠന്റെ നേരിട്ടുനില്ക്കാൻ സാധിക്കില്ല.

മാത്രമല്ല, രാക്ഷസന്മാരുടെ സ്വച്ഛന്ദവിഹാരകേന്ദ്രമായ ഈ വനമദ്ധ്യത്തിൽ ഇവിടുത്തെ മാത്രമാക്കി പുറത്തേക്ക് പോകുന്നത് ഒട്ടും യുക്തവുമല്ല.

ദേവി, ദേവേന്ദ്രനെ മുൻനിർത്തി മൂന്നുലോകത്തിലുമുള്ളവർ ഒന്നിച്ചുചേർന്ന് എതിർത്താലും, എന്റെ ജ്യേഷ്ഠന്റെ പരാക്രമത്തിന്നുമുന്നിലേക്കില്ല. ആ അമേയശക്തിയെ താഴ്ത്താൻ ആർ വിചാരിച്ചാലും സാധിക്കുകയില്ല. ഒട്ടും വിചാരപ്പെടരുത്; വ്യസനിക്കരുത്. ആ മായാമാനിനെ നിഗ്രഹിച്ച് അടുത്ത

നിമിഷത്തിൽ, അവിടുത്തെ ജീവനാഥൻ ഇവിടെയെത്തും. ജ്യേഷ്ഠൻെറ ശബ്ദമല്ല ആ കേട്ടതു്; ഏതോ മായയാണു്; ഗന്ധർവ്വനഗരംപോലെയുള്ളൊരു മായയാണു് ആ രാക്ഷസൻ കാണിച്ചതു്.

ദേവീ, ഇവിടുത്തെ സംരക്ഷിക്കുവാൻ ഭാരമേല്പിച്ചാണു് ജ്യേഷ്ഠൻപോയതു്. ദേവിയെ ഏകാകിനിയായി ഇവിടെ നിർത്തി പോകുന്നതു് ശരിയാണോ? ഞാൻ അതിന്നുതയ്യാറല്ല. ഖരാദികളെ നിഗ്രഹിച്ചതിൽ, ജനസ്ഥാനത്തുള്ള അരക്കന്മാരെ മുഴവൻ അവസാനിപ്പിച്ചതിൽ, നിശാചരവംശത്തിന്നു് നമ്മോടു് അതിരററ വൈരമുണ്ടു്. പലതരത്തിലുള്ള ശബ്ദം പുറപ്പെടുവിക്കാൻ രാക്ഷസന്മാക്കു് സാധിക്കും. അതുകേട്ടു് ദേവിയെപ്പോലെയുള്ളവർ വിഷമിക്കുകയോ?"

ഇപ്രകാരം ലക്ഷ്മണൻെറ സത്യവചസ്സുകൾ കേട്ട സീതാദേവിക്കു് കോപം ഒന്നുകൂടി ആളിക്കത്തി. കൺചുകന്നു. പുരികങ്ങൾ വളഞ്ഞു. അതിപരുഷങ്ങളായ വാക്കുകൾ തുടന്നു:—

"ഹേ അധമാധമ, ദയയില്ലാത്തവനേ, വംശദൂഷക, നൃശംസ, ശ്രീരാമദേവനു് അതിമഹത്തായ വ്യസനമുണ്ടാകുന്നതു് നിനക്കു് ഏററവും ഇഷ്ടമാണു്. അദ്ദേഹത്തിൻെറ അഴലറിഞ്ഞും ഇത്തരമോരോന്നു പറഞ്ഞു് ഒഴിയുന്നതു് അതു കൊണ്ടാണു്. നിന്നെപ്പോലെയുള്ള ഗൂഢശത്രുക്കളിൽ ഇത്തരത്തിലുള്ള പാപകമ്മതാല്പര്യം ഉണ്ടായതിൽ അത്ഭുതമില്ല. മഹാരണ്യത്തിൽ ഏകനായി വസിക്കുന്ന അഗ്രജനെ പിൻതുടരുന്നതു്, എന്നെക്കുറിച്ചുള്ളൊരു മറമാത്രമാണു്. ഭരതൻ, ഇതിന്നുവേണ്ടി നിന്നെ അയച്ചതാണെന്നു് തോന്നുന്നു. നീ ഏകനായി ദേവനെ അനുഗമിക്കുന്നതു് മററൊന്നിനുമല്ല. ഹേ സൌമിത്രീ, നിനക്കോ ഭരതന്നോ ഈ ആഗ്രഹം ഒരിക്കലും സഫലമായിത്തീരുന്നതല്ല.

ഇന്ദീവരദളശ്യാമസുന്ദരനായ ശ്രീരാമദേവൻെറ പത്നി —ആ പുരുഷോത്തമനെ ഭത്താവായി സ്വീകരിക്കുവാൻ സാധിച്ച സ്ത്രീ—നിന്നെപ്പോലെയുള്ള ക്ഷുദ്രന്മാരെ ആഗ്രഹിക്കുമോ? നിർദയനായ ലക്ഷ്മണാ, ശ്രീരാമനില്ലാതെ സീതയില്ല. നിൻെറ മുമ്പിൽവെച്ചു് ഇതാ ഞാൻ പ്രാണനെ ഉപേക്ഷിക്കും."

രോമാഞ്ചജനകമായ ഇത്തരം വാക്കുകൾ, ജിതേന്ദ്രിയനായ ലക്ഷ്മണൻെറ ഹൃദയത്തെ മഥിച്ചുതുടങ്ങി. ശിരസ്സിൻമുകളിൽ കൈകൂപ്പിക്കൊണ്ടു്, അതിവിനയത്തോടെ മൃദുവായിപ്പറഞ്ഞു:—

"ദേവീ, അവിടുന്നു് എന്റെ ഈശ്വരിയാണു്. എന്നെപ്പോലെയുള്ള ഭക്തന്മാർക്കു് ഇതിനെല്ലാം ഉത്തരം പറയുവാൻ സാദ്ധ്യമല്ല. മൈഥിലീദേവീ, അയുക്തങ്ങളായ വാക്കുകൾ ഒരു സ്ത്രീയിൽനിന്നു് പുറപ്പെട്ടാൽ ആശ്ചര്യപ്പെടുവാനില്ല.

മിക്കസ്ത്രീകളും, ധർമ്മാധർമ്മങ്ങളറിയാത്തവരും, ചപലസ്വഭാവത്തോടുകൂടിയവരും, തീക്ഷ്ണസ്വഭാവമുള്ളവരും, ഛിദ്രവാസനയുള്ളവരുമായിക്കാണാം. ജനകാത്മജയായ വൈദേഹീ, എന്റെ ചെവികൾക്കു് പഴുപ്പിച്ച അമ്പുകളാണു് ദേവിയുടെ ഓരോ വാക്കും. ഈ മഹാവനവാസികളെല്ലാവരും, എന്റെ ന്യായവാക്കുകൾക്കും; അവിടുത്തെ അന്യായവാക്കുകൾക്കും സാക്ഷികളാണു്.

നാരികൾ സ്വതവേ ദുഷ്ടസ്വഭാവികളാണു്. ഇത്തരത്തിലുള്ള വാക്കുകൾ, നിർവ്യാജഭക്തനായ എന്നോടു് അരുളിച്ചെയ്ത ദേവിയുടെ സന്തോഷജീവിതം ഇതാ അവസാനിക്കാറായി.

ഗുരുവാക്യം അണുവും തെറ്റിക്കാനിഷ്ടപ്പെടാത്ത എന്നെ സംശയിക്കുന്നുവല്ലോ. ഹേ ദേവീ, ഞാൻ ഭ്രാതൃസമീപത്തിലേക്കുപോകുന്നു. നിന്തിരുവടിക്കു് സ്വസ്തിഭവിക്കട്ടെ! വനദേവതകൾ അവിടുത്തെ രക്ഷിക്കട്ടെ!!

ദേവീ, ഘോരതരങ്ങളായ ദുർനിമിത്തങ്ങളാണു് ഞാൻ കാണുന്നതു്. അഗ്രജനോടുകൂടി ഇവിടെ എത്തുന്ന എനിക്കു് ദേവിയെ കാണുവാൻ സംഗതി വരട്ടെ, എന്നു് പ്രാർത്ഥിക്കുന്നു."

വീരവീരനായ ലക്ഷ്മണന്റെ വാക്കുകൾ കേട്ടു്, കണ്ണീരൊഴുക്കിയ ജാനകി കടുത്ത വാക്കുകൾതന്നെ തുടന്നു:—

"ലക്ഷ്മണാ, ശ്രീരാമദേവൻ വിട്ടുപിരിഞ്ഞാൽ, ഞാൻ ഗോദാവരിയിൽ ചാടും; അല്ലെങ്കിൽ പാശത്തിൽ തൂങ്ങും; അതുമല്ലെങ്കിൽ വിഷപാനം ചെയ്യുകയോ അഗ്നിയിൽ പതിക്കുകയോ ചെയ്യും. ശ്രീരാമചന്ദ്രനെയല്ലാതെ മററൊരു പുരുഷനെ എന്റെ പാദംകൊണ്ടുപോലും ഞാൻ സ്പർശിക്കുകയില്ല."

സൌമിത്രിയെ നിന്ദിച്ചുകൊണ്ടുള്ള വാക്കുകൾ ഇത്തരം പലതും പുലമ്പി, ദുഃഖനിമഗ്നയായ മൈഥിലി, വയററത്തടിച്ചു് ഉറക്കെക്കരഞ്ഞു.

മഹാത്മാവായ ലക്ഷ്മണൻ അതിവ്യസനത്തോടെ വീണ്ടും സാന്ത്വനമോതി യെങ്കിലും, ഭർത്തൃസഹോദരനോട് ദേവി ഒരക്ഷരമുരിയാടിയില്ല. അഴലിൻെറ രൂപംപൂണ്ട ജ്യേഷ്ഠത്തിയെ അല്പം സമീപിച്ച്, തൊഴുത് അഭിവാദ്യം ചെയ്ത് നമസ്കരിച്ച്, വീണ്ടും വീണ്ടും പിൻതിരിഞ്ഞുനോക്കി, അഗ്രജസമീപത്തിലേക്ക് ആത്മജ്ഞാനിയായ സൌമിത്രി യാത്ര തുടൻ.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം നാല്പത്തിയഞ്ചാംസർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിയാറാം സർഗ്ഗം (രാവണാഗമനം)

ജ്യേഷ്ഠത്തീദേവിയുടെ പരുഷവാക്കുകൾകൊണ്ട്, മനസ്സുകെട്ട ലക്ഷ്മണനു് കോപവും താപവും വർദ്ധിച്ചു. അഗ്രജദർശനത്തിൽ അത്യാഗ്രഹത്തോടെ അടവി യുടെ മദ്ധ്യത്തിലേക്ക് പോയി മറഞ്ഞു.

ആശ്രമസമീപത്തിൽ തക്കംനോക്കി നിന്നിരുന്ന അരക്കർകോൻ ആ സന്ദർഭം ഒട്ടും പാഴാക്കിയില്ല. സന്യാസരൂപധാരിയായി വൈദേഹിയുടെ നേരിട്ട് പെട്ടെന്ന് ചെന്നു. ജട, കൊട, മെതിയടി, മുതലമായ കാവിവസ്ത്രം, കമണ്ഡലു, ഇടത്തെ ചുമലിൽ യോഗദണ്ഡ് എന്നിവ ധരിച്ച രാവണൻ, ശ്രീരാമ ലക്ഷ്മണന്മാർ ഇല്ലാത്ത പർണ്ണശാലയിലേക്ക് പ്രവേശിച്ചു.

സൂര്യചന്ദ്രന്മാരില്ലാത്ത സന്ധ്യയെപ്പോലെ, ബലശാലികളായ ദശരഥനന്ദ നന്മാരില്ലാത്ത ആശ്രമത്തിലേക്ക്, ഊർജ്ജിതനായ ദശകന്ധരൻ എത്തി. ശ്രീരാമ പത്നിയെ_ ലോകൈകസുന്ദരിയായ സീതാദേവിയെ_ സകൗതുകം നോക്കി. തിങ്കളോടുകൂടാത്ത രോഹിണീനക്ഷത്രത്തെ ചൊവ്വാഗ്രഹം തീണ്ടുന്നതുപോലെ, ആ ഓരുണദാനവേന്ദ്രൻ, കമനീയാംഗിയായ വൈദേഹിയെ അവലോകനംചെയ്ത പ്പോൾ, ജനസ്ഥാനത്തിലുള്ള മാമരങ്ങൾകൂടി നിശ്ചലങ്ങളായി; സർവ്വവ്യാപിയും സദാഗതിയുമായ വായു ചലനരഹിതനായി; അതിവേഗത്തിൽ പ്രവഹിച്ചുകൊ ണ്ടിരുന്ന ഗോദാവരീനദി മന്ദഗതിയിലായി.

ശ്രീരാമചന്ദ്രനില്ലാത്ത തഞ്ചംനോക്കി, ആ ദുഷ്ടൻ ശിഷ്ടൻെറ വേഷത്തിൽ, ചിത്രാനക്ഷത്രത്തെ ശനിഗ്രഹമെന്നപോലെ, സൌഭാഗ്യകേന്ദ്രമായ സീതാദേവി യുടെ സവിധത്തിലേക്ക് ഭിക്ഷുവേഷത്തിൽ പതുക്കെ എത്തി.

പച്ചപ്പുൽമൂടിയ അഗാധകിണർപോലെ വഞ്ചകനായ രാവണൻ പൂർണ്ണചന്ദ്ര വദനയും പൂകളേറിയവളുമായ വൈദേഹിയെ വീണ്ടും വീണ്ടും നോക്കി. പല്ലവാധരങ്ങളും കുന്ദമുകുളതുല്യദന്തങ്ങളുമൊത്തുചേർന്നവളും, ഭർത്തൃവിയോഗത്താൽ കണ്ണീർ ധാരധാരയായി പ്രവഹിക്കുന്നവളുമായ സീതാദേവിയെ, ദുർബുദ്ധിയായ ആ നിശാചരൻ കുറച്ചുകൂടി സമീപിച്ചു.

മഞ്ഞപ്പട്ടുടുത്തു് കാന്താരമദ്ധ്യത്തിൽ പ്രശോഭിക്കുന്ന സാക്ഷാൽ മഹാലക്ഷ്മി ജാനകീദേവിയുടെ സൌന്ദര്യമധു നുകർന്നു്, കാമശരപീഡിതനായ രാക്ഷസാധിപൻ വേദമന്ത്രങ്ങൾ ഉത്ഘോഷിച്ചുകൊണ്ടു്, ആ വിജനദേശത്തിൽ അതിവിനയം നടിച്ചു് ദേവിയോടു് മന്ദം ചോദിച്ചു:—

"സ്വർണ്ണവർണ്ണനിറമാർന്നു്, പത്മദളമാലചാർത്തി, ലക്ഷ്മീദേവിയെപ്പോലെ പ്രോജ്ജ്വലിക്കുന്ന ഭവതി ആരാണു്? ഹ്രീയോ, ശ്രീയോ, ലക്ഷ്മിയോ, കീർത്തിയോ, ഐശ്വര്യദേവതയോ(ഭൂതിയോ) അപ്സരസ്ത്രീരത്നമോ, സ്വച്ഛന്ദസഞ്ചാരിണിയായ രതിയോ?

കുരുത്തമണികൾ, അല്പം ഉരുത്ത അററം, എന്നിവചേർന്ന വിശാലവും വിമലവുമായ നേത്രങ്ങൾ; വെളുപ്പും സ്നിഗ്ദ്ധതയുമാർന്നു് നിരപ്പൊത്ത പല്ലുകൾ; പീനവും വിശാലവുമായ ജഘനം; തുമ്പിക്കയ്യിനുതുല്യമായ ഊരുക്കൾ; തടിച്ചുകൊഴുത്തു് പീനോന്നതാഗ്രങ്ങളായി, ഇടതൂർന്നു്, പനങ്കായക്കുതുല്യങ്ങളായ കഠിനസ്തനങ്ങൾ; ഇങ്ങിനെ അത്ഭുതസൌന്ദര്യമിയന്ന ആകൃതിവിശേഷം. അമൂല്യരത്നാഭരണങ്ങളാൽ അതുല്യമായി വിളങ്ങുന്നു.

മോഹനമന്ദസ്മിതത്തോടുകൂടിയവളേ, സുദതീ, വിശാലാക്ഷീ, വിലാസിനീ, സുന്ദരീരത്നമായ ഭവതി, ശക്തിയോടുകൂടിയ നദീപ്രവാഹം തീരങ്ങളെ എന്നപോലെ, എന്റെ ഹൃദയത്തെ അപഹരിക്കുന്നു. ഒരു കൈപ്പിടിയിലൊതുങ്ങത്തക്ക അരക്കെട്ടു്, നീണ്ടുചുരുണ്ടു് പനങ്കുലപോലെയുള്ള കേശങ്ങൾ, കഠിനവും ചാരുവുമായ കുചങ്ങൾ, ഭവതിയെപ്പോലെ, ദേവന്മാരിലോ കിന്നരന്മാരിലോ, ഗന്ധർവ്വന്മാരിലോ, യക്ഷന്മാരിലോ, മനുഷ്യന്മാരിലോ ഒരു സ്ത്രീയെ ഞാനിതുവരെ ഒരു ലോകത്തിലും കണ്ടിട്ടില്ല. അലോകസാമാന്യമായ ഈ അഴകും സൌകുമാര്യമെഴുന്ന ദേവിയുടെ പ്രായവും, വനവാസത്തിന്നു് യോജിച്ചതല്ല. അതാലോചിക്കുമ്പോൾ എന്റെ ഹൃദയം ഭ്രാന്തുപിടിക്കുന്നതുപോലെ തോന്നുന്നു.

അല്ലയോ സുന്ദരീരത്നമേ, ഉഗ്രന്മാരും കാമരൂപികളുമായ രാക്ഷസന്മാർ വസിക്കുന്ന കാന്താരമാണിതു്. ഭവതി മടങ്ങിപ്പോക. മനോഹരങ്ങളായ മണിമേടകൾ, പട്ടണങ്ങളിലെ പുഷ്പസമൃദ്ധങ്ങളും സുഗന്ധപൂരിതങ്ങളുമായ പൂന്തോപ്പുകൾ, എന്നിവയിലാണു് ഭവതി വിഹരിക്കേണ്ടതു്. എല്ലാലക്ഷണങ്ങളുമൊത്തുചേൎന്ന ദേവിയോടുകൂടിയാൽ മാത്രമേ, മാലകൾക്കും, ഭോജ്യവസ്തുക്കൾക്കും, വിചിത്രങ്ങളായ ആടകൾക്കും, എന്തിനധികം ഉത്തമനായൊരു ഭൎത്താവിന്നുപോലും ശ്രേഷ്ഠതയുണ്ടാക.

യഥാൎത്ഥത്തിൽ ദേവി, രുദ്രദേവന്മാരിൽ പ്രാധാന്യമർഹിക്കുന്ന ദേവിയാണോ? മരുത്തുക്കൾ, വസുക്കൾ, ഇവരിൽ ആരുടെയെങ്കിലും ദേവിയാണോ?

അരക്കന്മാരുടെ അധിവാസസ്ഥാനമായ ഈ അരണ്യത്തിൽ, ദേവന്മാർ ഗന്ധൎവ്വന്മാർ തുടങ്ങിയവർ സാധാരണ വരാറില്ല. ഈ കൊടുംകാട്ടിൽ, കടുവ-പുലി -നരി -കുറുനരി -ചെന്നായ -സിംഹം -കഴു -കരടു് -തുടങ്ങിയ ദുഷ്ടജീവികൾ ധാരാളമുണ്ടു്. എന്നിട്ടും ഭയം തോന്നുന്നില്ലേ?

മദമൊഴികിയ കൊലയാനക്കൊമ്പന്മാർ സ്വച്ഛന്ദം വിഹരിക്കുന്ന വനത്തിൽ ഏകാകിനിയായിരുന്നിട്ടും പേടിതോന്നാത്തതിൽ അത്ഭുതം തോന്നുന്നു. ഘോരരാക്ഷസന്മാർ സദാസമയം ക്രീഡിച്ചുകൊണ്ടിരിക്കുന്ന ദണ്ഡകമഹാരണ്യത്തിൽ, വസിക്കുന്ന, സുന്ദരീരത്നമായ ഭവതി ആരാണു്? ആരുടെ പുത്രിയാണു്? വന്നതെവിടെനിന്നാണു്? സഹായത്തിനു് ആരുമില്ലാതെ തനിയെ താമസിക്കുന്നതു് എന്തിനാണു്?"

ദുർബുദ്ധിയായ രാവണൻ ഇങ്ങിനെ പലവിധത്തിലും ദേവിയെ ശ്ലാഘിച്ചു പറഞ്ഞു. ബ്രാഹ്മണവേഷം ധരിച്ച ദാനവേന്ദ്രനെ കണ്ട മൈഥിലി, വിധിയനുസരിച്ച അതിഥിപൂജ ചെയ്തു. ശ്രേഷ്ഠമായൊരിരിപ്പിടം അടുത്തുകൊണ്ടുവന്നുവെച്ചു. പാദം കഴുകുവാനുള്ള ജലം കൊടുത്തു.

കമണ്ഡലു യോഗദണ്ഡു് തുടങ്ങിയ സന്ന്യാസിലക്ഷണങ്ങളൊത്ത ആൾ, ഒരു ബ്രാഹ്മണോത്തമനാകുമെന്നു് വൈദേഹി വിശ്വസിച്ചു. വഞ്ചകനും; അനർഹനുമായ ദൈത്യേന്ദ്രനോടു് പറഞ്ഞു:—

"ബ്രാഹ്മണോത്തമ, ഈ പരിശുദ്ധാസനത്തിൽ ഇരുന്നാലും. പാദപ്രക്ഷാളനത്തിന്നുള്ള ജലമിതാ. സ്വാദിഷ്ടങ്ങളായ കായ്കനികൾ യഥേഷ്ടം ഭുജിച്ചു് ആലസ്യം തീൎത്താലും."

ക്ഷണിക്കപ്പെട്ട അസുരേന്ദ്രൻ, രാജപത്നിയായ സീതാദേവിയെ നിർന്നിമേഷനായി നോക്കിക്കൊണ്ടിരുന്നു. ദൃഷ്ടിയൊന്നു് പിൻവലിക്കാൻ രാവണന്നു് സാധിച്ചില്ല. സ്വന്തം വംശത്തിന്റേയുംകൂടി നാശത്തിന്നു് ശ്രീരാമസഹധമ്മിണിയെ അപഹരിക്കാനുറച്ചു.

കനകമൃഗത്തിനുവേണ്ടിപ്പോയ അഭിരാമനായ ആത്മനാഥൻ അനുജനോടൊന്നിച്ചു് വരുന്നുണ്ടോ എന്നു് അവനീന്ദ്രാത്മജ ജിജ്ഞാസയോടെ നോക്കി. പച്ചനിറത്തിലുള്ള വനാന്തർഭാഗമല്ലാതെ മറ്റൊന്നും ആ വിശാലലോചനങ്ങളിൽ കാണുവാൻ കഴിഞ്ഞില്ല.

**ഇങ്ങിനെ ആർഷമായ ശ്രീമദ്^രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം നാല്പത്താറാം സർഗ്ഗം അവസാനിച്ചു.**

---

## നാല്പത്തിയേഴാം സർഗ്ഗം. (രാവണാധിക്ഷേപം)

ദേവിയെ അപഹരിക്കുവാൻ തയ്യാറായിവന്ന ദശഗ്രീവന്റെ വാക്കുകൾ കേട്ട ദേവി:—

"ഇദ്ദേഹം അതിഥിയും ബ്രാഹ്മണനുമാണു്. ഈ സന്യാസിവര്യൻ ചോദിച്ചതിന്നു് ഉത്തരം പറഞ്ഞില്ലെങ്കിൽ, ഏതെങ്കിലും ശാപവചസ്സുകൾതന്നെ പറയുവാനും വഴിയുണ്ടു്."

ഇത്തരത്തിൽ പലതും ചിന്തിച്ച സീതാദേവി, സവിനയം സ്വവൃത്താന്തം വ്യക്തമാക്കുവാനുറച്ചു:—

"മാമുനീന്ദ്ര, മഹാനുഭാവനായ വിദേഹമന്നവൻ ജനകമഹാരാജഷിയുടെ സീമന്തപുത്രിയാണു് ഞാൻ. സീത എന്നു് പേർ. ശ്രീരാമചന്ദ്രന്റെ ധമ്മപത്നി.

ഒരുപന്തീരാണ്ടോളം അയോദ്ധ്യാരാജധാനിയിൽ, മനുഷ്യോചിതങ്ങളായ സവ്വസുഖങ്ങളുമാസ്വദിച്ചു് വസിച്ചു. പതിമൂന്നാമത്തെവർഷം, മഹാരാജാദശരഥൻ, മന്ത്രിമാരോടാലോചിച്ചു്, ശ്രീരാമപട്ടാഭിഷേകത്തിന്നു് ഒരുക്കങ്ങൾ തുടങ്ങി. ആ സന്ദർഭത്തിൽ കൈകേയീമാതാവു് —എന്റെ ശ്വശ്രുവാണു്—ധമ്മപാശത്താൽ മന്നവേന്ദ്രനെ കുടുക്കികീഴൊതുക്കി. രണ്ടുവരങ്ങൾ നൽകാമെന്നു് സത്യം ചെയ്യിച്ചു. സത്യമാർഗ്ഗസുസ്ഥിരനായ ദശരഥമഹാരാജാവു്, കൈകേയീ

മാതാവിന്റെ നിർദ്ദേശമനുസരിച്ച്, എന്റെ ഭർത്താവിനെ ദണ്ഡകാരണ്യത്തി ലേക്ക് അയക്കുവാനും, ഭരതകുമാരനെ അഭിഷേകം ചെയ്യിക്കാനും നിശ്ചയിച്ചു. മാത്രമല്ല, രാമന്ന് അഭിഷേകംചെയ്താൽ, ഭക്ഷണമോ ജലപാനമോ തനിക്ക് ഇല്ലെന്നും, ജീവനെ ഇന്ന് അവസാനിപ്പിക്കുമെന്നും, നിഷ്കരുണംപറഞ്ഞ മാതാവിനോട് ശ്വശുരൻ, രാമനെ കാട്ടിലേക്ക് അയക്കാതിരുന്നാൽ എന്തു വേണമെങ്കിലും നല്കാമെന്ന് കേണുകൊണ്ടഭ്യർത്ഥിച്ചു.

അമേയതേജസ്വിയായ ഭർത്താവിന്ന് അന്ന് ഇരുപത്തഞ്ച് വയസ്സും, എനിക്ക് പതിനെട്ടുവയസ്സുമായിരുന്നു.

സത്സ്വഭാവങ്ങളൊത്തുചേർന്ന സത്യവാൻ, നിർമ്മലനായ വിശാലായത ലോചനൻ, സകലജീവജാലങ്ങൾക്കും ഹിതകർമ്മരതനായ മഹാബാഹു എന്നി ങ്ങനെ ലോകവിഖ്യാതനാണ് ശ്രീരാമൻ.

എന്നാലും, പിതാവായ ദശരഥമഹീപതി മഹാദ്യുതിമാനാണെങ്കിലും, മദനാതപാവിവശതേജസ്സോടെ, കൈകേയീമാതാവിന്റെ ആഗ്രഹസിദ്ധിക്കായി രാമാഭിഷേകം നടത്തിയില്ല.

എന്റെ ജീവനാഥൻ അഭിഷേകത്തിന്നെല്ലാം ഒരുങ്ങി, താതസമീപത്തി ലെത്തിയപ്പോൾ, യാതൊരു പതർച്ചയുമില്ലാത്ത വാക്കുകൾ കൈകേയീദേവി ഇപ്രകാരം പറഞ്ഞു:—

"ഹേ കുമാരാ, നിന്റെ അച്ഛൻ കല്പിച്ചതു് ഞാൻ പറയാം. കേൾക്കു— യാതൊരുവിധ ശത്രുക്കളുമില്ലാത്ത അയോദ്ധ്യാരാജ്യം ഭരതന്നു കൊടുക്കണം. നീ പതിന്നാലു സംവത്സരം കാനനത്തിൽ വസിക്കണം. രഘുകുലസംജാതനാണെ ങ്കിലും നീ സന്യസിക്കണം. അച്ഛന്നു് അസത്യമേല്ക്കാതെ കഴിക്കണം."

എന്റെ പ്രാണനാഥന്നു് ഈ വാക്കുകൾ അല്പംപോലും ഭാവവ്യത്യാസമുണ്ടാ ക്കിയില്ല. മനശ്ചാഞ്ചല്യമില്ലാതെ, അങ്ങിനെ ചെയ്യാമെന്നു് മഹാപ്രഭു അരുളി ച്ചെയ്തു. ആ പറഞ്ഞതു് അക്ഷരംപ്രതി അനുഷ്ഠിച്ചു. ഹേ ബ്രാഹ്മണശ്രേഷ്ഠ, എന്റെ ജീവനായകൻ, സത്യമല്ലാതെ ഒരിക്കലും കളവു പറഞ്ഞിട്ടില്ല. ദാനം കൊടുക്കുകയല്ലാതെ വാങ്ങിയിട്ടില്ല. അവിടുത്തെ ദൃഢവ്രതമാണിതു്. ഇളയമ്മ യായ സുമിത്രാദേവിയുടെ തനയൻ—അമേയവീരനും ശത്രുഹന്താവുമായ അനുജൻ— ധർമ്മചര്യയിൽ അഗ്രജനുതുല്യനായ അചഞ്ചലമനസ്കൻ— വീരവീരനായ ലക്ഷ്മ ണൻ— ഭ്രാതൃശുശ്രൂഷക്കു് ഒന്നിച്ചുതന്നെയുണ്ടു്.

ഈ ദണ്ഡകമഹാരണ്യത്തിൽ, എന്നെ സംരക്ഷിക്കുവാനുള്ളതു്, ജിതേന്ദ്രിയനും, ധർമ്മസ്വരൂപനും, ചാപബാണഖഡ്ഗധാരിയായ അനുജനൊന്നിച്ച കാകൽസ്ഥനാണു്. ഇങ്ങിനെ, കൈകേയീമാതാവിൻെറ വാക്കനുസരിച്ചു്, പിതാവിനെ സത്യവ്രതനാക്കുവാൻ, ഞങ്ങൾ മൂന്നുപേർ ഈ മഹാടവിയിൽ വസിക്കുന്നു.

ദ്വിജവര്യനായ മാമുനീശ്വരാ, അവിടുന്നു് അല്പനേരം വിശ്രമിക്കുമ്പോഴേക്കും, വന്യഭോജ്യങ്ങൾ ധാരാളം സംഭരിച്ചുകൊണ്ടു്, ശ്രീരാമദേവൻ അനുജനൊന്നിച്ചു് ഇവിടെ എത്തും.

വിപ്രോത്തമനായ അവിടുത്തെ ഗോത്രമേതാണു്? പേരെന്താണു്? ഈ ഉഗ്രമാരണ്യത്തിൽ ഒററക്കു് സഞ്ചരിക്കുവാൻ പ്രത്യേകം കാരണമെന്തെങ്കിലുമുണ്ടോ? സത്യം പറയുമല്ലൊ.''

ശ്രീരാമചന്ദ്രസഹധർമ്മിണിയുടെ ചോദ്യങ്ങൾ രാക്ഷസേശ്വരനെ സംതൃപ്തനാക്കി. എന്നാൽ, ഉത്തരം അത്യുഗ്രമായിരുന്നു:—

സുന്ദരീമണിയായ സീതേ, ദേവന്മാർ, അസുരന്മാർ, നാഗങ്ങൾ തുടങ്ങിയ സർവ്വജീവജാലങ്ങളും, ഏതൊരു പേർ കേട്ടാൽതന്നെ ഭയപ്പെട്ടു് കിടുകിടാ വിറക്കുമോ, രാവണൻ എന്ന വിഖ്യാതി മൂന്നുലോകങ്ങളിലും ഒരുപോലെ പരത്തിയ നക്തഞ്ചരേന്ദ്രനാണു് ഈ ഞാൻ.

തങ്കവർണ്ണഗാത്രിയായ നീ, അരുണനിറത്തിലുള്ള ആടയുമണിഞ്ഞു്, ത്രിലോകസുന്ദരീരത്നമായി വിലസുന്നതുകണ്ടതുമുതൽ, എൻെറ പത്നിമാരിൽ എനിക്കു് ആസക്തിയില്ലെന്നുമാത്രമല്ല, അല്പം വെറുപ്പുകൂടി തോന്നുന്നു. ഞാൻ വിജയിച്ച രാജ്യങ്ങളിൽനിന്നെല്ലാം സുന്ദരീതിലകങ്ങളെ കുറച്ചൊന്നുമല്ല കൊണ്ടുവന്നിട്ടുള്ളതു്. ആ സ്ത്രീസംഘത്തിൻെറ അധിനായികയായി നിന്നെ ഞാൻ നിയമിക്കാം.

മഹാസാഗരമദ്ധ്യത്തിൽ ത്രികൂടാചലത്തിൻെറ മുകളിൽ, പ്രസിദ്ധമാന്ന ലങ്കാനഗരം പ്രശോഭിക്കുന്നുണ്ടു്. അവിടെയുള്ള മനോമോഹനാരാമങ്ങളിൽ, നമുക്കു് ഒന്നിച്ചു് വിഹരിക്കാം. സീതേ, ആ സമയം നിനക്കു് ഈ വൻകാടിനെപ്പററിയും, ഇവിടുത്തെ ജീവിതത്തെപ്പററിയും ഓർമ്മതന്നെ ഉണ്ടാകില്ല.

സർവ്വലോകനാഥനായ എന്റെ പട്ടമഹിഷിയാണിനിമുതൽ ദേവി. സർവ്വാഭരണവിഭൂഷിതകളായ അയ്യായിരം ദാസിമാർ നിന്നെ പരിചരിക്കുവാൻ എപ്പോഴുമുണ്ടാകും.''

നക്തഞ്ചരേശ്വരനായ ദശാനനന്റെ വാക്കുകൾ, അവാച്യസുന്ദരീരത്നമായ സീതാദേവിയെ അല്പം ചൊടിപ്പിക്കുകയാണുണ്ടായത്. സകലജീവജാലങ്ങളും ഭയപ്പെടുന്ന രാവണനെ ഒട്ടും കൂസാതെ:—

''ഹേ ലങ്കാധിപ, മാമലപോലെ ചലനരഹിതനും, ദേവേന്ദ്രനെപ്പോലെ അത്ഭുതപരാക്രമിയും, മഹാസാഗരംപോലെ അക്ഷോഭ്യനുമാണ് എന്റെ ഭർത്താവ്. അത്ഭുതസ്വരൂപിയായ ശ്രീരാമദേവനെ സദാ അനുഗമിക്കുന്ന ധർമ്മദാരങ്ങളാണ് ഈ ഞാൻ. ഉത്തമങ്ങളായ എല്ലാലക്ഷണങ്ങളുമൊത്തുചേർന്നവനും, പടർന്നുപന്തലിച്ച പേരാൽപോലെ ഏവർക്കും അഭയമേകിക്കൊണ്ടിരിക്കുന്നവനും, സത്യസന്ധനും മഹാത്മാവുമായ ശ്രീരാമചന്ദ്രനെ അനുയാനം ചെയ്യുന്ന ധർമ്മപത്നിയാണ് ഈ സീത. ഉരുണ്ടുനീണ്ടകൈകൾ, വിശാലമാറിടം, സിംഹതുല്യപരാക്രമം, തത്തുല്യഭാവവും നടത്തവും ഇതെല്ലാമൊത്തുചേർന്ന രഘുവരരാമന്റെ ധർമ്മപത്നിയാണ് ഈ ഞാൻ. ശരൽക്കാലപൂർണ്ണചന്ദ്രവദനനും, ഇന്ദ്രിയനിഗ്രഹം ചെയ്തവനും, മഹാനുഭാവനും, അനശ്വരകീർത്തിമാനും, രഘുവംശരാജകുമാരനുമായ ശ്രീരാമചന്ദ്രന്റെ സഹധർമ്മിണിയാണ് ഞാൻ.

നിശാചരപതിയായ രാവണ, മനുഷ്യസിംഹപത്നിയായ ഈ സിംഹിയെ, വെറുമൊരു കുറുക്കനെപ്പോലെയുള്ള നീയാണോ ആഗ്രഹിക്കുന്നത്? മാർത്താണ്ഡപ്രഭയെപ്പോലെ എന്നെയുണ്ടോ നിനക്ക് സ്പർശിക്കുവാൻ സാധിക്കുന്നു? രാക്ഷസേശ്വരാ, മന്ദഭാഗ്യനായ നിനക്ക് അനേകം കാഞ്ചനവൃക്ഷങ്ങളെ കാണുവാൻ സാധിച്ചിട്ടുണ്ടാകും. പക്ഷെ, രഘുവംശരത്നമായ ദാശരഥിയുടെ ധർമ്മപത്നിയെ, ഹേ രാവണാ നീ ആഗ്രഹിക്കുന്നുവല്ലോ. കഷ്ടം തന്നെ. ക്ഷുൽപിപാസാദികളാൽ ഏററവും കുപിതനായൊരു ഉഗ്രസിംഹത്തിന്റേയോ, കാകോളവിഷമാർന്ന മഹാസർപ്പത്തിന്റേയോ വായിൽനിന്നു് ദംഷ്ട്രപറിക്കുവാൻ വിചാരിക്കുകയാണ് നീയിപ്പോൾ. മഹാഗിരിയായ മന്ദരത്തെ കൈകളിൽ സലീലം എടുക്കുവാനാണ് നീ ഇച്ഛിക്കുന്നത്.

ദാനവേന്ദ്ര, കാളകൂടവിഷം പാനംചെയ്ത് സൈ്വരമായിരിക്കുവാൻ—നിശിതാഗ്രമായ സൂചിയാൽ കണ്ണുകൾ നല്ലപോലെ തുടയ്ക്കുവാൻ—ഏററവും മൂർച്ചയുള്ളവാൾത്തല നക്കുവാൻ—വിചാരിക്കുന്നൊരു വിഡ്ഢിയെപ്പോലെയാണ് ഹേ രാവണാ, ശ്രീരാമചന്ദ്രപ്രിയപത്നിയെ നേടുവാൻ നീ ആഗ്രഹിക്കുന്നത്.

ഹേ ലങ്കാധിപാ, നിൻെറ ഇപ്പോഴത്തെ ആഗ്രഹം, വലിയൊരു കരിങ്കല്ല് കഴുത്തിൽ കെട്ടിത്തൂക്കി സമുദ്രം നീന്തുവാൻ ഇച്ഛിക്കുന്നതുപോലെയാണ്; കത്തുന്ന തീയ്യിനെ വസ്ത്രത്തിൽ പൊതിഞ്ഞ് സൂക്ഷിക്കുവാനാണ്; നീ ഉദ്ദേശിക്കുന്നത്. സൂര്യചന്ദ്രന്മാരെ രണ്ടുകൈകളിലെടുത്ത് സ്വച്ഛന്ദം ക്രീഡിക്കുവാൻ വിചാരിക്കുന്നതുപോലെയാണ്.

കഷ്ടം! രാക്ഷസാധിപനായ നീ ശ്രീരാമചന്ദ്രപത്നിയെ അപഹരിക്കുവാൻ ആഗ്രഹിക്കുന്നുവല്ലൊ. വജ്രതുല്യമൂർച്ചയുള്ള ശൂലാഗ്രത്തിൽ നടക്കുവാനോ നൃത്തംവെക്കുവാനോ സാധിച്ചേക്കാം; നാഗേന്ദ്രൻെറ കാളകൂടവിഷം വിരൽ കൊണ്ട് തുടച്ചുനീക്കുവാൻ കഴിഞ്ഞേക്കാം. അതിലും കടുത്തകാര്യമാണ് നീയിപ്പോൾ ഇച്ഛിക്കുന്നത്.

മൃഗേന്ദ്രനും കുറുക്കനുമെന്നപോലെ, മഹാസാഗരവും കാട്ടരുവിയുമെന്നപോലെ, സുധാരസവും അരിക്കാടിയുമെന്നപോലെ, വ്യത്യാസമാണ് ശ്രീരാമനും നിനക്കുമുള്ളത്.

കറകളഞ്ഞ സ്വർണ്ണത്തിനും ഈയക്കട്ടിക്കും; പരിശുദ്ധഹിമസലിലത്തിനും ചളിക്കും; രാജഹംസത്തിനും കഴുകനും; ഉള്ള വ്യത്യാസമാണ്, രാജരാജേന്ദ്രനായ ശ്രീരാമചന്ദ്രനും, രാക്ഷസവര്യനായ നിനക്കുമുള്ളത്.

ദൈത്യരാജാ, ദേവേന്ദ്രതുല്യനായ ശ്രീരാമദേവൻ, ചാപബാണങ്ങൾ ധരിച്ചുകൊണ്ടിരിക്കുമ്പോൾ, ഞാൻ അപഹൃതയായാലും, ഈച്ചക്ക് നെയ്യ് എന്നതുപോലെ, നിനക്ക് ഒരിക്കലും ദഹിക്കുകയില്ല.''

പരിശുദ്ധയായ ജാനകീദേവി യാതൊരുകൂസലും കൂടാതെ ത്രിലോകകണ്ടകനായ രാവണനോട് ഇപ്രകാരം പറഞ്ഞപ്പോഴേക്കും, ആ പൂമേനി, കൊടുങ്കാററ തട്ടിയ വാഴപോലെ വിറച്ചു.

അന്തകതുല്യനായ രാവണനാകട്ടെ സീതാദേവി, ഭയന്ന് വിറയ്ക്കുന്നതു കണ്ടപ്പോൾ, അതൊന്നുകൂടി അധികരിപ്പിക്കുവാൻ, സ്വന്തം കുലം ബലം നാമം സകർമ്മസാമർത്ഥ്യം എന്നിവയെക്കുറിച്ച് വിവരിക്കുവാൻ തുടങ്ങി.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, നാല്പത്തിയേഴാം സർഗ്ഗം അവസാനിച്ചു.**

---

## നാല്പത്തിയെട്ടാം സർഗ്ഗം (രാവണൻെറ ആത്മശ്ലാഘ)

സീതാദേവിയുടെ കുസലില്ലാത്ത വാക്കുകൾ രാവണനെ ക്രോധതാമ്രാക്ഷനാക്കി. പുരികങ്ങൾ, നെററിയിൽ ഒടിച്ചുവെച്ചതുപോലെയായി. കണ്ണുകളിൽ നിന്നു് അഗ്നിവമിക്കുന്നതുപോലെ തോന്നി. ഉഗ്രസ്വരത്തിൽ:—

"ഹേ സീതേ, ഈ രാവണൻ ആരാണെന്നാണു് മനസ്സിലാക്കിയതു്? വിശ്രവസ്സിൻെറ പുത്രനും, വൈശ്രവണൻെറ സഹോദരനും, മഹാപ്രതാപിയുമായ ദശഗ്രീവനാണെന്നു് നീ മനസ്സിലാക്കുക. ദേവന്മാർ- ഗന്ധർവ്വന്മാർ- പിശാചുക്കൾ- ഉരഗങ്ങൾ- പക്ഷികൾ തുടങ്ങി എല്ലാ ജീവികളും, യമനെ കാണുന്നതുപോലെ, എന്നെപ്പേടിച്ചു് ഒളിക്കുന്നു.

അച്ഛൻ ഒന്നാണെങ്കിലും രണ്ടമ്മമാരിൽ ജനിച്ചവരാണു് വൈശ്രവണനും ഞാനും. സംഗതിവശാൽ, വിത്തേശനോടു് ഒരിക്കൽ എനിക്കു് പോരാടേണ്ടി വന്നു. ഏററവും ചൊടിച്ചുകൊണ്ടു് യുദ്ധത്തിനാവന്ന അദ്ദേഹത്തെ നേരിട്ടു നിന്നു് നിഷ്പ്രയാസം തോല്പിച്ചവനാണു് ഞാൻ. ഐശ്വര്യപൂർണ്ണമായ സ്വനഗരം പരിത്യജിച്ചു്, ആ നരവാഹനൻ കൈലാസപർവ്വതത്തിൽ ജീവരക്ഷക്കു് അഭയം തേടിയിരിക്കുകയാണു്.

മംഗളസ്വരൂപിണിയായ മൈഥിലീ, മനോവിചാരത്തിന്നനുസരിച്ചു് വിഹായസ്സിൽക്കൂടി യഥേഷ്ടം സഞ്ചരിക്കുന്ന "പുഷ്പകം" എന്ന പ്രസിദ്ധ വിമാനത്തെ, പൌരുഷംകൊണ്ടു് ഞാൻ സ്വാധീനമാക്കിക്കൊണ്ടുപോന്നു. അംബരതലത്തിലുംമററും സ്വച്ഛന്ദം ഇന്നതിൽ സഞ്ചരിക്കുന്നവനാണു് ഈ ഞാൻ. ത്രൈലോക്യസുന്ദരിയായ വൈദേഹീ, കോപിഷ്ഠനായാൽ എൻെറ മുഖത്തേക്കു് നോക്കുവാൻ സാധിക്കുന്നവർ ആരുമില്ല. ഇന്ദ്രാദിദേവശ്രേഷ്ഠന്മാർ പേടിച്ചരണ്ടു് നാനാദിക്കിലേക്കും പലായനം ചെയ്യും. ഞാൻ ഇരിക്കുന്ന സ്ഥലത്തേക്കു്, വായുപോലും വിനയാന്വിതനായിട്ടേ വരുകയുള്ളു. സൂര്യൻെറ ചണ്ഡകിരണങ്ങൾ എന്നിൽ പതിക്കുന്നതു് മൃദുലമായിട്ടാണു്. അല്ലെങ്കിൽ ഞാനൊന്നു നോക്കിയാൽ മതി, അക്കൻ അമൃതകിരണനാകാൻ. ഞാൻ നടക്കുകയും ഇരിക്കുകയും ചെയ്യുന്ന സ്ഥലങ്ങളിൽ, മാമരങ്ങളുടെ ഇലകൾപോലും അനങ്ങില്ല. കുതിച്ചുപായുന്ന നദികൾ നിശ്ചലങ്ങളാകും.

സമുദ്രമദ്ധ്യത്തിലാണു് എൻെറ ലങ്കാരാജ്യം. അമരാവതിപോലെയുള്ള ആ പട്ടണം, വൈഡൂര്യരത്നതോരണങ്ങളാലലംകൃതമായ പൊൻമതിലുകളാൽ വിള

ങ്ങുന്നു. ആന-കുതിര-തേര് -കാലാറ എന്നിവയാൽ നിറഞ്ഞതും, എപ്പോഴും പെരുമ്പറനാദം മുഴങ്ങുന്നതുമായ ലങ്കാനഗരിയിൽ, എല്ലാഋതുക്കളിലും പുഷ്പിക്കുന്നതും കായ്ക്കുന്നതുമായ വൃക്ഷലതാദികളാലിടതൂന്ന രമ്യോദ്യാനങ്ങറ എത്രയാണെന്നോ? സീതേ, എന്നോടൊന്നിച്ച് നിനക്കവിടെ സസുഖം വസിക്കാം. ക്രമത്തിൽ നിനക്ക് മനുഷ്യനെത്തന്നെ ഓക്കവാൻ സമയമില്ലാതാകും. ദിവ്യങ്ങളും മാനുഷ്യങ്ങളുമായ സുഖഭോഗങ്ങളെല്ലാം എന്നോടൊന്നിച്ച് നിനക്ക് ആസ്വദിക്കാം.

മഹാരാജാദശരഥന്ന് അറിയാം സീമന്തപുത്രൻ ഒന്നിനും കെല്പില്ലാത്തവനാണെന്ന്. അതുകൊണ്ട് ഓമനപ്പുത്രനായ ഭരതന്ന് അയോദ്ധ്യാരാജ്യം കൊടുത്തു. രാമനെ കാട്ടവാഴ്ക്കും അയച്ചു. രാജ്യഭ്രഷ്ടനായി, മനഃസുഖമെല്ലാം നശിച്ച് അരണ്യത്തിലധിവസിക്കുന്ന ഒരു വെറും പാവമാണ് രാമൻ.

എൻെറ സീതേ, അവനെക്കൊണ്ട് എന്തൊരു സുഖമാണ്, ലോകൈകസുന്ദരിയായ നിനക്ക് കിട്ടുക? എല്ലാ ലോകങ്ങളിലുമുള്ള രാക്ഷസന്മാരുടെ ചക്രവത്തിയാണ് ഞാൻ. കാമബാണങ്ങളാൽ സന്തപ്തനായി, നിന്നേയുമന്വേഷിച്ച് വന്നെത്തിയവനുമാണ്. കുമാരി, എന്നെ നീ നിരസിക്കരുത്. അഥവാ, തിരസ്കരിച്ചാൽ, പുരൂരവസ്സിനെ പാദതാഡനംചെയ്ത ഉവ്വശിയെപ്പോലെ നിനക്ക് പശ്ചാത്തപിക്കേണ്ടി വരികയും ചെയ്യും.

നിൻെറ ഭത്താവാണെന്നു പറയുന്നില്ലേ, രാമൻ. അവൻ യുദ്ധത്തിൽ നേരിടുകയാണെങ്കിൽ, എന്റെ ഈ ചെറുവിരലിന്നു സമമാകയില്ല. സീതേ, അനേകപുണ്യങ്ങറ നിനക്ക് ഒന്നിച്ചുചേന്നതിനാൽ മാത്രമാണ്- അതിററ മഹാഭാഗ്യമാണ്- ഈ എന്നെ ഇവിടേക്കെത്തിച്ചതു്. ദുഃഖമെന്നതെന്തെന്നറിയാതെ, എന്നോടൊന്നിച്ച് നിനക്ക് വസിക്കാം.''

രാവണൻെറ ആത്മപ്രശംസ ദേവിയിൽ സന്തോഷമല്ല ഉളവാക്കിയതു്. ആ വിശാലനയനങ്ങളിൽനിന്ന് തീജ്വാലകറ പുറപ്പെടുന്നതുപോലെ തോന്നി. ഘോരകാന്താരമദ്ധ്യത്തിൽ, ഏകാകിനിയായി, രാക്ഷസപ്പെരുമാളുടെ മുന്നിൽ നില്ക്കുന്ന ശ്രീരാമചന്ദ്രധമ്മപത്നി, കഠിനങ്ങളായ വാക്കുകറതന്നെ അരുളിച്ചെയ്തു:-

''ത്രിലോകാധിപനായ രാവണാ, സവ്വജീവികളും ഭക്തിപൂവ്വം നമസ്കരിക്കുന്ന വൈശ്രവണൻ, നിൻെറ അഗ്രജനായിട്ടും, നീ എങ്ങിനെയാണ് ഇത്രയും ഉച്ഛി

നീതനായതു്? ദുഷ്ടബുദ്ധി മാത്രമല്ല, ഇന്ദ്രിയങ്ങൾക്കു് മുഴുവൻ അടിമപ്പെട്ടവനും കൂടിയായ നീ രാജാവായതിനാൽ ഒരുകാര്യം നിസ്സംശയം പറയാം; അരക്കവംശത്തിന്റെ വിനാശം!

ദേവേന്ദ്രപത്നിയായ ശചീദേവിയെ കട്ടുകൊണ്ടുപോയാൽക്കൂടി, ഒരുപക്ഷെ നിനക്കു് ജീവിച്ചിരിക്കാൻ സാധിച്ചേക്കും. എന്നാൽ, സൂര്യവംശജാതനായ രഘുരാമപത്നിയെ അപഹരിച്ചാൽ നിന്റെ ജീവിതം അവസാനിച്ചു. അമൃതം പാനംചെയ്താൽകൂടി, ശ്രീരാമസഹധർമ്മിണിയെ സ്പർശിച്ചുവെങ്കിൽ അവൻ അന്തകാലയത്തിലെത്തിക്കഴിഞ്ഞു.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം നാല്പത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിയൊമ്പതാം സർഗ്ഗം. (സീതാപഹരണം)

ജനകരാജസുതയുടെ നിർഭയവാക്കുകൾകേട്ട ദശാനനൻ കൈകൾകൂട്ടി ശക്തിയിൽ തിരുമ്മി. ദേഹംക്രമത്തിൽ ക്രമത്തിൽ വളരെയധികം വലുതായി. വീണ്ടും:–

''ഹേ, സീതേ, നീ ഒന്നാന്തരമൊരു ഭ്രാന്തിയാണു്. എന്റെ വീര്യപരാക്രമങ്ങൾ ഇത്രയൊക്കെപ്പറഞ്ഞിട്ടും മനസ്സിലായില്ലല്ലൊ. കഷ്ടം തന്നെ. ഹേ, സുന്ദരീ, നിരാലംബമായ ആകാശത്തിൽ നിന്നുകൊണ്ടു്, ഈ കൈകളിൽ ഭൂമിയെ ഞാനുയർത്തും. സാഗരജലം മുഴുവൻ കുടിച്ചുവററിക്കും. യുദ്ധത്തിന്നു് ഒരുങ്ങിയാൽ അന്തകന്റെകൂടി അന്ത്യം വരുത്തും. കൂർത്തുമൂർത്ത ശരജാലങ്ങളാൽ ഭൂമിയെ പിളർക്കും. ഭാസ്കരനെ ചലനരഹിതനാക്കും.

സീതേ, ആഗ്രഹിച്ചതേതും നല്കുന്ന ഉത്തമനായ ഭർത്താവും, കാമരൂപിയുമാണു് നിന്റെ മുന്നിൽ നില്ക്കുന്നവൻ. ഹേ ഭ്രാന്തത്തീ, എന്നെ നോക്കു്.''

രാവണന്റെ നേത്രങ്ങൾ സൂര്യാഗ്നികൾപോലെ ജ്വലിച്ചു. ചുകന്ന കണ്ണുകൾക്കുചുററും മഞ്ഞവർണ്ണം വ്യാപിച്ചു. കുബേരസഹജനായ രാക്ഷസാധിപൻ, ഭിക്ഷുവിന്റെ സൌമ്യരൂപം പെട്ടെന്നു് ഉപേക്ഷിച്ചു. അന്തകതുല്യമായ ദേഹത്തെ വ്യക്തമാക്കി.

കരിങ്കാർനിറമാന്ന ഭീമശരീരം; തീക്കട്ടപോലെ തിളങ്ങുന്ന അക്ഷികഠം; ചുടുചുടുത്തവസ്ത്രങ്ങരം; പത്തുശിരസ്സുകഠം; ഉരുണ്ടുനീണ്ട ഇരുപതുകൈകഠം; രത്നഖചിതങ്ങളായ സ്വർണ്ണാഭരണങ്ങഠം; ഇങ്ങിനെ, ഏതൊരു ജീവിയും കണ്ടാൽ നടുങ്ങുന്ന വേഷത്തിൽ, സ്ത്രീരത്നമായ സീതാദേവിയെ നുറിച്ചു നോക്കിക്കൊണ്ടു്:–

ഹേ സുന്ദരീ, മൂന്നുലോകങ്ങളിലും യശോധാവള്യം പരത്തിയ, ഉത്തമനായൊരുവനെ, ഭർത്താവായി ലഭിക്കാൻ നീ ആഗ്രഹിക്കുന്നുവെങ്കിൽ എന്നോടുകൂടി ച്ചേരുക. വാക്കുകഠംകൊണ്ടു് വിവരിക്കുവാൻ സാധിക്കാത്തത്ര മഹത്വമാന്ന ഒരു ഭർത്താവാണു് ഞാൻ. എന്നെ ഭജിച്ചു് സസുഖം വസിച്ചാലും. നിനക്കു് അനിഷ്ടമായ യാതൊന്നും, ഒരിക്കലും ഞാൻ ചെയ്യുന്നതല്ല.

വെറും ഒരുസാധാരണമനുഷ്യൻ –രാജ്യംപോയി ഭിക്ഷുവിനെപ്പോലെ തെണ്ടുന്നവൻ –അല്പായുസ്സായവൻ –കഷ്ടം! ഒരു രാമൻ–അവനിലുള്ള സ്നേഹമങ്ങു കളയു. അതെടുത്തു് എന്നിൽ അണയ്ക്കു. ഒരു പൊട്ടപ്പെണ്ണിൻെറ വാക്കുകേട്ടു്, സ്വന്തം രാജ്യത്തേയും ബന്ധുക്കളേയും വെടിഞ്ഞു്, കാനനത്തിൽ ചുററി ക്കറങ്ങുന്നവനിൽ സ്നേഹശാലിനിയാകുന്നതു്, പണ്ഡിതമാനിത്വവും അജ്ഞതയു മാണു്. ദുർബ്ബുദ്ധിയും ദുർബ്ബലനുമായ രാമൻ, കടുവകഠം കൂട്ടമായുള്ള കാട്ടിലാണു് ചുററിത്തിരിയുന്നതു്."

ദുർമതിയും രാക്ഷസേശ്വരനുമായ രാവണൻ, കാമാന്ധനായി, പ്രലോഭന വാക്കുകഠം പലതുമിങ്ങനെ പറഞ്ഞു. കാലപ്രചോദിതനായി ബുധൻ രോഹിണീനക്ഷത്രത്തെ എന്നപോലെ സതീരത്നത്തെ പിടിക്കുവാൻ അടുത്തു.

സീതാദേവിയുടെ കാർകൂന്തൽ ഇടത്തെ കൈകൊണ്ടും, ഊരുക്കഠം വലതു കൈകൊണ്ടും ഗ്രഹിച്ചു.

വന്മലപോലെയുള്ള ദേഹം, വളഞ്ഞുകൂത്തു് ചന്ദ്രക്കലപോലെയുള്ള ദംഷ്ട്ര ങ്ങഠം, നീണ്ടുരുണ്ടബാഹുക്കഠം, അത്യുഗ്രനായ ദശകന്ധരനെ കണ്ടപ്പോഠം, വന ദേവതകഠം ഭയപ്പെട്ടു് നാലുപാടും പാഞ്ഞുകഴിഞ്ഞു. മായാമയവും ദിവ്യവു മായൊരു രഥം, കാനിശബ്ദത്തോടെ പെട്ടെന്നു് അവിടെയെത്തി. സുവർണ്ണ ചക്രങ്ങളോടുകൂടിയ ആ തേരിൽ, പരുഷവാക്കുകഠം പറയുന്ന ദശാനനൻ സീതയെ മടിയിൽവെച്ചു് ആരോഹണംചെയ്തു.

രാക്ഷസന്റെ പിടിയിൽപെട്ട മൈഥിലി, ദുഃഖസാഗരനിമഗ്നയായി ദീന ദീനം, വിദൂരത്തിലുള്ള ഭർത്താവിനെ, "രാമാ, ലോകാഭിരാമാ," എന്നിങ്ങനെ ഉച്ചത്തിൽ വിളിച്ചു. തന്നിൽ ഒട്ടുംതന്നെ സ്നേഹലേശമില്ലാത്ത സീത, പന്നഗേന്ദ്ര കുമാരിയെപ്പോലെ കിടന്നുരുളുന്നതുകണ്ട അരക്കൻ, അതികാമത്തോടെ ദേവിയെ എടുത്തു് ആകാശത്തിലേക്കു് ഉയർന്നു; വാനിൽക്കൂടി ത്വരിതമായി യാത്രതുടങ്ങി. മദിച്ച ഭ്രാന്തിയെപ്പോലെ വൈദേഹി ദീനസ്വരത്തിൽ ഉറക്കെ കരഞ്ഞുകൊണ്ടു്:—

"എന്റെ അനുജാ, ലക്ഷ്മണാ, അമേയ ശക്തനായ കുമാരാ, ഭ്രാതൃചിത്തപ്രസാദത്തിന്നു് അനവരതം യത്നിക്കുന്നവനേ, മഹാശത്രുവായ രാക്ഷസാധമൻ ഇതാ എന്നെ കട്ടുകൊണ്ടുപോകുന്നു. അനുജാ ഇതു് അറിയുന്നില്ലേ?

ജീവിതവും, സുഖവും, ഐശ്വര്യവും ധർമ്മാചരണത്തിന്നുവേണ്ടി പരിത്യജിച്ച രഘുവംശശ്രേഷ്ഠാ, അധർമ്മനിരതനായ നക്തഞ്ചരൻ എന്നെ കൊണ്ടുപോകുന്നതു് കാണുന്നില്ലേ? അവിടുന്നു് പ്രാന്തപനാണല്ലോ. ദുഷ്ടനിഗ്രഹം വ്രതമായി സ്വീകരിച്ച മഹാപ്രഭോ, ഇത്രമാത്രം മഹാപാപിയായ ദശാസ്യനെ ശിക്ഷിക്കാത്തതു് എന്തുകൊണ്ടാണു്?

സസ്യങ്ങളുടെ ഫലങ്ങൾ പക്വമാകണമെങ്കിൽ, കാലംകൂടി എത്തണം. ദുഷ്ടന്മാരുടെ കർമ്മങ്ങൾക്കും അതേപോലെ, പെട്ടെന്നു് ഫലം കിട്ടുകയില്ലല്ലോ.

ദുഷ്കാലത്താൽ പിഴച്ച ബുദ്ധിയോടുകൂടിയ രാക്ഷസാധമാ, ഇത്തരം കടുംകൈ ചെയ്യുന്ന നിനക്കു്, ഘോരതരങ്ങളായ ആപത്തുകളോടുകൂടിയ അന്ത്യം ശ്രീരാമനാൽ വന്നുചേരട്ടെ!

ധർമ്മസ്വരൂപിയായ ശ്രീരാമചന്ദ്രന്റെ സഹധർമ്മിണിയെ, ഇങ്ങിനെ നിശാചരൻ കട്ടുകൊണ്ടുപോയി എന്നറിഞ്ഞാൽ ബന്ധുക്കളോടുകൂടിയ കൈകേയീദേവി കൃതകൃത്യയായിത്തീർന്നേക്കും."

ഭയചകിതയായ നൃപനന്ദിനി, ചഞ്ചലനയനങ്ങളെ നാലുപാടും പായിച്ചുകൊണ്ടു് തുടർന്നു:—

"ജനസ്ഥാനത്തിൽ പൂത്തുനില്ക്കുന്ന കൊന്നവൃക്ഷങ്ങളേ, നിങ്ങൾ വേഗത്തിൽ രഘുവംശനായകനോടു് പറയൂ:—

"രാവണൻ സീതയെ കട്ടു" എന്നു്.

അരയന്നങ്ങളും നീർക്കോഴികളും കൊണ്ടു് അലംകൃതയായ ഗോദാവരീദേവി, ഞാനിതാ നമസ്കരിക്കുന്നു; ശ്രീരാമനോടു് വേഗത്തിൽ പറയൂ:—

"രാവണൻ സീതയെ കട്ടു". എന്നു്.

വിവിധങ്ങളായ മാമരരൂപങ്ങളിൽ വിരാജിക്കുന്ന വനദേവതമാരേ, ജനകാത്മജ പ്രണമിച്ചുകൊണ്ടു് അഭ്യർത്ഥിക്കുന്നു.

"രാവണൻ സീതയെ കട്ടു."

എന്നു് എന്റെ ഭർത്താവിനെ വേഗത്തിൽ അറിയിക്കുവാൻ.

ഈ ജനസ്ഥാനത്തിലുള്ള സർവ്വജന്തുക്കളേയും മൃഗപക്ഷിഗണങ്ങളേയും ശരണംപ്രാപിച്ചുകൊണ്ടു് പ്രാർത്ഥിക്കുന്നു.

"ഭർത്താവിന്നു് ജീവാധികപ്രിയയായ സീതയെ രാവണൻ കട്ടു."

എന്നു് അറിയിക്കുവാൻ. പരിഘംപോലെ ആയതബാഹുവോടുകൂടിയ ആ അമിതബലവാൻ, സ്വർഗ്ഗത്തിൽനിന്നായാലും, അന്തകനെ വെന്നിട്ടായാലും എന്നെ വീണ്ടെടുക്കാതിരിക്കയില്ല."

വിശാലാക്ഷിയായ സീതാദേവി കീഴ്പോട്ടുനോക്കി. പർണ്ണശാലയുടെ സമീപത്തുള്ള മാമരത്തിന്റെ മുകളിൽ, ഗാഢസുഷുപ്തിയിലാണ്ടിരിക്കുന്ന ഗൃദ്ധ്രരാജൻ ജടായുവിനെ കണ്ടു. രാവണവശഗതയായ ആ കമനീയാംഗി ഗദ്ഗദാക്ഷരത്തോടെ:—

"പക്ഷീന്ദ്രനായ ജടായൂ, നോക്കൂ. പാപകർമ്മൈകതല്പരനായ രാക്ഷസ രാജാവു് അനാഥയെപ്പോലെ എന്നെ കൊണ്ടുപോകുന്നതു്. അതിക്രൂരനായ ഈ ദൈത്യേന്ദ്രനെ തടുക്കുവാൻ അങ്ങയ്ക്കു് സാധിക്കുകയില്ല. അത്രമാത്രം ബലിഷ്ഠനാണു്; ജയശീലനാണു്; ദുരാത്മാവായ ഇവൻ ആയുധധാരികൂടിയാണു്.

അതുകൊണ്ടു് ഹേ ജടായൂ, എന്നെ രാവണൻ കട്ടുകൊണ്ടുപോകുന്ന വർത്തമാനം ശ്രീരാമചന്ദ്രനോടും അമിതബലപരാക്രമിയായ സൌമിത്രിയോടും വേഗം ചെന്നു് പറയണേ."

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം നാല്പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.**

---

## അമ്പതാം സർഗ്ഗം (ജടായു മാർഗ്ഗവിഘ്നമുണ്ടാക്കുന്നതു്).

സുഖമായുറങ്ങിക്കൊണ്ടിരുന്ന ജടായു, സീതാവിലാപം കേട്ടു. കൺമിഴിച്ചു. അംബരതലത്തിൽക്കൂടി ദേവിയെ കൊണ്ടുപോകുന്ന പൌലസ്ത്യതനയനെ കണ്ടു. അത്യുഗ്രവും കൂർത്തതുമായ കൊക്കുള്ളവനും, പർവ്വതശിഖരതുല്യം ശരീരത്തോടുകൂടിയവനുമായ ഖഗവരൻ, വൃക്ഷശാഖയിലിരുന്നു്, ഉത്തമങ്ങളായ വാക്കുകൾ ഇപ്രകാരം പറഞ്ഞു:—

"അസുരചക്രവർത്തിയായ ദശാനനാ, സത്യധർമ്മങ്ങളിൽ അടിയുറപ്പിച്ചു നില്ക്കുന്നവനും, അതിശക്തനുമായ ഗൃദ്ധ്രരാജാ ജടായുവാണു് ഞാൻ.

മഹേന്ദ്രനും വരുണനുമെന്നപോലെ, സർവ്വലോകങ്ങൾക്കും ഹിതമരുളുന്ന ദാശരഥിരാമന്റെ ധർമ്മപത്നി സീതാദേവിയെയാണു് നീയിപ്പോൾ അപഹരിക്കുന്നതു്. ധാർമ്മികനായൊരു രാജാവു് പരസ്ത്രീയെ സ്മരിക്കുകയോ, എന്തു വന്നാലും സ്പർശിക്കുകയോ ചെയ്യുമോ? വിശേഷിച്ചും രാജപത്നിയെ രക്ഷിക്കുകയല്ലെ കർത്തവ്യമായിട്ടുള്ളതു്. മറെറാരുവന്റെ ഭാര്യയെ തൊടുക എന്നതു് എത്രയോ നീചമായ ബുദ്ധിയാണു്. അതു് കളയൂ. ഉത്തമപുരുഷന്മാർ നിന്ദിക്കുന്ന കാര്യം ബുദ്ധിശാലിയായൊരുവൻ ഒരിക്കലും ചെയ്യരുതു്. അന്യന്റെ പത്നിയെ ആപത്തുകളിൽനിന്നു്, സ്വന്തം ഭാര്യയെ എന്നപോലെ രക്ഷിക്കുകയാണു് അറിവുള്ളവർ പതിവു്.

ഹേ പൌലസ്ത്യനന്ദനാ, ശാസ്ത്രങ്ങളിൽ വിധിക്കാത്ത, ധർമ്മാർത്ഥകാമങ്ങൾ, ഉത്തമനായൊരു രാജാവു് ഒരിക്കലും ആചരിക്കാറില്ല.

ധർമ്മവും കാമവും ഐശ്വര്യനിധിയും രാജാവാണു്.

ധർമ്മവും അധർമ്മവും, നന്മയും തിന്മയും വളരുന്നതു് നൃപാലകനാൽതന്നെയാണു്.

മഹാപാപിയായ ഒരുവൻ 'വിമാനം' നേടിയതുപോലെ, പാപാത്മാവും ചപലനുമായ ഹേ രാക്ഷസേശ്വരാ, അങ്ങു് എങ്ങിനേയോ ഐശ്വര്യം സ്വായത്തമാക്കി.

നൈസർഗ്ഗികസ്വഭാവം, മാററി മറിക്കുവാൻ, ഏതൊരുവനും ഒരിക്കലും സാധിക്കയില്ല. ദുഷ്ടനായവന്റെ ഹൃദയത്തിൽ ഹിതോപദേശം എങ്ങിനെയാണു് പതിയുക?

ബലശാലിയായ രഘുവരതിലകൻ, അങ്ങയുടെ രാജ്യത്തിലോ അരമനയിലോ പിഴയെന്തെങ്കിലും ചെയ്തിട്ടുണ്ടോ? അധാൎമ്മികമായ കാര്യങ്ങൾ എന്തെങ്കിലും ചിന്തിച്ചിട്ടുണ്ടോ?

ആ രാജരാജേന്ദ്രന്നു് ഇത്തരത്തിലുള്ള അനിഷ്ടകൎമ്മം എന്തിനാണു് അങ്ങു് ചെയ്യുന്നതു്? അതിദുഷ്ടനായ ഖരനെ, അനുയായികളോടുകൂടി ജനസ്ഥാനത്തു വെച്ചു് അനായാസമായി ദാശരഥി നിഗ്രഹിച്ചു. അതിന്നുകാരണം അങ്ങയുടെ സഹോദരി ശൂർപ്പണഖയല്ലെ?

രാക്ഷസേശ്വരനായ രാവണാ, രാമനിതിൽച്ചെയ്ത തെററു് എന്താണു്? എന്നു് സത്യമായിപ്പറയൂ. ലോകനാഥനായ രഘുവരന്റെ പത്നിയെ കൊണ്ടു പോകരുതു്; വേഗം വിട്ടയക്കു.

ആ മഹാപ്രഭുവിന്റെ നേത്രാഗ്നി, ഇന്ദ്രവജ്രം വൃത്രാസുരനിൽ എന്നപോലെ, അങ്ങയിൽ പതിക്കരുതേ. കാകോളവിഷമുള്ളൊരു ഘോരസർപ്പത്തെ വസ്ത്രത്തിൽ പൊതിഞ്ഞുകെട്ടി മടിയിൽ വെച്ചതു് അങ്ങു് അറിയുന്നില്ല. കാലപാശം കഴുത്തിലണിഞ്ഞതു് കാണുന്നില്ല.

ക്ഷീണംതട്ടാത്തവിധത്തിൽമാത്രമേ ഭാരം ചുമക്കാവൂ; രോഗമുണ്ടാകാത്ത തരത്തിലേ ഭക്ഷിക്കാവൂ.

ഏതൊന്നുകൊണ്ടു്, ധൎമ്മവും ധനവും കീൎത്തിയും ക്ഷയിക്കുമോ? ദേഹക്ഷീണം സംഭവിക്കുമോ? അത്തരത്തിലുള്ള കൎമ്മം ബുദ്ധിയുള്ള ആർ ചെയ്യും? ഹേ രാവണാ, എനിക്കു് വയസ്സു് അറുപതിനായിരമായി. പിതാമഹനും പിതാവും അനുഷ്ഠിച്ചതും നിർദ്ദേശിച്ചതുമായ മാൎഗ്ഗത്തിൽക്കൂടിയാണു്, ഞാനിന്നുവരേയും ജീവിച്ചുവന്നതു്. ഞാനിന്നു് വൃദ്ധനായി. വില്ലു്–അമ്പു്–പോർച്ചട്ട എന്നിവയണിഞ്ഞു് രഥമേറിയ യുവാവാണങ്ങു്. എന്നാൽ ഒന്നുതീർച്ച; എന്റെ കൺമുന്നിൽക്കൂടി സീതാദേവിയെ അപഹരിച്ചുംകൊണ്ടു് അങ്ങയ്ക്കു് സസുഖം പോകുവാൻ സാധിക്കയില്ല. തൎക്കംകൊണ്ടോ യുക്തികൊണ്ടോ വേദശ്രുതിയെ കീഴ്പെടുത്തുവാൻ കഴിയുമോ?

ഹേ ലങ്കേശ്വരാ, അങ്ങക്കു് അല്പമെങ്കിലും ശൌര്യമുണ്ടെങ്കിൽ അവിടെ നില്ക്കൂ; യുദ്ധം ചെയ്തു് ജയിക്കു. ഖരൻ മരിച്ചിട്ടാണു് ഭൂമിയിൽ വീണതു്. അതുപോലെ നീയും പതിക്കും.

രാവണാ, ദൈത്യന്മാരേയും ദാനവന്മാരേയും, അതിഘോരരണത്തിൽ നിഷ്പ്രയാസം നിഗ്രഹിച്ചവനാണ് ശ്രീരാമൻ. മാൻതോലണിഞ്ഞു് മഹാവനത്തിൽ വസിക്കുന്ന രഘുവീരൻ നിസ്സംശയം അങ്ങയെ വധിക്കും.

വയോവൃദ്ധനായ എനിക്കു് എന്താണ് സാധിക്കുക? രാജനന്ദനന്മാർ രണ്ടുപേരും ദൂരത്തിലെത്തി.

ഹേ ദുഷ്ടാ, ധീരന്മാരായ അവരിൽ നിനക്കുള്ള ഭയം അവാച്യമാണെന്നതു തീർച്ച. ഇല്ലെങ്കിൽ ഇങ്ങിനെ ഒളിക്കുവാൻ പ്രേരിപ്പിക്കുമോ? നിന്റെ നാശം അടുത്തുകഴിഞ്ഞു.

ഹേ രാക്ഷസരാജാവേ, സുശീലയായ ജാനകിയെ, ഞാൻ ജീവിച്ചിരിക്കുമ്പോൾ കൊണ്ടുപോകുവാൻ സാധിക്കുമെന്നു് വിചാരിക്കുന്നുണ്ടോ? ശ്രീരാമചന്ദ്രന്റെ പട്ടമഹിഷിയെ ഞാൻ സംരക്ഷിക്കും. മഹാരാജാദശരഥനും, സീമന്തപുത്രനും ഹിതകരമായ കാര്യത്തിൽ ജീവാപായം വരുന്നതേ ഭാഗ്യമാണ്; അതിൽ ആലോചിക്കാനേയില്ല. ഹേ നിശാചരാ, ദശഗ്രീവാ, നില്ലവിടെ. യുദ്ധസാമർത്ഥ്യം, വയസ്സനാണെങ്കിലും എനിക്കു് എത്രമാത്രമുണ്ടെന്നു് വ്യക്തമാക്കിത്തരാം. ഞെട്ടിയിൽനിന്നു് കായ എന്നതുപോലെ, തേരിൽനിന്നു് അങ്ങു് ഇതാ ഭൂമിയിൽ പതിക്കുകയായി.''

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, അമ്പതാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തൊന്നാം സർഗ്ഗം (ജടായുരാവണയുദ്ധം)

ജടായുവിന്റെ ന്യായപൂർണ്ണങ്ങളായ വാക്കുകൾ രാവണനെ കോപിഷ്ഠനാക്കി. തങ്കക്കുണ്ഡലങ്ങളണിഞ്ഞ ദശവദനന്റെ ഇരുപതുകൺകളും ചെന്തീപോലെ ചുകന്നു. അസഹ്യക്രോധത്തോടെ രാക്ഷസേശ്വരൻ പക്ഷീന്ദ്രന്റെ നേരിട്ടു് പാഞ്ഞണഞ്ഞു.

കൊടുങ്കാററടിക്കൊണ്ടു രണ്ടു കാർമേഘങ്ങൾ ഒന്നിച്ചുചേരുന്നതുപോലെ അവർ അടുത്തു. ചിറകുകളോടുകൂടിയ മഹാമാല്യവാൻ പർവ്വതം രണ്ടെണ്ണം ഏററുമുട്ടുന്നതുപോലെ, രാക്ഷസനും പക്ഷിപ്രവരനും തമ്മിൽ തുടങ്ങിയ യുദ്ധം അത്ഭുതാവഹമായിരുന്നു.

മഹാശക്തനായ ദാനവൻ, നിശിതങ്ങളും വിവിധങ്ങളുമായ ഘോരശരങ്ങളെ തുരുതുരെ വഷിച്ചു. കരുത്തനായ ഗൃദ്ധ്രരാജൻ കൂത്തുമൂത്തുള്ള നഖങ്ങളാൽ ലങ്കാധിപതിയുടെ ശരീരമാസകലം പലതരത്തിൽ മുറിപ്പെടുത്തി. ദശഗ്രീവന്നു കോപം അപരിമിതമായി. പത്തുബാണങ്ങൾ എടുത്തു. കാലദണ്ഡുപോലെയുള്ള മൂച്ചയേറിയ ആ ശരങ്ങൾ ശത്രുവിൻെറ നേരിട്ടു ഒപ്പം അയച്ചു. ജടായുവിൻെറ ദേഹത്തിൽ പലവിധ മുറിവുകളുമുണ്ടായി. രാവണരഥത്തിലിരുന്നു കണ്ണീർപൊഴിക്കുന്ന സീതാദേവിയെ കണ്ടപ്പോൾ, അമേയശക്തിയാജ്ജിച്ചപോലെ പക്ഷീന്ദ്രൻ പറന്നണഞ്ഞു, അമ്പുതൊടുത്തുപിടിച്ച വില്ല് പെട്ടെന്നു മുറിച്ചു.

ലങ്കേശ്വരൻ മറെറാരു ചാപമെടുത്തു. നൂറ്, ആയിരം എന്നകണക്കിൽ ശരങ്ങൾ വഷിക്കുവാൻ ആരംഭിച്ചു. അസ്ത്രങ്ങളാൽ ആവരണംചെയ്യപ്പെട്ട ജടായു, കൂട്ടിന്നകത്തിരിക്കുന്നൊരു പക്ഷിയെപ്പോലെയായി. മഹാശക്തനായ ഗൃദ്ധ്രരാജാവു് ചിറകുകൊണ്ടൂക്കിലടിച്ചു. അമ്പുകളെല്ലാം നാലുപാടും ചിന്നിച്ചിതറി.

വന്മലപോലെ തേരിൻെറനേക്കു് പാഞ്ഞടുത്ത ജടായു, കാൽനഖങ്ങളെക്കൊണ്ടു് ദശഗ്രീവധനുസ്സിനെ മുറിച്ചിട്ടു. ചിറകടിക്കാററുകൊണ്ടുതന്നെ, മിന്നിത്തിളങ്ങുന്ന ചെന്തീപ്പോർച്ചട്ടയെ ഛിന്നഭിന്നമാക്കി. സ്വണ്ണക്കോപ്പുകളണിഞ്ഞവയും, പിശാചിൻെറ മുഖമാന്നവയും, വായുവേഗമിയലുന്നവയുമായ കുതിരകൾ അടുത്തക്ഷണത്തിൽ നിജ്ജീവങ്ങളായി. ആഗ്രഹമനുസരിച്ചു് പോകുന്നതും, ദിവ്യരത്നാലംകൃതവുമായ കനകത്തേർ ഉടഞ്ഞു് തരിപ്പണമായി. പൂണ്ണചന്ദ്രതുല്യമായ വെൺകൊററക്കുട, ചക്രവത്തിചിഹ്നമായ ആലവട്ടം വെൺചാമരം എന്നിവ വഹിച്ചു്, രാവണസമീപത്തിലുള്ള രാക്ഷസമുഖ്യന്മാർ ഉയിരററുവീണു. സാരഥിയുടെ തല, ജടായുവിൻെറ കൊക്കിൻതുമ്പിൽ കോത്തുകഴിഞ്ഞു.

വില്ലുമുറിഞ്ഞു്, തേരുടഞ്ഞു്, കുതിരകൾ ചത്തു് സാരഥിയും പരിവാരങ്ങളും ജഡമായി; ഭൂമിയിൽവീണ രാവണൻ സീതാദേവിയെ പെട്ടെന്നു് താങ്ങിഒക്കത്തുവെച്ചു. ത്രൈലോക്യനാഥനായി അഹങ്കരിക്കുന്ന വൈശ്രവണാനുജന്റെ തേർ തകർന്നതുകണ്ട വനദേവതമാർ ഖഗേശ്വരനെ വാഴ്ത്തി.

വൃദ്ധനായ ജടായു ക്ഷീണിച്ചുതുടങ്ങിയെന്നു് ദൈത്യേന്ദ്രൻ മനസ്സിലാക്കി. അതിരററ ആനന്ദത്തോടെ അവനിസുതയേയുംകൊണ്ടു് ആകാശമണ്ഡലത്തിലേക്കു് ഉയന്നു. അമേയബലവാനായ രാവണൻ ജാനകിയേയും ഒക്കത്തുവെച്ചു്

അംബരതലത്തിലെത്തിയതുകണ്ട ജടായു, ഉത്തരക്ഷണത്തിൽ ദശാസ്യസമീപ ത്തിലെത്തി. ഇങ്ങിനെ പറഞ്ഞു.

"അല്ലയോ രാവണാ, രാക്ഷസേശ്വരാ, ശ്രീരാമബാണം ഇന്ദ്രവജ്രത്തിനു തുല്യമാണ്. ആലോചനയില്ലാത്ത അല്പബുദ്ധിയാന്ന നീ സീതാദേവിയെ അപ ഹരിക്കുന്നതു് അരക്കവംശത്തിൻെറതന്നെ അറുതിവരുത്തുവാനായിത്തീരും– മന്ത്രിമാരും–ബന്ധുക്കളും സുഹൃത്തുക്കളുമൊത്തു്, ദാഹത്തോടെ നീ കുടിച്ചതു്, പരിപാവനജലമല്ല; കാളകൂടവിഷമായിപ്പോയി. ഹേ ലങ്കേശ്വരാ, അന്തസ്സാര മില്ലാത്തവർ ചെയ്യുന്ന പ്രവൃത്തികൾ, അവരെ മുഴുവൻ നശിപ്പിക്കുന്നതുപോലെ യായി നിന്റേയും ഗതി. ഗാശഗത്തത്തിലാണ്ടുകഴിഞ്ഞു നീ– കാലപാശം കൊണ്ടു് കുടുങ്ങിക്കഴിഞ്ഞ നിനക്കിനി എവിടെച്ചെന്നാലും രക്ഷകിട്ടുമെന്നു് വിചാരിക്കേണ്ട. ചൂണ്ടയിൽ കിടക്കുന്ന ഇരയെ കൊത്തിയ മത്സ്യംപോലെ യായി, ഈ ആശ്രമത്തിൽ കാലെടുത്തുവെച്ച നിന്റെ ഗതി. ശ്രീരാമാശ്രമം തീണ്ടിയ നീ അക്ഷന്തവ്യമായ അപരാധം ചെയ്തുകഴിഞ്ഞു.

ദാനവേന്ദ്ര, രഘുവംശത്തിൽ പിറന്നവരെല്ലാംതന്നെ അജയ്യരാണ്. ഏററവും പരിശുദ്ധമായ വംശത്തിൽ, പൌലസ്ത്യപുത്രനായി ജനിച്ച നീ, ലോക നിന്ദിതകർമ്മംചെയ്യൊരു മഹാഭീരുവായിത്തീരരുതു്. വലിയകള്ളന്മാർ സഞ്ചരി ക്കുന്ന മാർഗ്ഗത്തിൽക്കൂടി വീരാധിവീരന്മാർ സഞ്ചരിക്കുമോ?

ഹേ രാവണ, അല്പമെങ്കിലും ശൂരത അങ്ങയ്ക്കുണ്ടെങ്കിൽ, യുദ്ധംചെയ്യാൻ തയ്യാറായി അവിടെനില്ക്കു്. നിൻെറ അനുജൻ ഖരൻ മരിച്ചു് മണ്ണിൽവീണതു പോലെ നീയും വീഴും. മൃത്യുവശഗനായവൻ ചെയ്യുന്നതെല്ലാം, അവൻെറ വിനാശഹേതുവായിത്തീരും.

ദശഗ്രീവ, സാധാരണക്കാരനായൊരുവൻകൂടി നിന്ദ്യമായി–നികൃഷ്ടമായി– കണക്കാക്കുന്നതാണ്, ഇപ്പോൾ നീ ചെയ്യുന്നതു്. സൃഷ്ടിസ്ഥിതിസംഹാര ശക്തിയുള്ള സർവ്വേശ്വരൻപോലും, പാപംവന്നുചേരുന്ന കർമ്മം ചെയ്യുകയില്ല."

ജടായുവിൻെറ ഇത്തരത്തിലുള്ള നല്ലവാക്കുകൾ, രാവണൻെറ ചെവിയിൽ കടന്നില്ല. ദേവിയേയുംകൊണ്ടു് ലങ്കയിലെത്തുവാനുള്ള ജാഗ്രത കണ്ടപ്പോൾ, ഗൃദ്ധ്രരാജൻ, രാക്ഷസേശ്വരൻെറ പുറത്തു് ചാടിക്കയറി കൂർത്തനഖങ്ങളാൽ മാന്തി. മദമിളകിയ ആനപ്പുറത്തു് പാപ്പാൻ കയറിയതുപോലെയായി രാവണൻ.

തോട്ടിപോലെയുള്ള കൊക്ക് പുറത്തുകത്തിനിത്തിയ ജടായു, ദശാസ്യന്റെ തലമുടിയെല്ലാം പറിച്ചെടുത്തു. നഖങ്ങൾ ആഴത്തിൽ താഴ്ത്തി. ഖഗേന്ദ്രൻ ഇങ്ങിനെ വീണ്ടും വീണ്ടും കഷ്ടപ്പെടുത്തിയപ്പോൾ, വിറക്കുന്ന ചുണ്ടുകളോടെ രാവണൻ വൈദേഹിയെ ഇടത്തെ ഒക്കത്താക്കി. വലത്തെ കൈകൾകൊണ്ട് ജടായുവിനെ അടിതുടങ്ങി. ദൈത്യേശ്വരന്റെ ചുററും പറന്നുകൊണ്ട് പക്ഷീന്ദ്രൻ, ഇടത്തെഭാഗത്തുള്ളകൈകൾ ഓരോന്നായി കൊത്തിമുറിച്ച് നിലത്തിട്ടു. എന്നാൽ ഓരോ കൈമുറിഞ്ഞു് നിലത്തു വീഴുമ്പോഴേക്കും, പുററിൽനിന്നു്, ഉഗ്രവിഷജ്വാലകൾ വമിക്കുന്ന പത്തിവിടർത്തിച്ചാടുന്ന സർപ്പങ്ങൾപോലെ കൈകൾ മുളച്ചുവന്നുതുടങ്ങി.

ക്രോധാധീനനായ രാവണൻ, സീതാദേവിയെ നിലത്തുനിത്തി, കൈകാലുകൾകൊണ്ട് പക്ഷീശ്വരനെ മർദ്ദിച്ചു. നിസ്തുല്യമാന്ന അവരുടെ യുദ്ധം അല്പനേരം അത്ഭുതജനകമായി നടന്നു.

തീക്കട്ടപോലെ തുടുത്ത കണ്ണുകളോടുകൂടിയ രാവണൻ, പ്രസിദ്ധിയാന്ന "ചന്ദ്രഹാസം" ഉറയിൽനിന്നു് വലിച്ചൂരി. ശ്രീരാമസ്വാമിക്കുവേണ്ടി അശ്രാന്തപ്രയത്നം ചെയ്യുന്ന ജടായുവിന്റെ രണ്ടുചിറകുകളും കാലുകളും വെട്ടിമുറിച്ചിട്ടു.

അരക്കന്റെ ഖഡ്ഗപാതമേറ്റ് ഹതനെപ്പോലെ ജടായു ഭൂമിയിൽ വീണു. ചോരവാന്നൊലിക്കുന്ന ഗൃദ്ധ്രരാജാവിനെക്കണ്ടു മൈഥിലി, സ്നേഹം വഴിയുന്നൊരു ബന്ധുവിനെപ്പോലെ, അതിദുഃഖത്തോടെ പാഞ്ഞണഞ്ഞു. കെട്ടടങ്ങിയ കാട്ടുതീപോലെ, കാർമേഘനിറമാന്ന ചിറകും വെളുത്ത മാറിടവുമൊത്ത പക്ഷിശ്രേഷ്ഠനെ ലങ്കേശ്വരൻ കണ്ടു.

രാവണന്റെ മർദ്ദനംകൊണ്ട് ചൈതന്യമററുകിടക്കുന്ന ജടായുവിനെ, പൂർണ്ണചന്ദ്രവദനയായ സീതാദേവി, കെട്ടിപ്പിടിച്ച് കരയുവാൻ തുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അമ്പത്തൊന്നാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിരണ്ടാം സർഗ്ഗം (സീതാവിലാപം)

ശ്രീരാമാശ്രമസമീപത്തിൽ ആയുസ്സററുകിടന്നുപിടയുന്ന പക്ഷിയെ ലങ്കേശ്വരൻ നോക്കിക്കൊണ്ടുനിന്നു. വാർതിങ്കൾ മുഖിയായ വൈദേഹി, രക്ഷിതാവിനെ അതിദുഃഖത്തോടെ തഴുകിക്കൊണ്ട്:—

"മനുഷ്യന്മാരുടെ സുഖദുഃഖങ്ങളുടെ മുന്നോടിയായി പലപലലക്ഷണങ്ങളു മുണ്ടല്ലോ. മഹാപ്രഭോ, രാമചന്ദ്രാ, പക്ഷിശബ്ദശകനം ഘോരാപത്തിന്റെ ലക്ഷണമായി അവിടുന്ന് കേൾക്കുന്നില്ലേ? പക്ഷികളും മൃഗങ്ങളും, ഞാൻ ആപ ത്തിൽ നിമഗ്നയായ വിവരം അറിയിക്കുവാൻ അവിടുത്തെ അടുത്തേക്ക് പാഞ്ഞ ടുക്കുന്നില്ലേ? നിർഭാഗ്യവതിയായ എന്നെ രക്ഷിക്കുവാൻവന്ന ജടായുവിനെ, മഹാപാപിയായ രാവണൻ ഇതാ കൊന്നിട്ടിരിക്കുന്നു. പ്രഭോ രഘുനായക, അവി ടുന്നല്ലാതെ ആരാണ് ഞങ്ങളെ കാത്തുരക്ഷിക്കുവാൻ? എന്റെ അനുജാ, ലക്ഷ്മണാ, എന്നെ രക്ഷിക്കണേ."

ഭയചകിതയായ സീതാദേവി, ശിലാതുല്യഹൃദയങ്ങളെക്കൂടി അലിയിക്ക ത്തക്കവിധം അടുത്തുനില്ക്കുന്നവർക്ക് കേൾക്കത്തക്കനിലയിൽ വിലപിച്ചു.

ചതഞ്ഞ മാല്യങ്ങളും, ഒളികെട്ട ആഭരണങ്ങളുമൊത്ത മൈഥിലി, അനാ ഥയെപ്പോലെ കേഴുന്നതുകണ്ട രാക്ഷസപ്പെരുമാൾ ഓടിയടുത്തു.

ഓരോമരത്തിലും കെട്ടിപ്പിടിച്ച് കരയുന്ന സീതാദേവിയെ "വിട് വിട്," എന്നിങ്ങനെ ഉഗ്രസ്വരത്തിൽ പറഞ്ഞ് രാവണൻ പിടിച്ചുവലിച്ചു.

"രാമാ, രാമാ," എന്ന് മുറവിളികൂട്ടുന്ന ജാനകീദേവിയുടെ കാർകുന്തലിൽ, മരത്തിൽനിന്ന് വേർപെടുത്തുവാൻ, അന്തകതുല്യനായ രാവണൻ പിടിച്ചു. സ്വന്തം കഴുത്തിലണിയുന്ന കാലപാശമാണതെന്ന്, കാലചോദിതനായ ലങ്കേശ്വരൻ അറിഞ്ഞില്ല.

അരക്കന്റെ അക്രമണം ശ്രീരാമപത്നിയിൽ ഉണ്ടായപ്പോൾ, ലോകത്തിന്റെ മട്ടൊന്നുമാറി. ചരാചരങ്ങളെല്ലാം ഇരുട്ടിലാണ്ടു. കാററ് അനങ്ങാതായി. ഭാസ്കരന്റെ നിറം കെട്ടു.

രാക്ഷസേശ്വരൻ ജനകമഹാരാജഷിസുതയെ ബാധിച്ചതു്, ബ്രഹ്മാവ് ദിവ്യദൃഷ്ടിയിൽ സുവ്യക്തമായി കണ്ടപ്പോൾ, "കാര്യംസാധിച്ചുകഴിഞ്ഞു." എന്നിങ്ങനെ ആത്മഗതംചെയ്തു. മനോഹരമന്ദഹാസമുദിച്ചു. ദണ്ഡകാരണ്യ വാസികളായ മാമുനികൾക്ക് സന്തോഷവും സന്താപവും ഒപ്പം ഉണ്ടായി.

"ദുർബ്ബുദ്ധികളായ രാക്ഷസന്മാരുടെ വംശംതന്നെ ഇതാ വേരററുതുടങ്ങി. കാലതാമസമെന്യേ വീഴുകയായി. ത്രൈലോക്യകണ്ടകനായ രാവണൻ യുദ്ധത്തിൽ നശിക്കുകയായി.

സകലലോകവന്ദ്യയായ സീതാദേവിയെ രാക്ഷസരാജാവ് അക്രമിച്ചു.''

''രാമാ, ശ്രീരാമാ, മഹാപ്രഭോ, എന്റെ അനുജാ, ലക്ഷ്മണാ.'' എന്നിങ്ങനെ ദീനദീനം വിളിച്ചുകരയുന്ന മൈഥിലിയേയുംകൊണ്ട് ലങ്കേശ്വരൻ ആകാശത്തിലേക്ക് ഉയന്നു.

കനകവർണ്ണത്തോടും മഞ്ഞപ്പൂംപട്ടുടയാടയോടുംകൂടിയ ജനകരാജനന്ദിനി മിന്നൽപ്പിണർപോലെ അംബരതലത്തിൽ വെട്ടിത്തിളങ്ങി. കാററത്ത് പാറിപ്പറക്കുന്ന മഞ്ഞപ്പട്ട്, കാട്ടുതീ, മാമലയിലെന്നപോലെ നിശാചരേന്ദ്രനെ പ്രശോഭിപ്പിച്ചു. മംഗളാംഗിയായ സീതാദേവിയുടെ കാർകുഴലിൽനിന്ന് സുഗന്ധപൂരിതങ്ങളായ ചെന്താമരപ്പൂവിതളുകൾ, ആ രാക്ഷസന്റെ ദേഹത്തിൽ ഉതിന്നു. സൂര്യന്റെ പൊൻകിരണങ്ങൾതട്ടി ചെമ്പിച്ച മേഘംപോലെ, ദേവിയുടെ തങ്കക്കസവുള്ളവസ്ത്രം വാനത്ത് മിന്നിത്തിളങ്ങി. എള്ളിൻകുസുമതുല്യമായ നാസികയോടുകൂടിയ ആ ആനനം, രാവണാങ്കതലത്തിൽ, തണ്ടൊടിഞ്ഞ താമരപ്പൂപോലെ ശ്രീരാമചന്ദ്രസാമീപ്യമില്ലാത്തതിനാൽ നിഷ്പ്രഭമായി.

പൌലസ്ത്യനന്ദനന്റെ മടിത്തട്ടിലുള്ള മൈഥിലിയുടെ മുഖം, വാർമുടിയുടേയും നീലാളകങ്ങളുടേയും മദ്ധ്യത്തിൽ പഞ്ചമിച്ചന്ദ്രന്റെനെററിയും മുല്ലമൊട്ടുധവളമായ ദന്തശോഭയും ഒത്ത് കാർകൊണ്ടലിനെ പിളന്നുവന്ന പൂർണ്ണചന്ദ്രനെപ്പോലെ വിളങ്ങി.

അല്പംപോലും ക്ഷതമേശാത്ത ഒരു താമരപ്പൂ, ആകാശത്തിൽ അസുരചക്രവത്തിയുടെ അങ്കണത്തിൽ പ്രശോഭിക്കുന്നതുപോലെ, ഏററവും പാവനമായ ആ വദനം, ധാരധാരയായി കണ്ണീരൊഴുക്കിക്കരഞ്ഞാലും ചന്ദ്രനെപ്പോലെ ഏവക്കും നേത്രാനന്ദകരമായിരുന്നു.

എന്നാൽ, സ്വല്പം വിറയാന്ന ചെഞ്ചുണ്ടുകൾ, ഉത്തമനാസിക, ചാരുനയനങ്ങൾ എന്നിവയോടുകൂടി കനകപ്രഭയാന്ന ആ വക്ത്രം, ശ്രീരാമസാമീപ്യമില്ലാത്തതിനാൽ പകൽച്ചന്ദ്രൻപോലെ നിഷ്പ്രഭമായി. അരക്കന്റെ അധീനത്തിൽപ്പെട്ട അവനിസുത ഭയംകൊണ്ട് ആകെ വിറച്ചു.

ഇന്ദ്രനീലശോഭയുള്ളൊരു മഹാപവ്വതത്തിന്, പൊന്നരഞ്ഞാണം ചാത്തിയപോലെ, ആ കരിങ്കുററ രാക്ഷസനിൽ സീതാദേവിയെ കാണായി.

സവ്വാഭരണവിഭൂഷിതയായി സ്വണ്ണച്ചെന്താമരപോലെ തിളങ്ങുന്ന സീതാദേവി, കാർമേഘത്തിൽ ഇടിമിന്നലെന്നപോലെ, രാക്ഷസേശ്വരനു് ശോഭയേകി. പ്രവാളനിറമുള്ള ജാനകീദേവി, സ്വണ്ണച്ചങ്ങലയണിഞ്ഞൊരു ക്കറനാനയെ പ്പോലെ ലങ്കാധിപനെ മിന്നിപ്പിച്ചു. ഇടിയും മിന്നലുമൊത്ത കാർമുകിൽമാല പോലെ, ദേവിയുടെ ആഭരണനാദങ്ങളാൽ ആ അസുരവരൻ വിളങ്ങി. ആകാശ ത്തിൽക്കൂടി അതിവേഗത്തിൽ കൊണ്ടുപോകുന്ന സീതാദേവിയുടെ കാർക്കൂന്തലിൽ നിന്നു് വഷധാരപോലെ സുരഭിലകുസുമങ്ങൾ പൊഴിഞ്ഞു. എന്നാൽ വേഗാ ധിക്യത്താൽ ആ പുഷ്പങ്ങൾ പാറിപ്പറന്നു് ഒപ്പമെത്തി രാവണന്റെ ദേഹത്തിൽ പതിക്കുവാൻ തുടങ്ങി. കുബേരാനുജന്റെ ഇരുണ്ട ശരീരത്തിൽ പററിച്ചേന്ന ആ താരകൾ, മേരുമാമലയിലെ വിമലനക്ഷത്രങ്ങളെപ്പോലെ മിന്നിത്തിളങ്ങി. ദേവിയുടെ ചരണാരവിന്ദത്തിൽനിന്നു് മധുരനാദമാന്നൊരു നൂപുരം, വൃത്തരൂപ ത്തിലുള്ളൊരു മിന്നൽവലയം സൃഷ്ടിച്ചുകൊണ്ടു് താഴെവീണു.

വൈശ്രവണാനുജനായ ദൈത്യരാജാവു്, ആകാശത്തിൽക്കൂടി മൈഥി ലിയെ കൊണ്ടുപോകുന്നതു കണ്ടാൽ കൊള്ളിമീൻ പായുകയാണെന്നുതോന്നും. തീനാളനിറമാന്ന കനകാഭരണങ്ങൾ, ദേവിയിൽനിന്നു് ഊന്നുവീഴുന്നതു്, ക്ഷീണിച്ച നക്ഷത്രങ്ങൾ പതിക്കുന്നതുപോലെയാണു്. വൈദേഹിയുടെ മാറിൽ നിന്നു് പൊട്ടിവീണ ചന്ദ്രഹാരം, വാനിൽനിന്നു് പതിക്കുന്ന ഗംഗപോലെ തിളങ്ങി. മന്ദമാരുതൻ മാമരച്ചില്ലകളെ മന്ദംമന്ദം ചലിപ്പിക്കുമ്പോൾ ഉയരുന്ന പക്ഷിനാദം "ഭയപ്പെടേണ്ട, ഭയപ്പെടേണ്ട" എന്നിങ്ങനെ, തലയാട്ടിപ്പറയുകയാ ണെന്നുതോന്നിച്ചു. അംബുജപൂണ്ണങ്ങളായ സരസ്സുകൾ, ഭയപ്പെട്ടുചൂളിയ മത്സ്യങ്ങളാൽ നിശ്ചലങ്ങളായിത്തീന്നതുകണ്ടാൽ, വിലപിച്ചുമൂച്ഛിച്ച സഖികളെ പ്പോലെ തോന്നും. സീതാദേവിയുടെ നിഴലിന്റെ പിന്നാലെ സിംഹങ്ങളും വ്യാഘ്രങ്ങളും പക്ഷികളുംകൂടി രോഷാകുലരായി പാഞ്ഞെടുത്തു. ചോലകളാകുന്ന കണ്ണീരൊഴുക്കി, കൊടുമുടികളാകുന്ന കൈകളുയത്തിയ പവ്വതങ്ങളാകട്ടെ, രാവണൻ സീതയെ കൊണ്ടുപോകുന്നതുകണ്ടു് മുറയിടുന്നതുപോലെ ശബ്ദിച്ചു. നിറംകെട്ടു് വിളറിക്കഴിഞ്ഞു ഭാസ്കരദേവൻ. വനവാസികളായ ദേവതകൾ:—

"ധമ്മം നശിച്ചു. സത്യം എവിടെ? ദയാഗുണം ആരിലും ഇല്ലാതായോ? നന്മയ്ക്കു് ഈ ലോകത്തിൽ സ്ഥാനമില്ലേ?"

എന്നിങ്ങനെ വിലപിക്കാൻ തുടങ്ങി. മാൻപേടകൾ മേല്പോട്ടുനോക്കി. വാടിയ മുഖത്തോടെ കണ്ണീരൊഴുക്കി. സീതാദേവിയുടെ കരച്ചിൽകേട്ട വനദേവ തമാർ വിറച്ചു.

"ഹാ രാമാ, ഹാ ലക്ഷ്മണാ."

വേണനാദത്തിൽ വൈദേഹി വിലപിച്ചുകൊണ്ടു്, വിശാലനയനങ്ങളെ ഭൂമിയിലേക്കു് പായിച്ചു. വാർകുന്തളമഴിഞ്ഞു്, പൊട്ടുമാഞ്ഞു്, അലങ്കോലപ്പെട്ട രൂപമാണെങ്കിലും ദൃഢചിത്തയായ സീതയെ സ്വന്തം നാശത്തിനുവേണ്ടി ദശവദനൻ കൊണ്ടുപോയി. ശ്രീരാമലക്ഷ്മണന്മാരുടെ ദർശനം കിട്ടാതെ മൈഥിലി ഭയചകിതയായി, മുഖം വാടിത്തളർന്നു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, അമ്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.**

---

## അമ്പത്തിമൂന്നാം സർഗ്ഗം. (രാവണനിന്ദ)

അംബരതലത്തിൽക്കൂടി അതിവേഗത്തിൽ പോകുമ്പോഴും, മൈഥിലി ഏററവും ഭയന്നുവിറച്ചു. കോപാകുലയും ദേഷ്യപ്പെട്ടും, കൺകലങ്ങിയ ദേവി, ഘോരനായ രാക്ഷസനോടു് ദീനദീനം പറഞ്ഞു:—

"നീചനീചനായ രാവണാ, ഇത്തരത്തിൽ ദുഷ്ടകർമ്മം ചെയ്യുന്ന നിനക്കു് നാണം എന്നൊന്നുണ്ടോ? ദുരാഗ്രഹിയും പേടിത്തൊണ്ടനുമാണു് നീ. മായാമാനിനാൽ, എൻെറ ഭർത്താവിനെ ദൂരത്താക്കിയ മഹാകള്ളൻ!

എൻെറ ശ്വശുരനായ മഹാരാജാദശരഥൻെറ സുഹൃത്തും വയോവൃദ്ധനുമായ ഗൃദ്ധ്രരാജാവു് എന്നെ രക്ഷിക്കാൻ ഒരുങ്ങി. കിഴവനായൊരുപക്ഷിയെ വെട്ടി വീഴ്ത്തിയ, ഹേ രാക്ഷസാധമാ, നിൻെറ ശൌര്യം കേമംതന്നെ! മഹാമാനിയായ നീ, പേർപറഞ്ഞു് പോർചെയ്തു് വിജയിച്ചിട്ടാണല്ലൊ എന്നേയും കൊണ്ടു പോകുന്നതു്. ഇത്രയുമധികം നിന്ദ്യകർമ്മങ്ങൾചെയ്ത നിനക്കൊരു ലജ്ജയും തോന്നുന്നില്ലല്ലൊ; കഷ്ടം! മഹാശൂരനാണെന്നു് സ്വയംപ്രഖ്യാപിക്കുക! നടിക്കുക! എന്നിട്ടു് വിജനത്തിൽനിന്നു് ഒരുസ്ത്രീയെ കട്ടുകൊണ്ടുപോവുക! ഏതൊരാൾ ഇതിനെ "ചീത്ത" എന്നല്ലാതെ പറയും?

എൻെറ ബലം അതുല്യമാണു്, ശൌര്യം അവാച്യമാണു്, എന്നുംമററും കുറെനേരം പ്രസംഗിച്ചുവല്ലൊ. അതെല്ലാം വെറും ആത്മപ്രശംസമാത്രം! പാവന വംശത്തിൻെറ നന്മയെക്കൂടി നശിപ്പിക്കുന്ന ഇത്തരം ചീത്തപ്രവൃത്തി ഒരു സാധാരണക്കാരൻകൂടി ചെയ്യാത്തതല്ലെ?

ഹേ രാക്ഷസാധമ, ഭീരുവല്ലെങ്കിൽ അല്പസമയം നില്ക്കു്. എന്നാൽ ജീവനും കൊണ്ടു് മടങ്ങുവാൻ സാധിക്കില്ല. അനേകം സൈന്യങ്ങളുടെ രക്ഷയിൽ നിന്നാലും, ആ രാജപുത്രന്മാരിൽ ഒരാളെ കണ്ടാൽമതി, നിനക്കു് രക്ഷകിട്ടില്ല.

കാട്ടുതീയിനെ കെടുക്കുവാനോ, അതിൽനിന്നു് മററുള്ളവയെ രക്ഷിപ്പാനോ ഒരുപക്ഷിക്കു് സാധിക്കുമോ? ഹേ നക്തഞ്ചരാ, ശ്രീരാമലക്ഷ്മണന്മാരുടെ നിശിത ബാണങ്ങളെ തടുക്കുവാൻ ഏതൊരാറംക്കു് സാധിക്കും?

ഹേ രാവണാ, സ്വന്തം ആയുസ്സിന്നു് –സ്വന്തംസുഖത്തിന്നു്– എന്നെ വിടുകയാണു് ഉത്തമം. എന്നെ ത്യജിക്കാതിരുന്നാൽ അനുജനോടുകൂടിയ ശ്രീരാമചന്ദ്രൻ, നിൻെറ മാത്രമല്ല വംശത്തിൻെറകൂടി ഉന്മൂലനാശം വരുത്തും.

ഹേ നീചരാക്ഷസാ, ഏതൊരാഗ്രഹത്തോടെയാണോ നീ എന്നെ അപഹരിച്ചുകൊണ്ടുപോകുന്നതു്, അതു് വെറുതെ. ദേവതുല്യനാണു് എൻെറ ഭർത്താവു്. ദേവദേവനായ അവിടുത്തെ കാണാതെ അധികദിവസം ഞാൻ ജീവിച്ചിരിക്കുമെന്നു് സംശയിക്കുന്നുവോ? കഷ്ടം! ഒരു ശത്രുവിൻെറ കീഴിൽ, ശ്രീരാമസഹധർമ്മിണിക്കു് ജീവിതമോ?

മരണത്തിന്നു് അടിമപ്പെട്ട ഒരുവൻ പത്ഥ്യമായതോ ഗുണമായതോ ചിന്തിക്കാറുണ്ടോ? അവനോടു് എന്തുപറഞ്ഞിട്ടും കാര്യവുമില്ല. നിൻെറ കണ്ഠത്തിൽ കാലപാശം വീണുകഴിഞ്ഞതായിട്ടാണു് കാണുന്നതു്. ഏതൊന്നിൽ ഭയം തോന്നണമോ, ആ കാര്യത്തിൽ നിനക്കു് നിർഭയത്വം കാണുന്നു.

ലങ്കേശ്വരാ, നിൻെറ കണ്ണു് മഞ്ഞളിച്ചു. കാണുന്നതെല്ലാം സ്വർണ്ണവൃക്ഷങ്ങളാണു്. ഹേ ദശാനനാ, ചോര കുത്തിയൊലിക്കുന്ന വൈതരണിപ്പുഴയും, അന്ധതാമിസ്രക്കാടുമാണു് നിൻെറ മുന്നിലുള്ളതു്. ചുട്ടുപഴുത്തപൊൻപൂവു്, മനോഹരമായ വൈഡൂര്യരത്നപ്പത്രങ്ങറം, കാരിരുമ്പുമുള്ളു്, എന്നിവയൊത്ത വലിയൊരു പൂളവൃക്ഷം നീ കാണാറായി. ശ്രീരാമചന്ദ്രന്നു് അനിഷ്ടംചെയ്യുവൻ അധികനാറം ആയുസ്സോടുകൂടിയിരിക്കുമോ? കൊടിയവിഷം പാനംചെയ്യുവൻെറ ജീവിതം എത്രമാത്രം നീണ്ടുനില്ക്കും?

രക്ഷസേശ്വരനായ രാവണാ, മഹാപ്രഭുവായ ദാശരഥിയിൽനിന്നു് ഒളിഞ്ഞുനില്ക്കാമെന്നു് വിചാരമുണ്ടോ? ഏതൊരു സ്ഥലമാണു് കണ്ടിട്ടുള്ളതു്? മൃത്യുപാശം കഴുത്തിലണിഞ്ഞ നിനക്കു് എവിടെച്ചെന്നാൽ സുഖം കിട്ടും?

പതിന്നാലായിരം അസുരപ്പടയോടെവന്ന ഖരനെ, അനുജനേക്കൂടികൂട്ടാതെ, കണ്ണിമക്കുന്ന നേരത്തിനുള്ളിൽ കൊന്നുവീഴ്ത്തിയ എന്റെ ജീവനാഥൻ, ധർമ്മപത്നിയെ അപഹരിച്ച നിന്നെ വെറുതെവിടുമെന്നു് സംശയിക്കുകയോ?"

ഇങ്ങിനെ പലതും പരുഷമായിപ്പറഞ്ഞു്, വിറച്ചുകൊണ്ടിരിക്കുന്ന ഭൂപുത്രിയെ, മഹാപാപിയായ രാവണൻ നിഷ്ക്കരുണം കൊണ്ടുയാത്രയായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അമ്പത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിനാലാം സർഗ്ഗം. (ലങ്കാപ്രാപ്തി)

രാക്ഷസാധീനത്തിൽപെട്ടു് വിഷമിക്കുന്ന ദേവി, തന്നെ രക്ഷിക്കുവാൻ ആരേയും കാണാതെ ദുഃഖത്തോടെ ഭൂമിയിലേയ്ക്കു് നോക്കിയപ്പോൾ, ഒരു പർവ്വതശൃംഗത്തിൽ അഞ്ചു കപിവീരന്മാർ ഇരിക്കുന്നതുകണ്ടു.

പെട്ടെന്നു്, തന്റെ ആഭരണങ്ങളിൽ ചിലതെടുത്തു്, ഉത്തരീയത്തിന്റെ ഒരു ഭാഗം ചീന്തിപ്പൊതിഞ്ഞു്; "ശ്രീരാമചന്ദ്രസ്വാമി എങ്ങിനെയെങ്കിലും ഇതിനെകാണും" എന്നു് സങ്കല്പിച്ചു് വാനരപുംഗവമദ്ധ്യത്തിലേയ്ക്കു് ഇട്ടു. പരിഭ്രാന്തനായിരുന്ന ലങ്കാധിപൻ, ഈ ചെയ്തതൊന്നും അറിഞ്ഞില്ല.

മുറയിടുന്ന ആ വിശാലാക്ഷിയെ പിംഗാക്ഷന്മാരായ കപിവര്യന്മാർ നിർന്നിമേഷരായിത്തന്നെ അല്പനേരം നോക്കി. ഉറക്കെക്കരയുന്ന സീതാദേവിയേയുംകൊണ്ടു് അസുരചക്രവർത്തി പമ്പാനദിയെക്കടന്നു്, ഉത്തരക്ഷണത്തിൽ ലങ്കാനഗരിയിലെത്തി.

സ്വവംശത്തിന്റെ, മൃത്യുദേവതയായ വൈദേഹിയെ കൊണ്ടുപോകുന്ന രാക്ഷസന്നു് അത്യധികം ആനന്ദമാണുണ്ടായതു്. ഉഗ്രവിഷമുള്ള കൃഷ്ണസർപ്പത്തെ മടിയിൽവെച്ചു്കൊണ്ടുപോകുന്നതുപോലെ, കാടും മലയും, പുഴയും ശരവേഗത്തിൽ കടന്ന രാവണൻ സമുദ്രത്തിന്റെ മേൽഭാഗത്തെത്തി.

തിമിംഗലങ്ങളും, മുതലകളും എന്നിവ യഥേഷ്ടം വിഹരിക്കുന്ന പാരാവാരത്തിന്റെ മറുകര പ്രാപിക്കുവാൻ അധികസമയം വേണ്ടിവന്നില്ല.

ശ്രീരാമപത്നിയെ അപഹരിച്ചുകൊണ്ടുപോകുന്നതുകണ്ടപ്പോൾ, സാഗരത്തിലെ അലകൾ അടങ്ങി; സർപ്പങ്ങൾ മത്സ്യങ്ങൾ എന്നിവ ഒളിച്ചു. ആകാശസഞ്ചാരംചെയ്തുകൊണ്ടിരുന്ന സിദ്ധന്മാരും ചാരണന്മാരും അന്യോന്യം:—

"ഈ ഒരൊററ കാരണംകൊണ്ടു് ദശഗ്രീവന്റെ ഉന്മൂലനാശം വന്നുകഴിഞ്ഞു."

എന്നിങ്ങനെ സസന്തോഷം പറഞ്ഞു. സ്വന്തം മൃത്യുരൂപമെടുത്ത മൈഥിലിയെ വഹിച്ചുകൊണ്ടു് രാവണൻ സ്വപുരത്തിൽ—ലങ്കയിൽ—എത്തികഴിഞ്ഞു. വന്മതിലുകൾ ചൂഴ്ന്നതും ജനനിബിഡവുമായ ലങ്കാനഗരിയിൽ—അന്തഃപുരത്തിലേക്കു്—മയൻ മായാമാനിനിയെ എന്നപോലെ, ദുഃഖവും മയക്കവും ഒത്തുചേർന്ന സീതയെ രാവണൻ എത്തിച്ചു. ഭയങ്കരികളായ പിശാചികളെപ്പോലെ ചുററം വന്നുചേർന്ന രാക്ഷസികളോടു് ദശാസ്യൻ കർശനമായി ആജ്ഞാപിച്ചു:—

"സ്ത്രീയോ പുരുഷനോ ആരായാലും ശരി, എന്റെ സമ്മതമില്ലാതെ യാതൊരാളും ഇവളെ കാണരുതു്. ശ്രേഷ്ഠവസ്ത്രങ്ങളും അമൂല്യാഭരണങ്ങളും ഇഷ്ടംപോലെ കൊടുക്കണം. അറിഞ്ഞോ അറിയാതെപ്പോലുമോ വൈദേഹിക്കു് അനിഷ്ടമായൊരു വാക്കു് ആർ പറഞ്ഞാലും അവളുടെ ആയുസ്സ് അററു എന്നതു് തീർച്ച."

രാക്ഷസികൾക്കു് ഇങ്ങിനെ താക്കീതു് നല്കിയ ദശാനനൻ, ഇനി ചെയ്യേണ്ടതെന്തു്? എന്നു് ഗാഢമായി ചിന്തിച്ചുകൊണ്ടു് പുറത്തേക്കു് പോന്നു.

അവിടെ, അതുല്യബലവാന്മാരും മാംസഭക്ഷകരുമായ എട്ടു് അസുരന്മാർ മദോന്മത്തരായി നില്ക്കുന്നതു കണ്ടു. വരാനുഗ്രഹങ്ങളാൽ ഉദ്ധ്യതനായ ലങ്കാധിപൻ, ആ രാക്ഷസന്മാരുടെ ബലവീര്യപൌരുഷങ്ങളെ പുകഴ്ത്തികൊണ്ടു് പറഞ്ഞു:—

"ഹിതകരങ്ങളും വിവിധങ്ങളുമായ അസ്ത്രശസ്ത്രങ്ങൾ എടുത്തു് ഖരൻ വസിച്ചിരുന്നതും ഇപ്പോൾ ശൂന്യവുമായ ജനസ്ഥാനത്തേക്കു് ഉടനെ നിങ്ങളെത്തണം. അനേകം അരക്കന്മാർ അന്തകാലയം പ്രാപിച്ച ആ സ്ഥലത്തു് താമസിക്കുവിൻ. പൌരുഷംതന്നെ മൂർത്തീകരിച്ചവരായ നിങ്ങൾക്കു് ഭയത്തിനു് അവകാശമില്ലല്ലോ. ജനസ്ഥാനത്തിൽ ഞാൻ താമസിപ്പിച്ചിരുന്ന ഖരദൂഷണ

ത്രിശിരസ്സുകളെ വിപുലസൈന്യങ്ങളോടുകൂടിത്തന്നെ, ക്രൂരമ്പുകളാൽ ആ രാമൻ നിഗ്രഹിച്ചു. ആ കാര്യം വിചാരിക്കുമ്പോഠം, എന്റെ കോപം ധൈര്യത്തിനേക്കാഠം അധികം ആളിക്കത്തുകയാണ്. മാത്രമല്ല, ആ രാമനിൽ അതിഘോരവൈരവും ജനിച്ചുകഴിഞ്ഞു. ആജന്മശത്രുവായ അവനോട് പകരം വീട്ടുവാൻ തുടങ്ങുകയാണ് ഞാൻ.

ചതുരംഗസൈന്യങ്ങളോടുകൂടിച്ചെന്ന് രാമനെ നിർദ്ദയം കൊല്ലാതെ എനിക്കിനി ഉറക്കമേ വരുന്നതല്ല. ഖരദൂഷണാദികളെ വധിച്ച അവനെ നശിപ്പിച്ചാൽ, അതിദരിദ്രനായൊരുവന്ന് നിധി കിട്ടിയപോലെ സന്തോഷം എനിക്ക് ഉണ്ടാകും.

ജനസ്ഥാനത്തിൽ ചെന്നാൽ നിങ്ങഠം ചെയ്യേണ്ട കാര്യം ശ്രദ്ധിച്ച് മനസ്സിലാക്കണം. അവിടെ താമസിച്ച് ദാശരഥിയുടെ ഓരോ ചലനവും മനസ്സിലാക്കി, അതാതവസരത്തിൽ എന്നെ അറിയിക്കണം. അതിരഹസ്യമായിട്ടു വേണം വാർത്തകഠം അറിയിക്കുവാൻ. രാമൻ എന്താണ് ചെയ്യുന്നതെന്നും, എന്താണ് ചെയ്യാൻ ഉദ്ദേശിക്കുന്നതെന്നും, സൂക്ഷ്മമായി മനസ്സിലാക്കണം.

നക്തഞ്ചരപ്രമുഖന്മാരും അമേയബലവാന്മാരുമാണ് നിങ്ങഠം. പക്ഷെ, തികച്ചും ശ്രദ്ധവെച്ചുവേണം ജനസ്ഥാനത്തിൽ നടക്കുവാൻ. രാമനെ നിഗ്രഹിക്കുവാനുള്ള സൌകര്യം ഓരോ നിമിഷത്തിലും നോക്കണം. യുദ്ധത്തിൽ നിങ്ങഠംക്കുള്ള കഴിവ് എനിക്ക് നല്ലപോലെ അറിയാം. അതുകൊണ്ടുമാത്രമാണ്, ജനസ്ഥാനത്തിൽ താമസിക്കുവാൻ നിങ്ങളെ ഭരമേല്പിക്കുന്നത്."

ഏററവും പ്രിയവും കാര്യമാത്രപ്രസക്തവുമായ നിർദ്ദേശം രാക്ഷസപ്രമുഖന്മാരെ സന്തുഷ്ടരാക്കി. എട്ടുപേരും രാവണനെ വന്ദിച്ച് അപ്പോഠംതന്നെ ലങ്കയിൽനിന്ന് ജനസ്ഥാനത്തേക്ക് പുറപ്പെട്ടു.

സീതാദേവിയെ അധീനത്തിൽ കിട്ടിയതായി കണ്ടു് സന്തുഷ്ടചിത്തനായ ലങ്കേശ്വരൻ, ശ്രീരാമചന്ദ്രനിൽ വൈരമേറി, അജ്ഞതകൊണ്ടു് കൃതകൃത്യനായി വസിച്ചു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അമ്പത്തിനാലാം സർഗ്ഗം അവസാനിച്ചു.**

## അമ്പത്തിയഞ്ചാം സർഗ്ഗം (സീതാപ്രലോഭനം)

മഹാക്രൂരന്മാരും മഹാശക്തന്മാരുമായ എട്ടുനിശാചരന്മാരെ അയച്ച രാവണൻ, ബുദ്ധികേടുകൊണ്ടു് താൻ ഏററവും കൃതാർത്ഥനായെന്നു് തീരുമാനിച്ചു. കാമദേവശരങ്ങൾ അളവററു് ഏററതിനാൽ അടക്കുവാൻകഴിയാത്ത അഭിലാഷത്തോടെ അതിവേഗം അന്തഃപുരത്തിലേക്കുതന്നെ പോയി.

അവിടെ, രാക്ഷസികളുടെ മദ്ധ്യത്തിൽ, ഏററവും ദുഃഖിതയായിരിക്കുന്ന സീതാദേവിയെ—വൻകാററിലടിപെട്ടു് മറിഞ്ഞു് സാഗരമദ്ധ്യത്തിൽ മുങ്ങുവാൻ തുടങ്ങുന്ന തോണിയെപ്പോലെ, സന്താപത്താൽ സദാ കണ്ണീർ വാർത്തുകൊണ്ടിരിക്കുന്ന ശ്രീരാമസഹധർമ്മിണിയെ—കൂട്ടംവിട്ടു് ഒററയ്ക്കു് നായ്ക്കളുടെ മദ്ധ്യത്തിൽപ്പെട്ടൊരു മാൻപേടയെപ്പോലെ, മുഖം ചായ്ച്ചു് ദീർഘനിശ്വാസത്തോടെ ഇരിക്കുന്ന സുന്ദരീരത്നത്തെ—നക്തഞ്ചരേന്ദ്രൻ തൃഷ്ണയോടെ കണ്ടു. അമരാവതീസദൃശമായ അരമനയെ നിർബ്ബന്ധപൂർവ്വം അസുരചക്രവർത്തി ദേവിക്കു് കാണിച്ചുകൊടുത്തു.

മേടകളും മാളികകളും മുററംപാടും ഉള്ളതിലെല്ലാം, ആയിരമായിരം സ്ത്രീകൾ വസിക്കുന്നു. നാനാരത്നസമാകീർണ്ണമായ അവയിൽ, വജ്രവൈഡൂര്യരത്നങ്ങൾ വിചിത്രരൂപത്തിൽ പതിച്ചിട്ടുള്ളതു്, കണ്ണും കരളും കവരത്തക്കവിധത്തിലാണു്. സ്വർണ്ണം, വെള്ളി, കൊമ്പു്, സ്ഫടികം എന്നിവയാലാണു് തൂണുകൾ നിർമ്മിച്ചിട്ടുള്ളതു്. ദിവ്യമായ പെരുമ്പറനാദം, സർവ്വദാമുഴങ്ങുന്ന ആ മണിമന്ദിരങ്ങളുടെ തോരണങ്ങൾ കറകളഞ്ഞ കനകംകൊണ്ടായിരുന്നു.

ജനകരാജസുതയെ സുവർണ്ണക്കോണികയററി മുകളിൽ കൊണ്ടുപോയി. വെള്ളിയാലും കൊമ്പിനാലും തീർത്ത മനോഹരവാതായനങ്ങൾ; പൊന്നിൻ ജനാലകൾനിറഞ്ഞ പ്രാസാദങ്ങളിൽ കമ്മായമിട്ടു് ധവളങ്ങളായ രത്നചിത്രസ്ഥലങ്ങൾ; വിവിധതരുവൃന്ദങ്ങളോടുകൂടിയ ആരാമങ്ങൾ; വികസിച്ചുനില്ക്കുന്ന താമരപ്പൂക്കളോടുകൂടിയ സരസ്സുകൾ; ഇങ്ങിനെ ഓരോന്നോരോന്നായി ലങ്കേശ്വരൻ, മാലാണ്ട മൈഥിലിക്കു് കാണിച്ചുകൊടുത്തുതുടങ്ങി. മാത്രമല്ല, വിദേഹപുത്രിയുടെ മനസ്സ്മാററത്തക്കവിധത്തിൽ പ്രലോഭനവാക്കുകൾ തുടന്നു:—

''സീതേ, മുപ്പത്തിരണ്ടുകോടി രാക്ഷസന്മാരുണ്ടു്. അവരുടെ മുഴുവൻ, ഒരേ ഒരു ചക്രവർത്തിയായിട്ടുള്ളതു് ഈ ഞാൻ മാത്രം. എന്തുചെയ്യാനുമുള്ള കരുത്തും സാമർത്ഥ്യവുമുള്ള രാത്രിഞ്ചരന്മാർ—വൃദ്ധന്മാരും കുട്ടികളുമല്ലാതെത്തന്നെ—ഓരോ

കാര്യത്തിന്നും ആയിരക്കണക്കിനു്—എന്റെ വരുതിയും കാത്തുകൊണ്ടു് എപ്പോഴും നില്ക്കുന്നുണ്ടു്.

അല്ലയോ വിശാലാക്ഷിയായ വൈദേഹി, എന്റെ അതുല്യരാജ്യതന്ത്രവും ജീവിതവും നിന്റെ അധീനത്തിലായിത്തീൎന്നു. ദേവി, എന്റെ ജീവനേക്കാൾ അധികം നിന്നെ സ്നേഹിക്കുന്നു. സീതേ, അനേകം സുന്ദരീരത്നങ്ങൾ എന്റെ പത്നിമാരായുംമററും ഇവിടെയുണ്ടു്. അവരുടെമുഴുവൻ അധീശ്വരിയായി, ഞാൻ നിന്നെ അവരോധിക്കാം. മറെറാന്നുംതന്നെ ഈ മനസ്സിൽ ചിന്തിക്കാതിരിക്കു. ദേവിയുടെ എല്ലാവിധ ശ്രേയസ്സിന്നും മാൎഗ്ഗം, എന്റെ ഉപദേശം സ്വീകരിക്കുകയാണു്. ദുഃഖിതനായ എന്നിൽ പ്രസാദിച്ചു്, എന്നോടുകൂടി ച്ചേരു.

മഹാസാഗരമദ്ധ്യത്തിൽ, നൂറുയോജനവിസ്താരത്തിൽ, പ്രകൃതീദേവി തികച്ചും അനുഗ്രഹിച്ച—അതിരമണീയമായ—ഈ ലങ്കാരാജ്യത്തെ, ദേവാസുരന്മാരെല്ലാവരുംകൂടി ദേവേന്ദ്രനെ മുൻനിൎത്തിവന്നാലും അക്രമിക്കുവാൻ സാദ്ധ്യമല്ല. ദേവഗന്ധൎവ്വയക്ഷപക്ഷിമൃഗാദികളിൽ, എന്നോടു് എതിരിടത്തക്ക ശക്തി യാതൊന്നിന്നുമില്ല. മൂന്നുലോകങ്ങളിൽ സൂക്ഷ്മം തിരഞ്ഞാലും, എന്നോളം വീര്യമുള്ള ഒരു ജീവിയെ ഞാൻ കാണുന്നില്ല.

രാജ്യഭ്രഷ്ടനായി, അല്പായുസ്സായി പൌരുഷമില്ലാത്തൊരു താപസനായി വാഴുന്ന വെറുമൊരു മനുഷ്യനാണു് രാമൻ. നിനക്കുവേണ്ടി അവന്നു് എന്തൊന്നാണു് ചെയ്യുവാൻ സാധിക്കുക? ഹേ സീതേ, എല്ലാംകൊണ്ടും നിനക്കു് യോജിച്ചൊരുഭൎത്താവു് ഞാൻ മാത്രമേയുള്ളു. അതുകൊണ്ടു് എന്നോടൊന്നിച്ചു് ചേരു. ഹേ ഭീരു, യൌവനം അസ്ഥിരമാണെന്നു് ഓൎക്കണം. എല്ലാസുഖങ്ങളും അധീനത്തിലുള്ള എന്നോടുകൂടിച്ചേരു.

പ്രിയപ്പെട്ട സീതേ, നിനക്കിനി രാമനെ കാണുവാൻ സാധിക്കുമെന്നു് തോന്നുന്നുണ്ടോ? ഒരിക്കലും അങ്ങിനെയൊരു വിചാരം ഉണ്ടാകേണ്ട. അഥവാ, അവൻ ആഗ്രഹിച്ചാൽത്തന്നെ എങ്ങിനെയാണു് ഇങ്ങോട്ടെത്തുക?

സീതേ, അന്തരീക്ഷത്തിൽ സ്വച്ഛന്ദമടിക്കുന്ന കൊടുങ്കാററിനെ കയറുകൊണ്ടു് കെട്ടിയിടാൻ കഴിയുമോ? ആളിക്കത്തുന്ന തീനാളത്തെ കൈകൊണ്ടു് പിടിക്കുവാൻ ആൎക്കെങ്കിലും സാധിക്കുമോ?

വൈദേഹീ, എന്റെ ബാഹുത്തണലിൽ ഉള്ള ഒരാളെ രക്ഷിക്കത്തക്ക യോഗ്യനെ, മൂന്നുലോകങ്ങളിൽ പരതിയാലും കാണുകയില്ല. പിന്നെ ആരാണ് നിന്നെ രക്ഷിക്കുവാൻ. ഉത്തമോത്തമമായ ഈ ലങ്കയിലെ മഹാറാണിയായി വാഴൂ. അസുരന്മാർ മാത്രമല്ല, ദേവന്മാർകൂടി, ഇനിമുതൽ നിന്റെ പരിചാരകന്മാരാണ്.

ചക്രവർത്തിനിയായി അഭിഷേകംചെയ്ത ജലധാരയാൽ ശീതളശിരസ്സോടെ ഭവതി എന്നെ സംതൃപ്തനാക്കണം. വൈദേഹീ, നിന്റെ ദുരിതങ്ങളെല്ലാം വനവാസത്താൽ തീർന്നുകഴിഞ്ഞു. ഇവിടുന്നങ്ങോട്ട് സുഖമനുഭവിക്കാനുള്ള കാലമായി. പുണ്യകർമ്മങ്ങൾ അനേകം ചെയ്തതിന്റെ ഫലം ഇനിമുതൽ തുടങ്ങുകയായി. ദിവ്യഗന്ധങ്ങളാർന്നമാല്യങ്ങൾ, ദിവ്യരത്നാഭരണങ്ങൾ, എന്നിവയെല്ലാം എന്നോടുകൂടി ഇനിമുതൽ നിനക്ക് അനുഭവിക്കാം.

സുന്ദരീതിലകമേ, എന്റെ സഹോദരൻ കുബേരനിൽനിന്നു്, ഭാസ്കരനെപ്പോലെ ഭാസുരമായ പുഷ്പകവിമാനം, എന്റെ ശക്തികൊണ്ടു് നേടിയിട്ടുണ്ട്. വളരെ വലുതും മനോവേഗതയുള്ളതുമാണാ വിമാനം. ഹേ സീതേ, അതിലധിരോഹണംചെയ്ത്, നമുക്ക് സസുഖം സഞ്ചരിക്കാം. നിർമ്മലവും സുഭഗവുമായ താമരത്താരുപോലെയുള്ള വദനം വ്യസനത്താൽ വാടിക്കരിയരുത്."

രാക്ഷസേശ്വരന്റെ മനോഹരവാക്കുകേട്ട മൈഥിലീദേവി, പൂർണ്ണചന്ദ്രസുന്ദരമായ മുഖം ഉത്തരീയവസ്ത്രത്തുമ്പുകൊണ്ട്പൊത്തി, കണ്ണീരൊലിപ്പിച്ച് അസ്വസ്ഥയായി നില്ക്കുകമാത്രംചെയ്തു. ചിന്താവിവർണ്ണയും ധ്യാനനിരതയുമായ ദേവിയോട്, മഹാപാപിയായ രാവണൻ വീണ്ടും തുടർന്നു:—

"ഹേ, വൈദേഹീ, ധർമ്മലോപം വരുമെന്ന് വിചാരിച്ച് ലജ്ജിക്കേണ്ട. ആർഷവിധിയാണിതു്. ദേവിയിൽ എനിക്കുള്ള ഈ അതുല്യസ്നേഹം പൂർവ്വബന്ധത്തെ കാണിക്കുന്നതല്ലേ? ഈ സുന്ദരചരണങ്ങളിൽ, ശിരസ്സുകൾ എല്ലാം സ്പർശിച്ചുകൊണ്ടു് പ്രാർത്ഥിക്കുന്നു:—

"ദേവീ, എന്നിൽപ്രസാദിക്കണേ; പ്രസാദിക്കണേ; അനുഗ്രഹിക്കണേ."

ദേവിയുടെ ഏററവും വിനീതനായൊരു ഭൃത്യനാണ് ഈ ഞാൻ. എന്റെ ഹൃദയച്ചൂടിന്റെ കാഠിന്യം എത്രമാത്രമാണെന്നതു്, ഈ അപേക്ഷാവാക്കുകളിൽ നിന്നു് അറിയാമല്ലൊ. എന്റെ ഹൃദയഗതിയും ഓർമ്മിക്കണേ.

ഏതൊരു സ്ത്രീയുടെമുന്നിലും ഈ രാവണൻ ഇന്നുവരെ തലകുനിച്ചിട്ടില്ല. ഇന്ന് രത്തിൽ വിനീതവാക്കുകൾ പറഞ്ഞിട്ടില്ല.

അന്തകന്നു് അധീനനായിക്കഴിഞ്ഞ രാവണൻ, ജനകരാജപുത്രി തന്റെ കീഴിലായെന്നു് വിചാരിച്ചാണിത്രയും പറഞ്ഞതു്.

[രാവണന്റെ ജല്പനങ്ങളായി തോന്നാവുന്നവാക്കുകൾ, ശുദ്ധമായ സാത്വിക ഭക്തിയെയാണു് കാണിക്കുന്നതു്. ദേവിയുടേയും തന്റേയും യാഥാത്മ്യം തികച്ചും അറിഞ്ഞുകൊണ്ടു് അഭ്യർത്ഥിക്കുന്നവയാണു് ഈ വാക്കുകൾ.]

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അമ്പത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയാറാം സർഗ്ഗം (സംവത്സരാവധിദാനം)

രാവണന്റെ ജല്പനങ്ങൾ കേട്ട വൈദേഹിക്കു് അസഹ്യദുഃഖമുണ്ടായെങ്കിലും ഭയത്തിന്റെ കണികപോലും ആ ധീരവനിതയിൽ അങ്കുരിച്ചില്ല. ഒരു പുല്ലെടുത്തു് മുന്നിലിട്ടു് ദേവി ഉത്തരം പറഞ്ഞു:—

"സത്യസന്ധനും അനശ്വരയശസ്സാർജ്ജിച്ചവനുമാണു് മഹാരാജാ ദശരഥൻ. ധർമ്മത്തിന്റെ സേതുപോലെ അചഞ്ചലനായ അവിടുത്തെ സീമന്തപുത്രൻ—മൂന്നുലകിലും പുകഴാർന്ന ധാർമ്മികാഗ്രേസരൻ—നീണ്ടുരുണ്ടു് ബലിഷ്ഠങ്ങളായ ബാഹുക്കൾ, വിശാലവും ആയതവുമായ നയനങ്ങൾ എന്നിവയൊത്തുചേന്ന ശ്രീരാമചന്ദ്രൻ-ലോകനാഥനായ അവിടുന്നാണു് എന്റെ ഭർത്താവു്.

ഇക്ഷ്വാകുവംശജാതനായ ആ രാജകേസരി, സഹോദരൻ ലക്ഷ്മണനോടൊന്നിച്ചുവന്നു് നിന്റെ ജീവനെ അപഹരിക്കും. ദേവദേവനായ അദ്ദേഹം കാൺകെയാണു് നീ എന്നെ കൊണ്ടുപോന്നിരുന്നതെങ്കിൽ, ജനസ്ഥാനത്തിൽ വെച്ചുതന്നെ നിനക്കും ഖരന്റെഗതി സംഭവിക്കുമായിരുന്നു.

ഹേ രാക്ഷസേശ്വരാ, അതിബലവാന്മാരായ നിന്റെ സൈന്യങ്ങൾ, രഘുവീരന്റെ മുന്നിലെത്തിയാൽ, ഗരുഡസമീപത്തിലെത്തുന്ന സർപ്പങ്ങളെപ്പോലെ

വിഷരഹിതരായിത്തീരും. എന്റെ ഭർത്താവിന്റെ കോദണ്ഡത്തിൽനിന്നുയരുന്ന നിശിതശരങ്ങൾ—പൊൻകെട്ടിയ രാമബാണങ്ങൾ—ഗംഗാതീരങ്ങളെ അലകൾ എന്നപോലെ നിന്റെ ശരീരത്തെ നുറുക്കി വീഴ്ത്തും.

ലങ്കേശ്വരാ, ദേവന്മാരും അസുരന്മാരും നിന്നോടുതോല്ക്കുമായിരിക്കും. അവരിൽ ഒരാൾക്കും നിന്നെ വധിക്കുവാൻ സാധിക്കില്ലായിരിക്കും. എന്നാൽ, രാവണാ, ശ്രീരാമൻ ദേവനോ അസുരനോ അല്ല. അവിടുന്ന് ശത്രുവായാൽ നിന്റെ ജീവിതം അവസാനിച്ചു. എത്രമാത്രം നീണ്ടതാണെങ്കിലും നിന്റെ ബാക്കിജീവിതം അവിടുത്തെ കരുത്തിൽ തീരും. യൂപത്തിൽകെട്ടിയ പശുവെപ്പോലെ, നിന്റെ ആയുസ്സ് കണക്കാക്കിക്കഴിഞ്ഞു.

ഹേ ദശാനനാ, കൈലാസവാസി ഭഗവാൻ പരമേശ്വരൻ മൂന്നാംതൃക്കണ്ണുകൊണ്ട് കാമദേവനെ നോക്കിയ അനുഭവം, കോപാകുലനായ ശ്രീരാമചന്ദ്രന്റെ ചെന്തീപാറുന്ന കണ്ണുകൊണ്ടൊന്നുനോക്കിയാൽ നിനക്കും ഉണ്ടാകും. നീ വെറും ചാമ്പലായി മാറും.

ശ്രീരാമബാണം! അതിന്റെ ശക്തി അമോഘമാണ്. ആകാശമണ്ഡലത്തിൽനിന്ന് ചന്ദ്രനെ ഭൂമിയിൽ പതിപ്പിക്കുവാൻ; മഹാസാഗരങ്ങളെ മണലാരണ്യങ്ങളാക്കുവാൻ, അവയ്ക്കു് നിഷ്പ്രയാസം കഴിയും. എന്നിട്ടാണോ സീതയെ കട്ടുകൊണ്ടുപോന്ന ഭീരുവിനെ!

അസുരേന്ദ്ര, നിന്റെ ആയുസ്സ് അററു; ശ്രീ പോയി; ബലം നശിച്ചു; ഇന്ദ്രിയബലം അവസാനിച്ചു. നിന്റെ ദുഷ്കർമ്മത്താൽ ലങ്കയിതാ വിധവയായിത്തീരുകയായി. നീ ഇപ്പോൾചെയ്യുകാര്യം ഒരിക്കലും സുഖഫലം ഉണ്ടാക്കുകയില്ല. ഭർത്തൃരക്ഷാത്തണലിൽനിന്ന് എന്നെ വേർപ്പെടുത്തിയല്ലൊ.

രാക്ഷസചക്രവർത്തിയായ രാവണ, അതിതേജസ്വിയായ ദാശരഥി അനുജനമൊത്ത്, ജനസ്ഥാനത്തിൽ നിർഭയമായി വസിക്കുന്നുണ്ട്. നിന്റെ ബലവും ഗർവ്വും മദവും വീര്യവും, ഓരോരോ അവയവങ്ങളിൽനിന്നും ശരവർഷത്താൽ അവർ തുടച്ചുനീക്കും.

കാലമാണ് എല്ലാററിനും ആധാരം. ദുഷ്കാലമെത്തിയ ജീവികൾ ക്രമത്തിൽ നാശഗർത്തത്തിലേക്ക് ആഴുന്നതായി കാണാം. കാലത്തിന്റെ കളിപ്പാട്ടമായ ജീവൻ, അപ്പോൾ എല്ലാധർമ്മവും തെററിനടക്കുകയും പതിവാണ്.

ഹേ രാക്ഷസാധമാ, എന്നെത്തീണ്ടിയതിനാൽ, നിനക്കും രാക്ഷസവംശത്തിന്നും അന്തഃപുരത്തിന്നും ക്ഷയം ആരംഭിച്ചുകഴിഞ്ഞു.

ബ്രാഹ്മണശ്രേഷ്ഠന്മാരുടെ മന്ത്രോച്ചാരണത്താൽ പരിപാവനവും, ഹോമാദികളാൽ ദിവ്യവും, സ്രുവാദികളാൽ അലംകൃതവുമായ യജ്ഞമദ്ധ്യവേദിയിൽ, ഒരു ചണ്ഡാലന്നു് ചവിട്ടാമോ? അതുപോലെ, ധർമ്മസ്വരൂപിതന്നെയായ രഘുനായകന്റെ ധർമ്മപത്നിയെ—സാധ്വിയായ ഈ സീതയെ—അരക്കന്മാരിൽ അധമനായ നിനക്കു് തൊടാമോ? രാജഹംസത്തോടൊപ്പം നിർമ്മലസരസ്സിലെ തണ്ടാരിൽ വിഹരിക്കുന്ന അരയന്നപ്പേട, പുൽക്കാട്ടിൽ വാഴുന്ന ഒരു കാക്കയെ നോക്കുമോ? ഹേ രാക്ഷസാ, എന്റെ ശരീരം ജഡമാണിപ്പോൾ. ഇതിനെ ബന്ധിക്കുകയോ ഭക്ഷിക്കുകയോ ഇഷ്ടംപോലെ ചെയ്തുകൊള്ളൂ. എന്റെ ആത്മാവിന്നും ദേഹത്തിന്നും ഇവിടെ തികച്ചും രക്ഷയില്ലെന്നു് എനിക്കറിയാം. എന്നാലും, ഈ ലോകജീവിതത്തിൽ ദുര്യശസ്സു് ഒരിക്കലും എന്നിൽനിന്നു് ഉണ്ടാകയില്ല.''

ജനകമഹാരാജപുത്രി, നിർഭയം ഇത്തരത്തിൽ പരുഷവാക്കുകൾ പറഞ്ഞു്, മറെറാന്നും തുടരാതെ നിശ്ശബ്ദയായി.

ഏതൊരു ശത്രുവിന്നും, കണ്ണീർ ഒഴുക്കുവാൻ കരുത്തുള്ള രാവണന്നു് രോമാഞ്ചമുണ്ടായി. എന്നാൽ ഭയജനകമായ നിർദ്ദേശമാണു് ആ നാവിൽനിന്നു് പുറപ്പെട്ടതു്:—

''ഹേ സീതേ, എന്റെ വാക്കുകൾ ശ്രദ്ധിച്ചോളൂ. നിനക്കു് ഇന്നുമുതൽ പന്ത്രണ്ടുമാസമാണു് അവധി ഞാൻ തരുന്നതു്. അതിന്നിടയിൽ എന്റെ അഭീഷ്ടത്തിന്നു് വഴങ്ങാതിരുന്നാൽ, ഇതാ ഈ മൃദുലകോമളശരീരത്തെ കഷണം കഷണമാക്കി എന്റെ പ്രാതലാക്കും. സംശയമില്ല.''

അതികോപത്തോടെ ഇത്രയും പറഞ്ഞ പെരുമാൾ, ചുററും ഭയപ്പെട്ടുനില്ക്കുന്ന രാക്ഷസിമാരോടു്:—

''ഹേ രാക്ഷസികളേ, ഇവളുടെ അഹമ്മതി കഴിയുന്നവേഗത്തിൽ നശിപ്പിക്കണം. വികൃതികളും ഉഗ്രസ്വരൂപികളുമായ നിങ്ങൾ, രക്തമാംസാദികളിൽ ഏററവും തല്പരരാണല്ലോ.''

നക്തഞ്ചരികാം രാവണനെ താണുതൊഴുതു. വൈദേഹിയുടെ ചുററം നിരന്നകഴിഞ്ഞു. അതിഘോരസ്വരൂപമിയന്ന രാവണനാകട്ടെ, ഭൂമി പിളരത്തക്കവിധം അങ്ങോട്ടുമിങ്ങോട്ടും അല്പനേരം നടന്നു്, അവരോടു് വീണ്ടും തുടന്നു:—

"ഈ ജനകപുത്രിയെ അശോകവനികയിൽ കൊണ്ടുപോയാക്കുവിൻ. നിങ്ങാം ചുററുമിരിക്കണം. അതിശ്രദ്ധയോടെ ഇവളെ കാത്തു്സൂക്ഷിക്കുവിൻ. മാത്രമല്ല, ഇവളെ നല്ലവാക്കുപറഞ്ഞും വേണ്ടിവന്നാൽ ഭയപ്പെടുത്തിയും കാട്ടിലെ പിടിയാനയെപ്പോലെ എങ്ങിനെയെങ്കിലും പാട്ടിലാക്കുവിൻ."

രാവണൻെറ അത്യുഗ്രമായ കല്പനകേട്ട അസുരസ്ത്രീകാം, അടുത്തക്ഷണത്തിൽ തന്നെ സീതാദേവിയെ അശോകവനികയിലേക്കു് കൊണ്ടുപോയി. വിവിധങ്ങളായ കുസുമങ്ങളും കായ്കളുംകൊണ്ടു് സദാ പരിശോഭിതവും, മദിച്ച പക്ഷികളുടെ കളകളങ്ങളാൽ മുഖരിതവുമായ ആ ഉദ്യാനത്തിൽ, പെൺപുലിക്കൂട്ടത്തിൻെറ മദ്ധ്യത്തിൽപ്പെട്ട മാൻപേടയെപ്പോലെയായി ജാനകീദേവി. ഏററവും ഭയവും ദുഃഖവുംപൂണ്ട വൈദേഹി, വലയിൽപ്പെട്ട മാൻപോലെ വിഷമിച്ചു. വിരൂപാക്ഷികളായ ആ രാക്ഷസികളുടെ ഭയപ്പെടുത്തൽകൊണ്ടു്, സുഖമെന്നതു് സീതാദേവിയെ വിട്ടുപിരിഞ്ഞു. സഹോദരനുമൊന്നിച്ചു് ജനസ്ഥാനത്തിൽ വാഴുന്ന ഭർത്താവിനെ അനുനിമിഷം സ്മരിച്ചുകൊണ്ടു് മൈഥിലി ചേതനയില്ലാത്തതുപോലെ അശോകവനികാമദ്ധ്യത്തിൽ ഇരുന്നു.

ഇങ്ങിനെ ആഷമായ ശ്രീമദ്<sup></sup>രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, അമ്പത്താറാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയേഴാം സർഗ്ഗം (ദുർന്നിമിത്തദർശനം)

മായാമനോഹരപ്പൊൻമാനായി മേഞ്ഞുകൊണ്ടിരുന്ന മാരീചനെ പിടിക്കുവാൻ വിഷമംതോന്നിയപ്പോാം, രഘുരാമൻ മാർഗ്ഗമദ്ധ്യേ അവനെ നിഗ്രഹിച്ചു് അതിവേഗത്തിൽ മടങ്ങി. ധർമ്മപത്നി സീതാദേവിയെ കാണുവാൻ ഉഴറിക്കൊണ്ടു വരുന്ന ശ്രീരാമചന്ദ്രൻെറ പിന്നിൽനിന്നു്, ഒരു കുറുക്കൻ ഭയജനകനാദത്തിൽ ഓരിയിട്ടു. കോാമയിർകൊള്ളിക്കുന്നതായിരുന്നു ആ ശബ്ദം. കുറുക്കൻെറ ദാരുണസ്വരം, ചില അശുഭങ്ങളെ സൂചിപ്പിക്കുന്നതായിട്ടാണു് ദേവനു് തോന്നിയതു്. മഹാപ്രഭു ചിന്തിച്ചു:—

"കറുക്കന്റെ ഈ ഓരിയിടലിൽ പല അശുഭങ്ങളുമാണ് എനിക്കുതോന്നുന്നതു്. ജനകരാജപുത്രി സ്വൈരമായി ഇരിയ്ക്കുകയല്ലേ? മനുഷ്യമാംസഭക്ഷകരായ രാക്ഷസന്മാർ ദേവിയെ നിഗ്രഹിച്ചിരിക്കുമോ? ആ മോഹനശരീരത്തെ സസുഖം അശിച്ചിരിക്കുമോ? പൊൻമാൻവേഷമിയന്ന മാരീചൻ എന്റെ ശബ്ദം അനുകരിച്ചാണ് ലക്ഷ്മണനെ വിളിച്ചുകരഞ്ഞതു്. അനുജൻ അതു് കേട്ടാൽ ഒട്ടും പരിഭ്രമിക്കില്ല; പക്ഷെ സീത അവനെ എന്നെ അന്വേഷിക്കാൻ പറഞ്ഞയയ്ക്കാതിരിക്കയുമില്ല.

നിശാചരന്മാർ ഒന്നിച്ചുചേർന്നു് ആലോചിച്ചു്, സീതയെ നിഗ്രഹിക്കാനുള്ളവഴി കണ്ടുപിടിച്ചതായിരിക്കണം, മാനിന്റെ വേഷത്തിൽ വന്ന മാരീചൻ! ആശ്രമത്തിൽനിന്നു് എന്നെ ആകർഷിച്ചു്കൊണ്ടുപോന്നു. അസ്ത്രമേററപ്പോൾ അസുരനായി.

"ഹാ ലക്ഷ്മണാ, രാക്ഷസന്മാരിതാ എന്നെ നിഗ്രഹിക്കുന്നു."

എന്നിങ്ങനെ എന്റെ ഒച്ചയിൽ വിളിച്ചു് നിലവിളിച്ചു. എല്ലാംകൂടി ആലോചിക്കുമ്പോൾ, അരണ്യമദ്ധ്യത്തിൽ എന്നെപ്പിരിഞ്ഞു്, ആശ്രമത്തിലിരിക്കുന്ന അവനീന്ദ്രപുത്രിക്കു് സ്വസ്തിയല്ലെ? ജനസ്ഥാനവാസിയായ എന്നിൽ അരക്കന്മാർക്കു് തീരാപ്പകയാണുള്ളതു്. അതിഘോരങ്ങളായ ദുർനിമിത്തങ്ങളാണല്ലൊ തുടന്നുകൊണ്ടു് കാണുന്നതു്."

സ്വർണ്ണമൃഗത്തെ വധിച്ചു് ജനസ്ഥാനത്തിലേക്കു് മടങ്ങുന്ന ശ്രീരാമചന്ദ്രന്റെ ഹൃദയത്തിൽ, അസുഖങ്ങളായ ചിന്തകളാണു് നിറഞ്ഞതു്. മഹാത്മാദാശരഥിയെ മൃഗങ്ങളും പക്ഷികളും അപ്രദക്ഷിണംചെയ്തു. ഘോരങ്ങളായ ശബ്ദങ്ങൾ ഉടന്നുണ്ടാക്കി. ദുഃഖത്തിന്നു് ഒരിക്കലുമൊന്നു് സ്പർശിക്കുവാൻ സാധിക്കാത്ത, രാഘവൻ, അതിഭയങ്കരങ്ങളായ നിമിത്തങ്ങൾ കണ്ടു്, വെമ്പലോടെ ആശ്രമത്തിലേക്കു് തിരിച്ചു.

അതുല്യമനോഹരിയായ മൈഥിലി, അമേയബലവാനായ അനുജൻ, ഇവരെപ്പററി മാത്രമാണു് ആ ഹൃദയത്തിൽ ചിന്തയുണ്ടായിരുന്നതു്. ആശ്രമമടുക്കാറായ രഘുവരന്റെ ദൃഷ്ടികളിൽ-ലക്ഷ്മണൻ വരുന്നതു് പെട്ടെന്നു്-പെട്ടു. തേജസ്സററു്, വിളറിയ മുഖത്തോടെ നിർവീര്യനായിട്ടാണു് സഹോദരനെ കാണുന്നതു്.

അസ്വസ്ഥഹൃദയനായവൻ, ചിന്താപരവശൻെറ അടുത്തേക്ക് എന്ന പോലെ, ദുഃഖിതൻ, ദുഃഖസാഗരമഗ്നനായൊരുവൻെറ സമീപത്തേക്ക് എന്ന പോലെ, അഗ്രജൻ അനുജൻെറ ചാരത്തെത്തി.

അതിഘോരകാന്താരത്തിൽ, രാക്ഷസന്മാരുടെ മദ്ധ്യത്തിൽ സീതയെ ഒററക്ക് വിട്ടുപോന്ന തമ്പിയെ, ആദ്യം കഠിനമായി ശകാരിച്ചു. ഇടംകൈകൊണ്ട്, സസ്നേഹം സൌമിത്രിയെ പിടിച്ച്, ദുഃഖിതനായപോലെ മഹാപ്രഭു, കയത്തും, മൃദുവായും, പറഞ്ഞുതുടങ്ങി:—

"അയ്യയ്യേ ലക്ഷ്മണാ, നീ ചെയ്തതു് മഹാദ്രോഹമായി. സൌമ്യാത്മാവായ നീ വൈദേഹിയെ വെടിഞ്ഞു് പോന്നതു് നന്നായില്ല. ആലോചനയില്ലാത്ത പ്രവൃത്തികൾ ചെയ്താൽ എങ്ങിനെയാണ് സുഖമുണ്ടാവുക? എൻെറ പൊന്നനുജാ, എനിക്ക് സംശയമില്ല, ഏതുവിധത്തിൽ നോക്കിയാലും സീതയെ കട്ടുകൊണ്ടു പോയിക്കഴിഞ്ഞു. അവൾ, തെണ്ടിനടക്കുന്ന അരക്കന്മാരുടെ ഉദരത്തിലായി ക്കഴിഞ്ഞുവോ ആവോ?

വീരാധിവീരനായ ലക്ഷ്മണാ, അമംഗളങ്ങളായ ശകുനങ്ങളെ, അടിക്കടി കാണുന്നതു് ശ്രദ്ധിക്കു. ജീവനോടുകൂടിയ സീതയെ ഇനി നമുക്ക് കിട്ടുമോ? കുമാരാ, നിന്ദാർഹമായ കാര്യമാണ് നീ ചെയ്തതു്. പുരുഷവ്യാഘ്രനായ നീ ശ്രദ്ധിച്ചുനോക്കു.

പക്ഷികളും മൃഗങ്ങളും, സൂര്യനഭിമുഖമായിനിന്നു് ആർക്കുന്നു. മഹാ ശക്തനായ അനുജാ, ജനകരാജസുതയ്ക്കു് സ്വസ്തിയല്ലേ? നക്തഞ്ചരൻെറ പൊൻ മാൻവേഷം എന്നെ മയക്കി. ഞാൻ അതിനെ അനുഗമിച്ചു. പിടിക്കാൻ സാധിക്കില്ലെന്നു് തീർച്ചയായപ്പോൾ നിഗ്രഹിച്ചു. ഉണ്ണീ, എൻെറ ഹൃദയം അസ്വസ്ഥമാകുന്നു. എൻെറ ഇടത്തെ കണ്ണ് ചലിക്കുന്നു. ലക്ഷ്മണാ, ഒന്നു തീർച്ച. സീത ആശ്രമത്തിൽ ഇപ്പോഴില്ല. എങ്ങോപോയിക്കഴിഞ്ഞു. അവൾ മരിച്ചോ? അവളെ ആരെങ്കിലും കട്ടുകൊണ്ടുപോയോ? അഥവാ മാർഗ്ഗ മദ്ധ്യത്തിൽ എവിടെയെങ്കിലും അനാഥയായി നില്ക്കുന്നുണ്ടോ?"

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അമ്പത്തിഏഴാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയെട്ടാം സർഗ്ഗം. (സീതാഗുണാനുകീർത്തനം)

ശൂന്യമായ കാനനമദ്ധ്യത്തിൽ വൈദേഹിയെ വിട്ടുപോന്ന അനുജനെ, വ്യസനപരവശനായി കണ്ട ധാർമ്മികാഗ്രേസരൻ വീണ്ടും:—

"ലക്ഷ്മണാ, ദണ്ഡകാരണ്യത്തിലേക്ക് പുറപ്പെട്ട എന്നെ അനുഗമിച്ച സീത എവിടെ? നീ അവളെ ഉപേക്ഷിച്ചുപോന്നതെന്ത്? രാജ്യംപോയി കാട്ടിൽചുററിത്തിരിയുന്ന എന്റെ ദുഃഖത്തിൽ ഭാഗഭാക്കാകുവാൻ തയ്യാറായ മനോമോഹിനി മൈഥിലി എവിടെ? ദേവകന്യകപോലെയുള്ള ഏതൊരുവളെ, നിമിഷങ്ങളിൽ പോലും വെടിഞ്ഞാൽ ഞാൻ ജീവിക്കില്ലയോ, ആ സീത എവിടെ? കുമാരാ, ഭൂമിയുടേയോ സ്വർഗ്ഗത്തിന്റേയോ നാഥനാകുവാൻ ഞാൻ കൊതിക്കുന്നില്ല. പുതുപ്പൊൻകാന്തിയാന്ന ഏതൊരുവളുടെ വിയോഗം എന്റെ ജീവനെ അവസാനിപ്പിക്കുമോ, ആ സീത എവിടെ? എന്റെ ജീവന്റെ ജീവനായ വൈദേഹി ജീവിച്ചിരിക്കുന്നില്ലേ? സൌമ്യനായ സഹോദരാ, എന്റെ വനവാസവ്രതഭംഗം വന്നുചേരുകയില്ലല്ലൊ.

ലക്ഷ്മണാ, നീ മുമ്പ് ഒരിക്കൽ വെറുംവാക്കായി പറഞ്ഞതുപോലെ, ആഗ്രഹങ്ങളെല്ലാം കൈവരിച്ച ചെറിയമ്മ കൈകേയി എന്റെ മരണത്താൽ സിദ്ധാർത്ഥയായിത്തീരുമോ? പുത്രന്റെ ചരമംകൊണ്ട്, തികച്ചും അനാഥയായിത്തീരുന്ന കൌസല്യാമാതാവ്, കേകയരാജപുത്രിയെ ശുശ്രൂഷിച്ച് ദിവസം കഴിക്കേണ്ടിവരുമോ? എന്റെ പൊന്നനുജാ, സീത ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ ഞാൻ പർണ്ണശാലയിലേക്ക് വരാം. അവളവിടെ ഇല്ലെങ്കിൽ എന്റെ ജീവിതവും ഇതാ അവസാനിക്കുകയായി. ലക്ഷ്മണാ, ആശ്രമത്തിൽ എത്തുന്ന എന്നോട് മന്ദഹാസത്തോടെ സംസാരിക്കുവാൻ സീതയില്ലെങ്കിൽ എന്റെ ജീവിതം അവസാനിക്കുകയായി.

കുമാരാ, ഇതുവരേയും ദുഃഖമൊന്നുമേല്ക്കാതെ വളന്നവളാണ് വൈദേഹി. അവരം ജീവിച്ചിരിക്കുന്നില്ലേ? പറയൂ. എന്റെ ആത്മതുല്യനായ അനുജാ, നിന്റെ നോട്ടക്കുറവിനാൽ അവരം രാക്ഷസന്മാക്ക് ഇരയായിത്തീന്നിരിക്കുമോ? എന്റെ വേർപാട് അവരംക്ക് എത്രമാത്രം വ്യസനമുണ്ടാക്കും? മഹാദുഷ്ടനായ മാരീചൻ, "ലക്ഷ്മണാ" എന്നാത്തുവിളിച്ചപ്പോരം, എന്റെ അനുജനു്—എന്നെ തികച്ചും അറിയുന്ന നിനക്ക്—ഭയമോ സംശയമോ ഉണ്ടായല്ലോ. ആ കള്ള രാക്ഷസനു് എന്താണ് സാധിക്കാത്തതു്? എന്റെ അനുജൻ സൌമിത്രിക്കു കൂടി പേടിയുണ്ടാക്കി.

ജനകരാജകുമാരി, എന്റേതിനൊക്കുന്ന ആ ശബ്ദം കേട്ട് ഭയപ്പെട്ട് നിന്നെ പറഞ്ഞയച്ചു അല്ലേ? നീ പോരുകയുംചെയ്തു. ലക്ഷ്മണാ, നീ പോന്നതു് എല്ലാവിധത്തിലും കഷ്ടാൽകഷ്ടമായി. നൃശംസരായ രാക്ഷസന്മാർക്ക് പകരം വീട്ടുവാൻ വേണ്ടി, നീ സീതയെ ഒററയ്ക്കാക്കി. മനുഷ്യമാംസം ഭക്ഷിക്കുന്ന രാക്ഷസന്മാർക്ക്, ഖരവധത്താൽ നമ്മോട് തീരാപ്പകയുണ്ട്. അതിഘോരാകൃതിയുള്ള നക്തഞ്ചരന്മാർ സീതയെ കൊന്നിട്ടുണ്ടാകും. ശത്രുഹന്താവായ സഹോദരാ, എല്ലാവിധത്തിലും ഞാൻ ആപത്തിൽ മുങ്ങിക്കഴിഞ്ഞു. ഇതെല്ലാം ഞാൻ അനുഭവിക്കേണ്ടതാകാം.''

സ്ത്രീരത്നമായ സീതാദേവിയെ ഓർത്ത്, അതിദുഃഖത്തോടെ ശ്രീരാമൻ സൌമിത്രിയൊന്നിച്ച് ജനസ്ഥാനത്തിലേക്ക് വേഗത്തിൽ എത്തി. അഴലിലാണ്ടവനായ സഹോദരനെ വീണ്ടും വീണ്ടും പഴിച്ചും, വിശപ്പ്, ദാഹം എന്നിവയാൽ ക്ഷീണിച്ച് തൊണ്ട വററിയും, വിവർണ്ണവദനനായ രഘുനായകൻ ആശ്രമത്തിലെത്തിനോക്കി. എല്ലാം വിജനം. മൈഥിലി സാധാരണ വിഹരിക്കാറുള്ള ചില സ്ഥലങ്ങളിൽ തിരഞ്ഞുനോക്കി. അതാണ്, ഇതാണ്, എന്നിങ്ങനെ രോമാഞ്ചത്തോടെ പറഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അമ്പത്തിയെട്ടാം സർഗ്ഗംഅവസാനിച്ചു.

---

## അമ്പത്തൊമ്പതാം സർഗ്ഗം [ലക്ഷ്മണാഗമനനിന്ദാ]

സീതാദേവിയെ ആശ്രമത്തിൽ ഏകാകിനിയാക്കി വിട്ടുപോന്ന ലക്ഷ്മണനോട്, വ്യസനപരവശനായ ശ്രീരാമൻ ചോദിച്ചു:—

"എന്റെ അനുജാ, എന്തുകൊണ്ടാണ് സീതയെ നീ വിട്ടുപോന്നതു്? സീത എന്നിൽനിന്നുപോയി. അവളെ ഏകാകിനിയാക്കി പോന്നതുകണ്ട് എന്റെ ഹൃദയം വെമ്പുന്നു. എന്തോ, കൊടിയൊരാപത്ത് വന്നതായി എന്റെ മനസ്സ് പറയുന്നു; അസഹ്യദുഃഖം ഉണ്ടാകുന്നു. എന്റെ ഇടത്തെ കണ്ണ്, കയ്യ്, ഹൃദയം എന്നിവ തുടിക്കുന്നു. സീതയെക്കൂടാതെ നിന്നെ ഒററക്ക് വഴിക്കുവെച്ചു കണ്ടപ്പോഠം ഉണ്ടായ പരിഭ്രമം വർദ്ധിക്കുന്നു.''

ശുഭലക്ഷണങ്ങളെല്ലാം ഒത്തുചേന്ന ലക്ഷ്മണൻ, അഗ്രജന്റെ വാക്കുകഠം കേട്ട് ദുഃഖാധിക്യത്തോടെ, തത്തുല്യനായ ശ്രീരാമചന്ദ്രനോട് പറഞ്ഞു:—

"മഹാപ്രഭോ, ഞാൻ ദേവിയെ തനിയെയാക്കി ഇഷ്ടംപോലെ വന്നതാണെന്നു് കരുതരുതേ."

"ഹാ സീതേ, ഹാ ലക്ഷ്മണാ, എന്നെ രക്ഷിക്കണേ! രക്ഷിക്കണേ!"

എന്നിങ്ങനെ അവിടുത്തെ ശബ്ദത്തിലുള്ള ആർത്തനാദം ദേവി കേട്ടു. സ്വന്തം ആത്മാവിനെപ്പോലെ അവിടുത്തെ സ്നേഹിക്കുന്ന ജ്യേഷ്ഠത്തി കരഞ്ഞുകൊണ്ടു് എന്നെ നിർബ്ബന്ധിച്ചു:—

"വേഗത്തിൽപോയി ജ്യേഷ്ഠനെ രക്ഷിക്കു." എന്നു്.

ഭയാശങ്കകളോടെ അനേകാപ്രവശ്യം കല്പിച്ചപ്പോൾ, ഞാൻ ജ്യേഷ്ഠനിലുള്ള ദൃഢവിശ്വാസത്തോടെ ദേവിയോടു് ഉണർത്തി:—

"ദേവീ, എന്റെ ജ്യേഷ്ഠനു് ഭയമുണ്ടാകുവാൻ ശക്തിയുള്ള ഒരൊററ രാക്ഷസനും ഇതുവരെ ഉണ്ടായിട്ടില്ല. ഈ കേട്ട ശബ്ദം ജ്യേഷ്ഠന്റെയല്ല, ഏതോ അസുരന്റെയാണു്. അല്പവും വിഷമം തോന്നരുതു്.

"എന്നെ രക്ഷിക്കു"

നീചവും നിന്ദ്യവുമായ ഇത്തരം വാക്കുകൾ എന്റെ ജ്യേഷ്ഠന്റെ വദനത്തിൽനിന്നു് ഒരിയ്ക്കലും പുറത്തുവരുന്നതല്ല. ദേവന്മാരെപ്പോലും രക്ഷിക്കുവാനുള്ള കരുത്തു് അവിടുത്തേക്കുണ്ടു്. ഏതോ രാക്ഷസൻ, എന്തോ അനിഷ്ടമുദ്ദേശിച്ചു്, വിളിച്ചുപറഞ്ഞതാണു്, ജ്യേഷ്ഠന്റെ ശബ്ദത്തിൽ:—

"ലക്ഷ്മണാ, എന്നെ രക്ഷിക്കു."

എന്നു്. ശബ്ദം അവിടുത്തെ അനുകരിച്ചു എന്നുമാത്രം. സാധാരണ സ്ത്രീകളെപ്പോലെ, ആലോചനാരഹിതയായി ദേവി വ്യസനിക്കരുതേ. മനസ്സു് പതറരുതേ. എന്റെ ജ്യേഷ്ഠൻ ശ്രീരാമചന്ദ്രപ്രഭുവെ യുദ്ധത്തിൽ ജയിക്കുക! മൂന്നു ലോകത്തിലുള്ള ആർതന്നെ വിചാരിച്ചാലും സാധിക്കാത്തതാണു്. അവിടുത്തെ വിജയിക്കുവാൻ ഇന്നിതുവരെ ഒരാളും ഉണ്ടായിട്ടില്ല. ഇനി ഉണ്ടാകയുമില്ല. ദേവേന്ദ്രനെ മുൻനിർത്തി സർവ്വപടകളും ഒന്നിച്ചുചേർന്നിടഞ്ഞാലും ലോകനാഥനെപ്പോലെയുള്ള അവിടുത്തെ തോല്പിക്കാൻ സാധിക്കുമെന്നു് തോന്നുന്നുണ്ടോ? പൊട്ടപ്പെണ്ണുങ്ങളെപ്പോലെ അവിടുന്നു് ദുഃഖിക്കരുതേ."

എന്റെ വാക്കുകൾകേട്ട വിദേഹരാജപുത്രി കണ്ണീർവാർത്തുകൊണ്ടു് അതികഠിനമായ വാക്കുകളാണിങ്ങിനെ തുടന്നതു്:—

"ലക്ഷ്മണാ, ഭരതന്റെ നിർദ്ദേശപ്രകാരം ജ്യേഷ്ഠന്റെ ഒന്നിച്ചു് നീ വന്നതാണു് അല്ലേ? ഏററവും ദുഷിച്ച ആഗ്രഹമാണു് നിനക്കു് എന്നിലുള്ളതു്. ജ്യേഷ്ഠൻ എങ്ങിനെയെങ്കിലും മരിച്ചാൽ, എന്നെ കൈക്കൊള്ളാൻ കഴിയുമെന്ന നിങ്ങളുടെ ആശ ഒരിക്കലും ഫലപ്രദമാകയില്ല. എന്നെ നിങ്ങൾക്കു് കിട്ടില്ല. ഭരതനോടുകൂടി ആലോചിച്ചു് കാര്യങ്ങളെല്ലാം ഉറച്ചുവന്ന നീ ജ്യേഷ്ഠനു് ആപത്തുവന്നതറിഞ്ഞിട്ടും പോകുകയില്ല അല്ലേ? പ്രച്ഛന്നശത്രുവായ നീ എന്നെ തട്ടിക്കൊണ്ടുപോകാൻവേണ്ടി കൂടെ നടക്കുകയാണു്. അതാണു് നീ പോകാത്തതു്."

മഹാപ്രഭോ, ജ്യേഷ്ഠത്തിയുടെ ഇത്തരം വാക്കുകേട്ട ഞാൻ, ഒതുക്കാൻകഴിയാത്ത വ്യസനത്തോടും ദേഷ്യത്തോടുംകൂടി കൺചുകന്നും ചുണ്ടുവിറച്ചും പുറത്തേക്കു് പോന്നു."

ലക്ഷ്മണന്റെ വത്തമാനം ദേവന്റെ ദുഃഖത്തെ അധികരിപ്പിക്കുകയാണുണ്ടായതു്. ദീർഘനിശ്വാസത്തോടെ:—

"ലക്ഷ്മണാ, സൌമ്യനായ നീ അവളെ ഒററയ്ക്കാക്കിപ്പോന്നതു് ഒരുതരത്തിലും നന്നായില്ല. ഏതൊരു അസുരനായാലും, അവനെ നേരിടുവാനുള്ള ശക്തി എന്നിലുണ്ടെന്നു് നിനക്കു് വ്യക്തമായി അറിയാമല്ലൊ. എന്തോദേഷ്യംകൊണ്ടു് പറഞ്ഞതുകേട്ട ഉടനെ, സീതയെ തനിച്ചാക്കി ആശ്രമം വിട്ടുപോന്നതു് ഒട്ടും നന്നായില്ല. സീതയേയും കൂട്ടാമായിരുന്നില്ലേ? അവളില്ലാതെ നീ ഒററക്കു വന്നതിൽ യാതൊരു പ്രീതിയും എനിക്കു് തോന്നുന്നില്ല, കഷ്ടം! ദേഷ്യംവന്ന ഒരു പെണ്ണിന്റെ വാക്കുകേട്ടു് പോരാൻ നിനക്കു് തോന്നിയല്ലൊ. നിനക്കിപ്പോൾ പററിയതു മുഴുവൻ തെററുമാത്രം.

സീതയുടെ ജല്പനങ്ങളിൽ നിനക്കു് കോപംവന്നു. എന്റെ കല്പന നീ മറന്നു. ലക്ഷ്മണാ, ഏതൊരസുരൻ മാൻവേഷമെടുത്തു് ആശ്രമത്തിൽനിന്നു് എന്നെ അകററിയോ, അവൻ എന്റെ ശരമേററു് മരിച്ചുകിടക്കുകയാണു്. കുഴിക്കലച്ച കോദണ്ഡത്തിൽ കളിയായിട്ടൊരു ശരം ചേൎത്തുവിട്ടു. ആ ക്രൂരന്റെ മാൻവേഷംപോയി. തോൾവളകളണിഞ്ഞ ഭയങ്കരരൂപമായിത്തീന്നു. ജീവൻ ആ ശരീരത്തിൽനിന്നു് പറന്നു. ഇതിന്നെല്ലാം ആ ഒരസ്ത്രംതന്നെ ധാരാളമായി

ലക്ഷ്മണാ, ജീവൻ വെടിയുമ്പോഠം, ആർത്തസ്വരത്തിൽ എന്തോ പറഞ്ഞതുകേട്ട് നീ സീതയെ ഉപേക്ഷിച്ചുപോരുകയും ചെയ്തു."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, അമ്പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## അറുപതാം സർഗ്ഗം (പർണ്ണശാലാഗമനം)

അതിവേഗത്തിൽ ആശ്രമത്തിലേക്ക് അടുക്കുന്ന ശ്രീരാമചന്ദ്രൻെറ ഇടത്തെ കണ്ണ് തുടരെത്തുടരെ തുടിച്ചു; കാലിടറി; ദേഹം അകാരണമായി വിറച്ചു. കാണുന്നതെല്ലാം ദുർന്നിമിത്തങ്ങഠം മാത്രം.

"സീതയ്ക്ക് ക്ഷേമമല്ലെന്ന് വരുമോ?"

ശ്രീരാമചന്ദ്രൻ പിന്നേയും ആത്മഗതമെന്നപോലെ ചോദിച്ചു. വെമ്പലോടെ ആശ്രമത്തിൽ നോക്കി. ശൂന്യം!

പർണ്ണശാലയിൽ എല്ലാസ്ഥലവും സൂക്ഷ്മം പരിശോധിച്ചു. ഒരിടത്തും സീതയെ കാണുന്നില്ല. നിരാശയോടെ കൈകടഞ്ഞു. മഞ്ഞുകാലത്തിൽ താമരപ്പൂശോഭയില്ലാത്ത നിർമ്മലസരസ്സുപോലെ ദേവിയില്ലാത്ത ആശ്രമം നിർജ്ജീവമായി തോന്നി. വാടിയപുഷ്പങ്ങളോടുകൂടിയ വൃക്ഷങ്ങഠം രോദനംചെയ്യുന്നതുപോലെ കണ്ടു. വനദേവതകഠം വിട്ടുപോയചുററുപാടിൽ മ്ലാനമുഖത്തോടെ മൃഗങ്ങഠം അയവിറക്കാതെനില്ക്കുന്നു; പക്ഷികഠം ശബ്ദിക്കാതിരിക്കുന്നു. തൻെറ പാർപ്പിടവും പരിസരവും നിർജ്ജീവശൂന്യമായിക്കണ്ട രഘുവരൻ വർദ്ധിച്ച ദുഃഖത്തോടെ വിലപിക്കുവാൻതന്നെ തുടങ്ങി:—

"സീതേ, ദേവിയെ ആരെങ്കിലും കട്ടുകൊണ്ടുപോയോ? അഥവാ അന്തകന്ന് അടിമപ്പെട്ടുവോ? അപ്രത്യക്ഷയായിരിക്കുകയാണോ? വെറും നേരംപോക്കിന്ന് ഒളിച്ചുനില്ക്കുകയാണോ? ഘോരകാനനമദ്ധ്യത്തിലേക്ക് പൂക്കളോ കായ്കളോ പറിക്കുവാൻ ഭീരുവായദേവി പോയതാണോ? താമരപ്പൊയ്കയിലേക്കിറങ്ങിയോ? വെള്ളംകൊണ്ടുവരുവാൻ നദീതീരത്തിലേക്ക് പോയോ?"

ദാശരഥി ഓരോസ്ഥലത്തും അന്വേഷിച്ചെത്തിയെങ്കിലും, എവിടേയും ദേവിയെ കണ്ടില്ല. മാൽമുഴുത്തദേവൻെറ കണ്ണുകലങ്ങി. ഭ്രാന്തനെപ്പോലെയായി·

വൃക്ഷങ്ങളിൽനിന്നു് വൃക്ഷത്തിലേക്കു്; പർവ്വതത്തിൽനിന്നു് പർവ്വതത്തിലേക്കു്; നദിയിൽനിന്നു് നദിയിലേക്കു്; അങ്ങിനെ ഓടിനടന്ന ശ്രീരാമൻ, ദുഃഖാഗ്നിയിൽ മനമുരുകി വിലപിച്ചുകൊണ്ടു് ധർമ്മപത്നിയെ അന്വേഷിച്ചു. വെറുമൊരു ഭ്രാന്തന്റെമട്ടിലായിത്തീർന്നു ദേവൻ:—

"ഹേ കടമ്പുവൃക്ഷമേ, കടമ്പിൽപ്രിയയായ എന്റെ പ്രിയതമയെ കാണുകയുണ്ടായോ? ആ സുമുഖിയെപ്പററി എന്തെങ്കിലും അറിവുണ്ടെങ്കിൽ പറഞ്ഞുതരണേ. ഹേ കൂവളമരമേ, നിന്റെ കായ്കൾക്കുതുല്യം സ്തനമുള്ളവളും, തളിരുപോലെ മൃദുലമേനിയും, മഞ്ഞപ്പട്ടുടയാടയണിഞ്ഞവളുമായ എന്റെ ജീവനാഥയെപ്പററി അറിവുണ്ടെങ്കിൽ പറയണേ. ഹേ മരുതുമരമേ, നിന്നെ ഏററവും ഇഷ്ടപ്പെട്ടുന്നവളാണല്ലോ സീത. ജനകാത്മജയായ ആ സുകമാരാംഗി ജീവിച്ചിരിപ്പുണ്ടോ ഇല്ലയോ? യഥാർത്ഥം തുറന്നുപറയണേ. ഹേ കദളീ, നിനക്കുതുല്യം ഊരുക്കളോടുകൂടിയ മൈഥിലിയെ, നീ അറിയുമല്ലോ. എന്റെ പ്രിയതമ എവിടെയാണു്? തളിരും പൂവും ഒരുപോലെ നിറഞ്ഞുനില്ക്കുന്ന ഹേ വനസ്പതീ, നിന്റെ പൂങ്കുലകളുടെ സമീപത്തിൽ വണ്ടുകൾ പാട്ടുപാടി കൂടിയിട്ടുണ്ടല്ലോ. നിന്നിൽ ഏററവും ഇഷ്ടമല്ലേ വൈദേഹിക്കു്.

ഹേ മൈലെള്ളേ, നിനക്കു് അറിയുകയില്ലേ? എത്രമാത്രം പ്രിയമാണു് നിന്നിൽ സീതക്കു്. അല്ലയോ അശോകമേ, ശോകാകുലനായ എന്നോടു് ജീവനാഥയുടെ വർത്തമാനം അറിയിച്ചു് നിന്റെ പേർ അന്വർത്ഥമാക്കിത്തീർക്കു. പനങ്കായപോലെയുള്ള കൊങ്കകളാണു് എന്റെ ഓമലാൾക്കു്. അതുകൊണ്ടു് ഈ പനയ്ക്കു് ജനകരാജകുമാരിയെപ്പററി അറിയില്ലേ. എന്നിൽ ദയതോന്നണേ. സുന്ദരീരത്നമായ പത്നിയെപ്പററി എന്നോടുപറയണേ. അല്ലയോ ഞാവൽ വൃക്ഷമേ, ഞാവൽപ്പഴംപോലെയുള്ള സീതയെക്കുറിച്ചു് അറിയുന്നതു് നിസ്സംശയം എന്നോടു് പറയണേ. ഈ കൊന്നമരം അടിമുടി പുഷ്പങ്ങളാലലംകരിച്ചു് ശോഭിക്കുന്നു. കർണ്ണികാരപുഷ്പം എത്രമാത്രം ഇഷ്ടമാണു്, എന്റെ സീതയ്ക്കു്."

കടമ്പു്—പയിൻ—മാവു്—പിലാവു്— ബകുളം—ഞമ— മുല്ല— കരുക്കത്തിമുല്ല കൈത—ചമ്പകം—മാതളം—വേങ്ങ— തുടങ്ങി ആശ്രമപരിസരത്തിലുള്ള എല്ലാ വൃക്ഷങ്ങളോടും, ലതകളോടും, അനശ്വരയശസ്വിയായ ശ്രീരാമൻ ഒരു ഭ്രാന്തനെപ്പോലെ, സീതാവൃത്താന്തം ചോദിച്ചു.

അയവിറക്കാതെ, കണ്ണിമവെട്ടാതെ, സ്തംഭിച്ചപോലെ നില്ക്കുന്ന മാൻകൂട്ടത്തെ കണ്ട രഘുവരൻ ഓടിച്ചെന്നു് അവയോടു്:—

"പ്രിയപ്പെട്ട മാനുകളേ, മാൻകണ്ണിയായ മൈഥിലിയെ നിങ്ങൾ അറിയാതിരിക്കുകയില്ല. മാൻപേടകളൊന്നിച്ച് എന്റെ പ്രിയതമ ചേരുവാൻ വഴിയുണ്ട്. ഹേ ഗജമേ, നിങ്ങളുടെ തുമ്പിക്കൈപോലെയുള്ള ഊരുക്കളാണല്ലോ സീതക്കുള്ളത്. നിനക്ക് അവളെപ്പററി അറിയാതിരിക്കയില്ല. എന്റെ മനോനായിക എവിടെയാണ്.

ഹേ വ്യാഘ്രമേ, നിർഭയനായി വനത്തിൽ സഞ്ചരിക്കുന്നവനാണല്ലൊ നീ. പൂർണ്ണചന്ദ്രവദനയായ സീതയെ കണ്ടുവോ? പറയൂ. ഹേ കമലാക്ഷീ, നിന്നെ ഞാൻ കണ്ടെത്തിക്കഴിഞ്ഞു. ഓമനേ, നീ എന്തിനാണ് ഓടുന്നതു്? വൃക്ഷങ്ങളുടെ മറവിൽ ഒളിച്ച് മിണ്ടാതെ നില്ക്കുന്നതെന്താണ്? മനോമോഹിനീ, നില്ക്കൂ, നില്ക്കൂ. നിനക്ക് എന്നിൽ ഒട്ടുംതന്നെ ദയയില്ലേ? സ്വതവേ കളിയും നേരമ്പോക്കുമില്ലാത്തവളാണല്ലൊ നീ. എന്നെ ഇങ്ങിനെ ഉപേക്ഷിക്കാൻ എന്താണ് കാരണം? മഞ്ഞപ്പട്ടുടുത്തു് പെട്ടെന്ന് നീ ഓടിമറഞ്ഞതായി ഞാൻ കണ്ടു. എന്നിൽ അല്പമെങ്കിലും സ്നേഹമുണ്ടെങ്കിൽ അവിടെ നില്ക്കൂ. ഇല്ല, സീത ഇവിടെയെങ്ങും ഇല്ല. ഉണ്ടായിരുന്നെങ്കിൽ ഇത്രയധികം വിഷമിക്കുന്ന എന്നെ ഒരിക്കലും ഉപേക്ഷിക്കുകയില്ല, തീർച്ചയാണ്. അവൾ കൊല്ലപ്പെട്ടു. എന്നെ വേർപിരിഞ്ഞ അവളെ തിന്നുകഴിഞ്ഞു. രാക്ഷസന്മാർ അവളുടെ അവയവങ്ങളെ ഓരിവെച്ച് ഭക്ഷിക്കുകയാണ്.

മുല്ലപ്പൂമൊട്ടുപല്ലുകൾ, ചെഞ്ചുണ്ടുകൾ, ശോഭയേറിയ കർണ്ണാഭരണങ്ങൾ, പൂർണ്ണചന്ദ്രനെപ്പോലെയുള്ള ആ വദനം; വിഴുങ്ങിക്കഴിഞ്ഞു. കണ്ണാഭരണങ്ങളണിഞ്ഞു് ചെമ്പകപ്പൂശോഭയെഴുന്ന കഴുത്തിൽനിന്നു് വിലാപമുയരുമ്പോൾ, നിർദ്ദയരായ നക്തഞ്ചരന്മാർ ഭക്ഷിച്ചിരിക്കും. തോൾവളകളും കങ്കണങ്ങളുമണിഞ്ഞ പൂമൃദുപാണികൾ, വേദനിച്ചുവിറക്കുമ്പോൾ രാക്ഷസന്മാർ കടിച്ചു കടിച്ചു തിന്നുകഴിഞ്ഞിരിക്കും; തീർച്ച. അസുരന്മാരുടെ ആഹാരമാകുവാൻവേണ്ടി അവൾ എന്നെ വിട്ടുപിരിഞ്ഞു. അതിബലവാന്മാരായ ബന്ധുക്കൾ അനേകം ഉണ്ടായിരുന്നിട്ടും അനാഥയായിത്തീർന്നു എന്റെ പ്രിയതമ. മഹാശക്തനായ ലക്ഷ്മണാ, പൊന്നനുജാ, എന്റെ പ്രാണനാഥയെ നീയും കണ്ടില്ലേ? ഹേ മംഗളസ്വരൂപിണീ, ജീവനാഥേ, സീതേ, എവിടെയാണ് നീ?"

രഘുവംശമണിദീപമായ ശ്രീരാമൻ ഇങ്ങിനെ വിലപിച്ച് ഇടക്ക് ഓടിയും, ഇടക്ക് പതുക്കെയും, ഇടക്ക് ഭ്രാന്തനെപ്പോലെയും, ചിലപ്പോൾ മദമത്തനെപ്പോലെയും, വനങ്ങൾ–മലകൾ–കൊച്ചരുവികൾ–നദികൾ–മഹാവിപി

നങ്ങളും- എന്നിവയിൽ മാറിമാറിച്ചെന്നു് സീതയെ അന്വേഷിച്ചു. ആ ഘോരാരണ്യത്തിൽ ഒരിടത്തും നില്ക്കാതെ വൈദേഹിയെ കാണുവാനുഴറിക്കൊണ്ടു് നടന്നു് ഹതാശനായെങ്കിലും അന്വേഷണം നിർത്താതെ തുടൎന്നു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അറുപതാം സൎഗ്ഗം അവസാനിച്ചു.

---

## അറുപത്തൊന്നാം സൎഗ്ഗം. (സീതാന്വേഷണം)

വിജനമായ ആശ്രമം; ശൂന്യമായ പൎണ്ണശാല; അങ്ങിങ്ങു് ചിന്നിച്ചിതറിക്കിടക്കുന്ന ഇരിപ്പിടങ്ങളും, എന്നിവയിലെല്ലാം ദശരഥനന്ദനൻ വീണ്ടും വീണ്ടും നോക്കി. സീതയെ കാണാതെ രണ്ടുകൈകളുമുയൎത്തി ഉറക്കെ:—

"ലക്ഷ്മണാ, വൈദേഹി എവിടെയാണു്? എവിടേക്കാണു് പോയതു്? എന്റെ പത്നിയെ ആരെങ്കിലും കവൎന്നുകൊണ്ടുപോയോ? അഥവാ ആരെങ്കിലും കൊന്നുഭക്ഷിച്ചുവോ? ആത്മനാഥേ, സീതേ, മരംമറഞ്ഞു് ഒളിച്ചുനില്ക്കുകയാണോ? കളിക്കുകയാണെങ്കിൽ അതു് മതിയാക്കു. ഹൃദയം വേവുന്ന എനിക്കു് ആശ്വാസം പകരുവാൻ അടുത്തേക്കു് വരു. നോക്കു, സീതേ, നിന്നോടൊപ്പം വിശ്വാസത്തോടെ കളിച്ചിരുന്ന മാനുകളിതാ, ബാഷ്പമൊഴുക്കി ചിന്തയിലാണ്ടുനില്ക്കുന്നു. ലക്ഷ്മണാ, സീത വേർപെട്ടാൽ പിന്നെ ഈ ഞാൻ ജീവിക്കില്ല. പത്നിപിരിഞ്ഞ ദുഃഖത്താൽ മരണമടഞ്ഞു് പരലോകത്തിലെത്തുന്ന എന്നെ മഹാരാജാദശരഥൻ കാണും.

"പതിന്നാലാണ്ടു് വനത്തിൽ വസിക്കാമെന്നു് സത്യംചെയ്ത നീ എന്തുകൊണ്ടാണു് അതു് മുഴമിപ്പിക്കാതെ വന്നതു്?"

എന്നു് എന്നോടുചോദിക്കും.

'നീ എന്റെ ആത്മജനാണെന്നു് പറയുവാൻ യോഗ്യതയില്ലാത്തവനാണു്."

എന്നിങ്ങനെ, താന്തോന്നിയും ധൂഷ്ടനുമായിത്തീൎന്ന എന്നോടു് പിതാവു് അരുളിച്ചെയ്യും. കള്ളനെ സദ്യശസ്സ് എന്നപോലെ, ഹേ ദേവി എന്നെ വിട്ടുപിരിയരുതേ. സീതേ, എന്നെ ഉപേക്ഷിച്ചാൽ, എന്റെ ജീവൻ പോകുമെന്നതു് തീർച്ച"

ഇങ്ങിനെ വിലപിക്കുന്ന രഘുവരതിലകൻ, ജനകരാജസുതയെ എവിടേയും കാണാത്തതിനാൽ വ്യസനാർണ്ണവത്തിന്റെ അടിത്തട്ടുവരെ എത്തി.

ചേറിലാണ്ട കൊമ്പനാനയെപ്പോലെ വിഷമിക്കുന്ന അഗ്രജനോട്, സുമിത്രാനന്ദനൻ ഹിതമായ വാക്കുകൾ ഇപ്രകാരം പറഞ്ഞു:—

"മഹാപ്രഭുവായ അവിടുന്ന് ഇങ്ങിനെ ദുഃഖിക്കരുതേ. എന്നോടൊപ്പം അവിടുന്നും ദേവിയെ കാണുവാൻ യത്നിക്കണം. ശൂരാധിശൂരനായ ജ്യേഷ്ഠാ, ഈ വൻകാട്ടിൽ വള്ളിക്കുടിലുകൾ ധാരാളമുണ്ട്. ജ്യേഷ്ഠത്തിക്ക് വനത്തിന്റെ മനോഹാരിത്വം കാണുവാൻ വളരെ ഇഷ്ടമാണെന്നറിയാമല്ലൊ. നിർമ്മല ജലത്തിൽ നീരാടുവാൻ ഭ്രാന്തുതന്നെയാണ്. ഒരുപക്ഷെ, കാട്ടിൽപോയിരിക്കും. അല്ലെങ്കിൽ പൂക്കറംനിറഞ്ഞ പൊയ്കയിൽ ഉണ്ടായിരിക്കും. അതുമല്ലെങ്കിൽ, ആററുവഞ്ഞികളും മത്സ്യങ്ങളുംനിറഞ്ഞനദിയിൽ സ്നാനംചെയ്യുന്നുണ്ടായിരിക്കും. ഒരുസമയം നമ്മെയൊന്ന് ഭയപ്പെടുത്തിക്കളിയാക്കാൻ എവിടെയെങ്കിലും ഒളിച്ച്നില്ക്കുന്നുണ്ടായിരിക്കും. ദണ്ഡകാരണ്യത്തിൽ എല്ലാസ്ഥലത്തും ദേവിയെ അന്വേഷിക്കാം. കാണാതിരിക്കുകയില്ല. അവിടുന്ന് ഒട്ടും വ്യസനിക്കരുത്."

അനുജന്റെ വാക്കുകൾ ശ്രീരാമചന്ദ്രന്ന് അല്പം ആശ്വാസമേകി. സഹജനൊന്നിച്ച് സീതയെ അന്വേഷിപ്പാൻ തുടങ്ങി.

പർവ്വതഗുഹകളിൽ —പാർശ്വങ്ങളിൽ —കൊടുമുടികളിൽ, അങ്ങിനെ ഓരോരോസ്ഥലങ്ങളിൽ ദശരഥനന്ദനന്മാർ തിരഞ്ഞു. എന്നാൽ ദേവിയെ എവിടേയും കണ്ടില്ല. ആ മാമലയിൽ മുഴുവൻ അന്വേഷിച്ചുനടന്ന ശ്രീരാമചന്ദ്രൻ നിരാശനായി, സൌമിത്രിയോട്:—

"ലക്ഷ്മണാ, പതിവ്രതാരത്നമായ വൈദേഹിയെ ഈ ഗിരിയിലെങ്ങും കാണുന്നില്ല."

ദണ്ഡകാരണ്യം മുഴുവൻ ചുററിനടന്നുകഴിഞ്ഞു സൌമിത്രി. ദുഃഖാഗ്നിയിൽ നീറുരുകിക്കൊണ്ട് അഗ്രജനോടുണർത്തി:—

"പ്രഭോ, മഹാവിഷ്ണു, മഹാബലിയെ, ബന്ധിച്ച് ഭൂമിയെ എന്നപോലെ, ജനകാത്മജയായദേവിയെ അവിടുന്ന് നേടിയെടുക്കും."

സ്നേഹസംപൂർണ്ണമായ വാക്കുകൾ, രഘുരാമന്റെ ഹൃദയത്തെ വേദനകൊണ്ട് ചുട്ടെരിച്ചു. ദീനസ്വരത്തിൽ:—

"പ്രിയപ്പെട്ട അനുജാ, ഈ കാട്ടിലെല്ലായിടത്തും-താമരപ്പൂവികസിച്ചുനില്ക്കുന്ന സരസ്സുകളിലും, ചോലകളുടേയും നദികളുടേയും തീരങ്ങളിലും, പർവ്വതസാനുക്കളിലും ഗുഹകളിലും മുഴുവൻ സശ്രദ്ധം തിരഞ്ഞിട്ടും, എന്റെ ജീവന്റെ ജീവനായ ജാനകിയെ കാണുന്നില്ലല്ലൊ."

ഇത്രയും അരുളിച്ചെയ്യുമ്പോഴേക്കും ദാശരഥി ദുഃഖംകൊണ്ടു് അല്പസമയം വശംകെട്ടു. ഹൃദയംവെന്തു് അനങ്ങാതെ, ബോധമില്ലാത്തമട്ടിൽ ഇരുന്നു് ചുടുനെടുവീർപ്പുകളിട്ടു്, കണ്ണീരാൽ തൊണ്ടയിടറി, "ഹാ പ്രിയേ, സീതേ" എന്നിങ്ങനെ അനേകപ്രാവശ്യം ഉച്ചത്തിൽ വിളിച്ചു.

ഭ്രാതൃഭക്തനായ ലക്ഷ്മണൻ തൊഴുതുകൊണ്ടു് പലവിധത്തിലുള്ള സാന്ത്വനവാക്കുകൾ വിനീതനായി പറഞ്ഞു. എന്നാൽ, ധർമ്മജ്ഞനായ അനുജന്റെ വാക്കുകളൊന്നും ശ്രീരാമചന്ദ്രന്റെ കർണ്ണങ്ങളിൽ പതിക്കാത്തമട്ടിലാണു് അനുഭവം.

ജീവനാഥയായ ജാനകീദേവിയെ അഴലെഴുന്ന സ്വരത്തിൽ വീണ്ടും വീണ്ടും ഉച്ചത്തിൽ വിളിക്കുകയാണു് ഉണ്ടായതു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അറുപത്തൊന്നാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിരണ്ടാം സർഗ്ഗം (ശ്രീരാമവിലാപം)

ധാർമ്മികോത്തംസമായ രഘുവരൻ സീതയെ കാണാതെ, മദനശരപീഡിതനായി തന്റെ മുന്നിൽ സഹധർമ്മിണിയുണ്ടെന്നഭാവത്തിൽ, അവിടുത്തേക്കു് പറയുവാൻ അർഹതയില്ലാത്തവ കൂടി പറഞ്ഞുതുടങ്ങി:—

"പ്രിയേ, പുഷ്പങ്ങൾ വികസിച്ചുനില്ക്കുന്ന അശോകവൃക്ഷങ്ങളുടെ ശാഖാനിരകളിൽ സ്വശരീരം മറച്ചുകൊണ്ടു് നില്ക്കുന്ന നീ എനിക്കു് ശോകം വളർത്തുകയാണു്. പുഷ്പങ്ങളിൽ എത്രമാത്രമാണു് നിനക്കു് ഇഷ്ടമെന്നു് എനിക്കറിയാം. ദേവീ, കദളിവാഴയിൽ മറഞ്ഞാലും, ആ വാഴത്തണ്ടിൽ ഞാൻ കാണുന്നതു് ദേവിയുടെ ഊരുക്കളാണു്. അതില്ലാതാക്കുവാൻ ദേവിക്കു് സാധിച്ചിട്ടില്ലല്ലൊ. കൊന്നപ്പൂവുകളിൽ മറഞ്ഞുനിന്നു് എന്നെ കളിയാക്കിയതുമതി. പ്രിയേ, ദുസ്സഹ

ദുഃഖമാണിതുകൊണ്ടു് എനിക്കു് ഉണ്ടാകുന്നതു്. സീതേ, നോക്കു. ഞാൻ ഏററവും തളർന്നിരിക്കുന്നു. ദേവീ, ഈ പരിഹാസക്കളി മതിയാക്കു. എനിക്കിതൊട്ടും ഇഷ്ടപ്പെടുന്നില്ല. പ്രിയേ, ആശ്രമത്തിൽ വ്രതത്തോടെ വസിക്കുമ്പോഠം ഇത്തരം ക്രീഡാവിനോദം നന്നല്ല. എന്റെ ജീവനാഥേ, പരിഹസിക്കുന്നതിൽ ദേവിക്കു് അത്യധികം ഇഷ്ടമാണെന്നു് എനിക്കറിയാം. ഹേ വിശാലാക്ഷി, വരൂ; വേഗം വരൂ; ഈ ആശ്രമം ആകെ ശൂന്യമായിരിക്കുന്നതു് കാണുന്നില്ലേ?"

ശ്രീരാമചന്ദ്രൻ, നെടുവീർപ്പുകഠം തുടരെത്തുടരെയിട്ടുകൊണ്ടു് ജീവാധികപ്രിയനായ അനുജനെ ദയനീയമായി നോക്കിക്കൊണ്ടു്:—

"ലക്ഷ്മണാ, എന്റെ സീതയെ, ഒരുപക്ഷെ രാക്ഷസന്മാർ കൊന്നുതിന്നിരിക്കും. അല്ലെങ്കിൽ കട്ടുകൊണ്ടു് പോയിരിക്കും. എന്റെ വിലാപം കേട്ടാൽ; ആ സുന്ദരീരത്നം വരാതിരിക്കയില്ല, തീർച്ച. കുമാരാ, കണ്ണീരൊഴുക്കുന്ന ഈ മാൻകൂട്ടം മൂകമായി പറയുന്നതു്:—

"സീതയെ രാക്ഷസന്മാർ തിന്നു."

എന്നല്ലേ? എന്റെ ദേവീ, എങ്ങോട്ടാണു് ഭവതി പോയതു്? ഹേ സാദ്ധ്വീരത്നമേ, സുന്ദരീ, ജീവേശ്വരീ, ചെറിയമ്മ കൈകേയി ഇന്നു് കൃതകൃത്യയായിത്തീൎന്നു. ദേവിയോടൊന്നിച്ചു് അയോദ്ധ്യയിൽനിന്നുപോന്ന ഞാൻ, എങ്ങിനെ ഒററക്കു് അങ്ങോട്ടു് മടങ്ങിച്ചെല്ലും? എങ്ങിനെ അന്തഃപുരത്തിൽ പോകും?

മഹാനിൎദ്ദയൻ, നിർവീര്യൻ എന്നെല്ലാം ലോകം എന്നെ പഴിക്കും. വൈദേഹി വേർപെട്ടപ്പോഠം, എന്റെ ഭീരുത്വം വ്യക്തമായിത്തീൎന്നു. വനവാസം കഴിഞ്ഞു് അയോദ്ധ്യയിലെത്തുന്ന എന്നോടു് കുശലപ്രശ്നമോതുന്ന ജനകമഹാരാജാവിനോടു് ഉത്തരമെന്താണു് ഞാൻ പറയുക? സീതാസമേതനല്ലാത്ത എന്നെ കണ്ടാൽ, പുത്രീവത്സലനായ ആ വൃദ്ധമഹീപതി മോഹാലസ്യപ്പെട്ടു് വീഴും. അല്ലെങ്കിൽ—ഭരതൻ പരിരക്ഷിക്കുന്ന അയോദ്ധ്യയിലേക്കു് ഞാനിനി പോകുന്നില്ല. സീതയൊന്നിച്ചില്ലെങ്കിൽ സ്വർഗ്ഗവുംകൂടി ശൂന്യമാണു് എനിക്കു്. ലക്ഷ്മണാ, എന്നെ അരണ്യത്തിൽ വിട്ടു്, നീ അയോദ്ധ്യയിലേക്കു് പോകു. സീതയില്ലാതെ ഞാൻ ജീവിച്ചിരിക്കുമെന്നു് സംശയിക്കേണ്ട. ഭരതനെ ഗാഢഗാഢം പുണൎന്നുകൊണ്ടു് ഇങ്ങിനെ പറയണം:—

“അയോദ്ധ്യാരാജ്യം പരിപാലിക്കുവാൻ ജ്യേഷ്ഠൻ അനുജ്ഞതന്നിരിക്കുന്നു.”

അനുജാ, എന്റെ ചെറിയമ്മ സുമിത്രാദേവിയേയും, കൈകേയീദേവിയേയും, അമ്മ കൌസല്യാദേവിയേയും യഥാവിധി വന്ദിച്ച് എന്റെ വൎത്തമാനങ്ങൾ വിശദമായി പറയണം. എന്റെ അമ്മയെ നീ ശ്രദ്ധിക്കണം; രക്ഷിക്കണം. ശത്രുസംഹാരകനായ ഉണ്ണീ, സീതയുടേയും എന്റേയും വിനാശവൎത്തമാനം വിസ്തരിച്ച് പറയണം.”

ഇങ്ങിനെ, രഘുവരൻ ത്രൈലോക്യസുന്ദരീരത്നമായ ധൎമ്മദാരങ്ങളെ കാണാതെ വിലപിക്കുമ്പോൾ, ഭയശോകങ്ങളാൽ വേവുന്ന ഹൃദയത്തോടെ കുമാരലക്ഷ്മണൻ ഇതികൎത്തവ്യതാമൂഢനായി വളരെനേരം സ്തംഭിച്ചുനിന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകീവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അറുപത്തിരണ്ടാം സൎഗ്ഗം അവസാനിച്ചു.

---

## അറുപത്തിമൂന്നാം സൎഗ്ഗം [ലക്ഷ്മണസാന്ത്വനം]

പത്നീവിയോഗത്താൽ ദുഃഖവും കാമവും അടിക്കടി വൎദ്ധിക്കുന്ന രാജനന്ദനൻ ആകെ മ്ലാനവദനനായി. അഗ്രജന്റെ മുഖഭാവം കണ്ട അനുജന്റെ ഹൃദയം ദുഃഖാഗ്നിയിൽ വെന്ത് എരിഞ്ഞുതുടങ്ങി. വ്യസനാബ്ധിയിൽ മുഴുകിയ ശ്രീരാമനാകട്ടെ, ചുടുനെടുവീൎപ്പുകളിട്ട്, കണ്ണീരൊഴുക്കി, ഗദ്‌ഗദസ്വരത്തിൽ വീണ്ടും പറഞ്ഞു:—

“ലക്ഷ്മണാ, ഈ ഭൂമിയിൽ എന്നെപ്പോലെ പാപകൎമ്മം ചെയ്തിട്ടുള്ളൊരുവൻ, രണ്ടാമനില്ല എന്ന് ഞാൻ വിശ്വസിക്കുന്നു. അഴൽകൊണ്ട് ഇങ്ങിനെ ഹൃദയം പിളരുന്നത് മറ്റൊരാളിൽ ഉണ്ടാകില്ല. എനിക്ക് തോന്നിയപോലെ അനേകമനേകം പാപകൎമ്മങ്ങൾ, പൂൎവ്വജന്മത്തിൽ ഞാൻ ചെയ്തിട്ടുണ്ടായിരിക്കണം. അതിന്റെയെല്ലാം മൂപ്പ് ഇപ്പോൾ എത്തിക്കഴിഞ്ഞു.

ലക്ഷ്മണാ, രാജ്യഭ്രംശം, ബന്ധുജനങ്ങളുടെ വിയോഗം, അച്ഛന്റെ ചരമം, അമ്മയെ പിരിഞ്ഞിരിക്കൽ, ഇവ ഓരോന്നോരോന്നായി എന്റെ ചിന്തയിൽ കയറിവന്ന്, സങ്കടത്തെ പൎവ്വതംപോലെ വലുതാക്കുകയാണ്. ശൂന്യമായ ഈ ഘോരാരണ്യത്തിൽ വന്നപ്പോൾ ശമിച്ചിരുന്ന ദുഃഖങ്ങളെല്ലാം, ഇതാ സീതയുടെ വേൎപാടിനാൽ, എരിയുന്നതീയിൽ ഉണക്കവിറക് ഇട്ടതുപോലെ ആളിക്കത്തുന്നു.

കുമാരാ, അരക്കനൊരുവൻ പാളിപ്പതുങ്ങിവന്നു്, എന്റെ ധർമ്മപത്നിയെ കവന്നു് ആകാശത്തിലുയർന്നപ്പോഠം, ഭയത്തോടെ ദീനദീനം വിലപിച്ചിരിക്കും. മനോഹരമായ രക്തചന്ദനം പൂശിയാൽ ഏററവുമധികം ശോഭിക്കുന്ന ആ വട്ടമൊത്ത കൊങ്കകഠം, പാഴ്ച്ചോരകൊണ്ടു് നിറം മങ്ങിയിരിക്കും. മുഗ്ദ്ധനാദത്തിൽ പ്രലാപങ്ങളുതിക്കുന്ന ആ കോമളവദനത്തെ, രാഹുപൂർണ്ണചന്ദ്രനെ എന്നപോലെ നക്തഞ്ചരൻ വിഴുങ്ങിയിരിക്കും!

എന്റെ അനുജാ, ലക്ഷ്മണാ, അമൂല്യരത്നഹാരങ്ങളണിയുന്ന ആ സാദ്ധ്വിയുടെ കഴുത്തു്, നിശാചരൻ നിർജ്ജനസ്ഥലത്തുവെച്ചു് കീറിപ്പിളർന്നു് രക്തം കുടിച്ചിരിക്കും. ശൂന്യമായ ഈ വൻകാട്ടിൽ ഞാനില്ലാത്ത സമയത്തിൽ എന്റെ പ്രിയയെ രാക്ഷസന്മാർ വലിച്ചിഴക്കുമ്പോഠം, കുരരിപ്പക്ഷിയെപ്പോലെ ദീനദീനം കരഞ്ഞിട്ടുണ്ടായിരിക്കും. നോക്കു, ലക്ഷ്മണാ, ഈ പാറപ്പുറത്തു് എന്റെ സമീപത്തു് ചാരിയിരുന്നു്, മധുരമന്ദഹാസത്തോടെ, നൂറുകൂട്ടം കാര്യങ്ങഠം സീത എന്നോടു് പറഞ്ഞിരുന്നതു് നീ കേട്ടിട്ടില്ലേ? പവിത്രജലമാന്ന ഈ പുണ്യഗോദാവരീനദി ജാനകിക്കു് എത്രമാത്രം പ്രിയമേറിയതാണു്? ഒരുപക്ഷെ അവിടേക്കു് പോയിരിക്കുമോ?—ഇല്ല, അവഠം ഒററക്കു് അങ്ങോട്ടുപോകാറില്ല.

താമരപ്പൂവിനു് തുല്യമാണു് ദേവിയുടെ മുഖം. താമരപ്പൂവിതഠംപോലെയാണു് ആ വിശാലനയനങ്ങഠം, ഉണ്ണീ, താമരപ്പൂ, എന്റെ സീതയ്ക്കു് എത്രമാത്രം ഇഷ്ടമാണു്. ഒരു പക്ഷെ, പൂക്കഠംകൊണ്ടുവരാൻ സരസ്സിലേക്കു് പോയിരിക്കുമോ? ഇല്ല; എന്നോടുകൂടിയല്ലാതെ പൂപറിക്കാൻ പോകാറില്ല.

മനോഹരകസുമങ്ങഠം വികസിച്ചു് മാദകപക്ഷിനാദങ്ങളുയരുന്ന വൃക്ഷത്തോപ്പിലേക്കു് പോയതായിരിക്കുമോ? ഇല്ല; ഭീരുവായ അവഠം ഒരിക്കലും ഒററക്കു് അങ്ങോട്ടുപോകയില്ല; ഭയപ്പെടും.

ലോകം ചെയ്യുന്ന എല്ലാ കർമ്മങ്ങളുടേയും ദൃക്സാക്ഷിയായ ആദിത്യഭഗവാനേ, സത്യാസത്യങ്ങളുടെ കർമ്മസാക്ഷിയാണല്ലോ അവിടുന്നു്. എന്റെ പ്രിയതമ എങ്ങോട്ടാണു് പോയതു്? ആരെങ്കിലും അവളെ അപഹരിച്ചുവോ? എങ്കിൽ ആരാണതു്? ദുഃഖിതനായ എന്നോടു് യാഥാർത്ഥ്യം പറയണേ!

സർവ്വചരാചരങ്ങഠംക്കും താങ്ങായി നില്ക്കുന്ന വായുഭഗവാനേ, ലോകത്തിന്റെ ഏതുഭാഗത്തിൽ എന്തുനടന്നാലും അറിയുന്നവനാണല്ലോ അവിടുന്നു്.

കലവധുവായ ജാനകീദേവി, വഴിയിലെങ്ങാനും നില്ക്കുന്നുണ്ടോ? ആരെങ്കിലും കട്ടുകൊണ്ടുപോയോ? അഥവാ മരിച്ചുവോ?

ഇങ്ങിനെ ബോധമററവനെപ്പോലെ ശ്രീരാമൻ അതിവ്യസനത്തോടെ ശരീരം തളൎന്നു് വിലപിച്ചു. ന്യായത്തിൽ പതറാതെ നില്ക്കുന്ന ലക്ഷ്മണൻ ഉപേക്ഷിക്കരുത്ത് വിടാതെ, കാലോചിതമായി ഇപ്രകാരം ഉണൎത്തി:—

"പ്രഭോ, അവിടുന്നു് ദുഃഖമടക്കണേ. ധൈൎയ്യം വീണ്ടെടുക്കണേ, ഉത്സാഹികളായ ഉത്തമപുരുഷന്മാൎക്കു്, ദുസ്സാധങ്ങളായ കൎമ്മങ്ങൾ അഭിമുഖമായി വന്നാലും തളൎച്ചയുണ്ടാകില്ല. പുരുഷോത്തമനായ അവിടുത്തെ ഹൃദയം ചഞ്ചലമാകരുതേ."

അത്യുഗ്രപൌരുഷത്തോടുകൂടി ലക്ഷ്മണൻെറ, ധീരപൂൎണ്ണമായ വാക്കുകൾ കേട്ടിട്ടും, രഘുവംശനായകനു് സമാധാനം വന്നില്ല. സീതാവിയോഗദുഃഖം ആ ഹൃദയത്തെ അത്രയും തരളിതമാക്കിയിരുന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം അറുപത്തിമൂന്നാം സൎഗ്ഗം അവസാനിച്ചു.

---

## അറുപത്തിനാലാം സൎഗ്ഗം (ശ്രീരാമക്രോധം)

ദീനദീനമായ പ്രലാപംതന്നെയാണു് ദേവനിൽനിന്നു് തുടൎന്നുവന്നതു്:—

"ലക്ഷ്മണാ, അതിവേഗം ഗോദാവരീനദീതീരത്തിൽ ചെന്നുനോക്കണം. ഒരുപക്ഷെ, പുഷ്പങ്ങൾ പറിക്കുവാൻ സീത അങ്ങോട്ടു് പോയിട്ടുണ്ടാകും."

ശക്തന്മാരായ ശത്രുക്കളെ നിഷ്പ്രയാസം വിജയിക്കത്തക്ക പരാക്രമമുള്ള ലക്ഷ്മണൻ, അഗ്രജാജ്ഞയനുസരിച്ചു് അതിവേഗം ഗോദാവരീതീരത്തിലെത്തി. പ്രകൃതിരമണീയമായ അതിൻെറ കടവുകളിലെല്ലാം അന്വേഷിച്ചു് മടങ്ങിവന്നു്:—

"പ്രഭോ, ജ്യേഷ്ഠത്തിയെ അവിടെയെങ്ങും കാണുന്നില്ല. ഞാൻ വിളിച്ചതിന്നു് പ്രതിദ്ധ്വനിയല്ലാതെ മറുപടി ഉണ്ടായില്ല. എല്ലാവൎക്കും മനഃസന്തുഷ്ടിയെ പ്രദാനംചെയ്യുന്ന ദേവി എങ്ങോട്ടുപോയി എന്നു് അറിയുന്നില്ലല്ലോ. എവിടെയാണെന്നും മനസ്സിലാകുന്നില്ല."

സൌമിത്രിയുടെ വാക്കുകൾകേട്ട ശ്രീരാമൻ ദുഃഖത്താൽ ബോധമററുവീണു. അല്പംകഴിഞ്ഞു് കൺമിഴിച്ച്, താൻതന്നെ ഗോദാവരീതീരമണഞ്ഞു് ദയിതയെ അന്വേഷിച്ചു. എന്നാൽ, വധാർഹനായ രാക്ഷസേശ്വരൻ ദേവിയെ കട്ടുകൊണ്ടു പോയി എന്നു് യാതൊരു ജീവിയും ശ്രീരാമനെ അറിയിച്ചില്ല. പുണ്യനദിയായ ഗോദാവരിയും മൌനമുദ്രയണിഞ്ഞു. രാവണൻെറ ഭയജനകമായ രൂപവും, പ്രവൃത്തിയും ഓർമ്മവന്ന നദിക്കുകൂടി, ദുഃഖിതനായ ശ്രീരാമനെ ആശ്വസിപ്പിക്കാൻ സാധിച്ചില്ല. ദശഗ്രീവൻെറ ഉഗ്രമായനോട്ടം സർവ്വഭൂതങ്ങളേയും നിശ്ശബ്ദരാക്കിയിരുന്നു. ദേവീദർശനത്തിനുള്ള മാർഗ്ഗം യാതൊന്നുമറിയാത്തതിനാൽ വ്യസനാക്രാന്തനായ കാകുൽസ്ഥൻ സൌമിത്രിയോടു് തുടർന്നു:—

"സൌമ്യനായ പൊന്നനുജാ, ഈ ഗോദാവരീനദി ഉത്തരമേകുന്നില്ല. ലക്ഷ്മണാ, മഹാരാജാജനകനോടു് ഞാൻ എന്താണു് പറയുക? സീതയുടെ അമ്മയോടു് ഈ ദുരന്തചരിത്രം എങ്ങിനെയാണു് അറിയിക്കുക? രാജ്യംവിട്ടു് വനത്തിൽ വസിക്കുന്ന എൻെ ദുഃഖത്തെ തീർത്തുതന്നിരുന്നവൾ, എൻെറ ധർമ്മപത്നി വിദേഹരാജകുമാരി എങ്ങുപോയി? സഹായിക്കാൻ ബന്ധുക്കളില്ല; രാജകുമാരിയെ കാണാനില്ല; ഉറങ്ങുവാൻ സാധിക്കാത്ത എനിക്കു്, ഇവിടന്നങ്ങോട്ടുള്ള രാത്രികൾ നീണ്ടുനീണ്ടു് അവസാനിക്കാത്തമട്ടിലാണു് വന്നുചേരുക.

ഉണ്ണീ, ഈ മന്ദാകിനിയുടെ തടങ്ങളിൽ, ജനസ്ഥാനത്തിൽ, പ്രസ്രവണശൈലത്തിൽ, എല്ലായിടത്തും ചുററിസ്സഞ്ചരിച്ചു് അന്വേഷിച്ചുനോക്കാം. എവിടെനിന്നെങ്കിലും സീതയെ കണ്ടുകിട്ടിയാലോ? വീര്യശാലികളായ ഈ മൃഗങ്ങൾ എന്നെത്തന്നെ നോക്കിനില്ക്കുന്നു. ലക്ഷ്മണാ, എന്തോ എന്നോടു് പറയുവാൻ വെമ്പുന്നപോലെയാണു് ചേഷ്ടകൾ കാണിക്കുന്നതു്."

പുരുഷകേസരിയായ ശ്രീരാമൻ, കണ്ണിൽ വെള്ളംനിറഞ്ഞുകൊണ്ടു്, "സീത എവിടെയാണു്" എന്ന ചോദ്യത്തിനു് ഉത്തരമേകുവാൻ അവയോടു് അഭ്യർത്ഥിച്ചു.

നരേന്ദ്രൻെറ നിർദ്ദേശംകേട്ട മൃഗങ്ങളെല്ലാം പെട്ടെന്നു് തെക്കോട്ടു്, ആകാശസ്ഥലത്തേയും കാണിച്ചു്, നടന്നു. നക്തഞ്ചരേന്ദ്രൻ സീതയേയും അപഹരിച്ചു് ഏതൊരിടത്തേക്കാണോ പോയതു് ആ സ്ഥലത്തേക്കു് അവയെല്ലാം ഓടി; അവിടെനിന്നു് ശ്രീരാമദേവനെ നോക്കി. വഴിയേയും ഭൂമിയേയും കാണിച്ചുകൊണ്ടു് ആ മൃഗസമൂഹം വീണ്ടും യാത്രതുടരാൻ ശ്രമിച്ചു.

ബുദ്ധിമാനായ ലക്ഷ്മണനും, മൃഗങ്ങളുടെ ശബ്ദങ്ങളാലും ചേഷ്ടകളാലും കാര്യം ഒട്ടൊക്കെ മനസ്സിലായി. സാദരം ജ്യേഷ്ഠനോട്:—

"പ്രഭോ, സീത എവിടെഎന്നു് അവിടുന്നു് ചോദിച്ചപ്പോൾ, ഈ മൃഗങ്ങൾ തെക്കേദിക്കും ഭൂമിയും കാണിക്കുന്നു. തെക്കുപടിഞ്ഞാറെ ദിക്കിലേക്കു്, ജ്യേഷ്ഠത്തിയെ അന്വേഷിച്ചുകൊണ്ടു് നമുക്കു് പോകാം. എന്തെങ്കിലും അറിവു് കിട്ടാതിരിക്കയില്ല."

"ശരിയാണതു്."

രഘുവരൻ സമ്മതമരുളി. മൃഗനിർദ്ദിഷ്ടമാർഗ്ഗത്തിൽക്കൂടി അനുജനൊന്നിച്ചു് വനതലത്തെ സശ്രദ്ധം നോക്കിക്കൊണ്ടു് തെക്കോട്ടുനടന്നു.

സീതാവൃത്താന്തങ്ങൾ അന്യോന്യം പറഞ്ഞുകൊണ്ടുനടക്കുന്ന ആ സഹോദരന്മാർ, വഴിയിൽ പൂ കൊഴിഞ്ഞു വീണുകിടക്കുന്നതു് കണ്ടു. ദാശരഥി പെട്ടെന്നു് അനുജനോടു് സവ്യസനം പറഞ്ഞു:—

"ലക്ഷ്മണാ നോക്കു. ചിന്നിച്ചിതറിക്കിടക്കുന്ന ഈ പുഷ്പങ്ങളെ ഞാൻ തികച്ചും അറിയും. ഈ വനഭാഗങ്ങളിൽനിന്നു്, ഞാൻ പറിച്ചുകൊടുത്ത ഇവയെ സീത ചൂടിയിരുന്നതാണു്. ദേവന്മാരായ സൂര്യനും വായുവും, യശസ്സാന്ന ഭൂമിയും, എനിക്കു് ഇഷ്ടമേകുവാൻ വേണ്ടിയാകണം ഈ കുസുമങ്ങളെ സൂക്ഷിച്ചതു്."

അമേയശക്തിയാന്ന കരങ്ങളോടുകൂടിയ ആ ധാർമ്മികാഗ്രേസരൻ, നീരൊഴുക്കു് ധാരാളമുള്ള പർവ്വതത്തെ നോക്കിച്ചോദിച്ചു:—

"ഹേ ഭൂധരശ്രേഷ്ഠാ, സർവ്വാംഗസുന്ദരിയായ—എന്നെപ്പിരിഞ്ഞു് ഉഴലുന്ന—സഹധർമ്മിണിയെ ഈ മനോഹരവനത്തിൽ എവിടെയെങ്കിലും കണ്ടുവോ?"

മറുപടിയൊന്നും കിട്ടാതെവന്നപ്പോൾ, ഒരുസിംഹം മുയലിനോടെന്നപോലെ ചൊടിച്ചുകൊണ്ടു്:

"ഗിരീന്ദ്രാ, കരിമ്പാറക്കൂട്ടങ്ങളാൽ ദൃഢതരമായ നിന്റെ താഴ്വരകളെല്ലാം തകന്നു് മണൽത്തരിപോലാകുന്നതിനുമുമ്പു് സീത എവിടെയാണെന്നു് പറഞ്ഞേക്കു. അതാണു് നല്ലതു്."

പൎവ്വതഗഹ്വരങ്ങളിൽനിന്നു് ആ വാക്കുകൾതന്നെ പ്രതിദ്ധ്വനിച്ചതല്ലാതെ സീതാവൎത്തമാനമൊന്നും അറിയാത്തപ്പോൾ, കടക്കണ്ണു ചുകന്നുതുടങ്ങിയ ശ്രീരാമൻ:—

"നിനക്കു് എന്നെ മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല അല്ലേ? എന്റെ ബാണങ്ങളാകുന്ന ചെന്തീയിൽ നീ ചാമ്പലായിത്തീരും. പൂത്തും തളിൎത്തും നില്ക്കുന്ന വൃക്ഷങ്ങൾ, എന്തിന്നു് പട്ടിളംപുല്ലുകൾകൂടി എന്നേക്കും നശിക്കുകയായി. ലക്ഷ്മണാ, സീതയുടെ വൎത്തമാനമൊന്നും കിട്ടാത്തപക്ഷം നിൎമ്മലജലവാഹിനിയായ ഈ നദിയെക്കൂടി ഞാൻ വററിക്കും."

നേത്രാഗ്നികൊണ്ടുതന്നെ അവയെ മുഴുവൻ ദഹിപ്പിക്കത്തക്കവിധം നോക്കിയ ശ്രീരാമദേവന്റെ ദൃഷ്ടിയിൽ, രാക്ഷസേശ്വരന്റെ വലിയ കാലടിപ്പാടുകൾ നിലത്തുപതിഞ്ഞുകിടക്കുന്നതു് പെട്ടു.

അരക്കൻ പിൻതുടൎന്നതിനാൽ ഭയപ്പെട്ടു് സ്വാസമീപത്തിലേക്കു് ഓടിയ സീതയുടെ കാല്പാടുകൾ, ചിന്നിച്ചിതറിക്കിടക്കുന്ന രഥം, മുറിഞ്ഞവില്ലു്, തകൎന്ന ആവനാഴി, ഇതെല്ലാം രഘുവരകുമാരൻ വ്യക്തമായിക്കണ്ടു. സംഭ്രമത്തോടെ ലക്ഷ്മണനോടു്:—

"അനുജാ, നോക്കൂ. വൈദേഹിയുടെ ആഭരണങ്ങളിൽ ചില സ്വൎണ്ണാലുക്കുകൾ കിടക്കുന്നതു്. പലതരത്തിലുള്ള മാലകൾ പൊട്ടിച്ചിതറിയിരിക്കുന്നു. ചെഞ്ചോരത്തുള്ളികൾ, തങ്കപ്പുള്ളികൾപോലെ എല്ലായിടത്തും ചിന്നിക്കിടക്കുന്നു. സൗമിത്രീ, മൈഥിലിയെ കാമരൂപികളായ നക്തഞ്ചരന്മാർ, അരിഞ്ഞരിഞ്ഞു് പിതിച്ചു് ഭക്ഷിച്ചിരിക്കുന്നു. സീതയെ ആധാരമാക്കി ഒരുയുദ്ധം, രണ്ടുരാക്ഷസന്മാർ തമ്മിൽ, ഇവിടെവെച്ചു് നടന്നിട്ടുണ്ടു്. ലക്ഷ്മണാ, നോക്കൂ. പൊന്നു പൊതിഞ്ഞു് രത്നങ്ങൾപതിച്ച ശ്രേഷ്ഠമായൊരു ചാപം മുറിഞ്ഞുകിടക്കുന്നതു്. ആരുടെയാകും ഇതു്. ഉദയസൂൎയ്യശോഭയുള്ളതും വൈഡൂൎയ്യരത്നങ്ങൾ പതിച്ചതുമായ ഒരു തങ്കപ്പോർച്ചട്ടയിതാ ചിന്നിച്ചിതറിക്കിടക്കുന്നു. ആരുടെയാകും ഇതെല്ലാം.

ലക്ഷ്മണാ ഇതാ ഒരു വെൺകൊററക്കുട കാൽമുറിഞ്ഞു്! നൂറു് അലകുകളും ദിവ്യമാല്യങ്ങളുമുള്ളതാണിതു്. പിശാചിന്റെ മുഖത്തെ ഘോരരൂപമാൎന്ന കൂററൻ കഴുതകൾ ഇതാ ചത്തുകിടക്കുന്നു. എന്നാൽ പൊൻചട്ടകളാണിവയ്ക്കും. ദിവ്യാഗ്നിപോലെ പ്രശോഭിക്കുന്ന ഈ തങ്കക്കൊടിമരം, തകൎന്നുകിടക്കുന്ന പടത്തേരു്, രഥച്ചട്ടണ്ടോളം വലുപ്പമുള്ളതും, കനകപ്പിടിയാൎന്നതും, മുനപൊട്ടിയതുമായ

ക്കൂർമ്പുകൾ; ഇതാ നോക്കൂ, അസ്ത്രങ്ങൾനിറഞ്ഞ ആവനാഴികൾ പൊളിഞ്ഞുകിടക്കുന്നു. ചമ്മട്ടിയും കടിഞ്ഞാണും കൈകളിലേന്തി മരിച്ചുകിടക്കുന്ന ഈ സൂതൻ ആരുടെയാകും? സ്വർണ്ണക്കസവുതലേക്കെട്ട്, മണികുണ്ഡലങ്ങൾ എന്നിവയണിഞ്ഞു് മരിച്ചുകിടക്കുന്ന ഈ രണ്ടുപേർ ചാമരം വീശുന്നവരാണ്.

നരഷഭനായ അനുജാ, ഈ കാൽപ്പാടുകൾ ഒരുപുരുഷൻെറയാണ്. ഇതാ ഇതൊരു രാക്ഷസൻെറയാണെന്നതു് തീർച്ച. ജീവനാശകമായ ഈ കാഴ്ച എൻ്റെ വൈരത്തെ നൂറുമടങ്ങു് അധികരിപ്പിച്ചിരിക്കുന്നു.

സൌമ്യനായ സൌമിത്രീ, കാമരൂപികളായ നിർദ്ദയരാക്ഷസന്മാർ സാധ്വിയായ സീതയെ കക്കുകയോ വധിക്കുകയോ ഭക്ഷിക്കുകയോ ചെയ്തുകഴിഞ്ഞു. ഈ മഹാരണ്യത്തിൽവെച്ച് ഒരു സ്ത്രീയെ അക്രമിച്ചപ്പോൾ– അവളെ വധിക്കുകയോ, ഭക്ഷിക്കുകയോ അപഹരിക്കുകയോ ചെയ്തപ്പോൾ– ധർമ്മം കാത്തുരക്ഷിച്ചില്ല. ലക്ഷ്മണാ, എനിക്കു് ഈ ലോകത്തിൽ പ്രിയംചെയ്യുവാൻ ഏതൊരു ഈശ്വരനാണുണ്ടാവുക? ലോകകർത്താവായൊരു ശൂരനാണെങ്കിലും, കരുണാവാരിധിയായിത്തീർന്നാൽ, അജ്ഞതകൊണ്ടു് ഒരു ജീവിയും മാനിക്കില്ല.

ഉണ്ണീ, സർവ്വജീവജാലങ്ങൾക്കും അഭീഷ്ടമേകുവാൻ തയ്യാറുള്ള എൻെറ ശാന്തഭാവവും ദയാശീലവും കണ്ടപ്പോൾ അമരേശ്വരന്മാർകൂടി എന്നെ ധൈര്യമില്ലാത്തവനെന്നു് കണക്കാക്കിയിരിക്കും; വെറും ഭീരുവാണെന്നു് വിചാരിച്ചിരിക്കും!

ലക്ഷ്മണാ, ഏതൊരാളും എന്നിൽക്കാണുന്ന ഈ ഗുണങ്ങൾ ഇതാ ദോഷങ്ങളാക്കി മാറുകയായി. രാക്ഷസന്മാരോടുകൂടി സകല ചരാചരങ്ങളും ഇന്നു് വിനാശത്തിലേക്കു് വഴുതുകയായി.

ആഹ്ലാദകാരിയായ പൂനിലാവിനെ അതിക്രമിച്ചു് ഉദിക്കുന്ന ചണ്ഡകിരണങ്ങൾ എന്നപോലെ, സർവ്വഗുണങ്ങൾക്കും മീതെ എൻെറ തേജസ്സിതാ ഉയരുന്നു. അനുജാ, യക്ഷന്മാർ –ഗന്ധർവ്വന്മാർ –പിശാചുക്കൾ–രാക്ഷസന്മാർ–കിന്നരന്മാർ–മനുഷ്യന്മാർ –ഇവരാരുതന്നെയായാലും എനിക്കു് അല്പമെങ്കിലും അപ്രിയമേകിയാൽ, സുഖം നേടില്ല.

ലക്ഷ്മണാ, രാമബാണങ്ങൾ എന്താണെന്നു്–ശക്തിയെത്രയാണെന്നു്–അറിയിക്കാം. രാമശരങ്ങൾ ആകാശത്തിൽ നിറയുകയായി. ത്രൈലോക്യസഞ്ചാരി

കാറുകാ് മുന്നോട്ടുപോകുവാൻ സാധിക്കില്ല; ഗ്രഹചക്രം അനങ്ങുകയില്ല; വായു ചലിക്കില്ല; സൂര്യപ്രഭയിതാ മങ്ങുകയായി. ജലാശയങ്ങളെല്ലാം വററിവരളും. പർവ്വതശിഖരങ്ങറം മണൽത്തരിപോലെ തകരും; മരങ്ങളും വള്ളിക്കുടിലുകളും ചാമ്പലായിമാറും. മഹാസാഗരങ്ങളെല്ലാം പരന്നമരുഭൂമികളാകും. മൂന്നുലോകങ്ങളും ഒരുപോലെ കാലധർമ്മത്തിൽപ്പെട്ടവാൻ രാമബാണങ്ങറംക്കു് കഴിയുമെന്നു് ലോകം മനസ്സിലാക്കട്ടെ.

യാതൊരു കേടുംകൂടാതെ, എൻെറ സീതയെ ഈശ്വരന്മാർ രക്ഷിച്ചു് തന്നില്ലെങ്കിൽ, ലക്ഷ്മണാ, എൻെറ പരാക്രമം എത്രയുണ്ടെന്നു് നിനക്കുംകൂടി അറിയാറാകും.

ആകാശമണ്ഡലത്തിലേക്കു് ഉയരുവാൻ ഏതൊരു ജീവിയേയും, എൻെറ കോദണ്ഡത്തിൽനിന്നുയരുന്ന അസ്ത്രങ്ങറം സമ്മതിക്കുകയില്ല. ലക്ഷ്മണാ, ക്രൂരങ്ങളായ രാമശരങ്ങറംകൊണ്ടുതകന്ന പക്ഷികളും മൃഗങ്ങളും ഈ ഭൂമിയിൽ നിറയുന്നതു്, ശ്രേഷ്ഠനായ അനുജനു് കാണാം. ഭൂമിയുടെ നിലനില്പിന്നുതന്നെ ഇളക്കം തട്ടുകയായി. സീതകാരണമായി, ആകർണ്ണാന്തം വലിച്ചുവിടുന്ന നിശിതബാണങ്ങറം, ജഗത്തിലുള്ള സർവ്വപിശാചുക്കളേയും രാക്ഷസന്മാരേയും ഉന്മൂലനാശം വരുത്തും.

അതിവിദൂരത്തിലിരിക്കുന്ന ദേവന്മാരുടെ സമീപത്തിലേക്കു് നിഷ്പ്രയാസമെത്തുന്ന രാമബാണങ്ങളെ, ഇന്നവർ കാണട്ടെ! എൻെറ ക്രോധാഗ്നിയിൽ, ദേവന്മാരും–അസുരന്മാരും–പിശാചുക്കളും–അരക്കന്മാരും–മാത്രമല്ല മൂന്നുലോകങ്ങളുംകൂടി ദഹിക്കുന്നതു്, ലക്ഷ്മണാ നീ ഇന്നു് കാണേണ്ടും. ദേവലോകം, രാക്ഷസലോകം ഇവയെ മുഴവൻ, എൻെറ കണകറം ഛിന്നഭിന്നമാക്കും. ഇതെല്ലാം മേലാൽ ഇല്ലെന്നുവരുകയായി. എൻെറ സീതയെ ആർതന്നെ കൊണ്ടുപോയാലും കൊന്നാലും വാനവർ തന്നില്ലെങ്കിൽ, മുപ്പാരിന്നും ഞാൻ നിലയില്ലാതാക്കും. ചരാചരങ്ങളടക്കം ത്രിലോകവും ഞാൻ നശിപ്പിക്കും.''

അഗ്നിസ്ഫുലിംഗങ്ങറം പുറപ്പെടുന്നപോലെയുള്ള കണ്ണുകളോടെ ഇപ്രകാരം പറഞ്ഞ രഘുപുംഗവൻ, മരവുരി ഒന്നുകൂടി മുറുക്കി. ജടകെട്ടു് നല്ലപോലെ ഉറപ്പിച്ചു. ത്രിപുരന്മാരെ മൂന്നാംതൃക്കണ്ണാൽ ചാമ്പലാക്കിയ സാക്ഷാൽ കൈലാസവാസി കാലാരിയെപ്പോലെ ശ്രീരാമദേവൻ ഉജ്ജ്വലാഭയാന്നു. സൌമിത്രിയുടെ കയ്യിൽനിന്നു് കോദണ്ഡം വാങ്ങി. ഉത്തരക്ഷണത്തിൽ കുലച്ചു. കാളകാളമാന്ന ഉരഗവരനെപ്പോലെയുള്ളൊരു ശരമെടുത്തു. പ്രളയദാവാഗ്നി

പോലെ ദുർനിരീക്ഷ്യമായി ജ്വലിക്കുന്ന ശ്രീരാമചന്ദ്രൻ ക്രോധതാമ്രാക്ഷനായി, ശരം ഞാണിൽ ചേക്കാനൊരുമ്പെട്ടുകൊണ്ടു്:—

"ലക്ഷ്മണാ, ജര–മരണം–കാലം–വിധി–എന്നിവയെ ഈ ലോകത്തിൽ ഒരു ജീവിക്കും തടുക്കുവാൻ സാധിക്കില്ല. എന്നാൽ, കോപിഷ്ഠനായ എന്നെ എതിക്കുവാൻ ഈ ലോകത്തിൽ ഒരു മഹാശക്തിയുമില്ലെന്നു് മനസ്സിലാക്കു. സുദതിയും കുലസ്ത്രീയുമായ ജനകരാജപുത്രിയെ എനിക്കുതരാത്തപക്ഷം, ദേവന്മാർ–ഗന്ധർവ്വന്മാർ–മനുഷ്യന്മാർ–നാഗമുഖ്യന്മാർ–എന്നിവയൊത്തുചേന്ന ഈ ജഗത്തിനെ ഞാനിതാ കീഴ്മേൽമറിക്കുന്നു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അറുപത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തഞ്ചാം സർഗ്ഗം [ശ്രീരാമസാന്ത്വനം]

സീതാവിരഹംകൊണ്ടു് സന്തപ്തഹൃദയനായ ശ്രീരാമൻ, കല്പാന്തത്തിലെ അഗ്നിപോലെ ജ്വലിച്ചു്, ലോകം മുഴുവൻ നശിപ്പിക്കത്തക്കനിലയിൽ, ആ പവ്വതത്തെ ഒന്നുമനാക്കി. ചൂടുനെടുവീപ്പിട്ടുന്നിട്ടു. ഭക്ഷയാഗാവസാനത്തിൽ ക്രോധം മൂത്തീകരിച്ച സംഹാരരുദ്രദേവനെപ്പോലെ നില്ക്കുന്ന ജ്യേഷ്ഠനെ ഇത്തരത്തിൽ ഇതിനുമുമ്പു് ഒരിക്കലും ലക്ഷ്മണൻ കണ്ടിട്ടില്ല. കോപാനലൻെറ ജ്വാലതട്ടിയിട്ടെന്നപോലെ സൌമിത്രിയുടെ വായ്വരണ്ടു; ആകെ വിളത്തു. തൊഴുതുകൊണ്ടു് പതുക്കെ ഉണത്തി:—

"മഹാപ്രഭോ, അവിടുന്നു് ഈ ക്ഷണംവരെ മൃദുസ്വഭാവിയും ദാന്തനും എല്ലാ ജീവജാലങ്ങൾക്കും സന്തോഷമേകുവാൻ ഒരുങ്ങിയവനുമായിരുന്നു. ദേവാ, ദ്വേഷ്യത്തിന്നു കീഴടങ്ങി സൽഗുണങ്ങളെ കളയരുതേ.

പൂണ്ണചന്ദ്രൻെറ ആഹ്ലാദകാരിത്വം, സൂര്യൻെറ കാന്തി, വായുവിൻെറ വേഗത, ഭൂമിയുടെ ക്ഷമ, ഇതെല്ലാം മഹാപ്രഭുവായ ജ്യേഷ്ഠനിൽ ഒന്നിച്ചുചേന്നിട്ടുണ്ടു്; മാത്രമല്ല, നിഷ്കളങ്കമായ കീത്തിയും. ഏതോ ഒരാൾ തെററുചെയ്തു. അതുകാരണം ഈ ലോകത്തെ മുഴുവൻ മുടിക്കരുതേ.

ഈ യുദ്ധരഥം ആരുടെയാണെന്നു് എനിക്കുമനസ്സിലാകുന്നമില്ല. അനേകവിധശസ്ത്രാസ്ത്രങ്ങളോടുകൂടിയ ഈ തേരിനെ ആരാണിങ്ങിനെ പൊടിച്ചിട്ടതു്? എന്തിനായിട്ടാണു്? ഒന്നും അറിയുന്നില്ല.

പ്രഭോ, കഠിനങ്ങളായ കളമ്പടികഠം ഇവിടം മുഴുവനും കാണുന്നുണ്ടു്. ചെഞ്ചോര അണിഞ്ഞു് ചിന്നിച്ചിതറിയിരിക്കുന്നു. വരദാതാവായ ജ്യേഷ്ഠാ, ഇതു് രണ്ടാംതമ്മിലുള്ള പോരല്ല. ഒരാളെ മാത്രമേ കാണുന്നുള്ളു. മററാരാളുടേയോ പടകളുടേയോ കാലടികഠം പതിഞ്ഞുകാണുന്നില്ല. പുരുഷോത്തമ, ഈ ഒരാഠംകാരണം ലോകത്തെത്തന്നെ നശിപ്പിക്കരുതേ. കററം ചെയ്യുവരെ ശിക്ഷിക്കുകയാണു്, മൃദുസ്വഭാവികളും ശാന്തരുമായ നരാധിപന്മാർ പതിവു്.

സർവ്വജീവജാലങ്ങഠംക്കും, ഒരേഒരഭയകേന്ദ്രം അവിടുന്നല്ലേ? അനാഥന്മാൎക്കു് ആശ്രയമായിട്ടുള്ളതു് മററാരാണു്? മഹാപ്രഭുവായ അവിടുത്തെ ധർമ്മപത്നിയുടെ നാശം നന്നായി എന്നു്, സജ്ജനങ്ങളിൽ ആരെങ്കിലും വിചാരിക്കുമോ? നദികഠം–സമുദ്രങ്ങഠം–ദേവന്മാർ–ഗന്ധർവ്വന്മാർ–ദൈത്യന്മാർ–തുടങ്ങി എല്ലാം ഒത്തുചേൎന്നാൽക്കൂടി അവിടുത്തേക്കു് അനിഷ്ടമായൊരുകാര്യം ചെയ്യുവാൻ സാധിക്കില്ലെന്നു് എനിക്കറിയാം.

വ്രതനിഷ്ഠയോടെ തപസ്സുചെയ്യുന്ന ഒരാളെ, ശ്രേഷ്ഠനായൊരാഠംക്കു് എതിൎക്കുവാൻ കഴിയുമോ? ജ്യേഷ്ഠത്തിയെ കട്ടതാരാണെന്നു് നമുക്കു് ഒന്നാമതായി അന്വേഷിക്കണം. ചാപപാണിയായ അവിടുന്നു് എന്നോടൊന്നിച്ചു് പുറപ്പെടുക. നമ്മെ സഹായിക്കുവാൻ, അക്ഷയതപോധനം സമ്പാദിച്ച മഹർഷിമാരുണ്ടു്. ആഴികഠം–പർവ്വതങ്ങഠം–ഘോരവനങ്ങഠം–നദികഠം–സരസ്സുകഠം എന്നിവിടങ്ങളിൽമാത്രമല്ല, ദേവഗന്ധർവ്വലോകങ്ങളിലുംകൂടി ശ്രദ്ധവെച്ചു് നമുക്കു് അന്വേഷിക്കാം. അവിടുത്തെ പത്നിയെ–എൻെറ ജ്യേഷ്ഠത്തിയെ–കാണുന്നതുവരെ ഉത്സാഹിക്കാം.

സാമോപായത്താൽ, സുരവരന്മാർ പ്രസാദിച്ചു് എൻെറ ജ്യേഷ്ഠത്തിയെ തന്നില്ലെങ്കിൽ, അപ്പോഠം ഉചിതമായതു് ചെയ്യാം. മര്യാദ, സാമവചനം, നയം, വിനയം എന്നിവകൊണ്ടു് ദേവിയെ കിട്ടാതെവന്നാൽ അപ്പോഠം, ഇന്ദ്രവജ്രംപോലെയുള്ള അസ്ത്രങ്ങളാൽ നമുക്കു് നേടുവാൻ സാധിക്കും."

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അറുപത്തഞ്ചാം സൎഗ്ഗം:അവസാനിച്ചു.**

---

## അറുപത്താറാം സർഗ്ഗം. (ശ്രീരാമാശ്വാസനം)

ദുഃഖംകൊണ്ടു് മനസ്സടഞ്ഞു്, ദ്വേഷ്യത്താൽ, അന്ധനെപ്പോലെ നില്ക്കുന്ന ജ്യേഷ്ഠനെ സമാശ്വസിപ്പിക്കാൻ, അർത്ഥപൂർണ്ണങ്ങളായ വാക്കുകൾപറഞ്ഞ ലക്ഷ്മണൻ, എല്ലവർക്കും നാഥനാണെങ്കിലും അനാഥനെപ്പോലെ ഭാവിക്കുന്ന ശ്രീരാമചന്ദ്രനെ ദണ്ഡനമസ്കാരം ചെയ്തു. ആ തൃപ്പാദങ്ങളെ ഗാഢമായി പിടിച്ചുകൊണ്ടു് തുടർന്നു:—

“പ്രഭോ, ദേവന്മാർ അമൃതു സമ്പാദിച്ചതുപോലെ, അസാമാന്യസത്കർമ്മങ്ങളാലും, അത്യുഗ്രതപസ്സിനാലുമാണു് മഹാരാജാദശരഥനു് അവിടത്തെ സീമന്തപുത്രനായി ലഭിച്ചതു്.

അവിടുന്നു് വേർപിരിഞ്ഞപ്പോൾ— അവിടത്തെ ഗുണങ്ങളാകുന്ന കെട്ടുകൾ വേർപെട്ടപ്പോൾ— പിതാവു് വിണ്ണേറിയെന്നു് ചെറിയ ജ്യേഷ്ഠൻ പറഞ്ഞില്ലേ? ഇപ്പോൾവന്ന ദുഃഖത്തെ, ധീരധീരനായ അവിടുത്തേക്കു് സഹിക്കുവാൻ സാധിക്കാതെ വന്നാൽ, ഭീരുവും സാധുവുമായൊരുവന്റെ സ്ഥിതിയെന്താകും? വ്യസനാധിക്യത്താൽ, അവിടുന്നു് ഈ ലോകത്തെ ചുട്ടെരിച്ചാൽ, സാധുക്കളായ നാട്ടുകാർ എന്താണു് ചെയ്യുക? അവിടുന്നു് ആശ്വസിക്കണേ! പ്രസാദിക്കണേ!

ഏതൊരു ദേഹിക്കാണു് യാതൊരാപത്തുമില്ലാതെ ജീവിക്കുവാൻ കഴിയുക? ചെന്തീപോലെയാണു്, ദുഃഖം മനുഷ്യനെ പിടികൂടുന്നതു്. പെട്ടെന്നു് ആളിക്കത്തും. അടുത്തനിമിഷത്തിൽ കെട്ടടങ്ങി ശീതളമാകും. ഇതൊരു ലോകനിയമം മാത്രം. യയാതിമഹാരാജാവു്, നഹുഷൻ, തൽപ്പുത്രൻ, തുടങ്ങിയവർ സ്വർഗ്ഗരാജ്യത്തിൽ വസിച്ചിട്ടുപോലും അനർത്ഥങ്ങൾ അനുഭവിച്ചില്ലേ? നമ്മുടെ അഭിവന്ദ്യപിതാവിന്റെ ആചാര്യൻകൂടിയായ വസിഷ്ഠബ്രഹ്മർഷിയുടെ നൂറുപുത്രന്മാരും ഒരൊറ്റദിവസത്തിൽ വദ്ധ്യരായിത്തീർന്നില്ലേ? സർവ്വചരാചരങ്ങൾക്കും മാതാവായ മേദിനീദേവിക്കും ചലനം സംഭവിക്കാറില്ലേ?

സത്യസ്വരൂപിയായ ജ്യേഷ്ഠാ, ഈ ജഗത്തിന്റെ കണ്ണുകൾ; സർവ്വധർമ്മങ്ങൾക്കും ഊന്നുകൾ; സൂര്യചന്ദ്രന്മാരാണല്ലോ. അവരും ഗ്രസിക്കപ്പെടാറില്ലേ? സർവ്വാന്തര്യാമിയായ ദൈവത്തിന്റെ വിധിവിലാസത്തിൽനിന്നു്, മഹാത്മാക്കൾക്കും, ദേവന്മാർക്കുംകൂടി ഒഴിഞ്ഞുനില്ക്കുവാൻ സാദ്ധ്യമല്ലല്ലോ. ദേവേന്ദ്രനിൽക്കൂടി സുഖദുഃഖങ്ങൾ ഇടകലർന്നുവരുന്നതായി കേൾക്കാറില്ലേ? പുരുഷവ്യാഘ്ര

നായ അവിടുന്ന് ഇങ്ങിനെ വ്യസനിക്കുന്നതു് ശരിയല്ല. ദേവിജ്യേഷ്ഠത്തി മോഷ്ടിക്കപ്പെട്ടാലും മരണപ്പെട്ടാലുംകൂടി, സാധാരണക്കാരനെപ്പോലെ അവിടുന്ന് വ്യസനിക്കുകയോ?

സത്യത്തിൻെറ സത്തു് എന്താണെന്നു് വ്യക്തമായി കണ്ട അവിടുത്തെപ്പോലെയുള്ളവക്കു്, എത്രവലിയ കഷ്ടപ്പാടുവന്നാലും ബുദ്ധിക്കു് മങ്ങലുണ്ടാകാൻ വഴിയില്ലല്ലൊ. അവിടുത്തെ ചിന്ത നേർമാർഗ്ഗത്തിലേക്കു് തിരിക്കണേ. നന്മയും തിന്മയും വ്യക്തമായി കാണുന്നതു് ജ്ഞാനക്കണ്ണുകൊണ്ടാണല്ലൊ. വിജ്ഞന്മാരുടെ കണ്ണു് ബുദ്ധിയല്ലെ? ഒരുപക്ഷെ, നന്മയും തിന്മയും വേർതിരിച്ചറിയാതെ പലതും ചെയ്തിട്ടുണ്ടായിരിക്കണം. ഇല്ലെങ്കിൽ ഇത്തരത്തിലുള്ള ഫലം ഒരിക്കലും അനുഭവിക്കേണ്ടിവരികയില്ല.

പ്രഭോ, അജ്ഞനായ അടിയനോടു് അവിടുന്നുതന്നെ ഇത്തരം കാര്യങ്ങൾ പലവട്ടം ഉപദേശിച്ചതല്ലെ? സാക്ഷാൽ വാചസ്പതിക്കുപോലും അവിടുത്തെ പഠിപ്പിക്കുവാൻ വിജ്ഞാനമില്ലെന്നു് എനിക്കറിയാം. അമരവരന്മാക്കുകൂടി അചിന്ത്യമായ ബുദ്ധിവൈഭവമാണു് അവിടേക്കു്. ദുഃഖംകൊണ്ടു് അല്പമൊന്നു് തളന്നുറങ്ങിയ ബുദ്ധിയെ ഉണത്തുകമാത്രമേ അടിയൻ ചെയ്യുന്നുള്ളു. മനുഷ്യശക്തിയല്ല അവിടുത്തേക്കുള്ളതു്.

മഹാപ്രഭോ, എല്ലാംഅറിയുന്നവനും അനേകം ദിവ്യശക്തികളടങ്ങിയവനുമായ അവിടുന്നു് ശത്രുക്കളെ നിഗ്രഹിക്കുവാൻ ഒരുങ്ങണേ. മാനുഷവും ദിവ്യവുമായ ആത്മാവിൻെറ പരാക്രമം ഓമ്മിക്കണേ. ചരാചരങ്ങളെ മുഴുവൻ നശിപ്പിച്ചിട്ടു് എന്താണു് കാര്യം? നമ്മുടെ ശത്രു ആരാണെന്നു്–ഇത്തരം മഹാപാപകർമ്മനിരതൻ ആരാണെന്നു്–അറിയുവാൻ ശ്രമിക്കുക. ആ ഘോരനെ സകുടുംബം നശിപ്പിക്കുകയല്ലെ അവിടുത്തെ കത്തവ്യം?"

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അറുപത്താറാം സഗ്ഗം അവസാനിച്ചു.

---

## അറുപത്തേഴാം സഗ്ഗം. (ജടായുദശനം)

അനുജനാണെങ്കിലും അത്ഥപൂണ്ണങ്ങളായ വാക്കുകൾ കേട്ടു, സാരഗ്രാഹിയും പരന്തപനമായ ആ ധമ്മസ്വരൂപി കോപമടക്കി, ചിത്രവണ്ണോജ്വലമായ

കോദണ്ഡം നിലത്തൂന്നി, നിശിതശരം വലംകൈകൊണ്ടു് ചുഴററിക്കൊണ്ടു് ലക്ഷ്മണനോടു് അരുളിച്ചെയ്തു:—

"ഉണ്ണീ, ലക്ഷ്മണാ, എന്താണു് നാം ചെയ്യേണ്ടതു്? എങ്ങോട്ടാണു് പോകേണ്ടതു്? സീതയെ കണ്ടെത്താനുള്ള മാർഗ്ഗമെന്തെന്നു് നീ ആലോചിക്കു."

അത്യധികം വ്യസനാതുരനായ ശ്രീരാമചന്ദ്രനോടു് അനുജൻ ഉത്തരമോതി:—

"ദേവ, ഈ ജനസ്ഥാനത്തിലെല്ലാം അവിടുന്നു് തൃക്കൺപാർക്കണം. നിഴൽപോലെ അടിയനുണ്ടു്. അനേകമനേകം ഘോരരാക്ഷസന്മാർ പാർക്കുന്ന ഈ പ്രദേശത്തിൽ, നാനാതരത്തിലുള്ള വൃക്ഷങ്ങളും ലതകളും നിറഞ്ഞ സ്ഥലങ്ങൾ കാണാം. കൽപ്പിളർപ്പുകൾ, ഗുഹകൾ, അദ്രിശൃംഗങ്ങൾ, അനേകവിധത്തിലുള്ള മൃഗവാസപ്രദേശങ്ങൾ, ഘോരങ്ങളായ ബിലങ്ങൾ, കിന്നരസംഘങ്ങൾ അധിവസിക്കുന്നസ്ഥലങ്ങൾ, ഗന്ധർവ്വഭവനങ്ങൾ, ഇവയിലെല്ലാം അതിശ്രദ്ധയോടെ നമുക്കു് അന്വേഷിക്കാം. അവിടുത്തെപ്പോലെയുള്ള പുരുഷോത്തമന്മാരുടെ ഹൃദയം ചലിക്കുകയോ? കൊടുങ്കാററുണ്ടായാലും മാമല ഇളകുകയോ?"

ശ്രീരാമചന്ദ്രൻ ലക്ഷ്മണന്റെ വാക്കുകൾ അനുസരിച്ചു. അനുജനുമൊന്നിച്ചു് കൊടുംകാട്ടിൽ ദേവിയെ അന്വേഷിച്ചു് നടന്നു. പെട്ടെന്നു് കോപാകുലനായ ദാശരഥി അസ്ത്രം ഞാണിൽചേർത്തു. പർവ്വതശിഖരംപോലെ ജടായു ചോരവാർന്നൊലിച്ചു് ഭൂമിയിൽ കിടക്കുന്നു.

"ലക്ഷ്മണാ, ആയതലോചനയായ സീതയെ കൊന്നതിന്നു് കഴുകന്റെ രൂപവും ധരിച്ചുകിടക്കുന്ന ഒരു രാക്ഷസനാണിതു്. ഈ അരക്കനെ എന്റെ ബാണം കാലന്നുകൊടുക്കും."

ലക്ഷ്മണനോടു് ഇത്രയും പറഞ്ഞു്, ദ്വേഷ്യത്തോടെ തൃപ്പാദമൊന്നമർത്തിച്ചവുട്ടിയപ്പോൾ, ആഴിവരെയുള്ള സ്ഥലമൊന്നുലഞ്ഞതായി തോന്നി. പതഞ്ഞ രക്തം ഛർദ്ദിച്ചു് ദീനദീനമായ സ്വരത്തിൽ ഗൃദ്ധ്രരാജൻപറഞ്ഞു:—

"ആയുഷ്മാനായ അവിടുന്നു് മരുന്നുപോലെ ഈ വൻകാട്ടിൽ തേടുന്ന സീതയേയും വൃദ്ധനായ എന്റെ പ്രാണനേയും രാവണൻ കട്ടുകൊണ്ടുപോയി. അവിടുന്നും ലക്ഷ്മണകുമാരനും വേർപിരിഞ്ഞപ്പോൾ, കരുത്തനായ രാവണൻ വന്നു്

ദേവിയെ കൊണ്ടുപോകുന്നതു് ഞാൻ കണ്ടു. സീതയെ രക്ഷിക്കുവാൻ ഞാൻ അടുത്തു. കടുത്തയുദ്ധത്തിൽ ലങ്കേശ്വരന്റെ തേരു് ഞാൻ ഉടച്ചു. ഈ കിടക്കുന്നതു് അവന്റെ സാരഥിയാണു്. എന്റെ ചിറകടികൊണ്ടു് ഇവൻ മരിച്ചു. ദശഗ്രീവന്റെ മുറിഞ്ഞവില്ലാണിതു്. ഈ കാണുന്നതു് ചിന്നിച്ചിതറിയ പോർച്ചട്ട. എല്ലാം ഛിന്നഭിന്നമായപ്പോൾ, ക്ഷീണിതനായിത്തുടങ്ങിയ എന്റെ ചിറകുകൾ ചന്ദ്രഹാസംകൊണ്ടു് വെട്ടിവീഴ്ത്തി; വൈദേഹിയേയുംകൊണ്ടു് നിശാചരേന്ദ്രൻ ആകാശത്തിലേക്കു് ഉയന്നു. പ്രഭോ, രാക്ഷസരാജൻ എന്നെ കൊന്നുകഴിഞ്ഞിരിക്കുന്നു. ഇനി അവിടുന്നു് വേറെ നിഗ്രഹിക്കേണ്ട."

സീതാദേവിയെപ്പററിയുള്ള വത്തമാനം ജടായു പറഞ്ഞതുകേട്ട ശ്രീരാമനു് ദുഃഖമിരട്ടിച്ചു! കോദണ്ഡം നിലത്തിട്ടു്, ഓടിച്ചെന്നു് ഗൃദ്ധ്രരാജനെ കെട്ടിപ്പുണന്നു് നിലത്തുവീണു. ലക്ഷ്മണനോടൊന്നിച്ചു് വിലപിച്ച പ്രഭു ദീഘനിശ്വാസമുതിത്തുകൊണ്ടു് അരുളിച്ചെയ്തു:—

"ലക്ഷ്മണാ, രാജ്യംപോയി; വനത്തിൽ പാർപ്പുതുടങ്ങി; സീതപോയി; സഹായിക്കാൻ ആത്മാത്ഥമായൊരുങ്ങിയ പക്ഷിരാജൻ മരിക്കാറായി. എന്റെ ഭാഗ്യക്കേടു്, അഗ്നിയെക്കൂടി ചാമ്പലാക്കിയേക്കും. അപാരമായ സാഗരത്തിൽ എന്റെ പാദമൂന്നിയാൽ അതു് വററിവരളും. ഇന്നുള്ള ചരാചരങ്ങളിൽവെച്ചു്; അത്രയും നിർഭാഗ്യം ഒത്തുചേന്നവനാണു് ഞാൻ. അനത്ഥപരമ്പരകളുടെ വലയിൽ ഞാനിങ്ങനെ പെട്ടുവല്ലൊ. അനുജാ, ലക്ഷ്മണാ, നോക്കൂ. നമ്മുടെ പിതാവിന്റെ ഉത്തമസുഹൃത്തു്, ഈ ജടായു, എന്റെ ഭാഗ്യഹാനിയാൽമാത്രം ഹതനായി."

പിതൃസ്നേഹത്തെക്കൂടി വ്യക്തമാക്കുന്നമട്ടിൽ തൃക്കരങ്ങൾകൊണ്ടു് തലോടി. രക്തത്തിൽക്കുളിച്ചുകിടക്കുന്ന പക്ഷീന്ദ്രനോടു്:—

"എന്റെ ജീവന്റെ ജീവനായ സീതയെവിടെ?"

ഇതുചോദിച്ചപ്പോഴേക്കും രഘുപതി വീണ്ടും ഭൂമിയിൽ പതിച്ചു.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം അറുപത്തിയേഴാം സഗ്ഗം അവസാനിച്ചു.

---

## അറുപത്തിയെട്ടാം സർഗ്ഗം. (ജടായുസൽഗതി)

അതിക്രൂരനായ രാക്ഷസേശ്വരൻ വീഴ്ത്തിയ സുഹൃദ്വര്യൻ ജടായുവിനെ സകരുണം വീക്ഷിച്ച് ശ്രീരാഘവൻ തുടർന്നു:—

"ലക്ഷ്മണാ, എനിക്കുവേണ്ടി യത്നിച്ചപ്പോൾ, ഈ പക്ഷീന്ദ്രൻ അനഘമായ സ്വന്തം ജീവനെ അരക്കന്റെ ഖഡ്ഗത്തിന്നു് സമർപ്പിച്ചു. കുമാരാ, നോക്കു. ചെറിയൊരു മിടിപ്പുമാത്രമാണ് ഈ ദേഹത്തിലുള്ളതു്. ഒച്ച അടഞ്ഞിരിക്കുന്നു. പക്ഷെ നേരെ നോക്കുന്നുണ്ടു്. ഗൃദ്ധ്രരാജനായ ജടായൂ, സംസാരിപ്പാൻ ശക്തിയുണ്ടെങ്കിൽ സീതയുടെ വർത്തമാനങ്ങൾ വിശദമായി വീണ്ടും പറയൂ. അങ്ങയ്ക്കു് മംഗളം ഭവിക്കും. അങ്ങയുടെ പരാജയം വ്യക്തമാക്കൂ.

രാവണൻ സീതയെ അപഹരിക്കുവാൻ കാരണമെന്തു്? ഞാൻ അസുരചക്രവർത്തിക്കുചെയ്ത തെററു് എന്താണ്? എന്തിനാണവൻ ദേവിയെ കട്ടതു്? പൂർണ്ണചന്ദ്രസുന്ദരമായ ആ മുഖം അപ്പോൾ എങ്ങിനെയിരുന്നു? മനോമോഹിനിയായ അവൾ എന്തെല്ലാമാണ് പറഞ്ഞതു്? ആ നക്തഞ്ചരന്റെ ആകൃതിയെങ്ങിനെ? ധൈര്യവും ശക്തിയും എത്രമാത്രമുണ്ടു്? ആ അസുരൻ ചെയ്തതെന്തെല്ലാം? സ്നേഹസ്വരൂപിയായ ജടായൂ, അവന്റെ വാസസ്ഥാനം എവിടെയാണു്? എല്ലാം വ്യക്തമായിപ്പറയണേ."

ഒരു അനാഥനെപ്പോലെ ഇപ്രകാരം വിലപിക്കുന്ന മഹാപ്രഭുവിനെ നോക്കിക്കൊണ്ടു്, നേർത്തുനേർത്തുവരുന്ന ശബ്ദത്തോടെ ജടായു ആർത്തനായിപ്പറഞ്ഞു:—

"പ്രഭോ, രാക്ഷസരാജാവായ രാവണൻ, അവശനായ എന്റെ ചിറകു വെട്ടിയിട്ടു്, സീതയേയുംകൊണ്ടു് ആകാശത്തിലേക്കുയർന്നു. കാററും ഒർദ്ദിനവുമൊത്തൊരുവൻമായകാണിച്ചു് നേരെ തെക്കോട്ടാണ് പോയതു്. രാമാ, ഉണ്ണീ, എനിക്കു് വീർപ്പുമുട്ടുന്നു. കണ്ണു് ചുഴലുന്നു. രാമച്ചമുടിയോടുകൂടിയ സ്വർണ്ണവൃക്ഷങ്ങൾ എന്റെ കൺമുന്നിൽ കാണുന്നു. ഉണ്ണീ, രാവണൻ സീതയെ കൊണ്ടുപോയ ആ സമയത്തെപ്പററി ആലോചിച്ചപ്പോൾ, പോയ മുതൽ അതിവേഗം ഉടമസ്ഥന്നു് കിട്ടുമെന്നാണ് വ്യക്തമായതു്.

"വിന്ദം" എന്ന മുഹൂർത്തമായിരുന്നു അപ്പോൾ. ഇതു് ആ രാക്ഷസൻ ആലോചിച്ചിട്ടില്ല. ഓമലാളായ സീതയെ രാവണൻ കട്ടതു് മത്സ്യം ചൂണ്ടലിൽ കൊത്തിയതുപോലെയാണ്. അവൻ അതിവേഗം മുടിയുകയായി. ജന

കരാജകമാരിയെക്കുറിച്ച് അവിടുന്നു് ഒട്ടും ദുഃഖിക്കരുതു്. ആ അരക്കനെ വധിച്ച് സീതയൊന്നിച്ച് അവിടുത്തേക്കു് സുഖമായി വസിക്കാൻ അധികം കാലതാമസമില്ല.''

തൻേറടം വിടാതെ ഇത്രയും പറഞ്ഞപ്പോഴേക്കും ജടായുവിൻെറ വായിൽ നിന്നു് രക്തം ഒഴുകി; ഒന്നുരണ്ടുമാംസഖണ്ഡങ്ങളും.

''വിശ്രവസ്സിൻെറ മകൻ, കുബേരൻെറ സഹോദരൻ.''

ഇത്രയുംകൂടി ഖഗേന്ദ്രൻ അവസാനമായിപ്പറഞ്ഞു.

''മുഴുവൻ പറയൂ, പറയൂ.''

എന്നു് തൊഴുതുകൊണ്ടു് രഘുവരൻ അഭ്യർത്ഥിച്ചപ്പോഴേക്കും, ആ പുണ്യ ജീവൻ ദേഹം വെടിഞ്ഞു് അന്തരീക്ഷത്തിലേക്കു് ഉയർന്നുകഴിഞ്ഞു. ശിരസ്സ് ഭൂമിയിൽ ചാഞ്ഞു. കാലുകൾ രണ്ടും നീട്ടി. ശരീരമൊന്നുപിടച്ചു. ജടായു മണ്ണിൽ മലച്ചു. ചുകന്ന കണ്ണുകൾ നിശ്ചലങ്ങളായി. ഗിരിശിഖരതുല്യമായ ശരീരം ചേഷ്ടയില്ലാതെ കിടക്കുന്നതുകണ്ട ശ്രീരാമചന്ദ്രൻ, അതിദുഃഖത്തോടെ സൌമിത്രിയോടു്:—

''അനേകം അസുരന്മാർ വസിക്കുന്ന ഈ ജനസ്ഥാനത്തിൽ വളരെയധികം വർഷങ്ങളോളം സസുഖം വസിച്ച ഈ പക്ഷിശ്രേഷ്ഠൻ ഇവിടെവെച്ചു് മരിച്ചു പോയി. ഇവൻ ജനിച്ചിട്ടു് കാലമേറെയായി. വയസ്സു് വളരെയധികം ചെന്നു. ദേഹി, ദേഹത്തെ വിട്ടുപോയി. കാലഗതിയെ ഒഴിക്കുവാൻ ആർക്കാണു് കഴി യുക? ലക്ഷ്മണാ, ഈ ഖഗേശ്വരൻ എനിക്കു് ഒരു ഉപകാരിയായി. സീതാരക്ഷ ണത്തിന്നു് അടുത്തപ്പോൾ ശക്തനായ രാവണൻ നിഗ്രഹിച്ചു. പ്രപിതാമഹ ന്മാർമുതൽ വാണിരുന്ന ഗൃദ്ധ്രരാജ്യം വെടിഞ്ഞു് ഇവൻപോയി. ജീവൻ ഉപേക്ഷിച്ചതു് ഈ എനിക്കുവേണ്ടിയും.

അനുജാ, എല്ലതിലും ധർമ്മചാരികളായ ശിഷ്ടന്മാരെ കാണാതിരിക്കുകയില്ല. പക്ഷിവംശത്തിലും ശൂരന്മാരും ശരണാഗതവത്സലന്മാരുമുണ്ടു്. ഉണ്ണീ, സീതാവിയോഗംകൊണ്ടുണ്ടായ ദുഃഖത്തേക്കാൾ അധികം, ജടായുവിൻെറ മരണം എൻെറ ഹൃദയത്തെ ബാധിക്കുന്നു. ശത്രുഞ്ജയനായ ലക്ഷ്മണാ, എനിക്കുവേണ്ടി യാണു് ഇവൻ കൊല്ലപ്പെട്ടതു്. അനശ്വരയശസ്സോടുകൂടിയ പിതാവു്, മഹാ

രാജാദശരഥൻ എനിക്ക് എത്രമാത്രം പൂജ്യനും മാന്യനുമാണോ, അതുപോലെ ത്തന്നെയാണ് ഈ ഖഗേന്ദ്രനും.

സൌമിത്രീ, വിറകുകൊണ്ടു വരു. എനിക്കായി മൃത്യുവരിച്ച ഗൃദ്ധ്ര രാജനെ ചിതകൂട്ടി ഞാൻതന്നെ സംസ്കരിക്കുന്നുണ്ട്. മഹായജ്ഞങ്ങൾ അനേകം ചെയ്തവനുള്ള ഗതിയും, ആഹിതാഗ്നിക്കുള്ള ഗതിയും, ഭൂമിദാതാവിനുള്ള ഗതിയും, ഈ ഗൃദ്ധ്രരാജൻെറ ആത്മാവിന്ന് സിദ്ധിയ്ക്കട്ടെ. ഹേ പക്ഷീന്ദ്ര, ജടായു, ഞാൻ അനുജ്ഞതരുന്നു; നീ ഉത്തമോത്തമലോകങ്ങളിലേക്ക് പോകു. മഹാ സത്വനായ നിൻെറ ജഡത്തെ ഞാൻതന്നെ ഇതാ സംസ്കരിക്കുകയായി.''

തൻെറ ഒരു ഉത്തമബന്ധു മരിച്ചതുപോലെ, വ്യസനത്തോടെ ഗോദാവരീ തീരത്തിൽ എരിയുന്ന ചിതയിൽ ശ്രീരാമസ്വാമി ജടായുവിനെ സംസ്കരിച്ചു. കുററനായൊരു മാനിൻെറ മാംസം; ആ പക്ഷിക്കുവേണ്ടി ദർഭപ്പുൽ വിരിച്ച തിൽ പിണ്ഡമാക്കിവെച്ചു. മരിച്ചോരാൾക്ക് പിതൃകർമ്മങ്ങൾ മഹാബ്രാഹ്മണർ വിധിച്ചിട്ടുള്ളതുപോലെയെല്ലാം ചെയ്തു. സംസ്കാരമന്ത്രങ്ങൾ മഹാപ്രഭു ജപിച്ചു. ഗോദാവരിയിൽ ഇറങ്ങി, ശ്രീരാമലക്ഷ്മണന്മാർ ഒന്നിച്ച് ഉദകക്രിയ നടത്തി. ശാസ്ത്രങ്ങളിൽ വിധിച്ചതുപോലെ നീരാടി ഉദകദാനം ആവർത്തിച്ചു. ദുഷ്ക്ക രവും യശസ്കരവുമായ യുദ്ധം ചെയ്ത് പടക്കളത്തിൽ വീരസ്വർഗ്ഗം പ്രാപിച്ച ജടാ യുവിന്ന്, മഹർഷീശ്വരന്മാരുടെ സദ്ഗതികിട്ടത്തക്കവിധം പിതൃക്രിയകൾ ശ്രീരാമലക്ഷ്മണന്മാർ ചെയ്തു. അമരശ്രേഷ്ഠന്മാരായ മഹാവിഷ്ണുവും ദേവേ ന്ദ്രനുംപോലെ ദശരഥനന്ദനന്മാർ സീതാന്വേഷണത്തിന്ന് വൻകാട്ടിലേക്ക് പ്രവേശിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, അറുപത്തെട്ടാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തൊമ്പതാം സർഗ്ഗം (അയോമുഖീകബന്ധന്മാരുടെ ദർശനം)

ജടായുവിൻെറ ആത്മാവിന്ന് പുണ്യഗതിയേകത്തക്കവിധം ക്രിയാദിക ളെല്ലാംചെയ്ത രഘുവീരന്മാർ, തെക്കുപടിഞ്ഞാറു ഭാഗത്തേക്കാണ് യാത്രതുടന്നത്. വാള്, വില്ല്, തുടങ്ങിയവ സജ്ജമാക്കിക്കരുതി.

മനുഷ്യപാദങ്ങൾ അന്നുവരെ സ്പർശിച്ചിട്ടില്ലാത്ത ഉഗ്രവനം. മാമരങ്ങളിൽ കെട്ടുപിണഞ്ഞു് ഭയജനകമായിട്ടുള്ള വള്ളികൾ, വ്യാളങ്ങൾ സിംഹങ്ങൾ തുടങ്ങിയ ഘോരമൃഗങ്ങൾ, ഇങ്ങിനെ ദുർഗ്ഗമമായ കൊടുംകാട്ടിലേക്ക് മഹാബലശാലികളായ സഹോദരന്മാർ കടന്നു.

ജനസ്ഥാനത്തുനിന്നു് മൂന്നുവിളിപ്പാടു് ദൂരത്താണു് അതിഗഹനമായ ക്രൗഞ്ചാരണ്യം. അത്യുജ്ജ്വലതേജസ്വികളായ കുമാരന്മാർ അവിടെയെത്തി.

കാർമേഘനിരപോലെ കറുത്തിരുണ്ട വിപിനത്തിൽ, മദോന്മത്തരായി ശബ്ദിക്കുന്ന പക്ഷിസമൂഹങ്ങൾ, അനേകവിധത്തിലുള്ള ദുഷ്ടമൃഗങ്ങൾ, എന്നിവയെല്ലാം പിന്നിട്ടു് സീതാന്വേഷണലാലസരായ ശ്രീരാമലക്ഷ്മണന്മാർ, വീണ്ടും മൂന്നുവിളിപ്പാടു് കിഴക്കോട്ടു് നടന്നു. മതംഗമാമുനിയുടെ ആശ്രമഭൂമിയിലെത്തി.

സർവ്വത്ര വന്മരങ്ങൾ ഇടതിങ്ങിനില്ക്കുന്ന കൊടിയവനം; ഘോരരൂപങ്ങളും ശബ്ദങ്ങളുമുള്ള പക്ഷിമൃഗാദികൾ; ആ മതംഗവനമദ്ധ്യത്തിൽ പാതാളംപോലെ ആഴമുള്ളതും, അന്ധകാരം കട്ടപിടിച്ചതുമായ ഒരു ഗുഹയെ ദശരഥനന്ദനന്മാർ കണ്ടു.

അതിൻെറ അടുത്തണഞ്ഞപ്പോൾ, അതിക്രൂരത്തിയായൊരു നക്തഞ്ചരി ഇരിക്കുന്നതു കണ്ടു. വികൃതമായ മുഖം, തുങ്ങിയാടുന്ന ഉദരം, കൂർത്തുമൂർത്തദംഷ്ട്രകൾ, ചിന്നിച്ചിതറിയ തലമുടി, അപരിമിതനീളം, ഇങ്ങിനെ ഏതൊരാൾക്കും ഭയമുണ്ടാക്കത്തക്ക രൂപത്തിൽ രൌദ്രഭാവത്തിലിരിക്കുന്ന നിശാചരി കുമാരന്മാരെ കണ്ടപ്പോൾ:–

"വരു. വരു. നമുക്കു് രമിക്കാം."

എന്നിങ്ങനെ സസന്തോഷം പറഞ്ഞു്, മുമ്പിൽനടക്കുന്ന ലക്ഷ്മണനെ കെട്ടിപ്പിടിച്ചു് തുടന്നു:—

"എൻെറ പേർ അയോമുഖി എന്നാണു്. അങ്ങക്കു് വലിയൊരു ലാഭമുണ്ടായിക്കഴിഞ്ഞു. അങ്ങു് എൻെറ പ്രിയനായി. നാഥാ, ഈ പർവ്വതശിഖരങ്ങളിലും, പുഴകളുടെ മണൽത്തിട്ടുകളിലും, ഇനിയുള്ള ജീവിതം മുഴുവൻ ഇണപിരിയാതെ നമുക്കു് സ്വച്ഛന്ദം രമിക്കാം."

അവളുടെ നാട്യവും വാക്കും ലക്ഷ്മണന്റെ കോപത്തെ ആളിക്കത്തിച്ചു. പെട്ടെന്നു് ഉറയിൽനിന്നു് നിശിതഖഡ്ഗം ഉയൻ്റു. ആ നിശാചരിയുടെ മൂക്കു്, മുല, ചെവി, എന്നിവ നിലത്തുവീണു. അരിമർദ്ദകനായ ലക്ഷ്മണനാൽ വിരൂപയാക്കപ്പെട്ട രാക്ഷസി, ഭയങ്കരമുറവിളിയോടെ കുതിച്ചോടിത്തുടങ്ങി.

നിർഭയരായ കുമാരന്മാർ ആ അരണ്യാന്തർഭാഗത്തേക്കു്തന്നെ നടന്നു. അവരുടെ തേജസ്സുതന്നെ ശത്രുക്കളെ നശിപ്പിക്കുവാൻ പര്യാപ്തമാണു്.

സാത്വികനും, നിർമ്മലനും സത്സ്വഭാവിയും ഉജ്ജ്വലതേജസ്വിയുമായ ലക്ഷ്മണൻ മാർഗ്ഗമദ്ധ്യത്തിൽ, അമേയതേജസ്വിയായ അഗ്രജനെതൊഴുതു കൊണ്ടു്:—

"പ്രഭോ, എന്റെ കൈ തുടിക്കുന്നു. ഹൃദയം ചലിക്കുന്നു. അശുഭങ്ങളായ നിമിത്തങ്ങൾ പലതും കാണുന്നു. അടിയൻ ഉണർത്തുന്നതു് ചെവിക്കൊള്ളണേ. എന്തോ ഒരു വൻഭയം അടുത്തിരിക്കുന്നു എന്നാണു് ഈ നിമിത്തങ്ങൾ സൂചിപ്പിക്കുന്നതു്. നാം അല്പം തയ്യാറായിരിക്കണം. ഭീകരമായ എന്തിനേയോ നേരിടാൻ അടുത്തിരിക്കുന്നു. "വഞ്ജുളകം" എന്നുപേരായ പക്ഷി ഉച്ചത്തിൽ ശബ്ദിക്കുന്നതിന്നർത്ഥം, പോരിൽ നമുക്കു് വിജയം സിദ്ധിക്കുമെന്നാണു്."

അമേയപരാക്രമികളായ അവർ ചാഞ്ചല്യമേതുമില്ലാതെ മുന്നോട്ടുനടന്നു. ആ കാട്ടു് ആകെ തകരത്തക്കവിധം ഒരു ഭയങ്കരശബ്ദം പെട്ടെന്നു് ഉയൻ്റു. മാത്രമല്ല, വനം മുഴുവൻ കൊടുങ്കാററു് ചുററപ്പെട്ടതുപോലെ തോന്നി. ആ അരണ്യാന്തർഭാഗത്തിലും ആകാശത്തിലും മുഴങ്ങുന്ന ശബ്ദം ഉണ്ടാകുന്നതു് എവിടെ നിന്നു്? ജിജ്ഞാസയോടെ അവർ ശ്രദ്ധിച്ചു നോക്കി.

ഏററവും വലിയൊരു പൊന്തയിൽ ക്രൂരനായൊരു രാക്ഷസൻ നില്ക്കുന്നതു് അവർ കണ്ടു. ആ കരാളന്റെ നെഞ്ചു് വളരെ വിസ്തൃതമാണു്. കഴുത്തും തലയുമില്ല. വായ വയററിലാണു്. മാമലപോലെ വലുപ്പം. ദേഹം നിറയെ കൂർത്തരോമങ്ങൾ. കാളമേഘനിറം. ഇടിനാദം. അതിരൗദ്രഭാവം. തീജ്വാലയ്ക്കു തുല്യമായി, നെററിയിൽ മിന്നുന്ന ഘോരമായ വട്ടക്കണ്ണു്, മഞ്ഞച്ചു് നീണ്ട വൻ പോളകളിൽ കാഴ്ചക്കു് വേഗതയുള്ളതായി, നെഞ്ചിലായി പ്രകാശിക്കുന്നു. മഹാദംഷ്ട്രകൾ, പെരുത്ത വായ, ഘോരസിംഹങ്ങളെ നക്കിയെടുക്കാൻ കഴിവുള്ള വൻനാവു്, വലിയ പക്ഷികൾ, ആൾക്കരടി തുടങ്ങിയ മുഖ്യമൃഗങ്ങൾ എന്നി

വായെ സലീലം പിടിച്ച് എറിയുന്നതും ഓരോയോജന നീളമുള്ളതുമായ കൈകഠം ഇങ്ങിനെ അത്ഭുതാവഹവും, എന്നാൽ അശുഭദശ്കവുമായ രൂപത്തിൽ "കബന്ധൻ" എന്നുപേരായ നക്തഞ്ചരപ്രമുഖൻ ശ്രീരാമലക്ഷ്മണന്മാരുടെ വഴി മുട്ടിച്ചു നില്ക്കുന്നു.

ഒരു വിളിപ്പാട് ദൂരെവെച്ചുതന്നെ അവർ ആ ദുഷ്ടനെകണ്ടു. കബന്ധം പോലെയുള്ള കബന്ധൻ കൈകളെക്കൊണ്ട് തപ്പുകയാണ്. കാണുന്നവർ അഞ്ചുന്നരൂപം. രഘുവരന്മാർ നിർഭയരായി ആ ഘോരനെ നോക്കിനിന്നു. ഇതിനിടയിൽ ആ ബാഹുക്കഠം തപ്പിത്തപ്പി ദശരഥനന്ദനന്മാരെ ഒപ്പം പിടിച്ചുകഴിഞ്ഞു. നിശിതങ്ങളായ ഖഡ്ഗങ്ങളും, ക്രൂരബാണങ്ങളും ഉഗ്രചാപങ്ങളുമുണ്ടെങ്കിലും എല്ലാംകൂടി കബന്ധന്റെ കൈപ്പിടിയിൽ ഒതുങ്ങി. അത്യൂജ്ജ്വസ്വലികളായ സഹോദരന്മാർ കരാളമായ പിടിയിൽപ്പെട്ട് അവശരായിത്തീർന്നു.

ധീരധീരനായ ശ്രീരാമചന്ദ്രന്ന് ഇതുകൊണ്ട് അല്പംപോലും വിഷമം തോന്നിയില്ല. കൂട്ടപിരിഞ്ഞതിനാലും അവിചാരിതമായി സംഭവിച്ചതിനാലും ബാല്യത്താലും ലക്ഷ്മണൻെറ മനസ്സ് ഒന്നിടിഞ്ഞു. വിവണ്ണവദനനായി.:—

"മഹാപ്രഭോ, ഈ നക്തഞ്ചരൻെറ കയ്യുള്ളിൽപ്പെട്ട ഞാൻ ഉഴലുന്നതു കാണു. അവിടുന്ന് എൻെറ രക്ഷയിപ്പോഠം നോക്കേണ്ട. ഈ മഹാഭൂതത്തിന്ന് എന്നെ ബലിയാക്കിയാലും വേണ്ടില്ല, അവിടുന്ന് ഓടി രക്ഷപ്പെടണേ. പ്രഭോ, അധികം താമസിയാതെ ജ്യേഷ്ഠത്തിയെ അവിടുത്തേക്ക് തീച്ചയായും കാണുവാൻ സാധിക്കും,എന്ന് എനിക്ക് തോന്നുന്നു. മുത്തച്ഛൻ അച്ഛൻ തുടങ്ങിയ മഹാനുഭാവന്മാർ പരിപാലിച്ചുപോന്ന അയോദ്ധ്യയെ സംരക്ഷിക്കുമ്പോഠം ഈ അനുജനെ അവിടുന്ന് എപ്പോഴും ഓക്കണേ."

ലക്ഷ്മണൻെറ വാക്കുകഠംകേട്ട കാകുത്സ്ഥൻ സുധീരം:—

"എന്ത്? എൻെറ അനുജൻ– വീരവീരനായ ലക്ഷ്മണൻ– ഭയപ്പെടുകയോ? നിന്നെപ്പോലെയുള്ളവർ ദുഃഖിക്കുകയോ? കുമാരാ, ഭയമെന്നതു് ഉണ്ടാകരുതു്."

മഹാക്രൂരനാണെങ്കിലും ദാനവോത്തമനായ കബന്ധൻ ഈ വാക്കുകഠം കേട്ടപ്പോഠം ഇടിനാദംപോലെയുള്ള ശബ്ദത്തിൽ ചോദിച്ചു:—

"വൃക്ഷഭസ്കന്ധരായ നിങ്ങഠം ആരാണ്? വലിയ വാളും, ഉഗ്രചാപങ്ങളും ധരിച്ചിട്ടുണ്ട്. എന്നാൽ, ഈ ഘോരവിപിനത്തിൽ എത്തിയ നിങ്ങഠം എന്റെ

ഭക്ഷണമായിത്തീൎന്നുകഴിഞ്ഞു. ഏതായാലും നിങ്ങളുടെ വൎത്തമാനങ്ങളെല്ലാം അറിയാൻ ജിജ്ഞാസതോന്നുന്നു. അതിഭയങ്കരമായ ഈ കാട്ടിൽ നിങ്ങൾക്കു് എന്താണു് കാൎയ്യം? എന്തിനാണു് വന്നതു്? നിങ്ങൾ ആരാണു്? എന്തായാലും, വിശന്നുകൊണ്ടിരിക്കുന്ന എൻെറ മുമ്പിൽ ചാടിവീണുവല്ലൊ. വാളും വില്ലും ശരങ്ങളുമേന്തി, കൊമ്പുകുത്ത് കാളകളെപ്പോലെ വന്നു്, എൻെറ വായിൽ പെട്ടു വല്ലോ. നിങ്ങളുടെ ജീവിതം അവസാനിക്കുകയായി. പ്രാണനുംകൊണ്ടു് ഇനി നടക്കേണ്ട."

ദുഷ്ടാഗ്രേസരനായ കബന്ധൻെറ വാക്കുകേട്ടപ്പോൾ, നാവുവരണ്ടവനെപ്പോലെ ശ്രീരാമചന്ദ്രൻ അനുജനോടു്:—

"മഹാവിക്രമിയായ ലക്ഷ്മണാ, വിഷമത്തിൽ മഹാവിഷമമാണു് വന്നുചേൎന്നിരിക്കുന്നതു്. സീതയെ കാണാത്തതുകൊണ്ടുള്ള ദുഃഖത്താൽതന്നെ നമ്മുടെ മരണമടുത്തു. ഏതൊരു ജീവിയിലും കാലം സ്വന്തം ശക്തികാണിക്കും. അനുജാ, നീയും ഞാനും ഇതാ ദുഃഖാബ്ധിയിലേക്കു് താഴുകയാണു്. ജീവികളുടെ ഭാരം ഈശ്വരനല്ല കാലത്തിനാണു്. ശൂരന്മാരും ശക്തന്മാരും പടക്കളത്തിൽ കാലത്തിന്നു് വെറും മണൽച്ചിറകൾപോലെയാണു്. അസ്ത്രപ്രയോഗസാമൎത്ഥ്യവൈദഗ്ദ്ധ്യമോ കാലത്തിൻെറ മുന്നിൽ ഒരു തടസ്സമാകയില്ല."

അനശ്വരയശസ്വിയും സത്യവിക്രമനുമായ ദാശരഥി ഇപ്രകാരം പറഞ്ഞു് അമേയശക്തനായ സൌമിത്രിയെ നോക്കി. എന്നാൽ സ്വന്തം ഹൃദയം സുസ്ഥിരമായിത്തന്നെയിരുന്നു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം അറുപത്തൊമ്പതാം സൎഗ്ഗം അവസാനിച്ചു.

---

## എഴുപതാം സൎഗ്ഗം. (കബന്ധഹസ്തഛേദനം)

യമദണ്ഡംപോലെയുള്ള ബാഹുപാശങ്ങളിൽപെട്ടു് നില്ക്കുന്ന സഹോദരന്മാരെ—ശ്രീരാമലക്ഷ്മണന്മാരെ—നോക്കി കബന്ധൻ കഠിനസ്വരത്തിൽ വീണ്ടും ചോദിച്ചു:—

വിശപ്പുകൊണ്ടു് തീരെ അവശനായി നില്ക്കുന്ന എന്നേയും നോക്കിക്കൊണ്ടു്, ക്ഷത്രിയേന്ദ്രന്മാരായ നിങ്ങൾ എന്താണിങ്ങിനെ നില്ക്കുന്നതു്? ഭയം

കൊണ്ടു് മനസ്സുതകന്ന നിങ്ങളെ എന്റെ തീററക്കായിട്ടാണു് ദൈവം ഇങ്ങോട്ടയച്ചതു്."

ഈ വാക്കുകൾ ലക്ഷ്മണന്റെ ദുഃഖത്തെ ഒന്നുകൂടി ഇരട്ടിച്ചു. എന്നാൽ, മഹാപരാക്രമിയായ ലക്ഷ്മണൻ തൽക്കാലോചിതമായ ഹിതവാക്കുകളാണു് തുടന്നതു്:—

"പ്രഭോ, അവിടുത്തേയും എന്നേയും ഈ രാക്ഷസാധമൻ പെട്ടെന്നു് ഭക്ഷിച്ചേക്കും. ഇവന്റെ പെരുംകൈകൾ ഉടനെ വാളെടുത്തു് വെട്ടുക. ഈ മഹാക്രൂററനായ ക്രൂരനിശാചരന്റെ കൈകൾക്കാണു് ശക്തികാണുന്നതു്. ഏതൊന്നിനേയും പ്രയാസമില്ലാതെ വിജയിക്കുന്ന ഇവൻ നമ്മേയും നിഗ്രഹിക്കുവാൻ വിചാരിക്കുകയാണു്. അധീരനും നിശ്ചേഷ്ടനുമായൊരുവനെ ഉപദ്രവിക്കുന്നതു്, ശരിയല്ല; ധർമ്മവുമല്ല. അവൻ യാഗമദ്ധ്യത്തിലെ പശുവിനെപ്പോലെയാണു്."

ലക്ഷ്മണധീരവാക്കുകൾകേട്ട ദാനവേന്ദ്രൻ ആളിക്കത്തുന്ന കോപത്തോടെ വായപൊളിച്ചു. മഹാഗഹ്വരത്തിലേക്കെന്നപോലെ കുമാരന്മാരെ അതിന്നകത്താക്കാൻ ഒരുങ്ങി. നിഷ്ഠൂരനായ അവന്റെ സംരംഭം മനസ്സിലാക്കിയ രഘുവരന്മാർ സന്തുഷ്ടമനസ്സോടെ തോളിൽനിന്നു് അവന്റെ കൈകളിൽ ആഞ്ഞുവെട്ടി. അദ്വിതീയവീരനായ ശ്രീരാമൻ നിഷ്പ്രയാസം വലത്തെ കയ്യ് മുറിച്ചിട്ടു. ഉത്തരക്ഷണത്തിൽതന്നെ വീരലക്ഷ്മണൻ ഇടത്തെക്കയ്യും ഛേദിച്ചുകഴിഞ്ഞു. വലിയൊരലർച്ചയോടെ ദൈത്യേന്ദ്രൻ ഭൂമിയിൽ പതിച്ചു. ഇടിനാദംപോലെ കാടുംമലയും ദിക്കുകളും ആകാശവും കിടുകിടെ വിറച്ചു. അററുകിടക്കുന്ന കൈകൾ ചോരവാന്നു്, ഒലിക്കുന്നതുകണ്ട കബന്ധൻ ആ വീരസഹോദരന്മാരോടു് മുദ്ധവായിച്ചോദിച്ചു:—

"നിങ്ങൾ ആരാണു്?"

ശുഭലക്ഷണങ്ങളെല്ലാമൊത്തുചേന്ന ലക്ഷ്മണൻ കാകുത്സ്ഥനെപ്പററി അല്പം ഊർജ്ജിതനായിത്തന്നെ പറഞ്ഞു:—

"ഹേ രാക്ഷസാ, മഹാരാജാദശരഥന്റെ സീമന്തപുത്രൻ— ശ്രീരാമൻ അനശ്വരകീർത്തിയാന്നവൻ — ഇദ്ദേഹമാണു്. അനുജൻ ലക്ഷ്മണനാണു് ഞാൻ. വിജനമായ മഹാവിപിനത്തിൽ ഞങ്ങൾ താമസിക്കുമ്പോൾ, ജ്യേഷ്ഠന്റെ ധർമ്മപത്നിയായ സീതാദേവിയെ ഏതോ ഒരു രാക്ഷസൻ അപ

ഹരിച്ചു. ജ്യേഷ്ഠത്തിയെ അന്വേഷിച്ച് നടക്കുകയാണ് ഞങ്ങൾ. നീ ആരാണ്? എന്താണിങ്ങിനെ കബന്ധാകൃതിയായത്? തല ഉദരത്തിലാക്കി, ഈ കാട്ടിലിങ്ങിനെ ഇഴയുവാൻ കാരണമെന്ത്?"

ലക്ഷ്മണന്റെ ഉത്തരം കബന്ധനെ കോൾമയിർ കൊള്ളിച്ചു. അപരിമിതമായ സന്തോഷമുണ്ടായി. ദേവേന്ദ്രന്റെ വാക്കുകൾ ഓർമ്മവന്നു. വിനീതമായിപ്പറഞ്ഞു:–

"നരേന്ദ്രകുമാരന്മാരേ, ഭവാന്മാർക്ക് സ്വാഗതം. എന്റെ പൂർവ്വപുണ്യം കൊണ്ട്–അതിരററ ഭാഗ്യംകൊണ്ട്–നിങ്ങളെ കാണുവാൻ സാധിച്ചു. എന്റെ കൈകളെ മുറിക്കുവാൻ നിങ്ങൾക്കുതോന്നിയതും എന്റെ സുകൃതഫലമാണ്. അവിനയംകൊണ്ടാണ് ഈ വൈരൂപ്യം എനിക്ക് സിദ്ധിച്ചത്. എല്ലാം വ്യക്തമായി ഞാൻ നിങ്ങളോട് പറയാം."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം, എഴുപതാം സർഗ്ഗം അവസാനിച്ചു.

## എഴുപത്തൊന്നാം സർഗ്ഗം. [കബന്ധവൃത്താന്തം]

"അമിതബലപരാക്രമിയായ പ്രഭോ, ശ്രീരാമചന്ദ്രാ, പണ്ട്, എന്റെ ശരീരം അചിന്ത്യസൌന്ദര്യംകൊണ്ട് മൂന്നുലോകങ്ങളിലും പേർപെററതായിരുന്നു. അവാച്യമായരൂപഭംഗി! ചന്ദ്രൻ, ഇന്ദ്രൻ, സൂര്യൻ എന്നിവരുടെ ദേഹംപോലെ.

വെറും നേരമ്പോക്കിന്ന് മററുള്ളവരെ ഭയപ്പെടുത്താൻ മാത്രം, വലിയൊരു വികൃതശരീരത്തോടെ ഞാൻ നടന്നു. കാട്ടിൽ വ്രതാനുഷ്ഠാനത്തോടിരിക്കുന്ന മഹർഷിവര്യന്മാരെ പേടിപ്പെടുത്തി രസിക്കുമ്പോൾ 'സ്ഥൂലശിരസ്സ്' എന്നൊരു മുനീശ്വരനെ കോപിഷ്ഠനാക്കി. വന്യഫലങ്ങൾ പറിച്ചുകൊണ്ടുനിന്നിരുന്ന യതീന്ദ്രനെ ഘോരരൂപത്തിൽചെന്ന് ഞാൻ അക്രമിച്ചു.

"ക്രൂരവും നിന്ദ്യവുമായ ഈ ശരീരം നിനക്ക് എന്നും നിലനില്ക്കട്ടെ."

എന്നിങ്ങനെ, മുനിസത്തമൻ ഘോരമായൊരു ശാപം എനിക്കേകി.

"അറിവില്ലായ്മകൊണ്ട് അവിടുത്തെ ഉപദ്രവിച്ചതിനാൽ, തന്ന ശാപത്തെ നീക്കിത്തരണെ."

എന്നു് കാല്ക്കൽ വീണു് വീണ്ടും വീണ്ടും കേണപേക്ഷിച്ചപ്പോഴും കോപം മുഴുവൻ മാറാത്ത മാമുനീന്ദ്രൻ:–

"ദാശരഥിരാമൻ നിന്റെ കൈ എന്നാണോ മുറിക്കുന്നതു്? ഈ ശൂന്യമായ വനത്തിൽ നിന്റെ ജഡം എന്നാണോ ചുടുന്നതു്? അന്നു് നീ, നിന്റെ നല്ല ദേഹം നേടും."

ലക്ഷ്മണാ, "ശ്രീ" എന്നാണു് പിതാവിന്റെ പേർ; എന്റേതു് "ദനു" എന്നും. സ്വതവേ ഘോരരൂപമായിരുന്ന ഞാൻ ഇങ്ങിനെയായതു് യുദ്ധക്കളത്തിൽ ഇന്ദ്രകോപത്താലാണു്."

ശ്രീരാമലക്ഷ്മണന്മാരെ തൊഴുതുകൊണ്ടു് കബന്ധൻ സ്വവൃത്താന്തം തുടന്നു:—

"പ്രഭോ, അത്യുഗ്രതപസ്സുകൊണ്ടു് ഞാൻ ബ്രഹ്മാവിനെ പ്രത്യക്ഷമാക്കി. ഭഗവാൻ വിധാതാവു് എനിക്കു് ദീർഘായുസ്സു് നല്കി. ഞാനതുകൊണ്ടു് മഹാഗർവ്വിഷ്ഠനായി മാറി. ദേവേന്ദ്രൻകൂടി എന്നോടു് കൂട്ടിയാൽ എന്തു സാധിക്കും?

ഇന്ദ്രനെ ഞാൻ പോരിന്നു വിളിച്ചു. ദ്വേഷ്യംവന്ന ഇന്ദ്രൻ നൂറമുനകളുള്ള വജ്രം എന്റെ നേരിട്ടു് വിട്ടു. ഇന്ദ്രായുധം തട്ടിയ എന്റെ തുടകളും തലയും ഉടലിൽ പെട്ടെന്നു് ലയിച്ചു. ഞാൻ എത്രമാത്രം കേണപേക്ഷിച്ചും അന്തകാലയത്തിലേക്കു് എന്നെ പറഞ്ഞയച്ചുമില്ല:–

"വിധാതാവിന്റെ വാക്കു് ഒരിക്കലും പിഴക്കാത്ത സത്യമാണു്."

എന്നാണു് ഇന്ദ്രൻ അരുളിച്ചെയ്തതു്.

"പ്രഭോ, അവിടത്തെ വജ്രം തട്ടി തുടകളും വായും തലയും മുറിഞ്ഞവനു് ആഹാരമില്ലാതെ എത്രനാൾ ജീവിക്കുവാൻ സാധിക്കും?"

എന്നിങ്ങനെ ഞാൻ ചോദിച്ചപ്പോൾ, ദേവേന്ദ്രൻ എന്റെ കൈകൾക്കു് ഓരോ യോജന നീട്ടം തന്നു. ദംഷ്ട്രകൂത്തതായ വായ വയററത്തും വെച്ചു:—

"ലക്ഷ്മണസമേതനായ ശ്രീരാമൻ വന്നു് നിന്റെ കൈകൾ വെട്ടും. അന്നു് നിനക്കു് സ്വദേഹത്തിൽ സ്വർഗ്ഗത്തിൽ വന്നുചേരാം."

എന്നു് അനുഗ്രഹവുമേകി. അന്നു മുതൽ ഈ കാട്ടിലെ സിംഹങ്ങരം, വ്യാഘ്രങ്ങരം, ആനകരം തുടങ്ങിയ മൃഗങ്ങളെയെല്ലാം, ഈ നീണ്ട കൈകളാൽ പിടിച്ചു് ഭക്ഷിച്ചുപോന്നു.

രഘുരാജവംശദീപമായ രാമാ, ഈ രൂപത്തോടെ ഞാൻ ജീവികളെ പിടിക്കുന്നതു്, ഒന്നു് വിശ്വസിച്ചിട്ടാണ്. രാമൻ എന്നെങ്കിലും എന്റെ കൈക്കുള്ളിൽ പെടാതിരിക്കയില്ല. ഈ വിചാരത്തോടെ ഈ ദേഹം നശിപ്പിക്കാതെ ജീവിച്ചു. മാമുനീശ്വരൻ അരുളിച്ചെയ്ത രാമനാണ് അങ്ങു്. മററാരാരംക്കു് എന്നെ കൊല്ലുവാൻ–എന്റെ ഈ കരങ്ങരം അറുത്തിടുവാൻ–സാധിക്കുകയില്ലെന്നും അവിടുന്നു് അരുളിയിരുന്നു.

പ്രഭോ, രഘുനായക, എന്റെ ബുദ്ധികൊണ്ടു് കഴിയുന്നതും അങ്ങയെ ഞാൻ സഹായിക്കാം. ഉത്തമനായൊരു സുഹൃത്തിനേയും ഞാൻ പറഞ്ഞുതരാം. ദേവാ, ഭവാന്മാർ എന്റെ ഈ ഭീമശരീരത്തെ അഗ്നിക്കിരയാക്കിത്തരണം.''

ധർമ്മസ്വരൂപിയായ ദാശരഥി ദനുവിന്റെ അഭ്യർത്ഥനകേട്ടു്, സമീപത്തു നില്ക്കുന്ന ലക്ഷ്മണൻ കേരംക്കത്തക്കവിധം പറഞ്ഞു:—

''യശസ്വിനിയായ സീതയെ–എന്റെ ധർമ്മപത്നിയെ–ജനസ്ഥാനത്തിൽ വെച്ചു്, അനുജനും ഞാനുമില്ലാത്ത സമയം നോക്കി, രാക്ഷസചക്രവർത്തിയായ രാവണൻ അപഹരിച്ചതായി കേട്ടു. രാവണൻ എന്നു് കേട്ടിട്ടുള്ളതല്ലാതെ ആകൃതിപോലും എനിക്കറിയില്ല. ആ അസുരേന്ദ്രന്റെ സ്വഭാവം, വാസസ്ഥലം, തുടങ്ങി യാതൊന്നും ഞങ്ങരംക്കു് അറിയില്ല.

അനാഥരായി ദുഃഖത്തിൽ മുഴുകി വിഷമിക്കുന്നവർക്കു്, ഉപകാരം ചെയ്യുവാൻ അധികമാളുകളും തയ്യാറാവില്ല. അവരെ സഹായിക്കുവാൻ ഉദ്ദേശിക്കുന്നവർ പുണ്യജീവികളാണ്. ഗുണങ്ങരം ഉള്ളവർക്കേ ദുഃഖിതരിൽ ദയ തോന്നൂ. ഉത്തമനായൊരു മനുഷ്യനു് അതു് ഭൂഷണവുമാണല്ലോ.

വീരനായ ദനു, ആനകരം ഒടിച്ചിട്ട ഉണങ്ങിയ വിറകുകരം എടുത്തു്, ഒരു കുഴിയിലിട്ടു് ഞങ്ങരം അങ്ങയെ ദഹിപ്പിക്കാം. ഒരേ ഒരു പ്രതിഫലം–ഏററവും നന്മയെഴുന്നതു്–മാത്രമേ അങ്ങയിൽനിന്നു് ഞങ്ങരംക്കു് കിട്ടേണ്ടു. ഞങ്ങരം ആഗ്രഹിക്കുന്നതു് അതുമാത്രം. സീതയെ ആരാണ്, എങ്ങോട്ടാണ് കൊണ്ടുപോയിട്ടുള്ളതു്? അറിയുമെങ്കിലോ അറിയുവാൻ സാധിക്കുമെങ്കിലോ, ശരിക്കു് പറഞ്ഞുതരണം.''

ശ്രീരാമചന്ദ്രന്റെ വാക്കുകൾ കേട്ട കബന്ധൻ:—

"പ്രഭോ, എനിക്കിപ്പോൾ ദിവ്യജ്ഞാനമില്ല. സീതയെ സംബന്ധിച്ച യാതൊരു വർത്തമാനവും യഥാർത്ഥമായി എനിക്ക് ഇപ്പോൾ അറിവില്ല. ഈ ദേഹം ദഹിപ്പിച്ചാൽ, പൂർവ്വദേഹത്തിൽ–രൂപത്തിൽ–ഞാനെത്തും. ശാപം കൊണ്ട് എന്റെ ദിവ്യത്വമെല്ലാം അവസാനിച്ചിരിക്കുന്നു. അവിടുത്തെ പത്നിയെ കവൎന്ന ശക്തനായ അസുരനെപ്പററി എല്ലാം ഞാൻ വ്യക്തമാക്കാം.

പ്രഭോ, എന്റെ കർമ്മദോഷംകൊണ്ട്, ലോകം മുഴുവൻ നിന്ദിക്കത്തക്കൊരു രൂപം എനിക്ക് സിദ്ധിച്ചു. ഇതാ നോക്കു, സൂര്യഭഗവാന്റെ അശ്വരത്നങ്ങൾ തളൎന്നതുപോലെയായി. അസ്തമനത്തിനുമുമ്പ്, വലിയൊരു കുഴിയിൽ ഈ ദേഹത്തെയിട്ട് ദഹിപ്പിക്കണം. അതിനുശേഷം, ആ അരക്കനെപ്പററിയും, അവനെ തികച്ചും അറിയുന്നവനെപ്പററിയും ഞാൻ പറയാം. ഞാൻ പറഞ്ഞു തരുന്ന മഹാനുഭാവനോടുകൂടി സഖ്യം ചെയ്യണം. മഹാപരാക്രമിയും നീതിമാനുമായ അദ്ദേഹം സന്തോഷത്തോടും നന്ദിയോടുംകൂടി അവിടുത്തേക്ക്, വേണ്ട സഹായം ചെയ്യാതിരിക്കയില്ല. മാത്രമല്ല, മഹാനുഭാവനായ അദ്ദേഹത്തിന്ന്, മൂന്നുലോകങ്ങളിലുമുള്ള എല്ലാ കാര്യങ്ങളും വ്യക്തമായറിയുകയും ചെയ്യും. പണ്ട്, ഒരു പ്രത്യേകകാരണത്താൽ അദ്ദേഹം മുപ്പാരിലും നടന്നിട്ടുണ്ട്. അതുകൊണ്ട് ഏതുലോകത്തിൽ, എവിടെ, എന്തുണ്ട്?, തുടങ്ങി എല്ലാം അറിയാം. അല്ലെങ്കിൽ, അറിയുവാൻ യാതൊരു വിഷമവും അദ്ദേഹത്തിനില്ലതന്നെ."

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം എഴുപത്തൊന്നാം സൎഗ്ഗം അവസാനിച്ചു.

---

## എഴുപത്തിരണ്ടാം സൎഗ്ഗം (സീതാപ്രാപ്തിക്കുള്ള ഉപായകഥനം)

കബന്ധന്റെ അഭ്യർത്ഥനകേട്ട നരേന്ദ്രനന്ദനന്മാർ, പർവ്വതഗുഹാതുല്യമായൊരു ചിത നിർമ്മിച്ചു. വെട്ടിമുറിച്ചിട്ടതും ഓരോയോജന നീളമുള്ളതുമായ ബാഹുക്കളടക്കം കബന്ധശരീരത്തെ ചിതയിൽ കയററി. ഉണങ്ങിയ മരക്കൊമ്പുകൾകൊണ്ട് മൂടി. ലക്ഷ്മണൻ തീ കൊളുത്തി. മാമലക്കൊത്ത രാക്ഷസശരീരത്തെ മൂടിയ വിറക് ആളിക്കത്തിച്ചു; ദിക്കുകളെ പ്രശോഭിപ്പിച്ചു. ചാപബാണധാരികളായി സമീപത്തുനില്ക്കുന്ന ദശരഥനന്ദനന്മാർ വിസ്മിതരായി. ലക്ഷ്മണൻ അഗ്രജനോട്:—

"പ്രഭോ, ജ്യേഷ്ഠത്തിയെ അന്വേഷിച്ചിറങ്ങിയ നമുക്ക് ഒന്നാമതായി ജടായുവിനെ ദഹിപ്പിക്കേണ്ടി വന്നു. ഇതാ രണ്ടാമതായി ഈ രാക്ഷസവരനേയും. ഇനി മൂന്നാമതു് ആരെ വേണമെന്നാകും പറയുക?"

കബന്ധചിതാഗ്നി അല്പസമയത്തിനുള്ളിൽ ആകാശംവരെ ഉയന്നു. അഗ്നിഭഗവാൻ അത്യാശ്ചര്യകരമായവിധത്തിൽ, അതിഘോരമായ അസുരജഡത്തെ, തൂവെണ്ണയെപ്പോലെ ഉരുക്കി. പെട്ടെന്നു്, ആ ചിതാമദ്ധ്യത്തിൽ പുകയില്ലാത്ത അഗ്നിയെപ്പോലെ ദിവ്യവസ്ത്രമാല്യാദികഠം ധരിച്ച ഒരു ദിവ്യരൂപം ഉയന്നു.

വിമലങ്ങളായ വസ്ത്രങ്ങഠം, വിലമതിക്കാൻ കഴിയാത്ത ആഭരണങ്ങഠം, എന്നിവയണിഞ്ഞു്, യശസ്സേറിയതും ഹംസങ്ങഠം ചേന്നതുമായ വിമാനത്തിൽ, ദിക്കുകഠം പത്തും സ്വതേജസ്സിനാൽ മിന്നിച്ചുകൊണ്ടു്, കബന്ധൻ ദനുരൂപത്തിൽ ആകാശത്തിൽനിന്നു് ശ്രീരാമചന്ദ്രനോടു്:—

"രഘുവംശരത്നമായ കുമാരാ, സീതാദേവിയെ ഇന്നതരത്തിലാണു് കിട്ടുക എന്നു് പറഞ്ഞുതരാം, കേഠംക്കു. ആറു് യുക്തികളാണു് ഈ ലോകത്തിൽ ആലോചിക്കുവാനുള്ളതു്. ദശാന്തമേററവനോടു് ദശാഭാഗസ്ഥൻ യോജിക്കും, ഇണങ്ങും. അനുജനോടുകൂടിയ അങ്ങു് ദശാഭാഗഗതനായി, പത്നീവിയോഗത്തിൽ ഇളമപ്പെട്ടവനായിരിക്കുന്നു. സുഹൃദ്ശ്രേഷ്ഠനായ അങ്ങു്, തീർച്ചയായും അദ്ദേഹത്തെ സുഹൃത്തായി സ്വീകരിക്കണം. തുല്യദുഃഖിതന്മാരാണു് നിങ്ങഠം രണ്ടുപേരും. അദ്ദേഹത്തോടു് സഖ്യം ചെയ്യാതെ സീതാപ്രാപ്തിക്കുള്ള മാർഗ്ഗം ഞാൻ കാണുന്നില്ല.

രഘുകുലനായകാ, ഞാൻ പറയുന്നതു് ശ്രദ്ധിച്ചുകേഠംക്കണേ. "സുഗ്രീവൻ" എന്നു പേരായ ഒരു വാനരശ്രേഷ്ഠനുണ്ടു്. സൂര്യപുത്രനാണു്. ഇന്ദ്രാത്മജനായ ബാലി ജ്യേഷ്ഠനും. ജ്യേഷ്ഠനായ ബാലി കോപിച്ചു് അനുജനെ നാടുകടത്തിയിരിക്കുന്നു. പമ്പാനദീതീരത്തിലുള്ള ഋശ്യമൂകാചലത്തിലാണു്, വീരനും സ്ഥിതപ്രജ്ഞനുമായ സുഗ്രീവൻ വസിക്കുന്നതു്. വാനരേന്ദ്രന്മാരായ നാലുപേർ മന്ത്രിമാരായി ഒന്നിച്ചുതന്നെയുണ്ടു്. മഹാവിദ്യവാനും–തേജസ്വിയും–അമിതയോഗ്യനും–സത്യസന്ധനും–വിനീതനും– ധീരനും—ബുദ്ധിമാനും–മഹാനും— സമർത്ഥനും – കാന്തിയാന്നവനും– മഹാബലപരാക്രമങ്ങളോടുകൂടിയവനുമാണു് ആ കപിവരൻ.

ജ്യേഷ്ഠനായ ബാലി രാജ്യത്തിന്നുവേണ്ടി അനുജനെ ആട്ടിയോടിച്ചു. സുഗ്രീവൻ അങ്ങയുടെ സുഹൃത്തായിരിക്കുവാൻ അർഹതയുള്ളവനാണ്. സീതാന്വേഷണം അവർ മുഖാന്തരം നടക്കും. ഹേ പ്രഭോ, അവിടുന്ന് ഒട്ടും വിഷാദിക്കരുത്. ഇക്ഷ്വാകുവംശതിലകനായ രാമാ, വരാനുള്ളതേതും തട്ടിനീക്കുവാൻ- കാലത്തെ ജയിക്കുവാൻ-ലോകത്തിൽ ഒരു ജീവിക്കും സാധിക്കയില്ലല്ലോ. കഴിയുമെങ്കിൽത്തന്നെ അങ്ങിനെ ചെയ്യുന്നത് ശരിയുമല്ല.

ഗഹനമായ കാന്താരത്തിൽക്കൂടി അതിവേഗം പോയി, മഹാ കരുത്തനായ സുഗ്രീവനെ ചങ്ങാതിയാക്കു.

ആ വാനരപ്രമുഖൻ നിസ്സാരനാണെന്നു് കരുതരുത്. കാമരൂപിയായ ആ കപിസത്തമൻ ഒരു ആത്മസുഹൃത്തിനെ ആഗ്രഹിച്ചുകൊണ്ടുതന്നെയാണ് വസിക്കുന്നത്. അദ്ദേഹം ആശിക്കുന്ന കാര്യം നിർവ്വഹിപ്പാൻ നരവരന്മാരായ നിങ്ങൾക്കു് സാധിക്കും. ആ ഹരീശ്വരൻ കൃതജ്ഞതയുള്ളവനാണ്. അതുകൊണ്ടു്, കൃതാർത്ഥനായാലും ഇല്ലെങ്കിലും അവിടുത്തെ കാര്യം സാധിപ്പിക്കും, തീർച്ച.

ശക്തനും ജ്യേഷ്ഠനുമായ ബാലി ശത്രുവായതിനാൽ സർവ്വദാ ഭയപ്പെട്ടുകൊണ്ടാണ് സൂര്യതനയനായ സുഗ്രീവൻ പമ്പാതീരത്തിൽ സഞ്ചരിക്കുക പതിവു്.

പ്രഭോ, സാധാരണക്കാരനായൊരു മനുഷ്യനെപ്പോലെ, അന്യോന്യം ദ്രോഹകർമ്മങ്ങളാലോചിക്കാതിരിപ്പാൻവേണ്ടി, നിങ്ങൾ അഗ്നിസാക്ഷിയായി, ആയുധങ്ങൾ മുന്നിൽവെച്ചു് സത്യപൂർവ്വം സഖ്യം ചെയ്യണം. ഋശ്യമൂകാചലത്തിൽ ചുററിക്കറങ്ങുന്ന ആ കപീശ്വരനെ അങ്ങു് സുഹൃദ്വരനായി വിശ്വസിച്ചോളു.

രാക്ഷസന്മാരുടെ നാട്ടുകളടക്കം എല്ലാ സ്ഥലങ്ങളും സ്വന്തം മിടുക്കിനാൽ അറിഞ്ഞവനാണ് ആ വാനരാധിപൻ. സഹസ്രകിരണനായ സൂര്യൻ വെളിച്ചമേകുന്ന സ്ഥലങ്ങളെല്ലാം സുഗ്രീവന്നു് അറിയാം. നദികൾ- വന്മലകൾ- ഗുഹകൾ- ദുർഗ്ഗമങ്ങളായ വനങ്ങൾ- എന്നിവടങ്ങളിലെല്ലാം വാനരസൈന്യങ്ങളൊന്നിച്ചു് അന്വേഷിച്ചു്, അങ്ങയുടെ ധർമ്മപത്നിയെ സുഗ്രീവൻ കണ്ടുപിടിക്കും. കരുത്തരും, ഭീമാകാരന്മാരും, കാമരൂപികളുമായ വാനരന്മാരെ അയക്കും.

പ്രഭോ, അവിടുത്തെ വേർപാടുകൊണ്ടു് മാലാണ്ടുവാഴുന്ന സീതാദേവിയെ, രാവണരാജ്യധാനിയിൽചെന്നു് അവർ കാണും. സുമേരുഗിരിയുടെ ശൃംഗാഗ്രത്തിലോ, രസാതലത്തിലോ വസിക്കുകയാണെങ്കിൽക്കൂടി, അനിന്ദ്യയായ ജാനകീദേവിയെ, രാക്ഷസവര്യന്മാരെ മുഴുവൻ നിഗ്രഹിച്ചു് സുഗ്രീവൻ കൊണ്ടുവരും."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം എഴുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

## എഴുപത്തിമൂന്നാം സർഗ്ഗം(ഋശ്യമൂകാചലമാർഗ്ഗപ്രദർശനം)

അർത്ഥജ്ഞനായ കബന്ധൻ, സീതാലബ്ധിക്കുള്ളവഴി പറഞ്ഞുകൊടുത്തതിനു ശേഷം അർത്ഥപൂർണ്ണങ്ങളായ വാക്കുകൾതന്നെ വീണ്ടും തുടന്നു:—

"രാമചന്ദ്രാ, ഇതാ നോക്കൂ. പടിഞ്ഞാറുഭാഗത്തു് മാമരങ്ങൾ പുഷ്പിച്ചു് മനോമോഹനമായ രൂപത്തിൽ നില്ക്കുന്നതു്– ഈ മാർഗ്ഗമാണു് നല്ലതു്. പിലാവു്–ഞാവൽ–ഇത്തി–പേരാൽ–കൊന്ന–മാവു്–തുടങ്ങിയവയും, ഞമ– കടമ്പു്–മയിലെള്ളു്–ഉങ്ങു്–നീലശോകം–വേപ്പു്–രക്തചന്ദനം തുടങ്ങിയവയും, പൂത്തും കായ്ച്ചും നില്ക്കുന്നതുകാണാം. അവയിൽ കയറിയോ, അല്ലെങ്കിൽ വളച്ചു് താഴ്ത്തിയോ അമൃതുപോലെ സ്വാദുള്ള പഴങ്ങൾ യഥേഷ്ടം ഭക്ഷിച്ചുകൊണ്ടുപോകാം. ആ പൂമരവനത്തോപ്പിന്നപ്പുറം, വടക്കെ കുരുരാജ്യതുല്യം, നന്ദനവനംപോലെയുള്ള പ്രദേശം കാണാം. എന്നുമെന്നും കായ്കളുള്ള വൃക്ഷങ്ങളും തേൻതൂകുന്ന തരുക്കളും ഒത്ത അവിടം ചൈത്രരഥംപോലെ, എല്ലാ ഋതുക്കളും ഒത്തിണങ്ങിക്കാണാം. കാർമേഘംപോലെ പടന്നുപന്തലിച്ച മാമരങ്ങളിൽ ക്കുററൻ കൊമ്പുകളിൽ നിറഞ്ഞുനില്ക്കുന്ന കായ്കളും പഴങ്ങളും, അതിൽ കയറിയോ താഴ്ത്തിയോ ലക്ഷ്മണൻ, സുധാരസമിയന്നഫലങ്ങൾ പറിച്ചു് അങ്ങക്കു് തരും.

കുമാരാ, ഇങ്ങിനെ ആ പർവ്വതത്തിൽനിന്നു് അടുത്ത പർവ്വതത്തിലേക്കു്; ആ വനത്തിൽനിന്നു് മറെറാരു വനത്തിലേക്കു് പോകണം. വീരവീരന്മാരായ നിങ്ങൾ ക്രമത്തിൽ, പമ്പ എന്നപൊയ്കയുടെ സമീപത്തെത്തും. അതുല്യശ്രേഷ്ഠതയാന്നതാണതു്. ഇടിഞ്ഞോ പൊളിഞ്ഞോ ചരലോ ചണ്ടിയോ ഇല്ലാതെ, ഒന്നാന്തരം കടവുകളുള്ളതാണു് ആ പൊയ്ക. വെൺമണൽത്തീരം, താമരകൾ, കരിങ്കുവലയങ്ങൾ തുടങ്ങിയ കുസുമങ്ങൾ; അരയന്നങ്ങൾ–കുളക്കോഴികൾ–ചക്രവാകങ്ങൾ –കുരരികൾ –എന്നീപക്ഷികളുടെ മധുരശബ്ദങ്ങൾ– ഇങ്ങിനെ മധുരമനോമോഹനമായതാണു് പമ്പാസരസ്സു്.

രമണീയതരങ്ങളായ ആ പറവകളെ ഇന്നുവരെയും ആരും വധിച്ചിട്ടില്ല. ഹിംസ, എന്നാൽ എന്താണെന്നേ അവയ്ക്കറിവില്ല. നെയ്യുപോലെസ്വാദുള്ള ആ ദ്വിജങ്ങളെ നിങ്ങൾക്കു ഭക്ഷിക്കാം. ഹേ രഘുവരവീരാ, രോഹിതങ്ങൾ—വക്രതുണ്ഡങ്ങൾ—നളങ്ങൾ എന്നീ വിചിത്രമത്സ്യങ്ങളെ ശരങ്ങളാൽ പിടിക്കാം. മുള്ളുകൾ വളരെ ചുരുങ്ങുന്നവയും തടിച്ചവയുമാണ് ആ മത്സ്യങ്ങൾ. അവയുടെ ചിറകും തോലും കളഞ്ഞു് ഇരിമ്പുപലകയിൽവെച്ച് വേവിച്ച് ഭ്രാതൃഭക്തനായ ലക്ഷ്മണൻ അവിടേക്കു് തരും. അവയെ സുഖമായശിച്ച് പമ്പാസരസ്സിലെ പൂമണംകലന്ന നിർമ്മലജലം യഥേഷ്ടം പാനം ചെയ്യു. ഏതുകാലത്തും കലക്കം പററാതെ വെള്ളിസ്ഫടികതുല്യമായ വെള്ളം താമരയിലക്കുമ്പിളിൽ, അങ്ങയിലേററവും കൂറുള്ള അനുജൻ തരും. പർവ്വതഗുഹകളിൽ പാർക്കുന്ന ഭംഗിയുള്ള പന്നിത്തടിയന്മാർ, വനങ്ങളിൽ മേഞ്ഞുവിഹരിച്ച്, മുക്രയിട്ടുവരുന്ന കാളകളെപ്പോലെ, വെള്ളംകുടിക്കുവാൻ പമ്പയിലേക്കു് വരുന്നതു് നിങ്ങൾക്കു് കാണാൻ കഴിയും. പൂവണിഞ്ഞുനില്ക്കുന്ന തരുനികരങ്ങൾ, തെളിഞ്ഞ കുളിർവെള്ളം, എന്നിവയോടുകൂടിയ പമ്പാതീരത്തിൽ ലക്ഷ്മണനോടുകൂടി സായന്തനസഞ്ചാരം ചെയ്യുമ്പോൾ അങ്ങയുടെ ദുഃഖം വിട്ടകലും. പൂക്കൾനിറഞ്ഞ മയിലെള്ള്, ഉങ്ങ് എന്നീ മരങ്ങൾ, വികസിച്ചുനില്ക്കുന്ന കരിങ്കുവലയങ്ങൾ, താമരകൾ എന്നിവ അങ്ങയ്ക്കു് നേത്രോത്സവമേകും. ആ പുഷ്പങ്ങളെ ആരും പറിക്കുകയോ, മാലയാക്കുകയോ, ചൂടുകയോ പതിവില്ല. വാടിക്കൊഴിഞ്ഞു് വീഴുകയുമില്ല.

മതംഗമാമുനിയുടെ ശിഷ്യന്മാർ, ഗുരുവിന്നുവേണ്ടി കായ്കിഴങ്ങുകളെ ചുമന്നുകൊണ്ടുവരികയായിരുന്നു. ക്ഷീണിച്ചുതളന്ന അവർ, ചുമടിൻെറ ഘനം സഹിക്കാൻ സാധിക്കാതെ വീണു. അവരുടെ വിയർപ്പുതുള്ളികൾ ഇററിററു് ഭൂമിയിൽ പതിച്ചു. തപശ്ശക്തിയാർജ്ജിച്ച അവരുടെ സ്വേദങ്ങളിൽനിന്നുത്ഭവിച്ച അവ വാടുകയോ നശിക്കുകയോ പതിവില്ല. ആ മാമുനീശ്വരനേയും ശിഷ്യന്മാരേയും പരിചരിച്ചുകൊണ്ടിരുന്ന ഒരു മഹതി ഇന്നും ചിരഞ്ജീവിനിയായി അവിടെ വസിക്കുന്നുണ്ടു്. സന്യാസിനിയും ധർമ്മസ്വരൂപിണിയുമായ ആ പുണ്യവതിയുടെ പേർ "ശബരി" എന്നാണു്. സർവ്വലോകവന്ദ്യനും, ദേവദേവതുല്യനുമായ അവിടുത്തെ ദർശിച്ചതിന്നുശേഷമേ ശബരി വിണ്ണേറു.

ഏററവും നിഗൂഢമാണു് ശബരിയുടെ ആശ്രമം. പമ്പയുടെ പടിഞ്ഞാറുഭാഗത്തുള്ള ശബര്യാശ്രമം അങ്ങയ്ക്കും ലക്ഷ്മണനും കാണുവാൻ ഒട്ടും വിഷമമുണ്ടാകയില്ല. മദിച്ചകൊമ്പനാനകൾക്കുപോലും ആ പർണ്ണശാലയിലേക്കു് കാലെടുത്തു

വെക്കവാൻ സാധിക്കുകയില്ല. പലതരത്തിലുള്ള ഗജസമൂഹങ്ങൾ ആ അരണ്യത്തിൽ അനേകമുണ്ട്. മതംഗമഹർഷീശ്വരനാൽ നിർമ്മിയ്ക്കപ്പെട്ട ആ വനത്തിന്നു "മതംഗവനം" എന്നാണു് പേർ. നന്ദനാരാമതുല്യമായ ആ രമണീയാരണ്യത്തിൽ പലപല പക്ഷികളുടെ മധുരഗാനങ്ങൾ എപ്പോഴം കേൾക്കാം. ആ ദേവവനത്തിൽ യഥേഷ്ടം അങ്ങേയ്ക്കു് വസിക്കാം.

ചെറിയ ചെറിയ ആനകളുടെക്കൂട്ടങ്ങൾ ധാരാളമുള്ള, കയറവാൻ പ്രയാസമേറിയ, പുഷ്പിച്ച വൃക്ഷങ്ങളാലലംകൃതമായ ഋശ്യമൂകാചലം, പമ്പയുടെ കിഴക്കഭാഗത്തായി അംബരതലത്തെ സ്പർശിച്ചുകൊണ്ടു് നില്ക്കുന്നതു് കാണാം. ഉദാരഹൃദയനായ വിധാതാവു്, പണ്ടു് നിർമ്മിച്ച ആ പർവ്വതശിഖരത്തിൽ ഉറങ്ങുന്ന മനുഷ്യൻ, സ്വപ്നത്തിൽ ഏതെങ്കിലും വിധത്തിലുള്ള ഐശ്വര്യം കണ്ടാൽ, ഉണന്നാലും അവയെല്ലാം ലഭ്യമാണു്. എന്നാൽ പാപകർമ്മതല്പരനായൊരുവൻ ആ ഗിരിസാനുവിൽ നിദ്രചെയ്താൽ, രാക്ഷസന്മാർ ഉണരുന്നതിന്നുമുമ്പു് അവനെ അടിച്ചു കൊല്ലും.

മതംഗവനവാസികളായ മാതംഗങ്ങൾ പമ്പയിൽ ഇറങ്ങിക്കളിക്കുമ്പോൾ ഉണ്ടാക്കുന്ന മനോഹരനാദം അങ്ങയ്ക്കു് കേൾക്കാം. തമ്മിൽ കുത്തുകൂടി ചോരയണിഞ്ഞ കൊമ്പനാനകൾ, ചെറിയ കാർമേഘങ്ങൾപോലെ വേർതിരിഞ്ഞു് മേഞ്ഞു് തെളിനീർ കുടിച്ചു് ആ കാട്ടിൽ വസിക്കുന്നുണ്ടു്. നീലവർണ്ണത്തോടുകൂടിയ കോമളങ്ങളായ ആൾക്കരടുകൾ, ചാടുന്ന തരുനിരകളും സ്വച്ഛന്ദം വിഹരിക്കുന്ന വ്യാഘ്രങ്ങളും, അവിടുത്തെ അഴലിനെ അകററും. അല്ലയോ രഘുവീരാ, ആ മലയിൽ ഏററവും വലിയൊരു ഗുഹയുണ്ടു്. അതു് കല്ലുകൊണ്ടു് അടച്ചിട്ടതിനാൽ കടക്കുവാൻ വളരെ വിഷമമാണു്. ആ ഗുഹയുടെ കിഴക്കുഭാഗത്തു് മഞ്ഞിൻതണുപ്പാന്ന ജലക്കയമൊന്നു് കാണാം. കായും കിഴങ്ങും നിറഞ്ഞു്, മനോരമ്യമായ അവിടത്തിൽ പലവിധത്തിലുള്ള മൃഗങ്ങൾ, സൈ്വരസഞ്ചാരം ചെയ്യുന്നു. നാലു് വാനരമന്ത്രിമാരോടുകൂടി, സുഗ്രീവൻ ആ ഗുഹയിലാണു് താമസിക്കുന്നതു്. ചിലപ്പോൾ ആ ഗിരിശൃംഗത്തിൽ എല്ലാവരുംകൂടി ഇരിക്കുന്നതു് കാണാം."

വീരനായ കബന്ധൻ വാനിൽനിന്നു് ഏററവും പ്രശോഭിച്ചുകൊണ്ടാണു് ശ്രീരാമലക്ഷ്മണന്മാരോടു് ഇങ്ങിനെ ഉപദേശിച്ചതു്. ദിവ്യമാല്യങ്ങളണിഞ്ഞു്, സൂര്യതുല്യനായി സ്ഥിതിചെയ്യുന്ന കബന്ധനോടു്:—

"അങ്ങ് യഥേഷ്ടം യഥാസ്ഥാനത്തേക്ക് പൊയ്ക്കൊള്ളൂ."

എന്നിങ്ങനെ സമീപത്തിൽ നില്ക്കുന്ന ശ്രീരാമലക്ഷ്മണന്മാർ വിടയരുളി.

കാര്യസാദ്ധ്യത്തിന്നു് ഒട്ടും അമാന്തിക്കാതെ അവിടുന്നു് പുറപ്പെട്ടാലും."

കബന്ധൻ ആകാശമണ്ഡലത്തിൽനിന്നുതന്നെ സവിനയം പറഞ്ഞു. ആദിത്യപ്രഭയാർന്ന ദിവ്യശരീരം വ്യക്തമാക്കിയ ദനു, വീണ്ടും:—

"പ്രഭോ, സഖ്യംചെയ്യുക."

എന്നിങ്ങനെ ഓർമ്മപ്പെടുത്തി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം, എഴുപത്തിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## എഴുപത്തിനാലാം സർഗ്ഗം(ശബരീസ്വർഗ്ഗതി)

കബന്ധൻ പറഞ്ഞുകൊടുത്ത വഴിയിൽക്കൂടി പടിഞ്ഞാറോട്ടു് ദശരഥനന്ദനന്മാർ യാത്രയായി. തേൻതുളുമ്പുന്ന പുഷ്പങ്ങളും കായ്കളും നിറഞ്ഞ മാമരങ്ങളെ നോക്കിനോക്കി ശ്രീരാമലക്ഷ്മണന്മാർ സുഗ്രീവനെ കാണുവാൻ ജിജ്ഞാസയോടെ നടന്നു. പമ്പയുടെ പടിഞ്ഞാറുഭാഗത്തിൽ, രമ്യങ്ങളായ മരങ്ങളാൽ ചുററപ്പെട്ട ആശ്രമത്തിൽ, ശബരിയുടെ സമീപത്തിൽ അവർ എത്തി.

ആ സിദ്ധതാപസി, അനുജനൊന്നിച്ചു് ആഗതനായ ശ്രീരാമദേവനെക്കണ്ടു് പെട്ടെന്നു് എഴുന്നേററു. ശ്രീരാമചന്ദ്രന്റേയും ബുദ്ധിമാനായ ലക്ഷ്മണന്റേയും പാദങ്ങളിൽ വീണുവണങ്ങി. അഘ്യം, പാദ്യം, എന്നിവയെ യഥാവിധി നൽകിയ, സദ്‌വ്രതശിരോരത്നമായ യോഗിനിയോടു് രഘുവീരൻ ചോദിച്ചു:—

"ഏകാഗ്രമായി ധ്യാനിക്കുവാൻ ആരംഭിച്ചാൽ, അനേകതരത്തിലുള്ള തടസ്സങ്ങൾ വരുക പതിവുണ്ടു്. അവയെ മുഴുവൻ വിജയിച്ചില്ലേ? തപസ്സ് ക്രമത്തിൽ വദ്ധിക്കുന്നില്ലേ? മഹതിയായ താപസി, ദ്വേഷ്യം ഒതുക്കിക്കഴിഞ്ഞില്ലേ? ഭക്ഷണം തീരെ ഉപേക്ഷിച്ചില്ലേ? കഠിനങ്ങളായ വ്രതങ്ങളാൽ സമ്പാദിപ്പാനുള്ളതു് സമ്പാദിച്ചില്ലേ? മനഃസുഖം സദാവന്നുചേർന്നില്ലേ? ഗുരുശുശ്രൂഷകൊണ്ടു് സിദ്ധിക്കേണ്ടതേതോ അതു് കിട്ടിക്കഴിഞ്ഞില്ലേ?"

ശ്രീരാമദേവൻെറ ചോദ്യങ്ങറം ശബരിക്ക് അതിററ ആനന്ദമുണ്ടാക്കി. ആ സിദ്ധതാപസി ആനന്ദാശ്രുക്കളോടെ:—

ദേവ, എൻെറ തപസ്സിൻെറ ഫലമേതോ അതു് ഇന്നു് കിട്ടിക്കഴിഞ്ഞു. പ്രഭോ, അവിടുത്തെ കാണുവാൻ സാധിച്ചതിനാൽ, ഗുരുശുശ്രൂഷ സഫലമായി. എൻെറ മനുഷ്യജീവിതം ലക്ഷ്യത്തിലെത്തി. ദേവദേവ, അവിടുത്തെ പൂജിക്കുവാൻ സാധിച്ചതിനാൽ– അവിടുത്തെ കരുണാകടാക്ഷത്താൽ– ഞാനിന്നു് സംശുദ്ധയായിത്തീൎന്നു. സ്വൎഗ്ഗം ഇതാ ലഭിക്കുകയായി. അരിമൎദ്ദകനായ അവിടുത്തെ അനുഗ്രഹത്താൽ, നിത്യലോകങ്ങളിലേക്കു് എനിക്കിതാ പ്രവേശനം കിട്ടുകയായി.

മഹാപ്രഭോ, അവിടുത്തെ തൃപ്പാദങ്ങറം ചിത്രകൂടത്തിൽ സ്പൎശിച്ച അന്നു്, ഞാൻ ശുശ്രൂഷിച്ചുകൊണ്ടിരുന്ന മാമുനീന്ദ്രന്മാർ അതുല്യശോഭയാൎന്ന വിമാനത്തിലേറി സ്വൎഗ്ഗത്തിലേക്കു് എഴുന്നള്ളി. ധൎമ്മജ്ഞന്മാരായ ആ മഹൎഷീന്ദ്രന്മാർ എന്നോടു് അരുളിച്ചെയ്തതു്:—

''സൌമിത്രിയുമൊന്നിച്ചു് ശ്രീരാമസ്വാമി ഈ ആശ്രമത്തിൽ വരും. അതിഥിയായി എത്തുന്ന ദേവനെ സാദരം സ്വീകരിക്കണം. രഘുവരനെ ദൎശിച്ചാൽ മതി, അഖണ്ഡവും അദ്വിതീയവുമായ പുണ്യലോകം പൂകുവാൻ.''

ആ മഹാതാപസി ആനന്ദാശ്രുക്കളൊഴുക്കിക്കൊണ്ടു് തുടൎന്നു:—

''ദേവ, അവിടുത്തേക്കു് കാണിക്കയായി സമൎപ്പിക്കുവാൻ, പമ്പാതീരത്തിലുള്ള, ഉത്തമവൃക്ഷങ്ങളുടെ സ്വാദിഷ്ഠങ്ങളായ കായ്കനികറം ഞാൻ സമ്പാദിച്ചുവെച്ചിട്ടുണ്ടു്.''

വിജ്ഞാനത്തിൽ അല്പമെങ്കിലും ന്യൂനതയില്ലാത്ത ശബരിയുടെ വാക്കുകറം കേട്ട ശ്രീരാമൻ മന്ദഹാസത്തോടെ:—

''മഹാതപസ്വിനിയായ ഭവതി ശുശ്രൂഷിച്ചിരുന്ന സിദ്ധതാപസന്മാരുടെ മാഹാത്മ്യങ്ങറം പലതും ദനുവിൽനിന്നു് ഞാനറിഞ്ഞു. ഭവതിക്കു് സമ്മതമാണെങ്കിൽ ആ പുണ്യപ്രദേശമെല്ലാം ഒന്നു കാണുവാൻ അത്യാഗ്രഹമുണ്ടു്.''

ശ്രീരാമസ്വാമിയുടെ നാവിൽനിന്നുതിൎന്ന വാക്കുകളുടെ അൎത്ഥം മനസ്സിലാക്കിയ ശബരി, ആ വൻകാട്ടു് ദശരഥനന്ദനന്മാൎക്കു് കാണിച്ചുകൊടുത്തു.

"പ്രഭോ, കരിങ്കാർനിറംപോലെയുള്ള മതംഗവനത്തെ തൃക്കൺപാർത്താലും. മൃഗപക്ഷിഗണങ്ങൾ തിങ്ങിത്താമസിക്കുന്ന പുണ്യസ്ഥലത്താണ് എന്റെ ഗുരുവരന്മാർ അധിവസിച്ചിരുന്നത്. മന്ത്രപൂർവ്വം ആവാഹിച്ച്, മന്ത്രപൂർവ്വകമായിത്തന്നെ യഥാവിധി പൂജിച്ച് പരിശുദ്ധവും പുണ്യവുമായ തീർത്ഥമാണിത്. എന്റെ ശുശ്രൂഷകൾ സദയം ഏററ ആ മഹാത്മാക്കൾ, വൃദ്ധത്വംകൊണ്ട് വിറക്കുന്ന കൈകളോടെ ഹോമംചെയ്തിരുന്ന അഗ്നിവേദി തൃക്കൺപാർക്ക. എന്റെ ആചാര്യശ്രേഷ്ഠന്മാരുടെ തപശ്ശക്തികൊണ്ട്, ഇപ്പോഴും ഇവയെല്ലാം വെട്ടിത്തിളങ്ങി ദിക്കുകളെല്ലാം പ്രകാശിപ്പിക്കുന്നു. വ്രതങ്ങളുടെ കാഠിന്യത്താൽ വാടിത്തളന്ന അവർ, സ്മരിച്ചപ്പോൾ വന്നുചേന്ന ഏഴ് ആഴികളാണിവ. ഇവിടെ നീരാടിക്കഴിഞ്ഞ ആചാര്യന്മാർ, വല്ക്കലങ്ങൾ മരങ്ങളിൽതൂക്കിയതു് ഇപ്പോഴും ഉണങ്ങിയിട്ടില്ല. ദേവതാപൂജകൾ വിധിയാംവണ്ണം ചെയ്ത് അവർ സമർപ്പിച്ച താമര തുടങ്ങിയ പൂവുകൾ ഇതുവരെയും വാടിയിട്ടില്ല. പ്രഭോ, അവിടുന്ന് ഈ മനോഹരവനപ്രദേശം മുഴവൻ തൃക്കൺപാർത്തുകഴിഞ്ഞു. എന്നിൽനിന്നു് കേൾക്കേണമെന്നാഗ്രഹിച്ചതു് കേട്ടും കഴിഞ്ഞു.

ദേവ, അടിയനു് ഇനി വിടതരണേ. ഏതു മഹർഷിവര്യന്മാർ ഈ പാവനാശ്രമത്തിൽ വസിച്ചിരുന്നുവോ? അടിയന്റെ പരിചരണങ്ങൾ സദയം സ്വീകരിച്ചനുഗ്രഹിച്ച മഹത്തുക്കൾ ഏവരോ? അവരുടെ അടുത്തേക്കു് അടിയനും പോകട്ടെ."

ശബരിയുടെ ധാർമ്മികവചനങ്ങൾ സഹോദരാന്വിതനായ ശ്രീരാമചന്ദ്രനെ ഏററവും സന്തുഷ്ടനാക്കി. സദ്വ്രതശിരോരത്നമായ സിദ്ധയോഗിനിയോടു്, അത്ഭുതപൂർവ്വവും ആശ്ചര്യജനകവുമായ വാക്കുകളാണരുളിയതു്:—

"അല്ലയോ മംഗളസ്വരൂപിണി, ഭവതി എന്നെ പൂജിച്ചു. ഞാൻ സംതൃപ്തനായി. ഏതൊരു ദിവ്യസ്ഥലത്തേക്കാണോ പോകുവാൻ ആഗ്രഹിക്കുന്നതു് അവിടേക്കു് യഥാസുഖം പോക. ഞാനിതാ അനുവാദം തരുന്നു."

മാൻതോൽ ധരിച്ച ആ വൃദ്ധതാപസി—ജരാനരകൾ ബാധിച്ചു് വിറച്ചുകൊണ്ടിരിക്കുന്ന ശബരി—ശ്രീരാമചന്ദ്രന്റെ അനുജ്ഞകിട്ടിയപ്പോൾ; ആ ജീർണ്ണശരീരത്തെ ത്യജിക്കുവാൻ സങ്കല്പിച്ചു. യോഗാഭ്യാസത്തിൽ ഇരുന്നു. ദേഹം ക്രമത്തിൽ തീക്കനൽപോലെയായി. പെട്ടെന്നു് അപ്രമേയമായൊരു ധേജോധാമം വിണ്ണിലേക്കു് ഉയന്നു.

ദിവ്യങ്ങളായ മാലകൾ, വസ്ത്രങ്ങൾ, കുറിക്കൂട്ടുകൾ, ആഭരണങ്ങൾ, എന്നിവയണിഞ്ഞു് ദർശനത്താൽതന്നെ ഏവക്കും സുകൃതമേകുന്ന ശരീരത്തോടെ അംബരതലത്തിൽ പ്രശോഭിച്ചു. മിന്നൽപ്പിണർപോലെ ആ വനതാലമാകെ ശബരീദിവ്യശരീരം തിളക്കി.

പുണ്യങ്ങളനേകംചെയ്ത ആ മഹാതപസ്വിനി ശ്രീരാമചന്ദ്രനെ ശിരസാ നമസ്കരിച്ചു. ദേവന്റെ കരുണാകടാക്ഷം ശബരിക്കു് അനുവാദമേകി. ഗുരുവരന്മാർ അധിവസിക്കുന്ന അനശ്വരലോകത്തിലേക്കു് ആത്മസമാധിയാൽ എത്തിച്ചേർന്നു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, ആരണ്യകാണ്ഡം എഴുപത്തിനാലാം സർഗ്ഗം അവസാനിച്ചു.**

---

## എഴുപത്തഞ്ചാം സർഗ്ഗം (പമ്പാദർശനം)

അത്യുഗ്രതപഃശ്ശക്തിയാർജ്ജിച്ചിരുന്ന ശബരി അങ്ങിനെ അമരലോകം പ്രാപിച്ചു. ആ മഹാത്മാക്കളുടെ ശ്രേഷ്ഠതകൾ ദേവൻ അല്പനേരം ചിന്തിച്ചു. തന്റെ അഭീഷ്ടമേതൊന്നും ചെയ്യുവാൻ ഏകാഗ്രചിത്തനായി സദാ സമീപത്തു നില്ക്കുന്ന ലക്ഷ്മണനെ നോക്കി അരുളിച്ചെയ്തു:—

"ലക്ഷ്മണാ, ആ മഹാത്മാക്കൾ പാർത്തിരുന്ന ഈ അടവി അത്യാശ്ചര്യകരവും പുണ്യസംവദ്ധകവുമാണു്. നോക്കു. ജന്മനാതന്നെ വൈരികളായ മൃഗങ്ങൾകൂടി മിത്രങ്ങളെപ്പോലെ പെരുമാറുന്നു. വിചിത്രരൂപികളായ പലതരം പക്ഷികളെ നോക്കു. ഏഴു സമുദ്രങ്ങൾ ഒത്തുചേർന്നു് ഇവിടെ സ്നാനംചെയ്തിട്ടുണ്ടു്. ഈ പുണ്യതീർത്ഥത്തിൽ കുളിച്ചു് യഥാവിധി പിതൃതർപ്പണങ്ങൾ നാം ചെയ്തു കഴിഞ്ഞു.

കുമാരാ, നമ്മുടെ അമംഗളങ്ങളെല്ലാം അവസാനിച്ചു; നന്മകൾ ആരംഭിച്ചു. വിയോഗദുഃഖാഗ്നികൊണ്ടു് എരിപൊരിക്കൊള്ളുന്ന എന്റെ ഹൃദയത്തിനുകൂടി കുളുർമ്മതോന്നുന്നു.

ലക്ഷ്മണാ, നന്മ ആരംഭിക്കേണ്ടതു് മനസ്സിലാണു്. മനോമോഹനമായ പമ്പാതീരത്തിലേക്കു് നമുക്കു് പോകാം. അതിന്റെ ഒട്ടടുത്താണല്ലോ ഋശ്യമൂകാചലം. ധർമ്മാത്മാവായ സുഗ്രീവവാനരേന്ദ്രൻ, നാലുമന്ത്രിമാരോടുമൊന്നിച്ചു്

താമസിക്കുന്നതു് ആ ഗിരിവരനിലാണല്ലൊ. അഗ്രജനായ ബാലിയെ ഭയപ്പെട്ടുകൊണ്ടു് മഹാശക്തനാണെങ്കിലും സുഗ്രീവൻ അധിവസിക്കുന്നു. സൌമിത്രീ, ആ കപീശ്വരനെ കാണുവാൻ എന്റെ കണ്ണുകറം വെമ്പൽകൊള്ളുന്നു. ശാന്താത്മാവായ അനുജാ, ഹരീശ്വരനായ സൂര്യാത്മജന്റെ വശത്താണു് നമ്മുടെ സീതാന്വേഷണമാർഗ്ഗം.''

ധീരനായ ജ്യേഷ്ഠന്റെ വാക്കുകറം സൌമിത്രിയെ സന്തുഷ്ടനാക്കി. സവിനയം ഉണർത്തി:—

''പ്രഭോ, അടിയന്റെ ഹൃദയവും സുഗ്രീവസന്ദർശനത്തിനു് വെമ്പൽ കൊള്ളുന്നു. നമുക്കിനി ഒട്ടും താമസിക്കാതെ അങ്ങോട്ടു പുറപ്പെടാം.''

രഘുവംശരത്നങ്ങളായ ശ്രീരാമലക്ഷ്മണന്മാർ, മഹാത്മാക്കളുടെ വാസംകൊണ്ടു് പവിത്രമായിത്തീർന്ന ആ പ്രദേശത്തെ സാദരം വന്ദിച്ചു. ലക്ഷ്മണസമേതനായ മഹാപ്രഭു പമ്പാതീരത്തിൽ എത്തി.

പരിപാവനവും സജ്ജനസേവിതവുമായ പമ്പാസരസ്സു്, അനേകവിധവൃക്ഷങ്ങളിടതിങ്ങി പ്രശോഭിക്കുന്നു. അരുണനിറമിയന്ന കല്ഹാരപുഷ്പങ്ങറം, വെളുത്ത ആമ്പലുകറം, നീലവർണ്ണമുള്ള ഇന്ദീവരങ്ങറം, എന്നിവകൊണ്ടു് ചതുർവ്വർണ്ണക്കമ്പിളി വിരിച്ചിട്ടപോലെയുള്ളതും, ഒഴുക്കുള്ളതുമായ പമ്പാതീരത്തിൽ, കാമസന്തപ്തനായ ദാശരഥി നടന്നു. അവിടെ പ്രാധാന്യമർഹിക്കുന്നൊരു തീർത്ഥമാണു് മതംഗസരസ്സു്. അനുജനോടുകൂടിയ ദേവൻ അതിൽ സ്നാനം കഴിച്ചു.

ചെന്താമരകറം— വെള്ളത്താമരകറം— നീലത്താമരകറം— കല്ഹാരങ്ങറം എന്നിവ ഇടകലന്നു് തിങ്ങി വികസിച്ചുനില്ക്കുന്ന ആ നിർമ്മലതീർത്ഥത്തിനു ചുററും, പൂത്തുനില്ക്കുന്ന മാന്തോപ്പിൽ പീലിവിരിച്ച മയിലുകറം നൃത്തം വെക്കുന്നു; കുയിലുകറം പഞ്ചമരാഗമാലപിക്കുന്നു. ബകുളം—മാതളം—മൈലെള്ളു്—നീർമരുതു്—ഞമ— പുഷ്പാസ്തീർണ്ണമായ കണവീരം— പുന്ന— പേരാൽ— അശോകം— കാരകൈത മുതലായ തരുവൃന്ദങ്ങളിൽ ഉത്തമതരുണികറംപോലെ, പിച്ചകം—മുല്ല ഇടങ്ങിയ ലതകാം ചുററിപ്പടന്നിരിക്കുന്നു. അമേയങ്ങളും അനുപമങ്ങളുമായ പുഷ്പങ്ങളോടുകൂടിയ മാമരങ്ങറം, നീർക്കോഴികളും അരയന്നങ്ങളും ഒത്തുചേന്നു് അച്ഛം സ്ഫടികസങ്കാശമായ നിർമ്മലജലം, കിന്നരന്മാർ—ഉരഗമുഖ്യന്മാർ—ഗന്ധർവ്വന്മാർ—

യക്ഷന്മാർ–രാക്ഷസന്മാർ എന്നിവരാൽ പരിസേവിതമായ അന്തരീക്ഷം, മരംകൊത്തികൾ, പഞ്ചവർണ്ണക്കിളികൾ– എന്നിവ നിർബാധം വിഹരിക്കുന്ന വൻകാട്, വിചിത്രവർണ്ണോജ്ജ്വലങ്ങളായ മത്സ്യങ്ങളും ആമകളും നിറഞ്ഞ ചെറുതടാകങ്ങൾ, ഇങ്ങിനെ വർണ്ണനാതീതമായ പമ്പ, സീതാദേവിയുടെ വിയോഗത്താൽ ദുഃഖിതരാണെങ്കിലും രാജകുമാരന്മാർ നടന്നുകണ്ടു.

കാമദുഃഖസംവദ്ധകങ്ങളായ, പ്രകൃതിരമണീയ ദൃശ്യവും, പക്ഷിസമൂഹങ്ങളുടെ ഗാനാലാപത്തിൽ മുഖരിതവുമായ, ആദിവ്യോദ്യാനതുല്യമായ വനത്തിൽ, പൂത്തും കായ്ച്ചും നില്ക്കുന്ന മാമരങ്ങളെ, കമനീയാംഗികളായ നാരീമണികൾ ആലിംഗനം ചെയ്യുന്നതുപോലെ ലതകൾ ചുററിപ്പടൎന്നു നില്ക്കുന്നു.

തണുത്തജലം, നാനാവിധത്തിലുള്ള വിഹംഗങ്ങൾ, ആകാശചുംബികളായ വൃക്ഷങ്ങൾ, പലപലരൂപമാൎന്നപോലെയുള്ള പമ്പാസരസ്സ്, ശ്രീരാമദേവന്റെ ഹൃദയത്തിൽ സീതാവിരഹദുഃഖം അധികരിപ്പിച്ചു. വണ്ടിണകൾ പാട്ടുപാടി പുഷ്പങ്ങളിൽനിന്ന് പുഷ്പങ്ങളിലേയ്ക്കു്, പറക്കുന്നു. താമര, കല്ഹാരംതുടങ്ങിയവ വികസിച്ചുനില്ക്കുന്നു. അതുല്യശ്രീയാൎന്ന പമ്പയെകാണുംതോറും ശ്രീരാമചന്ദ്രന്ന് വ്യഥ കൂടിക്കൂടിവരുകയുംചെയ്തു. വിലാപസ്വരത്തിൽ അരുളിച്ചെയ്തു:—

"അനുജാ, വീരനായ ലക്ഷ്മണാ, ഈ പൊയ്കയുടെ തീരത്താണല്ലൊ ഋശ്യമൂകമെന്ന് വിശ്രുതമായ പൎവ്വതം."ഋക്ഷരജസ്സ്'' എന്നുപേരായ കപീന്ദ്രന്റെ പുത്രൻ സുഗ്രീവൻ, സൎവ്വധാതുക്കളാലും പരിശോഭിതവും, പൂവണിദ്രുമരാജിയാൽ പൂൎണ്ണവുമായ ആ ഗിരിയിലാണ് വാഴുന്നതു്.

വാനരന്മാരിൽ പ്രമുഖനായ സുഗ്രീവനെ, നീ പോയി കണ്ടുവരു."

സത്യവിക്രമിയായ ഇക്ഷ്വാകുകുലവീരൻ, അല്പസമയം നിശ്ശബ്ദനായി നിന്നു. ഒരു ദീർഘനിശ്വാസത്തോടെ വീണ്ടും തുടൎന്നു:—

"കുമാരാ, രാജ്യത്തിൽനിന്നു് നിഷ്ക്കാസിതൻ, ആകെ പരവശൻ, മനസ്സ് മൈഥിലിയിൽ ലയിച്ചവൻ; ലക്ഷ്മണാ, ജനകമഹാരാജകുമാരി സീതാദേവിയില്ലാതെ ഞാൻ എങ്ങിനെയാണ് ജീവിക്കുക?"

കാമാതപചിത്തത്തോടെ, അപ്രതിമമായ പ്രകൃതിരാമണീയകത്തിലും മനസ്സ് ചലിക്കാത്തമട്ടിൽ പറഞ്ഞ ദാശരഥി, മനോഹരമായ പമ്പാതീരത്തിൽ എത്തി. അനേകംതരത്തിലുള്ള പക്ഷിവൃന്ദങ്ങളാൽ സങ്കലവും, വികസിതകുസുമങ്ങളാൽ പൂർണ്ണവുമായ ആ മനോഹരപ്പൊയ്കയെ അവലോകനം ചെയ്തു.

---

ഈ കാണ്ഡം വായിച്ചാലും കേട്ടാലുമുള്ള ഫലം ബ്രഹ്മാണ്ഡപുരാണത്തിൽ പറയുന്നതു്:—

"ആരണ്യം" എന്നുപേരായ ഈ കാണ്ഡത്തെ, ഭക്തിയോടുകൂടി ഏതൊരുവൻ വായിക്കുകയോ കേൾക്കുകയോ ചെയ്യുന്നുവോ? ആ ജീവൻ ചന്ദ്രലോകത്തിൽ സായൂജ്യമടയും." എന്നാണു്.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ ആരണ്യകാണ്ഡം എഴുപത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

## ആരണ്യകാണ്ഡം അവസാനിച്ചു.



## ശ്രീമദ് വാല്മീകിരാമായണം

# കിഷ്കിന്ധാകാണ്ഡം

### ഒന്നാം സർഗ്ഗം. [പമ്പാവർണ്ണനം]

താമരകൾ, ഇന്ദീവരങ്ങൾ, മത്സ്യങ്ങൾ എന്നിവ ഇടതിങ്ങിശ്ശോഭിക്കുന്ന പമ്പാസരസ്സിന്റെ തീരത്തെത്തിയപ്പോൾ, ശ്രീരാമചന്ദ്രൻ ആകുലഹൃദയനായി. പമ്പാസരസ്സിലെ മനോഹരദൃശ്യങ്ങൾ ദേവന്റെ ഇന്ദ്രിയങ്ങളെ അവശമാക്കി. മദനസന്തപ്തനായ ദാശരഥി അനുജനോട് പറഞ്ഞു:—

"സൌമിത്രീ, വൈഡൂര്യരത്നംപോലെ തെളിഞ്ഞവെള്ളം, വികസിച്ച കമലങ്ങൾ, ഉത്പലങ്ങൾ തുടങ്ങിയ മനോഹര കുസുമങ്ങൾ, വിചിത്രങ്ങളായ വൃക്ഷങ്ങൾ; എന്തൊരു ഭംഗിയാണ് പമ്പക്ക്!

ലക്ഷ്മണാ, അനേകശതം ശാഖകളൊത്തു് പടന്നു പന്തലിച്ചുനില്ക്കുന്ന മാമരങ്ങളോടുകൂടിയ പമ്പാവനം, ഏതൊരുവന്റെ കണ്ണിനേയും കരളിനേയും കക്കാതിരിക്കും? അനുജാ, ഭരതൻ അനുഭവിക്കുന്ന അഴൽ, സീതാവിയോഗം എന്നിവ ഓക്കുമ്പോൾതന്നെ, ആകെ വിവശനായിത്തീരുന്ന എന്നെ, ഈ വസന്തകാലം വീണ്ടും വീണ്ടും പീഡിപ്പിക്കുന്നു. നോക്കൂ; കുമാരാ, പമ്പയിൽ കാണുന്ന ഏതൊന്നും ഹൃദയത്തെ അപഹരിക്കുന്നവയാണ്. വിവിധ വർണ്ണങ്ങളോടുകൂടിയ കുസുമങ്ങൾനിറഞ്ഞ പാവനജലം; ചിത്രവർണ്ണോജ്വലമായ കാനനം; വിടൎന്ന താമരപ്പൂ തുടങ്ങിയവയാൽ ഗുണങ്ങളെല്ലാം ഒത്തുചേൎന്നതിനാൽ പ്രിയദർശനം; സർപ്പങ്ങൾ—വ്യാളങ്ങൾ—മററുള്ള മൃഗങ്ങൾ, പലതരത്തിലുള്ള പക്ഷികൾ എന്നിവയാൽ സമ്പൂർണ്ണം.

ലക്ഷ്മണാ, ഇത്രയും മഹത്തരമായൊരു സ്ഥലം ലോകത്തിൽ മററെവിടെയുണ്ട്? ഇതാ നോക്കൂ; നീലയും മഞ്ഞയും ഇടകലൎന്നൊരു ചവുക്കാളം വിരിച്ചിട്ടപോലെ, പൂക്കൾനിറഞ്ഞ മരങ്ങളാൽ പ്രകാശിക്കുന്നൊരു പുൽപ്രദേശം

താരകൾകൊണ്ടു് ഭാരം കയററിവെച്ചപോലെയായിരിക്കുന്ന വൃക്ഷശിഖരാഗ്രങ്ങൾ. കൊമ്പുകളിലെല്ലാം ചുററിപ്പിണഞ്ഞ പൂവള്ളികൾ; അവയിൽതട്ടി മാദകസുഗന്ധമേന്തിവരുന്ന മന്ദമാരുതൻ, കാമസംവദ്ധകമാണീകാലത്തിൽ. വസന്തദേവത, പൂക്കളും കായ്കളുംകൊണ്ടു് പരിമളംപുരട്ടി വൃക്ഷങ്ങളെ അലങ്കരിച്ചിരിക്കുന്നു.

നോക്കൂ; ലക്ഷ്മണാ, കാർമേഘത്തിൽനിന്നു് മഴത്തുള്ളികൾഎന്നപോലെ, ആരാമതുല്യവനങ്ങളിൽനിന്നു് നാനാനിറത്തോടുകൂടിയ പുഷ്പങ്ങൾ പതിക്കുന്നതു്. മന്ദാനിലൻ തട്ടുമ്പോൾ, മൃദുവായി ചലിക്കുന്ന ചില്ലകൾ ഉതിർത്തിട്ട പൂവുകൾ പാറകളിൽ അനേകനിറങ്ങളോടുകൂടിയ ചിത്രങ്ങൾ നിമ്മിച്ചിരിക്കുന്നു. വീണതും, വീഴുന്നതും, തരുശിഖരാഗ്രങ്ങളിലുള്ളതുമായ കുസുമങ്ങളെക്കൊണ്ടു്, ഇളംകാററു് എല്ലായിടത്തുംനിന്നു് അമ്മാനമാടുകയാണോ? വിടന്ന പുഷ്പങ്ങളിൽ തേൻകുടിച്ചിരിക്കുന്ന വണ്ടുകൾ, മന്ദമാരുതൻ തട്ടി സ്വസ്ഥാനത്തിൽനിന്നു് പുറത്തുവന്നു് പാട്ടുപാടി വട്ടംചുററുന്നതു് നോക്കൂ. പർവ്വതഗുഹകളിൽനിന്നു്വരുന്ന മന്ദവായു, മദിച്ച കുയിലുകളുടെ മൃദുലഗാനങ്ങൾക്കനുസരിച്ചു്, മാമരച്ചില്ലകളെ നൃത്തമാടിക്കുവാൻ തുടങ്ങിയിരിക്കുന്നു.

കുമാരാ, നോക്കൂ; ചലിച്ചുകൊണ്ടിരിക്കുന്ന വൃക്ഷക്കൊമ്പുകൾ തമ്മിൽ തമ്മിൽ കോർത്തിണങ്ങി, ഒററക്കെട്ടായതുപോലെ നില്ക്കുന്നതു്. ക്ഷീണമകററുന്നൊരു തെന്നൽ, ചന്ദനമരത്തിൽ തഴുകി സുഗന്ധം വാരിപ്പൂശി അടിക്കുന്നു. വനങ്ങളിലെ, തേൻമണമിയന്ന മാമരാഗ്രങ്ങളിൽ വണ്ടിണകൾ മൂരണ്ടുകൊണ്ടു് പാറുമ്പോൾ, എന്തോ വത്തമാനം നമ്മോടു പറയുന്നതുപോലെ തോന്നുന്നില്ലേ? സുന്ദരത്താഴ്‌വരകളിൽ പൂത്തുനില്ക്കുന്ന കുററൻ മരങ്ങളാൽ, ശൃംഗങ്ങൾ കൂടിച്ചേന്നുനില്ക്കുന്നതുപോലെ ഈ ഗിരീന്ദ്രൻ പ്രശോഭിക്കുന്നു.

വിടന്ന പുഷ്പങ്ങളാൽ മറഞ്ഞകൊമ്പുകളെ, തെന്നൽ പിടിച്ചാട്ടുമ്പോൾ വണ്ടിൻസമൂഹമാകുന്ന തലപ്പാവണിഞ്ഞു് ആടിപ്പാടുകയാണെന്നു് തോന്നും.

ലക്ഷ്മണാ ഇങ്ങോട്ടു നോക്കൂ. കൊന്നമരങ്ങൾ അടിമുടി പൂങ്കുലകളേന്തി നില്ക്കുന്നതുകണ്ടാൽ, സ്വർണ്ണാഭരണങ്ങളണിഞ്ഞു്, മഞ്ഞപ്പട്ടുടുത്തു് നില്ക്കുന്ന മനുഷ്യരാണെന്നേ തോന്നൂ.

ഉണ്ണീ, നാനാതരത്തിലുള്ള പക്ഷികളുടെ കളകളനാദങ്ങളാൽ മുഖരിതമായ ഈ വസന്തം, സീതാവിയോഗദുഃഖത്തെ അപരിമിതമായി വദ്ധിപ്പിക്കുന്നു.

മന്മഥദേവൻ മത്സരിച്ചിട്ടാണോ, കുസുമശരങ്ങളെ ഇതുതുരെ പൊഴിക്കുന്നതു്? അഴലെഴുന്ന എന്റെ ഹൃദയത്തെ ചാമ്പലാക്കുവാൻ ഒരുങ്ങിയപോലെ തോന്നുന്നു. സന്തോഷത്താൽ തലകുലുക്കി കൂകുന്ന കുയിലുകൾ എന്നെ വെല്ലുവിളിക്കുന്ന പോലെ തോന്നുന്നു.

നോക്കു ലക്ഷ്മണാ, ഇതാ ഒരു നത്തു്, മനോഹരമായ കാട്ടുചോലയിൽ ഇരുന്നു് ചിലക്കുന്നതു്. എത്രമാത്രം ദുഃഖജനകമാണു് ഈ ശബ്ദമെന്നോ? ജന സ്ഥാനത്തിലെ ആശ്രമത്തിൽ വസിക്കുന്ന കാലത്തു്, ഇതിന്റെ ശബ്ദം കേട്ടാൽ, മൈഥിലി ഓടിവന്നു് എന്നെ വിളിച്ചു്, എത്ര സന്തോഷത്തോടുകൂടി അഭിന ന്ദിക്കാറുണ്ടു്?

പലതരത്തിലുള്ള നാദങ്ങൾ പുറപ്പെടുവിക്കുന്ന പക്ഷികൾ പറന്നുവന്നു് വള്ളിക്കുടിലുകളിൽ സ്വച്ഛന്ദം വിഹരിക്കുന്നതു് നോക്കു. ഇണകളെ കാണുന്ന പെൺപറവകൾ, ഭ്രമരങ്ങളെപ്പോലെ സന്തുഷ്ടരായി കൂകുന്നതു് നോക്കു. നത്തു കളുടെ ആരവങ്ങളാൽ, കുയിലുകളുടെ ഗാനങ്ങളാൽ, ഈ തരുവൃന്ദങ്ങൾ സന്തോ ഷശബ്ദങ്ങളുതിർത്തുകൊണ്ടു് എന്റെ കാമാഗ്നിയെ ആളിക്കത്തിക്കുന്നു. ലക്ഷ്മ ണാ, അശോകപുഷ്പങ്ങലകളാകുന്ന തീക്കനൽ, വണ്ടിൻനിരകളുടെ ശബ്ദം, ചെന്ത ളിരുകളാകുന്ന അഗ്നിജ്വാലകൾ, ഇവയൊത്തുചേൎന്ന വസന്തമാകുന്ന അഗ്നി കുണ്ഡത്തിൽപ്പതിച്ചു് ഞാൻ ചാമ്പലാകും.

കോമളമായ കേശജാലം, ഏററവും സൂക്ഷ്മങ്ങളായ പക്ഷ്മങ്ങൾ, വീണാ നാദംപോലെ മൃദുഭാഷണം, ഇവയെല്ലാം ഒത്തുചേൎന്ന സീതയെ കാണാതെ ജീവി ക്കുവാൻ എനിക്കു് വിഷമമായി തോന്നുന്നു. അനുജാ, എല്ലായിടത്തും കുയി ലിന്റെ പഞ്ചമരാഗത്താൽ മുഖരിതമായ പമ്പാവനത്തിൽ നാമെത്തിയ കാലം, എന്റെ ജീവന്റെ ജീവനായ സീതയ്ക്കു് എത്രമാത്രം ഹൃദ്യമായിരുന്നു?

മദനനിൽനിന്നുത്ഭവിച്ചു്, വസന്തകാലഗുണങ്ങളാൽ സംപ്രവൃദ്ധമായ ദുഃഖമാകുന്ന അഗ്നി, അതിവേഗത്തിൽ എന്നെ വെണ്ണീറാക്കിയേക്കും. എന്റെ പ്രിയതമയെ കാണാത്തതിനാലും, പ്രകൃതിരമണീയങ്ങളായ തരുനികരങ്ങൾ കാണുന്നതിനാലും മന്മഥാഗ്നിജ്വാലകൾ എന്നിൽ ആളിക്കത്തുകയാണു്. ലക്ഷ്മണാ, വൈദേഹീവിയോഗം വീണ്ടുംവീണ്ടും വ്യഥയെ വൎദ്ധിപ്പിക്കുന്നു; സ്വേദകണങ്ങൾ ഉണ്ടാക്കുന്നു. ഈ വസന്തകാലമാകട്ടെ വേലിയേററംപോലെ അടുക്കുന്നു.

കമാരാ, ചിന്താക്ലേശത്താൽ ആൎത്തനായ എന്നെ ആയതാക്ഷിയായ ജാനകിയും വസന്തമന്ദാനിലനും വേവിക്കുകയാണ്. പേടകളാൽ ആവൃതരായ ആൺമയിലുകൾ, സ്ഫടികവാതായനങ്ങളെപ്പോലുള്ള പീലികൾ വിടൎത്തി അങ്ങിങ്ങ്നിന്നു് നൃത്തമാടുന്നതു്, എന്നിൽ മദനാഗ്നി വളൎത്തുന്നു. ലക്ഷ്മണാ, അങ്ങോട്ടുനോക്കു. കാമാൎത്തയായൊരു പെൺമയിൽ നൃത്തംവെക്കുന്ന ആൺമയിലിനെ ഉരുമ്മിക്കൊണ്ടു്, ഗിരിപാശ്വത്തിൽകൂടിയാടുന്നതു്. മന്മഥാവിഷ്ടനായ അവൻ ഇണയുടെ അടുത്തേക്കു്, പീലിക്കണ്ണുവിടൎത്തിയും ശോഭകൊണ്ടു് ചിരിക്കുന്നതുപോലെയും ഓടിയടുക്കുന്നതു് കാണു. അവൻെറ ആ നടത്തം താളത്തിന്നനുസരിച്ച നൃത്തംവെയ്ക്കൽപോലെ മനോഹരമല്ലെ? ഈ മയിലുകളുടെ ഒന്നിൻേറയും പ്രാണനാഥയെ രാക്ഷസൻ കട്ടുകൊണ്ടുപോയിട്ടില്ല. അതുകൊണ്ടു് മാദകമായ വസന്തകാലത്തിൽ എത്ര സന്തോഷത്തോടെ നൎത്തനമാടുന്നു. പുഷ്പപരിമളപൂരിതമായ ഈ മാധവമാസത്തിൽ ജീവനാഥയെ വേർപെട്ടിരിക്കുവാനുള്ള ദുര്യോഗം എനിക്കുമാത്രം കിട്ടി. അതു് ദുസ്സഹമായി വളരുകയും ചെയ്യുന്നു. പക്ഷികളിൽക്കൂടി, ഈ പൂക്കാലം അസ്വസ്ഥത വളൎത്തുന്നു.

ലക്ഷ്മണാ, അതാ ഒരു പെൺമയിൽ ഇണയുടെ സമീപത്തേക്കു് ഓടിയടുക്കുന്നു. നീണ്ടിടംപെട്ട കൺകളോടുകൂടിയ സീതയും ഈ കാലത്തു് എൻെറ അടുത്തേക്കു് ഓടിവരുമായിരുന്നു. ഈ കാഴ്ചകാണുവാൻ അവളും ഇപ്പോൾ ഉണ്ടായിരുന്നുവെങ്കിൽ! കുമാരാ, നിറപ്പകിട്ടാൎന്ന ഈ പുഷ്പസഞ്ചയം എനിക്കു് വിഫലമായിത്തീൎന്നു; വിപിനങ്ങളിൽ ശിശിരൎത്തു എന്നപോലെ.

മഹാവൃക്ഷങ്ങൾക്കു് മനോഹാരിത്വമേകുന്ന കുസുമങ്ങൾ, മധുപങ്ങളൊന്നിച്ചു് ഇതാ നിലത്തേക്കു് വീഴുന്നു. പറവകൾ കൂട്ടംചേൎന്നു് കളകളനാദമുതിക്കുമ്പോൾ, മദനഭ്രാന്തു് എന്നിൽ വദ്ധിക്കാനുള്ളൊരു പോർവിളിയെപ്പോലെയാണു് തോന്നുന്നതു്.

എൻെറ സഹധൎമ്മിണിയിരിക്കുന്ന സ്ഥലത്തു് ഇങ്ങിനെ വസന്തകാലം ഉണ്ടായിട്ടുണ്ടെങ്കിൽ, എന്നെപ്പോലെ ദേവിയും ദുഃഖിക്കും. ലക്ഷ്മണാ, ഞാൻ സമീപത്തില്ലാതെ അവൾ എങ്ങിനെയാണു് ഒററക്കു് വസിക്കുന്നതാവോ? സീത ഇരിക്കുന്ന സ്ഥലത്തു് ഈ വസന്തം എത്തിയിട്ടുണ്ടാവുകയില്ല. അല്ലെങ്കിൽ, ഒരുപക്ഷെ അവിടേയും എത്തിയിട്ടുണ്ടാകും. ശത്രുക്കളുടെ അധീനത്തിലായ അവൾ എന്താണു് ചെയ്യുക? താമരപ്പൂവിതൾപോലെയുള്ള നേത്രങ്ങൾ; സൌമ്യമായ സംഭാഷണം; എൻെറ സീത. ഈ വസന്തകാലയോഗത്തിൽ ആ

സുന്ദരീരത്നം ജീവിതം ഉപേക്ഷിക്കും. പതിവ്രതാരത്നമായ മൈഥിലിക്ക് എന്നെ പിരിഞ്ഞു് ജീവിക്കുവാൻ സാധിക്കുകയില്ലെന്നാണ് ഹൃദയം മന്ത്രിക്കുന്നതു്. ലക്ഷ്മണാ, വൈദേഹിയുടെ മനസ്സ് എന്നിലും, എൻെറ ഹൃദയം അവളിലും സുസ്ഥിരമായി വെച്ചിരിക്കുന്നു. പൂമണമിയന്ന ഈ കുളിർതെന്നൽ, പത്നിയെ സ്മരിക്കുന്ന എന്നിൽ തീക്കനലാണ് വാരിവിതറുന്നതു്. ലക്ഷ്മണാ, സീതാസമേതനായ ഞാൻ മുമ്പ് ഏതൊരു ഇളംകാററിനെ വാഴ്ത്തിയിരുന്നുവോ; അതിന്ന് ഏകനായ എനിക്ക് വിപരീതഫലമാണ് ഉണ്ടാക്കുന്നതു്. ആകാശത്തിൽനിന്നു് ഗർജ്ജിച്ചിരുന്ന കാക്ക, ഇന്ന് സീതയില്ലാതെ വിഷമിക്കുന്ന എന്നെക്കണ്ടു്, വൃക്ഷാഗ്രത്തിലിരുന്ന് സരസം കൂകുന്നു. വാനിൽ വിഹരിക്കുന്ന ഈ പക്ഷിയാണ് അന്ന് സീതയെ വേർപ്പെടുത്തിയതു്. ഇന്ന്, ഇതുതന്നെ, എന്നെ പത്നീസമീപത്തിലെത്തിക്കുകയും ചെയ്യും.

ലക്ഷ്മണാ, ഈ വനമദ്ധ്യത്തിലെ പുഷ്പിച്ച വൻമരങ്ങളിലിരുന്ന് വിഹഗങ്ങൾ കൂകുന്നതു് കേൾക്കു. എത്രമാത്രം മദനസംവദ്ധകമാണതു്. നോക്കു. അനുജാ, കാററുകൊണ്ടു് ചാഞ്ചാടുന്ന മൈലെള്ളിൻപൂങ്കുലയെ, ഒരു വണ്ടു്, മദത്താൽ കാലിടറുന്ന തരുണീരത്നത്തെപ്പോലെ അണയുന്നതു്. വിരഹികളായ കാമികൾക്ക് അഴലേററുന്ന ഈ അശോകം, കാററലയ്ക്കുന്ന പൂങ്കുലകളാൽ എന്നെ തജ്ജനം ചെയ്യുകയാണോ? പൂത്തമാവുകൾ, കുറിക്കൂട്ടുകളണിഞ്ഞ വിലാസിനികളെപ്പോലെ നില്ക്കുന്നതു്.

കുമാരാ, വിചിത്രമായ ഈ പമ്പാവിപിനത്തിൽ കിന്നരന്മാർ നടക്കുന്നതു നോക്കു. വ്യാഘ്രതുല്യപരാക്രമത്തോടുകൂടിയ ലക്ഷ്മണാ, ബാലസൂര്യനെപ്പോലെത്തന്നെ, വികസിച്ച ചെന്താമരകൾ ഈ നിർമ്മലജലത്തിൽ നില്ക്കുന്നതു്. ഇതാ, തെളിഞ്ഞവെള്ളത്തിൽ ഇന്ദീവരവും താമരയും കല്ഹാരപുഷ്പങ്ങളും നിറഞ്ഞു നില്ക്കുന്നു. അരയന്നങ്ങളും നീർക്കോഴികളും ക്രീഡിക്കുന്നു. വണ്ടുകൾ വീഴ്ത്തിയിട്ട പൂവിതളുകൾ ഉദയസൂര്യകിരണങ്ങൾപോലെ പ്രകാശിക്കുന്നതു നോക്കു. തീരപ്രദേശങ്ങളിലെ, മനോഹരവർണ്ണപ്പകിട്ടാന്ന വനമാകുന്ന ഉടുപ്പണിഞ്ഞ പമ്പാസരസ്സ്, ചക്രവാകപ്പക്ഷികളോടും വെള്ളം കുടിക്കാനെത്തിയ ആനകൾ–മാനുകൾ എന്നീ മൃഗസമൂഹങ്ങളോടും പ്രശോഭിക്കുന്നതു് കാണു. ഈ തെളിഞ്ഞ നീരിൽ കാററുണ്ടാക്കുന്ന അലകൾ, തണ്ടാരുകളിലടിച്ച് ശോഭിക്കുന്നതു് എത്രമാത്രം രസകരമാണെന്നു് നോക്കു.

താമരയിതൾപോലെ നീണ്ടിടംപെട്ട കണ്ണുകളോടുകൂടിയ സീതക്ക്, ഇങ്ങിനെ വികസിച്ചുനിൽക്കുന്ന താമരപ്പൂക്കൾ എത്രമാത്രം പ്രിയമേറിയതാണ്.

ലക്ഷ്മണാ അവളെ കാണാതെയുള്ള ജീവിതം എനിക്ക് ശൂന്യമായി തോന്നുന്നു. ഉണ്ണീ, കാമദേവൻ എത്രമാത്രം ദുഷ്ടനാണ്? കല്യാണാംഗിയായ സീത പോയി. ഒരുപക്ഷെ, ദുർല്ലഭയുമായേക്കാം. എന്നിട്ടും, ആ കളഭാഷിണിയെക്കുറിച്ചുള്ള ഓർമ്മ അധികരിപ്പിക്കാനുള്ള കാഴ്ചകളാണ് എങ്ങോട്ടു നോക്കിയാലും കാണുന്നതു്.

പുഷ്പച്ചാർത്തണിമരങ്ങളിൽ പതുങ്ങിയിരിക്കുന്ന വസന്തം എന്നെ കൊല്ലാതിരുന്നാൽ, കാമനെ ഒതുക്കുവാനുള്ള കെൽപ്പ് ഇന്നെനിക്ക് ഉണ്ടാകും. സീത ഒന്നിച്ചുള്ളപ്പോൾ എന്തെല്ലാമാണോ രമണീയങ്ങളായി എനിക്ക് തോന്നിയിരുന്നതു്, അവയെല്ലാംതന്നെ, അവളില്ലാത്ത ഇപ്പോൾ അരമ്യങ്ങളും വ്യസനവർദ്ധകങ്ങളുമായി തോന്നുന്നു. അനുജാ, സൌമിത്രീ, ഈ താമരപ്പൂവിലേക്ക് ഞാനിങ്ങിനെ വീണ്ടും വീണ്ടും നോക്കുന്നതു്, സീതയുടെ കണ്ണുകളെപ്പോലെയാണ് ഇവ എന്ന ഒരൊററക്കാരണത്താൽമാത്രം. വികസിച്ച പത്മങ്ങളിൽ സ്പർശിച്ച് മരങ്ങളിൽക്കൂടിവന്നു് തഴുകുന്ന മന്ദാനിലൻ, വൈദേഹിയുടെ ദീർഘനിശ്വാസം പോലെ മനോഹരമായി തോന്നുന്നു. ലക്ഷ്മണാ, പമ്പയുടെ ദക്ഷിണഭാഗത്തേക്ക് നോക്കൂ. ആ പർവ്വതപാർശ്വത്തിൽ പുഷ്പങ്ങൾകൊണ്ടു് അടിമുടി മൂടിയ ഒരു കൊന്നമരം നിൽക്കുന്നു. ധാതുക്കളെല്ലാം അണിഞ്ഞു് തലയുയർത്തി നിൽക്കുന്ന ഗിരിരാജൻ, കാററടിക്കുമ്പോൾ വിചിത്രങ്ങളായ പൊടിപടലം പരത്തുന്നതു് എത്ര മനോഹരമായിരിക്കുന്നു. ഇലകളെല്ലാം കൊഴിഞ്ഞു്, പുഷ്പങ്ങൾ കൊണ്ടുമൂടിയ പ്ലാശുമരങ്ങൾ പർവ്വതസാനുവിൽ നിൽക്കുന്നതുകണ്ടാൽ അഗ്നി ആളിക്കത്തുന്നതുപോലെ തോന്നുന്നില്ലേ?

പമ്പാതീരത്തിൽ മുളച്ച് ഇടതൂർന്ന് തേൻമണം പരത്തുന്ന പിച്ചകം, മുല്ല തുടങ്ങിയ വള്ളികൾ നോക്കൂ. പുഷ്പിച്ച നിൽക്കുന്ന കണവീരം–നൊച്ചി–കൈത–മഞ്ഞമുല്ല–സുഗന്ധപൂരിതമായ കുരുക്കുത്തിമുല്ല–കസ്തൂരിമുല്ല–തുടങ്ങിയവയും, ഇരിപ്പ–ഞാട്ടാവൽ–നീർവഞ്ഞി–ഇലഞ്ഞി–ചമ്പകം–മൈലെള്ള്–കടമ്പ്—നീർകടമ്പ്—ഈത്ത–നീർമാതളം–നീലശോകം–പതിമുകം–സിംഹകേസരവർണ്ണമുള്ള പാച്ചോററി–പൊൻകുറഞ്ഞി—അങ്കോലം—ആര്യവേപ്പ്—പരുത്തി—പൂപ്പാതിരി—മാവ്–വേങ്ങ–നാരകം–പുല്ലമരുതു് – പൊൻകൈത – നവവരി–ഇരുമുൾ–ഞമ–വാക–മുരിക്ക്–ഇലം–ചെങ്കുറഞ്ഞി – തൊട്ടുകാര–ഉങ്ങ്–ചന്ദനം–രക്തചന്ദനം തുടങ്ങിയ വൃക്ഷങ്ങൾ നിറയെ പുഷ്പിച്ചും, പൂവണിഞ്ഞ വള്ളിച്ചാർത്തുകളാൽ ശിഖരങ്ങൾ കെട്ടുപിണഞ്ഞും പമ്പാതീരം പ്രശോഭിക്കുന്നതു് കാണൂ. എന്തൊരു പ്രകൃതിവിലാസം!!

ലക്ഷ്മണാ, കാറേററവ് ചാഞ്ചാടുന്ന വൃക്ഷക്കൊമ്പുകൾ സമീപത്തുള്ള മരങ്ങളെ ലതകൾകൊണ്ടു്, മദമാൻ മങ്കമാരെപ്പോലെ ചുററുന്നതുനോക്കു. അനേകരസങ്ങൾ ആസ്വദിച്ചവനെപ്പോലെ സന്തുഷ്ടനായ വായു, വൃക്ഷത്തിൽനിന്നു് വൃക്ഷത്തിലേക്കു്, കാട്ടിൽനിന്നു് കാട്ടിലേക്കു്, പർവ്വതത്തിൽനിന്നു് പർവ്വതത്തിലേക്കു്, ഇങ്ങിനെ ഭ്രാന്തനെപ്പോലെ ഓടിനടക്കുകയാണു്. ചില തരുക്കൾ വികസിച്ച പുഷ്പങ്ങളിൽ തേൻമണമാന്നു് നിൽക്കുന്നു. മററു ചിലതു്, നിറഞ്ഞമൊട്ടിട്ടു് കറുത്തു് ശോഭിക്കുന്നു. ഇതു് മനോഹരമാണു്, ഇതു് സ്വാദിഷ്ഠമാണു്, ഇതു് വികസിച്ചതാണു് എന്നിങ്ങനെ ഓരോന്നിലേക്കു് വണ്ടുകൾ മദമാന്നു് ചെന്നുചേരുന്നു. ഉടനെ അതുവിട്ടു് മറെറാന്നിലേക്കു്. ഈ പൂന്തേൻ കൊതിയന്മാർ എത്താത്ത മരമോ ലതയോ ഈ പമ്പാവനത്തിലില്ലതന്നെ.

പരന്നനിലത്തു് പുഷ്പച്ചാത്തുകൾ ഒന്നാന്തരമൊരു കിടക്ക വിരിച്ചിട്ടപോലെ കാണുന്നു. പർവ്വതപാർശ്വത്തിൽ വീണു് ചിന്നിച്ചിതറിക്കിടക്കുന്ന കുസുമപടലങ്ങൾ കണ്ടാൽ, ഇടുത്തതും മഞ്ഞച്ചതുമായ കമ്പിളി വിരിച്ചിട്ടപോലെ തോന്നും. ഹേമന്തത്തിൽ വൃക്ഷങ്ങളുടെ സന്തോഷസൂചകമായി, മനോഹരങ്ങളായ പൂമൊട്ടുകൾ ഉയരുന്നതു നോക്കു. വസന്തത്തിൽ തരുവൃന്ദങ്ങൾക്കു് ആകെ ഒരു മത്സരം! എന്തിനാണു് കുസുമാഭരണങ്ങൾ ഭംഗിയായി അണിയുവാൻ സാധിക്കുക എന്നു്. പിലാശിൻതുമ്പുകളിലുള്ള വണ്ടുകൾ മൂളുന്ന ശബ്ദം കേട്ടാൽ അന്യോന്യം വിളിക്കുകയാണെന്നു് തോന്നും. ഉത്തമകുസുമങ്ങളണിഞ്ഞ വൃക്ഷങ്ങൾ നിസ്തുല്യങ്ങളായി പ്രശോഭിക്കുന്നതു നോക്കു.

ലക്ഷ്മണാ, ഇതാ ഒരു നീർക്കോഴി വെള്ളത്തിൽ ഇണയുമൊത്തു് സാനന്ദം ക്രീഡിക്കുന്നു. ഈ കാഴ്ച എന്നെ എത്രമാത്രമാണു് ദുഃഖിപ്പിക്കുന്നതെന്നോ? സീതയുമൊന്നിച്ചു്, ലോകോത്തരമനോഹരമായ ഈ പമ്പാതീരപ്രദേശത്തിൽ വസിക്കാൻ സാധിച്ചാൽ അതാണു്, സ്വർഗ്ഗംഗാതീരത്തേക്കാൾ ഞാൻ ഇഷ്ടപ്പെടുന്നതു്. ലക്ഷ്മണാ, സീതയെ കണ്ടെത്തിയാൽ നമുക്കു് ഈ പമ്പാതീരത്തിൽ തന്നെ അധിവസിക്കാം. അയോദ്ധ്യാമഹാരാജ്യചക്രവത്തിസ്ഥാനമോ, ഇന്ദ്രപദവിപോലുമോ എനിക്കുവേണ്ട. ഈ രമ്യഭൂമിയിൽ–പുഷ്പാസ്തീർണ്ണമായ പച്ചപ്പുൽപ്പരപ്പിൽ–വൈദേഹിയൊന്നിച്ചു് വിഹരിക്കുമ്പോൾ മറെറാരു ചിന്തയും എന്നിൽ ഉയരുകയില്ല. മറെറാരു സുഖഭോഗത്തിലാഗ്രഹം അങ്കുരിക്കുകയില്ല. പല പല നിറങ്ങളോടുകൂടിയ ഇലകൾ പുഷ്പങ്ങൾ എന്നിവ ചേന്ന വൃക്ഷങ്ങളെ, സീതാസമേതനല്ലാതെ കാണുന്ന എനിക്കു് ഉന്മാദം ഉണ്ടാക്കുന്നപോലെ തോന്നുന്നു.

ലക്ഷ്മണാ, ഇതാനോക്കു. തെളിഞ്ഞവെള്ളത്തിൽ തിങ്ങിനില്ക്കുന്ന താമരകഠം, മദത്തോടെ ക്രീഡിക്കുന്ന ചക്രവാകപ്പക്ഷികഠം, നിറയെ നീർക്കോഴികഠം, അരയന്നങ്ങളുടേയും നീർക്കാക്കകളുടേയും കൂട്ടങ്ങഠം, ഇവയുടെ മധുരനാദങ്ങളെക്കൊണ്ടു്, കാമദേവൻ എന്നെക്കൂടി ജയിക്കാൻ തുടങ്ങുന്നു. പമ്പാതീരത്തിലുള്ള വനങ്ങളിലേക്കു്, നോക്കിയാൽ മാൻകൂട്ടങ്ങളും പന്നിക്കൂട്ടങ്ങളും!!

കുമാരാ, സുന്ദരീതിലകമായ സീതയെ–പൂർണ്ണചന്ദ്രവദനയും പത്മപത്രായതാക്ഷിയുമായ ധർമ്മപത്നിയെ–ഓർമ്മിപ്പിക്കുകയാണു് എല്ലാ വസ്തുക്കളും. വിചിത്രവർണ്ണോജ്ജ്വലമായ ഗിരിസാനുക്കളിൽ മാനുകഠം ഇണകളൊത്തു് വിഹരിക്കുന്നതും, ഏകാകിയായി ഞാനിവിടെനിന്നു് ദുഃഖിക്കുന്നതും കാണു. മദമിയന്ന പക്ഷികഠം ഇടതിങ്ങിയ ഈ പാർശ്വങ്ങളിൽ സുഖം എനിക്കു് ഉണ്ടാകണമെങ്കിൽ എന്റെ പത്നിയെ കണ്ടുകിട്ടണം. ലക്ഷ്മണാ, അഭിരാമിയായ മൈഥിലി എന്നോടൊന്നിച്ചു് ഈ പമ്പാതീരത്തിലെ ഇളംകാററു് ഏല്ക്കുമ്പോഴേ എനിയ്ക്കു് സ്വസ്ഥതയുണ്ടാകു; എന്റെ ജീവൻ നിലനില്ക്കു. ഒന്നുതീർച്ചയായി പറയാം; ഭാഗ്യശാലികഠക്കല്ലാതെ, താമരകളുടേയും കല്ഹാരപുഷ്പങ്ങളുടേയും സുഗന്ധപൂരിതമായ ഈ പമ്പാതെന്നൽ ഏല്ക്കുവാൻ സാധിക്കുകയില്ല. അത്രമാത്രം പുണ്യകർമ്മങ്ങഠംചെയ്ത ജീവനല്ലാതെ ഈ പാവനപ്രദേശത്തിൽ എത്തുവാൻ കഴിയുമോ?

കമലദളാക്ഷിയായ മാനിനീമണി എന്നെ വേർപെട്ടു് എങ്ങിനെയാണു് ഒററയ്ക്കു് ജീവിക്കുക? ലക്ഷ്മണാ, ജനമദ്ധ്യത്തിൽവെച്ചു് സീതാപിതാവു്–ധർമ്മജ്ഞനും സത്യംമാത്രം പറയുന്നവനുമായ ജനകമഹാരാജാവു്–എന്നോടു് കുശലപ്രശ്നം ചെയ്യുമ്പോഠം ഞാനെന്താണു് ഉത്തരം പറയുക? അച്ഛന്റെ ആജ്ഞയനുസരിച്ചു് ദണ്ഡകാരണ്യത്തിലേക്കുപോന്ന ഭാഗ്യഹീനനായ എന്റെ ഒന്നിച്ചു് നിഴലെന്നപോലെ പിൻതുടൎന്ന സീതയെവിടെ? രാജ്യത്തുനിന്നു് നിഷ്കാസിതനായ എന്റെ ജീവനെ നിലനിത്തിയതു് സീതയാണു്. അവളെക്കൂടാതെ എങ്ങിനെയാണു് ഞാൻ ജീവിക്കുക? കുമാരാ, ഞാനൊരു നിർദ്ദയനാണു്.

കളങ്കലേശമില്ലാത്ത ആനനം, സുസ്നിഗ്ദ്ധങ്ങളായ പക്ഷ്മങ്ങളും അക്ഷികളും, പത്മിനീനായികക്കുള്ള സുഗന്ധം ഇവയെല്ലാമൊത്തുചേൎന്ന മൈഥിലിയെ കാണാതെ എന്റെ ഹൃദയം തളരുന്നു. മോഹനമന്ദസ്മിതത്തോടെ, സുസ്വരത്തിൽ സുസ്പഷ്ടാക്ഷരത്തിൽ, സദ്ഗുണയുക്തങ്ങളായ വാക്കുകഠം, എന്റെ അനുജാ എന്നാണിനി കേഠക്കുക?

ദണ്ഡകാരണ്യത്തിൽ, കാമദേവശരവർഷപ്രഹരത്താൽ ദുഃഖിതനായി വസിച്ചിരുന്ന എന്നെ അഴലൊട്ടുമില്ലാത്ത ആനന്ദഹൃദയനാക്കി ആശ്വസിപ്പിച്ചിരുന്നതു് ജനകരാജപുത്രിയായിരുന്നു. അയോദ്ധ്യയിൽ എത്തുന്ന എന്നോട്", അമ്മ കൌസല്യാദേവി, സീതയെവിടെ? സുഖമല്ലെ? എന്നുംമററും ചോദിക്കുമ്പോഠം ഞാനെന്താണു് ഉത്തരം പറയേണ്ടതു്? ഭ്രാതൃസ്നേഹിയായ ഭരതനെ നീ പോയി കാണു. ജാനകി പിരിഞ്ഞിരിക്കുന്ന എനിക്കു് അവരെയെല്ലാം കാണുവാനോ ജീവിച്ചിരിക്കുവാനോ സാദ്ധ്യമല്ല.''

മഹാത്മാവായ ശ്രീരാമചന്ദ്രൻ, നങ്കൂരംപോയൊരു കപ്പൽ സാഗരമദ്ധ്യത്തിൽ കരകാണാതെ കറങ്ങുന്നതുപോലെ, ദുഃഖനിശ്വാസങ്ങളുതിർത്തുകൊണ്ടു് ആവൽവിരിപ്പിലിരുന്നു. കാലമാകുന്ന സർപ്പത്താൽ ചുററപ്പെട്ടു് ഏററവും വിഷമിക്കുന്നൊരനാഥനെപ്പോലെ ഇരിക്കുന്ന അഗ്രജനോടു് വാഗ്മിയായ അനുജൻ; ശക്തവും യുക്തവുമായ വാക്കുകഠം പറഞ്ഞു:—

''മഹാപ്രഭോ, പുരുഷോത്തമനായ അവിടുന്നു് വെറുമൊരു സാധാരണ മനുഷ്യനെപ്പോലെ വ്യസനിക്കുകയോ? മംഗളസ്വരൂപിയായ അവിടുന്നു് ദുഃഖമടക്കണേ. എന്തുവന്നാലും എന്തിനെ ഉപേക്ഷിക്കേണ്ടിവന്നാലും, അവിടുത്തെപ്പോലുള്ളവർ ധർമ്മത്തെ രക്ഷിക്കുകയല്ലെ വേണ്ടതു്. ധർമ്മത്തിൽ അടിയുറച്ച ബുദ്ധിയുള്ളവർക്കു് അസാദ്ധ്യമായി എന്തൊന്നാണുള്ളതു്? ദുഃഖസാഗരമദ്ധ്യത്തിൽ നിമഗ്നരായാൽക്കൂടി സ്ഥിതപ്രജ്ഞന്മാരുടെ ബുദ്ധി ചലിക്കുമോ? മാത്രമല്ല, ആ സന്ദർഭത്തിൽ ധീരത വർദ്ധിക്കുകയും ചെയ്യും. കാലവിപര്യയത്തിൽ അവിടുത്തെപ്പോലെയുള്ളവർ തളരുകയോ? കാററിൽ മാമല ഇളകുകയോ? ജലപ്രവാഹശക്തിയിൽ മഥിതയായൊരു കിന്നരിയെ, കിന്നരൻ എന്നപോലെ, വൈദേഹിയെക്കുറിച്ചു് ദീനരൂപത്തിൽ അവിടുന്നു് വ്യസനിക്കരുതേ.

പുരുഷോത്തമനായ ജ്യേഷ്ഠാ, എൻെറ ജ്യേഷ്ഠത്തിയെപ്പോലെയുള്ളൊരു ദേവിയെക്കൂടി ഒരിക്കലും കാണുവാൻ സാദ്ധ്യമല്ല. എന്നാൽ, എല്ലാം ഉപേക്ഷിച്ചും സ്വീകരിക്കേണ്ട ഒന്നുണ്ടു്; ധർമ്മം. കാലം അല്പമൊന്നു് വിപരീതമായാൽ, സഹിക്കാൻ കഴിയാത്തവർ പാമരന്മാരാണു്. വിജ്ഞന്മാർ ദുഷ്കാലത്തിൻെറ മുന്നിൽ തലകുനിച്ചു് കണ്ണീരൊഴുക്കുകയല്ല, സമാധാനഹൃദയത്തോടെ—ധീരതയോടെ—നേരിടും. ദിവ്യങ്ങളായ സുഖഭോഗങ്ങളോ, രാജ്യലാഭങ്ങളോ, ഉപേക്ഷിക്കേണ്ടിവന്നാൽക്കൂടി ആത്മജ്ഞാനികളായവർ ചഞ്ചലഹൃദയരായിത്തീരുകയില്ല.

മേഘത്തിന്നു് സൂര്യനെ അല്പനേരം മറയ്ക്കുവാൻ സാധിച്ചേക്കും. എന്നാൽ, പൂർവ്വാധികം ശക്തിയോടെ ചണ്ഡകിരണൻ പ്രശോഭിക്കുകയല്ലെ പതിവു്?

പ്രഭോ, അവിടുത്തെ താല്ക്കാലികമായി ആവരണംചെയ്ത ദുഃഖാന്ധകാരത്തെ ധീരകിരണങ്ങൾ നീക്കണേ. സുഖദുഃഖങ്ങളാകുന്ന ഉത്തമാശ്വങ്ങളെ നിയന്ത്രിക്കയാണല്ലൊ, അവിടുത്തെപ്പോലെയുള്ള വീരപുരുഷന്മാർ ചെയ്യുക. മനസ്സിനെ ദുഃഖത്തിലേക്കു് തിരിക്കുകയോ? സാധാരണമനുഷ്യന്നു് സങ്കല്പിക്കുവാൻപോലും സാദ്ധ്യമല്ലാത്ത സമുദ്രതരണംപോലെ, വനവാസം കഴിഞ്ഞു് സന്തുഷ്ടഹൃദയനായി അനശ്വരയശസ്സിനേയും ധർമ്മത്തേയും അവിടുത്തേക്കു് ലഭ്യമാകും. ഇപ്പോൾ നാം ചെയ്യേണ്ടതു്, ദേവിയെ ഏതൊരുവനാണോ കൊണ്ടുപോയിട്ടുള്ളതു്, അവനെ അന്വേഷിക്കുകയാണു്.

സ്വന്തം ജീവനാശത്തിന്നുവേണ്ടി ജ്യേഷ്ഠത്തിയെ കൊണ്ടുപോയവൻ, കാലബന്ധിതനായിക്കഴിഞ്ഞു. അവനെ നിഗ്രഹിച്ചു് ദേവിയെ സ്വീകരിച്ചു് അവിടുന്നു് സസുഖം വാഴും. ഇപ്പോൾ വിഷാദമൂകനായിരിക്കരുതേ. പ്രിയജനവിരഹക്ലേശം തല്ക്കാലം ഒഴിവാക്കണേ. നനഞ്ഞതിരിയാണെങ്കിലും എണ്ണ ധാരാളമുണ്ടെങ്കിൽ കത്തും. വിയോഗവ്യഥയുണ്ടാകാതെ ദേവിയെ അന്വേഷിക്കാൻ ഉറയ്ക്കണേ.

പാതാളത്തിലോ അതിന്നപ്പുറത്തോ രാവണൻ ഒളിക്കട്ടെ. അതവന്റെ ജീവിതം അവസാനിച്ചു എന്നതു് തീർച്ചയല്ലെ? മഹാപാപിയായ ആ രാക്ഷസമുഖ്യന്റെ വിവരങ്ങൾ വിശദമായറിയുക. ഒന്നുകിൽ അവൻ എന്റെ ജ്യേഷ്ഠത്തിയെ ഉപേക്ഷിക്കും; അല്ലെങ്കിൽ ജീവനെ വെടിയും; തീർച്ച.

ജ്യേഷ്ഠത്തിയേയുംകൊണ്ടു് രാവണൻ ദിതിയുടെ ഉദരത്തിൽപ്പോയി ഒളിച്ചാലും, അവിടുത്തെ അനുവാദവും അനുഗ്രഹവുമുണ്ടെങ്കിൽ ഈ അനുജൻ അവനെ വിടില്ല; ദേവിയെ ആ അസുരൻ നമ്മെ ഏല്പിച്ചുതന്നില്ലെങ്കിൽ അവന്റെ കഥ കഴിഞ്ഞു. പ്രഭോ, അവിടുന്നു് ഈ ദീനഭാവം വിട്ടു് സ്വസ്ഥഹൃദയനാകണം.

അർത്ഥം നശിച്ചവന്നു് യാതൊന്നും ചെയ്യാതെ, അതിനെ വീണ്ടെടുക്കുവാൻ സാധിക്കുമോ? ഉത്സാഹമാണു് ബലം. ഉത്സാഹത്തിന്നപ്പുറത്തു് എന്തൊരു ബലമാണുള്ളതു്? ഉത്സാഹിയായ ഒരുവന്നു് ഈ ലോകത്തിൽ അസാദ്ധ്യം എന്നൊന്നു് ഉണ്ടോ? അവനവന്റെ കൃത്യങ്ങളിൽ, ഉത്സാഹശാലികൾ തളരുക

പതിവില്ലല്ലൊ. നമുക്ക് ഉത്സാഹത്താൽ മാത്രം ദേവിയെ ലഭിക്കും. ദുഃഖത്തെ വലിച്ചെറിയൂ. കാമദേവന്ന് അവിടുത്തെപ്പോലെയുള്ളവർ കീഴടങ്ങുകയോ? മഹാപ്രഭുവും മഹാത്മാവുമായ അവിടുത്തേക്ക് എല്ലാ ആത്മതത്വങ്ങളും കരതലാമലകംപോലെ അറിയുകയും ചെയ്യുമല്ലൊ."

സൌമിത്രിയുടെ അർത്ഥപൂർണ്ണമായ വാക്കുകൾ ശ്രീരാമചന്ദ്രസ്വാമിക്ക് പെട്ടെന്ന് ഒരു പരിവർത്തനം വരുത്തി. വ്യസനംകൊണ്ടുണ്ടായിരുന്ന നിരാശ പരിത്യജിച്ചു. ഘനബുദ്ധി സ്വീകരിച്ചു.

അചിന്ത്യപരാക്രമിയായ ശ്രീരാമചന്ദ്രൻ എഴുന്നേററു; ധീരധീരം പുറപ്പെട്ടു. ഇളംതെന്നലേററ് മന്ദംമന്ദം ചാഞ്ചാടുന്ന ഉത്തമവൃക്ഷങ്ങൾ തിങ്ങിയ മനോഹര പമ്പയെ പിന്നിട്ടു. നീർച്ചോലകൾ, വനതലങ്ങൾ, ഗുഹകൾ, എന്നിവയിൽ സൂസൂക്ഷ്മം നോക്കിക്കൊണ്ടു്, മഹാമനസ്കനായ ദാശരഥി സഹോദരനൊന്നിച്ച്, ഇടയ്ക്കിടെ ദുഃഖത്തിൻെറ പ്രഹാരം കൊള്ളുന്ന ഹൃദയത്തോടെ ദേവിയേയും അന്വേഷിച്ച് നടന്നു. മത്തമാതംഗതുല്യനും, അപ്രമത്തനുമായ ലക്ഷ്മണൻ ധർമ്മംകൊണ്ടും അവാച്യശക്തികൊണ്ടും അഗ്രജനെ സംരക്ഷിക്കുവാൻ തയ്യാറായി നിഴലെന്നപോലെ അനുഗമനം ചെയ്തു.

അത്ഭുതസ്വരൂപികളായ രഘുനന്ദനന്മാരെ, ഋശ്യമൂകാചലപ്രാന്തത്തിൽ സഞ്ചരിച്ചിരുന്ന കപീശ്വരൻ പെട്ടെന്ന് കണ്ടു. നടുങ്ങി. നിശ്ചലനായിനിന്നു. വീരവീരന്മാരായ ദശരഥപുത്രന്മാർ, ഘോരാരണ്യത്തിൽ നടക്കുന്നതു്, മഹാത്മാവായ സുഗ്രീവൻ കണ്ടപ്പോൾ ഭയംകൊണ്ട് സ്തംഭിച്ചു; ദുഃഖവിവശനായി. ഓജസ്വികളായ ശ്രീരാമലക്ഷ്മണന്മാരെ കണ്ട സുഗ്രീവാദിവാനരപ്രമുഖന്മാർ, സദാ കപിസേവിതവും ശരണാഗതന്മാർക്ക് സുഖസന്ദായകപുണ്യസ്ഥലവുമായ ആശ്രമത്തിലേക്ക് ചാടിയോടിപ്പോയി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്കിന്ധാകാണ്ഡം ഒന്നാം സർഗ്ഗം അവസാനിച്ചു.

---

## രണ്ടാംസർഗ്ഗം [ഹനുമത്പ്രേഷണം]

ശ്രേഷ്ഠങ്ങളായ ശസ്ത്രാസ്ത്രങ്ങൾ ധരിച്ച് ദിവ്യസ്വരൂപധാരികളായി നിർഭയം സഞ്ചരിക്കുന്ന ശ്രീരാമലക്ഷ്മണന്മാരെ കണ്ട സുഗ്രീവൻ പലതും സംശ

യിച്ചു. ഹൃദയം അതിവേഗത്തിൽ മിടിക്കുവാൻ തുടങ്ങി. നിൽപ്പ് ഉറക്കാതായി. അമിതബലശാലികളായ അവരെ കാണുന്തോറും മനസ്സ് ചഞ്ചലമായി. ഭയംകൊണ്ട് ആകെ അവശനായി. ഗുരുലഘുത്വങ്ങൾ ആലോചിച്ച ധർമ്മാത്മാവായ സുഗ്രീവൻ അതിഭയത്തോടെ അമാത്യന്മാരെ വിളിച്ചു. ഇതിനുമുമ്പ് ഒരിയ്ക്കലും ഇത്രമാത്രം ഭയം സുഗ്രീവനുണ്ടായിട്ടില്ല. പേടിച്ചരണ്ടുകൊണ്ട്:—

"ഇവർ തീർച്ചയായും ബാലിയുടെ ചാരന്മാരാകും. ഈ ദുർഗ്ഗമമാർഗ്ഗത്തിൽ, ഘോരാരണ്യത്തിൽ, മരവുരിയും ധരിച്ച് കപടവേഷത്തിൽ വരുകയാണ്."

വില്ലാളിവീരന്മാരായ ശ്രീരാമലക്ഷ്മണന്മാരെ സുഗ്രീവസചിവന്മാരും കണ്ടു. ആ പർവ്വതപാർശ്വത്തിൽനിന്ന് മറെറാരു ഗിരിശൃംഗത്തിലേക്ക് പെട്ടെന്ന് എടുത്തുചാടി. മന്ത്രിമാർ നാലുപുറവുംനിന്ന് യൂഥപശ്രേഷ്ഠനായ കപിവര്യനെ രക്ഷിക്കുവാൻ തയാറായി. ഒരു പർവ്വതത്തിൽനിന്ന് മറെറാരു ഗിരിശൃംഗത്തിലേക്ക് എല്ലാവരും ഒന്നിച്ച ചാടിയ ഊക്കിൽ മലപോലും ഒന്ന് കുലുങ്ങി. മഹാശക്തന്മാരായ കപികളുടെ ചാട്ടത്തിൽ പൂത്തും കായ്ചും നില്ക്കുന്ന വന്മരങ്ങൾകൂടി കടപുഴങ്ങി. മാനുകൾ, പുലികൾ, കാട്ടുപൂച്ചകൾ എന്നീ മൃഗങ്ങൾ നടുങ്ങിനിന്നു.

ബാലിയുടെ കാപട്യമാണിതെന്ന് സംശയിച്ച് പേടിച്ച സുഗ്രീവനോട് വാഗ്മിയായ വായുപുത്രൻ പറഞ്ഞു:—

"ബാലിയെക്കുറിച്ചുള്ള പരിഭ്രമം ആക്കും ഉണ്ടാകരുത്. ഋശ്യമൂകപർവ്വതമാണിത്. ഇവിടെ ബാലിയിൽനിന്ന് ഒട്ടും ഭയപ്പെടേണ്ട. വാനരരാജാവായ അവിടുന്ന് ഏതൊരാളെ പേടിച്ച് ഇങ്ങോട്ട് ഓടിപ്പോന്നുവോ, ആ ക്രൂരസ്വരൂപിയും ക്രൂരനുമായ ബാലിയെ ഇവിടെയെങ്ങും കാണുന്നില്ല. അഗ്രജനാണെങ്കിലും, പാപിയായ ബാലിയാലാണല്ലൊ അവിടേക്ക് ഭയം. ആ ദുഷ്ടനെ ഈ പരിസരത്തിലെങ്ങും കാണാത്തതിനാൽ പരിഭ്രമിക്കേണ്ട ആവശ്യമില്ല. മരഞ്ചാടികൾക്ക് ഉണ്ടാകുന്ന ആലോചനക്കുറവ് അവിടുത്തേക്കും ഉണ്ടായി എന്നുമാത്രം. മനസ്സ് ചഞ്ചലമായപ്പോൾ, ബുദ്ധിമാനാണെങ്കിലും വിവേകം അവിടുത്തേക്ക് അല്പം കുറഞ്ഞുപോയി. വിജ്ഞാനിയും മതിമാനുമായ അവിടുന്ന് ഇംഗിതങ്ങൾ അറിഞ്ഞു് നിർവ്വഹിക്കണം. ആലോചന അല്പംപോലും പിഴച്ചാൽ—ബുദ്ധിപതറിയാൽ—രാജാവിന്ന് എല്ലാവരേയും ഒതുക്കി ഭരിക്കുവാൻ സാധിക്കില്ല."

ശ്രീഹനുമാന്റെ സദ്വാക്കുകൾ കേട്ട സുഗ്രീവൻ അതേപോലെത്തന്നെ ഉത്തരം പറഞ്ഞു:—

"ആജാനുബാഹുക്കളായ ഇവരെ നോക്കു. നീണ്ട കണ്ണുകൾ, വാൾ വില്ല് തുടങ്ങിയ ആയുധങ്ങൾ, ദേവകുമാരതുല്യരായ ഈ യുവകേസരികളെ കണ്ടാൽ ആർക്കാണ് ഭയം തോന്നാതിരിക്കുക? ബാലിയുടെ ചാരന്മാരാകാൻ വിരോധമില്ലാത്തവരാണ്, ഈ പുരുഷപുംഗവന്മാർ. ഗൂഢസഞ്ചാരികളായ ശത്രുക്കളെ ഏതൊരാളും മനസ്സിലാക്കിവെക്കണം. അല്പന്മാരെ വിശ്വസിച്ചാൽ, തഞ്ചം കിട്ടിയാൽ അവർ ചതിക്കും; അടിക്കുട്ടും. ബാലി, കാര്യങ്ങളിലെല്ലാം അതിബുദ്ധിമാനാണ്. സഹായം കുറഞ്ഞ ശത്രുക്കളെ, ബുദ്ധിവിചക്ഷണനായ രാജാവ് നിഗ്രഹിക്കും. അതുകൊണ്ട് അവരെ അറിയണം. പ്രാകൃതനായൊരു വാനരനെപ്പോലെ ഹനുമാൻ തന്നെ അവരുടെ അടുത്തുചെന്ന് സ്വരൂപം, ഭാവം, ചേഷ്ട, സംഭാഷണം എന്നിവയാൽ ഉള്ള് അറിയണം. നിർമ്മലഹൃദയന്മാരാണെന്ന് ബോദ്ധ്യം വന്നാൽ എന്റെ പ്രതിനിധിയായി അവരോട് വർത്തമാനങ്ങൾ ആരാഞ്ഞ് അറിയൂ. ധനുർബാണപാണികളായി ഈ വൻകാട്ടിൽ വരുവാൻ കാരണമെന്ത് എന്നറിയണം. അവർ ദുഷ്ടതയുള്ളവരോ അല്ലയോ എന്ന് സംഭാഷണം കൊണ്ട് അറിയാമല്ലോ."

വാനരേന്ദ്രന്റെ നിർദ്ദേശമനുസരിച്ച് ആഞ്ജനേയർ ശ്രീരാമലക്ഷ്മണന്മാരുടെ സമീപത്തിലേക്ക് പോകുവാൻ ഒരുങ്ങി. ഭീതഭീതനായിട്ടാണ് സുഗ്രീവൻ ഇത്രയും പറഞ്ഞതുതന്നെ. അതിപ്രഭാവശാലിയായ ഹനുമാൻ, അമിതബലവാനായ ലക്ഷ്മണനൊത്തുനില്ക്കുന്ന ശ്രീരാമസന്നിധിയിലേക്ക് സാനന്ദം നടന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം രണ്ടാം സർഗ്ഗം അവസാനിച്ചു.

---

## മൂന്നാംസർഗ്ഗം (സുഗ്രീവവൃത്താന്തനിവേദനം)

മഹാത്മാവായ സുഗ്രീവന്റെ അഭിപ്രായം തികച്ചും മനസ്സിലാക്കിയ മാരുതി, ഋശ്യമൂകാചലാഗ്രത്തിൽനിന്ന്, ദശരഥനന്ദനന്മാർ ഉള്ള സ്ഥലത്തേക്ക് ചാടി. അമിതബുദ്ധിമാനായ വാനരേന്ദ്രൻ ആലോചിച്ചു:—"എന്തെങ്കിലും ചതി സംഭവിച്ചാലോ."

വായുപുത്രൻ കപിരൂപം ഉപേക്ഷിച്ചു. ഒരു സന്ന്യാസിയുടെ വേഷത്തിൽ മാറി. ഏററവും വിനയത്തോടെ അനിലാത്മജൻ രഘുവീരന്മാരുടെ സമീപത്തു ചെന്നു് നമസ്കരിച്ചു് മനോഹരവാക്കുകൾകൊണ്ടു് അവരെ സ്തുതിച്ചു. ആ സത്യപരാക്രമികളോടു് സാദരം, യഥേഷ്ടം, നിർഭയം ചോദിച്ചു:—

"അമേയതേജസ്വികളായ തിരുമേനിമാർ രാജർഷിമാരാണോ? ദേവന്മാരാണോ? മനോമോഹനരൂപരായ നിങ്ങൾ, വ്രതചര്യയിൽ താപസവൃത്തിയാർന്നതിനും, ഈ ഘോരകാനനത്തിൽ വന്നുചേർന്നതിനും കാരണമെന്താണാവോ? ക്രൂരങ്ങളായ കാട്ടുമൃഗങ്ങൾക്കും കാടന്മാർക്കുംകൂടി ഭയമേകുന്ന നിങ്ങൾ, പമ്പാതീരത്തുള്ള തരുവൃന്ദങ്ങളെ നോക്കിക്കൊണ്ടു്, നിർമ്മലജലവാഹിനിയായ പമ്പയെത്തന്നെ പ്രശോഭിപ്പിക്കുന്നു. അമിതധീരന്മാരും, കനകനിറമുള്ളവരും, എന്നാൽ വല്കലാദികൾ ധരിച്ചവരും, ഈ മൃഗങ്ങൾക്കുകൂടി പരിഭ്രമമുണ്ടാക്കുന്ന പരിഘഭുജന്മാരുമായ നിങ്ങൾ ഇടക്കിടക്കിങ്ങിനെ ദീർഘനിശ്വാസമിടുവാൻ കാരണമെന്തു്?

സിംഹത്തിൻെറ നോട്ടംപോലെയുള്ള നോട്ടം, മൃഗരാജനേക്കാൾ പരാക്രമം, മഴവില്ലു് തൊഴുന്ന ചാപം, ഏതു ശത്രുവിനേയും നിഷ്പ്രയാസം ജയിക്കുവാനുള്ള പ്രാഗല്ഭ്യം, അതുല്യമായ അഴകു്, അചിന്ത്യമായ ശ്രീ, മദഗജത്തിൻെറ തുമ്പിക്കൈപോലെയുള്ള ബാഹുക്കൾ, മഹാവൃഷഭവിക്രമം, അമിതതേജസ്സു്, ഇങ്ങിനെ പുരുഷോത്തമരായ ഭവാന്മാരുടെ കാന്തികൊണ്ടു്, ഈ മാമലതന്നെ തിളങ്ങുന്നു. ഈ ദുർഗ്ഗമവനത്തിൽ, ജടാഭാരവുമേന്തിക്കൊണ്ടു് ദേവസന്നിഭരായി സഞ്ചരിക്കുന്ന ഭവാന്മാർ നാടുവാഴേണ്ടവരാണു്; സംശയമില്ല. രൂപസാദൃശ്യം ഒത്തിണങ്ങിയ നിങ്ങൾ ദേവലോകത്തിൽനിന്നു്, പമ്പാതീരവനശോഭകണ്ടാസ്വദിക്കുവാൻവേണ്ടി വന്നവരെപ്പോലെയാണു് തോന്നുക. അല്ലെങ്കിൽ, സൂര്യനും ചന്ദ്രനും മനുഷ്യരൂപമെടുത്തു്, യദൃച്ഛയാ ഭൂമിയിൽ വന്നതുമാകാം.

തണ്ടാരിതൾക്കണ്ണുകൾ, സിംഹസ്കന്ധങ്ങൾ, പരിഘതുല്യപാണികൾ; നിങ്ങൾ മദവൃഷഭതുല്യരും മഹോത്സാഹികളുമാണു്. ദിവ്യാഭരണജാലങ്ങളണിയേണ്ട, ദേവതുല്യരായ, നിങ്ങൾ മനുഷ്യരൂപത്തിൽ നടക്കുന്നതെന്താണു്? അലങ്കാരങ്ങളണിയാത്തതെന്തു്?

വിന്ധ്യൻ, മേരു തുടങ്ങിയ മാമലകളും, ഘോരഗഹനവനങ്ങളും, അപാരസാഗരങ്ങളുമൊത്ത മന്നിടമാകെ നിഷ്പ്രയാസം കാത്തുരക്ഷിക്കുവാൻ ഭവാന്മാർക്കു് സാധിക്കുമല്ലൊ. അപൂർവ്വദൃഷ്ടമായ യോഗ്യതയാണു് നോക്കുന്തോറും കാണുന്നതു്.

വിചിത്രചിത്രങ്ങളോടുകൂടിയ മുഷ്ടവാണെങ്കിലും ഉഗ്രമായ ധനുസ്സുകറം, പൊന്നണിഞ്ഞ ഇന്ദ്രവജ്രംപോലെ പ്രകാശിക്കുന്നു. ആവനാഴിയിൽ നിറഞ്ഞുകാണുന്ന ഈ നിശിതബാണങ്ങറം ഘോരാഗ്നിജ്വാലകറംപോലെ ഏതൊരു ജീവന്റേയും അന്ത്യമേകുന്നവയാണ്, തീർച്ച. തങ്കപ്പിടിയുള്ള–നീളവും വീതിയുമുള്ള–ഈ തീക്ഷ്ണ ഖഡ്ഗങ്ങറം ഉറയൂരിയ ഉഗ്രസർപ്പങ്ങളെപ്പോലെ തോന്നുന്നു. പ്രഭുശ്രേഷ്ഠന്മാരായ ഭവാന്മാർ എന്താണ് യാതൊന്നും എന്നോട് സംസാരിക്കാത്തതു്?

ധർമ്മാത്മാവായ സുഗ്രീവൻ വാനരരാജാവാണെങ്കിലും, അഗ്രജൻെറ വഞ്ചനയാൽ ഈ അടവിയിൽ ചുററിത്തിരിഞ്ഞു് ദുഃഖിതനായി വാണുകൊണ്ടിരിക്കുന്നു. പ്രഭോ, കപീന്ദ്രനായ അദ്ദേഹം കല്പിച്ചയച്ചുവന്ന ഒരു വാനരനാണ് ഞാൻ. എൻെറ പേർ ഹനുമാൻ എന്നു്. ധാർമ്മികാഗ്രഗണ്യനായ സുഗ്രീവൻ ഭവാന്മാരോട് സഖ്യം ആഗ്രഹിക്കുന്നു.

പ്രഭോ, അദ്ദേഹത്തിൻെറ അമാത്യനായ ഞാൻ വായുസുതനാണ്. കാമരൂപിയായതിനാൽ സന്യാസിവേഷംകൊണ്ടു എന്നുമാത്രം. കപീന്ദ്രൻെറ ആഗ്രഹമേകുവാൻ, ഭവാന്മാരുടെ സമീപത്തിലേക്ക് വന്നു.''

വശ്യവാക്കുകളായ ശ്രീരാമലക്ഷ്മണന്മാരോട്, വാക്യജ്ഞനായ മാരുതി ഇത്രയും പറഞ്ഞു് നിശ്ശബ്ദനായി തൊഴുതുനിന്നു.

ആഞ്ജനേയരുടെ വാക്കുകറം ശ്രീരാമചന്ദ്രനെ സുപ്രസന്നചിത്തനാക്കി. ഏററവും വിനീതനായി അടുത്തുനില്ക്കുന്ന അനുജനോട്:—

''പരന്തപനായ ലക്ഷ്മണാ; വമ്പനായ വാനരരാജാവു് സുഗ്രീവനെ, അന്വേഷിച്ചു പുറപ്പെട്ട നമ്മുടെ അടുത്തേക്ക്, അദ്ദേഹത്തിൻെറ സചിവൻ വന്നുചേന്നു. വാഗ്മിയായ മന്ത്രിസത്തമനോട് സ്നേഹപൂർണ്ണങ്ങളായ വാക്കുകറം നീ പറയൂ. സൌമിത്രീ, ഋക്–യജസ്സ്–സാമം–എന്നീ വേദത്രയങ്ങറം ശരിക്ക് പഠിക്കാത്തവനു് ഇത്രയും ഭംഗിയായി സംസാരിക്കുവാൻ സാദ്ധ്യമല്ല. ലക്ഷ്മണാ, വ്യാകരണശാസ്ത്രം മുഴുവൻ ഇവന്നറിയാം. ഇത്രയധികം സംസാരിച്ചിട്ടും ഒരൊററ അപശബ്ദമെങ്കിലും, ഇവൻെറ നാവിൽനിന്നു് വന്നിട്ടില്ല. വർത്തമാനം പറയുമ്പോറം, മുഖത്തിനോ നെററിക്കോ, പുരികങ്ങറംക്കോ, കണ്ണുകറംക്കോ, മററുമുള്ള ഏതെങ്കിലും അവയവങ്ങറംക്കോ ഒരു ഗോഷ്ഠിയും ഉണ്ടായിട്ടില്ല. ഗുരുവും ലഘുവുമായ അക്ഷരങ്ങറം, വ്യക്തമായും, മാത്രകറം ചുരുങ്ങുകയോ അധികരിക്കുകയോ ചെയ്യാതെ, ധൃതിയില്ലാതെ, സുസ്പഷ്ടമായും, മദ്ധ്യസ്വരത്തിൽ, നല്ല ഭാഷയിൽ, കണ്ഠത്തിൽനിന്നു് പുറപ്പെട്ടിരുന്നതു് ശ്രദ്ധിച്ചില്ലേ?

കുമാരാ, മൂന്നുസ്ഥാനങ്ങളിൽനിന്നുത്ഭവിക്കുന്ന വർണ്ണങ്ങളൊത്തുചേർന്ന, ഈ സംസ്കൃതവാക്കുകൾ കേട്ടാൽ, വാളോങ്ങിയ വൈരിപോലും സന്തുഷ്ടഹൃദയനാകും. അതിവിജ്ഞനായ ഒരുവനുമാത്രമേ ഇത്തരത്തിൽ സംസാരിക്കുവാൻ സാധിക്കൂ. ഹേ ശാന്താത്മാവായ അനുജാ, സംശയമില്ലാതെ, വക്രതയില്ലാതെ, താമസമില്ലാതെ, ധൃതിയില്ലാതെ പറഞ്ഞവാക്കുകൾ ഏവനെയാണ് അനുവർത്തിപ്പിക്കാതിരിക്കുക? ഇത്തരത്തിലുള്ള ഒരു ദൂതൻ ഇല്ലാത്ത രാജാവ് ഭരണം എങ്ങിനെ കാര്യക്ഷമമാക്കും? ഉദ്ദേശിച്ച കാര്യങ്ങളെല്ലാംതന്നെയും, ഇങ്ങിനെയൊരു ദൂതനുണ്ടെങ്കിൽ, അനായാസമായി സാധിക്കും."

അഗ്രജൻെറ അർത്ഥപൂർണ്ണങ്ങളായ വാക്കുകൾ, വാഗ്മിയായ സൌമിത്രി കേട്ടു. വശ്യവാക്കായ ഹനൂമാനോട്:—

"അല്ലയോ വിജ്ഞാ, മഹാനുഭാവനായ സുഗ്രീവൻെറ ഗുണങ്ങൾ ഞങ്ങൾക്ക് അറിയാം. കപീന്ദ്രനെ അന്വേഷിച്ചുകൊണ്ടുതന്നെയാണ് ഞങ്ങൾ വരുന്നതും. വായുപുത്രാ, സുഗ്രീവൻെറ പ്രതിനിധിയായി വന്ന അങ്ങ് പറയുന്നതുപോലെ എല്ലാം ചെയ്യാം."

അതിസമർത്ഥമായ വാക്കുകൾ മാരുതിയെ ഏററവും സന്തുഷ്ടനാക്കി. "എല്ലാം വിജയത്തിലേക്ക്." ആ പ്രൌഢഹൃദയം മന്ത്രിച്ചു. ശ്രീരാമസുഗ്രീവന്മാരുടെ സഖ്യത്തിന്നു് ആഗ്രഹം പൂർണ്ണമായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാൽമീകി വിരചിതമായ ആദികാവ്യത്തിൽ കിഷ്കിന്ധാകാണ്ഡം, മൂന്നാം സർഗ്ഗം അവസാനിച്ചു.

---

## നാലാം സർഗ്ഗം. (സുഗ്രീവസമീപഗമനം)

ലക്ഷ്മണൻെറ കാര്യമാത്രപ്രസക്തമായ സംഭാഷണം ഓർക്കുന്തോറും വായുനന്ദനൻെറ ഹൃദയം ആനന്ദിച്ചു. ഹൃദയം സ്വയംപറഞ്ഞു:—

"മഹാത്മാവായ സുഗ്രീവന്നു് വാനരരാജ്യം ഭരിക്കുവാൻ സാധിക്കും എന്നതു് തീർച്ചയായി. സ്ഥിതപ്രജ്ഞരായ ഈ പുരുഷോത്തമന്മാർ വന്നുചേർന്നുവല്ലോ."

നിറഞ്ഞസന്തോഷത്തോടെ ശ്രീരാമനോട് സാദരം:—

"പ്രഭോ, അനുജനുമൊന്നിച്ച്, ദുർഗ്ഗമവും വ്യാളാദിമൃഗസേവിതവുമായ ഈ പമ്പാവനത്തിൽ വരുവാൻ കാരണമെന്താണാവോ?"

മാരുതിയുടെ ചോദ്യത്തിന്ന്, അഗ്രജപ്രേരണയനുസരിച്ച സൌമിത്രി ഇങ്ങിനെ ഉത്തരം പറഞ്ഞു:—

"വായുനന്ദനാ, കേട്ടാലും. അതിതേജസ്വിയും ധർമ്മവത്സലനും അയോദ്ധ്യാധിപതിയുമായ ദശരഥമഹാരാജാവ്, ക്ഷത്രിയധർമ്മത്താൽ, നാലുജാതികളേയും, സ്വകർമ്മനിരതരും സന്തുഷ്ടരുമാക്കി രാജ്യംഭരിച്ചുപോന്നു. ആ മഹാത്മാവ് ആരേയും ഉപദ്രവിച്ചിട്ടില്ല; ആരും അദ്ദേഹത്തേയും. പ്രജകൾക്കെല്ലാം കൺകണ്ടവിധാതാവിനെപ്പോലെയായിരുന്നു. അഗ്നിഷ്ടോമം തുടങ്ങിയ മഹായജ്ഞങ്ങൾ യഥാവിധിചെയ്ത അവനീശ്വരൻ, ദക്ഷിണകൾ യഥേഷ്ടം ദാനം ചെയ്തു.

ആ നരേന്ദ്രന്റെ സീമന്തപുത്രനാണ് ഇദ്ദേഹം. ശ്രീരാമൻ എന്ന അനശ്വരയശസ്സ് സമ്പാദിച്ച ജ്യേഷ്ഠൻ സർവ്വജീവജാലങ്ങൾക്കും ശരണ്യനാണ്. മഹാരാജാദശരഥാത്മജന്മാരിൽ സദ്ഗുണസമ്പന്നനുമാണ്. രാജലക്ഷ്മി അനുഗ്രഹിച്ച, സർവ്വലക്ഷണയുക്തനായ മഹാപ്രഭു, രാജ്യത്തിൽനിന്ന് നിഷ്കാസിതനായി വനവാസത്തിന്ന്, എന്നോടൊന്നിച്ചുവന്നു. ധർമ്മപത്നിയായ ദേവി സീതയും അവിടുന്ന്ഒന്നിച്ച്, ദിനാന്തഭാസ്കരനെ പ്രഭയെപ്പോലെ അനുഗമിച്ചു. അഗ്രജന്റെ ദിവ്യഗുണങ്ങളറിയുന്ന ഞാൻ കൃതജ്ഞനും അചിന്ത്യവിജ്ഞനുമായ ദേവന്റെ വെറുമൊരു ദാസൻ; എന്നാൽ അനുജനും. എന്റെ പേർ ലക്ഷ്മണൻ. മഹാത്മാവും, സുഖാർഹനും, സർവ്വജീവികൾക്കും ക്ഷേമം പ്രദാനംചെയ്യുന്നവനും താല്ക്കാലികമായി ഐശ്വര്യവിഹീനനും, പിതൃനിയോഗപ്രകാരം കാനനവാസം തുടങ്ങിയവനുമായ ജ്യേഷ്ഠന്റെ ധർമ്മദാരങ്ങളെ, കാമരൂപിയായ ഒരു രാക്ഷസൻ കട്ടുകൊണ്ടുപോയി. ആ ദുഷ്ടാഗ്രഗണ്യനെ ഞങ്ങൾ അറിയുകയില്ല.

ശാപംകൊണ്ട് അസുരനായിത്തീർന്നിരുന്ന ദനു, സുഗ്രീവൻ എന്തിനും കരുത്തുള്ളവനാണെന്ന് പറഞ്ഞു. മാത്രമല്ല; ജ്യേഷ്ഠത്തിയെ അപഹരിച്ച അസുരേന്ദ്രനെ, വീര്യവാനായ കപീശ്വരൻ അറിയുമെന്നുകൂടി പറഞ്ഞിട്ടാണ് ദനു സ്വർഗ്ഗംപൂകിയതു്. ഞങ്ങളുടെ ചരിത്രമറിയുവാൻ ആഗ്രഹിക്കുന്ന അങ്ങയോട്ട് എല്ലാം തുറന്നുപറയുകയാണ്. ഞങ്ങൾ സുഗ്രീവനെ ശരണംപ്രാപിക്കുന്നു.

ധനംവാരിക്കോരിക്കൊടുത്തു്, അതിയായ കീർത്തിസമ്പാദിച്ചു് ലോകനാഥനായി വാഴുന്ന ശ്രീരാമചന്ദ്രൻ, സുഗ്രീവനെ നാഥനാക്കുവാൻ ആഗ്രഹിക്കുന്നു.

ധാർമ്മികാഗ്രഗണ്യനായ ദശരഥചക്രവർത്തി ഒരുകാലത്തു് എവക്കും ശരണ്യനായിരുന്നു. സീമന്തപുത്രനായ ജ്യേഷ്ഠൻ എവക്കും അഭയമേകുന്നവനാണെങ്കിലും ഇന്നു് സുഗ്രീവൻെറ അടുത്തുവരുന്നു. സർവ്വജീവജാലങ്ങൾക്കും ശരണമായ രഘുവരൻ സുഗ്രീവൻെറ സമീപത്തിൽ എത്തിയിരിക്കുന്നു. എതൊരാളുടെ അനുഗ്രഹംകൊണ്ടു് ലോകംമുഴുവൻ സന്തുഷ്ടമാകുമോ ആ ദേവൻ ഇന്നു് കപിരാജാവിന്റെ കരുണയെകൊതിച്ചാണു് വന്നിട്ടുള്ളതു്. സദ്ഗുണങ്ങളെല്ലാം ഒത്തുചേന്നിരുന്ന ദശരഥഭൂപതിയെ, ഒരുകാലത്തു് മന്നവരെല്ലാം മാനിച്ചുപോന്നു. മൂത്തമകനായ ശ്രീരാമചന്ദ്രൻ ത്രിലോകവിഖ്യാതനാണു്. എന്നിട്ടും വാനരേശ്വരനായ സുഗ്രീവൻെറ മുന്നിൽ ശരണാർത്ഥിയെപ്പോലെ വന്നിരിക്കുന്നു. ദുഃഖസന്തപ്തഹൃദയനായ ജ്യേഷ്ഠനിൽ, കപിമുഖ്യനായ സുഗ്രീവൻ സന്തുഷ്ടചിത്തനാകുമെന്നു് വിചാരിക്കുന്നു.''

കണ്ണിൽ വെള്ളംനിറച്ചുകൊണ്ടു് ഇത്രയുംപറഞ്ഞ സൌമിത്രിയോടു് മാരുതി തുടന്നു:—

''ഇന്ദ്രിയങ്ങളേയും ക്രോധത്തേയും ജയിച്ച ധീരധീരന്മാരാണു് നിങ്ങൾ. നിങ്ങളെപ്പോലെയുള്ളവരെ കാണുവാൻ സാധിച്ചതു് സുഗ്രീവൻെറ ഭാഗ്യാതിരേകംതന്നെ. നമുക്കു് അങ്ങോട്ടുപോകാം. ബാലിയോടു് വൈരമാന്ന കപീന്ദ്രൻ രാജ്യഭ്രഷ്ടനാണു്. പത്നിയെ അഗ്രജൻ അപഹരിച്ചു. അനുജനെ അരണ്യത്തിലേക്കു് ആട്ടിയോടിച്ചു. സൂര്യാത്മജനായ സുഗ്രീവൻ ഞങ്ങളൊന്നിച്ചു് സീതാദേവിയെ അന്വേഷിക്കും. നമുക്കു് വാനരമുഖ്യൻെറ സമീപത്തിലേക്കു് പോവുക.

ഹനുമാൻെറ വാക്കുകളെ തക്കപോലെ ആദരിച്ച ലക്ഷ്മണൻ ശ്രീരാമനോടു് ഉണർത്തിച്ചു:—

''കാകുത്സ്ഥവംശതിലകമേ, സന്തുഷ്ടചിത്തനായ ഹനുമാൻ, തെളിഞ്ഞ വദനത്തോടെയാണു് സംസാരിക്കുന്നതു്. അതൊരിക്കലും വ്യർത്ഥമാകയില്ല. കാര്യാർത്ഥമായിട്ടാണല്ലൊ മാരുതി നമ്മെ സമീപിച്ചതു്.''

അചിന്ത്യവിജ്ഞനായ ആഞ്ജനേയർ, രഘുവരന്മാരെ സുഗ്രീവസമീപത്തിലേക്ക് കൊണ്ടുപോകുവാൻ ഒരുങ്ങി. ഭിക്ഷുവേഷം മാറി; സ്വന്തം രൂപത്തിൽ നിന്നു. അതിവിനയത്തോടെ, അവനീന്ദ്രനന്ദനന്മാരെ എടുത്ത് രണ്ടുചുമലിൽ ഇരുത്തി. മഹാവിക്രമിയായ ഹനുമാൻ ഋശ്യമൂകാചലശൃംഗത്തിലേക്ക്, തികഞ്ഞ കൃതാൎത്ഥതയോടെ നടന്നു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം, നാലാംസൎഗ്ഗം അവസാനിച്ചു.

---

## അഞ്ചാംസൎഗ്ഗം. (ശ്രീരാമസുഗ്രീവസഖ്യം)

ഋശ്യമൂകഗിരിയിലെ മലയശൃംഗത്തിൽ മാരുതിയെത്തി. കാൎയ്യങ്ങളറിയുവാൻ ജിജ്ഞാസയോടിരിക്കുന്ന കപിരാജാവിനോട് സവിനയം:—

"പ്രഭോ. മഹാവിജ്ഞനും, ദൃഢവിക്രമിയുമായ ശ്രീരാമചന്ദ്രനാണിത്. അനുജനായ ലക്ഷ്മണനൊന്നിച്ച് വന്ന ഈ സത്യപരാക്രമി ഇക്ഷ്വാകുകുലസംജാതനും ദശരഥമഹാരാജസീമന്തപുത്രനുമായ ശ്രീരാമചന്ദ്രനാണ്. രാജസൂയം, അശ്വമേധം തുടങ്ങിയ മഹായാഗങ്ങൾ നടത്തി, യഥേഷ്ടം ലക്ഷക്കണക്കിൽ ഗോക്കളേയും ധനധാന്യാദികളേയും ദക്ഷിണനൽകി, തപസ്സ് സത്യം എന്നിവയാൽ ഭൂമി പരിപാലിച്ച നരേന്ദ്രതിലകൻെറ സീമന്തപുത്രനായ ശ്രീരാമനാണ് ഈ വന്നിട്ടുള്ളത്.

സ്ത്രീ നിമിത്തമാണെങ്കിലും സത്യവ്രതനായ പിതാവിൻെറ നിൎദ്ദേശമനുസരിച്ച് വനവാസം ആരംഭിച്ച ഈ മഹാത്മാവ് തപോനുഷ്ഠാനം നിയമാനുസൃതമായിചെയ്ത് വസിക്കുമ്പോൾ ധൎമ്മപത്നി സീതാദേവിയെ രാവണൻ കട്ടുകൊണ്ടുപോയി. അതിനാൽ അവിടുത്തെ ശരണംപ്രാപിച്ചിരിക്കുകയാണ്. വീരവീരന്മാരായ ഈ സഹോദരന്മാരെ സ്വീകരിച്ച് പൂജിക്കണേ."

സചിവേന്ദ്രനായ ഹനുമാൻെറ വാക്കുകൾകേട്ട സുഗ്രീവൻ ആനന്ദംകൊണ്ട് രോമാഞ്ചമണിഞ്ഞു. ശ്രീരാമദേവനിൽതോന്നിയിരുന്ന ഭയം തീരെ വിട്ടുമാറി. കാമരൂപിയായ സുഗ്രീവൻ, ഏററവും സുഭഗനായൊരു മനുഷ്യൻെറ രൂപമായിമാറി. ദാശരഥി സമീപത്തിൽവന്ന് വന്ദിച്ചുകൊണ്ട്:—

"പ്രഭോ, അവിടുന്നു് മഹാപ്രാജ്ഞൻ; മഹാപരാക്രമി; ധർമ്മമൂർത്തി. വായുനന്ദനൻെറ ചുരുങ്ങിയ വാക്കുകളിൽനിന്നു് അവിടുത്തെ ഗുണഗണങ്ങളെല്ലാം മനസ്സിലായി. വെറും ഒരു കുരങ്ങനായ, ഈ എന്നോടുകൂടി ത്രിലോകവന്ദ്യനായ അവിടുന്നു് സഖ്യം ആഗ്രഹിക്കുന്നു എന്നതിൽ അത്ഭുതംതന്നെ തോന്നുന്നു. ഇതിൽനിന്നു് ലാഭവും നന്മയും എനിക്കു് സിദ്ധിക്കും. എന്നുമെന്നും നശിക്കാത്ത സ്നേഹപാശംകൊണ്ടു് നമുക്കു് ദൃഢതരമായി ബന്ധിക്കാം. കൈകൊണ്ടു് കൈപിടിക്കാം."

സുഗ്രീവൻെറ അഭിപ്രായമറിഞ്ഞ ദേവൻ സാനന്ദം കൈ മുറുകെപ്പിടിച്ചു; ഗാഢാലിംഗനം ചെയ്തു. ഭിക്ഷുവേഷം കളഞ്ഞു് ആത്മസ്വരൂപത്തോടുകൂടിയ മാരുതി അഗ്നി ജ്വലിപ്പിച്ചു. ആളിക്കത്തുന്ന അഗ്നിയെ ഉത്തമപുഷ്പങ്ങൾകൊണ്ടു് പൂജിച്ച ഹനുമാൻ പ്രസാദപുഷ്പങ്ങൾ, സശ്രദ്ധം എടുത്തു് ശ്രീരാമസുഗ്രീവന്മാരുടെ മദ്ധ്യത്തിൽ അർപ്പിച്ചു. അതിസന്തുഷ്ടനായി. ലക്ഷണത്തോടെ കത്തുന്ന അഗ്നിയെ അവർ പ്രദക്ഷിണംവെച്ചു് ഉത്തമതോഴന്മാരായിത്തീർന്നു. കൃതാർത്ഥതകൊണ്ടു നിറഞ്ഞ ഹൃദയങ്ങൾ; സ്നേഹം നിറഞ്ഞ മിഴികൾ; ശ്രീരാമചന്ദ്രനും സുഗ്രീവനും അധികസമയം അന്യോന്യം മതിവരാത്തമട്ടിൽ നോക്കി നിന്നു.

"പ്രഭോ, അവിടുന്നു്, എൻെറ ഹൃദയത്തിൽ അചഞ്ചലനായി സ്ഥിതി ചെയ്യും. എൻെറ ഉററ ചങ്ങാതിഭാവത്തിൽ അവിടുത്തേക്കും എനിക്കും മേലിൽ സുഖാസുഖങ്ങൾ ഒന്നുമാത്രം."

ആനന്ദാശ്രുക്കൾ ഒഴുക്കിക്കൊണ്ടു് പറഞ്ഞ സുഗ്രീവനെ നോക്കി രഘുപുംഗവൻ പുഞ്ചിരി പൊഴിച്ചു.

പയിൻമരത്തിൻെറ ഇലകൾ നിറഞ്ഞൊരു കൊമ്പൊടിച്ചിട്ടു് രണ്ടുപേരും ഇരുന്നു. സന്തുഷ്ടചിത്തനായ ശ്രീഹനുമാൻ പൂക്കൾ നിറഞ്ഞുള്ള ഒരു ചന്ദനമരക്കൊമ്പു് ഒടിച്ചു് ലക്ഷ്മണകുമാരനു് ഇരിപ്പിടമുണ്ടാക്കി. കുളിർത്തകരളോടെ, വിടർന്ന കണ്ണുകളോടെ സുഗ്രീവൻ മധുരമായി ശ്രീരാമനോടു്:—

"രാമചന്ദ്രസ്വാമീ, ചതിയിൽപെട്ട ഞാൻ ഭയാർത്തനായി നടക്കുകയാണു്. എൻെറ പത്നിയും പോയി. ഉഗ്രമമായ ഈ വനത്തിൽ ഉഴന്നു് കഴിയുകയാണു്. വൈരമാന്ന ബാലിയുടെ ദ്രോഹത്താൽ ഭയം മാത്രമാണു് എനിക്കു് എപ്പോഴും ഉള്ളതു്. ബാലിയെ പേടിച്ചുകൊണ്ടിരിക്കുന്ന എനിക്കു് അവിടുന്നു് സദയം

അഭയം തരണേ. അഗ്രജനിൽനിന്നു് യാതൊരു രക്ഷയുമില്ലാത്ത എന്നെ അവിടുത്തേക്കല്ലാതെ രക്ഷിക്കുവാൻ സാധിക്കുകയില്ല.''

അമിതതേജസ്വിയും ധമ്മരക്ഷകനും ധാമ്മികനുമായ രഘുനായകൻ മനോഹരമന്ദസ്മിതത്തോടെ അരുളിച്ചെയ്തു:—

''വാനരരാജാവേ, ഉപകാരഫലമാണു് ഉത്തമമിത്രം എന്നു് കേട്ടിട്ടുണ്ടു്. അങ്ങയുടെ പത്നിയെ അപഹരിച്ചെടുത്ത ബാലിയെ ഞാൻ വധിക്കും. അക്ഷോഭയാന്നതാണു് ഈ നിശിതബാണങ്ങൾ. ദുഷ്ടനായ ബാലിയിൽ ഈ ക്രൂരശരം ചെന്നുകയറും. ദേവേന്ദ്രന്റെ വജ്രത്തിന്നുതുല്യമാണിവ. സുഗ്രീവാ, കഴുകത്തൂവൽകൊണ്ടലംകൃതമായ എന്റെ അസ്ത്രങ്ങൾ ക്രുദ്ധനാഗങ്ങളെപ്പോലെ ഘോരതരങ്ങളാണെന്നു് മനസ്സിലാക്കു. സർപ്പസദൃശങ്ങളായ രാമബാണങ്ങളാൽ, പർവ്വതം തകന്നുവീഴുന്നതുപോലെ, മരിച്ചുവീണുകഴിഞ്ഞു എന്നു് വിശ്വസിക്കു.''

കർണ്ണാനന്ദകരമായ വാക്കുകൾ കേട്ട കപീന്ദ്രൻ തുടന്നു:—

''സിംഹസദൃശനായ അവിടുത്തെ പ്രസാദത്താൽ, എന്റെ പത്നിയേയും നാടിനേയും സ്വായത്തമാക്കണം. അഗ്രജനാണെങ്കിലും ബാലി എന്റെ ശത്രുവായി മാറിക്കഴിഞ്ഞു. എന്നെ വീണ്ടും ഉപദ്രവിക്കാതിരിക്കണം. അതിന്നു വേണ്ടതെന്തോ അതു് ചെയ്തുതരണം.''

ശ്രീരാമചന്ദ്രനും സുഗ്രീവനും അഗ്നിസാക്ഷിയായി സഖ്യം ചെയ്തു് ഹൃദയം തുറന്ന സംഭാഷണം നടത്തുന്ന ആ സന്ദഭത്തിൽ മൂന്നുപേരുടെ ഇടത്തെക്കണ്ണുകൾ തുടിച്ചുതുടങ്ങി. സീതാദേവിയുടെ അംബുജവിലോചനം; ബാലിയുടെ സ്വർണ്ണനേത്രം; രാവണന്റെ അഗ്നിതുല്യാക്ഷി.

**ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്ക്കിന്ധാകാണ്ഡം അഞ്ചാം സഗ്ഗം അവസാനിച്ചു.**

---

## ആറാംസഗ്ഗം (ആഭരണസന്ദർശനം)

സന്തുഷ്ടചിത്തനായ രഘുവരതിലകനോടു് വീണ്ടും തുടന്നു:—

“പ്രഭോ, സചിവസത്തമനായ ഹനൂമാൻ അവിടുത്തെ വർത്തമാനം—അരണ്യത്തിൽ വരുവാനുള്ള ഹേതു; അനുജനൊന്നിച്ച് വനത്തിൽ വസിക്കുമ്പോൾ അവിടുത്തെ ധർമ്മപത്നിയെ–വിദേഹമഹാരാജപുത്രി ജാനകീദേവിയെ–നിങ്ങൾ വേർപെട്ടിരിക്കുന്ന സമയത്തിൽ അരക്കൻ കൊണ്ടുപോയതു്; ഗൃദ്ധ്രശ്രേഷ്ഠനായ ജടായു തടുത്തപ്പോൾ കൊന്നതു്; തുടങ്ങിയവ പറഞ്ഞു കഴിഞ്ഞു. നഷ്ടപ്പെട്ട ശ്രുതിയെ വീണ്ടും കൊണ്ടുവരുന്നതുപോലെ, അവിടുത്തെ സഹധർമ്മിണിയെ, പാതാളത്തിലോ ആകാശത്തിലോ ഇരിക്കുന്നവളാണെങ്കിലും കൊണ്ടുവരും. എന്നെക്കൊണ്ടു് കഴിയാത്ത കാര്യമല്ല, ഞാനീപ്പറയുന്നതു്. ഇന്ദ്രനോടൊത്തു് ദേവാസുരന്മാരൊന്നിച്ചാലും ദഹിക്കാത്ത ദേവിയാണു് അവിടുത്തെ പത്നി സീതാദേവി. കാകോളവിഷം പാനം ചെയ്ത ആൾ എത്രകാലം ഊർജ്ജസ്വലതയിൽ ഇരിക്കും? പ്രഭോ, ഞാനോർമ്മിക്കുന്നു. ദേവിയെ ക്രൂരനായൊരു രാക്ഷസൻ കൊണ്ടുപോകുമ്പോൾ, രാമാ, രാമാ, ലക്ഷ്മണാ, എന്നാർത്തു വിലപിച്ചിരുന്നതു്. രാവണന്റെ മടിയിൽക്കിടന്നു്, പെൺസർപ്പംപോലെ പിടയുന്ന ആ സ്ത്രീയെ, ഈ പർവ്വതപാർശ്വത്തിൽ ഉണ്ടായിരുന്ന ഞങ്ങൾ കണ്ടു. നാലുപേരൊന്നിച്ചിരിക്കുന്ന എന്നെ കണ്ടപ്പോൾ, തിരുവാഭരണങ്ങൾ ഉത്തരീയത്തോടുകൂടി കീഴ്പോട്ടിട്ടു. അവയെല്ലാം ഞങ്ങളെടുത്തു് സൂക്ഷിച്ചിട്ടുണ്ടു്. പ്രഭോ, ഞാൻ എടുത്തുകൊണ്ടുവരാം. അതുനോക്കിയാൽ അവിടുത്തേക്കു് അറിയാമല്ലോ.”

“സുഹൃദ്ശ്രേഷ്ഠനായ സുഗ്രീവാ, എന്തിനാണു് താമസിക്കുന്നതു്? അതിവേഗം കൊണ്ടുവരൂ.”

ശ്രീരാമദേവന്റെ നിർദ്ദേശംകേട്ട വാനരാധിപൻ, ആ അദ്രിയിലെ ഏററവും ദുർഗമമായ ഗുഹയിലിറങ്ങി, ഉത്തരീയത്തിൽ പൊതിഞ്ഞിരുന്ന തിരുവാഭരണങ്ങൾ കൊണ്ടുവന്നു്:—

“പ്രഭോ, തൃക്കൺപാർത്താലും.”

ആഭരണങ്ങളും വസ്ത്രവും വാങ്ങിയ ശ്രീരാമചന്ദ്രന്റെ മുഖം അശ്രുകലുഷമായി. മഞ്ഞുതട്ടിയ തണ്ടാർപോലെ ശോഭയററ.

“ഹാ! പ്രിയേ, സീതേ;”

ദേവൻ ദുഃഖാധികൃത്താൽ വെറം മണ്ണിൽ പതിച്ചു. പണ്ടങ്ങൾ മാറോടു് അണച്ചു. മാളത്തിൽ കിടക്കുന്ന ക്രുദ്ധസർപ്പംപോലെ ചീറി. ധാരധാരയായി

കണ്ണീർവാർത്തു. സമീപത്തിൽ, അഗ്രജവ്യസനംകണ്ടു് ഏററവും വിഷമത്തോടിരിക്കുന്ന ലക്ഷ്മണനെ തൃക്കൺപാർത്തു് ദീനദീനം വിലപിക്കാൻ തുടങ്ങി:—

"ലക്ഷ്മണാ, നോക്കൂ. വൈദേഹിയെകൊണ്ടുപോകുമ്പോഠം ഭൂമിയിലേക്കിട്ട ഉത്തരീയവും ആഭരണങ്ങളും. പച്ചപ്പുൽനിറഞ്ഞ സ്ഥലത്താകണം ഇവ വീണതു്? അല്പമെങ്കിലും കേടു് ഇവയ്ക്കു് പററിയിട്ടില്ല."

അഗ്രജൻെറ ആജ്ഞയനുസരിച്ച കുമാരൻ ആഭരണങ്ങഠം ഓരോന്നും സൂക്ഷ്മം നോക്കി. സവിനയമുണർത്തി:—

"പ്രഭോ, ഇതാ ഈ തോഠംവളകഠം ആരുടെയാണെന്നോ ഏതാണെന്നോ എനിക്കു് നിശ്ചയമില്ല. ഈ കണ്ണാഭരണങ്ങഠം ഇന്നാദ്യമായാണു് ഞാൻ കാണുന്നതു്. എന്നാൽ, എൻെറ ജ്യേഷ്ഠത്തിയുടെ തിരുവാഭരണവും ഇതിലുണ്ടു്. ഈ ചിലങ്കകഠം ദേവിയുടെയാണു്, സംശയമില്ല. പ്രതിദിനം ദേവിയുടെ പാദങ്ങളിൽ നമസ്കരിക്കുന്ന എനിക്കു് സുപരിചിതങ്ങളാണു് പാദാഭരണങ്ങഠം."

വ്യഥാധികൃത്താൽ തന്നത്താൻ മറന്നപോലെ ശ്രീരാമൻ തുടന്നു:—

"സഖേ, സുഗ്രീവാ, ഭയങ്കരസ്വരൂപിയായ രാക്ഷസൻ, എൻെറ പ്രിയതമയെ എങ്ങോട്ടുകൊണ്ടുപോയി? എനിക്കു് ഇത്രമാത്രം അനത്ഥമേകിയ അസുരൻ എവിടെയാണു് വസിക്കുന്നതു്? ആ ഒരു രാക്ഷസൻ കാരണം, ആ വംശംതന്നെ ഞാൻ മുടിക്കും. മൃത്യുദേവന്നു് യഥേഷ്ടം പ്രവേശിക്കുവാനുള്ള വാതിൽ തുറന്നു കൊടുക്കുകയാണു് ആ അരക്കൻ ചെയ്തതു്. എൻെറ ആത്മനാഥയെ ജനസ്ഥാനത്തിൽനിന്നു് കൊണ്ടുപോയവൻ ആരാണെന്നു് പറയൂ. ആജന്മശത്രുവായിത്തീന്നുകഴിഞ്ഞ അവനെ അന്തകസവിധത്തിലേക്കു് ഉടനടി ഞാൻ അയക്കുകയായി."

**ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്കിന്ധാകാണ്ഡം ആറാം സഗ്ഗം അവസാനിച്ചു.**

---

## ഏഴാംസഗ്ഗം [ശ്രീരാമസമാശ്വാസനം]

ദേവദേവൻെറ ദീനവാക്കുകഠം കേട്ടപ്പോഠം സുഗ്രീവൻെറ കണ്ണുകളിൽ ധാരയായി കണ്ണീരൊഴുകി. ശിരസ്സിൽ കൈകൂപ്പി, തൊണ്ടയിടറിക്കൊണ്ടു് പറഞ്ഞു:—

"മഹാപ്രഭോ, ആ ദുഷ്ടരാക്ഷസൻെറ വംശമോ; വിക്രമമോ, വീര്യമോ, രഹസ്യവാസസ്ഥാനമോ അറിയില്ല, എന്നാൽ ഞാനിതാ അവിടുത്തെ മുമ്പിൽ നിന്നു് സത്യംചെയ്യുന്നു. സീതാലബ്ധിക്കുവേണ്ടി ഞാൻ യത്നിക്കും. രാവണനെ സകുടുംബം നിഗ്രഹിച്ചു് ദേവിയെ കൊണ്ടുവന്നു് അവിടുത്തെ സന്തുഷ്ടനാക്കും.

പ്രഭോ, ഇത്തരത്തിലുള്ള ദുഃഖഭാവം അവിടുത്തെപ്പോലെയുള്ളവർക്കു് യോജിച്ചതല്ല. മനസ്സു് ശാന്തമാക്കൂ. പത്നിയെ, ശത്രുവായൊരുവൻ അപഹരിച്ചാൽ സങ്കടം എത്രമാത്രമുണ്ടാകുമെന്നു് തികച്ചും എനിക്കറിയാം. പക്ഷേ, ധൈര്യം വിട്ടു്, ഞാൻ ഇങ്ങിനെ ദുഃഖിക്കുന്നില്ലല്ലോ. ഞാനൊരു നിസ്സാരനായ വാനരൻ. എന്നിട്ടും, പത്നിയെക്കുറിച്ചു് ഇത്രമാത്രം വിഷമം പുറത്തേക്കു് കാണിക്കുന്നില്ല. ഹൃദയത്തിൽ അസഹ്യമായ കൊടുങ്കാററും കോളിളക്കവുമുണ്ടു്.

അമേയവിജ്ഞനായ അവിടുന്നു് ഇങ്ങിനെ അധീരനാവുകയോ? ധീരത കൈവരിച്ചു് കണ്ണീരൊതുക്കണേ. സാത്ത്വികന്മാർക്കുമാത്രം സ്വായത്തമായ ഘനഗാംഭീര്യങ്ങളെ ഉപേക്ഷിക്കുകയോ? ആപത്തിൽ-ധനനാശത്തിൽ-ജീവൻ പോകുന്ന സന്ദർഭത്തിൽപോലും, ധീരോദാത്തഹൃദയൻ തളരുക പതിവില്ലല്ലോ. എപ്പോഴും വല്ലായ്മയെഴുന്ന മൂഢൻ ദുഃഖസാഗരത്തിൽ മുങ്ങും, ഭാരമേററിയ വഞ്ചി ഓളം തട്ടിയാൽ ആടുകയേ ഉള്ളൂ. പ്രഭോ, അവിടുത്തോടുള്ള സഖ്യത്തെ മുൻനിർത്തി അപേക്ഷിക്കുന്നു; പ്രസാദിപ്പിക്കുന്നു. പൌരുഷം വീണ്ടെടുക്കണേ, ദുഃഖത്തിനു് ഇടം കൊടുക്കരുതേ. വ്യസനത്തെ പിൻതുടരുന്നവനു് സുഖം ഒരിക്കലും കൈവരുന്നതല്ല. തേജസ്സു് നശിക്കും. അതുകൊണ്ടു് അവിടുന്നു് അഴൽപ്പെടരുതു്. ദുഃഖത്തിനു് കീഴൊതുങ്ങിയവനു് ജീവിതമാകെ തകരും. മഹാരാജാവേ, ദുഃഖമൊതുക്കൂ. ധൈര്യം കൈക്കൊള്ളൂ. നിസ്സാരനാണെങ്കിലും, കുരങ്ങനാണെങ്കിലും എന്നെ സുഹൃത്തായി സ്വീകരിച്ചതിനാൽ ഇത്രയും പറഞ്ഞതാണു്. അവിടുത്തെ ഉപദേശിക്കുകയല്ല. അതിനുള്ള കഴിവു് എനിക്കില്ല. എൻെറ മൈത്രിയെ വിചാരിച്ചു് കരുണകാണിക്കണേ. ഉറക്കരുത്തു് സമ്പാദിക്കണേ. ദുഃഖിക്കരുതേ."

സുഗ്രീവൻെറ വാക്കുകൾ-അർത്ഥപൂർണ്ണങ്ങളായ ആശ്വാസവചനങ്ങൾ-കേട്ട ശ്രീരാമചന്ദ്രൻ, വസ്ത്രത്തുമ്പുകൊണ്ടു് കണ്ണുനീർ തുടച്ചു. സ്വസ്ഥഹൃദയനായി. സുഹൃത്തിനെ പുണർന്നുകൊണ്ടു്:—

"വാനരരാജാവേ, ഉത്തമനായൊരു സുഹൃത്ത് ചെയ്യേണ്ടതേതോ അതു് അങ്ങ് ചെയ്തു. അങ്ങയുടെ സാന്ത്വനത്താൽ ഞാൻ സ്വസ്ഥനായിക്കഴിഞ്ഞു. ഇത്തരത്തിലുള്ള ബന്ധുക്കൾ ഇക്കാലത്തു് വളരെ വിരളമാണ്. അങ്ങ് കഴിയുന്നതും സീതാന്വേഷണത്തിനു് ശ്രമിക്കണം. ദുരാത്മാവായ രൗദ്രമൂർത്തി ദശഗ്രീവനേയും കണ്ടുപിടിക്കണം. മാത്രമല്ല, ആത്മാർത്ഥസ്നേഹനിധിയായ അങ്ങ്, ഞാൻ ചെയ്യേണ്ടതെന്താണെന്നുകൂടി നിർദ്ദേശിക്കണം. നല്ലവണ്ണം പശിമയുള്ള വയലിൽ വർഷത്തിൽ ഉണ്ടാകുന്നപോലെ ഫലസിദ്ധി അങ്ങക്ക് ഉണ്ടാകും. വാനരേശ്വരനായ സുഗ്രീവാ, സാഭിമാനം ഞാൻ പറഞ്ഞതെല്ലാം സത്യമായിത്തീരുമെന്നു് മനസ്സിലാക്കുക. ഇതിന്നുമുമ്പു് ഒരിക്കലും ഞാൻ അസത്യം പറഞ്ഞിട്ടില്ല. ഇനി പറയുന്നതുമല്ല. അങ്ങയോടു് ഞാൻ ഏററുപറഞ്ഞതു് ഒന്നുകൂടി ആവർത്തിക്കുന്നു. അഥവാ സത്യം ചെയ്യുന്നു."

ശ്രീരാമചന്ദ്രന്റെ സത്യവാക്കുകൾ കേട്ടപ്പോൾ മന്ത്രിമാരടക്കം സുഗ്രീവൻ ആനന്ദത്തിലാറാടി. ഏററവും നിഗൂഢമായ സ്ഥലത്തുവെച്ചാണു് ഈ രഹസ്യസംഭാഷണം ഉണ്ടായതു്. രഘുരാമന്റെ വാക്കുകൾകേട്ട കപിവീരന്നു്, തന്റെ ആഗ്രഹങ്ങളെല്ലാം നടന്നുകഴിഞ്ഞു എന്നുതോന്നി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്കിന്ധാകാണ്ഡം ഏഴാം സർഗ്ഗം അവസാനിച്ചു.

---

## എട്ടാംസർഗ്ഗം (ബാലിവധപ്രതിജ്ഞ)

ഹർഷം നിറഞ്ഞ സന്തോഷത്തോടെ സുഗ്രീവൻ സൌമിത്രിയുടെ മുമ്പിൽ വെച്ചു് ശ്രീരാമദേവനോടു് തുടന്നു:—

"പ്രഭോ, ഞാൻ എല്ലാംകൊണ്ടും അനുഗ്രഹിക്കപ്പെട്ടവനായി. അവിടുന്നു് എന്റെ സുഹൃത്തായപ്പോൾ, സർവ്വദേവന്മാർക്കും എന്നെ അനുഗ്രഹിക്കേണ്ടിവന്നു. അവിടുത്തെ കാരുണ്യമുണ്ടെങ്കിൽ സ്വർഗ്ഗവും അധീനത്തിലാകുമെന്നു് എനിക്കറിയാം. എന്നിട്ടാണോ, തുച്ഛമായ സ്വന്തംനാടു്. കാകുത്സ്ഥവംശജാതനായ മഹാപ്രഭോ, എന്റെ ബന്ധുക്കൾക്കും, ചങ്ങാതിമാർക്കും, എന്തിനധികം, എന്റെ വംശക്കാർക്കു് മുഴുവൻതന്നെ ഞാൻ പൂജ്യനായിത്തീന്നു. രഘുവംശജാതനായ അവിടുന്നു് അഗ്നിസാക്ഷിയായി എന്റെ മിത്രമാവുക!! എന്നാൽ, അവിടുത്തേക്കു് യോജിച്ചൊരു ചങ്ങാതിയായിത്തീരും ഞാനെന്നു് ക്രമത്തിൽ

അറിയാം. സ്വന്തം ഗുണങ്ങളെ പറയുക ശരിയല്ലല്ലോ. അവിടുത്തെപ്പോലെയുള്ള സ്ഥിതപ്രജ്ഞന്മാരുടെ സന്തോഷം, സാധാരണക്കാരുടേതുപോലെ ചഞ്ചലമാകയില്ലെന്നു് എനിക്കറിയാം. ധീരോദാത്തന്മാൎക്കു്, ധൈൎയ്യം സുസ്ഥിരമാണല്ലോ. സജ്ജനങ്ങൾക്കു് സജ്ജനങ്ങളിൽ, വെള്ളിയും സ്വൎണ്ണവും വസ്തുക്കളും ആഭരണങ്ങളുംകൂടി അവിഭക്തമായിട്ടാണിരിക്കുന്നതു്. ധനികനോ, ദരിദ്രനോ, സുഖിയോ, ദുഃഖിയോ, നിർദോഷിയോ ദോഷിയോ ആകട്ടെ, ചങ്ങാതിയാണു് ഉററ ബന്ധുവായിട്ടുള്ളതു്. ധനവും സുഖവും മാത്രമല്ല, ശരീരവുംകൂടി വേണ്ടിവന്നാൽ സുഹൃത്തിനുവേണ്ടി ഉപേക്ഷിക്കുക പതിവുണ്ടു്."

"ശരിയാണതു്."

ഇന്ദ്രതുല്യതേജസ്വിയും, അതിബുദ്ധിശാലിയുമായ ലക്ഷ്മണൻ കേൾക്കത്തക്ക വിധം ശ്രീരാമദേവൻ സമ്മതിച്ചു.

ഉജ്വലാഭനായ ദേവൻ സൌമിത്രിയൊന്നിച്ചു് നില്ക്കുന്നതുകണ്ട സുഗ്രീവൻ ചുററുമൊന്നു് കണ്ണോടിച്ചു. അടുത്തു് വലിയൊരു പയിൻമരം പൂത്തും തളിൎത്തും നില്ക്കുന്നു. ഏററവുമധികം തളിരും പൂവുമുള്ളൊരു കൊമ്പു് ഒടിച്ചിട്ടു് ശ്രീരാമനോടുകൂടി കപീശ്വരൻ ഇരുന്നു. വിനീതനായി അടുത്തുനില്ക്കുന്ന ലക്ഷ്മണകുമാരനു് ശ്രീഹനുമാൻ അതേപോലെ മറെറാരുകൊമ്പു് ഒടിച്ചിട്ടു് ഇരിപ്പടം നിൎമ്മിച്ചു.

നിൎമ്മലമായ മഹാസാഗരംപോലെ ശ്രീരാമചന്ദ്രൻ ഘനഗംഭീരനായി ഇരിക്കുമ്പോൾ പൂക്കളും കായ്കളും നിറഞ്ഞ തരുവൃന്ദങ്ങളിടതിങ്ങിയ ആ വന്മാമലയുടെ മദ്ധ്യത്തിൽവെച്ചു്, കളിത്ത ഹൃദയത്തോടെ സുഗ്രീവൻ മധുരമായും ഗദ്ഗദത്തോടുകൂടിയും തുടൎന്നു:—

"മഹാപ്രഭോ, അഗ്രജൻെറ ദ്രോഹംകൊണ്ടു്, പത്നീവിയോഗദുഃഖവും സഹിച്ചു് ഈ ഋശ്യമൂകാചലത്തിൽ പേടിച്ചരണ്ടു് ജീവിക്കുകയാണു് ഞാൻ. സഹോദരനായ ബാലിയുടെ വൈരം ഓൎക്കുമ്പോൾതന്നെ ഭയംകൊണ്ടു് മനം പതറുന്നു. ബാലി എന്ന ശബ്ദംകേൾക്കുമ്പോൾ ഞെട്ടുന്നു. ജീവജാലങ്ങൾക്കെല്ലാം അഭയപ്രദനായ അവിടുന്നു്, അനാഥനായ എന്നേയും ബാലിഭയത്തിൽനിന്നു് കരകയററണേ."

ധൎമ്മമൂൎത്തിയും ധൎമ്മവത്സലനുമായ ദേവൻ മധുരമന്ദഹാസത്തോടെ:—

"കപീശ്വരാ, മിത്രം എപ്പോഴും ഉപകാരമേ ചെയ്യൂ. ഉപദ്രവം ചെയ്യുന്ന ഏതൊരാളും ശത്രുവാണ്. അങ്ങയുടെ പത്നീചോരനായ ബാലിയെ വേണമെങ്കിൽ ഇപ്പോൾതന്നെ ഞാൻ വധിക്കാം. സുബ്രഹ്മണ്യജനനത്താൽ പരിപാവനമായ വനത്തിലെ അമകൊണ്ട് നിർമ്മിച്ചതും, സ്വർണ്ണംകെട്ടിയതുമായ ഈ ക്രൂരശരങ്ങൾ ഇന്ദ്രവജ്രതുല്യമാണ്. കോപാന്ധരുംകൂടിയായ ഉഗ്രനാഗങ്ങളെപ്പോലെയാണ്. തലക്കുത്ത് മൂർച്ചയേറിയ രാമബാണങ്ങൾ, അങ്ങയുടെ സഹോദരനെന്നു പറയുന്നവനും, മഹാപാതകകൃത്യം ചെയ്തവനുമായ ബാലിയെ വന്മലപോലെ വീഴ്ത്തുന്നതു്, അങ്ങയ്ക്കു് അതിവേഗത്തിൽ കാണാം."

മഹാസൈന്യാധിപൻകൂടിയായ സുഗ്രീവനെ ഈ വാക്കുകൾ അതുല്യമായ ആനന്ദത്തിലാറാടിച്ചു:—

"മഹാപ്രഭോ, ദുഃഖിതന്മാർക്ക് അവിടുന്നുമാത്രമാണ് ആശ്രയം. പരാജയങ്ങളുടെ പരമ്പരകൊണ്ട് ആർത്തനായ ഞാൻ അവിടുത്തെ തോഴനാണെന്ന് വിചാരിച്ച് വിലപിക്കുകയാണ്. അഗ്നിസാക്ഷിയായി കൈപിടിച്ച് അവിടുന്ന്, എന്റെ ജീവനേക്കാൾ ബഹുമാന്യനായിരിക്കുന്നു. അവിടുത്തെ അചിന്ത്യമായ യോഗ്യത അറിയാമെങ്കിലും ഒരു ചങ്ങാതിയായിട്ടാണല്ലോ ഇപ്പോൾ ഇരിക്കുന്നതു്. അതുകൊണ്ട് എല്ലാം തുറന്നുപറയുന്നു.

ദേവാ, എന്റെ ഹൃദയത്തിൽ സദാ കരണ്ടുകൊണ്ടിരിക്കുന്ന ദുഃഖം...."

നദീപ്രവാഹംപോലെ കൺനിറഞ്ഞു. ശബ്ദം ഒന്നുകൂടി പതറി. ശ്രീരാമസന്നിധിയിൽ ഇരിക്കുന്നതുകൊണ്ടുമാത്രം അതെല്ലാം അടക്കി. ഒഴുകുന്ന കണ്ണീർ തുടച്ച്. നെടുവീർപ്പുകളിട്ടുകൊണ്ട് തുടർന്നു:—

"ദേവാ, മഹാശക്തനായ ബാലി, നാട്ടിൽനിന്ന് എന്നെ ആട്ടിപ്പായിച്ചു. കണ്ണുകഠോരങ്ങളായ വാക്കുകൾ പറഞ്ഞു. എന്റെ പ്രാണാധികപ്രിയയായ ധർമ്മപത്നിയെ തട്ടിപ്പറിച്ചു. എന്റെ ചങ്ങാതിമാരെ മുഴുവൻ കാരാഗൃഹത്തിലടച്ചു. എന്നിട്ടും പകപോയിട്ടില്ല. ആ ദുർമതി തക്കംനോക്കി നടക്കുന്നതു് എന്നെ വധിക്കുവാൻ മാത്രമാണ്. എന്നെ നിഗ്രഹിക്കുവാൻ അനേകം വാനരശ്രേഷ്ഠന്മാരെ അയച്ചു. എന്നാൽ, വന്നവരെ മുഴുവൻ കൊന്നൊടുക്കി. ലക്ഷ്മണാനുചിതനായ അവിടുത്തെ ദൂരത്തിൽനിന്നുകണ്ടപ്പോൾ, ഈ ഒരൊററ ഭയംകൊണ്ടാണ് അടുത്തുവരാതിരുന്നതു്. പേടിച്ചവന്നു്, നോക്കുന്നിടത്തെല്ലാം ഭയം മാത്രമാണല്ലോ ഉണ്ടാവുക. അതിദുഃഖത്തിലും ആപത്തിലുംപെട്ട ഞാൻ ജീവിക്കുന്നതു്,

ഈ ഹനൂമാൻ തുടങ്ങിയ ഉത്തമസുഹൃത്തുക്കളെക്കൊണ്ടുമാത്രം. ഈ കപിവരന്മാർ എപ്പോഴും എന്നെക്കാത്തുരക്ഷിക്കുന്നു. ഞാൻ നടക്കുമ്പോൾ ഇവർ നിഴൽ പോലെ ഒപ്പമുണ്ടാകും. ഇരിക്കുമ്പോൾ നാലുഭാഗത്തും ഇരിക്കും. ഇതാണെന്റെ ചരിത്രം ചുരുക്കത്തിൽ.

പ്രഭോ, എന്തിനാണ് വിസ്തരിക്കുന്നതു്? എന്റെ അഗ്രജനായ ബാലി പേർകേട്ട പരാക്രമശാലിയാണ്. ബാലിയുടെ വിനാശത്തിലേ എന്റെ ജീവിതസുഖം ഉദിക്കൂ. പ്രഭോ, ശോകംനിറഞ്ഞ കഥയിതാണ്. സുഖിയാണെങ്കിലും ദുഃഖിതനാണെങ്കിലും, സുഹൃത്തിന്നു് സുഹൃത്താണല്ലൊ അഭയകേന്ദ്രം.

"കപീന്ദ്ര, നിങ്ങൾക്കു് ശത്രുത്വം ജനിക്കുവാൻ കാരണമെന്താണ്? അറിഞ്ഞാൽകൊള്ളാം. കാരണം മനസ്സിലാക്കിയശേഷം, ബലാബലങ്ങളുറച്ച്, അങ്ങയ്ക്കു് ഞാൻ സുഖംവരുത്താം. അങ്ങയുടെ സങ്കടകരമായ ചരിത്രം എന്റെ ഹൃദയത്തിനും വിഷമമുണ്ടാക്കുന്നു. ഘോരവർഷംകൊണ്ടു് കുത്തിയൊലിക്കുന്ന വെള്ളംപോലെ; എന്റെ കോപം ശക്തമായിത്തീരുന്നു. ഒട്ടുംവ്യസനിക്കാതെ എല്ലാകാര്യങ്ങളും തുറന്നുപറയൂ. വീണ്ടും ഈ രാമൻ പറയുന്നു; ഒരേഒരുബാണം മതി അങ്ങയുടെ ശത്രു നാമാവശേഷനാകുവാൻ."

രഘുവരതിലകന്റെ വാക്കുകൾ, വാനരമുഖ്യനായ സുഗ്രീവനേയും അമാത്യശ്രേഷ്ഠന്മാരേയും ഒരുപോലെ ആനന്ദതുന്ദിലരാക്കി. കാർമേഘംവിട്ട നിർമ്മലാംബരംപോലെ സുഗ്രീവന്റെ വദനംതെളിഞ്ഞു. ഭ്രാതൃവൈരത്തിനുള്ള കാരണം പറയുവാൻ ഒരുങ്ങി :—

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം എട്ടാം സർഗ്ഗം അവസാനിച്ചു.

---

## ഒമ്പതാം സർഗ്ഗം (മായാവിവധകഥനം)

"മഹാപ്രഭുവായ ശ്രീരാമചന്ദ്രാ, എല്ലാം വിശദമായിപ്പറയാം. കേട്ടാലും. ജ്യേഷ്ഠനും ഞാനും വൈരികളായിത്തീരാനും രാജ്യത്തിൽനിന്നു് നിഷ്കാസിതനാകാനുമുള്ള കാരണം ആദ്യംമുതല്ക്കുതന്നെപ്പറയാം.

ദേവാ, ബാലി എന്റെ ജ്യേഷ്ഠനാണ്. അതിശക്തനായ ഏതൊരു ശത്രുവിനേയും നിഷ്പ്രയാസം നിഗ്രഹിക്കുവാൻ സാധിക്കും. പിതാവിന്നു് ബഹു

മാന്യനായ ജ്യേഷ്ഠൻ, എനിക്കും അങ്ങിനെത്തന്നെയായിരുന്നു. അച്ഛന്റെ മരണശേഷം, അഗ്രജനായ ബാലിയെ വാനരരാജാവായി സചിവോത്തമന്മാർ അഭിഷേകം കഴിച്ചു. പിതാമഹൻമാർമുതൽ സംരക്ഷിച്ചിരുന്ന രാജ്യത്തെ നന്നായി ഭരിക്കുന്ന ഭ്രാതൃസമീപത്തിൽ, ഒരു ദാസനെപ്പോലെ വിനയാന്വിതനായി ഞാൻ പരിചരിച്ചുകൊണ്ട് വാണു.

അക്കാലത്ത്, മായാവീ എന്നുപേരായ ഒരസുരൻ–ദുന്ദുഭിയുടെ ജ്യേഷ്ഠപുത്രൻ–സ്ത്രീനിമിത്തം അയാൾക്ക് അഗ്രജനിൽ പണ്ടേമുതൽ പകയുണ്ടായിരുന്നു–യുദ്ധത്തിന്നു വന്നു. ഒരുദിവസം രാത്രി എല്ലാവരും ഉറക്കമായപ്പോൾ, ക്രുദ്ധനായി എത്തിയ മായാവി ക്രൂരമായി പോരിന്നുവിളിച്ചു. അതികഠിനമായ അലർച്ച കേട്ട്, സുഖസുഷുപ്തിയിൽനിന്ന് ബാലി ഉണർന്നു. അന്തഃപുരസ്ത്രീകളും ഞാനും രാത്രിയിലെ യാത്രമുടക്കുവാൻ കഴിയുന്നത് ശ്രമിച്ചു. ഞങ്ങളെ മുഴുവൻ തട്ടിനീക്കി വാനരനാഥൻ പുറത്തേക്ക് ഇറങ്ങി. സ്നേഹാധികൃത്താൽ സഹോദരനെ ഞാൻ പിന്തുടർന്നു.

കോപാകുലനായി വരുന്ന ബാലിയേയും, തുടർന്ന് എന്നേയും കണ്ടപ്പോൾ ആ ദൈത്യൻ പേടിച്ച് പിന്തിരിഞ്ഞോടി. ആ സമയം ചന്ദ്രൻ ഉദിച്ചുയർന്ന് വെളിച്ചം വീശിയിരുന്നതിനാൽ, ഞങ്ങളും അവന്റെ പിന്നാലെ എത്തി. പുല്ലുകൾ വളർന്ന് അതിദുർഗ്ഗമമായൊരു മഹാഗുഹയിലേക്ക്, പെട്ടെന്ന് അവൻ കയറി ഒളിച്ചു. ഞങ്ങൾ ആ ഗുഹാദ്വാരത്തിൽ അല്പംനിന്നു. കോപതാമ്രാക്ഷനായ ബാലി എന്നോടുപറഞ്ഞു:—

"സുഗ്രീവാ, അതിശ്രദ്ധയോടെ നീ ഇവിടെ നില്ക്കണം. ഇതാ ഞാൻ ഗുഹയിലേക്ക് ഇറങ്ങുകയാണ്. നമ്മുടെ ആ ക്ഷുദ്രനായ ശത്രുവിനെ വധിച്ചു വരാം."

ഞാൻ ജ്യേഷ്ഠനെ വീണ്ടും വീണ്ടും തടുത്തു. എന്നാൽ ഭ്രാതാവിന്റെ പാദങ്ങൾ തൊട്ട് എന്നെക്കൊണ്ട് സത്യംചെയ്യിച്ച്, ഭീകരമായ ആ ഗുഹയിലേക്ക് ജ്യേഷ്ഠൻ ഇറങ്ങി. ഉത്ക്കണ്ഠാഭരിതങ്ങളായ ദിവസങ്ങൾ, ഓരോന്നോരോന്നായി അടർന്നുവീണു. വർഷം ഒന്നുതികഞ്ഞു. ഞാൻ ആ നില്പിൽനിന്ന് അനങ്ങാതെ, ജ്യേഷ്ഠനെ കാണാതെ, അതിദുഃഖത്തോടെ അവിടെനിന്നു. അനേകതരത്തിലുള്ള ആപൽശങ്കകളും എന്നിലുയർന്നു. ദിവസങ്ങൾ വീണ്ടും മുന്നോട്ടുപോയി. ഒരു ദിവസം, പതഞ്ഞുകൊണ്ടുള്ളരക്തം ഗുഹയിൽനിന്ന് ശക്തിയിൽ പുറത്തേക്ക്

ഒഴുകിവരുന്നതായി കണ്ടു. തുടൎന്നു്, അസുരന്റെ അതികഠിനമായ അലർച്ചയും, അഗ്രജന്റെ ദയനീയമായ നിലവിളിയും.

എന്റെ വിപത്ശങ്കക്കനുസരിച്ചലക്ഷണങ്ങളെല്ലാം പൂൎണ്ണമായി. മായാവി ജ്യേഷ്ഠനെ നിഗ്രഹിച്ചു എന്നു് ഞാൻ തീർച്ചയാക്കി. അസഹ്യമായ വ്യസനത്തോടുകൂടി, കുന്നിനെപ്പോലെയുള്ളൊരു പാറക്കല്ലെടുത്തു്, ബിലദ്വാരം നല്ലപോലെ അടച്ചു്; ഉദകക്രിയാദികൾ യഥാവിധിചെയ്തു് ഞാൻ കിഷ്ക്കിന്ധയിലേക്കു് വിഷമിച്ചു് എത്തി.

പ്രഭോ, യഥാൎത്ഥസംഗതികൾ ഞാൻ മറച്ചു എങ്കിലും, മന്ത്രിമാർ ബാലിയുടെ അന്ത്യം പിന്നീടറിഞ്ഞു. ഏററവും ആദരത്തോടെ എന്നെ വാനരരാജാവായി അഭിഷേകം കഴിച്ചു. യഥാന്യായം രാജ്യം സംരക്ഷിച്ചുകൊണ്ടു് ഞാൻ വാണു.

ദൈത്യേന്ദ്രനായ മായാവിയെ വധിച്ച ബാലി ആ സന്ദർഭത്തിൽ കിഷ്ക്കിന്ധയിൽ വന്നു. എന്റെ രാജ്യഭരണമാണു് അപ്പോൾ കണ്ടതു്. കോപംകൊണ്ടു് ചെന്തീപാറുന്ന കണ്ണുകളോടെ, എന്റെ മന്ത്രിമാരെ മുഴുവൻ പിടിച്ചു് കാരാഗൃഹത്തിലടച്ചു. ആ ഘട്ടത്തിൽ പാപകൎമ്മനിരതനായ ബാലിയെ വധിക്കുവാനുള്ള കെല്പു് എനിക്കു് ഉണ്ടായിരുന്നുവെങ്കിലും, ഗുരുവായതിനാൽ മനസ്സുവന്നില്ല. ശത്രുഞ്ജയനായി തിരിച്ചെത്തിയ ജ്യേഷ്ഠനെ സസ്നേഹം സവിനയം ഞാൻ കാൽതൊട്ടു് അഭിവാദ്യംചെയ്തു. എന്റെ കിരീടം അദ്ദേഹത്തിന്റെ പാദങ്ങളിൽ സ്പൎശിച്ചുകൊണ്ടു് ഞാൻ ദണ്ഡനമസ്കാരം ചെയ്തിട്ടും, ഒരൊററ ആശിസ്സുപോലും ബാലി പറഞ്ഞില്ല:—

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം, ഒമ്പതാം സൎഗ്ഗം അവസാനിച്ചു.

---

## പത്താം സൎഗ്ഗം. (സുഗ്രീവരാജ്യഭ്രംശം)

ഒരുചുടുനെടുവീർപ്പിട്ടുകൊണ്ടു് സുഗ്രീവൻ വീണ്ടും തുടൎന്നു:—

"രാമഭദ്രാ, ദ്വേഷ്യംകൊണ്ടു് അന്ധനായ അഗ്രജനെ പ്രീണിപ്പിക്കുവാൻ-പ്രസാദിപ്പിക്കുവാൻ-സസ്നേഹം ശ്രമിച്ചു.

പ്രിയപ്പെട്ട ജ്യേഷ്ഠാ, അവിടുന്നു് സസുഖം കിഷ്കിന്ധയിലേക്കു് വന്നതു് ഞങ്ങളുടെ ഭാഗ്യമാണു്. ശത്രുവിനെ നിഗ്രഹിക്കുവാൻ സാധ്യമായല്ലൊ. അനാഥന്മാൎക്കു് സന്തോഷമേകുന്ന ജ്യേഷ്ഠനാണു് എനിക്കും നാഥനായിട്ടുള്ളതു്. നൂറു് അലകുകളോടുകൂടിയതും, വെൺമതിമണ്ഡലതുല്യമായതുമായ വെൺകൊററക്കുട, വെൺചാമരം എന്നിവ ഇതാ ഞാൻ സമർപ്പിക്കുന്നു. ഒരുവർഷം മുഴുവൻ ബിലദ്വാരത്തിൽ ഞാൻ കാത്തുനിന്നു. പതഞ്ഞുവരുന്ന ചെഞ്ചോര കണ്ടു് ദുഃഖം അടക്കുവാൻ വിഷമിച്ചുകൊണ്ടു്, പർവ്വതത്തിന്റെ കൊടുമുടിയെടുത്തു് അടച്ചു്, പിടക്കുന്ന നെഞ്ചോടെ പോന്നു. വ്യസനനിമഗ്നനായ എന്നെ പൌരന്മാരും അമാത്യന്മാരുംകൂടി അഭിഷേകംചെയ്തു. അല്പംപോലും ആഗ്രഹം രാജ്യഭരണത്തിൽ എനിക്കില്ല. യഥാൎത്ഥത്തിൽ, എല്ലാംകൊണ്ടും ബഹുമാന്യനായ അവിടുത്തേയ്ക്കേ അതിന്നു്കെല്പുള്ളു. മുന്നെപ്പോലെ ചക്രവൎത്തിയായിരുന്നു് പ്രജകളേയും എന്നേയും സംരക്ഷിക്കണേ. എന്നിൽ നിക്ഷിപ്തമായ രാജ്യം ഇതാ മടക്കിത്തരുന്നു. ശത്രുവിഹീനമായ കിഷ്കിന്ധാരാജ്യത്തെ അവിടുന്നു് പരിപാലിക്കണേ. അമാത്യന്മാരും പൌരമുഖ്യന്മാരും ഒന്നിച്ചുചേൎന്നു്, രാജ്യം അരാജകമാകാതിരിക്കാൻവേണ്ടി എന്നെ അഭിഷേചിച്ചതാണു്. കോപം തോന്നരുതേ.''

ഭ്രാതൃഭക്തിയോടെ പറയുന്ന എന്നെ, വാനരേശ്വരൻ വളരെ ശകാരിച്ചു.

''നീ ഏററവും മോശക്കാരൻ.''

എന്നിങ്ങനെ, ഉച്ചത്തിൽ വീണ്ടും വീണ്ടും പറഞ്ഞു്, മന്ത്രിമാരേയും മിത്രങ്ങളേയും പൌരമുഖ്യന്മാരേയും വരുത്തി. ആ സഭാമദ്ധ്യത്തിൽവെച്ചു്, നിന്ദ്യമായിത്തുടൎന്നു:–

''ബഹുമാന്യന്മാരായ നിങ്ങൾക്കെല്ലാവൎക്കും അറിവുള്ളതാണല്ലൊ, ദുഷ്ടനായ മായാവിയുടെ വരവും യുദ്ധത്തിന്നുള്ള വിളിയും. പോർവിളികേട്ട ഞാൻ ആ രാത്രിയിൽ പുറപ്പെട്ടു. ക്രൂരാത്മാവായ ഇവൻ എന്റെകൂടെ പോന്നു. ഞങ്ങൾ രണ്ടുപേരെ ഒന്നിച്ചുകണ്ട രാത്രിഞ്ചരൻ –മഹാബലവാനാണെങ്കിലും –പേടിച്ചു് പിൻതിരിഞ്ഞോടി. വിടാതെ പുറപ്പെട്ട ഞങ്ങൾ അവന്റെ ഒപ്പമെത്തി. പെട്ടെന്നു് അവൻ ഒരു മഹാഗുഹയിൽ ചെന്നൊളിച്ചു. അന്ധകാരനിബിഡവും ദുൎഗ്ഗമവുമായ ബിലത്തിലേക്കു് ഞാൻ ഇറങ്ങുന്നതിന്നുമുമ്പു്, ഈ ഘോരസഹോദരനോടു് പറഞ്ഞു:–

"മഹാദുഷ്ടനും ശത്രുവുമായ നിശാചരനോട്ട് തോററമട്ടിലാകും മടങ്ങി യാൽ. അവനെ നിഗ്രഹിക്കാതെ പോകുന്നതു് ഉചിതമല്ല. നീ ഇവിടെ നില്ക്കണം. ആ നക്തഞ്ചരനെ ഞാൻ വധിക്കട്ടെ."

ഈ വഞ്ചകൻ എന്നെ കാത്തുരക്ഷിക്കുവാനാണു് പിന്നാലെ പോന്നതെന്നു് വിശ്വസിച്ച ഞാൻ ഗുഹയിലേക്കിറങ്ങി. മായാവിയെ അന്വേഷിച്ചുകൊണ്ടു തന്നെ ആണ്ടൊന്നുകഴിഞ്ഞു. ഒട്ടും നിരാശപ്പെടാതെ തിരയുന്ന എനിക്കു് അവ സാനം അവനെ പിടുത്തംകിട്ടി. നിഗ്രഹിക്കുകയും ചെയ്തു. നിലത്തുവീണല വന്ന അവന്റെ വായിൽനിന്നു് ഒഴുകുന്ന രക്തംകൊണ്ടു് ഗുഹാന്തർഭാഗം ദുർഗ്ഗന്ധ പൂരിതമായി. തപ്പിത്തടഞ്ഞു് വിഷമിച്ചുവന്ന എനിക്കു് ഗുഹയുടെ ദ്വാരം കാണുന്നില്ല. ഇവൻ അതു് ഭദ്രമായി അടച്ചിരുന്നു. സുഗ്രീവാ, സുഗ്രീവാ, അനുജാ, എന്നിങ്ങനെ അത്യുച്ചത്തിൽ വിളിച്ചുവെങ്കിലും യാതൊരുത്തരവും കിട്ടാതെ ഞാൻ വിഷണ്ണനായിത്തീർന്നു. കോപവും താപവുംകൊണ്ടു് ഞാൻ ഗുഹാദ്വാരത്തിൽ ചവിട്ടി. അടച്ച കല്ലു് നീങ്ങി. ഞാൻ നേരെ ഇങ്ങോട്ടുപോന്നു. സഹോദര സ്നേഹംകൂടിമറന്ന ഈ നിഷ്ഠുരൻ, രാജ്യം അധീനത്തിലാക്കാൻവേണ്ടി, എന്നെ ആ ഗുഹയിലിട്ടു് അടച്ചുപോന്നു,"

ഇത്രയുംപറഞ്ഞു്, ആരും ഒന്നുംപറയുന്നതിന്നു് അനുവദിക്കാതെ, അപ്പോഠം തന്നെ എന്നെ ആട്ടിപ്പുറത്താക്കി. ധരിച്ചിരുന്ന ഒരൊററ വസ്ത്രം മാത്രമാണുണ്ടാ യിരുന്നതു്. എന്റെ പ്രിയപത്നിയെ ബാലി കയ്യേറി. സഹോദരഭയംകൊണ്ടു്, കാടുകളിലും മലകളിലും ആഴികളിലുംകൂടി ഞാനലഞ്ഞുനടന്നു.

പ്രഭോ, ഈ ഋശ്യമൂകാചലത്തിൽ ബാലി കയറുകയില്ല. ഞാനിവിടെ രക്ഷപ്രാപിച്ചു. ദേവ, സഹോദരവൈരകഥ വിശദമായി ഞാൻ അവിടുത്തോടു് പറഞ്ഞുകഴിഞ്ഞു. യാതൊരുതെററും ഞാൻ ചെയ്തിട്ടില്ലെങ്കിലും ദുഃഖം അനുഭവി ക്കേണ്ടിവന്നു. എല്ലവക്കും അഭയദാതാവായ അവിടുന്നു് ബാലിഭയത്താലാത്ത നായ എനിക്കു് രക്ഷനൽകണേ.

ഉജ്ജ്വലതേജസ്വിയും ധാമ്മികോത്തംസവുമായ ശ്രീരാമചന്ദ്രൻ പുഞ്ചിരി പൊഴിച്ചു്, ഉത്തരമരുളി:—

"സുഗ്രീവാ, സൂര്യശോഭയെഴുന്ന ഈ ബാണങ്ങഠം അമോഘങ്ങളാണെന്നു് ഓമ്മിക്കു. അങ്ങയുടെ ധമ്മപത്നിയെ ഹരിച്ച ആ ദുഷ്ടന്റെ ദേഹത്തിൽ ഇതു് പാഞ്ഞുകയറും. മര്യാദയില്ലാത്ത ബാലി, എന്റെ കണ്ണിൽ പെടുന്നതുവരെ

മാത്രമേ ജീവിതമുള്ളു. ചിന്തിച്ചുനോക്കുമ്പോൾ ഒരു മഹാപാതകിയായിട്ടാണ് അവനെ ഞാൻ കാണുന്നതു്. വ്യസനാർണ്ണവത്തിൽ മുഴുകിയ അങ്ങയെ ഞാൻ കരകയററും. ആഗ്രഹങ്ങളെല്ലാം നിറവേറും."

ആശ്വാസപൂർണ്ണങ്ങളായ ഈ വാക്കുകൾ സുഗ്രീവനെ ഏററവും ആശ്വസിപ്പിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം പത്താം സർഗ്ഗം അവസാനിച്ചു.

---

## പതിനൊന്നാം സർഗ്ഗം. (ബാലിപരാക്രമവർണ്ണനം)

ശ്രീരാമചന്ദ്രൻെറ പൌരുഷംനിറഞ്ഞ വാക്കുകേട്ടു് സുഗ്രീവൻ സന്തുഷ്ടമനസ്കനായി. പ്രഭുവിനെ വാഴ്ത്തി:—

"പ്രഭോ, ശ്രീരാമചന്ദ്രാ, അഗ്നിപോലെ എരിഞ്ഞുകൊണ്ടിരിക്കുന്ന ക്രൂരബാണങ്ങൾ, കടക്കൺചുകനാകൊണ്ടു് അവിടുന്നയച്ചാൽ, കല്പാന്തകാലസൂര്യനെപ്പോലെ ലോകത്തെത്തന്നെ നശിപ്പിക്കും. സംശയമില്ല. ബാലിയുടെ ധൈര്യം, വീര്യം, പൌരുഷം, പരാക്രമം എന്നിവ വിശദമായിപ്പറയാം. അതിനുശേഷം വേണ്ടതുചെയ്യു. പടിഞ്ഞാറെസമുദ്രത്തിൽ സ്നാനംചെയ്തു് കിഴക്കോട്ടു ചാടിയാൽ, പൂർവ്വസാഗരതീരത്തിലാണു് എത്തുക. അതേപോലെ തെക്കുനിന്നു വടക്കോട്ടും. അനായാസമായി പ്രതിദിനം ഉദയത്തിന്നുമുമ്പു് നാലുസമുദ്രങ്ങളിൽ നീരാടും.

ഗിരിശിഖരങ്ങളിൽ വലിയവയെ അടർത്തിയെടുത്തു് നിഷ്പ്രയാസം അമ്മാനമാടുക ഒരു രസമാണു്. മാമരങ്ങൾ പലതും, കയ്യൂക്കു കാണിക്കുവാൻവേണ്ടി മാത്രം പറിച്ചെടുക്കും. ചെറുചില്ലകളെന്നപോലെ കഷണങ്ങളാക്കും.

ആയിരം ആനകളുടെ ബലമുള്ള ഒരുരാക്ഷസൻ–ദുന്ദുഭി എന്നാണവൻെറ പേർ–ഒരു പോത്തിൻെറ രൂപത്തിൽ നടക്കുകയായിരുന്നു. വരബലത്തിനാലും കരുത്തിനാലും മതിമറന്ന നിശാചരൻ, നദികളുടെ പതിയായ മഹാസാഗരസമീപമണഞ്ഞു. വലിയവലിയ അലകൾ മറിയുന്നതുകണ്ടു ആ ഖലൻ ചോദിച്ചു:–

"ഹേ! അർണ്ണവമേ, എന്നോടു് യുദ്ധംചെയ്വാൻ ഒരുങ്ങിവരു."

ആ കൂററൻെറ വാക്കുകേട്ട പയോധി, മഹാത്മാവും മഹാബലശാലിയുമാണെങ്കിലും, കാലപാശബന്ധിതനായ ദുന്ദുഭിയോട്ട് ത്രപമാൻവന്നു് മൃദുവായിപ്പറഞ്ഞു.

"പരാക്രമത്തിൽ അദ്വിതീയനായ അങ്ങയോട്ട് എതിരിട്ടവാൻ ഞാൻ പോര. എന്നാൽ അങ്ങയ്ക്കു് തുല്യനായ ഒരുവനെ എനിക്കു് ഓർമ്മയുണ്ടു്. അവൻ തീർച്ചയായും യുദ്ധസന്നദ്ധനായേക്കും.

ഈ മഹാരണ്യങ്ങളുടെ മുഴുവൻ വടക്കുഭാഗത്തായി ഒരു വൻമലയുണ്ടു്. താപസേന്ദ്രക്കു് പാർപ്പിടം; മഹാദേവൻെറ ധർമ്മപത്നിയുടെ പിതാവു്; അനേകം പുണ്യതീർത്ഥങ്ങളുടെ ഉത്ഭവസ്ഥാനം; ദുർഗ്ഗമങ്ങളായ അനേകമനേകം മഹാഗുഹകളൊത്തുചേർന്നു് വിളങ്ങുന്നവൻ; ഹിമവാൻ എന്നപേരിൽ വിശ്വവിശ്രുതൻ. ആ പർവ്വതരാജാവു്, യുദ്ധത്തിൽ അങ്ങയെ സംതൃപ്തനാക്കും."

"വാരിധി അപാരനാണെങ്കിലും, മഹാഭീരുതന്നെ."

അസുരവരൻ ഇങ്ങിനെപറഞ്ഞു്, ശരംവിട്ടതുപോലെ, ഹിമവൽപാർശ്വത്തിൽ ഓടിയെത്തി. വലിയവലിയ ആനപ്പാറകൾ അടർത്തിയെടുത്തു് ഭൂമിയിലേക്കെറിഞ്ഞു് ദുന്ദുഭി അലറി.

വെൺമേഘനിറത്തിൽ മനോഹരശരീരത്തോടുകൂടിയ ശൈലേന്ദ്രൻ, ഒരു തുംഗശൃംഗത്തിൽ ദേവരൂപത്തിലിരുന്നു് സൌമ്യമായി നിശാചരനോട്ട് പറഞ്ഞു:—

"നക്ഷത്രഞ്ചരേന്ദ്രനായ ദുന്ദുഭീ, അങ്ങു് എന്നെ കഷ്ടപ്പെടുത്തരുതു്. ധർമ്മങ്ങളെല്ലാം അറിയുന്നവനാണല്ലോ അങ്ങു്. ആകപ്പാടെ വലിയൊരു ശരീരം മാത്രമുള്ള എന്നിൽ മുനീശ്വരന്മാർ ഇരുന്നു് തപസ്സുചെയ്യും. എനിക്കു് യുദ്ധം ചെയ്യാനൊന്നും അറിയില്ല."

ബുദ്ധിമാനായ ഗിരിവരൻെറ വാക്കുകേട്ട ദുന്ദുഭിയുടെ കണ്ണുകൾ ചുകന്നു. ചൊടിച്ചുകൊണ്ടു് ഹാസത്തിൽ:—

"ഹേ! മഹാകൂററാ, യുദ്ധാഭ്യാസമുറകൾ പഠിക്കാഞ്ഞിട്ടോ? എന്നോട്ട് അടരാടാൻ വയ്യാഞ്ഞിട്ടോ? പോരിന്നു് കൊതിച്ചുകൊണ്ടാണു് ഞാൻ വന്നതു്.

ഭീരുവായ അങ്ങ് ഒരുകാര്യം ചെയ്താൽ മതി. എനിക്കു തക്കതായ ഒരു എതിരാളി എവിടെയുണ്ട്? അതെങ്കിലും ചെയ്യൂ."

ഇതിന്നുമുമ്പ് ഇത്തരം കളിവാക്കുകൾ കേട്ടിട്ടില്ലാത്ത ഹിമവാന്റെ ഹൃദയത്തിൽ കോപംനിറഞ്ഞു. എങ്കിലും അതെല്ലാം ഒതുക്കി. വാഗ്മിയായ ആ ധാർമ്മികൻ അസുരേന്ദ്രനോട് മയത്തിൽതന്നെ തുടന്നു:—

"ഹേ, ദുന്ദുഭീ, അതുല്യബലപരാക്രമിയായി ബാലി എന്നൊരു വാനരേന്ദ്രൻ കിഷ്ക്കിന്ധയിലുണ്ട്. മഹാബുദ്ധിമാനായ കപീശ്വരൻ യുദ്ധത്തിലും സമർത്ഥനാണ്. നമുചിക്ക് ഇന്ദ്രനെന്നപോലെ അങ്ങയ്ക്ക് ദ്വന്ദ്വയുദ്ധമേകുവാൻ കെല്പുള്ളവനാണ് ബാലി. ശൂരനും അജയ്യനുമായ അവനെ ഇന്നുതന്നെ പോയിക്കാണു. ആഗ്രഹം സഫലമാകും."

ദാനവൻ സംതൃപ്തനായി. ഹിമവാന്റെ നിർദ്ദേശമനുസരിച്ച് അതിവേഗത്തിൽ കിഷ്ക്കിന്ധയിലെത്തി. പോത്തിന്റെ ദേഹം, ഏററവും കൂത്തകൊമ്പുകൾ, കാർമേഘംപോലെ നിശാചരൻ ഗോപുരദ്വാരത്തിൽവന്നു്, ഭൂമികുലുക്കത്തക്കവിധം; ദുന്ദുഭിനാദത്തിൽ ദുന്ദുഭി അലറിത്തുടങ്ങി. ചുററുമുള്ള മഹാവൃക്ഷങ്ങൾ നിസ്സാരമെന്നമട്ടിൽ ഒടിച്ചിട്ടു. കുളമ്പുകൾകൊണ്ട് പാത്തട്ടിനെ പിളത്തി. മദിച്ച ഒരാനയെപ്പോലെ, ഗോപുരത്തെ കൊമ്പുകൾകൊണ്ട് ഇടിച്ചുതുടങ്ങി.

അന്തഃപുരത്തിൽ വിശ്രമിച്ചിരുന്ന ബാലി, അസുരന്റെ ശബ്ദംകേട്ട് സഹിക്കാൻ സാധിക്കാതെ പത്നീസമേതം പുറത്തേക്കുവന്നു. നക്ഷത്രസഹിതനായ ചന്ദ്രനെപ്പോലെ, കൊട്ടാരത്തിന്നുവെളിയിലെത്തിയ വാനരരാജാവ്, സുസ്പഷ്ടാക്ഷരത്തിൽ ഏററവും ശാന്തഭാവത്തിൽ ചോദിച്ചു:—

"ഹേ ദുന്ദുഭീ, എന്തിനാണ് നീ ഈ ഗോപുരമിങ്ങിനെ തകത്ത് ആക്രന്ദനം? നിന്നെ എനിക്കറിയാം. അതിശക്തനാണ് നീ–പക്ഷെ, ജീവൻ അവസാനിപ്പിക്കരുത്."

ബുദ്ധിമാനായ കപിശ്രേഷ്ഠന്റെ വാക്കുകേട്ട ദുന്ദുഭിയുടെ കൺകൾ ഒന്നു ക്കൂടിചുകന്നു. ചൊടിച്ചുകൊണ്ട്:—

"ഹേ കുരങ്ങന്മാരുടെ രാജാവേ, എന്നോടുകൂടി യുദ്ധംചെയ്യൂ. അപ്പോളറിയാം നിന്റെ കരുത്ത്, അല്ലെങ്കിൽ ഒരുകാര്യം ചെയ്യാം. ഈ രാത്രിമുഴുവൻ നിനക്ക്

ഞാൻ ഇട തന്നേക്കാം. കാമഭോഗങ്ങളെല്ലാം യഥേഷ്ടം അനുഭവിക്കുക. ദേഷ്യം ഒതുക്കിക്കൊണ്ട് ഞാൻ സൂര്യോദയംവരെ നില്ക്കാം. ഉദയത്തിനുമുമ്പ് മിത്രങ്ങളെ മുഴുവൻ വരുത്തൂ. വാനരന്മാരുടെ ചക്രവർത്തിയല്ലേ? വേണ്ടപ്പെട്ടവരെ എല്ലാം സ്വീകരിച്ച് ആലിംഗനംചെയ്ത് വേണ്ടതരത്തിൽ സമ്മാനങ്ങൾ കൊടുത്തേക്കു. കിഷ്ക്കിന്ധയെ മതിയാകുംവരെ നോക്കിക്കാണൂ. നിനക്കുതുല്യനായ ഒരുവനെ എല്ലാകാര്യവും ഏല്പിച്ചേക്കൂ. ഇന്നുരാത്രി മുഴുവൻ പ്രിയപത്നിമാരൊത്ത് മതിയാകുംവരെ രമിക്കൂ. . മത്തനേയും പ്രമത്തനേയും (മദമുള്ളവനേയും ഭ്രാന്തനേയും) സുപ്തനേയും നിഗ്രഹിക്കുന്നവൻ ശിശുഘാതകനെപ്പോലെയാണ്. നിന്നെപ്പോലെയുള്ള കാമാന്ധന്മാരും അതേ തരത്തിൽതന്നെ.''

ദുന്ദുഭിയുടെ വാക്കുകൾ ബാലിയിൽ മന്ദസ്മിതമാണുളവാക്കിയത്. താരതുടങ്ങിയ സ്ത്രീരത്നങ്ങളെ അന്തഃപുരത്തിലേക്കയച്ച്, ദൈത്യനോട് പറഞ്ഞു:—

''ഹേ ദുന്ദുഭീ, യുദ്ധത്തിൽ നിർഭയനാണ് നീ എങ്കിൽ, എന്നെ 'മത്തൻ' എന്നു കരുതരുത്. മദ്യപാനമല്ല, യുദ്ധത്തിനുള്ള 'വീരപാന' മാണ് ചെയ്തിട്ടുള്ളതെന്ന് വിശ്വസിക്കൂ.''

രുഷ്ടനായ ബാലി അടരിന്നുതയ്യാറായി. അച്ഛനായ ദേവേന്ദ്രൻ കൊടുത്ത പൊൻമാലകഴുത്തിലണിഞ്ഞു. ഭയരഹിതനായ വാനരേന്ദ്രൻ, പർവ്വതാകാരനായി നില്ക്കുന്ന ദുന്ദുഭിയുടെ കൊമ്പുകൾ രണ്ടുംപിടിച്ച് ചുഴററിത്തുടങ്ങി. ഒരലർച്ചയോടെ അവനെ നിലത്തുവീഴ്ത്തി. ദൈത്യേന്ദ്രന്റെ ചെവികളിൽനിന്ന് ചെഞ്ചോര ഒഴുകി. ക്രോധംകൊണ്ട്മതിമറന്ന അവർ, ജയിക്കാനാഗ്രഹിച്ച് കഠിനയുദ്ധം ആരംഭിച്ചു. ദേവേന്ദ്രതുല്യപരാക്രമിയായ ബാലി, മുഷ്ടികളാൽ–മുട്ടുകളാൽ–പാദങ്ങളാൽ–മരത്തടികളാൽ–നിശാചരനെ മർദ്ദിക്കുവാൻ തുടങ്ങി. ക്രമത്തിൽ അസുരൻ പോരിൽ തളർന്നു; ഇന്ദ്രനന്ദനൻ വളർന്നു. ശക്തിചുരുങ്ങുന്ന ദുന്ദുഭിയെ പൊക്കിയെടുത്ത് വീണ്ടും നിലത്തടിച്ചു. അവന്റെ ജീവൻ വേർപിരിയത്തക്കവിധം ഭൂമിയിലിട്ട് അരച്ചുരുട്ടി.

നിർജ്ജീവമായിക്കഴിഞ്ഞ നക്തഞ്ചരശരീരത്തെ വീണ്ടും കയ്യിലെടുത്ത് ഊക്കിലൊന്ന് വീശിയെറിഞ്ഞു. സലീലമായെറിഞ്ഞ ദുന്ദുഭീശരീരം ഒരു യോജന ദൂരത്തെത്തി. രക്തം വർഷംപോലെ വീഴുന്ന ശവം. ·തുരുതുരെ വീഴുന്ന ചോരത്തുള്ളികൾ കാററടിച്ച് മതംഗകാനനത്തിൽ പതിച്ചു. ആ മഹായോഗി ആത്മഗതമെന്നപോലെ:—

"എന്റെ ആശ്രമത്തിലും ദേഹത്തിലും രക്തത്തുള്ളികൾ വീഴ്ത്തിയ ദുഷ്ടാത്മാവാരാണു്? ദുരാചാരനും പൊട്ടനുമാണവൻ. സംശയമില്ല."

മാമുനീശ്വരൻ ആശ്രമത്തിൽനിന്നു് വെളിയിൽവന്നുനോക്കിയപ്പോൾ മലപോലെ ചത്തുകിടക്കുന്ന പോത്തിൻശരീരത്തെ കണ്ടു. അല്പമൊന്നാലോചിച്ചപ്പോൾ ദിവ്യചക്ഷുസ്സിൽ എല്ലാം വ്യക്തമായി. ഉഗ്രമായൊരു ശാപമാണു് ആ നാവിൽനിന്നു് വീണതു്.

"ചോരചൊരിഞ്ഞു് എന്റെ ആശ്രമത്തെ മലിനപ്പെടുത്തിയവൻ, അസുരശവത്തെ വലിച്ചെറിഞ്ഞു് ഈ മരങ്ങളെ ഒടിച്ചു് നശിപ്പിച്ചവൻ, എന്റെ ആശ്രമത്തിന്റെ ഒരു യോജനസമീപത്തിൽ വന്നാൽ ജീവിതം അവസാനിക്കട്ടെ. അവന്റെ ആൾക്കാരോ മന്ത്രിമാരോ ഈ കാട്ടിൽ ഉണ്ടെങ്കിൽ മേലാൽ ഇങ്ങോട്ടു വരരുതു്. എന്റെ വാക്കുകൾ കേട്ടു് സുഖമായിപ്പോകാം. ഞാൻ പുത്രന്മാരെപ്പോലെ ശുശ്രൂഷിച്ചു വളർത്തുന്ന ഈ വൃക്ഷങ്ങളിലെ ഫലങ്ങളോ പത്രങ്ങളോ നശിപ്പിക്കാൻ ശ്രമിക്കുന്നവർക്കും എന്റെ ശാപം ബാധകമാകട്ടെ. ഒരു ദിവസംമാത്രം അവധിയുണ്ടു്. നാളെ മുതൽ അവന്റെ ആൾക്കാർ ഇവിടെ വന്നാൽ, ആയിരമായിരം വർഷങ്ങൾ വെറും പാറക്കല്ലുകളായിത്തീരും. സംശയമില്ല."

മഹർഷീശ്വരന്റെ വാക്കുകൾ കേട്ട കപികളെല്ലാം, ഉത്തരക്ഷണത്തിൽ ചാടിയോടി കാട്ടിൽനിന്നു് പുറത്തേക്കുപോന്നു. അവരെക്കണ്ടു ബാലി:—

"എന്താണു് പരിഭ്രമിച്ചുകൊണ്ടു് നിങ്ങളെല്ലാവരും രാത്രിയിങ്ങിനെ ഓടിച്ചാടി വന്നതു്? മതംഗവനത്തിൽ സ്വൈരമായി വസിച്ചിരുന്ന നിങ്ങൾക്കു് എന്താണു്? ആരിൽനിന്നാണു് അസ്വാസ്ഥ്യം വന്നതു്?"

ചോദ്യം കേട്ട വാനരന്മാർ വർത്തമാനങ്ങളെല്ലാം–ബാലിക്കു സംഭവിച്ച ശാപം തുടങ്ങിയവ–വിശദമാക്കി.

കപീശ്വരൻ ഉടനെ മാമുനിയുടെ അടുത്തുചെന്നു് തൊഴുതു് ശാപമോക്ഷത്തിനു് യാചിച്ചു. യാതൊന്നും ചെവിക്കൊള്ളാതെ മഹർഷീശ്വരൻ ആശ്രമാന്തർഭാഗത്തേക്കു് പോവുകയാണുണ്ടായതു്.

ശാപഭയത്താൽ അന്നുമുതൽ ബാലി ഋശ്യമൂകാചലത്തിലേക്കു് വരുകയോ, ഇങ്ങോട്ടു് നോക്കുകകൂടിയോ ചെയ്യാറില്ല. പ്രഭോ, ബാലി കടക്കാത്ത ഈ

മഹാരണ്യത്തിൽ അമാത്യന്മാരുമൊത്ത് ദുഃഖംകൂടാതെ ജീവിതം നയിക്കുകയാണ്.

പ്രഭോ, വീര്യാഭിമാനത്താൽ ബാലി എറിഞ്ഞ ദുന്ദുഭിയുടെ അസ്ഥികൂടം, ഗിരിശൃംഗംപോലെ ഇതാ കിടക്കുന്നു. ഇതാ ഏഴു സാലങ്ങളും, കൊമ്പുകളും ചാഞ്ഞ് നില്ക്കുന്നു. ഈ മാമരങ്ങളുടെ ഇലകളെല്ലാം ഒന്നിച്ചുകൊഴിക്കുവാനുള്ള കെൽപ്പ് ബാലിയുടെ പരിഘഭുജങ്ങൾക്കുണ്ട്.

വാനരചക്രവർത്തിയായ ബാലിയുടെ ശക്തി അചിന്ത്യമായിട്ടുള്ളതാണ്. അതുല്യവീര്യമുള്ള അഗ്രജനെ യുദ്ധത്തിൽ എങ്ങിനെയാണ് അവിടുന്ന് നിഗ്രഹിക്കുക?''

മഹാവീരപരാക്രമിയായ ലക്ഷ്മണന്റെ വദനത്തിൽ മനോഹരമായൊരു മന്ദസ്മിതം പരന്നു:—

''കപിവര്യനായ സുഗ്രീവാ, എന്തൊന്നുകൊണ്ട് ബാലിവധത്തിൽ അങ്ങയ്ക്ക് വിശ്വാസം വരും?''

സൌമിത്രിയുടെ ചോദ്യം കേട്ട സുഗ്രീവൻ:—

''കുമാരാ, ഈ സാലങ്ങൾ ഏഴിനേയും ഒപ്പം അനേകതവണ ബാലി കുലുക്കിയിരുന്നു.''

അല്പമൊന്നാലോചിച്ച് സുഗ്രീവൻ തുടർന്നു:—

''ഇതിൽ ഒരു സാലത്തെ ഒരമ്പുകൊണ്ട് പിളർത്തിയാൽ ബാലിയെ നിഗ്രഹിക്കത്തക്ക കെൽപ്പ് ഉണ്ടെന്ന് വിശ്വസിക്കാം. അല്ലെങ്കിൽ സഖേ, ലക്ഷ്മണാ, ഈ പോത്തിൻരൂപത്തിലുള്ള ദുന്ദുഭിയുടെ അസ്ഥിസഞ്ചയം ഒരുകാൽകൊണ്ട് ഇരുന്നൂർ വില്ല ദൂരം എത്തത്തക്കവിധം എറിഞ്ഞാലും മതി.''

അല്പസമയം അഗാധമായ ചിന്തയിലാണ്ട സുഗ്രീവൻ, വീണ്ടും പറഞ്ഞു തുടങ്ങി:—

''വലിയ വലിയ ശൂരന്മാരെ നിഷ്പ്രയാസം വധിക്കുന്ന വീരാധിവീരൻ; പ്രസിദ്ധിയാർന്ന ബലപൌരുഷങ്ങളോടുകൂടിയവൻ; യുദ്ധത്തിൽ ഒരിക്കലെ

ങ്കിലും പരാജയം പററാത്ത വാനരനാഥൻ; ബാലി; ദേവന്മാൎക്കുപോലും ദുഷ്കരങ്ങളായ കൃത്യങ്ങളാണു് ചെയ്യുക പതിവു്. അവയെല്ലാം ആലോചിക്കുമ്പോറം തന്നെ ഭയംകൊണ്ടു് ഞാൻ കിടുകിടെ വിറയ്ക്കുന്നു. ഈ ഋശ്യമൂകാചലശൃംഗത്തിൽ വസിക്കാനുള്ള കാരണവും മറെറാന്നല്ല. തടുക്കാനോ ജയിപ്പാനോ കഴിയാത്തവനും കോപിഷ്ഠനുമായ കപീന്ദ്രനെപ്പററിയുള്ള ചിന്ത എന്നെ സദാ അലട്ടുന്നതിനാൽ ഋശ്യമൂകാചലത്തിൽനിന്നു് പുറത്തിറങ്ങുക പതിവേയില്ല. മാത്രമല്ല, ഭയവും ശങ്കയുമില്ലാതെ ഈ അരണ്യത്തിൽതന്നെ നടക്കാറുമില്ല. അതിധീരന്മാരും സ്നേഹസമ്പന്നരുമായ ഹനുമാൻ തുടങ്ങിയവർ എപ്പോഴും ഒന്നിച്ചുണ്ടാകയും ചെയ്യും.

പ്രഭോ, ഇന്നുമുതൽ ബഹുമാന്യമായൊരു ജീവിതത്തിലേക്കു് ഞാനിതാ കടക്കുകയായി. സൎവ്വജനവന്ദ്യനായ അവിടുത്തെ സുഹൃത്താകുവാൻ ഭാഗ്യം സിദ്ധിച്ചുവല്ലൊ. ഹിമാചലത്തെപ്പോലെ സുസ്ഥിരഹൃദയനായ അവിടുത്തെ ഇതാ അഭയം പ്രാപിക്കുന്നു.

എന്നാൽ, ദുഷ്ടനായ സഹോദരന്റെ ബലം ചിന്തിക്കുവാൻകൂടി കഴിയാത്തതാണു്. അവിടുത്തെ പരാക്രമം കാണുവാൻ യാതൊരവസരവും എനിക്കു് സിദ്ധിച്ചിട്ടുമില്ല. മഹാപ്രഭോ, അവിടുത്തെ പരീക്ഷിക്കുകയല്ല; ഭയമുണ്ടാക്കുകയല്ല; ബാലിയുടെ ഘോരഘോരങ്ങളായ കൎമ്മങ്ങറം ആലോചിക്കുമ്പോറം എന്റെ ഹൃദയമാകെ ചഞ്ചലമാകുന്നു. ദേവാ, വെണ്ണീർകൊണ്ടുമൂടിക്കിടക്കുന്ന തീക്കനൽപോലെയാണു് അവിടുത്തെ തേജസ്സു്. വാക്കു്, ബുദ്ധി, ധൈൎയ്യം, രൂപം എന്നിവയാൽ ഇത്രയും മനസ്സിലാക്കുവാൻ എനിക്കു് സാധിച്ചു."

മഹാത്മാവായ സുഗ്രീവന്റെ വാക്കുകറം കേട്ട മഹാപ്രഭു ശ്രീരാമചന്ദ്രൻ മധുരമന്ദഹാസത്തോടെയാണു് മറുപടി പറഞ്ഞതു്:—

"സുഹൃദ്വരേണ്യനായ സുഗ്രീവാ, ഞങ്ങളുടെ ശക്തിയിൽ അങ്ങക്കു് വിശ്വാസമുണ്ടാകാൻ വഴിയുണ്ടായിട്ടില്ലല്ലൊ. അതുകൊണ്ടു് ഉണ്ടാക്കിത്തരാം. വാനരേന്ദ്ര, യുദ്ധത്തിൽ വഴിപോലെ അങ്ങു് വിശ്വസിക്കണം."

ലക്ഷ്മണാഗ്രജൻ സുഗ്രീവനെ സാന്ത്വനപ്പെടുത്തി. മന്ദഹാസത്തോടെ എഴുന്നേററു. ദുന്ദുഭിയുടെ അസ്ഥി കിടന്നിടത്തേക്കു് പതുക്കെ നടന്നു.

കാലിന്റെ പെരുവിരൽകൊണ്ടു് മാമലക്കൊത്ത അസ്ഥി, ഏററവും നിസ്സാരമായമട്ടിൽ ഒരേറു്; ഉണങ്ങിവരണ്ടുകിടക്കുന്ന ദുന്ദുഭിശരീരം പത്തുയോജന

ദൂരത്താണ് വീണതു്. അത്യത്ഭുതകരമായ ദാശരഥിയുടെ ത്രുപ്പാദശക്തിയെ കണ്ട സുഗ്രീവൻ, ലക്ഷ്മണപുരോഭാഗത്തിൽനിന്നു് തൊഴുതുകൊണ്ടു്:—

"പ്രഭോ, രക്തംകൊണ്ടു് ആർദ്രമായതും, മാംസം നിറഞ്ഞതുമായ ശരീരത്തെയാണ് അന്നു് ബാലി എറിഞ്ഞതു്. ഇപ്പോൾ, മാംസമെല്ലാം നശിച്ചു് ലഘുവായി, വെറും ഉണക്കപ്പുല്ലുസമമായിരിക്കുന്നു. രഘുനായക, മദിച്ച ബാലി അന്നു് ക്ഷീണിച്ച സമയത്താണ് ഇതെറിഞ്ഞതു്. അവിടുന്നു് ഏററവും സന്തുഷ്ടനായിരിക്കുന്ന സമയത്താണ്. അതുകൊണ്ടു്, പ്രഭോ, ബാലിക്കോ അവിടുത്തേക്കോ അധികം ബലമെന്നു് ഈ കമ്മത്താൽമാത്രം തീർച്ചപ്പെടുത്തുക വയ്യ.

അന്നു് പച്ചയായിരുന്നു; ഇന്നു് ഉണങ്ങിയതാണ്. വീരസഹോദരന്മാരായ നിങ്ങളുടെ കെല്പിൽ ഇപ്പോഴും സംശയം മുഴുവൻ തീൎന്നിട്ടില്ലെന്നതു് സത്യം. ആനയുടെ തുമ്പിക്കൈപോലെ പെരുതായ ഈ വില്ലു് കുലച്ചു് ഒരമ്പുകൊണ്ടു് ഈ സാലങ്ങളിൽ ഒന്നിനെ പിളൎത്തു. ആകൎണ്ണാന്തം വലിച്ചു വിടുന്ന അവിടുത്തെ ബാണം ഇതു് പിളക്കുമെന്നതിൽ സംശയമില്ല. എന്നാലും ഭയതരളിതമായ എന്റെ ഹൃദയത്തിനൊരു സമാധാനം—സ്വസ്ഥത—കിട്ടുവാൻവേണ്ടിമാത്രമാണു് അഭ്യൎത്ഥിക്കുന്നതു്. ആവശ്യമെന്നനിലയിൽ എനിക്കുവേണ്ടി അവിടുന്നു് ഇതു് ചെയ്യണം.

തേജോഗോളങ്ങളിൽ ശ്രേഷ്ഠതയുള്ളതു് സൂര്യനാണ്; സ്ഥാവരങ്ങളായ പൎവ്വതങ്ങളിൽ ഹിമാലയം; മൃഗസഞ്ചയങ്ങളിൽ ഏററവും പരാക്രമമുള്ളതു് സിംഹം; പരാക്രമികളായ ധീരമനുഷ്യന്മാരിൽ അഗ്രഗണ്യൻ അവിടുന്നും."

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം, പതിനൊന്നാംസൎഗ്ഗം അവസാനിച്ചു.

---

## പന്ത്രണ്ടാം സൎഗ്ഗം (സുഗ്രീവന്നു് വിശ്വാസമുണ്ടാക്കൽ)

പ്ലവഗേശ്വരൻ ഭംഗിയിൽപ്പറഞ്ഞതു കേട്ട ദേവൻ ചിരിച്ചുകൊണ്ടു് കോദണ്ഡമെടുത്തു. ആത്മസുഹൃത്തിന്നു് വിശ്വാസമുണ്ടാക്കുവാൻ തിരുമനസ്സിലുറച്ചു. ചാപത്തെ നിഷ്പ്രയാസം കുലച്ചു. അടുത്ത നിമിഷത്തിൽ അതിൽനിന്നുണ്ടായ ചെറുഞാണൊലി ദിഗന്തങ്ങളിൽ പ്രതിദ്ധ്വനിയുണ്ടാക്കി. ഒരു ബാലലീലപോലെ അമ്പയച്ചു.

സ്വർണ്ണപ്പിടിയുള്ള രാമബാണം, സാലങ്ങളിൽ ഒന്നിനെ, തുടൻ്ന് അടുത്തുള്ളതിനെ. ഇങ്ങിനെ ഏഴിനേയും ഭേദിച്ചു; ഋശ്യമൂകഗിരിശൃംഗത്തെ പിളന്നു; ഭൂമിയുടെ ഉള്ളിലേക്ക് ആഴ്ന്നു; ഉടൻ വെളിയിൽവന്നു് ആവനാഴിയിൽ ഇരുന്നു.

അത്ഭുതങ്ങളിൽവെച്ച് അത്യത്ഭുതകരമായ ഇതെല്ലാം അരക്ഷണംകൊണ്ടു് കഴിയുകയും ചെയ്തു. ശ്രീരാമബാണത്തിൻെറ വേഗതയും മാഹാത്മ്യവും കണ്ണിനു മുന്നിൽ കണ്ടപ്പോഠം, സുഗ്രീവൻ ഹനുമാൻ തുടങ്ങിയവർ, കണ്ണിമവെട്ടാതെ സ്തബ്ധരായി, നിന്നനിലക്ക് നിന്നു.

ഒതുക്കവാൻ കഴിയാത്ത സന്തോഷത്തോടെ, തൃപ്പാദങ്ങളിൽ സാഷ്ടാംഗം വീണുകഴിഞ്ഞു, കപിവരന്മാർ.

സർവ്വാസ്ത്രകോവിദനായ ശ്രീരാമചന്ദ്രനോടു് ആനന്ദബാഷ്പമൊഴുക്കിക്കൊണ്ടു് സുഗ്രീവൻ:—

"ദേവാ, മഹാപ്രഭോ, ദേവേന്ദ്രനടക്കം സുരന്മാരേവരേയും പോരിൽ നിഗ്രഹിക്കവാൻ അവിടുന്നു് ഒരേഒരാഠം മതി. പിന്നെയാണോ ബാലി? അടിയൻെറ ജന്മം സഫലമായി; ഉദ്യമങ്ങളെല്ലാം സാധിച്ചു, എൻെറ ശത്രു ഇന്നു് നശിച്ചുകഴിഞ്ഞു. അടിയനിപ്പോഠം സ്വന്തം ആധിപത്യമുള്ള രാജ്യത്തിലാണു് സ്ഥിതി ചെയ്യുന്നതു്. പ്രഭോ അവിടുത്തെ ഒരൊററ ശരം! ഏഴുസാലങ്ങഠം, പർവ്വതശൃംഗം, ഭൂമി എന്നിവ പിളത്തി. പ്രഭോ, അവിടുത്തെ നേരിട്ടു് യുദ്ധത്തിൽനില്ക്കാൻ ആരാണുള്ളതു്? ഇന്ദ്രനും വരുണനും തുല്യനായ അവിടുത്തെ സുഹൃത്തായി സിദ്ധിച്ചു, ഈ മഹാപുണ്യവാൻെറ ദുഃഖം നശിച്ചു. സന്തോഷം നിമിഷംപ്രതി വളൻ്നുതുടങ്ങി. സഹോദരരൂപത്തിലിരിക്കുന്ന ശത്രുവായ ബാലിയെ ഇപ്പോഠംതന്നെ നിഗ്രഹിച്ചു് എൻെറ ആഗ്രഹം സഫലമാക്കണേ."

ഇങ്ങിനെ കൈകൂപ്പി പ്രാത്ഥിച്ചു് മനോഹരരൂപത്തിൽ നില്ക്കുന്ന സുഹൃത്തിനെ ആലിംഗനം ചെയ്തു് ശ്രീരാമഭദ്രൻ, ലക്ഷ്മണനു് സന്തോഷമുണ്ടാകത്തക്കവിധം അരുളിച്ചെയ്തു:—

"നമുക്കു് കിഷ്ക്കിന്ധയിലേക്കു് പോകാം. അങ്ങു് അതിവേഗത്തിൽ പോയി, സഹോദരദ്രോഹിയായ ബാലിയെ, സംശയംകൂടാതെ പോരിനു് വിളിക്ക."

വാനരചക്രവർത്തി ബാലി അധിവസിക്കുന്ന അരമനയുടെ അടുത്തേക്കു്—കിഷ്ക്കിന്ധാനഗരിയിലേക്കു്—അവരെല്ലാം എത്തി. ഗഹനമായ വനത്തിൽ മറഞ്ഞുനിന്നു. അഗ്രജനോടുനേരിടുവാൻ സുഗ്രീവനൊരുങ്ങി. വസ്ത്രമൊന്നു മുറുക്കി. ആകാശം ഭേദിക്കത്തക്കവിധം അലറി. ആ ശബ്ദം കേട്ടു് കോപിഷ്ഠനായ ബാലി അസ്താദ്രിയിൽനിന്നു് ഉയരുന്ന അർക്കനെപ്പോലെ പുറത്തേക്കു വന്നു.

കോപാന്ധരായ സഹോദരന്മാർ ഏറ്റുമുട്ടി. കുജബുധഗ്രഹങ്ങളെന്നപോലെ, ബാലിസുഗ്രീവന്മാരുടെ പോരു് സുഘോരമായി. കലിബാധിച്ച ആ സഹജന്മാർ, ഇടിത്തീപോലെയുള്ള അടികളും, വജ്രതുല്യമായ ഇടികളും, എന്നിവ പരസ്പരം പൊഴിച്ചുതുടങ്ങി.

അശ്വിനീദേവകളെപ്പോലെ തുല്യരൂപമുള്ള ബാലിയേയും സുഗ്രീവനേയും തിരിച്ചറിയുവാൻ ഏതൊരാൾക്കും സാധിച്ചില്ല. സുഗ്രീവനെന്നു് വിചാരിക്കുന്നതു് ബാലിയാകുമോ? ബാലിയുടെ നേരിട്ടു് അയക്കുന്ന അസ്ത്രം സുഗ്രീവനിൽ പതിക്കുമോ? രഘുവരവീരൻപോലും ആകെ കുഴങ്ങി. അമ്പെടുക്കാൻ തുനിഞ്ഞില്ല.

ബാലിയുടെ അടിയും ഇടിയും കൊണ്ടു് സുഗ്രീവൻ വശംകെട്ടു. നാഥനായ ശ്രീരാമനെ ദീനദീനമായി ചുററും നോക്കി. കാണുന്നില്ല. ജീവരക്ഷയ്ക്കു് ഋശ്യമൂകാചലത്തിലേക്കു് ഓടിക്കയറി. രക്തം വാർന്നു് തളർന്നു്, അടികൊണ്ടു് അസ്ഥികൾ ഞെരിഞ്ഞു് ഓടുന്ന അനുജന്റെ ഒപ്പം ബാലിയുമുണ്ടു്. പക്ഷെ പർവ്വതസാനുവിലെത്തിയപ്പോൾ:—

"തല്ക്കാലം നീ രക്ഷപ്പെട്ടു."

എന്നു പറഞ്ഞു് പിന്തിരിച്ചു. ഹനുമാന്റെ ഒപ്പം അനുജനൊന്നിച്ചു കാകുൽസ്ഥൻ സുഗ്രീവൻ രക്ഷപ്രാപിച്ച മഹാരണ്യത്തിലെത്തി. ശ്രീരാമലക്ഷ്മണന്മാരെ കണ്ട സുഗ്രീവൻ ലജ്ജകൊണ്ടു് തലതാഴ്ത്തി, ദയനീയമായിപ്പറഞ്ഞു:—

"പ്രഭോ, ബാലിയെ യുദ്ധത്തിനു വിളിക്കുക, എന്നു് അവിടുന്നു് ആജ്ഞാപിച്ചു. എന്നിട്ടു് ശത്രുവിനെക്കൊണ്ടു് എന്നെ നിഗ്രഹിപ്പിക്കുകയാണോ? 'ബാലിയെ ഞാൻ വധിക്കുന്നതല്ല' എന്നു് അപ്പോൾതന്നെ അവിടുന്നു് അരുളി

ച്ചെയ്യുമിരുന്നുവെങ്കിൽ! ഈ മഹാസാഹസത്തിന്നു് ഒരിക്കലും ഞാൻ പുറപ്പെടുക യില്ലായിരുന്നു. എന്താണിങ്ങിനെ ചെയ്യുവാൻ കാരണം?"

മഹാത്മാവായ സുഗ്രീവൻെറ ദയനീയ വാക്കുകൾകേട്ട ശ്രീരാമചന്ദ്രൻ, കാരുണ്യത്തോടെ പ്രത്യുത്തരം പറഞ്ഞു:—

"സുഗ്രീവാ, സുഹൃദ്സത്തമാ, ദ്വേഷ്യം കളയൂ. ഉണ്ണീ, ഞാൻ ബാണ മയക്കാതിരിപ്പാനുള്ള കാരണം കേൾക്കുക. അങ്ങും അഗ്രജനും വലുപ്പത്തിൽ, വേഷത്തിൽ, രൂപത്തിൽ, ആഭരണത്തിൽ, നടത്തത്തിൽ, എല്ലാം ഒരുപോലെ; നോട്ടം ഒരുമാതിരി; പരാക്രമം ഓജസ്സ് എന്നിവയും തുല്യം; ഒരു വ്യത്യാസവും എത്ര ശ്രദ്ധിച്ചിട്ടും, ഞാൻ കണ്ടില്ല. രൂപസാമ്യംകൊണ്ടു്, നിങ്ങളെ തിരിച്ചറി യുവാൻ ഒരു വഴിയുമില്ലാതെ വന്നു. അതിക്രൂരനായ അഗ്രജനാണെന്നു് വിശ്വ സിച്ചു്, അയക്കുന്ന നിശിതബാണം അങ്ങയിൽകൊണ്ടാൽ, നമ്മൾ രണ്ടുപേർക്കും നാശമാണു് ഫലം. എൻെറ മൌഢ്യവും ബുദ്ധിഹീനതയും ലോകപ്രസിദ്ധ മാകും. അഭയമേകിയവനെ വധിക്കുക! അക്ഷന്തവ്യമായ—പ്രതിവിധിയില്ലാത്ത— മഹാപാപമാണു് എന്നു് കേട്ടിട്ടുണ്ടു്. ലക്ഷ്മണനും ഞാനും മാത്രമല്ല, സർവ്വം ശജാത യായ ജാനകിയും ഈ ഘോരവിപിനത്തിൽ അങ്ങക്കു് അധീനരാണു്.

സുഹൃദ്വര്യനായ സുഗ്രീവാ, വീണ്ടും യുദ്ധത്തിന്നു് ഒരുങ്ങു. അടർ തുട ങ്ങിയാൽ അമ്പു കയറിയ ബാലി ഭൂമിയിൽ കിടന്നുപിടയുന്നതു് അങ്ങക്കു് കാണാം. എന്നാൽ, ഒരുകാര്യം; അങ്ങക്കു് എന്തെങ്കിലും അടയാളം വേണം. ദ്വന്ദ്വയുദ്ധത്തിൽ നിങ്ങളെ വേർതിരിച്ചറിയുവാൻ മററുവഴിയൊന്നുമില്ല.

ലക്ഷ്മണാ, വികസിച്ചുനില്ക്കുന്ന ലക്ഷണമൊത്ത "ഗജപുഷ്പം" ഇതാ. ഇതു കൊണ്ടൊരു മാലതൊടുത്തു് സുഗ്രീവൻെറ കണ്ഠത്തിലണിയിക്കു."

പർവ്വതപാർശ്വത്തിൽ പൂത്തുനില്ക്കുന്ന ആ സുമനോഹരപുഷ്പങ്ങളാൽ സൌമിത്രി മാലയൊന്നുണ്ടാക്കി, സുഗ്രീവൻെറ കഴുത്തിലർപ്പിച്ചു. വെള്ളിൽപ്പ ക്ഷികളാൽ തിളങ്ങുന്ന സന്ധ്യാമേഘംപോലെ കപീശ്വരൻ, ലക്ഷ്മണാർപ്പിതമാ ല്യത്താൽ പ്രശോഭിച്ചു. ശ്രീരാമചന്ദ്രൻെറ വാക്കുകളെ പരിപൂർണ്ണമായി വിശ്വ സിച്ചു്, വീണ്ടും എല്ലാവരുംകൂടി കിഷ്ക്കിന്ധയിലേക്കു് സാനന്ദം നടന്നു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം പന്ത്രണ്ടാം സർഗ്ഗം അവസാനിച്ചു.**

---

## പതിമൂന്നാംസർഗ്ഗം. (സപ്തജനാശ്രമദർശനം)

കലച്ച കോദണ്ഡം, ആദിത്യസദൃശങ്ങളും സ്വർണ്ണപ്പിടിയുള്ളതുമായ അതു ല്യശരങ്ങൾ, ഇവയെടുത്തു്, ധർമ്മാത്മാവായ ലക്ഷ്മണാഗ്രജൻ, ബാലിപാലിതമായ കിഷ്ക്കിന്ധയിലേക്കു് സുഗ്രീവനൊന്നിച്ചു് വീണ്ടും എഴുന്നെള്ളി. നിബിഡഗ്രീവനായ സുഗ്രീവനും അമിതബലശാലിയായ ലക്ഷ്മണനും മുമ്പിൽ; പിന്നാലെ, മഹാവീരനായ വായുസുതൻ, കപിമുഖ്യരായ നളൻ, നീലൻ, സർവ്വവാനരസൈന്യാധിപനും മഹാതേജസ്വിയുമായ താരൻ; ഇങ്ങിനെയാണു് യാത്രയായതു്.

പുഷ്പഭാരത്താൽ ചാഞ്ഞ ശാഖകളോടുകൂടിയ മരങ്ങൾ, നിർമ്മലജലപ്രവാഹികളായ നദികൾ, ഗുഹകൾ, കന്ദരങ്ങൾ, കൽപ്പിളർപ്പുകൾ എന്നിവകൊണ്ടു് അഴകെഴുന്ന ശിഖരങ്ങൾ. ഇങ്ങിനെ പ്രകൃതിരമണീയരംഗങ്ങളെ മാർഗ്ഗമദ്ധ്യത്തിൽ അവർ കണ്ടു. വൈഡൂര്യരത്നശോഭയാർന്നു വിലസുന്ന വികസിച്ച താമരപ്പൂക്കൾ നിറഞ്ഞ പരിശുദ്ധതടാകങ്ങൾ ഇടയ്ക്കിടക്കു് കാണാം. കുളക്കോഴി–അരയന്നം–ചക്രവാകം തുടങ്ങിയ പക്ഷികൾ സരസ്സിന്നു് മാററുകൂട്ടുന്നു. പട്ടുപോലെ മൃദുലങ്ങളായ പച്ചപ്പുല്ലുകൾ തിന്നു് സ്വച്ഛന്ദം വിഹരിക്കുന്ന മാൻകൂട്ടങ്ങൾ മേയുന്നതും നില്ക്കുന്നതും ആനന്ദപ്രദമായിരുന്നു. കുററന്മാരായ ആനകളിൽ ചിലതു് തടാകങ്ങളിലിറങ്ങി കലക്കി ക്രീഡിക്കുന്നു. മദം പൊട്ടിയ ചില ആനകൾ ഗിരിശൃംഗങ്ങളെ കുത്തിപ്പൊളിച്ചു് പാംസുസ്നാനംകഴിച്ചു് കൊച്ചുമലകൾപോലെ നടക്കുന്നു. വിചിത്രവേഷധാരികളായ കാടന്മാർ, ഗഗനചാരികളായ പക്ഷികൾ എന്നിവയേയും കണ്ടുകണ്ടു്, സുഗ്രീവപാർശ്വവർത്തികളായ മഹാവീരന്മാർ ജാഗ്രതയിൽ നടന്നു.

കിഷ്ക്കിന്ധയിലേക്കു് അതിവേഗത്തിൽ പോകുന്നവഴിയിൽ മാമലകളിടയിലുള്ളൊരു വനംകണ്ടു ശ്രീരാമൻ ചോദിച്ചു:—

"സുഹൃത്തുസത്തമനായ സുഗ്രീവാ, മേഘമാലകൾ ആകാശത്തിൽ കൂടി നില്ക്കുന്നതുപോലെ, വാഴകൾ ഇടതൂർന്നുനില്ക്കുന്ന ഈ രമണീയവനം ഏതാണു്? വിശദമായി വർത്തമാനം അറിയുവാൻ അത്യാഗ്രഹം തോന്നുന്നു."

യാത്രക്കു് യാതൊരു മാന്ദ്യവും തട്ടാത്തനിലയിൽ സുഗ്രീവൻ ഉത്തരം പറഞ്ഞു:—

"പ്രഭോ, ഈ വിശാലവനം, ക്ഷീണംതീർക്കുവാൻ ഉതകുന്ന ഒന്നാണ്. സ്വാദിയന്ന കായ്കനികൾ, ശുദ്ധജലം എന്നിവയോടുകൂടിയ ഈ പൂങ്കാവ് നിസ്തുല്യംതന്നെ.

അതികഠിനവ്രതത്തോടെ ഏഴു മഹർഷിവര്യന്മാർ–സപ്തജനം എന്നാണവരെ വിളിക്കുക–തലകീഴാക്കി വെള്ളത്തിൽ മുങ്ങിക്കിടന്നിരുന്നു. ഏഴുദിവസത്തിൽ ഒരിക്കൽ പുറത്തുവരും. വായുമാത്രമാണ് ആ സന്ദർഭത്തിൽ ഭക്ഷണം. ഇങ്ങിനെ വർഷങ്ങൾ എഴുനൂറ് കഴിഞ്ഞു. ആ മഹർഷിവര്യന്മാർ ഉടലോടുകൂടി സ്വർഗ്ഗം പൂകി. വൃക്ഷങ്ങൾ ഇടതിങ്ങി, ഒരുകോട്ടപോലെ നില്ക്കുന്നതു കണ്ടില്ലേ? പ്രഭാവശാലികളായ ആ യതീശ്വരന്മാരുടെ ആശ്രമം അതിന്റെ മദ്ധ്യത്തിലാണ്. ഇന്ദ്രൻതുടങ്ങിയ ദേവന്മാർക്കും, മായാവികളായ അസുരന്മാർക്കും, അരണ്യവാസികളായ മൃഗങ്ങൾക്കെന്നല്ല പക്ഷികൾക്കുംകൂടി ദുഷ്പ്രാപമാണ് ഈ ആശ്രമം– അറിയതെയാണെങ്കിലും അങ്ങോട്ടുപോയിട്ടുള്ള ഒരൊററജീവിയും ഇതുവരെ മടങ്ങി വന്നിട്ടില്ല.

ചിലപ്പോൾ അവിടെനിന്നു് ആഭരണങ്ങളുടെ മൃദുഗാനം കേൾക്കാം; മധുരമധുരമായ കളഗാനാലാപമാണ് ചിലപ്പോൾ; ദിവ്യസുഗന്ധങ്ങൾ പരിസരങ്ങളിലേക്ക് ഇടക്കിടയ്ക്ക് വ്യാപിക്കും.

മൂന്നഗ്നികൾ അവിടെ സദാ ജ്വലിച്ചുകൊണ്ടിരിക്കുന്നു. നോക്കു; അവിടെയുള്ള വൃക്ഷാഗ്രങ്ങളിൽ പുകപററിപ്പിടിച്ച് കാണുന്നതു്. കപോതനിറമേലുന്ന പുകപററിയ ശാഖികൾ, മേഘംമറച്ച വൈഡൂര്യപർവ്വതംപോലെ ശോഭിക്കുന്നതു നോക്കു.

പ്രഭോ, ധാർമ്മികവര്യന്മാരായ മാമുനിമാരെ സങ്കല്പിച്ച്, രഘുവംശാലങ്കാരമായ അവിടുന്നും അനുജൻ ലക്ഷ്മണനും തൊഴുതു് മനസ്സുനിർത്തി നമസ്കരിക്കു. പുണ്യനിലയങ്ങളായ ആ മഹർഷീശ്വരന്മാരെ, ആരാണോ വന്ദിക്കുന്നതു്, അവർക്ക് ദേഹത്തിൽ ഒരുതരത്തിലുള്ള ദോഷവും കാണുകയില്ല."

ശ്രീരാമചന്ദ്രനും സൌമിത്രിയും, മഹാനുഭാവന്മാരായ താപസേന്ദ്രന്മാർക്കായി സവിനയം വണങ്ങി. സന്തുഷ്ടചിത്തരായ വാനരപ്രമുഖരുമൊന്നിച്ച്, സപ്തജനാശ്രമസ്ഥലം പിന്നിട്ടു.

ദുർജ്ജയനായ ബാലിയാൽ പരിരക്ഷിതമായ കിഷ്കിന്ധാനഗരിയിലേക്ക്, ഉത്തമായുധധാരികളായ ദശരഥനന്ദനന്മാർ, ദേവേന്ദ്രപുത്രനായ ശത്രു

വീണ്ടും വധിക്കുവാൻ തയ്യാറായി, അമാത്യവാനരന്മാരൊന്നിച്ച് വീണ്ടും പ്രവേശിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം, പതിമൂന്നാം സർഗ്ഗം അവസാനിച്ചു.

---

## പതിന്നാലാം സർഗ്ഗം (ബാലീപുനരാഹ്വാനം)

അവരെല്ലാം കിഷ്ക്കിന്ധയിലെ അരമനയുടെ പരിസരത്തിലെത്തി. വന്മരങ്ങൾ മറഞ്ഞുനിന്നു. വനവാസപ്രിയനും വിപുലകന്ധരനുമായ സുഗ്രീവൻ എല്ലായിടത്തും സശ്രദ്ധംനോക്കി. കോപം ക്രമത്തിൽ വേലിയേററം പോലെ വർദ്ധിച്ചു. അലറിക്കൊണ്ട് അഗ്രജനെ പോരിനുവിളിച്ചു. ഘോരനാദം ആകാശത്തെ ഭേദിക്കുന്നതുപോലെ മുഴങ്ങി. ബാലസൂര്യനെപ്പോലെ ഉജ്ജ്വലാഭനായിത്തീർന്ന സുഗ്രീവൻ, മദിച്ചകേസരിയെപ്പോലെ വീണ്ടും വീണ്ടും സിംഹനാദം പുറപ്പെടുവിച്ചതു്, കുററൻമേഘപടലത്തിൽനിന്നു് കൊട്ടുംകാററടിച്ചുണ്ടാകുന്ന ഇടിനാദംപോലെ ഭയങ്കരവും കർണ്ണകഠോരവുമായിരുന്നു. കർമ്മകുശലനായ ശ്രീരാമചന്ദ്രനെനോക്കി കപീശ്വരൻ പറഞ്ഞു:—

"കനകത്തോരണങ്ങൾ, കപിസമൂഹമാകുന്നവലകൾ, എന്നിവയാൽ ചുററപ്പെട്ട്, യന്ത്രധ്വജത്താൽ ശ്രേഷ്ഠമായ, ബാലിയുടെ കിഷ്ക്കിന്ധയിൽ നാം എത്തിക്കഴിഞ്ഞു. വീരാധിവീരനായ പ്രഭോ, ബാലിയെ നിഗ്രഹിക്കാമെന്നു്ചെയ്ത പ്രതിജ്ഞ, അവിടുന്നു് ഉടനെ നിറവേററണമേ. ലതക്കു് ഫലത്തെ കാലംകൊടുക്കുന്നതുപോലെ, അടിയൻെറ ആഗ്രഹത്തെ സാധിപ്പിക്കണേ."

സുഗ്രീവൻെറ വാക്കുകൾകേട്ട ധർമ്മസ്വരൂപി ഇങ്ങിനെ ഉത്തരമരുളി:—

സുഗ്രീവാ, ഗജപുഷ്പംകൊണ്ടു് ലക്ഷ്മണൻ മാലതൊടുത്തു് അങ്ങയുടെ കണ്ഠത്തിലണിഞ്ഞുവല്ലൊ. അടയാളമുള്ളവനാണങ്ങിപ്പോൾ. നക്ഷത്രമാലയാൽ ആവൃതനായൊരു സൂര്യനെപ്പോലെയാണു് ഈ മാല കഴുത്തിലിട്ട അങ്ങു് ശോഭിക്കുന്നതു്. സഖേ, ബാലിയിൽനിന്നുണ്ടായ വൈരവും ഭയവും ഇന്നു് അസ്തമിക്കുകയായി.

ഉഗ്രയുദ്ധത്തിൽ ഒരേഒരു ശരമേ വേണ്ടു. ശത്രുത ഉടലെടുത്തപോലെ കണക്കാക്കുന്ന സഹോദരനെ നേരിട്ടൊന്നു് കാണിച്ചുതരു. എന്നാൽ, ഈ

അരണ്യമദ്ധ്യത്തിൽ പൊടിയിൽ കിടന്നു് ഉരുളുന്നതു് അങ്ങക്കു് കാണാം. എന്റെ കണ്ണിൽപെട്ടു് അവൻ രക്ഷപ്രാപിച്ചുവെങ്കിൽ, ഇഷ്ടംപോലെ അങ്ങു് എന്നെ അധിക്ഷേപിച്ചുകൊള്ളുക. സപ്തസാലങ്ങൾ പിളർത്തുവാൻ ഒരുശരമല്ലെ വേണ്ടിവന്നുള്ളു. അത്തരമൊരു അസ്ത്രത്താൽ ബാലിയും ഭേദിക്കുകയായി.

സുഗ്രീവാ, ഇതിന്നുമുമ്പു് എത്രമാത്രം കഷ്ടപ്പാടുവന്നിട്ടും ഞാൻ അസത്യം പറഞ്ഞിട്ടില്ല. ധർമ്മത്തിൽ അടിയുറച്ചവിശ്വാസമുള്ള ഞാൻ ഇനിമേലാൽ പറയുന്നതുമല്ല. ഞാൻചെയ്ത സത്യം ഫലപ്രാപ്തിയിലെത്തും. അങ്ങു് പരിഭ്രമിക്കാതിരിക്കു. വയലിൽനില്ക്കുന്ന സസ്യം വർഷപാതംകൊണ്ടു് ഫലവത്താകു മല്ലൊ. അങ്ങു് അലറിക്കൊണ്ടുതന്നെ അഗ്രജനെ പോരിന്നുവിളിക്കു. അതുല്യ ബലവാനും, പലപ്പോഴും അങ്ങയെ വിജയിച്ചവനുമായ ബാലി യുദ്ധപ്രിയ നാണു്. ഒട്ടും താമസിക്കാതെ ദ്വന്ദ്വയുദ്ധത്തിന്നു് വന്നേല്ക്കും. ശൂരന്മാർ ഒരിക്കലും പോരിൽ പിന്മാറില്ല. ശത്രുക്കളുടെ അക്രമം പൊറുക്കില്ല. സ്വന്തം ശക്തിയറിയുന്നവരും, സ്ത്രീകളുടെ സമീപത്തിരിക്കുന്നവരും പ്രത്യേകിച്ചും അടങ്ങില്ല.''

ശ്രീരാമചന്ദ്രനിർദ്ദേശമനുസരിച്ചു് സുഗ്രീവൻ വാനിടം പൊട്ടുമാറു് ഉച്ചത്തിൽ അലറിക്കൊണ്ടു് ബാലിയെ പോരിന്നു വിളിച്ചു. ആ ശബ്ദം കേട്ട പശുക്കൾ വശംകെട്ടു് ഓടിയൊളിച്ചു. അശക്തനായൊരു രാജാവിന്റെ ഭരണകാലത്തിൽ, അന്യപുരുഷനാൽ സ്പർശിക്കപ്പെട്ട കുലനാരികൾപോലെ അവനിഷ്പ്രഭങ്ങളായി. സമരത്തിൽ പരാജയംപ്രാപിച്ച കുതിരകൾപോലെ വന്യമൃഗങ്ങൾ പിന്തിരിഞ്ഞോടി. പുണ്യം ക്ഷയിച്ച ജീവൻ ഭൂമിയിൽ പതിക്കുന്നതുപോലെ പക്ഷികൾ ആകാശമണ്ഡലത്തിൽപറന്നുകൊണ്ടിരിക്കെ വീണു. ശൌര്യംകൊണ്ടു് അത്യുജ്ജ്വലതേജസ്സാന്ന സൂര്യതനയൻ, കാററടിച്ചലറുന്ന മഹാസാഗരംപോലെ സിംഹനാദങ്ങളുതിർത്തു്, സഹോദരനെ വീണ്ടും വീണ്ടും യുദ്ധത്തിന്നു് വിളിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്'രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്ക്കിന്ധാകാണ്ഡം പതിനാലാം സർഗ്ഗം അവസാനിച്ചു.

---

## പതിനഞ്ചാം സർഗ്ഗം. [താരോപദേശം]

മഹാത്മാവായ സുഗ്രീവന്റെ, ലോകം ഞെട്ടത്തക്കവിധത്തിൽ അലറിക്കൊണ്ടുള്ള പോർവിളി, അന്തഃപുരത്തിലിരിക്കുന്ന ബാലി കേട്ടു. സകലജീവികളേയും കിടു

കീടെ വിറപ്പിക്കുന്ന നിനാദം ബാലിയുടെ മദ്യലഹരി ഒഴിപ്പിക്കുകമാത്രമല്ല, വദ്ധിച്ചകോപമുണ്ടാക്കുകയും ചെയ്തു. ക്രോധാവിഷ്ടനായ ബാലി സന്ധ്യാ സൂര്യനെപ്പോലെ, ആകെ രക്തവർണ്ണമായി. നിറപ്പകർച്ചയാന്ന ദിനേശനെ പ്പോലെ അല്പസമയം നിറംകെട്ടപോലെയായി. ദംഷ്ട്രകൊണ്ടു് കരാളവദനനായ കപീശ്വരൻ രോഷത്താൽ ആളുന്ന അഗ്നിയെപ്പോലെ, ചെന്താമരപ്പൂവികസിച്ചു നില്ക്കുന്ന സരസ്സിനെപ്പോലെ, കാന്തിയോടെ എഴുന്നേററു. പോർവിളി വീണ്ടും കേട്ടു. അസഹ്യമായ അനുജൻെറ അലർച്ച, ബാലിയെ ഭൂമി പിളർക്കത്തക്ക വിധം പാദപതനംചെയ്യിച്ചു. അടരിന്നു് പുറപ്പെട്ടു.

അകാലത്തിൽ പുറപ്പെട്ട ആത്മനാഥനെ ആലിംഗനംചെയ്തുകൊണ്ടു് താര, സ്നേഹമസൃണമായി:—

"പ്രഭോ, ജീവനാഥാ, നദിയിലെ വെള്ളപ്പൊക്കംപോലെ അടിച്ചുകയറിയ ഈ അരിശത്തെ അവിടുന്നു് അടക്കണേ—കാലത്തു് ഉണൎന്നെഴുന്നേററ അവിടുന്നു് നിർമ്മാല്യപ്പൂമാലപോലെയാണെന്നു് ഓർമ്മിക്കണേ. സൂര്യൻ ഉദിച്ചുയരട്ടെ. അതിന്നുശേഷമാകാം യുദ്ധം. അവിടുത്തേക്കു് നാശമോ, ശത്രുവിന്നു് ഉയച്ച്യയോ ഇതുകൊണ്ടു് വരുന്നതല്ല. പെട്ടെന്നുള്ള ഈ പുറപ്പാടു് എനിക്കു് തീരെ തൃപ്തി യാകുന്നില്ല. അവിടുത്തെ ഈ ഉദ്യമത്തിൽനിന്നു് തടയുവാൻ ചെറിയൊരു കാര ണവുമുണ്ടു്. ഞാൻ പറയുന്നതു് ശ്രദ്ധിക്കണേ. മുമ്പുവന്നു് യുദ്ധംചെയ്തു്, അങ്ങയുടെ അടിയേററു് ഓടിപ്പോയവനാണു്, ഇപ്പോഠം വീണ്ടും വരുന്നതു്. അവിടുത്തെ മൎദ്ദനംകൊണ്ടു് അവശനായി, ജീവനേയുംകൊണ്ടുപോയവൻ, പിന്നേയും പോരിന്നുവിളിക്കുന്നതിൽ സംശയംതോന്നുന്നു. ഇത്രമാത്രം ഉത്സാഹം—കുറമ്പു്—വാശി—അലറുന്ന ശബ്ദം—ഇതെല്ലാം ഉണ്ടാകാൻ കാരണം ഒട്ടും നിസ്സാര മാകയില്ല. അതിശക്തമായ സഹായത്തോടെയാണു് സുഗ്രീവൻ ഇപ്പോഠം വന്നിട്ടുള്ളതു്; സംശയമില്ല. തികച്ചും തുണയില്ലാതെ, ഇങ്ങിനെ സിംഹനാദം പുറപ്പെടുവിക്കുന്നതല്ല; ഉണ്ടാകുന്നതുമല്ല.

സുഗ്രീവൻ സ്വതവേ ബുദ്ധിമാനും സമൎത്ഥനുമാണെന്നോൎക്കണം. വീരപ രീക്ഷയിൽ സംതൃപ്തനായെങ്കിൽ മാത്രമേ ഒരുവനെ സുഹൃത്താക്കി സ്വീകരിക്കു. പ്രഭോ, നമ്മുടെ ഉണ്ണി അംഗദൻ ചിലവൎത്തമാനങ്ങഠം പറയുകയുണ്ടായി. അവി ടുത്തേക്കു് ഇഷ്ടപ്രദമായ ആ കാര്യവും ഞാൻ പറയാം—ശ്രദ്ധിക്കണേ.

വനാന്തരപ്രദേശങ്ങളിലേക്കു് അവൻ പോയിരുന്നുവെത്രെ. ആ സമയം ചാരന്മാരിൽചിലർ പറഞ്ഞതാണിതു്. അയോദ്ധ്യാധിപതിയായ ദശരഥമഹാ

രാജാവിന്റെ നന്ദനന്മാർ–മഹാശക്തന്മാർക്കുടി യുദ്ധത്തിൽ ജയിക്കുവാൻ സാധി ക്കാത്തവർ–ഇക്ഷ്വാകുവംശജാതന്മാർ–അനശ്വരസദ്യശസ്സാന്ന ശ്രീരാമലക്ഷ്മണ ന്മാർ– സുഗ്രീവഹിതം ചെയ്യാൻ വന്നിട്ടുണ്ടത്രെ.

ശത്രുബലഹന്താവായ ശ്രീരാമൻ കല്പാഗ്നിപോലെ, ആക്കും അടുക്കുവാൻ കഴിയാത്ത അതുല്യശക്തനാണ്; സർവ്വശസ്ത്രാസ്ത്രങ്ങളും അറിയുന്നവനാണ്; സജ്ജനസേവിതനും അവക്ക് അഭയമേകുന്ന ലോകപാലകനുമാണ്.

അനാഥന്മാക്ക് അവലംബം–കീത്തിക്ക് ആവാസം–ജ്ഞാനവിജ്ഞാന ങ്ങളുടെ ഇരിപ്പിടം–പിതൃനിർദ്ദേശം അണുമാത്രം തെററിക്കാതെ നിറവേററുന്ന ഉത്തമതനയൻ –സകലധാതുക്കളും അചലത്തിൽ ഉള്ളതുപോലെ സദ്ഗുണ ങ്ങളെല്ലാം ഒന്നിച്ചുചേർന്നവൻ–ശ്രീരാമചന്ദ്രൻ, ഇന്നു് സുഗ്രീവന്റെ സുഹൃത്താ യിരിക്കുന്നു. പ്രഭോ, മഹാത്മാവായ ദേവനോടു് അവിടുത്തേക്കു് വിരോധം തോന്നുന്നതേ യുക്തമല്ല. ഏതൊരുവന്റെ ബുദ്ധികൊണ്ടും വിജ്ഞാനംകൊണ്ടും കണക്കാക്കുവാൻ കഴിയാത്ത ശ്രീരാമനെ പോരിൽ വിജയിക്കുവാൻ ആരാണുള്ളതു്?

ആത്മനാഥ, ശൂരനായ അവിടുത്തോടു് പറയുന്നതിൽ നീരസം തോ ന്നരുതേ. അവിടുന്നു് ഇപ്പോഠം ചെയ്യേണ്ടകാര്യം, എന്റെ ബുദ്ധിയിൽ തോന്നിയതു് പറയാം; കേഠംക്കണേ. ഹിതമായി ഞാൻ പറയുന്നതു് തട്ടി ക്കളയരുതേ.

സുഗ്രീവൻ, മഹാശക്തനും ബുദ്ധിമാനുമാണ്. അനുജനെ യുവരാജാവായി അഭിഷേകം ചെയ്യു. കരുത്തുററ സുഗ്രീവനോടു് കലഹം നന്നല്ല. വിശേഷിച്ചും ശ്രീരാമചന്ദ്രനോടു് മൈത്രിയാണ് നമുക്കെല്ലാം വേണ്ടതും. വൈരംവെടിഞ്ഞു് അനുജനോടു് യോജിക്കണം. യഥാത്ഥത്തിൽ, ഏററവും വാത്സല്യത്തോടെ പരിപാലിക്കേണ്ടവനല്ലെ അനുജൻ.

ഏതുവിധത്തിൽ നോക്കിയാലും അവിടുത്തേക്കു് സുഗ്രീവനെപ്പോലെയു ള്ളൊരുബന്ധുവിനെ കിട്ടുകയില്ല. സഹോദരൻ അവിടെ താമസിച്ചാലും, ഇവിടെ വസിച്ചാലും ഒരുപോലെത്തന്നെ. ഉത്തമപാരിതോഷികങ്ങഠം നൽകി മാനിച്ച് സുഗ്രീവനെ സ്വീകരിക്കു. ശത്രുത്വമെല്ലാംപോയി അവിടുത്തെ അടുത്തു് അനുജൻ അധിവസിക്കട്ടെ. മഹാബലശാലിയായ സുഗ്രീവനോടു്

സ്നേഹമാണ് ആവശ്യം. സ്വന്തം സഹോദരനെപ്പോലെ വലുതായൊരു ബന്ധുവിനെ മൂന്നുലോകങ്ങളിൽ തിരഞ്ഞാലും കിട്ടുന്നതല്ല. മറെറാരുവഴിയും ഈ ഘട്ടത്തിൽ നമുക്ക് ഉണ്ടെന്നു് തോന്നുന്നില്ല.

പ്രഭോ, എൻെറ ഇഷ്ടം അല്ലമെങ്കിലും ശ്രദ്ധിക്കുമെങ്കിൽ, ഞാൻ അവിടത്തേക്ക് പ്രിയയാണെങ്കിൽ, ആത്മാത്ഥമായി അപേക്ഷിക്കുന്ന ഈ കാര്യം നിറവേററിത്തരണേ. പത്ഥ്യമായ വാക്കുകൾ കേട്ട് പ്രസാദിക്കണേ. ദേവേന്ദ്രതുല്യനായ ശ്രീരാമനിൽ വിരോധമുണ്ടാകരുതേ. ദ്വേഷ്യം ഉപേക്ഷിച്ച്, എന്റെ ആഗ്രഹം സദയം സാധിപ്പിക്കണേ.''

പത്ഥ്യവും ഹിതവുമായ വാക്കുകളാണെങ്കിലും താരയുടെ ഉപദേശം, ആ സന്ദഭത്തിൽ ബാലിക്ക് തീരെ ഹൃദ്യമായില്ല. കാലപാശക്കുടുക്കിൽപെട്ട അവൻെറ നാശകാലത്തിൽ, സഹധമ്മിണിയുടെ ഹിതോപദേശം വിപരീതമായിട്ടാണ് തോന്നിയതു്.

ഇങ്ങിനെ ആഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം, പതിനഞ്ചാം സഗ്ഗം അവസാനിച്ചു.

---

## പതിനാറാം സഗ്ഗം. (ബാലിവധം)

വാർതിങ്കൾവദനയായ താരയെ ശകാരിച്ചുകൊണ്ടു് ബാലി തുടന്നു:—

''സുന്ദരീതിലകമായ താരേ, സഹോദരൻെറ അലർച്ച–വിശേഷിച്ചും ശത്രുവിൻെറ–കേട്ടിട്ടും ഞാൻ അടങ്ങിയിരിക്കുന്നതെങ്ങിനെ? ശൂരന്മാർ യുദ്ധത്തിൽ പിൻതിരിയുമോ? ശത്രുവിൻെറ പോർവിളികേട്ട് ഒതുങ്ങിയിരിക്കുന്നതു് മരണത്തേക്കാൾ മീതെയാണ്. തൊണ്ടപൊട്ടത്തക്കവിധം അലറുന്ന സുഗ്രീവൻെറ രണസന്നാഹം കേട്ട്, അന്തഃപുരത്തിൽനിന്നു് പുറത്തിറങ്ങാതിരിക്കുവാൻ നിന്റെ ഭത്താവിന്നു് സാധിക്കുമോ? ഇനി, രാമനെപ്പററിയാണ് ഭയമെങ്കിൽ നീ ഒട്ടും ദുഃഖിക്കേണ്ട.

താരേ, നന്ദിയുള്ളവനോ ധമ്മമറിയുന്നവനോ, ആണ് രാമനെങ്കിൽ ഒരിക്കലും പാപകമ്മംചെയ്യില്ല. ഉത്തമസഖികളായ ഈ സ്ത്രീകളുമൊന്നിച്ച്

എന്റെ പ്രിയതമ അകത്തേക്ക് പോക. എന്നെ അനുഗമിക്കരുത്. കറ കളഞ്ഞസ്നേഹവും ഭക്തിയും നീ എന്നിൽ വ്യക്തമാക്കി.

അഹങ്കാരിയായ അനുജനോട് ഞാനിതാ ആഹവത്തിന്ന് ഒരുങ്ങിക്കഴിഞ്ഞു. പ്രിയപ്പെട്ട താരേ, നീ പരിഭ്രമിക്കാതിരിക്ക. അവന്റെ ഗർവ്വ് അതിവേഗത്തിൽ അടക്കി ഞാനിതാ തിരിച്ചെത്തുകയായി. അനുജനെ വധിക്കുന്നില്ല. യുദ്ധസന്നദ്ധനായി അലറിക്കൊണ്ടുനില്ക്കുന്ന അവനിൽ വേണ്ടതുമാത്രമേ ഞാൻ ചെയ്യു. തികച്ചും സന്തുഷ്ടചിത്തയായിത്തന്നെ നീ തിരിച്ചുപോക. മാമരപാതംപോലെ എന്റെ ഇടികളെ ആ ദുരാഗ്രഹി സഹിക്കില്ല. താരേ, നീ എന്നിൽ പരിശുദ്ധസ്നേഹം കാണിച്ചു; സഹായവും ചെയ്തു. ദ്വന്ദ്വയുദ്ധത്തിൽ, ആ സഹോദരനെ പരാജയപ്പെടുത്തി ഞാനിതാ എത്തിക്കഴിഞ്ഞു.''

ബാലിയെ ആലിംഗനംചെയ്ത് കരഞ്ഞുകൊണ്ട് ഭർത്തൃഹിതൈഷിയായ താര പ്രദക്ഷിണംവെച്ച്, ജയസിദ്ധിക്കുവേണ്ടി മന്ത്രപൂർവ്വം സ്വസ്ത്യയനം നടത്തി. മാലേറിയ ആ മാനിനീരത്നം അന്തഃപുരത്തിലേക്ക്, സഖികളുമൊന്നിച്ച് പോയി.

പത്നിയെ സസ്നേഹം കടാക്ഷിച്ച് പറഞ്ഞയച്ച ബാലി ഒന്ന് നിശ്വസിച്ചു. ക്രുദ്ധനാഗംപോലെ ചീറിക്കൊണ്ട് പുറത്തേക്കുവന്നു. ഓജസ്വിയായ ആ കപീശ്വരൻ ശത്രുവിനെ കാണുവാൻ ദൃഷ്ടികൾ നാലുപാടും പായിച്ചു. അസഹ്യമായ കോപത്താൽ നെടുവീർപ്പുകൾ തുടന്നുവന്നു.

സ്വർണ്ണനിറമുള്ള സുഗ്രീവൻ, കച്ചകെട്ടി ചുവടുറപ്പിച്ച് ജ്വലിക്കുന്ന അഗ്നിപോലെ നില്ക്കുന്നതു കണ്ടപ്പോൾ അത്യന്തരുഷ്ടനായ ബാലിയും കച്ചമുറുക്കി, മുഷ്ടിചുരുട്ടി, സഹോദരന്നെതിരേ അടുത്തു. സ്വർണ്ണമാലയണിഞ്ഞുവരുന്ന അഗ്രജനെതിരെ കൈയുയർത്തിയ സുഗ്രീവൻ വാശിയോടെ നേരിട്ടു. വമ്പനായ സുഗ്രീവനോട് അതുല്യശക്തനായ ബാലി, ക്രോധാഗ്നിജ്വാല വമിക്കുന്ന കൺകളോടെ:—

''എടാ, ഇതാ എന്റെ വിരലുകൾ ദൃഢമായി മുറുക്കിയ മുഷ്ടി നിന്നിൽ പതിക്കുന്നു. നിന്റെ ജീവനെ പറപ്പിക്കുന്നതാണ് ഈ ഇടി.''

ക്രോധതാമ്രാക്ഷനായ സുഗ്രീവൻ പല്ലുകൾ ഞെരിച്ചുകൊണ്ട് ഉത്തരം പറഞ്ഞു:—

"പ്രാണനെ ഹരിക്കുന്ന, എന്റെ ഈ മുഷ്ടി അങ്ങയുടെ ശിരസ്സിലും പതിക്കുകയായി.

കോപാന്ധനായടുത്ത ബാലിയുടെ മുഷ്ടിപ്രഹരമേററപ്പോൾ, ഉറവുപൊട്ടിയ പർവ്വതംപോലെ സുഗ്രീവൻ രക്തം ഛർദ്ദിച്ചു. വലിയൊരുവൃക്ഷം വേരോടെ പറിച്ചെടുത്ത സുഗ്രീവൻ ആഞ്ഞൊന്നടിച്ചു. വജ്രം മഹാദ്രിയിൽ പതിച്ചതു പോലെ ബാലിശരീരത്തിൽകൊണ്ടു. ഭാരംനിറഞ്ഞ കപ്പൽ സമുദ്രത്തിലെ കോളിളക്കത്തിൽ പെട്ടതുപോലെ ബാലിയൊന്ന് ആകെ ചാഞ്ചാടി; ദുഃഖിതനായി.

അത്ഭുതപരാക്രമികളും ഗരുഡതുല്യവേഗതയുള്ളവരുമായ വാനരസഹോദര ന്മാർ ഘോരരൂപത്തിൽ, അംബരതലത്തിലെ ചന്ദ്രാക്കരെന്നപോലെ വളന്നു. ഏതു ശത്രുവിനേയും നിഷ്പ്രയാസം നശിപ്പിക്കുന്ന അവർ അന്യോന്യം പഴുതു നോക്കി, മുന്നോട്ടുകയറി അടരാടി. ബലവീര്യങ്ങളൊത്തിണങ്ങിയ ഇന്ദ്രസൂനു അനുജന്റെ ഗർവ്വൊന്നു കുറച്ചു. സുഗ്രീവൻ അല്പാല്പമായി ക്ഷീണിച്ചുതുടങ്ങി. അതേസമയം, അതികോപത്താൽ തന്റെ കൈവേഗം കാണിച്ചു. കൊമ്പുകളും ചില്ലകളും നിറഞ്ഞൊരുമരം, വജ്രതുല്യമുനകളോടുകൂടിയ നഖം, കാരിരുമ്പുപോ ലെയുള്ള മുഷ്ടി, കാൽമുട്ട്; എന്നിവയാൽ ഘോരഘോരം പൊരുതി. ശരീരം മുഴുവൻ രക്തംഒലിച്ചു. ഇന്ദ്രനും വൃത്രാസുരനും എന്നപോലെ, ആ വാനരനായക ന്മാർ അടരാടി. മേഘനാദംപോലെ അലറിയടുത്തു.

വാനരേശ്വരനായ സുഗ്രീവന്ന് ക്രമേണ ക്ഷീണവും തോൽവിയും വരുന്നതു് ശ്രീരാമചന്ദ്രൻ കണ്ടു. പരിഭ്രമിച്ച ദൃഷ്ടികളോടെ സഹായമഭ്യർത്ഥിച്ച് നാലുപു റവും നോക്കുന്നു. അവശശരീരനായി പതുക്കെപ്പതുക്കെ പിന്നോക്കം ഒഴിയുന്നു.

തേജസ്വിയായ ദാശരഥി ബാലിയെ വധിക്കുവാൻ നിശ്ചയിച്ചു. അസ്ത്രം തിരഞ്ഞു. ഉഗ്രസർപ്പംപോലെയുള്ളൊരു ബാണമെടുത്തു. കാലചക്രത്തെ യമ നെന്നപോലെ കോദണ്ഡത്തെ വളച്ചു. ചെറുഞാണൊലികേട്ട പക്ഷികൾ ഭയ പ്പെട്ട് പറന്നു. കല്പാന്താഗ്നി അടുത്തതുപോലെ മൃഗങ്ങൾ ഓടിയൊളിച്ചു. വജ്ര നിർഘോഷത്തോടെ ശ്രീരാമബാണം അന്തരീക്ഷത്തിൽ മിന്നിത്തിളങ്ങി. ബാലി യുടെ വിശാലവക്ഷസ്സിൽ ആഞ്ഞിറങ്ങി. അമേയപരാക്രമിയാണെങ്കിലും, അതു ല്യശക്തനാണെങ്കിലും, അസ്ത്രത്തിന്റെ ശക്തികൊണ്ട്, ആശ്വിനമാസത്തിലെ, പൌർണ്ണമിയിൽ ഇന്ദ്രധ്വജമെന്നപോലെ, ബാലി ഭൂമിയിൽ ബോധമററുവീണു.

ബാലിസുഗ്രീവയുദ്ധത്തിൽ അവതീവരത്തുവാൻവേണ്ടി നരേന്ദ്രകുമാരൻ, മഹാദേവൻെറ മൂന്നാംതൃക്കണ്ണിൽനിന്നുള്ള അഗ്നിയെപ്പോലെ വിട്ടശരം, പൂത്തുനില്ക്കുന്ന അശോകവൃക്ഷത്തെ കൊടുങ്കാററ് കടപുഴക്കിവീഴ്ത്തിയതുപോലെ രക്താഭിഷിക്തനാക്കിയ ബാലിയെ ഭൂമിയിൽ വീഴ്ത്തി. ബോധഹീനനായ ഇന്ദ്രാത്മജൻ, ഇന്ദ്രധ്വജമെന്നപോലെ മിന്നിത്തിളങ്ങി.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം പതിനാറം സർഗ്ഗം അവസാനിച്ചു.

---

## പതിനേഴാം സർഗ്ഗം (ബാലിപുരുഷവാക്യം)

രണകക്ശനായ ബാലി, വേർപൊട്ടിപ്പുഴങ്ങിവീണ മരംപോലെ, സർവ്വാംഗവും നിലത്തുതട്ടിക്കിടക്കുന്നു. കയറഴിച്ചിട്ട ഇന്ദ്രധ്വജമെന്നപോലെ, സ്വർണ്ണാഭരണഭൂഷിതനായ കപീന്ദ്രൻ മന്നിടത്തിൽ കിടന്നു. ചന്ദ്രനസ്തമിച്ച ആകാശംപോലെ, ഭൂമിയാകെ ആ സമയം ശോഭയററതായിമാറി.

ആ മഹാൻെറ ദേഹത്തിൽ, ജീവനം-ശ്രീയും-തേജസ്സും-ശൌര്യവും. ദേവേന്ദ്രൻകൊടുത്ത വജ്രരത്നമാല കഴുത്തിലുള്ളതിനാൽ, വിടാതെനില്ക്കുകയാണ്. അന്തിച്ചുകപ്പാന്ന കാർമേഘം വാനിടത്തെ എന്നപോലെ ആ മാല ബാലിയെ പ്രശോഭിപ്പിച്ചു. ചലനരഹിതനായി ഭൂമിയിൽ പതിച്ചുവെങ്കിലും ആ മാലയുടെ വൈഭവത്താൽ, രത്നഹാരവും -ശരീരവും -മർമ്മം ഭേദിച്ച ബാണവും- തേജസ്സ് മൂന്നായി ഭാഗിച്ചതുപോലെ ജാജ്വല്യമാനമായി. ശ്രീരാമദേവൻെറ കോദണ്ഡത്തിൽനിന്നുവന്ന അസ്ത്രം, ബാലിക്ക് സ്വർഗ്ഗമാർഗ്ഗദായകമായ പുണ്യസഞ്ചയത്തെ നല്കി. കെട്ടുപോയ അഗ്നിപോലെ; പുണ്യം അവസാനിച്ചപ്പോൾ സ്വർഗ്ഗത്തിൽനിന്നുപതിച്ച യയാതിമഹാരാജാവിനെപ്പോലെ; കല്പാന്തപ്രളയത്തിൽ ഭൂമിയിൽവീണ സൂര്യനെപ്പോലെ; സിംഹവക്ഷസ്സും, പീതനയനവും, പരിഘബാഹുക്കളുമൊത്ത ബാലി വീണ്ടുനിവർന്ന് ഭൂമിയിൽ കിടക്കുന്നതു് കാണായി. അരികത്തുക്ക് അസഹ്യനും, പൊൻമാലയണിഞ്ഞു് വീണുകിടക്കുന്നവനുമായ ദേവേന്ദ്രസൂനു, പതുക്കെ കൺമിഴിച്ച്് ചുററും നോക്കി.

ലക്ഷ്മണസംസേവിതനായ ശ്രീരാമചന്ദ്രൻ, ഇടത്തുകൈകൊണ്ടു് കോദണ്ഡം നിലത്തൂന്നി, പുഞ്ചിരിപൊഴിച്ച്് സമീപത്തുനില്ക്കുന്നതുകണ്ടപ്പോൾ കപി

ചക്രവർത്തി സവിനയമാണെങ്കിലും, ധർമ്മം ചേർന്ന പരുഷവാക്കുകൾ ഇപ്രകാരം പറയുവാൻ തുടങ്ങി:—

"അവിടുന്ന് ദശരഥമഹാരാജാവിന്റെ സീമന്തപുത്രൻ; അനശ്വര യശസ്സാർജ്ജിച്ചവൻ; അഭയംപ്രാപിച്ചവർക്ക് ആശ്രയമേകുന്നവൻ; ഉത്തമോത്തമവംശത്തിൽ ജനിച്ചവൻ; അമിതതേജസ്സിയന്നവൻ; ഉത്തമചരിത്രമുള്ളവൻ; സാത്ത്വികഗുണസമ്പന്നൻ; എന്നിട്ടും നേരിട്ടുനിന്നു യുദ്ധം ചെയ്യാത്ത ഒരുവനെ നിഗ്രഹിച്ചു. അവിടുത്തേക്ക് എന്തൊരു ഗുണമാണ് ഇതുകൊണ്ട് സിദ്ധിച്ചത്? യുദ്ധത്തിൽ ഉഴറുന്ന എന്റെ നെഞ്ചിൽ അമ്പ് അയച്ചുവല്ലോ.

രാമൻ കാരുണ്യവാരിധിയാണ്; എല്ലാം അറിയുന്നവനാണ്; നാട്ടുകാരുടെ മുഴുവൻ ഇഷ്ടമനുസരിക്കും; ദയാസമുദ്രം; സത്കർമ്മങ്ങളിൽ അത്യുത്സാഹമുള്ളവൻ; പൂർവ്വാചാരങ്ങളിൽ അതിനിഷ്ഠയുള്ളവൻ; ദൃഢവ്രതൻ; എന്നിങ്ങനെ ഭൂമിയിലെ എല്ലായിടത്തും അവിടുത്തെപ്പറ്റി പുകഴ്ത്തുന്നതു കേട്ടിട്ടുണ്ട്.

ദമം–ശമം–ക്ഷമ–ധൃതി–സത്യം–പരാക്രമം–എന്നീ നൃപഗുണങ്ങളുടെ നിലയമാണ്, കുലീനനാണ്, അങ്ങ് എന്നും മററും ഞാൻ വിശ്വസിച്ചു. താര എന്നെ തടുത്തിട്ടും, സുഗ്രീവനോട് എതിരിടുവാൻ അതാണ് കാരണം. ഒരാളോട് ഏററുമുട്ടി പൊരുതുമ്പോൾ, മറഞ്ഞുനിന്ന് അസ്ത്രമയക്കുന്നവനല്ല അവിടുന്നെന്ന്, അവിടുത്തെ കാണുന്നതുവരെ ഞാൻ കരുതിയിരുന്നു. അങ്ങ് മഹാപാപിയാണ്; ധർമ്മസ്വരൂപിയാണെന്ന നാട്യം മാത്രമേയുള്ളൂ.

നേരിട്ടുപൊരുതാത്തവൻ –മറെറാരു ശത്രുവുമായി ഏററുമുട്ടുന്നവൻ–ഞാൻ, എന്തൊരുതെററാണ് അങ്ങയോടുചെയ്തിട്ടുള്ളത്? പുൽമൂടിയ കിണർപോലെയാണ് ദാശരഥിരാമനെന്ന് ഞാൻ വിചാരിച്ചില്ല. സജ്ജനവേഷം കെട്ടി നടക്കുന്ന ദുഷ്ടൻ–മറച്ചുവെച്ച അഗ്നിപോലുള്ളവൻ –ധർമ്മപ്പുതപ്പുകൊണ്ടുമൂടിയ കള്ളൻ–എന്നിങ്ങനെ അങ്ങയെ കരുതിയില്ല. അങ്ങയുടെ നാട്ടിലോ നഗരിയിലോ വന്ന് ഒരുതെററും ഞാൻ ഇന്നുവരെ ചെയ്തിട്ടില്ല. അങ്ങയെ അല്പം പോലും നിന്ദിച്ചിട്ടില്ല. എന്നിട്ടും എന്നെ നിഗ്രഹിക്കാൻ കാരണമെന്ത്? കണ്ണിൽക്കണ്ട കായ്കനികൾ തിന്ന്, കാടുകളിൽ ചാടിയോടിനടക്കുന്ന ഒരു കുരങ്ങനെ, മരംമറഞ്ഞുനിന്നു കൊന്ന മഹാരാജകുമാരാ, ശ്രദ്ധിച്ചു നോക്കുമ്പോൾ അങ്ങയിൽ ധർമ്മചിഹ്നവും വ്യക്തമായി കാണുന്നുണ്ടല്ലോ. ഉത്തമമായ ഇക്ഷ്വാകുവംശത്തിൽ–മഹാനായ രഘുമഹാരാജാവ് ജനിച്ച പരമ്പരയിൽ–ക്ഷത്രിയവംശത്തിൽ

ജനിച്ച് സർവ്വശസ്ത്രാസ്ത്രങ്ങളും പഠിച്ച ഒരുവൻ ധർമ്മപ്പൃതപ്പിട്ട് നിസ്സംശയം ഇത്തരം കടുംകൈ എങ്ങിനെചെയ്യും?

രാമാ, രാജവംശജാതനായ അങ്ങ് ധർമ്മസ്വരൂപിയാണെന്നുള്ള പ്രസിദ്ധി സമ്പാദിച്ചു. എന്നാൽ യഥാർത്ഥത്തിൽ അതിഘോരനാണ് അങ്ങ്. സൌമ്യന്റെ വേഷവുംകെട്ടി എന്തിനാണിങ്ങനെ നടക്കുന്നത്? സാമം–ദാനം–ക്ഷമ–ധൃതി–സത്യം–പരാക്രമം എന്നിവക്കു പുറമെ, അപരാധികളിൽ ദണ്ഡനീതിയും രാജാവിന്നു വിധിച്ചതാണ്. ഹേ കാകുത്സ്ഥ, ഞങ്ങൾ മൃഗങ്ങൾ, കായ്കനി തിന്നുനടക്കുന്ന മരഞ്ചാടികളായകാടന്മാർ, ഇതൊക്കെ ഞങ്ങളുടെ സ്വഭാവമാണ്.

അവിടുന്ന് വിശേഷബുദ്ധിയുള്ള മനുഷ്യന്മാരുടെ രാജാവ്! ഭൂമി, സ്വർണ്ണം, വെള്ളി എന്നിവയിലുള്ള കൊതിയാണ് സാധാരണ കലഹത്തിന്നുകാരണം. ഇതിൽ ഏതിലാണ് അങ്ങക്ക് ആഗ്രഹം? എന്റെ കാട്ടിലുള്ള കായ്കളിലാണോ? ന്യായവും അന്യായവും, അനുഗ്രഹവും നിഗ്രഹവും വേർതിരിച്ചറിഞ്ഞിട്ടുവേണം മന്നവൻ നാടുഭരിക്കുവാൻ. തന്നിഷ്ടംപോലെ എന്തുംചെയ്യുന്നത് ശരിയല്ല. അങ്ങ് വെറും തന്നിഷ്ടക്കാരൻ–അതികോപിഷ്ടൻ–അതിര്വിട്ടവൻ–നയവിനയാദികൾ വേർതിരിച്ചറിയാത്തവൻ–കഷ്ടിച്ച് ഒന്നുമാത്രം പഠിച്ചിട്ടുണ്ട്; അസ്ത്രമയക്കാൻ!

ധർമ്മത്തിൽ നിഷ്ഠയില്ല; അർത്ഥവ്യവസ്ഥയില്ല; ഇന്ദ്രിയങ്ങൾക്ക് അധീനൻ; കാമവൃത്തൻ; നിർദോഷിയായ എന്നെ ശരമെയ്ത് കൊന്നതിനാൽ, ആശ്രിതന്മാരോട് സുഹൃത്തുക്കളോട്, എന്താണങ്ങ് പറയുക? ഇത്തരം നിന്ദ്യകർമ്മംചെയ്ത അങ്ങയുടെ കാര്യംപറയുവാൻതന്നെ ജനങ്ങൾ അറയ്ക്കില്ലെ? രാജാവ്–ബ്രാഹ്മണൻ–പശു എന്നിവരെ നിഗ്രഹിക്കുന്നവൻ, ചോരൻ, സാധുക്കളായ ജീവികളെ വധിക്കുന്നവൻ, നാസ്തികൻ, അഗ്രജനിരിക്കുമ്പോൾ ആദ്യം വിവാഹംകഴിച്ചവൻ, ഇവരെല്ലാം എന്നും നരകത്തിലാണ്. പിശുക്കൻ–ഏഷണിക്കാരൻ–മിത്രദ്രോഹി–ഗുരുപത്നീതല്പഗൻ–ഇവർ മഹാപാപികളുടെ ലോകത്തിലാണ്; ഇതിനൊന്നും സംശയമില്ല.

രാമാ, എന്റെ തോല് സജ്ജനങ്ങളാരും ധരിക്കാറില്ല. എന്റെ എല്ലോ രോമമോ എടുക്കാറില്ല. അങ്ങയെപ്പോലുള്ള ധാർമ്മികാഗ്രേസരന്മാർകൂടി എന്റെ മാംസം ഭക്ഷിക്കാറുമില്ല.

ബ്രാഹ്മണനും ക്ഷത്രിയനും, പഞ്ചനഖമുള്ളവയിൽ, മുള്ളൻ–ശ്വാവിഡൻ–(എയ്യൻ) ഉടമ്പ്–ആമ എന്നിവയെ ഭക്ഷിക്കും. ഹേ രാജാവേ, ബുദ്ധിയുള്ളവരാരും എന്റെ തോലോ എല്ലോ തൊടുകപോലുമില്ല; മാംസം ഭുജിക്കയുമില്ല.

ഞാൻ ഹതനായ പഞ്ചനഖനാണ്. അറിവുള്ള താര, സത്യവും ഹിതവുമായ വാക്കുകൾ ഉപദേശിച്ചു. പക്ഷെ അന്തകന്നു് അധീനനായ ഞാൻ അതു് മൌഢ്യത്താൽ കൂട്ടാക്കിയില്ല. അങ്ങു് പാർത്ഥിവം പരിപാലിക്കുമ്പോൾ, സനാഥയാണ് ഭൂമി എന്നുപറയുവാൻ പാടില്ല. പതിവ്രതയായൊരു പത്നി ദുഷ്ടനായൊരു ഭർത്താവിനാൽ പ്രശോഭിക്കുമോ? നാഥനുള്ളവളാകുമോ?

മഹാരാജാദശരഥന്നു്, ശഠനും–ദ്രോഹിയും–ക്ഷുദ്രനും–ശാന്തനെന്നു് നടിക്കുന്നവനുമായ നീ പുത്രനായിപ്പിറന്നതെങ്ങിനെ? സദ്ചരിത്രമാകുന്ന ചങ്ങല പൊട്ടിച്ചു്, ശ്രേഷ്ഠധർമ്മങ്ങളെ അതിക്രമിച്ചു്, ധർമ്മമാകുന്ന തോട്ടി തട്ടിനീക്കി, രാമനെന്ന ആന എന്നെ നിഗ്രഹിച്ചു. സജ്ജനങ്ങൾ നിന്ദിക്കുന്ന ഈ അയുക്തകൃത്യം ചെയ്തിട്ടും സദ്ജനമദ്ധ്യത്തിൽ അങ്ങു് വിഹരിക്കുന്നുവല്ലൊ. സ്വസ്ഥജീവിതം നയിച്ചുകൊണ്ടിരിക്കുന്ന ഞങ്ങളുടെനേരെ കാണിച്ച, ഈ അക്രമത്തിന്നു് പരാക്രമം എന്നാണോ പേർ പറയുക? എന്നാൽ ഈ വിക്രമം ദ്രോഹിക്കുന്നവരുടെ നേരിട്ടു് ഞാൻ കാണുന്നില്ലല്ലൊ.

ഹേ രാജകുമാരാ, അങ്ങു് എന്റെ നേരിട്ടുനിന്നു് യുദ്ധംചെയ്തിരുന്നുവെങ്കിൽ യമാലയം ഞാനല്ല കാണേണ്ടതായിരുന്നതു്. അജയ്യനാണ് ഞാൻ എന്നുമനസ്സിലാക്കാമായിരുന്നു. മരം മറഞ്ഞുനിന്നാണല്ലൊ എന്നെ അമ്പെയ്തതു്. സുഖസുഷുപ്തിയിൽ കിടക്കുന്ന ഒരു മനുഷ്യനെ ഉഗ്രസർപ്പം ദംശിച്ചതുപോലെ അങ്ങു് ഒളിയമ്പിനാൽ എന്നെ വധിച്ചു.

ഈ എന്നോടുപറഞ്ഞാൽ ഒരേഒരുദിവസത്തെ അവധിമാത്രം! അങ്ങയുടെ സീതയെ ഇവിടെ എത്തിക്കുമായിരുന്നു. സുഗ്രീവനിൽനിന്നു് എന്തൊരു പ്രിയമിച്ഛിച്ചാണോ എന്നെ നിഗ്രഹിച്ചതു്? ആ ഉദ്ദേശം നിഷ്പ്രയാസം ഞാൻ സാധിപ്പിക്കുമായിരുന്നു.

നിങ്ങളിൽ ഒരൊററ ആളുമില്ലാതെ, ഞാൻ മാത്രംപോയാൽ ആ രാവണനെ വിജയിക്കുവാൻ സാധിക്കും. ആ അസുരന്റെ കഴുത്തിൽ കയറിട്ടുകെട്ടിക്കൊണ്ടു് അങ്ങയുടെ മുന്നിൽ ഞാൻ നിർത്തുമായിരുന്നു. അങ്ങയുടെ ആജ്ഞപ്രകാരം,

പാതാളത്തിലോ, കടലിലോ എവിടെയാണെങ്കിലും സീതയെ ഞാൻ (ശ്വേതാശ്വതരിയെപ്പോലെ, കൊണ്ടുവരും.

ഞാൻ മരിച്ചാൽ നാട്ട് സുഗ്രീവനാണെന്നതു് സത്യംതന്നെ. പക്ഷെ, എന്നെ കൊന്നതു് തികച്ചും അധർമ്മംതന്നെയാണ്. ആകട്ടെ, കാലംമുന്നോട്ടു പോകുമ്പോൾ, എന്നായാലും സംഭവിക്കാനുള്ളതുതന്നെയാണിതു്—എന്നാലും അങ്ങയുടെ ഈ പ്രവൃത്തി ന്യായമായിട്ടുണ്ടോ? ആലോചിച്ചു് ഉത്തരം പറയൂ."

ബാണം തറച്ച വേദനയോടെ വായ്‌വരണ്ടു്, ഇത്രയും പറഞ്ഞ ബാലി മൌനമായി, ശ്രീരാമനെത്തന്നെ നോക്കിക്കിടന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം പതിനേഴാം സർഗ്ഗം അവസാനിച്ചു.

---

## പതിനെട്ടാം സർഗ്ഗം. (ബാലിവധസമർത്ഥനം)

ധർമ്മാർത്ഥയുക്തവും പത്ഥ്യവുമായി വിനയത്തോടെയാണെങ്കിലും പരുഷമായിപ്പറഞ്ഞ ബാലിയുടെ വാക്കുകൾ ഏററവും ശ്രദ്ധയോടെ ശ്രീരാമചന്ദ്രൻ കേട്ടു. നീരൊഴിഞ്ഞ കാർമേഘംപോലെ, കെട്ടടങ്ങിയ തീക്കനൽപോലെ, മങ്ങിമറയുന്ന ആദിത്യൻപോലെ കപീശ്വരൻ വീണ്ടും അബോധാവസ്ഥയിലെത്തി. ക്രമത്തിൽ പ്രജ്ഞ തിരിച്ചെത്തിയപ്പോൾ, ധർമ്മാർത്ഥഗുണങ്ങൾ ചേർന്ന ഉത്തരമാണ്, ബാലിയുടെ ശകാരത്തിനു് ദാശരഥി അരുളിച്ചെയ്തതു്:—

"ഹേ ഹരീശ്വരാ, സജ്ജനങ്ങൾ ആചരിക്കുന്ന, ധർമ്മം—അർത്ഥം—കാമം എന്നീപുരുഷാർത്ഥങ്ങൾ അറിയാതെ, വെറും ബാലിശമായിട്ടെന്താണ് എന്നെ ഇങ്ങിനെ നിന്ദിക്കുന്നതു്? ബുദ്ധിമാന്മാരും – വൃദ്ധന്മാരും—ഗുരുവര്യന്മാരുമായവരോട്ടു് ആലോചിക്കാതെ, സൌമ്യനായ അങ്ങു്, വെറും വാനരചാപല്യത്താൽ എന്താണിങ്ങിനെ എന്നോടു് പറയുന്നതു്?

വാനരചക്രവർത്തിയായ ബാലീ, ഇക്ഷ്വാകുവംശരാജാക്കന്മാരുടെയാണ്, പർവ്വതാരണ്യങ്ങളോടുകൂടിയ പാരിടം മുഴുവൻ. പക്ഷിമൃഗമനുഷ്യന്മാരുടെ നിഗ്രഹാനുഗ്രഹങ്ങളും അവർക്കു് അധീനമാണ്.

ഇന്നു് ഈ ഭൂമിപരിപാലിക്കുന്ന ഭരതൻ, ധർമ്മാത്മാവും—വക്രതയില്ലാത്തവനും–സത്യവാനും–ധർമ്മാർത്ഥകാമാദി ഗുണങ്ങളെല്ലാം വ്യക്തമായറിയുന്നവനും–നിഗ്രഹാനുഗ്രഹങ്ങളിലുദ്യതനും – നയവിനയാദികളിൽ അചഞ്ചലനിഷ്ഠയുള്ളവനുമായ നൃപേന്ദ്രനാണു്. ദേശകാലജ്ഞനായ ആ നരപാലന്മാരും നടക്കുന്നു. ധർമ്മത്തെ വളർത്തുകയാണു് ഞങ്ങളുടെ ലക്ഷ്യം. നൃപവ്യാഘ്രനായ ധർമ്മസ്വരൂപി ഭരതൻ പാരിടമെല്ലാം കാത്തുരക്ഷിക്കുമ്പോൾ, ഏതൊരുവൻ അധർമ്മത്തെ അനുവർത്തിക്കും? ഭരതന്റെ ആജ്ഞയനുസരിച്ചു്, സ്വധർമ്മസ്ഥിതരായ ഞങ്ങൾ, അധർമ്മകാരിയെ വിധിക്കൊപ്പം ശിക്ഷിക്കുന്നു.

അങ്ങു് ധർമ്മത്തിൽനിന്നു് തെററിയവൻ; ദുഷ്ക്കർമ്മങ്ങൾ ചെയ്യുവൻ; രാജനീതിയനുസരിക്കാത്തവൻ; കാമത്തിന്നു് അധീനൻ. അച്ഛൻ, അഗ്രജൻ, ആചാര്യൻ ഇവർ മൂന്നുപേരും ഒരുപോലെയാണു്; പിതാക്കളാണു്. അനുജൻ–ആത്മജൻ–വിനീതശിഷ്യൻ–എന്നീമൂന്നുപേരേയും പുത്രരായിക്കരുതണം. ധർമ്മം അനുസരിക്കുവാൻ ആഗ്രഹിക്കുന്നവന്റെ കടമയാണതു്.

കപീന്ദ്രാ, അതിസൂക്ഷ്മവും അതിഗഹനവുമായതാണു് സജ്ജനാചാരം. സർവ്വാന്തര്യാമിയായ ആത്മാവു് നന്മയും തിന്മയും വ്യക്തമായി തിരിച്ചറിയും. ജന്മനാ അന്ധനായൊരുവൻ, മറെറാരു ജന്മാന്ധന്റെ സഹായംകൊണ്ടു് എന്താണു് കാണുക; മഹാപാപിയായ അങ്ങു്, മററമരഞ്ചാടികളൊത്തു് ചപലജീവിതം നയിക്കുമ്പോൾ എന്തൊന്നാണു് കാണുക?

ഞാൻ പറഞ്ഞ ഈ കാര്യം ഒന്നുകൂടി വ്യക്തമാക്കാം, കോപാകുലനായി വെറുതെ എന്നെ അധിക്ഷേപിക്കരുതു്. ഞാൻ അങ്ങയെ വധിക്കുവാനുള്ള കാരണംപറയാം. അനുജന്റെ ധർമ്മപത്നിയെ നീതിയും നെറിയും നോക്കാതെയല്ലെ അങ്ങു് സ്വീകരിച്ചതു്? ഉത്തമനായ സഹോദരൻ സുഗ്രീവൻ ജീവിച്ചിരിക്കുമ്പോൾ, പുത്രന്റെ പത്നിയെപ്പോലെയുള്ള രുമയെ കാമാന്ധനായി അങ്ങു് പ്രാപിച്ചു. അത്രയും അധർമ്മിഷ്ഠനും മഹാപാപിയുമാണങ്ങു്.

കാമചാരിയും ധർമ്മവിഹീനനുമായി, അനുജന്റെ പത്നിയെ, കൈവെച്ച രാജാവാണങ്ങു്. ഈ ഒരൊററ ശിക്ഷയാണതിന്നുള്ളതു്. അതു് അങ്ങയ്ക്കു് തന്നു എന്നുമാത്രം.

ഹേ ബാലീ, അങ്ങു് കപികളുടെ അരചനല്ലെ? പുത്രഭാര്യയെപ്പോലെയുള്ള രുമയെ ബലാൽ സ്വാധീനിച്ച അങ്ങക്കു് ലോകമര്യാദയുണ്ടോ? അങ്ങയുടെ

ഭരണത്തണലിൽ വാഴുന്നവരും ഇത്തരത്തിൽ അനുവർത്തിക്കില്ലേ? ധർമ്മം തെററിച്ച ഒരു രാജാവിന്നു്, മറെറാരു ശിക്ഷയും ഞാൻ കാണുന്നില്ല.

ക്ഷത്രിയവംശജാതനായ എനിക്കു് അങ്ങയുടെ തെററു് അക്ഷന്തവ്യമായി തോന്നുന്നു. സഹോദരി–ഔരസപുത്രി–അനുജപത്നി–എന്നിവരെ കാമാന്ധതയാൽ പ്രാപിക്കുന്നൊരു രാജാവിനെ വധിക്കാം.

ധരണീപാലകൻ ഭരതൻ; ഞങ്ങൾ ആ മഹാരാജാവിൻെറ ആജ്ഞാനുവർത്തികളും. അങ്ങു് ധർമ്മച്യുതിവരുത്തിയവൻ. എങ്ങിനെയാണ് വെറെ വിടുക?

അധർമ്മകൃത്യങ്ങളെ ധാർമ്മിക പാലനത്താൽ നിർത്തുന്നവൻ–അമേയബുദ്ധിമാൻ–കാമചാരികളാണെങ്കിൽ ഏതൊരുവനും ശിക്ഷ കല്പിക്കുന്നവൻ–മഹാരാജാ ഭരതൻ–നിർദ്ദേശിച്ചതനുസരിച്ചു് നടക്കുന്ന ഞങ്ങൾ, അങ്ങയെപ്പോലെ അതിർ വിട്ടുനടക്കുന്നവരെ അടക്കുവാൻ ഒരുങ്ങിയവരാണു്.

എൻെറ അനുജൻ ലക്ഷ്മണനെപ്പോലെയാണ് മൈത്രികൊണ്ടു് സുഗ്രീവനിപ്പോൾ. സ്വന്തം പത്നിയേയും രാജ്യത്തേയും വീണ്ടെടുക്കുവാൻ ആഗ്രഹിക്കുന്നവനുമാണ്. വാനരമദ്ധ്യത്തിൽവെച്ചു് ഞാൻ സത്യംചെയ്തുകഴിഞ്ഞിരിക്കുന്നു. എന്നെപ്പോലെയുള്ളവർക്കു് പറഞ്ഞവാക്കു് നിർവ്വഹിക്കേണ്ട ചുമതലയില്ലേ?

ഇങ്ങിനെ അനേകം ധർമ്മകാര്യങ്ങൾ ഒന്നിച്ചുചേർന്നതിനാൽ അങ്ങയെ വധിക്കാതിരിക്കുവാൻ നിവൃത്തിയില്ലാതായിവന്നു. അങ്ങയെ ശിക്ഷിച്ചതു് ഏററവും യുക്തമായി എന്നു് മനസ്സിലാക്കുക. ഏതുതരത്തിൽ ആലോചിച്ചാലും അങ്ങയെ ശിക്ഷിച്ചതു് അന്യായമായി തോന്നുന്നില്ല.

ധർമ്മത്തിൽ അടിയുറച്ചുവിശ്വസിക്കുന്നവൻ, സ്നേഹിതന്നു് ഉപകാരം ചെയ്യണം. രാജാവായ അങ്ങയും ഇങ്ങിനെത്തന്നെയാണ്, ആലോചിച്ചാൽ ചെയ്യേണ്ടതും. സദാചാരത്തെപ്പററി മനു, സ്മൃതിയിൽ പറഞ്ഞതുപ്രകാരമാണ് ധർമ്മജ്ഞരായവർ ചെയ്തുവരുന്നതു്. സ്മൃതിയിൽ രണ്ടുശ്ലോകങ്ങളെക്കൊണ്ടു് പറഞ്ഞതിൻെറ അർത്ഥം ഇതാണ്:—

"പാപം ചെയ്തിട്ടുള്ളവർ, രാജാവിനാൽ ശിക്ഷിക്കപ്പെട്ടാൽ, പുണ്യമുള്ളവരെപ്പോലെ സ്വർഗ്ഗം പ്രാപിക്കും; അവർ ശ്രേഷ്ഠന്മാരാകും. കള്ളനെ ശിക്ഷി

ച്ചാലും ഇല്ലെങ്കിലും അവന്റെ പാപം ഒഴിയും. എന്നാൽ പാപം ചെയ്തവനെ ശിക്ഷിക്കാഞ്ഞാൽ, ആ പാപം രാജാവിനെത്തന്നെ ബാധിക്കും."

ഒരു സന്യാസി അങ്ങുചെയ്തപോലെയുള്ള അധർമ്മം ചെയ്തതിന്നു്, എന്റെ പൂർവ്വികനായ മാന്ധാതാവു് മഹീപതി ഘോരദണ്ഡനം വിധിച്ചു. ഭൂപാലന്മാരുടെ അശ്രദ്ധകൊണ്ടു് മററുള്ളവരും ഇത്തരം നിഷിദ്ധകൃത്യം ചെയ്യേക്കും. ഇങ്ങിനെയുള്ള പാതകകർമ്മങ്ങൾക്കു് പ്രായശ്ചിത്തം ചെയ്യാതെ നിവൃത്തിയില്ല. അതുകൊണ്ടു് അങ്ങയെ നിഗ്രഹിച്ചതു് ധാർമ്മികനിയമമനുസരിച്ചുതന്നെയാണെന്നു് മനസ്സിലാക്കു. ഇതിൽ കോപിക്കുകയോ ദുഃഖിക്കുകയോ ചെയ്യേണ്ട ആവശ്യമില്ല. ചെയ്തതെററിന്നു് ശിക്ഷ കിട്ടി എന്നുമാത്രം. പ്രജകളുടെ കുററങ്ങൾക്കു് യഥാന്യായം ശിക്ഷയേകേണ്ടവനാമാണു് അങ്ങെന്നു് ഓക്കണം. വാനരരാജാവേ, ഭരതമഹാരാജാവിന്റെ നിർദ്ദേശം അക്ഷരംപ്രതി അനുവർത്തിക്കുന്ന ഞങ്ങൾ യഥാർത്ഥത്തിൽ അസ്വതന്ത്രരുമാണു്.

കപീശ്വരാ, അങ്ങയെ നിഗ്രഹിക്കുവാൻ മററു കാരണങ്ങളുമുണ്ടു്. യുക്തിയുക്തമായ വാക്കുകൾ കേൾക്കുമ്പോൾ അങ്ങു് കോപിക്കരുതു്. പരിതാപമോ ദ്വേഷ്യമോ എനിക്കില്ല.

വല, കയറു്, പലവിധത്തിലുള്ള കെണികൾ, എന്നിവയാൽ ഒളിച്ചുനിന്നോ, വെളിവായു് നിന്നോ, മൃഗങ്ങളെ പിടിക്കുക പതിവുണ്ടല്ലോ. പേടിച്ചു് ഓടുമ്പോഴോ, ആത്മവിശ്വാസത്തോടെ സ്വസ്ഥതയിലിരിക്കുമ്പോഴോ, അശ്രദ്ധയോടെ വസിക്കുമ്പോഴോ മാംസത്തിന്നുവേണ്ടി മനുഷ്യന്മാർ മൃഗങ്ങളെ അമ്പെയ്തുപിടിക്കാറുണ്ടു്. അതിന്നു് ദോഷമില്ല.

ധർമ്മജ്ഞരായ രാജർഷിമാർ വേട്ടയാടുക പതിവില്ലേ? ആ നിലയിൽ ആലോചിച്ചാലും അമ്പയച്ചു് അങ്ങയെ വധിച്ചതിൽ ന്യൂനത കാണുന്നില്ല. നേരിട്ടുപൊരുതിയാലും ഇല്ലെങ്കിലും അങ്ങൊരു ശാഖാമൃഗംതന്നെയല്ലേ?

ദുഷ്പ്രാപമായ ധർമ്മം, ശുഭമായ ജീവിതം ഇവ തരുന്നവർ രാജാക്കന്മാരാണു്; സംശയമില്ല. മറുത്തു പറയുകയോ, അവരെ ആക്ഷേപിക്കുകയോ, പഴിക്കുകയോ, ദ്രോഹിക്കുകയോ ചെയ്യരുതു്. രാജാക്കന്മാർ ഭൂമിയിൽ നടക്കുന്ന ദേവന്മാരാണു്. ധർമ്മം അറിയാതെ, കോപാന്ധനായി, അങ്ങു്; പ്രപിതാമഹന്മാർ അനുഷ്ഠിച്ചുവന്നിരുന്ന ആചാരപ്രകാരം ജീവിക്കുന്ന എന്നെ പഴിക്കുകയാണു്."

ധർമ്മസ്വരൂപിയായ കാകുത്സ്ഥൻെറ വാക്കുകഠം ബാലിക്കു് രോമാഞ്ചമുണ്ടാക്കി. ധർമ്മമാർഗ്ഗം വിശദമായി കണ്ടു. അറിവില്ലാതെ പരുഷമോതിയതിൽ മാലിയന്നു. കൈക്കൂപ്പി, ദീനദീനം കപീശ്വരൻ:–

“പ്രഭോ, അവിടുന്നു് അരുളിച്ചെയ്തതു് ശരിയാണ്. പുരുഷോത്തമ, അതിവിജ്ഞരായ യജമാനന്മാരോടു് ഉത്തരമോതാൻ സാധാരണക്കാരന്നു് സാധിക്കുകയില്ല. ആദ്യം ഞാൻ പറഞ്ഞതെല്ലാം ആലോചനകൂടാതെയാണു്. ആ ക്രൂരവാക്കുകളെ ദയാവാരിധിയായ അവിടുന്നു് ക്ഷമിക്കണേ. രഘുവംശരത്നമായ അവിടുന്നു് ഞാൻ പറഞ്ഞതിൽ ദോഷം വിചാരിക്കരുതു്. തത്ത്വാർത്ഥങ്ങഠം അറിയുന്ന അവിടുന്നു് പ്രജകളുടെ ഇഷ്ടമോക്കുന്നവനാണു്. കാര്യകാരണവിജ്ഞാനം അവിടുത്തെ മനസ്സിനെ പരിശുദ്ധമാക്കിയിരിക്കുന്നു. ധർമ്മമാർഗ്ഗത്തിൽ നിന്നു് തെററി, അനേകം അകൃത്യങ്ങഠം ചെയ്തവനാണു് ഈ ഞാൻ. എന്നാലും, ധർമ്മമൂർത്തിയായ അവിടുന്നു്, അധർമ്മനിർമാർജനം ചെയ്യുന്ന വാക്കുകഠം അരുളിച്ചെയ്തു് അടിയനെ രക്ഷിക്കണേ.”

ചേറിലാണ്ട ഗജേന്ദ്രനെപ്പോലെ, അവശനായ ബാലി ദേവനെ നോക്കി. കണ്ണുനീർ കണ്ഠത്തെത്തടഞ്ഞു; ശബ്ദംപുറപ്പെടാതെ അല്പസമയം കഴിഞ്ഞു. ബാഷ്പപൂരിതങ്ങളായ നേത്രങ്ങളോടെ ഹരീന്ദ്രൻ തുടന്നു:—

“മഹാപ്രഭോ, എന്നേയോ താരയേയോ ബന്ധുക്കളേയോക്കുറിച്ചു് എനിക്കു് യാതൊരു വ്യസനവുമില്ല. സ്വർണ്ണനിറമുള്ള ഉത്തമപുത്രൻ, അംഗദനെ ഓക്കുമ്പോഠം–അതിലാളനയോടെ വളർത്തിയ അവൻ, എന്നെ കാണാതാകുമ്പോഠം, വെള്ളംവററിയ കുളംപോലെ ശോഷിക്കും. ഇനിയും അവന്നു് തൻെറടം വന്നിട്ടില്ല. എൻെറ ഒരൊററമകനായ ബാലനെ–താരാതനയനായ ഉണ്ണിയെ–അവൻ ബലവാനാണെങ്കിലും അവിടുന്നു് സംരക്ഷിക്കണേ. പ്രഭോ, സുഗ്രീവനിലും • അംഗദനിലും അവിടുത്തെ തിരുവുള്ളം ഒപ്പം ഉണ്ടാകണേ. കാര്യാകാര്യങ്ങളിൽ രക്ഷാശിക്ഷകഠം നടത്തേണ്ടതു് അവിടുന്നാണെന്നു് മനസ്സിലായി. ഭരതലക്ഷ്മണകുമാരന്മാരിൽ അവിടത്തേക്കുതോന്നുന്ന പ്രീതി, സുഗ്രീവനിലും അംഗദനിലും തോന്നണേ.

ദേവ, എൻെറ കുററങ്ങഠം അക്ഷന്തവ്യങ്ങളാണു്. അടിയൻെറ കണ്ണിലെ മൂടൽനീങ്ങി. എല്ലാം വ്യക്തമാകുന്നുണ്ടു്. പ്രഭോ, താര; അവഠം വെറും സാധ്വിയാണു്. അവളിൽ സുഗ്രീവൻ പ്രതികാരംചെയ്യാതെ അടക്കിനിർത്തണേ.

അല്ലെങ്കിൽ, അവിടുത്തെ അനുഗ്രഹത്തിന്നു് പാത്രീഭവിച്ചവരിൽനിന്നു് ഭയമുണ്ടാകേണ്ട ആവശ്യമില്ല. തെററുകാം വരുന്നതുമല്ല. അവിടുത്തെ കാരുണ്യമുള്ളപ്പോഠം സുഗ്രീവന്നു് വാനരരാജ്യം എത്രയോ നിസ്സാരം.! ഭൂമി മാത്രമല്ല, സ്വഗ്ഗവും കൂടി സ്തുത്യർഹമായ വിധത്തിൽ ഭരിക്കുവാൻ അനുജന്നു് വിഷമം വരില്ല.

മഹാപ്രഭോ, അടിയൻ സത്യമുണത്തുന്നു. അവിടുത്തെ അടിയന്നു് അറിയാം. താര, കഴിയുന്നിടത്തോളം അടിയനെ തടുത്തു. വീണ്ടും സുഗ്രീവനോടു് യുദ്ധത്തിനുവന്നതു്, അവിടുത്തെ തൃക്കൈകൊണ്ടു് മൃത്യുവരിക്കാനാണു്."

ശ്രീരാമചന്ദ്രൻെറ തൃപ്പാദങ്ങളിൽ ശിരസ്സുസമർപ്പിച്ചുകൊണ്ടു് വാനരേന്ദ്രൻ നിശ്ശബ്ദനായി, ആ കോമളവദനത്തിലേക്കു് ഇമവെട്ടാതെ നോക്കിക്കിടന്നു.

ജ്ഞാനക്കണ്ണുകളുടെ മങ്ങൽ തീരെമാറിയ ബാലിക്കു് എല്ലാം വ്യക്തമായി കാണുവാൻ സാധിച്ചു. മഹാഭക്തനുംകൂടിയായ ഇന്ദ്രസൂനുവിനെ ആശ്വസിപ്പിക്കത്തക്ക, ധമ്മതത്വാത്മവാക്കുകഠം ദേവൻ അരുളിച്ചെയ്തു:—

"വാനരേശ്വരാ, ഇതിനെപ്പററി യാതൊന്നും ആലോചിക്കേണ്ട; ദുഃഖിക്കേണ്ട. ഞങ്ങളെപ്പററിയോ അങ്ങയെപ്പററിയോ ഒട്ടുംതന്നെ ചിന്തവേണ്ട.

അങ്ങു് അധമ്മത്തിലേക്കു് കാലെടുത്തുവെച്ച അന്നുതന്നെ, ഞങ്ങളുടെ ധാമ്മികകൃത്യത്തെക്കുറിച്ചു് തീർപ്പുചെയ്തുകഴിഞ്ഞു. ശിക്ഷാർഹന്നു് ശിക്ഷനല്കി. കാര്യകാരണങ്ങഠംകൊണ്ടു് ശിക്ഷിച്ചവനും അനുഭവിച്ചവനും, ഇപ്പോഠം തുല്യരായിത്തീന്നു. ഈ ദണ്ഡനമേററ അങ്ങു് സവ്വപാപനിർമുക്തനായി.

ബാലീ, ഒന്നുകൂടി ശ്രദ്ധിച്ചുനോക്കു. എന്നാൽ, ധമ്മം സ്വന്തരൂപത്തിൽ പ്രത്യക്ഷമായതു്, ധമ്മനേത്രങ്ങഠംകൊണ്ടു് കാണാം. ദുഃഖം ത്യജിക്കു. മായകൊണ്ടു് മനസ്സിലുണ്ടായ ഭയവും മറിവും കളയൂ. കപീശ്വരാ, വിധിയെ മാററി മറിക്കുവാൻ അങ്ങയ്ക്കു് സാദ്ധ്യമല്ല.

അംഗദൻ അങ്ങക്കു് എങ്ങിനെയാണോ അങ്ങിനെയായിക്കഴിഞ്ഞു സുഗ്രീവന്നും എനിക്കും. അങ്ങയോടു്—അച്ഛനോടു്—പെരുമാറിയപോലെ ഞങ്ങളുടെ അടുത്തും അവൻ പെരുമാറും."

മരംമറഞ്ഞുനിന്നു് നിശിതശരമെയ്ത ശ്രീരാമചന്ദ്രൻെറ ധർമ്മമാഗ്ഗസ്ഥിതമായ മഹദ്വാക്യങ്ങഠം ബാലിക്കു് അഭൂതപൂവ്വമായ ആശ്വാസമേകി. ശിരസ്സി

ന്നുമുകളിൽ അഞ്ജലിബന്ധിച്ചുകൊണ്ടു് ആനന്ദക്കണ്ണീരൊഴുക്കി സവിനയം യാചിച്ചു:—

"മഹാപ്രഭോ, ഭുവനനായക, ദേവേന്ദ്രതുല്യഘോരപരാക്രമത്തോടുകൂടിയ അവിടുന്നു് കനിയണേ! ബാണം തറച്ചവേദനയാൽ അവിടുത്തെ മനസ്സിലാക്കാതെ പറഞ്ഞപഴിവാക്കുകറം പൊറുത്തു് അടിയനു് മാപ്പുതരണേ."

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്ക്കിന്ധാകാണ്ഡം പതിനെട്ടാം സർഗ്ഗം അവസാനിച്ചു.

---

## പത്തൊമ്പതാം സർഗ്ഗം. (താരാഗമനം)

ദാശരഥിയുടെ യുക്തിയുക്തമായ ഉത്തരം കേട്ടു് യാതൊന്നും മറുത്തുപറയാതെ, ഇത്രമാത്രം അഭ്യർത്ഥിച്ച ബാലി കണ്ണടച്ചു് കിടന്നു. കല്ലുകറംകൊണ്ടുള്ള ഇടികൊണ്ടും വൃക്ഷത്തല്ലുകറംകൊണ്ടും സർവ്വോപരി രാമബാണംകൊണ്ടും ഉടൽ മുറിഞ്ഞു് അന്ത്യകാലമടുത്തു് മയങ്ങിക്കിടന്നു.

വ്യാഘ്രതുല്യനായ വാനരേശ്വരൻ ശ്രീരാമശരത്താൽ വദ്ധ്യനായി എന്നു്, ധർമ്മപത്നി താര കേട്ടു. ക്രൂരനാരാചംപോലെയുള്ളതായ ആ വർത്തമാനം താരയുടെ നെഞ്ചിടിപ്പു് പതിന്മടങ്ങു് വദ്ധിപ്പിച്ചു. ഗിരിവരഗുഹയിൽനിന്നു് പുത്രൻ അംഗദനുമൊന്നിച്ചു് പുറത്തേക്കുവന്നു. അംഗദകുമാരന്റെ അംഗരക്ഷകന്മാരായ കപിവരന്മാർ —അമിതബലപരാക്രമികറം —കോദണ്ഡമൂന്നിനില്ക്കുന്ന ശ്രീരാമചന്ദ്രനെ കണ്ടപ്പോറംതന്നെ ഭയാത്തരായി ഓടിക്കഴിഞ്ഞു. നാഥനില്ലാതെ ഓടുന്ന മാൻകൂട്ടംപോലെ, പേടിച്ചു് അടുക്കുന്ന അവക്കെല്ലാം രാമബാണം തട്ടിയതായി തോന്നും.

"നിങ്ങളെന്താണിങ്ങിനെ പരിഭ്രമിച്ചു് ഓടുന്നതു്?"

അന്തംവിട്ടപോലെ താര ചോദിച്ചു:—

"കേസരിസദൃശനായൊരു ചക്രവത്തിയുടെ പ്രധാനപരിജനങ്ങളാണു് നിങ്ങളെന്നോക്കണം. ആ മഹാത്മാവിനെ രാജ്യം കിട്ടുവാൻവേണ്ടി അനുജൻ വീഴ്ത്തിയാലും ഓടുകയോ? നിങ്ങളേയും ആ രാമൻ അസ്ത്രം അയച്ചു് നിഗ്രഹിക്കുവാൻ ഒരുങ്ങിയോ?"

കാമരൂപികളായ ആ വാനരന്മാർ റാണിയുടെ വാക്കുകേട്ട്, എല്ലാവരും ഒരുപോലെ പറഞ്ഞു:—

"മഹാറാണീ, അതിവേഗത്തിൽ പിന്തിരിക്കൂ. അംഗദനുണ്ണിയെ കാത്തു രക്ഷിക്കൂ. അതാ അന്തകൻ രാമന്റെ വേഷത്തിൽവന്ന്, നമ്മുടെ സ്വാമിയായ ബാലിയുടെ പ്രാണൻ അപഹരിക്കുന്നു. വൻവൃക്ഷങ്ങൾ, കുന്നുപോലെയുള്ള പാറക്കല്ലുകൾ, എന്നിവ തട്ടിത്തകർത്ത്, വജ്രതുല്യങ്ങളായ അസ്ത്രങ്ങളാൽ രാമൻ, മഹാരാജാബാലിയെ വീഴ്ത്തിക്കഴിഞ്ഞു. വാനരസൈന്യമെല്ലാം ചിന്നിച്ചിതറി പാഞ്ഞുപോയി; ഇന്ദ്രതുല്യനായ കപിവ്യാഘ്രൻ വീണതു കണ്ടപ്പോൾ. ഗോപുരദ്വാരം രക്ഷിക്കൂ. അംഗദനുണ്ണിയെ കപീശ്വരനായി അഭിഷേകംചെയ്യൂ. പിതാവിന്റെ സ്ഥാനത്തിൽ, സിംഹാസനത്തിൽ, കുമാരൻ ഇരുന്നാൽ എല്ലാകപികളും കീഴൊതുങ്ങിക്കൊള്ളും. ദേവീ, അവിടുന്ന് പുറത്തുവന്ന് ഇങ്ങിനെ നില്ക്കരുതേ. വാനരന്മാരെല്ലാം അതിവേഗത്തിൽ ദുർഗ്ഗങ്ങളിൽ കയറും. പത്നികളുള്ളവരും ഇല്ലാത്തവരുമായ അനേകം മർക്കടന്മാർ ഇവിടെയുണ്ട്. മഹാഭയദന്മാരായ കാമികളും ഉണ്ടായേക്കും."

സാധാരണയിൽനിന്നും അല്പം അടുത്തുനിന്ന് പറഞ്ഞ അംഗരക്ഷന്മാരോട് താര, സ്വന്തം നിലയ്ക്കനുസരിച്ച്:—

"ഉണ്ണി അംഗദനെക്കൊണ്ട് എനിക്കെന്ത്? രാജ്യമെന്തിന്? ഈ ജീവിതം തന്നെ എന്തിന്? സിംഹതുല്യനായ മഹാത്മാവ് അന്തരിക്കുമ്പോൾ, ഞാൻ ആത്മരക്ഷക്ക് കൊതിക്കുകയോ? രാമബാണത്താൽ ആർ ഭൂമിയിൽ വീണുവോ, അദ്ദേഹത്തിന്റെ പാദങ്ങളിൽ ഞാനും എത്തിച്ചേരുന്നതാണ്."

ഇത്രയും പറഞ്ഞു് താര കരഞ്ഞുകൊണ്ട് കുതിച്ച് ഓടി. അസഹ്യദുഃഖത്താൽ നെഞ്ചത്തും തലയിലും അടിച്ചുതുടങ്ങി.

ഓനവേന്ദ്രന്മാക്കുപോലും അന്തകനായവൻ—എത്ര ഉഗ്രയുദ്ധത്തിലും ഒരിക്കലും പിൻമാറാത്തവൻ—തന്റെ ജീവവല്ലഭൻ—വെറും മണ്ണിൽ വീണുകിടക്കുന്നതു് താര കണ്ടു. ദേവേന്ദ്രൻ വജ്രായുധം എറിയുന്നതുപോലെ മാമലശിഖരങ്ങളെടുത്ത് എറിയുന്നവൻ—കൊടുങ്കാററടിക്കുമ്പോൾ കാർമുകിൽമാലയിൽ നിന്നുണ്ടാകുന്ന ശബ്ദത്തിനൊത്ത ശബ്ദമുള്ളവൻ —ഇന്ദ്രതുല്യപരാക്രമമുള്ളവൻ— സിംഹനാദമുതിക്കുന്നവരിൽവെച്ച് അതിഘോരമായലറുന്നവൻ —ശൂരനായ ഒരുവൻ വീഴ്ത്തിയ അതിശൂരൻ — പെയ്തുതീന്ന കാർമേഘംപോലേയും,

മാംസത്തിന്നുവേണ്ടി നരികൊന്നിട്ട സിംഹത്തെപ്പോലേയും, സകലലോകരും പൂജിക്കുന്ന, ധ്വജംവേദി തുടങ്ങി എല്ലാംഒത്തിണങ്ങിയ, ഒരു ദേവാലയത്തെ പക്ഷിരാജാവായ ഗരുഡൻ സർപ്പത്തിന്നുവേണ്ടി തച്ചുടച്ചിട്ടതുപോലേയും, വെറും നിലത്ത് രക്താഭിഷിക്തനായി കിടക്കുന്ന ജീവനാഥനെ താര കണ്ടു. കോദണ്ഡ മൂന്നിനില്ക്കുന്ന ശ്രീരാമചന്ദ്രനേയും, സമീപത്തിൽ വിനയാന്വിതനായിനില്ക്കുന്ന ലക്ഷ്മണനേയും, ഭർത്തൃസഹോദരനായ സുഗ്രീവനേയും ആ സതീരത്നം നോക്കി.

ദുഃഖാർത്തയായ അവൾ അവരെ വീണ്ടും ഒന്നുനോക്കാതെ പിൻതള്ളിയ പോലെ മുന്നോട്ടണഞ്ഞു. കൊലപ്പെട്ടുകിടക്കുന്ന ഭർത്തൃസമീപം ഭൂമിയിൽ ബോധമററുവീണു. അല്പംകഴിഞ്ഞപ്പോൾ ഉറക്കമുണർന്നതുപോലെ എഴുന്നേററു. യമപാശക്കുടുക്കിൽപെട്ട ഭർത്താവിനെ കണ്ടു് ഉച്ചത്തിൽ വിലപിച്ചു. പെണ്ണാടിനെപ്പോലെ ദീനദീനം കരയുന്ന താരയേയും അംഗദനേയും കാണുന്തോറും സുഗ്രീവൻ വ്യസനസാഗരത്തിൽ ആണ്ടുതുടങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം, പത്തൊമ്പതാംസർഗ്ഗം അവസാനിച്ചു.

---

## ഇരുപതാം സർഗ്ഗം (താരാവിലാപം)

ശ്രീരാമചന്ദ്രധനുസ്സിൽനിന്നു് മൃതിപ്രദമായ ശരപാതമേററു് വീണുകിടക്കുന്ന ബാലിയെ, പൂർണ്ണേന്ദുവദനയായ താര വീണ്ടുംനോക്കി. ദേവേന്ദ്രതുല്യനായ വാനരേന്ദ്രനെ, കടപുഴങ്ങിവീണ മാമരംപോലെ, കൊമ്പനാനയെപ്പോലെ, ബാണം തറച്ചുകിടക്കുന്നതു കണ്ടപ്പോൾ, സഹിക്കുവാൻ സാധിക്കാത്ത താപത്തോടെ താര ഗാഢാലിംഗനംചെയ്തു് വീണു. വെന്തുരുകുന്ന ഹൃദയത്തോടെ വിലപിച്ചു തുടങ്ങി:—

"യുദ്ധത്തിൽ ഘോരപരാക്രമമുള്ള മഹാവീരാ, കപീശ്വരാ, യാതൊരു തെററും ചെയ്യാത്ത ഈ ദുഃഖിതയോടു് എന്താണൊന്നും മിണ്ടാത്തതു്? വ്യാഘ്രതുല്യനായ പ്രഭോ, ഈ വെറുംമണ്ണിൽനിന്നു് എഴുന്നേല്ക്കു; കിടക്കയിൽ കിടക്കു. രാജശ്രേഷ്ഠന്മാർ ഇപ്രകാരം നിലത്തു് കിടക്കാറില്ലല്ലൊ. ഭൂപാലകനായ അവിട്ടത്തേക്കു് എന്നേക്കാൾ പ്രിയ ധരാദേവിയാണോ? ജീവൻ വെടിയുന്ന ഈ സന്ദർഭത്തിലും അവിടുന്നു്, എന്നെ ഉപേക്ഷിച്ചു് ഇവളെയാണല്ലൊ ആലിംഗനം ചെയ്യു

ന്നതു്. സദ്ധർമ്മങ്ങളിൽക്കൂടി സ്വർഗ്ഗത്തിൽ ഒരു മനോഹരനഗരം അവിടുന്നു് നിർമ്മിച്ചിരിക്കും. ഒരുപക്ഷെ കിഷ്കിന്ധയേക്കാൾ മനോമോഹനമായിരിക്കാം അതു്.

പ്രഭോ, ജീവനാഥാ, തേനിൻമണമിയന്ന കാനനങ്ങളിൽ, ഞങ്ങളോടുകൂടി കളിക്കുന്നതു് അവിടുന്നു് തീരെ നിർത്തിക്കളഞ്ഞുവോ? ആശയും ആനന്ദവും അററ ഞാൻ അഴലാഴിയിൽ ആണ്ടുകഴിഞ്ഞു. മഹാസൈന്യാധിപന്മാരുടെ നായകനായ വാനരേന്ദ്ര, ഇതിൽനിന്നു് എന്നെ കരകയററുവാൻ ആരുണ്ടു്? എൻെറ ഹൃദയം എത്രമാത്രം കഠിനമാണു്? ഭർത്താവു് കൊലപ്പെട്ടുകിടക്കുന്നതു കണ്ടിട്ടും; ദുഃഖാഗ്നിയിൽ ചുട്ടുപഴുത്ത ഹൃദയം പൊട്ടിത്തെറിക്കുന്നില്ലല്ലോ.

നാഥാ, ആലോചനാരഹിതനായി അവിടുന്നു് അനുജൻെറ പത്നിയെ തട്ടിപ്പറിച്ചു; അയാളെ നാട്ടിൽനിന്നു് ആട്ടിപ്പായിച്ചു. അതിൻെറ ഫലമാണു് അനുഭവിച്ചതു്. അവിടുത്തെ ശ്രേയസ്സിനെ ആഗ്രഹിക്കുന്ന എൻെറ വാക്കുകൾ, ഒട്ടുംശ്രദ്ധിക്കാതെ തട്ടിനീക്കി. രൂപയൌവനശാലികളായ ദേവനാരിമാരുടെ മനസ്സിനെ അവിടുന്നു് അപഹരിക്കും. എല്ലാററിനും അവധിയേകുന്നൊരു കാലമാണിതു്. അതിബലശാലിയായ അവിടുന്നു് സുഗ്രീവനു് അടിമപ്പെട്ടുവല്ലോ.

വാനരേശ്വരാ, ഇന്നുവരേയും ദുഃഖമെന്നതെന്തെന്നറിയാതെ വളർന്ന ഞാൻ, ദീനയും അനാഥയുമായി. വൈധവ്യവും അഴലും വഹിക്കുന്നവളായി. നമ്മുടെ ഓമനമകൻ, സുകുമാരനും സുഖോചിതനുമായ അംഗദൻ, അച്ഛനു് അരിശംവന്നാൽ എങ്ങിനെ വിഷമിക്കാറുണ്ടു്?

ഉണ്ണീ, അംഗദാ, ധർമ്മാത്മാവായ അച്ഛനെ കൺകുളിർക്കെ കണ്ടോളൂ. നിനക്കു് ഇനി പിതൃദർശനം ദുർല്ലഭമായിക്കഴിഞ്ഞു. പ്രഭോ, മകനെ ആലിംഗനംചെയ്തു് ശിരസ്സിൽ മുകർന്നു് വേണ്ടതെല്ലാം പറഞ്ഞുകൊടുക്കണേ. സത്യലോകത്തിലേക്കു് പോവുകയാണല്ലോ.

അവിടുത്തെ നിഗ്രഹിച്ചതിൽ രാമൻ വലിയൊരുകർമ്മമാണു് ചെയ്തതു്. സുഗ്രീവനോടു്ചെയ്ത പ്രതിജ്ഞ നിറവേററി; കടംതീർന്നു.

സുഗ്രീവാ, അങ്ങു് കൃതാർത്ഥനായി. രുമ അധീനത്തിലായിക്കഴിഞ്ഞു. ശത്രുഭയരഹിതനായി രാജ്യം പരിപാലിക്കാം. അങ്ങയുടെ അഗ്രജൻ—ശത്രു—ഹതനായി. ആത്മനാഥാ ഞാനിങ്ങനെ കരയുമ്പോൾ, അവിടുന്നെന്താണു്

ഒരുവാക്കുപോലും പറയാത്തതു്? ഉത്തമകളായ പത്നിമാർ അനേകംപേർ അവിടുത്തെ ചുററുംനില്ക്കുന്നതു് നോക്കു!!"

ഹൃദയംപൊട്ടുന്നതുപോലെ, താര കരയുന്നതുകേട്ട വാനരരാജദാരങ്ങളെല്ലാവരും, ദീനമായിനില്ക്കുന്ന അംഗദനെ നോക്കി ഉറക്കെ വിലപിച്ചു.

"പ്രഭോ, ഉണ്ണിയായ അംഗദനെ ഉപേക്ഷിച്ചു്, മഹാബാഹുവായ അവിടുന്നു് എങ്ങോട്ടാണു് പോകുന്നതു്?"

അസഹ്യദുഃഖത്തോടെ താര വീണ്ടും തുടൻു:—

"അവിടുത്തെപ്പോലെ ഗുണങ്ങളൊത്ത പ്രിയപുത്രനെ ഉപേക്ഷിക്കുന്നതു് തീരെ യോജിച്ചതല്ല. ഹേ സുകുമാരാംഗ, ഈ ഞാൻ അവിടുത്തേക്കു് എന്തൊരപ്രിയമാണു് ചെയ്തിട്ടുള്ളതു്? അവിടുത്തെ പുത്രൻ എന്തെങ്കിലും തെററുചെയ്തുവോ? വ്യസനാർണ്ണവത്തിൽ മുഴുകിയ എന്നേയും ഉണ്ണിയേയും ഉപേക്ഷിച്ചു്, മഹാപരാക്രമിയായ അവിടുന്നു് എന്നന്നേക്കും വിട്ടുപിരിയുകയാണൊ? വാനരവംശാലങ്കാരഭൂതനായ അവിടുത്തോടു്, അറിയാതെ എന്തെങ്കിലും അപരാധം ഈ ദുഃഖിത ചെയ്തിട്ടുണ്ടെങ്കിൽ ക്ഷമിക്കണേ!" കാൽക്കൽ വീണുവണങ്ങുന്ന ഇവളിൽ കരുണ തോന്നണേ!"

ഭർത്തൃസമീപത്തിൽ അനേകം വാനരസ്ത്രീകളുമൊത്തുനില്ക്കുന്ന താര, അവാച്യമായ വിധത്തിൽ ഉറക്കെക്കരഞ്ഞു. കുലീനവംശജാതയും അതിമനോഹരാംഗിയുമായ ആ മഹാറാണി, ആത്മനാഥൻ കിടക്കുന്ന അവനിതലത്തിൽ, പ്രായോപവേശത്തിനു് ഒരുങ്ങി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്കിന്ധാകാണ്ഡം, ഇരുപതാം സർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തൊന്നാം സർഗ്ഗം. (ഹനുമാൻ താരയെ ആശ്വസിപ്പിക്കുന്നതു്)

ആകാശത്തിൽനിന്നു് അപ്പോഠം പതിച്ചൊരു നക്ഷത്രംപോലെ ബാലിയുടെ സമീപത്തിൽ വീണുകിടക്കുന്ന, ചക്രവർത്തിനിയെ, കപിസൈന്യാധിപ

നാഥനായ ശ്രീഹനുമാൻ അർത്ഥപൂർണ്ണങ്ങളായ വാക്കുകളാൽ സമാശ്വസിപ്പിക്കാൻ തുടങ്ങി:—

"ദേവി, താരേ, അവനവന്റെ കർമ്മവാസനയനുസരിച്ചാണ് ജീവികളെല്ലാം വസിക്കുന്നത്. അറിഞ്ഞും അറിയാതേയും, ജീവിതയാത്രയിൽ ചെയ്തതിന്റെ ഗുണദോഷഫലങ്ങൾ, അനുഭവിച്ചേ തീരൂ. ചിലതു് ജീവിതത്തിൽ, മററു ചിലതു് മരണാനന്തരം, എന്നുമാത്രം.

വെള്ളത്തിലെ കുമിളകൾപോലെയുള്ള ജീവിതം! ദേവി, ദുഃഖിതയായ ഭവതിക്ക് ദുഃഖിതന്മാരിൽ, എങ്ങിനെ ദുഃഖിക്കാൻ സാധിക്കും? സ്വതവേ ദീനയായൊരുവൾ മറെറാരു ദീനയിൽ എങ്ങിനെ കനിയും? സ്വന്തം വാസനാനുരൂപങ്ങളായ കടമകൾ ഏതൊരു ജീവന്റേയും മുന്നിൽ കുന്നുകൂടി കിടപ്പുണ്ട്.

പുത്രനോടുകൂടി ജീവിക്കുന്ന ഭവതി, അംഗദകുമാരനെ നോക്കണം. കുമാരനുവേണ്ട ഭാവികാര്യങ്ങൾ ആലോചിക്കണം. ദേഹികളുടെ സ്ഥിതി ഇങ്ങിനെയാതൊരു വ്യവസ്ഥയുമില്ലാത്തതാണെന്ന് തികച്ചും അറിയാവുന്ന വിജ്ഞാനം ഭവതിക്കുണ്ട്.

ജീവിതയാത്രയിൽ സമ്പാദിക്കുന്ന പുണ്യത്തിന്റെ ഫലം ഇഹലോകത്തിൽ അനുഭവിക്കാനുള്ളതല്ലെന്നു് പണ്ഡിതയായ ഭവതിക്ക് അറിയാമല്ലൊ. ജീവിതമാർഗ്ഗം ദുഃഖപൂർണ്ണമാണെങ്കിലും ദുഃഖിക്കാനുള്ളതല്ല.

ദേവി, ഏതൊരാളിലാണോ, ആയിരമായിരം വാനരന്മാർ, പല പല ആശകളും നിക്ഷേപിച്ചിരുന്നതു്, ആ മഹാത്മാവു് മൃതനാവുകയാണ്. ന്യായാർത്ഥങ്ങളെല്ലാം തികച്ചും അറിയുന്ന ഇദ്ദേഹം, സാമദാനാദിചതുരുപായങ്ങളിൽ നിപുണനല്ലെ? അതുകൊണ്ടു് ധർമ്മജേതാക്കന്മാർ പൂകുന്ന സ്ഥലത്തേക്കാണ് ഈ പുണ്യജീവൻ എത്തുക. അതിനെപ്പററി ഒട്ടും വ്യസനിക്കേണ്ട ആവശ്യമില്ല.

വ്യാഘ്രതുല്യരായ കപിവരന്മാർക്കും, ഈ വാനരനാട്ടിന്നും, അംഗദകുമാരനും, അഭിവന്ദ്യയായ ഭവതിയാണ് ഇന്നു് ഈശ്വരി. എല്ലാമെല്ലാം നിയന്ത്രിക്കേണ്ട ദേവി, ദുഃഖാർത്തി ക്രമത്തിൽ കളയണേ. ഭവതിയുടെ കീഴിലുള്ള ഈ വാനരരാജ്യത്തെ അംഗദകുമാരൻ പരിരക്ഷിക്കട്ടെ.

ഉത്തമപുത്രൻ ഉണ്ടായതു് എന്തിനു്? എന്തൊന്നാണിപ്പോൾ ചെയ്യേണ്ടതു്? ഒരു രാജാവു് സമയോചിതമായി ആലോചിക്കേണ്ടതിതാണ്. ഭർത്താവായ

ഹരീശ്വരന്നു് അന്ത്യമായി വേണ്ട കൃത്യങ്ങൾ ഉടനടി ചെയ്യു. അംഗദകുമാരന്നു് പട്ടാഭിഷേകം കഴിക്കു. സിംഹാസനത്തിൽ, വാനരചക്രവൎത്തിയായി പരില സിക്കുന്ന പുത്രനെ കാണുമ്പോൾ ഈ അഴലൊഴിയും.''

ഭൎത്തൃദുഃഖത്താൽ വലയുന്ന താര മാരുതിയോടു് പലതുക്കെപ്പെട്ടതുക്കെ പറഞ്ഞു:—

''വായുപുത്രാ, ഈ അംഗദനെപ്പോലെ ഒരു നൂറു പുത്രന്മാർ ഉണ്ടായിരിക്കട്ടെ. എന്നാലും, ഹതനായ ഈ വീരവീരനെ ആലിംഗനം ചെയ്യുന്നതാണു് ശ്രേഷ്ഠാൽ ശ്രേഷ്ഠമായിട്ടുള്ളതു്. മാരുതി, ഈ കപിരാജ്യത്തിന്നും അംഗദന്നും ഞാനല്ല നാഥ. ഇവൻെറ പിതൃസഹോദരനായ സുഗ്രീവനാണു്. എൻെറ ഭൎത്താവിൻെറ അധീനത്തിലുണ്ടായിരുന്ന ഏതൊന്നിൻെറയും അധിപതി, ആ മഹാനുഭാവൻെറ അനുജൻ മാത്രം. ഹനുമാൻ, അംഗദനെപ്പററി യാതൊന്നും ഞാൻ ആലോചിക്കേണ്ട ആവശ്യമേയില്ല. മകന്നു് എല്ലാവിധത്തിലും രക്ഷകനും ബന്ധുവുമായിട്ടുള്ളതു് പിതാവാണു്; മാതാവല്ല. എൻെറ കടമ ഈ ഹരീശ്വരൻെറ സാമീപ്യവും ശുശ്രൂഷയും മാത്രം. ഭൎത്താവു് മുന്നിൽക്കിടന്നു് മരിക്കുന്ന ഈ സ്ഥലത്തേക്കാൾ മീതെയായി മറെറാന്നുംതന്നെ എനിക്കില്ല.''

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം ഇരുപത്തൊന്നാംസൎഗ്ഗംഅവസാനിച്ചു.

---

## ഇരുപത്തിരണ്ടാം സൎഗ്ഗം. [ബാലിചരമം]

കണ്ണുകളടച്ചു് ഏകാഗ്രധ്യാനത്തിലെന്നമട്ടിൽ കിടന്നിരുന്ന ബാലി ഒരു ദീൎഘശ്വാസമിട്ടു് ക്രമത്തിൽ ക്രമത്തിൽ കൺമിഴിച്ചു. മുന്നിൽ തൊഴുതുകൊണ്ടു നില്ക്കുന്ന അനുജനെയാണു് ആദ്യമായി കണ്ടതു്. സുഗ്രീവൻെറ വദനത്തിൽ കണ്ണുകൾ അല്പനേരം സുസ്ഥിരമായി നിൎത്തി. വിജയശ്രീലാളിതനായ സുഗ്രീവനെ മന്ദഹാസത്തോടെ ബാലി സ്നേഹപൂൎവ്വം വിളിച്ചു. സുസ്പഷ്ടാക്ഷരങ്ങളോടെ പറഞ്ഞു:—

''അനുജാ സുഗ്രീവാ, എന്നിൽ കുററം കാണരുതു്. ദ്രോഹം ഓൎക്കരുതു്. അന്ധകാരവലയിൽപെട്ടു് ഞാൻ ഭവിഷ്യത്തിനെ ആലോചിച്ചില്ല; അഥവാ

കണ്ടില്ല. ഉണ്ണീ, നമുക്ക് സഹോദരവേഴ്ച്ചയും സുഖവും ഒപ്പം വിധിച്ചിട്ടില്ല. അതുകൊണ്ട് ഇങ്ങിനെയെല്ലാം വന്നുചേന്നു. വിശാലമായ ഈ വാനരരാജ്യം ഇപ്പോഠംതന്നെ ഏററു വാങ്ങു. നാട്ടം സൎവ്വൈശ്വര്യങ്ങളും, സദ്യശസ്സും എല്ലാം ത്യജിച്ച് ഞാനിതാ അന്തകാലയത്തിലേക്ക് പോവുകയാണ്.

മറെറാരു ലോകത്തിലേക്ക് കടക്കുവാൻ തുടങ്ങുന്ന ഈ ഘട്ടത്തിൽ, ഞാൻ പറയുന്നതു് വിഷമമാണെങ്കിൽക്കൂടി, ഹേ വാനരചക്രവത്തി, അങ്ങ് ചെയ്യേ കഴിയൂ.

സുഖജീവിതംനയിച്ചുമാത്രം ശീലിച്ചവനും സുഖാഹ്നമായ അംഗദൻ–എൻെറ ഔരസപുത്രൻ–വെറുമൊരു ബാലനാണ്. അവൻ കണ്ണീർ വഷിച്ച് ഭൂമിയിൽ വീണുകിടക്കുന്നതു് നോക്കു. ഞാൻ വിട്ടുപോകുന്ന പ്രാണാധിക പ്രിയപുത്രനെ, ഇപ്പോഠം മുതൽ സ്വന്തം ആത്മജനെപ്പോലെ നീ രക്ഷിക്കണം. അവന്നു് ആവശ്യമുള്ളതെല്ലാം കൊടുക്കണം. കപീന്ദ്ര, ഈ സമയം മുതൽ അംഗദൻെറ പിതൃസ്ഥാനം നിനക്കാണ്.

ദാതാവും, ത്രാതാവും, ഭയത്തിൽ അഭയമേകുന്നവനുമായ അച്ഛൻ ഇപ്പോഠം മുതൽ നീയാണെന്നു് മറക്കരുതു്. എന്നെപ്പോലെയാകണം അംഗദന്നു് നീ. താരാനന്ദനനായ ഇവൻ നിനക്കുതുല്യം പരാക്രമിയാകും. രാക്ഷസനിഗ്രഹത്തിന്നു് നിൻെറ മുന്നിൽ ഇവൻ നില്ക്കും. തേജസ്സേറുന്ന അംഗദൻ, മഹാശക്തനും, അതിപരാക്രമമുള്ളവനുമാണെന്നു്, ഉഗ്രരണത്തിൽനിന്നു് നിനക്ക് മനസ്സിലാക്കാം. അവന്നു് യോജിച്ച എല്ലാ പ്രവൃത്തികളും നിർദ്ദേശിച്ചുകൊള്ളൂ. ഏതും ഫലപ്രാപ്തിവരെ ചെയ്യും.

വാനരേന്ദ്രനായ സുഷേണപുത്രി താര, അതിവിജ്ഞയായതിനാൽ സൂക്ഷ്മാത്ഥക്കാര്യങ്ങളുടെ തീർപ്പു കല്പിക്കാൻ തികച്ചും നിപുണയാണെന്നു് ഓക്കണം. ഇവഠം ആലോചിച്ച് നല്ലതാണെന്നുപറയുന്ന ഏതൊന്നും, സംശയിക്കുകയേ വേണ്ട, മറിച്ചു വരില്ല. ഇന്നുവരെയും താരയുടെ അഭിപ്രായം ഒന്നെങ്കിലും തെററിക്കണ്ടിട്ടില്ല.

അനുജാ, ശ്രീരാമദേവൻെറ കാര്യത്തിൽ യാതൊരുവിധത്തിലുള്ള അമാന്തവും ഒരിക്കലും വരരുതു്. എന്തും നിസ്സംശയം ചെയ്യാം, ചെയ്യാതിരുന്നാൽ മഹാ പാപമായിത്തീരും. പാപബാധിതനെ–അതു് നീയാണെങ്കിലും രക്ഷയില്ല–ദേവൻ നിർദാക്ഷിണ്യം നിഗ്രഹിക്കും.

സുഗ്രീവാ, ഈ സ്വർണ്ണമാല ദിവ്യമായിട്ടുള്ളതാണ്. എൻെറ മരണസമയത്ത് ഇത് കഴുത്തിലുണ്ടായാൽ, കപിരാജ്യത്തിലെ ഐശ്വര്യം മുഴുവൻ വിട്ടു പോകും. അതിനാൽ നമ്മുടെ നാട്ടിൽ മഹാലക്ഷ്മി അധിവസിക്കുവാൻ ഇതെടുത്ത് കഴുത്തിൽ അണിയൂ.''

അഗ്രജൻെറ വാക്കുകൾ സുഗ്രീവൻെറ ആനന്ദത്തെ മുഴുവൻ ഇല്ലാതാക്കി. ദുഃഖം ആ സ്ഥാനത്ത് വേലിയേററംപോലെ അടിച്ചു കയറി. വദനം രാഹുഗ്രസിച്ച ചന്ദ്രനെപ്പോലെയായി. ചുടുനെടുവീർപ്പുകൾ ഉതിർന്നു.

അഗ്രജനിർദ്ദേശത്താൽ ശാന്തതയാർന്ന സുഗ്രീവൻ, ആ കല്പനയെ അണുവും തെററാതെ ചെയ്യാനൊരുങ്ങി, ജ്യേഷ്ഠൻെറ കല്പന പ്രകാരം മടിക്കാതെ പൊൻമാല വാങ്ങി കഴുത്തിലണിഞ്ഞു. മരണാഭിമുഖനായി നില്ക്കുന്ന ബാലി അടുത്തു നില്ക്കുന്ന അംഗദനെ വിളിച്ച് സസ്നേഹം:—

''ദേശകാലങ്ങളെപ്പററി എപ്പോഴും ആലോചിച്ച്, പ്രിയാപ്രിയങ്ങളെ സ്വീകരിച്ച് സുഖദുഃഖങ്ങളെ കാലത്തിന്നനുസരിച്ച് സഹിച്ച്, ദൈവവിശ്വാസത്തോടെ സുഗ്രീവൻെറ കീഴിൽ നീ നില്ക്കണം.

ഉണ്ണീ, അച്ഛൻെറ പരിലാളനത്തണലിലാണ് നീ ഇതുവരെയും കഴിഞ്ഞത്. അത്തരത്തിൽ ഇനിയും ജീവിച്ചാൽ ഇളയച്ഛൻ ബഹുമാനിക്കുകയില്ല. സുഗ്രീവൻെറ വൈരികളെ എന്തുവന്നാലും മിത്രമായി വിചാരിക്കരുത്. ഒരിക്കലും ശത്രുക്കളോട് യോജിക്കരുത്. പ്രവൃത്തികളിലെല്ലാം സമർത്ഥനായി സുഗ്രീവൻെറ കീഴിൽ ജീവിക്കണം.

കുമാരാ, ഓമനമകനേ, ആരേയും അതിയായി സ്നേഹിക്കരുത്; എന്നാൽ ഏതൊരാളേയും സ്നേഹിക്കാതിരിക്കയുമരുത്. രണ്ടും വലിയ ദോഷങ്ങൾ ഉണ്ടാക്കും. അതുകൊണ്ട് എപ്പോഴും മദ്ധ്യവർത്തിയായിരിക്കണം.''

ശ്രീരാമചന്ദ്രൻെറ കടാക്ഷം ആ ശരീരത്തിൽ പതിച്ചു. ശരം തറച്ച വേദനകൊണ്ട് കണ്ണൊന്ന് വട്ടം ചുററി. അത്രതന്നെ. ദിഗന്തവിശ്രാന്തകീർത്തിമാനും മഹാനുഭാവനുമായ ബാലി ഊർദ്ധ്വശ്വാസം വലിച്ചുകഴിഞ്ഞു. ഘോരദന്തങ്ങൾ വ്യക്തമായി കണ്ടു.

വാനരസൈന്യങ്ങളാകെ വാവിട്ടു നിലവിളിച്ചു. പല പല ആവലാതി

കളും, കൂട്ടത്തിൽ ഉച്ചത്തിൽ പറഞ്ഞു. വ്യാഘ്രതുല്യപരാക്രമവും ഗിരിതുല്യനിശ്ചലതയുമുള്ള കപികറം കൂടി:—

"കിഷ്ക്കിന്ധ ഇന്നു് ശൂന്യമായി. കപീശ്വരൻ സ്വർഗ്ഗം പൂകി. പർവ്വതങ്ങളും പൂങ്കാവുകളും വിപിനങ്ങളുംകൂടി നിർജ്ജീവമായിത്തീർന്നു. വാനരന്മാർ ഓജസ്സററവരായി. പ്ലവഗേന്ദ്രന്റെ അമിതവിക്രമത്താൽ അരണ്യത്തിലെ സർവ്വമാമരങ്ങളും നിറയെ പൂത്തുനില്ക്കാറുണ്ടു്. ഇനി ഇത്തരത്തിൽ ചെയ്യുവാനാരുണ്ടു്?

ഗോലഭൻ എന്ന ഗന്ധർവ്വശ്രേഷ്ഠനോടു്, മഹാഭുജനും മഹാത്മാവുമായ വാനരേന്ദ്രൻ പതിനഞ്ചുസംവത്സരമാണു് ഉഗ്രസമരം ചെയ്തതു്. രാവും പകലും ഒരുപോലെ പൊരുതിയ ഗോലഭനെ പതിനാറാമത്തെ വർഷത്തിൽ വധിച്ച ബാലി, നമുക്കെല്ലാം അഭയദാതാവായിരുന്നു. ആ സ്വാമി വധിക്കപ്പെട്ടതെങ്ങിനെ? സ്നേഹസമ്പന്നനായ മഹാരഥൻ വിട്ടുപിരിഞ്ഞതെങ്ങിനെ?"

മഹാവീരനായ വാനരേന്ദ്രൻ ഹതനായതിനാൽ ആർക്കും സുഖം തോന്നിയില്ല. സിംഹമുള്ളൊരു വനത്തിൽ മേയുന്ന പശുക്കറംപോലെയായി സർവ്വരും. മരിച്ചുകിടക്കുന്ന ഭർത്തൃമുഖം നോക്കി അഴലാഴിയിലാണ്ട താര, ബാലിയെ പുണന്നു് വെട്ടിയിട്ട മരത്തിൽ വള്ളിപോലെ ചലനരഹിതയായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്ക്കിന്ധാകാണ്ഡം ഇരുപത്തിരണ്ടാംസർഗ്ഗംഅവസാനിച്ചു.

---

## ഇരുപത്തിമൂന്നാം സർഗ്ഗം. (പുനസ്താരാവിലാപം)

അനശ്വരയശസ്വിനിയായ താര ഭർത്തൃവദനത്തെ പതുക്കെപ്പതുക്കെ കൺമിഴിച്ചു് വീണ്ടും നോക്കി. ആ മുഖത്തെ മുകർന്നുകൊണ്ടു്:—

"പ്രഭോ, കല്ലും മുള്ളും നിറഞ്ഞു്, നിരപ്പില്ലാത്ത ഭൂമിയിലാണു് അവിടുന്നു് കിടക്കുന്നതു്. എന്റെ വാക്കു് കേട്ടിരുന്നുവെങ്കിൽ ഇതിന്നു് ഇടവരുമായിരുന്നുവോ? അവിടുത്തേക്കു് എന്നേക്കാറം ഇഷ്ടം ധരാദേവിയാണു് സംശയമില്ല. അവളെയല്ലേ ആലിംഗനം ചെയ്തു് കിടക്കുന്നതു്? എന്നോടു് സംസാരിക്കുന്നുപോലുമില്ലല്ലോ. അവിടുന്നു് അനുജൻ സുഗ്രീവന്റെ മുമ്പിൽ പരാജയമടയുക! മഹാവിചിത്രമായ ദൈവവിധിതന്നെ.

നാഥാ, സാഹസികപ്രവൃത്തികളിൽ പ്രിയമുള്ള അങ്ങയേക്കാൾ പരാക്രമശാലി സുഗ്രീവൻതന്നെയാണ്. പ്രഭോ ഓജസ്സിയന്ന വാനരന്മാർ അവിടുത്തെ ചുററം ഇതാ നില്ക്കുന്നു. അതീവ ദുഃഖത്തോടെ അംഗദനും ഇവരും വിലപിക്കുന്നതു്, എൻെറ ദീനവാക്കുകൾ, ഇവയൊന്നുംതന്നെ കേൾക്കുന്നില്ലല്ലൊ. അവിടുന്നു് ഇതെല്ലാം കേട്ടിട്ടും എന്താണ് ഉണരാത്തതു്?

ദ്വന്ദ്വയുദ്ധത്തിൽ അവിടുത്തേക്കു് ദീർഘനിദ്രക്കായി വിരിച്ച വീരക്കിടക്ക ഇവിടമാണ്. ഇത്തരത്തിലുള്ള സ്ഥലങ്ങളിൽ, അനേകം ശത്രുക്കളെ അവിടുന്നും കൊന്നു് കിടത്തിയിട്ടില്ലേ? ഉത്തമകുലജാതനും, യുദ്ധപ്രിയനും, മാനദനുമായ ജീവനാഥാ, എന്നെ ഒററയ്ക്കു്, അനാഥയാക്കി അവിടുന്നു് പോയല്ലൊ. ബുദ്ധിയുള്ള പിതാക്കന്മാർ, അതിശൂരന്മാർക്കു് പുത്രിമാരെ വിവാഹം കഴിച്ചു് കൊടുക്കാതിരിക്കണം.

വീരാധിവീരനായൊരു ചക്രവത്തിയുടെ സഹധമ്മിണിയാണ് ഞാൻ. അവിചാരിതമായിത്തന്നെ ഞാനിതാ വിധവയായിത്തീന്നു. അപാരവും അഗാധവുമായ ദുഃഖസാഗരമദ്ധ്യത്തിൽ പതിക്കുകയും ചെയ്തു.

എൻെറ ഹൃദയം കരിങ്കല്ലിൻെറ കാതലാണ്; തീർച്ച. ഭത്താവു് മരിച്ചു് പൊടിമണ്ണിൽ കിടക്കുന്നതുകണ്ടിട്ടും യാതൊരു മാററവും എനിക്കു് വന്നില്ലല്ലൊ. സുഹൃത്തും ഭത്താവും എനിക്കു് ഏററവും പ്രിയപ്പെട്ടവനുമായ ഈ ശൂരൻ പോരിൽ മൃതിയടഞ്ഞു.

എല്ലാവിധത്തിലുമുള്ള ധനധാന്യാദികൾ ഉണ്ടാകട്ടെ, പുത്രനുണ്ടാകട്ടെ, എന്നാലും ഭത്താവില്ലാത്തവളെ വിധവ എന്നാണ് ലോകം പറയുക. ചെമ്പട്ടു വിരിച്ച പള്ളിമഞ്ചത്തിലെന്നപോലെ, സ്വദേഹരക്തക്കളത്തിൽ അവിടുന്നു് കിടക്കുന്നു. ചോരയും പൊടിയുംപററിയ അവിടുത്തെ ദേഹത്തെ ആലിംഗനം ചെയ്യാൻകൂടി ഞാനിന്നു് അശക്തയാണ്. സുഗ്രീവൻ ഇന്നു് കൃതാർത്ഥനായിക്കഴിഞ്ഞു. കൊടിയ ശത്രു ഹതനായി; ഭയപ്പെടാതെ ജീവിക്കാം. ഇതെല്ലാം രാമൻെറ ഒരൊററബാണത്താൽ സാധിച്ചു. പ്രഭോ, അസ്ത്രം തറച്ചുകിടക്കുന്ന അവിടുത്തെ തിരുമേനി തലോടുവാനുംകൂടിവയ്യാതെ, നോക്കിയിരിക്കുവാൻ മാത്രമാണ് ഇവൾക്കു് സാധിക്കുന്നതു്."

വാനരശ്രേഷ്ഠനായ നീലൻ രാമശരത്തെ, പർവ്വതഗുഹയിൽനിന്നു് ഉഗ്രസർപ്പത്തെപ്പോലെ, പതുക്കെ വലിച്ചൂരി. അസ്താദ്രിമുകളിൽ പ്രകാശിക്കുന്ന

ദീപ്തരവികിരണംപോലെ ആ ബാണം ജ്വലിച്ചിരുന്നു. ബാലിയുടെ രക്തമെല്ലാം മുറിവായിൽക്കൂടി, ചെങ്കാവിമണ്ണുകലൎന്ന ചോലവെള്ളം പൎവ്വതത്തിൽനിന്നെന്ന പോലെ ഒഴുകി.

പ്രാണനാഥന്റെ ഉടലിലുള്ളതും, രണഭൂമിയിൽനിന്നു് പററിപ്പിടിച്ചതുമായ പൊടിയെല്ലാം, താര തുടച്ചുമാററി, കണ്ണീർകൊണ്ടു് കളിപ്പിച്ചു. അമ്പേററു് ഹതനായ ശൂരനിൽനിന്നു് എമ്പാടും രക്തംവാൎന്നതു കണ്ട താര, പിംഗാക്ഷനായ അംഗദനുണ്ണിയോടു് പറഞ്ഞു:—

"ഓമനമകനേ, അച്ഛന്റെ ദാരുണമായ ചരമാവസ്ഥ നോക്കു. പാപ ഫലത്താൽ ഉണ്ടായിത്തീൎന്ന വൈരമെല്ലാം അവസാനിച്ചു. ഉദയരവിസദൃശ നായ പിതാവു് യമനിലയത്തിലേക്കു് യാത്രയായി. ഉണ്ണീ, മാനദനായ പിതാ വിനെ അഭിവന്ദിക്കു."

"അംഗദൻ എന്നുപേരായ ദാസൻ, ഇതാ വന്ദിക്കുന്നു."

പേർ പറഞ്ഞു് പരിഘതുല്യബാഹുക്കളാൽ പിതൃപാദങ്ങളിൽ പിടിച്ചു് വന്ദിച്ചു് എഴുന്നേററു.

"പ്രഭോ, അവിടുത്തെ നമസ്കരിക്കുന്ന മകനോടു് സാധാരണപോലെ 'മകനേ' ദീർഘായുസ്സായിരിക്കൂ." എന്നു് പറയാത്തതെന്താണു്?"

കണ്ണീർവർഷിച്ചുകൊണ്ടു് താര തുടൎന്നു:—

"ഹതനായ അവിടുത്തെ, ഉണ്ണിയൊന്നിച്ചു് ഞാൻ ഉപാസിക്കാം. പശുവും കുഞ്ഞുമുള്ള കാളയെ സിംഹം ഹനിച്ചിട്ടുപോലെയായി എന്റെ സ്ഥിതി. യുദ്ധ യജ്ഞത്തിൽ രാമബാണമാകുന്ന വാരിയിൽ, സപത്നീകനല്ലാതെ അവിടുന്നു് ഒററയ്ക്കു് എങ്ങിനെയാണു് അവഭൃതസ്നാനംചെയ്തതു്? രണത്തിലുള്ള സാമൎത്ഥ്യം കണ്ടു്, ദേവേന്ദ്രൻ അവിടുത്തേക്കു് പാരിതോഷികമായി നല്കിയ പൊന്മാല കഴുത്തിലണിയാത്തതെന്താണു്?

പ്രഭോ, മരിച്ചുകഴിഞ്ഞിട്ടും രാജശ്രീ ഒട്ടുംതന്നെ അവിടുത്തെ വിട്ടുപിരി ഞ്ഞിട്ടില്ല. സൂര്യൻ മറഞ്ഞാലും അസ്താദ്രി, രശ്മിസമൂഹങ്ങളാൽ പ്രകാശിക്കു ന്നതുപോലെയാണു് അവിടുന്നു്. എന്റെ പത്ഥ്യവാക്കുകൾ അവിടുന്നു് ശ്രദ്ധി ക്കുന്നില്ല. അവിടുത്തെ തടുത്തുനിൎത്തുവാനുള്ള ശക്തി എനിക്കും ഉണ്ടായില്ല!

പുത്രനോടുകൂടിയ ഞാൻ ഹതയായിത്തീൎന്നു. യുദ്ധത്തിൽ വീരമൃത്യു പ്രാപിച്ച അവിടുന്നു് ലക്ഷ്മിയൊന്നിച്ചു് എന്നെ വിട്ടുപിരിഞ്ഞുപോയി.

ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം ഇരുപത്തിമൂന്നാംസൎഗ്ഗം അവസാനിച്ചു

---

## ഇരുപത്തിനാലാം സൎഗ്ഗം. (താരാസമാശ്വാസനം)

ദുഃഖസാഗരനിമഗ്നയായി കണ്ണീരൊഴുക്കുന്ന താരയെ, അഗ്രജനിധനം കൊണ്ടു് അശ്രുവായിത്തീൎന്ന സുഗ്രീവൻ, കണ്ടു. അതുല്യനായ സഹോദരന്റെ മരണം, ഊൎജ്ജസ്വലനായ അനുജനെ അപാരദുഃഖത്തിലാഴ്ത്തി. അശ്രുക്കൾ ധാരധാരയായി പ്രവഹിച്ചു. ജ്യേഷ്ഠന്റെ ജഡത്തിലേക്കു് വീണ്ടും വീണ്ടും നോക്കി. ലോകത്തിലുള്ള എല്ലാററിലും സുഗ്രീവന്നു് വൈരാഗ്യം തോന്നി. ഭൃത്യരുമൊത്തു് ശ്രീരാമചന്ദ്രസവിധത്തിലേക്കു് ചെന്നു.

ഇടതുകൈകൊണ്ടു് കാൎമ്മുകമൂന്നി, വലതുകയ്യിൽ സൎപ്പതുല്യമായൊരു ശരവുമേന്തി, അനശ്വരയശസ്സാൎന്നവനും സല്ലക്ഷണസമ്പൂൎണ്ണനുമായ ആ ധീരോദാത്തനോടു് ഗദ്ഗദകണ്ഠത്തോടെ സവിനയം സുഗ്രീവൻ പറഞ്ഞു:—

“മഹാപ്രഭോ, നരേന്ദ്രനായ അവിടുത്തെ പ്രതിജ്ഞ, ഫലപ്രദമാംവിധം അക്ഷരംപ്രതി നിറവേററി. രാജരാജേന്ദ്ര, എന്റെ മനസ്സു് സുഖത്തിൽ മാത്രമല്ല, ജീവിതത്തിലുംകൂടി വെറുത്തുകഴിഞ്ഞു. എന്റെ ജ്യേഷ്ഠന്റെ ധൎമ്മപത്നി—ഞങ്ങളുടെ മഹാരാജ്ഞി—അതിദുഃഖത്തോടെ കരയുക! ഈ കിഷ്ക്കിന്ധാനഗരിയിൽനിന്നാകെ വിലാപനാദമുയരുക! അച്ഛൻമരിച്ച തീരാവ്യസനംകൊണ്ടു് അംഗദൻ നിസ്തേജനാവുക!!

പ്രഭോ, രാമദേവ, എനിക്കെന്തിനാണു് രാജ്യം; ഞാനൊട്ടുംതന്നെ അതിനെ ആഗ്രഹിക്കുന്നില്ല. അടക്കുവാനാകാത്ത കോപം, അക്രമവാസന, അതിരററ പ്രതികാരേച്ഛ എന്നിവയാൽ അഗ്രജവധം എനിക്കു് മുമ്പു് ഇഷ്ടമായിത്തോന്നി. ആ കപീശ്വരൻ ഇന്നു് ഹതനായപ്പോാം, തീരാവ്യസനമാണു് വന്നതു്. സ്വകൎമ്മങ്ങളനുഷ്ഠിച്ചു്, ഋശ്യമൂകാദ്രിയിൽ വിഷമമില്ലാതെ വസിക്കുകയായിരുന്നു ശ്രേയസ്സു് എന്നു് ഇപ്പോഴാണു് തോന്നുന്നതു്. സഹോദരവധംകൊണ്ടു് ദേവത്വമല്ല എനിക്കു് സിദ്ധിച്ചതു്. യുദ്ധത്തിൽ അടിപെട്ട എന്നോടു് ഈ മഹാനുഭാവൻ:—

"സുഗ്രീവാ, നീ പൊയ്ക്കൊള്ളുക, നിന്നെ ഞാൻ കൊല്ലുകയില്ല."

എന്നരുളിച്ചെയ്തു. ജ്യേഷ്ഠൻ ആ വാക്ക് പരിപാലിച്ചു. ഇതു് എനിക്കൊരോത്തരമായി.

പ്രഭോ, രഘുനായക, ഒരനുജൻ സദ്ഗുണസമ്പന്നനായ ജ്യേഷ്ഠനെ നിഗ്രഹിക്കുവാൻ ഒരുങ്ങുന്നതു് എവിടെയെങ്കിലും കേട്ടിട്ടുണ്ടോ? വെറും കാമത്തിന്നു് കീഴ്പെട്ടു് നാടിനെ മോഹിച്ചു്, അഴലുണ്ടാകുമെന്നാലോചിക്കാതെ ആരാണു് ഇത്തരം ചെയ്യുക? മഹാത്മാവായ ജ്യേഷ്ഠൻ എന്നെ കൊല്ലുവാൻ ഒട്ടും ഉദ്ദേശിച്ചിരുന്നില്ല. മഹാദുഷ്ടനായ ഞാനാകട്ടെ, അനാശാസ്യമായ അഗ്രജനിഗ്രഹത്തിന്നു് കൊതിച്ചു. വൃക്ഷക്കൊമ്പുകളാലടികൊണ്ടു് അവശനായ എന്നോടു് ജ്യേഷ്ഠൻ:—

"സുഗ്രീവ, ഇനിപൊരുതാതെ പൊയ്ക്കൊള്ളുക."

എന്നുപറഞ്ഞു്, സഹോദരവാത്സല്യവും ഗുരുത്വവും ധർമ്മവും രക്ഷിച്ചു. പ്രഭോ, നൃശംസനായ ഞാനാകട്ടെ, ദേഷ്യവും കാമവും വാനരത്വവും വ്യക്തമാക്കി. അചിന്ത്യവും അക്ഷന്തവ്യവുമായ മഹാപാപമാണു് ഭ്രാതൃവധംകൊണ്ടു് ഞാൻ സമ്പാദിച്ചതു്. ത്വഷ്ടാവിനെ വധിച്ച ദേവേന്ദ്രനെപോലെ മഹാപാപിയായിത്തീർന്നു ഞാൻ. എന്നാൽ ഇന്ദ്രന്റെ പാപത്തെ, ഭൂമി–വെള്ളം–മരം–സ്ത്രീ എന്നിവർ ഏറ്റുവാങ്ങി. ഈ മരഞ്ചാടിക്കുരങ്ങന്റെ പാപത്തെ വാങ്ങുവാൻ ആരാണുള്ളതു്?

രഘുവംശരത്നമായ രാമചന്ദ്രാ, പ്രജകളുടെ ബഹുമാനത്തിന്നു് ഞാൻ ഒരിക്കലും അർഹനല്ല. ഇത്തരത്തിൽ വംശനാശകരമായ കടുംകയ്യു് ചെയ്തവന്നു് യുവരാജത്വമോ, രാജ്യാധിപത്യമോ സിദ്ധിക്കാൻ ന്യായമില്ല. സജ്ജനങ്ങളെല്ലാം ഒരുപോലെ ത്യജിക്കുന്നൊരു പാപകർമ്മം ഞാൻ ചെയ്തു. പേമാരിവെള്ളം താണനിലത്തിലേക്കെന്നപോലെ, അഴലെല്ലാം എന്റെ മനസ്സിൽ ഒന്നിച്ചു വന്നുചേരുകയാണു്.

അഗ്രജനിഗ്രഹമെന്ന ദേഹവും വാലും, ദുഃഖമെന്ന തുമ്പിക്കയ്യും കണ്ണും കൊമ്പും, ചേർന്ന പാപമെന്ന ഗജേന്ദ്രൻ ആററിൻ കരയെ എന്നപോലെ എന്റെ ഹൃദയത്തെ കുത്തിമറിച്ചിടുകയാണു്. മഹാരാജാവേ, നിറമേററാൻ അഗ്നിയിലുരുക്കുന്ന സ്വർണ്ണം ചളിയെ എന്നപോലെ എന്റെ മനോഗുണം ഈ ദുരിതത്തെ പുറംതള്ളുന്നുണ്ടു്.

മഹാബലശാലികളായ വാനരസംഘത്തോടുകൂടിയ ഈ കപികുലത്തിന്നും, അഴലാണ്ട അംഗദന്നും, പ്രഭോ, ഞാൻ കാരണം ആയുസ്സ് പകുതിയായപോലെ കാണുന്നു. സഹജങ്ങളായ സദ്ഗുണങ്ങളൊത്തു ചേർന്നൊരു സത്പുത്രനാണ് അംഗദൻ. അവനോടുതുല്യനായൊരുതനയൻ ഒരുവന്നുമുണ്ടാകയില്ല.

സഹോദരന്റെ നാശത്തെ ആഗ്രഹിച്ച മഹാപാപി വസിക്കുന്ന സ്ഥലമേ പ്രശോഭിക്കുന്നതല്ല. വീരവീരനായ അംഗദന്റെ രക്ഷക്ക് അമ്മ ജീവിച്ചിരിക്കാതെ തരമില്ല. പുത്രവിരഹം വന്നാൽ താര ജീവിക്കുകയില്ലെന്ന് തീർച്ചയാണ്. ആളിക്കത്തുന്ന അഗ്നിയിൽചാടി ഞാൻ ഭ്രാതാവിന്റേയും പിതാക്കന്മാരുടേയും സമീപത്തേക്ക് പോവുകയാണ്. പ്രഭോ, മനുവംശതിലകനായ അവിടുത്തെ ആജ്ഞ അനുസരിച്ച് ഈ വാനരസേന സീതാദേവിയെ അന്വേഷിച്ച് കണ്ടുപിടിക്കും; സംശയമില്ല. ഞാൻ മരിച്ചാലും ഈ കാര്യങ്ങളെല്ലാം അവിടുത്തേക്ക് നിഷ്പ്രയാസം സാധിക്കും. കുലംനശിപ്പിച്ചവനും മഹാപാപിയുമായ ഞാൻ ജീവിക്കുവാൻ അർഹനല്ല. പ്രഭോ, ശ്രീരാമദേവ, അടിയന്ന് വിടയേകണേ.''

മാലാണ്ട സുഗ്രീവന്റെ വാക്കുകൾ ശ്രീരാമചന്ദ്രനെ വളരെ വേദനിപ്പിച്ചു. ശത്രുഹന്താവായ ദാശരഥി കണ്ണീരടക്കി. ബുദ്ധി മന്ദിച്ചതുപോലെ അല്പസമയം നിന്നു. അതേസമയംതന്നെ, ഭൃഭർത്താവായ ആ ലോകപാലകൻ വ്യസനം സഹിക്കവഹിയാതെ കരയുന്ന താരയേയും പലതവണ കാരുണ്യപൂർവ്വം കടാക്ഷിച്ച്, ഉത്കണ്ഠയോടെനിന്നു. വാനരേശ്വരനായ ഭർത്താവിന്റെ മൃതദേഹം കെട്ടിപ്പിടിച്ചുകിടക്കുന്ന ആ സുന്ദരീരത്നത്തെ സചിവമുഖ്യൻ പതുക്കെ എഴുന്നേല്പിച്ചു. കാന്തനിൽനിന്ന് അകന്നുനില്ക്കുമ്പോഴും ആ തന്വി കിടുകിടെ വിറച്ചിരുന്നു.

താരയുടെ കണ്ണുകൾ ഒന്ന് ചുററുംപാഞ്ഞു. കോദണ്ഡവും ശരവുമേന്തി ആദിത്യകാന്തിയെഴുന്ന ശ്രീരാമദേവൻ!! റാണി, വീണ്ടും വീണ്ടും, നോക്കി.

ആയതവും വിശാലവുമായ ലോചനങ്ങൾ, രാജലക്ഷണങ്ങൾ എല്ലാം തികഞ്ഞ് ഉജ്ജ്വലതേജസ്സിയന്നുനില്ക്കുന്ന ആ മഹാപുരുഷൻ–അതിന്നുമുമ്പ് ഒരിക്കലും കാണാത്ത ദിവ്യരൂപം–ശ്രീരാമചന്ദ്രനാണെന്ന് ഏണാക്ഷിയായ താരയ്ക്ക് മനസ്സിലായി. ദേവേന്ദ്രനെപ്പോലെ ആർക്കും ജയിക്കുവാൻ കഴിയാത്ത ആ മഹാത്മാവിന്റെ ചാരത്തിലേക്ക്, വ്യസനനിമഗ്നയായ വാനരറാണി പെട്ടെന്ന്

ചെന്നു. യുദ്ധവിദഗ്ദ്ധനായ ദാശരഥിയോട്, അഴൽകൊണ്ട് ശരീരം വിറയ്ക്കുന്ന താര മനസ്സുറപ്പിച്ച് ഇപ്രകാരം പറഞ്ഞു:—

"പ്രഭോ, അവിടുന്നു് ആക്കും കണക്കാക്കുവാൻ സാധിക്കാത്തവൻ; ഒരാറംക്കം ജയിക്കുവാൻ സാധിക്കാത്തവൻ; ഇന്ദ്രിയങ്ങളെ മുഴവൻ വിജയിച്ചവൻ; ഉത്തമധമ്മങ്ങറം അണവും തെറ്റാതെ ആചരിക്കുന്നവൻ; ലോകൈകചതുരൻ; അനശ്വരകീർത്തിപരത്തിയവൻ; ഭൂലോകപാലകൻ; ആരക്തോപാന്തനേത്രൻ; അമോഘചാപവും ഉഗ്രശരങ്ങളുമേന്തിയവൻ; അനുപമദേഹസൌന്ദര്യമാന്നവൻ; അമേയബലവാൻ; മനുഷ്യനുമാത്രമല്ല ദേവന്മാക്കുകൂടി അഭിവൃദ്ധി വരുത്തുന്നവൻ; ദേവാ, ഏതൊരസ്ത്രത്താലാണോ എൻെറ ജീവനാഥൻ മൃതനായതു്, ആ അസ്ത്രത്താൽ എന്നേയും വധിക്കു. ഞാൻ അദ്ദേഹത്തിൻെറ സമീപത്തിലേക്കു് പോകട്ടെ. ബാലി എന്നെക്കൂടാതെ ഒരിക്കലും സന്തുഷ്ടനാകയില്ല. സ്വഗ്ഗത്തിലെത്തിയാലും അദ്ദേഹം എന്നെ അന്വേഷിക്കും. കല്പകവൃക്ഷങ്ങളുടെ പരിമളകുസുമങ്ങറംചൂടിയ അപ്സരസ്ത്രീകളോടുപോലും ഇണങ്ങുകയില്ല. എൻെറ വേർപാടിനാൽ അദ്ദേഹം വാനലകിലെത്തിയാലും സന്തോഷിക്കുകയില്ല; വ്യസനിക്കും.

പ്രഭോ, മനോമോഹനപ്രകൃതിയാന്ന ഈ പവ്വതസാനുക്കളിൽ, സീതാവിയോഗത്തോടെ സഞ്ചരിക്കുന്ന അവിടുത്തെ സ്ഥിതിയെന്താണു്? പത്നീവിയോഗവ്യഥ ഒരു ഉത്തമപുരുഷനെ എത്രമാത്രമാണു് ബാധിക്കുകയെന്നു് അവിടുത്തോടു് ആരും പറഞ്ഞുതരേണ്ട ആവശ്യമില്ലല്ലൊ. എന്നെ കാണാതെ ബാലി ദുഃഖിക്കുന്നതിന്നുമുമ്പെ ഞാനവിടെ എത്തട്ടെ. സ്ത്രീയെ വധിച്ചു എന്ന ദോഷം അവിടുത്തെ ബാധിക്കുന്നതല്ല. ബാലി സ്വന്തം ആത്മാവായിട്ടാണു് എന്നെ കണക്കാക്കുന്നതു്. ഉദാരഹൃദയനായ അവിടുന്നു് സംശയിക്കാതെ എന്നേയും വധിക്കണം. വേദങ്ങളും ശാസ്ത്രങ്ങളും ഭർത്താവിനേയും പത്നിയേയും രണ്ടായിട്ടല്ല കാണുന്നതു്. പത്നീദാനത്തിലും വലിയതായൊരു സൽകൃത്യം അഭിജ്ഞന്മാർ പറയുന്നില്ല. ധാമ്മികകൃത്യം ഇന്നതാണെന്നു് അറിയുന്ന അവിടുന്നു് എൻെറ പ്രിയതമന്നു് എന്നെ നല്കണം. ഈ ദാനത്താൽ യാതൊരുവിധ അധമ്മവും അവിടുത്തേക്കു് ഉണ്ടാകയില്ല. ആപത്തിലകപ്പെട്ട അനാഥയായ എന്നെ കാരുണ്യസാഗരവും, സവ്വജീവജാലങ്ങറംക്കും അഭയകേന്ദ്രവുമായ അവിടുന്നു് രക്ഷിക്കണേ. പൊന്മാലയണിഞ്ഞ പതിയെ പിരിഞ്ഞിരിക്കാൻ അടിയന്നു് സാദ്ധ്യമല്ല."

ഔദാര്യനിധിയായ ശ്രീരാമചന്ദ്രൻ താരയെ ആശ്വസിപ്പിക്കാൻ തദനു രൂപവാക്കുകൾ അരുളിച്ചെയ്തു:—

"താരേ, വീരപത്നി, അസാദ്ധ്യങ്ങളായകാര്യങ്ങളെപ്പററി ചിന്തിക്കരുതു്. ഈ ലോകം സൃഷ്ടിച്ചിട്ടുള്ളതു് ബ്രഹ്മാവാണു്. സുഖവും അസുഖവും ഏതേതു കാലത്തു് എങ്ങിനെയെല്ലാം അനുഭവിക്കേണമെന്നു് നിശ്ചയിച്ചിട്ടുള്ളതും മററാരുമല്ല. മൂന്നുലോകങ്ങളിലുമുള്ള ഏതൊരു ജീവിക്കും വിധിയെ അല്പമെങ്കിലും ലംഘിക്കുവാൻ കഴിയുമെന്നു് തോന്നുന്നുണ്ടോ? എല്ലാം വിധിക്കു് അധീനമാണു്.

താരേ, കഴിഞ്ഞകാലത്തെപ്പോലെ സന്തോഷം നിനക്കിനിയും ഉണ്ടാകും. നിൻെറ പുത്രൻ അംഗദൻ യുവരാജാവാകും. ഈ നിശ്ചയത്തിന്നു് തെററുപററില്ല. വിധാതാവു് വിധിച്ചിട്ടുള്ളതു് ഇതാണു്. രാമൻ വെറുംവാക്കു് പറയുന്നവനല്ലെന്നു് മനസ്സിലാക്കണം. വീരാംഗനകൾ ഇപ്രകാരം വിലപിക്കുകയോ?"

പരന്തപനായ കാകുൽസ്ഥൻെറ സാന്ത്വനവാക്കുകൾ–അർത്ഥപൂർണ്ണങ്ങളായ ഉപദേശം–കേട്ട കാമനീമണി തേങ്ങുന്ന വദനത്തോടെ ദുഃഖം ക്രമത്തിൽ അടക്കി. അഞ്ജലിബന്ധിച്ചു് നിന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം ഇരുപത്തിനാലാംസർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തഞ്ചാം സർഗ്ഗം. (ബാലിസംസ്കാരം)

സുഗ്രീവൻ, അംഗദൻ, താര, എന്നിവരോടൊപ്പം ദുഃഖിതരായ ലക്ഷ്മണനും ശ്രീരാമനും അവരെ ആശ്വസിപ്പിക്കാൻ തുടങ്ങി:—

"ശോകതാപങ്ങളെക്കൊണ്ടു് മരിച്ചവർക്കു് മംഗളം വരുന്നതല്ല. ഇനി എന്താണോ ചെയ്യേണ്ടതു്, അതുചെയ്യണം. ലോകാചാരം–സജ്ജനാചാരം–അനുസരിക്കുക. കണ്ണീർപൊഴിച്ചതുകൊണ്ടു് കാര്യമില്ല. അതടക്കുക. കാലം കഴിഞ്ഞാൽ കർമ്മാനുഷ്ഠാനങ്ങൾക്കു് സാധിക്കില്ല. ഈ ലോകത്തിലുള്ള ഏതൊന്നും നിയതിക്കു് അധീനമാണു്. അഥവാ കാരണംതന്നെ നിയതി. ഏതുകർമ്മവും അതിന്നു് അധീനമാണു്. എല്ലാജീവികളേയും കർമ്മംചെയ്യുവാൻ പ്രേരിപ്പിക്കുന്നതു് നിയതി തന്നെ. യാതൊരാളും യാതൊന്നിൻേറയും കർത്താവല്ല. ഒരാൾക്കും

മററാരാളെ പ്രേരിപ്പിക്കുവാനും സാദ്ധ്യമല്ല. ലോകം അതാതുസ്വഭാവത്തിൽ നിലനില്ക്കുന്നു. ഇതിനെല്ലാം ആശ്രയമായിട്ടുള്ളതു് കാലവും. കാലം കാലത്തെ ലംഘിക്കുകയില്ല. കാലത്തിന്നു് നാശവുമില്ല. അതു് ഒരേനിലക്കു് നില്ക്കും.

കാലത്തെ അതിക്രമിക്കാൻ യാതൊരാൾക്കും സാധിക്കില്ലെന്നു് ഓർമ്മിക്കണം. കാലത്തിന്നു്, ബന്ധുവില്ല; കാരണമില്ല; പരാക്രമമില്ല; ചാർച്ചക്കാരോ വേഴ്ചക്കാരോ ഇല്ല; ഒരിക്കലും ആത്മാവിന്റെ അധീനത്തിലാകയുമില്ല. അതുകൊണ്ടു് അറിവുള്ളവർ കാലവ്യത്യാസം മനസ്സിലാക്കി പെരുമാറണം.

ധർമ്മം –അർത്ഥം –കാമം –എന്നിവയെല്ലാം കാലത്തിന്നു് അധീനമാണു്. ധർമ്മാർത്ഥകാമബന്ധിതമായ സ്വകർമ്മങ്ങളാൽ, അതിന്നു് അനുസരിച്ച ഫലപ്രാപ്തിയാണു് കപീശ്വരനായ ബാലിക്കു് ഉണ്ടായിട്ടുള്ളതു്. ഒരു ഭീരുവിനെപ്പോലെ പ്രാണസംരക്ഷണത്തിന്നു് തുനിയാത്ത അദ്ദേഹം സ്വർഗ്ഗത്തിലെത്തിക്കഴിഞ്ഞു. സ്വധർമ്മം ശരിക്കും ആചരിച്ച ഹരീന്ദ്രൻ അത്യുന്നതവും ശാശ്വതവുമായ സ്ഥാനം കീഴടക്കിക്കഴിഞ്ഞു. ഏററവും മെച്ചപ്പെട്ട ആ സ്ഥാനം ഏതൊരു ജീവിക്കും അഭികാമ്യമാണു്. അതുകൊണ്ടു് ഇനി ദുഃഖിക്കരുതു്. വേണ്ടതു് ചെയ്യുവിൻ.''

അതുല്യശക്തന്മാരായ ശത്രുക്കളെ ജയിക്കുന്ന വീരലക്ഷ്മണൻ, മനസ്സിടിഞ്ഞു് ഇതികർത്തവ്യതാമൂഢനായി നില്ക്കുന്ന സുഗ്രീവനോടു്, അഗ്രജവാക്യാനുക്രമമായി തുടന്നു:–

''വാനരാധിപനായ സുഗ്രീവാ, ഇനി ചെയ്യേണ്ടതു് പ്രേതകാര്യമാണു്. താരയോടും അംഗദനോടുംകൂടി ബാലിയെ അങ്ങു് സംസ്കരിക്കു. അഴലാണ്ട ബാലിപുത്രൻ അംഗദനെ ആശ്വസിപ്പിക്കു. ബുദ്ധിമാന്ദ്യം ഉണ്ടാകരുതു്. ഈ കിഷ്ക്കിന്ധാരാജ്യം ഇന്നു് അങ്ങയുടെ അധീനത്തിലാണു്. ഉണ്ണീ, അംഗദാ, വസ്ത്രങ്ങൾ–മാല്യങ്ങൾ–നെയ്യ്–എണ്ണ–സുഗന്ധദ്രവ്യങ്ങൾ–തുടങ്ങി ഇവിടെ ആവശ്യമായവ വേഗം കൊണ്ടുവരണം. ഒരു പല്ലക്കു് വേഗത്തിൽ താര വരുത്തു. ആവശ്യമുള്ള കാര്യങ്ങൾക്കു് വെമ്പൽവേണം. പല്ലക്കു് എടുക്കുവാനുള്ള വാനരന്മാർ ഒരുങ്ങി നില്ക്കുവിൻ. സമർത്ഥന്മാരും കരുത്തന്മാരുമായ അവർ ബാലിയെ കൊണ്ടുപോകണം.''

സുമിത്രാദേവിക്കു് ആനന്ദമേകുന്ന ലക്ഷ്മണൻ, ഇത്തരത്തിലുള്ള നിർദ്ദേശമേകി അഗ്രജസമീപമണഞ്ഞുനിന്നു. പരന്തപനായ അനുജനെ ദേവൻ കടാക്ഷിച്ചു.

സൌമിത്രിയുടെ നിർദ്ദേശം കേട്ട അംഗദൻ സംഭ്രമത്തോടെ ഗുഹയിലേക്ക് പല്ലക്കും മററുള്ളവയും കൊണ്ടുവരുവാൻ ഓടിപ്പോയി.

അതിശൂരന്മാരായ വാനരന്മാർ അമാലരായിട്ടുള്ള രാജകീയ പല്ലക്ക് എത്തി. ദിവ്യവും ഭദ്രവുമായ സിംഹാസനത്തോടുകൂടിയ അത് രഥസദൃശമാണ്. പക്ഷികൾ മനോഹരവൃക്ഷങ്ങൾ എന്നിവയുടെ രൂപങ്ങൾ ഭംഗിയായി കൊത്തി വിചിത്രമാക്കിയിരുന്നു. അന്യാദൃശമായ ചിത്രകല എല്ലാ ഭാഗത്തും അനുഗ്രഹിച്ചിട്ടുണ്ട്. നാലുപുറവും ജാലകങ്ങളോടുകൂടിയ ആ പല്ലക്ക് സിദ്ധലോക വിമാനംപോലെ വടിവൊത്തതായിരുന്നു. മരംകൊണ്ട് ഏററവും മിനുസപ്പണിയോടുകൂടിയ ആ വാഹനത്തെ വിശ്വകർമ്മാവാണ് നിർമ്മിച്ചിട്ടുള്ളത്. ശ്രേഷ്ഠങ്ങളായ ഹാരാദികളും പുഷ്പമാല്യാദികളും ഭംഗിയായി അണിഞ്ഞിരിക്കുന്നു. രക്തചന്ദനം പൂശിയതും, ഗുഹ–കാട് എന്നീ രൂപങ്ങളാന്നതും, ബാലസൂര്യവർണ്ണത്തിൽ പ്രശോഭിക്കുന്ന ചെന്താമരമാലകളണിഞ്ഞതും, പുഷ്പമഞ്ചം വിരിച്ചതുമായ ആ രാജകീയ വാഹനംകണ്ട ശ്രീരാമചന്ദ്രൻ ലക്ഷ്മണനോട്:—

''കുമാരാ, ബാലിയെ വേഗത്തിൽ കൊണ്ടുപോക. ശേഷക്രിയാദികൾ യഥാവിധി നടത്തിക്ക.''

ഉറക്കെക്കരയുന്ന സുഗ്രീവൻ, സൌമിത്രിയുടെ പ്രേരണയനുസരിച്ച് അംഗദനോടുകൂടി അഗ്രജൻെറ ജഡത്തെ പല്ലക്കിലേററി. വിചിത്രവർണ്ണവസ്ത്രാഭരണാദികൾ അണിയിച്ച് സുഗ്രീവൻ ആജ്ഞാപിച്ചു:—

''എൻെറ ജ്യേഷ്ഠന്നു് ഉചിതമായവിധത്തിൽ ശേഷക്രിയ നടത്തണം. വാനരവീരന്മാർ രത്നങ്ങൾ വിതറിക്കൊണ്ട് പല്ലക്കിൻെറ മുന്നിലും പിറകിലും നടക്കട്ടെ.''

മഹാരാജാക്കന്മാൎക്ക്, ഉത്തമമായവിധം ഏതുതരത്തിലാണോ ശേഷക്രിയ നടത്തുക, അതുപോലെയാണ് ഹരീശ്വരനായ ബാലിക്കും ചെയ്യുതു്. വാനരശ്രേഷ്ഠന്മാർ പൊട്ടിക്കരഞ്ഞുകൊണ്ട് അംഗദനെ അനുഗമിച്ചു. ബാലിയുടെ കീഴിലുള്ള എല്ലാ വാനരസ്ത്രീകളും ഉറക്കെ, ''വീരാ; മഹാവീരനായ മഹാരാജാവേ.'' എന്നിങ്ങനെ വിലപിച്ചുതുടങ്ങി. ഭർത്താവു മരിച്ച ദുഃഖം സഹിക്കാതെ, താര തുടങ്ങിയ എല്ലാ പത്നിമാരും, ആത്മനാഥനെ അതികരുണസ്വരത്തിൽ വിളിച്ച് കരഞ്ഞു. വിലാപസ്വരം അന്തരീക്ഷത്തിലാകെ പരന്നപ്പോൾ ആ അരണ്യവും പർവ്വതവുംകൂടി കേഴുന്നതുപോലെ തോന്നി.

മലഞ്ചെരുവിലുള്ള നദീതീരത്തിൽ, വെള്ളം ചുററപ്പെട്ട നിർമ്മലസ്ഥലത്തിൽ, ദുഃഖാർത്തരായ വാനരന്മാർ ചിതകൂട്ടി. മാലിലാണ്ട അമാലന്മാർ നിർജ്ജനത്തിൽ പല്ലക്കിറക്കി, മൂകരായിനിന്നു് ചുടുനെടുവീർപ്പുകളിട്ടു് കണ്ണീരൊഴുക്കി.

രമണീയമായലംകരിച്ച രാജകീയ പല്ലക്കിൽ കിടക്കുന്ന സ്വനാഥനെ കണ്ട താര, തലയ്ക്കലിരുന്നു് ശിരസ്സു് മടിയിൽ വെച്ചു്:–

"ഹാ, വാനരമഹാരാജാവേ, എൻെറ പ്രാണനാഥാ, സ്നേഹസ്വരൂപാ, മഹാസുഖാർഹനായ മഹാബാഹോ, ഏഴയായിത്തീർന്ന എന്നെ സദയമൊന്നു് കടാക്ഷിക്കൂ. അങ്ങയുടെ താര വ്യസനസാഗരത്തിൽപ്പെട്ടു് കരയുമ്പോൾ ഒന്നു് നോക്കുകപോലും ചെയ്യാത്തതെന്താണു്?

പ്രഭോ, അവിടുത്തെ ശരീരത്തിൽനിന്നു് പ്രാണൻ പറന്നുവെങ്കിലും, നൈസർഗ്ഗികമനോഹാരിത്വവും, അസ്തമനസൂര്യതേജസ്സും, ഒട്ടുംതന്നെ മങ്ങിയിട്ടില്ല. അന്തകൻ, രാമൻെറരൂപത്തിൽവന്നു് എൻെറ ജീവനാഥനെ കൊണ്ടുപോകുന്നുവല്ലോ. ഞങ്ങൾക്കെല്ലാവർക്കും വൈധവ്യമേകുവാൻ ഒരേയൊരു രാമബാണം മതിയായി.

മഹാരാജാവേ, അവിടുത്തെ പ്രിയപത്നിമാരായ വാനരാംഗനകളെല്ലാം കാൽനടയായി ഇത്രദൂരം നടന്നിട്ടും അറിയുന്നില്ലല്ലോ. പൂർണ്ണചന്ദ്രവദനകളായ ഇവർ അവിടുത്തെ ഓമനപ്പത്നികളല്ലേ? എന്താണിവരെയൊന്നു് തൃക്കൺപാർക്കാത്തതു്?

എന്തുതന്നെയായാലും അവിടുത്തെ പൊന്നനുജനല്ലേ സുഗ്രീവൻ? സ്നേഹത്തോടെ ഒന്നു് നോക്കാത്തതെന്താണു്? പ്രഭോ, പ്രജാപ്രമുഖന്മാരും അമാത്യന്മാരും ഇതാ ചുററും നില്ക്കുന്നു. സാധാരണപോലെ സമാധാനമേകി ഇവരെയെല്ലാം പറഞ്ഞയക്കാത്തതെന്താണു്? നോക്കൂ; ഇവരെ മുഴവൻ പിരിച്ചയച്ചു്, പണ്ടത്തെപ്പോലെ നമുക്കു് ഈ മനോഹരാരണ്യത്തിൽ വിഹരിക്കാം."

തികച്ചും ഒരു ഉന്മാദിനിയെപ്പോലെ കരയുന്ന താരയെ–വാനരചക്രവർത്തിനിയെ–സഖികളും പരിചാരികമാരും വിഷമിച്ചു് പതുക്കെ എഴുന്നേല്പിച്ചു.

ദുഃഖത്തിൻെറ കഠിനപ്രഹരത്താൽ അവശമായ ഇന്ദ്രിയങ്ങളോടുകൂടിയ സുഗ്രീവനും അംഗദനും കരഞ്ഞുകൊണ്ടു്, ജഡത്തെ ചിതയിൽ കയററിവെച്ചു.

സംസ്കാരക്രിയാവിധിയനുസരിച്ച് അപ്രദക്ഷിണം ചെയ്തു. നിർദ്ദിഷ്ടസ്ഥലത്ത് അഗ്നിജ്വലിപ്പിച്ചു. അന്യലോകത്തിലേക്ക് പോകുന്ന വാനരപ്രഭുവിനെ ശരിയായ വിധത്തിൽ ആ വാനരവര്യന്മാർ സംസ്കരിച്ചു.

നിർമ്മലജലപ്രവാഹിയായ നദീതീരത്തിലെത്തിയ അവർ, അംഗദനെ മുൻനിർത്തി വെള്ളത്തിലിറങ്ങി. സുഗ്രീവാദി കപീശ്വരന്മാർ ഉദകക്രിയ ശാസ്ത്രോക്തമായി കഴിച്ചു.

രഘുവംശരത്നമായ ശ്രീരാമചന്ദ്രൻ, സുഗ്രീവനെപ്പോലെ താപാർത്തനായിരുന്നു. എന്നാൽ ബാലിക്കുവേണ്ടി സംസ്കാരകർമ്മങ്ങൾ ചെയ്യിച്ചത് കോദണ്ഡപാണിയായ മഹാപ്രഭുതന്നെയാണ്.

ജാജ്വല്യമാനമായ ശ്രീരാമബാണത്താൽ പ്രാണൻപോയ ബാലിയെ, ഇങ്ങിനെ വിധിപ്രകാരം സംസ്കരിച്ചശേഷം സുഗ്രീവൻ ലക്ഷ്മണകുമാരനൊന്നിച്ച് ദേവൻെറ അടുത്തേക്ക് ചെന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്കിന്ധാകാണ്ഡം, ഇരുപത്തഞ്ചാം സർഗ്ഗംഅവസാനിച്ചു.

---

## ഇരുപത്താറാം സർഗ്ഗം. (സുഗ്രീവാംഗദന്മാരുടെ രാജ്യാഭിഷേകം)

ഈറൻവസ്ത്രം ധരിച്ച് സന്തപ്തഹൃദയനായി നില്ക്കുന്ന സുഗ്രീവൻെറ ചുററും അമാത്യവര്യന്മാരായ വാനരന്മാർ, ബ്രഹ്മാവിനെ മഹർഷീശ്വരന്മാർ എന്നപോലെ വന്ദിച്ചുനിന്നു. സമീപത്തിൽ വിനയാവനതനായി, പൊന്മലപോലെയുള്ളവനും, ബാലസൂര്യപ്രകാശമിയന്നവനുമായ ശ്രീഹനുമാൻ നില്ക്കുന്നു. ശിരസ്സിൻമുകളിൽ അഞ്ജലികൂപ്പിക്കൊണ്ട് ആഞ്ജനേയർ:—

"പ്രഭോ, അവിടത്തെ അനുഗ്രഹംകൊണ്ട്, അച്ഛൻ മുത്തച്ഛൻ തുടങ്ങിയവർ ഭരിച്ചിരുന്ന സുദുർല്ലഭമായ വൻകപിരാജ്യം സുഗ്രീവന്ന് ലബ്ധമായി. അവിടത്തെ അനുവാദപ്രകാരം, ശ്രേഷ്ഠനഗരിയിൽ സുഹൃത്തുക്കളെമൊത്തുചെന്ന് കാര്യങ്ങളെല്ലാം നടത്തണം. സുഗന്ധപൂർണ്ണങ്ങളായ ഔഷധിജലത്താൽ സുഗ്രീവൻ അഭിഷിക്തനാകണം. അമൂല്യരത്നാഭരണങ്ങൾ തിരുമുമ്പിൽ ഉപഹാര

മായി സമർപ്പിച്ച് അവിടത്തെ ആരാധിക്കണം. പ്രഭോ, മനോമോഹനമായ പർവ്വതഗുഹയിലേക്ക് അവിടന്ന് എഴുന്നെള്ളണം. ഈ വാനരന്മാർക്ക് ആനന്ദമുണ്ടാകത്തക്കവിധം നായകനെ അവിടന്ന് കല്പിച്ച് നിശ്ചയിക്കണം."

വാഗ്മിയും മഹാബുദ്ധിമാനും പരന്തപനുമായ ശ്രീരാമചന്ദ്രൻ വായുനന്ദനനോട്ട് ഇങ്ങിനെ ഉത്തരമരുളി:—

"മാരുതീ, പിതൃകല്പനയനുസരിക്കുന്ന ഞാൻ പതിന്നാലുസംവത്സരം നാട്ടിലോ നഗരത്തിലോ പോകുകയില്ല. എല്ലാവിഭവങ്ങളും സമൃദ്ധമായ ഗുഹയിൽ സുഗ്രീവൻ അതിവേഗത്തിൽപോയി യഥാവിധി അഭിഷേകം ഏല്ക്കട്ടെ."

ദേവൻ സദ്വൃത്തനായ സുഗ്രീവനെ കടാക്ഷിച്ച്:—

"സുഗ്രീവാ, ഈ അംഗദകുമാരന്ന് യുവരാജപട്ടവും നല്ക. അഗ്രജന്റെ സീമന്തപുത്രനായ ഇവൻ ബലപൌരുഷാദികളിൽ പിതൃതുല്യനാണ്. മഹാധീരനായ താരാസുതൻ ഇളമയാകുവാൻ തികച്ചും അർഹതയുള്ളവൻ തന്നെ. കാർമേഘങ്ങറം അന്തരീക്ഷത്തെ ആവരണംചെയ്തുതുടങ്ങിയ ശ്രാവണമാസം–വർഷാരംഭം–ഇതാ തുടങ്ങുകയായി. ഇനി നാലുമാസം വർഷക്കാലമാണ്. മററ കാര്യങ്ങറം തുടങ്ങുവാനുള്ള കാലം ഇതല്ല. അങ്ങ് നഗരത്തിലേക്ക് പോക. ഈ ഗിരിപാർശ്വത്തിൽ ലക്ഷ്മണനുമൊന്നിച്ച് ഞാൻ വസിക്കാം. ഇതാ നോക്കു. ഈ കാണുന്ന ഗുഹ ഭംഗിയുള്ളതും വിശാലവും കാററ കിട്ടുന്നതുമാണ്. അരവിന്ദങ്ങളും കുവലയങ്ങളും നിറഞ്ഞ നിർമ്മലജലവും സമീപത്തിലുണ്ട്. കാർത്തികമാസം ആരംഭിച്ചാൽ, രാവണവധത്തിന്ന് ശ്രമിക്കു. അതുവരെയാണ് നമുക്ക് വിശ്രമിക്കുവാനുള്ള അവധി. അങ്ങ് അരമനയിലേക്ക് പോക. ബന്ധുമിത്രാദികറംക്ക് ആഹ്ലാദമേകി, പട്ടാഭിഷേകം നടത്തി വാഴ്ക."

ദാശരഥിയുടെ കല്പനയനുസരിച്ച് വാനരാധിപൻ സുഗ്രീവൻ, ബാലി പരിപാലിച്ചിരുന്ന മനോഹരകിഷ്ക്കിന്ധാപുരിയിലേക്ക് പോയി. അദ്ദേഹത്തെ ആയിരമായിരം വാനരന്മാർ തൊഴുതുകൊണ്ടു് അനുഗമിച്ചു. നഗരത്തിലെത്തിയ കപീശ്വരനെ പൌരന്മാർ എല്ലാവരും ഏകാഗ്രചിത്തരായിത്തന്നെ ദണ്ഡനമസ്കാരം ചെയ്തു. ആ മഹാബലവാൻ സർവ്വരേയും എഴുന്നേല്പിച്ച് സസ്നേഹം സംസാരിച്ചു. ബാലിയുടെ സൌമ്യാന്തഃപുരത്തിൽപോയി രാജനാരിമാരെ മുഴുവൻ ദർശനം ചെയ്തു് പുറത്തേക്കുവന്ന സുഗ്രീവനെ വാനരവര്യന്മാർ, ഇന്ദ്രനെ ദേവന്മാർ എന്നപോലെ യഥാവിധി അഭിഷേകം നടത്തി.

കനകമണിഞ്ഞ വെൺകൊററക്കുട, തങ്കപ്പിടിയാൻ്റ ഉത്തമ വെൺചാമരങ്ങൾ, സർവ്വബീജ ഔഷധികൾ, അമൂല്യങ്ങളായ രത്നസമൂഹങ്ങൾ, പാൽവൃക്ഷങ്ങളുടെ പൂക്കൾ, പല്ലവങ്ങൾ, സുഗന്ധയുതമായ കുറിക്കൂട്ടുകൾ, വെൺപട്ടുകൾ, നറുമണം പുരണ്ട പൂമാലകൾ, നീലയും വെള്ളയും ചുകന്നതുമായ താമരപ്പൂക്കൾ, വളരെയധികം ചന്ദനം, നാനാസുഗന്ധ പദാർത്ഥങ്ങൾ, മഞ്ഞൾ, അക്ഷതം, തൈര്, തിന, നറുതേൻ, നെയ്യ്, മുഴപ്പുലിത്തോൽ, പന്നിത്തോലുകൊണ്ടുണ്ടാക്കിയ ചെരിപ്പുകൾ, മനയോല, ഗോരോചനം, തുടങ്ങിയവയെല്ലാം എത്തിക്കഴിഞ്ഞു.

സന്തുഷ്ടചിത്തകളായ പതിനാറ് കന്യകാരത്നങ്ങൾ കുറിക്കൂട്ടുകളെടുത്തിട്ടുണ്ട്. വിധിക്കനുസരിച്ച് കപീന്ദ്രന്ന് അഭിഷേകം ചെയ്തു. മഹാബ്രാഹ്മണരെ അന്നം വസ്ത്രം രത്നം എന്നിവയാൽ സന്തുഷ്ടരാക്കി. ദർഭപ്പുൽവിരിച്ച് അഗ്നി ജ്വലിപ്പിച്ച്, മന്ത്രശുദ്ധങ്ങളായ ഹവിസ്സുകളാൽ, മന്ത്രമോതുന്നവർ ഹോമം ചെയ്തു.

മനോഹരമാലകളാൽ അലംകൃതമായ ഒരു മണിമാളികയിൽ കിഴക്കോട്ട് അഭിമുഖമാക്കി, സ്വർണ്ണക്കാലുകളുള്ള രത്നാസനത്തിൽ മന്ത്രപൂർവ്വം ഇരുത്തി. ചെറുതും വലുതുമായ നദികൾ, തീർത്ഥങ്ങൾ, നാലുസമുദ്രങ്ങൾ, എന്നിവയിൽ നിന്ന് കൊണ്ടുവന്ന പുണ്യോദകം, കപികുഞ്ജരന്മാർ തങ്കക്കുടങ്ങളിൽ ഒന്നിച്ചു ചേർത്തു. കാളക്കൊമ്പുകൊണ്ടും, പൊൻകലശംകൊണ്ടും, ശാസ്ത്രങ്ങളിൽ കണ്ട വിധിയനുസരിച്ച്, മഹർഷിമാരുടെ നിർദ്ദേശപ്രകാരം, ഗജൻ–ഗവാക്ഷൻ–ഗവയൻ–ശരഭൻ–ഗന്ധമാദനൻ–മൈന്ദൻ–ഹനുമാൻ–ദ്വിവിദൻ– ജാംബവാൻ –നളൻ–എന്നീ പ്രമുഖവാനരന്മാർ സുഗ്രീവനെ, വസുക്കൾ ദേവേന്ദ്രനെ എന്നപോലെ സുഗന്ധിനീരാൽ അഭിഷേകം ചെയ്തു. ആ സന്ദർഭത്തിൽ കപിവ്യാഘ്രർ ആയിരക്കണക്കിൽ ഒന്നിച്ച് ഉച്ചത്തിൽ ആർത്തുവിളിച്ചു.

ശ്രീരാമചന്ദ്രന്റെ കല്പനയനുസരിക്കുന്ന സുഗ്രീവൻ അംഗദനെ സാനന്ദം ഗാഢാശ്ലേഷംചെയ്ത് യുവരാജാവായി അഭിഷേകം കഴിച്ചു. മഹാരാജാ സുഗ്രീവന്റെ മനോഗുണത്തെ മർക്കടപ്രമുഖന്മാർ മുക്തകണ്ഠം പ്രശംസിച്ചു. അവരേവരും മഹാത്മാക്കളായ ശ്രീരാമലക്ഷ്മണന്മാരേയും ഹൃദയപൂർവ്വം സ്തുതിച്ചു. സന്തോഷസമ്പൂർണ്ണരായ പ്രജകൾ ഉയർന്ന കൊടികൾ നാട്ടി; ഗിരിഗഹ്വരത്തിലുള്ള കിഷ്കിന്ധാനഗരിയെ മനോരമ്യമാക്കിക്കഴിഞ്ഞു. സുഗ്രീവ പട്ടാഭിഷേകം

ശ്രീരാമചന്ദ്രനോട്ട് വാനരസൈന്യനാഥൻ ചെന്നണഞ്ഞു. ധർമ്മപത്നിയായ രുമയുമൊന്നിച്ച് കപീന്ദ്രൻ ദേവേന്ദ്രനെപ്പോലെ നാട്ട് നന്നായി പരിരക്ഷിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്ക്കിന്ധാകാണ്ഡം ഇരുപത്താറാംസർഗ്ഗംഅവസാനിച്ചു.

---

## ഇരുപത്തിയേഴാം സർഗ്ഗം. (പ്രസ്രവണഗുഹാവാസം)

വാനരമഹാരാജാവായി അഭിഷിക്തനായ സുഗ്രീവൻ ഗുഹാന്തസ്ഥിതമായ കിഷ്ക്കിന്ധാനഗരിയിൽ, അതിവിചിത്രമായ അരമനയിൽ വാസം തുടങ്ങിയതിന്നുശേഷം, ലക്ഷ്മണാനുചിതനായ രഘുപതി പ്രസ്രവണം എന്ന പർവ്വതത്തിലേക്ക് എഴുന്നെള്ളി. നരിയുടെ ഉഗ്രമായ നാദങ്ങൾ, മൃഗരാജനായ സിംഹത്തിൻെറ അലർച്ചകൾ, പല പല വള്ളികളും പൊന്തകളും കെട്ടുപിണഞ്ഞ ഇടതൂർന്ന മാമരങ്ങൾ, കരടി–കപി–കാട്ടുപൂച്ച എന്നിവകൾ, കാർമേഘതുല്യമായ ഗിരിശിഖരങ്ങൾ, നിർമലജലപൂരിതസരസ്സുകൾ, ഇങ്ങിനെയുള്ള പ്രസ്രവണാചലത്തിൻമുകളിൽ നീണ്ടുവലുതായ ഒരു ഗുഹയാണ് അനുജനൊന്നിച്ചു ദാശരഥി താമസത്തിന്നു തിരഞ്ഞെടുത്തതു്. സുഗ്രീവനോട്ട് ചാതുർമ്മാസ്യാവധി പറഞ്ഞുപോന്ന മഹാത്മാവു്, വിനീതനായുപചരിക്കുന്ന തമ്പിയോട്ട്, ആ കാലത്തിന്നു് ഉചിതമായ മഹാവാക്യങ്ങൾ പറഞ്ഞു:—

"ലക്ഷ്മണാ, ഭംഗിയുള്ളതും വിശാലവും മന്ദപവനസേവിതവുമായ ഈ ഗുഹയിൽ വർഷക്കാലമത്രയും സസുഖം നമുക്ക് വസിക്കാം. കുമാരാ, നോക്കു; ഈ ഗിരിശിഖരം! എത്ര ഭംഗിയുണ്ട് കാണുവാൻ. ആകാശം മുട്ടുന്നപോലെ തോന്നുന്ന ഉയരം. കറുപ്പ്–വെളുപ്പ്–ചുകപ്പ് എന്നീ നിറങ്ങളുള്ള പാറക്കല്ലുകൾ; എല്ലാ വിധത്തിലുമുള്ള കൽപ്പിളർപ്പുകൾ; അനേകം മടകൾ, രമണീയങ്ങളായ ലതകളാൽ ചുററപ്പെട്ട വിവിധവൃക്ഷങ്ങൾ, പല പല പക്ഷികളുടെ കളകളഗാനങ്ങൾ, മയിലുകളുടെ മുഴങ്ങുന്ന നാദങ്ങൾ, പിച്ചകം–മുല്ല എന്നിവ പടർന്നുനില്ക്കുന്ന കരുനൊച്ചികൾ, പയിൻമരങ്ങൾ, പുഷ്പിച്ചുനില്ക്കുന്ന കടമ്പുകൾ നീർമരുതുകൾ, എന്നിവയാൽ ആവൃതമാണിവിടം. ഈ ഗുഹാസമീപത്തിൽ കാർവണ്ടുകൾ നിറഞ്ഞു് വികസിച്ചുനില്ക്കുന്ന താമരപ്പൂക്കളോടുകൂടിയ പൊയ്കകൾ, ഉണ്ണീ, എത്രമാത്രം ആനന്ദമേകുന്നവയാണ് ഇവ. വടക്കുകിഴക്കുഭാഗത്തേക്ക്–ഈശാനകോണിലേക്ക്–അല്പം ചാഞ്ഞ ഈ ഗഹ്വരം ഉത്തമമാണ്. പിൻഭാഗം

ഉയൎന്നിട്ടുള്ളതിനാൽ കൊടുങ്കാററ് ഇതിലേക്ക് അടിക്കില്ല. സൌമിത്രീ, അഞ്ജനക്കല്ലുപോലെയുള്ളൊരു പാറ മിനുത്തു് നിരപ്പൊത്തു് ഗുഹാമുഖത്തുണ്ടു്. ഉണ്ണീ, ഇതാ വടക്കുഭാഗത്തായി അത്യുന്നതമായൊരു കൊടുമുടി, കാർമേഘമാലപോലെ, ചിതറിയ അഞ്ജനക്കൂട്ടംപോലെ നില്ക്കുന്നു. ഇതാ മറെറാന്നു് തെക്കുഭാഗത്തു്, കൈലാസശൃംഗത്തിൻെറ രൂപത്തിൽ വെള്ളിപോലെ, നാനാധാതുക്കളാൽ അലംകൃതമായി കാണുന്നു.

ലക്ഷ്മണാ, നോക്കു. ചേറില്ലാതെ കിഴക്കോട്ടു് ഒഴുകുന്ന ഒരുപുഴ, ഗുഹയുടെ നേരെ കിഴക്കുഭാഗത്തിൽ; ത്രികൂടാചലത്തിലെ ഗംഗാനദിയെപ്പോലെ ശോഭിക്കുന്നതു്. ഈ നദീതീരത്തിൽ, ചമ്പകം–പച്ചില–പയിൻ–മയിലെള്ളു്–അതിമുക്തകം–ചരളം–പത്മാശോകം–തൊടുകാര–നീർവഞ്ചി– ഇലഞ്ഞി–ഞമ–കൈത–കടമ്പു്–കൊന്ന–പാച്ചോററി–കരിമ്പന–ചൂരൽ എന്നിവ ഇടതിങ്ങി നില്ക്കുന്നു. ഇതിൻെറ മദ്ധ്യത്തിൽക്കൂടിയുള്ള പ്രവാഹം കാണുമ്പോഠം, വിചിത്ര വസ്ത്രാഭരണങ്ങളണിഞ്ഞു് കുണുങ്ങിക്കുണുങ്ങി നടക്കുന്നൊരു നാരീരത്നംപോലെ തോന്നുന്നു.

നാനാതരപക്ഷികളുടെ ഒന്നിച്ചുചേൎന്ന നാദബ്രഹ്മം ഉയരുന്നതു് കേഠംക്കു. പരസ്പരസ്നേഹവിശ്വാസത്തോടെ വിഹരിക്കുന്ന ചക്രവാകപ്പക്ഷികളുടെ ഇണകഠം ഇവിടെ അലങ്കരിക്കുന്നു. അരയന്നങ്ങഠം നീർക്കോഴികഠം തുടങ്ങിയവ വെൺമണൽത്തിട്ടിൽ ക്രീഡിക്കുന്നതു് നോക്കു.

ലക്ഷ്മണാ, സൎവ്വാഭരണങ്ങളുമണിഞ്ഞൊരു കാമിനീമണിയെപ്പോലെയാണു് ഈ നദി. ചില സ്ഥലങ്ങളിൽ നീലത്താമരകഠം, മറെറാരു ഭാഗത്തു് ചെന്താമരകഠം, ഇനിയുമൊരിടത്തു് വെള്ളാമ്പൽമൊട്ടുകഠം; ഈ അരുവിയുടെ രാമണീയകം അത്യത്ഭുതംതന്നെ. നീർക്കോഴികളുടെ സമൂഹമൊത്തു്, മയിൽ ചക്രവാകം, എന്നിവയുടെ നാദങ്ങഠം മുഴങ്ങി, മാമുനീന്ദ്രന്മാരാൽ പരിസേവിതയായ ഈ നദി എത്രമാത്രം സുന്ദരമാണു്.

കുമാരാ, നോക്കു. സങ്കല്പത്തിൽ കാണുന്നതുപോലെ ചന്ദനവൃക്ഷങ്ങളും നീർമരുതു് വൃക്ഷങ്ങളും കോൎത്തു കോൎത്തു് നില്ക്കുന്നതു്. പരന്തപനായ അനുജാ, ഈ സ്ഥലം, നൈസൎഗ്ഗികസുന്ദരമായിട്ടുള്ളതാണു്. ഇവിടെ നമുക്കു് സന്തോഷസമേതം താമസിക്കാം, രമിക്കാം. അടുത്തുതന്നെയാണല്ലൊ, വിചിത്രവനരാജിയാൽ പ്രശോഭിക്കുന്ന, സുഗ്രീവൻെറ കിഷ്ക്കിന്ധാനഗരിയും.

ലക്ഷ്മണാ, അരമനയിൽനിന്നു്, പക്കമേളത്തോടുകൂടിയ സംഗീതം ഉയരുന്നതു് കേൾക്കുന്നില്ലേ? മൃദംഗനിസ്വനത്തോടുകൂടി വാനരസംഘങ്ങളുടെ ആർപ്പുവിളി. കപീശ്വരനായ സുഗ്രീവനു് പത്നിയെ ലഭിച്ചു. മിത്രങ്ങളുമൊത്തു് നാടുഭരിക്കുവാൻ സാധിച്ചു. അതിശ്രീമാനായ ഭാസ്കരപുത്രൻ ആനന്ദിക്കുകയാണു് ഇപ്പോൾ.''

ശ്രീരാമചന്ദ്രൻ ഇത്തരത്തിൽ പലതും പറഞ്ഞുകൊണ്ടു് അനുജനൊന്നിച്ചു്, പ്രസ്രവണാദ്രിയിലെ ഗുഹയിൽ സംതൃപ്തമാനസനെപ്പോലെ വസിച്ചു.

ആ മാമലയിൽ ഏററവും സുഖവാസമാണെങ്കിലും ശ്രീരാമനു് തികച്ചും മനഃസുഖം സിദ്ധിച്ചില്ല. പ്രാണാധികപ്രിയയായ പത്നിയെ അപഹരിച്ച കാര്യം പലപ്പോഴും ഓർമ്മയിൽ പ്രകാശിച്ചു. ചന്ദ്രോദയം കണ്ടതോടെ ഒന്നുകൂടി തെളിഞ്ഞു. രാത്രിയിൽ പള്ളിക്കുറപ്പു് കിട്ടിയിരുന്നില്ല. മാത്രമല്ല, ആ സന്ദർഭത്തിലെ ദുഃഖാധിക്യത്താൽ മനസ്സിടിഞ്ഞു് കണ്ണീർ പുറപ്പെട്ടിരുന്നു. മാലിലാണ്ട രഘുപുത്രനെ തുല്യവ്യസനമിയന്ന ലക്ഷ്മണൻ പലതരത്തിലും ആശ്വസിപ്പിക്കുക പതിവാണു്.

''പ്രഭോ, വീരവീരനായ അവിടുന്നു് വിഷാദിച്ചതുമതി. സന്തുഷ്ടനായിരിക്കണം. വ്യസനംകൊണ്ടു് കാര്യങ്ങളെല്ലാം വിപരീതമായിത്തീരുമെന്നു് അവിടുത്തേക്കു് അറിയുമല്ലോ. ദൈവതുല്യനായ അവിടുന്നു് ആസ്തികനും ധർമ്മനിരതനും അത്യുത്സാഹിയുമായിട്ടല്ലേ വസിക്കേണ്ടതു്. രഘുകുലരത്നമായ അവിടുന്നു് സുസ്ഥിരഹൃദയനാകാഞ്ഞാൽ, ദേവിയെ അപഹരിച്ച അസുരേന്ദ്രനെ നിഗ്രഹിക്കുവാൻ ശക്തനാകാതെ വന്നേക്കും. വേരോടുകൂടി ദുഃഖത്തെ പിഴുതെടുക്കു. പരിജനങ്ങളോടൊത്തുചേർന്നു്, ആ രാത്രിഞ്ചരനെ വധിക്കുവാനുള്ള യത്നം തുടങ്ങു. കൊടുംകാടുകൾ മാമലകൾ മഹാസമുദ്രങ്ങൾ ഇവ ഒത്തുചേർന്ന മന്നിടത്തെ മുഴുവൻ കീഴ്മേൽ മറിക്കുവാൻ മഹാപ്രഭുവായ അവിടുത്തേക്കു് സാധിക്കും. പിന്നെയാണോ ആ രാവണൻ? ഈ ലോകത്തിലെ കർമ്മയോഗിയായിരിക്കേണ്ടതു് അവിടുന്നാണെന്നു് മറക്കരുതേ. ഈ മഴക്കാലം കഴിയുന്നതുവരെ കാത്തിരിക്കു. ശരൽക്കാലം വന്നണയട്ടെ. സുഹൃദ്മിത്രാമാത്യരൊത്തു് രാവണൻ അന്തകാലയത്തിലെത്തുകയായി.

മഹാപ്രഭോ, സുഖസുഷുപ്തിയിലാണ്ട അവിടുത്തെ വീര്യത്തെ ഉണർത്തുകമാത്രമാണു് അടിയൻ ചെയ്യുന്നതു്. വെണ്ണീർമൂടിയ അഗ്നിയിൽ ഹവിസ്സുവീണാൽ ആളിക്കത്തുക പതിവല്ലേ?''

അഭ്യുത്ഥനാപൂർവ്വകമായ ലക്ഷ്മണന്റെ വാക്കുകൾ—ഹിതവും ശുഭവും അർത്ഥയുക്തവുമായവ—മഹാപ്രഭു സ്വീകരിച്ചു. സുസ്നേഹനിധിയും സഹജനുമായ സുഹൃത്തിനോട്:—

"സത്യവിക്രമിയായ ലക്ഷ്മണാ, സ്നേഹസമ്പന്നനും ഹിതകാംക്ഷിയുമായ ഒരുവൻ, ഇത്തരം സന്ദർഭത്തിൽ പറയേണ്ടതെന്തോ, അതു് നീ പറഞ്ഞു. കുമാരാ, കാര്യങ്ങൾ നിശ്ശേഷം നശിപ്പിക്കുന്നതാണു് അഴൽ. അതിതാ ഞാൻ തീരെ ത്യജിച്ചുകഴിഞ്ഞു. പരാക്രമത്തിന്നു് ഒരിക്കലും തടവേകാത്ത തേജസ്സ് ഇതാ ആളിക്കത്തിക്കുകയായി. നീ പറഞ്ഞതുപോലെ, നദികളും സുഗ്രീവനും തെളിയുന്ന ശരൽക്കാലത്തെ കാത്തിരിക്കുകയായി. ഞാൻ ചെയ്ത ഉപകാരത്തിന്നു്, തീർച്ചയായും പ്രതിഫലകർമ്മം വീരനായ സുഗ്രീവൻ ചെയ്യാതിരിക്കുകയില്ല. സാത്വികന്മാർക്കു് ഉപകാരം ചെയ്യാതെ മനസ്സ് മടുപ്പിക്കുന്നവൻ തീർച്ചയായും കൃതഘ്നനാണു്."

അഞ്ജലിബന്ധിച്ചുകൊണ്ടാണു് ലക്ഷ്മണൻ അഗ്രജന്റെ വാക്കുകൾ കേട്ടതു്.

"ഇങ്ങിനെ തോന്നിയതു് നന്നായി."

ലക്ഷ്മണൻ ആത്മഗതം ചെയ്തു. സാദരം തുടന്നു:—

"ജ്യേഷ്ഠാ, അവിടുന്നു്, ഉദ്ദേശിക്കുന്നതുപോലെയാണു് കാര്യങ്ങളെല്ലാം നടക്കുക. അതിന്നു് സംശയമില്ല. ഏററകാര്യം കപീന്ദ്രൻ ചെയ്യാതിരിക്കയില്ല. ഈ മഴക്കാലം കഴിഞ്ഞു് ശരൽക്കാലം വരുന്നതുവരെ, ശത്രുവധോദ്യുക്തനാണെങ്കിലും അവിടുന്നു് കോപമടക്കി അടിയനൊത്തു് ഇവിടെ വസിക്കു. സിംഹാവൃതമായ ഈ ഗിരിശൃംഗത്തിലിരുന്നു് അസുരവംശനാശത്തെ ആലോചിച്ചു് കഴിച്ചുകൂട്ടാം.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം ഇരുപത്തിയേഴാംസർഗ്ഗം അവസാനിച്ചു.

---

## ഇരുപത്തിയെട്ടാം സർഗ്ഗം. [മഴക്കാലവർണ്ണനം]

ബാലിവധം, സുഗ്രീവാംഗദപട്ടാഭിഷേകം എന്നിവകഴിഞ്ഞു്, മാല്യവാൻ

പർവ്വതപാർശ്വത്തിൽ അധിവസിക്കുന്ന രഘുവരൻ പ്രകൃതിയുടെ മാഹാത്മ്യത്തെക്കുറിച്ച് ലക്ഷ്മണനോട് വിവരിക്കാൻ തുടങ്ങി:—

"അനുജാ, മാമലകൾപോലെയുള്ള കാർമേഘങ്ങൾ ആകാശത്തിൽ നിറഞ്ഞു. ആദിത്യരശ്മികളാൽ സമുദ്രജലം രസായനംപോലെ പാനംചെയ്ത്, ഒമ്പതുമാസം ഗർഭത്തിലിരുന്നശേഷം വാനിടം പ്രസവിക്കുകയാണ് മഴത്തുള്ളികളെ. മുകിൽമാലകളാകുന്ന കോണിപ്പടികളിൽക്കൂടി അംബരതലത്തിൽ കയറി, നീർമരുത് കുടകപ്പാല എന്നിവയുടെ പുഷ്പമാല്യങ്ങൾ അർക്കനിൽ വിഷമമേതുമില്ലാതെ ചാർത്താം. സിന്ദൂരശോഭയണിഞ്ഞ സന്ധ്യാസമയത്തിൽ, വെൺതുമ്പുകളോടുകൂടിയ കാർമേഘത്തുണികൊണ്ട് നഭസ്സ്, വലിയൊരു വ്രണം വെച്ചുകെട്ടിയപോലെ തോന്നുന്നു. സായംകാലത്തിലെ അരുണവർണ്ണമായ രക്തചന്ദനം പൂശി, മന്ദമാരുതനാകുന്ന നെടുവീർപ്പുകളിട്ട്, കാറിന്റെ വിളർപ്പേന്തിയ വിഹായസ്സ് കാമാർത്തനെപ്പോലെയായിരിക്കുന്നത് നോക്കൂ.

ലക്ഷ്മണാ, അത്യുഗ്രവേനൽകൊണ്ട് ചുട്ടുപഴുത്തതിൽ, വർഷബിന്ദുക്കൾ പതിക്കുമ്പോൾ, മഹീതലം സീതയെപ്പോലെ ബാഷ്പം തൂകുന്നു.

സൌഗന്ധികസുഖശീതളമായി, കൈതപ്പൂമണമേന്തി, മേഘോദരത്തിൽ നിന്നുവരുന്ന കാററിനെ, കൈക്കുടന്നയാൽ കോരിക്കുടിക്കുവാൻതന്നെ സാധിക്കും. കേതകീപുഷ്പപരിമളത്തോടുകൂടിയ ഈ കൊടുമുടി, ശത്രുഹന്താവായ സുഗ്രീവനു് എന്നപോലെ അഭിഷേകമേല്ക്കുന്നു. കാർമുകിൽമാലയാകുന്ന മാൻതോൽ, ചോലകളാകുന്ന പൂണൂനൂൽ എന്നിവ ധരിച്ച ഈ അദ്രിരാജന്റെ ഗുഹകളിൽ കാററടിക്കുമ്പോൾ, അന്തണവര്യന്മാരുടെ വേദോച്ചാരണംപോലെ തോന്നുന്നു. കനകശലാകപോലെയുള്ള മിന്നലാകുന്ന ചമ്മട്ടിയടികൊണ്ട് വേദനിച്ചുപുളയുന്ന ആകാശം ഇടിനാദത്താൽ മുരളുന്നതു് കേൾക്കൂ.

ലക്ഷ്മണാ, നോക്കൂ; കരിങ്കാറിന്റെ മദ്ധ്യത്തിൽ ചലിക്കുന്ന മിന്നൽപ്പിണർ കണ്ടാൽ, ദശഗ്രീവാങ്കതലത്തിൽ വിറച്ചുകിടക്കുന്ന വൈദേഹിയെപ്പോലെ തോന്നുകയാണ്. മുകിൽമാലകൊണ്ട് മൂടപ്പെട്ട ദിക്കുകൾ കാമികൾക്ക് ഹൃദ്യമായിരിക്കും. താരകങ്ങളും താരാനാഥനും മൂടത്തക്കവിധം വാനിടം കാറിനാൽ ആകെ കറുത്തചായം തേച്ചിരിക്കുന്നു. ബാഷ്പംനിറഞ്ഞവയാണ് ചിലേടം.

കുമാരാ, അദ്രിസാനുവിൽ നില്ക്കുന്ന കുടപ്പാല, മഴകൊണ്ട് തഴച്ച് പുഷ്പിച്ച് എനിക്ക് കാമാർത്തിവളർത്തി നില്ക്കുകയാണ്. പൊടിയടങ്ങി; കാററുതണുത്തു;

വേനലിൻെറ കെടുതിയെല്ലാംതീൻ; രാജാക്കന്മാരുടെ ജൈത്രയാത്രനിൎത്തി; പാന്ഥന്മാർ സ്വദേശത്തേക്കു് മടങ്ങിത്തുടങ്ങി. അരയന്നങ്ങൾ മാനസസരോവരത്തിലേക്കു് എത്തി; ഇണകളുമൊന്നിച്ചു് സസുഖം ക്രീഡിച്ചു് വസിക്കുകയായി. പേമാരികൊണ്ടു് മാൎഗ്ഗങ്ങൾ പലതും മുടങ്ങി.

മേഘങ്ങൾ ചിന്നിച്ചിതറിയ ആകാശം ചിലസ്ഥലത്തു് മൂടിക്കിടക്കുന്നു; ചിലസ്ഥലത്തു് വെളിവായിക്കാണുന്നു; പലേടത്തും കുന്നുതടഞ്ഞുനില്ക്കുന്നു. ഇങ്ങിനെ പ്രശാന്തമായ സാഗരംപോലെ നഭസ്തലം പ്രശോഭിക്കുന്നതു് നോക്കു. കടമ്പിൻപൂവുകളുതിൻു്, ധാതുത്തുടപ്പുകലൻു്, കുത്തിയൊലിക്കുന്ന പുതുമേഘവർഷച്ചോലകൾ, മയിൽക്കൂട്ടങ്ങളുടെ കൂകലൊത്തു് മലകളിലെല്ലാം പ്രവഹിക്കുന്നതു് എത്രമനോഹരമാണു്. വണ്ടിൻനിറമാൎന്ന ഞാവൽപ്പഴങ്ങൾ വേണ്ടുവോളം ഭക്ഷിക്കാം. പലവൎണ്ണത്തിലുള്ളമാമ്പഴങ്ങൾ, കാററടിച്ചു് ഭൂമിയിൽ വീണുകിടക്കുന്നതു് നോക്കു. മിന്നൽപ്പിണരാകുന്ന കൊടിക്കൂറകൾ, വെള്ളിൽപ്പക്ഷികളാകുന്ന മാലകൾ, ശൈലശിഖരങ്ങളാകുന്ന ശരീരം, ഇങ്ങിനെ മദിച്ച ആനകളെപ്പോലെ മഴക്കാറുകൾ അലറുന്നു. പേമാരികൊണ്ടു് പുളച്ചുനില്ക്കുന്ന പുൽപ്പടൎപ്പുകളിൽ, മയിൽക്കൂട്ടം മനോഹരനൃത്തമുതിൎത്തുകൊണ്ടു്, ഈ വൻകാടുകളെ സന്ധ്യാസമയത്തു് പ്രശോഭിപ്പിക്കുന്നു.

ഘനമേറിയ വെള്ളം ചുമന്നു് മേഘങ്ങൾ, വെള്ളിൽപ്പക്ഷികളോടുകൂടി മഹാദ്രിശൃംഗങ്ങളിൽ അലറിക്കൊണ്ടെത്തി വിശ്രമിച്ചു് ക്ഷീണം തീൎത്തു് വീണ്ടും യാത്ര തുടരുന്നു. ലക്ഷ്മണാ, നോക്കു വെള്ളത്താമരപ്പൂക്കൾകൊണ്ടു് നിൎമ്മിച്ചൊരു മാല, കാററത്തു് ഉലയുന്നപോലെ, വെള്ളിൽപ്പക്ഷികൾ മേഘസമീപത്തിൽ പ്രശോഭിക്കുന്നതു്. ചെറിയ ചെറിയ ഞാഞ്ഞൂലുകളോടുകൂടിയ പച്ചപ്പുൽപരപ്പുകൾ നിറഞ്ഞ പ്രദേശം, ചെമ്പഞ്ഞി പററിപ്പിടിച്ച മരതകവൎണ്ണസ്സാൽവ പുതച്ചൊരു ഭാമിനിയെപ്പോലെ വിളങ്ങുന്നു.

നിദ്രാദേവി മഹാവിഷ്ണുവിനെ സമീപിക്കുന്നു; നദികൾ സാഗരത്തെ പ്രാപിക്കുന്നു; വെള്ളിൽപ്പക്ഷികൾ കാർമുകിലണികളിലേക്കു് അടുക്കുന്നു; സ്നേഹവതിയായ പത്നി ഭൎത്തൃസമീപത്തിലേക്കു് ഗമിക്കുന്നു. വനാന്തർഭാഗങ്ങളിലെല്ലാം മയിലുകൾ പീലിവിടൎത്തി നൎത്തനമാടുന്നു; കടമ്പുവൃക്ഷങ്ങളിൽ അടിമുടി കുസുമങ്ങൾ വികസിക്കുന്നു; കാളകൾ പശുസമൂഹത്തിൽ മദത്തോടെ പുളച്ചുതുടങ്ങി; ഭൂമി മുഴുവനുമിന്നു് സസ്യാവലികളാൽ രമ്യമായി.

കുമാരാ, നോക്കു. നദികൾ ശക്തിയോടെ പ്രവഹിക്കുന്നു; മേഘങ്ങൾ ഉഗ്രമായിവർഷിക്കുന്നു; മദയാനകൾ സന്തോഷത്തോടെ ശബ്ദിക്കുന്നു; അരണ്യാന്തർഭാഗങ്ങൾ ആകെ പ്രശോഭിക്കുന്നു; പ്രിയാവിരഹിതന്മാർ പത്നിമാരെ ധ്യാനിക്കുന്നു; മയിലുകൾ ആനന്ദനൃത്തമാടുന്നു; വാനരന്മാർ തികച്ചും സമാശ്വസിക്കുന്നു; പേമഴയുടെ താഡനമേററ് കടമ്പിൻകൊമ്പുകളിലെ പൂമധുവാസ്വദിച്ച വണ്ടിൻകൂട്ടങ്ങൾ മദമൊഴിഞ്ഞു് പാറിപ്പറക്കുന്നു.

കാർവണ്ടുകൾ പററിപ്പിടിച്ചപോലെ, കരിക്കട്ടനിറമാണെങ്കിലും സ്വാദുള്ള പഴങ്ങളോടുകൂടിയ ഞാവൽവൃക്ഷങ്ങൾ ശിഖരങ്ങളിൽ നില്ക്കുന്നതു നോക്കു. സൌദാമിനീവിഭ്രമമാകുന്ന കൊടിക്കൂറ പറപ്പിച്ചു്, ഇടിമുഴക്കമാകുന്ന ഭേരീനാദത്തോടെ മേഘമാലകളാകുന്ന മദഗജങ്ങൾ അടരിൽ ഒരുങ്ങിനില്ക്കുന്നതുപോലെ തോന്നും. പർവ്വതാരണ്യത്തിലേക്കു് ഘോരനിനാദത്തോടെ നേരിട്ടുവരുന്ന വാരിദങ്ങളെ കാണുമ്പോൾ, എതിരിടുവാൻ തയ്യാറായെത്തുന്ന മത്തമാതംഗങ്ങളാണെന്നു് വിചാരിച്ചു്, ഇതിലെ ആനകൾ തിരിഞ്ഞു് തടുക്കുവാൻ ഒരുങ്ങിനില്ക്കുന്നതു് നോക്കു.

ഷട്പദസമൂഹങ്ങളുടെ ഗാനാലാപമൊരിടത്തു്; പീലിവിടർത്തിയ മയിലുകളുടെ നൃത്തം മറെറാരിടത്തു്; മദവാരണങ്ങളുടെ വിഹാരം മറെറാരിടത്തു്; ഇങ്ങിനെ ഈ ഘോരവിപിനം പലപ്രകാരത്തിലും പ്രശോഭിക്കുന്നു. കടമ്പ്–പയിൻ–അർജ്ജുനം–വാഴ എന്നിവയാൽ ശ്രേഷ്ഠമായി, പുതുമഴ നിറഞ്ഞുനില്ക്കുന്ന വനാന്തർഭാഗം, മയിൽക്കൂട്ടങ്ങളുടെ മദനാദവും നർത്തനവുമൊത്തു് പാനഭൂമിപോലെ വിളങ്ങുന്നു. മുമുത്തുപോലെയുള്ള വർഷബിന്ദുക്കൾ, കൈക്കുമ്പിൾപോലെയുള്ള പത്രങ്ങളിൽ നിറഞ്ഞുനില്ക്കുന്നതു്, വിചിത്രവർണ്ണച്ചിറകുകളാർന്നവയും ദാഹത്തോടുകൂടിയവയുമായ പക്ഷിവൃന്ദങ്ങൾ സന്തോഷത്തോടെ പാനം ചെയ്യുന്നതുനോക്കു. വണ്ടിൻനിരകളുടെ വീണക്കമ്പിനാദം, വലിയ തവളകളുടെ വായ്ത്താളം, കരിങ്കാറുകളുടെ മൃദംഗധ്വനി, ഇങ്ങിനെ വനത്തിൽ മുഴുവൻ സംഗീതക്കച്ചേരി തുടങ്ങിക്കഴിഞ്ഞു. ചിലപ്പോൾ നൃത്തമാടിക്കൊണ്ടു്, ചിലപ്പോൾ മനോഹരമായി കൂകിക്കൊണ്ടു് മററുചിലപ്പോൾ മാമരക്കൊമ്പുകളിലേറി പീലികൾ തൂക്കിയിരുന്നുകൊണ്ടു് മയിലുകൾ ആനന്ദസംഗീതം തുടങ്ങിക്കഴിഞ്ഞു.

ലക്ഷ്മണാ, ഇടിനാദം കേട്ടു് ഗാഢനിദ്രയിൽനിന്നു് ഉണർന്ന തവളക്കൂട്ടങ്ങൾ, വാരിധാരയിൽ ആനന്ദമദത്തോടെ പലതരത്തിലുള്ള രൂപവർണ്ണങ്ങൾ

പുറപ്പെട്ടുവരികയും. കോകപ്പക്ഷികളാലലംകൃതമായി, ഇരുകരകളേയും അടിച്ചു വീഴിക്കത്തക്ക ശക്തിയോടെ നിറഞ്ഞൊഴുകുന്ന നദികൾ, നവസുഖാസ്വാദനത്തിൽ കുതുകികളായി ഭർത്തൃസമീപത്തിലേക്ക് അതിവേഗത്തിൽ യാത്രചെയ്യുന്നതു് നോക്കു. പുതുജലപൂർണ്ണമായ മേഘങ്ങൾ കാർമുകിലോടുകൂടിച്ചേർന്നു് ശോഭിക്കുന്നു; കാട്ടുതീകൊണ്ടു് കരിഞ്ഞുനില്ക്കുന്ന കുന്നുകൾ, കറുത്തനിറമുള്ള കുന്നുകളോടിടചേർന്നു് ഒരുപോലെ വിളങ്ങുന്നു. ആനന്ദോന്മത്തരായ മയിലുകൾ, ഞാഞ്ഞൂളോടുകൂടിയ പച്ചപ്പുൽ മൈതാനികളിൽ വിഹരിച്ചു് ശബ്ദിക്കുന്നു. കടമ്പിൻകുസുമങ്ങളുടെ സുഗന്ധപൂരിതമായ വനമദ്ധ്യത്തിൽ ആനകൾ കൂട്ടം കൂട്ടമായി യഥേഷ്ടം മേയുന്നു. പുതുമഴയുടെ കനത്തപ്രഹരത്താൽ താമരപ്പൂക്കൾ വളഞ്ഞു് വെള്ളത്തിലേക്ക് തലചായ്ചപ്പോൾ, വണ്ടുകളെല്ലാം അവിടെനിന്നും വിട്ടു് കടമ്പിൻപുഷ്പങ്ങളിൽ അഭയം പ്രാപിച്ചു് സംതൃപ്തരായിത്തീരുന്നു.

കാളകൾ (ഗവേന്ദ്രന്മാർ) സന്തുഷ്ടരായി; ഗജേന്ദ്രന്മാർ മദമത്തരായി; മൃഗരാജാക്കന്മാർ സുഖമായി വനത്തിൽ വിശ്രമിക്കുന്നവരായി; മാലിന്യങ്ങളെല്ലാം പോയ അദ്രീശ്വരന്മാർ, മനോഹരങ്ങളായി; നരപാലകന്മാർ അരമനയിൽ അടങ്ങിയിരിപ്പായി; ഇങ്ങിനെ കാർമുകിൽമാലകൊണ്ടു് ദേവേന്ദ്രൻ കളിക്കുകയാണു്. സാഗരത്തിന്റെ അലർച്ചയേക്കാൾ ഭയങ്കരനാദത്തോടെ നീരദങ്ങൾ നഭസ്സിൽ പററിപ്പിടിച്ചു് പെരുമാരി പൊഴിച്ചു് കുളം–തടാകം–മാത്രമല്ല, ഭൂമിയുംകൂടി ആകെ വെള്ളത്തിലാഴ്ത്തിക്കഴിഞ്ഞു. തോരാത്ത പെരുമഴ, ചീററിയടിക്കുന്ന ഉഗ്രവായു, അതിർകവിഞ്ഞ ജലത്താൽ ഇരുതീരങ്ങളും ഇടിച്ചുകൊണ്ടു് ഒഴുകുന്ന നദികൾ! സുരേന്ദ്രൻ കൊടുത്ത ജലപൂർണ്ണങ്ങളായ കാർമേഘക്കുടങ്ങളെ വായു വഹിച്ചുവന്നു്, നരനാഥനെ ഉത്തമാചാര്യന്മാർ എന്നപോലെ, അഭിഷേകം ചെയ്യുമ്പോൾ, പർവ്വതരാജാക്കന്മാർ നൈസർഗ്ഗികശോഭയോടെ തെളിയുന്നതു് നോക്കു.

നക്ഷത്രാലംകൃതമായ ആകാശം കാറുകൊണ്ടു് മുഴുവൻ മറഞ്ഞു. ആദിത്യദേവൻ അടച്ചിരിക്കുകയല്ലാതെ പുറത്തേക്ക് വരുന്നതേയില്ല. പുതുമഴവെള്ളം പാരിടം മുഴുവൻ പരന്നൊഴുകിത്തുടങ്ങി. ദിക്കെല്ലാം ഇരുട്ടുകൊണ്ടു് മൂടലായി. ഉയർന്നുനില്ക്കുന്ന അദ്രിശിഖരങ്ങൾ, വർഷപാതത്താൽ അഴുക്കെല്ലാം പോയി. മുത്തുമണിമാല തൂക്കിയിട്ടതുപോലെ, കുത്തനെയൊലിക്കുന്ന ചോലകൾ പൂർവ്വാധികം ശോഭിക്കുന്നു. പാറപ്പുറങ്ങളിൽ തട്ടി, പളുങ്കിൻമണികൾ ഉതിർത്തുകൊണ്ടുവരുന്ന നീർച്ചാലുകൾ, മയിലുകളുടെ മനോഹരാരവത്താൽ മുഖരിതമായ ഗുഹകൾ, എന്നിവ ഈ ശൈലരാജനിൽ എവിടെ നോക്കിയാലും കാണാം. അദ്രീന്ദ്രം

ഗത്തിൽനിന്നു് കുതിച്ചുചാടുന്ന ജലപ്രവാഹം മുത്തുരത്നമാലനിരകൾപോലെ വൻഗുഹകളിൽ പതിക്കുന്നതുകാണുവാൻ എത്രമാത്രം ഭംഗിയുണ്ടു്. സുരതരുണി മാരുടെ വിഹാരസന്ദർഭത്തിൽ ചരടററു് ഊൎന്നുവീഴുന്ന മുത്തുമണികൾ ചിന്നിച്ചി തറുന്നതുപോലെയാണു് പുതുവർഷബിന്ദുക്കൾ പതിക്കുന്നതു്.

ലക്ഷ്മണാ, കൂടണയുന്ന പക്ഷികൾ, കൂമ്പിത്തുടങ്ങുന്ന താമരപ്പൂക്കൾ, വിക സിക്കുന്ന പിച്ചക പുഷ്പങ്ങൾ, എന്നിവകൊണ്ടുമാത്രമേ ഈ ദിവസങ്ങളിൽ സൂര്യാ സ്തമനത്തെ അറിയുവാൻ സാധിക്കൂ. നൃപാലകന്മാരുടെ പടകൾ പിന്തിരിച്ചു കഴിഞ്ഞു. യാത്രകൾനിന്നു. വൈരവും വഴിയും വെള്ളംകൊണ്ടു് നികന്നപോ ലെയായി. സാമവേദമഭ്യസിക്കുന്ന ബ്രാഹ്മണക്കു്, വേദാദ്ധ്യയനാരംഭത്തിനുള്ള ചിങ്ങമാസം ഇതാ അടുത്തു.

അയോദ്ധ്യാധിപനായ ഭരതൻ, രാജകൃത്യങ്ങളെല്ലാം ഒതുക്കി, ധനം ഒരുക്കൂ ട്ടിവെച്ചതുകൊണ്ടു് വർഷമാസമായ കൎക്കടകം നന്നായി ആഘോഷിക്കും. കുമാ രാ, നാം പോരുമ്പോൾ അയോദ്ധ്യാനഗരിയിലുണ്ടായ ജനാരവംപോലെ, സരയൂ നദി വെള്ളംനിറഞ്ഞു് ശബ്ദായമാനമായി പ്രവഹിക്കുന്നുണ്ടാകും.

സുഗ്രീവൻ, ശത്രുനാശത്താൽ സന്തുഷ്ടനായി, ഈ വാനരമഹാരാജ്യചക്ര വൎത്തിയായിത്തീൎന്നു. മഴക്കാലത്തിൽ ധൎമ്മപത്നിയൊന്നിച്ചു് സസുഖം വാഴുന്നു ണ്ടാകും. ലക്ഷ്മണാ, രാജ്യം പോയി, പത്നി അപഹൃതയായി, കുതിൎന്നു നില്ക്കുന്ന പുഴവക്കുപോലെ വീഴത്തക്കമട്ടിലാണു് എൻെറ സ്ഥിതി. ദുഃഖമാകട്ടെ വിസ്തൃ തമായി വരുന്നു. അതിദുൎഗ്ഗമമായ മഴക്കാലം എത്തി. അമേയശക്തനായ രാക്ഷ സേശ്വരൻ രാവണനാണു് ശത്രു. അററം കാണാത്ത അഴലാഴി!

വിനീതനായി, എൻെറ നിൎദ്ദേശത്തെ കാത്തുനിന്ന സുഗ്രീവനോടു്, അതി വിഷമമായ യാത്രയെ ഓൎത്തിട്ടാണു് ഒന്നും പറയാതിരുന്നതു്. അനേകകാല മായി പത്നി പിരിഞ്ഞു് അത്യഴലാണ്ടിരുന്ന സുഗ്രീവനോടു്, പ്രാധാന്യമേറിയ താണെങ്കിലും എൻെറ കാര്യം പറയാൻ തോന്നാത്തതു് അതുകൊണ്ടുമാത്രം. അല്പ കാലം ആശ്വാസത്തോടെ ആനന്ദമനുഭവിച്ചശേഷം, ആവശ്യമുള്ളതു ചെയ്യാൻ വാനരേശ്വരനു് അറിയാം, സംശയമില്ല.

ശുഭഗുണോപേതനായ അനുജാ, നദികളും കപീന്ദ്രനും തെളിയുന്ന കാലം മനോക്കി ഞാൻ ഇരിക്കും. ആ വീരവീരൻ ഉപകാരത്തിന്നു് പ്രത്യുപകാരം ചെ യ്യാതിരിക്കയില്ല. സാത്ത്വികന്മാർ മററുള്ളവരുടെ ഹൃദയം വേദനിപ്പിക്കുക യില്ല.”

ഇങ്ങിനെ പ്രകൃതിയുടെ രാമണീയകത്തെപ്പററി പറയുന്ന അഗ്രജസമീപത്തിൽ കൈകൂപ്പിനില്ക്കുന്ന സൌമിത്രി, "നന്നു്, നന്നു്." എന്നു് മനസ്സിൽ വിചാരിച്ചു. ഇങ്ങിനെ സവിനയം പറഞ്ഞു:—

"മഹാപ്രഭോ, അവിടുന്നു് അരുളിച്ചെയ്യുന്നതുപോലെ എല്ലാം നടക്കും. മഴക്കാലം കഴിഞ്ഞു് ശരൽക്കാലം വരുന്നതുവരെ അസുരഹന്താവായ അവിടുന്നു് കോപത്തെ അടക്കി ഇവിടെ വാഴണം.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം, ഇരുപത്തെട്ടാം സർഗ്ഗംഅവസാനിച്ചു.

---

## ഇരുപത്തൊമ്പതാം സർഗ്ഗം. (സുഗ്രീവോദ്ബോധനം)

കാർമേഘമാലകൾ വിട്ടൊഴിഞ്ഞ അന്തരീക്ഷം നിർമ്മലമായി. ഇടിയും മിന്നലുമൊഴിഞ്ഞു. മാനസസരോവരത്തിൽനിന്നു്വരുന്ന അരയന്നങ്ങളുടെ മധുരനാദങ്ങളാൽ അംബരം മുഖരിതമായി, പൂനിലാവാകുന്ന കുറിക്കൂട്ടു് പൂശി, ദിക്കുകളെല്ലാം തെളിഞ്ഞു.

സമ്പൽസമൃദ്ധികൊണ്ടു് സർവ്വസുഖങ്ങളും യഥേഷ്ടം അനുഭവിച്ചുകൊണ്ടിരിക്കുന്ന സുഗ്രീവന്റെ ഹൃദയം, ധർമ്മാർത്ഥങ്ങളിൽനിന്നു് പിന്തിരിഞ്ഞു്, അധാർമ്മികകൃത്യങ്ങളിലേക്കു് അല്പാല്പമായി ചെന്നുപററുവാൻ തുടങ്ങി.

താൻ ആഗ്രഹിച്ചിരുന്ന കാര്യങ്ങളൊക്കെ സാധിച്ചു. കൃതാർത്ഥനായി. ഇച്ഛിക്കുന്ന പത്നിയും, തരുണീലലാമമായ താരയും അധീനത്തിലായി. ക്രമത്തിൽ സ്ത്രീസക്തനായിത്തീൎന്നു. നന്ദനാരാമത്തിൽ, ദേവനായകൻ സുരനാരികളൊത്തു് വിഹരിക്കുന്നതുപോലെ, രാവും പകലും ക്രീഡിച്ചു് സസന്തോഷം വസിക്കുമ്പോൾ ദിവസങ്ങൾ പോകുന്നതേ അറിയുന്നില്ല.

രാജ്യകാര്യങ്ങളെല്ലാം അമാത്യവര്യന്മാരെ ഏല്പിച്ചു. അവരെക്കൂടി കാണുവാൻ സമയമില്ലാതെ അന്തഃപുരത്തിലാണു് അധിവാസം. കപീശ്വരന്റെ ഇത്തരത്തിലുള്ള പരിവർത്തനം കണ്ടപ്പോൾ, കാലോചിതമായി ചെയ്യേണ്ടതറിയുന്നവനും, നിശ്ചിതാർത്ഥനും, അർത്ഥതത്വജ്ഞനുമായ ശ്രീഹനുമാൻ, യുക്തിയുക്തമായ മനോജ്ഞമധുരവാക്കുകളാൽ പ്രസാദിപ്പിച്ചു്, സാമധർമ്മാർത്ഥനയങ്ങളാൽ പത്ഥ്യ

മായതും സ്നേഹപ്രീതിവിശ്വാസങ്ങളാൽ ആത്മവിശ്വാസമാർന്നതുമായ വർത്തമാനം രഹസ്യമായിത്തന്നെ സുഗ്രീവനോട് പറഞ്ഞു:—

"പ്രഭോ, അവിടുന്ന് രാജ്യവും യശസ്സും സമ്പാദിച്ചു. വംശത്തിന്റെ ഐശ്വര്യത്തെ–ലക്ഷ്മിയെ–വളർത്തി. ഇനി ഒന്ന് ബാക്കിയുണ്ട്. മിത്രസംതൃപ്തി. അതാണിനി വേണ്ടത്. കാലോചിതമായി മിത്രങ്ങളിൽ പെരുമാറണം, അങ്ങിനെയുള്ളവന്ന്, രാജ്യവും കീർത്തിയും പ്രതാപവും വർദ്ധിക്കും. ഏതൊരാൾക്കാണോ സന്മിത്രങ്ങളുള്ളത്, അയാൾക്ക് ഭണ്ഡാരവും വലിയ സൈന്യങ്ങളും ഉണ്ടാകും; അവൻ രാജ്യാധിപനാകും.

വാനരേശ്വരാ, കെട്ടവഴിയിൽനിന്ന് നല്ല മാർഗ്ഗത്തിലേക്ക് തിരിഞ്ഞ് ഇവിടുന്ന് ഏററുപറഞ്ഞകാര്യങ്ങൾ യഥാവിധി അനുഷ്ഠിക്കുവാൻ ശ്രമിക്കണം. സ്വന്തം സുഖങ്ങളെപ്പോലും ത്യജിച്ച് മിത്രകാര്യത്തിന്ന് ഉത്സാഹത്തോടെ ശ്രമിക്കുന്നവന്ന് ഒരുതരത്തിലുള്ള ആപത്തും വരുന്നതല്ല. സുഹൃത്തിനുവേണ്ട കൃത്യങ്ങൾ കാലം കഴിഞ്ഞ്–അവ എത്രമാത്രം മഹാകാര്യങ്ങളായാലും–ചെയ്യുന്നവൻ, മിത്രസ്നേഹത്തിന്ന് അർഹനല്ല.

ശത്രുഞ്ജയനായ പ്രഭോ, സുഹൃദ്കാര്യമായി നാം ചെയ്യേണ്ടത് ഇതാണ്; ശ്രീരാമസ്വാമിക്കുവേണ്ടി സീതാദേവിയെ അന്വേഷിച്ച് കണ്ടുപിടിക്കൽ. പ്രഭോ, അതിന്റെ കാലംതന്നെ അതിക്രമിച്ചമട്ടിലായിക്കഴിഞ്ഞു. അമേയവിജ്ഞനായ ആ മഹാപ്രഭു ഇവിടുത്തെ ഭാഗത്ത് നില്ക്കുകകൊണ്ടുമാത്രം, കാലം കഴിഞ്ഞിട്ടും വെമ്പലുണ്ടെങ്കിൽകൂടി അതറിയിക്കാതെ വസിക്കുന്നത്. വാനരവംശത്തിന്ന് നിസ്തുല്യമായ മാഹാത്മ്യമാണിന്ന് സിദ്ധിച്ചിട്ടുള്ളത്. കാരണം മറെറാന്നല്ല, അചിന്ത്യപ്രഭാവമുള്ള ദാശരഥിയുടെ ബന്ധുത്വം. ഇവിടുത്തേക്കും അനേകം സദ്ഗുണങ്ങളുണ്ട്.

രഘുവംശനായകൻ, ഇവിടുത്തേക്ക് വേണ്ടതെല്ലാം ആദ്യമായിച്ചെയ്തുകഴിഞ്ഞു. ഇനി അങ്ങോട്ട് നാം ചെയ്യേണ്ടതാണ്. സഹായത്തെ ഓർമ്മപ്പെടുത്തുകയോ ആവശ്യപ്പെടുകയോ ചെയ്യാത്തതുകൊണ്ട് കാലാതിക്രമം ഇപ്പോൾ വന്നിട്ടില്ല. പ്രഭോ, കപീന്ദ്രന്മാർക്ക് ഉടനെ കല്പനകൊടുക്കുക.

ശ്രീരാമസ്വാമി ആവശ്യപ്പെട്ടതിന്നുശേഷം ചെയ്യുന്നത് കാലം കഴിഞ്ഞിട്ടുള്ളതാകും. ഉപകാരങ്ങൾ യാതൊന്നും ചെയ്യാത്തവനുപോലും മഹാകാര്യങ്ങൾ

സാധിപ്പിക്കുക ഇവിടത്തെ പതിവല്ലേ? പിന്നെ, ഇങ്ങോട്ടു സഹായം ചെയ്തവന്റെ കാര്യം പറയേണ്ടതുണ്ടോ? ശക്തനും പരാക്രമിയുമായ വാനരാധിപനാണ് അവിടന്ന്. സ്വത്തും നാടും ശ്രീരാമദേവപ്രീതിക്കായി വിനിയോഗിക്കാത്തതെന്താണ്? ആജ്ഞകൾ കൊടുക്കാത്തതെന്താണ്?

പ്രഭോ, ഒരൊററ ജീവിയുടേയും സഹായമില്ലാതെ ഒററയ്ക്ക്, സുരാസുരേന്ദ്രന്മാരേയും നാഗേന്ദ്രന്മാരേയും ക്രൂരമ്പുകൾകൊണ്ട് കീഴടക്കുവാൻ രഘുവരന്ന് സാധിക്കുമെന്ന് ഓക്കണം. എന്നാൽ അവിടത്തെ സത്യത്തെ ഓർത്ത് ഒതുങ്ങിയിരിക്കുകയാണ്. മരണത്തെക്കൂടി ഗണിക്കാതെ ദേവൻ ഇവിടത്തെ ആശകളേകി. ആ മഹാപ്രഭുവിന്നുവേണ്ടി സ്വർഗ്ഗത്തിലും ഭൂമിയിലും നാം സീതാദേവിയെ അന്വേഷിക്കണം. കപീശ്വരാ, ശ്രീരാമചന്ദ്രസ്വാമികൾ, ദേവഗന്ധർവ്വയക്ഷസുരാദികളേ മരുത്തുക്കളേ ഭയമേകില്ല. പിന്നെയാണോ രാക്ഷസന്മാർ! പതിന്നാലുലോകങ്ങളിലുള്ള ശക്തിയെല്ലാം ദേവന്റെ കീഴിലാണ്. ആ ശ്രീരാമചന്ദ്രനാണ് ആദ്യം അവിടത്തേക്ക് ആനന്ദമേകിയത്. ആരുടേയും സഹായമാവശ്യമില്ലാത്ത ആ മഹാപ്രഭുവിന്ന്, ഏതെങ്കിലും വിധത്തിൽ പ്രിയം ചെയ്യാൻ സർവ്വാത്മനാ നാം ശ്രമിക്കണം.

കപീശ്വരാ, ഇവിടത്തെ കല്പനപ്രകാരം, ജാനകീദേവിയെ അന്വേഷിക്കാനിറങ്ങുന്ന ഞങ്ങളെ, പാതാളത്തിലോ ഭൂമിയിലോ, വെള്ളത്തിലോ, ആകാശത്തിലോ, സ്വർഗ്ഗത്തിൽപോലുമോ ഒരാളും തടുക്കില്ല. അഥവാ എന്തെങ്കിലും മാർഗ്ഗതടസ്സം വന്നാൽ അതിനെ തകർക്കുവാൻ, ശ്രീരാമദേവകാര്യാർത്ഥം പോകുന്ന ജീവിയേതിന്നും സാധിക്കുകയും ചെയ്യും. അതുകൊണ്ട്, ആർ എങ്ങോട്ട് എങ്ങിനെയെല്ലാം പോകണമെന്ന് ആജ്ഞാപിക്കുക! അജയ്യന്മാരായ വാനരശ്രേഷ്ഠന്മാർതന്നെ കോടിക്കണക്കിൽ ഇവിടത്തെ കീഴിലുണ്ടല്ലോ.''

സ്വതവേ സുഗ്രീവൻ സാത്വികനായതുകൊണ്ട് ഈ വാക്കുകൾ ഉണർത്തി. സദ്ഗുണങ്ങൾ ഉയർന്നു. ചെയ്യേണ്ടതു് ഓർമ്മവന്നു. സർവ്വദാ ഉത്സാഹിയും ആപ്തനുമായ നീലനെ അടുത്തേക്ക് വിളിച്ച്:—

''അമാത്യശ്രേഷ്ഠനായ നീലാ, എല്ലാസ്ഥലത്തുമുള്ള കപിസൈന്യങ്ങളും സേനാനായകന്മാരും അതിവേഗത്തിൽ കിഷ്ക്കിന്ധയിലെത്തണം. സന്ദേശവാഹകന്മാർക്ക് ഉടനെ ആജ്ഞകൊടുക്കുക. രാജ്യാതിർത്തികളെ കാത്തുനില്ക്കുന്നവരും, ഏററവും വേഗതയുള്ളവരുമായ കപികൾ, എന്റെ കല്പനയനുസരിച്ച്

സൈന്യങ്ങളെ ശീഘ്രം കൊണ്ടുവരട്ടെ. മാത്രമല്ല, പെട്ടെന്ന് എന്തെങ്കിലും വേണമെന്ന് തോന്നിയാൽ, താങ്കൾ അതു് ചെയ്യണം. എന്റെ അനുവാദത്തിനുപോലും കാക്കേണ്ട. പതിനഞ്ചുദിവസത്തിനുള്ളിൽ, എന്റെ ആജ്ഞയനുസരിച്ച് ഇവിടെ എത്താത്തവരെ നിസ്സംശയം നിഗ്രഹിക്കാം. അതിന്ന് മററാരാലോചന ആവശ്യമില്ല. വയോവൃദ്ധന്മാരായ വാനരവര്യന്മാരുടെ സമീപത്തിലേക്ക്, അംഗദനൊന്നിച്ച് താങ്കൾ നേരിട്ടുപോകയും വേണം.''

വീരനായ സുഗ്രീവൻ ഉഗ്രമായ കല്പന അമാത്യവരന്ന് കൊടുത്തശേഷം അന്തഃപുരത്തിലേക്കുതന്നെപോയി.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്ക്കിന്ധാകാണ്ഡം ഇരുപത്തിയൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പതാം സർഗ്ഗം. (ശരദ്വർണ്ണനം)

കപീശ്വരൻ കിഷ്ക്കിന്ധാന്തഃപുരത്തിൽ സരസം വസിച്ചു. മഴക്കാലമത്രയും കാമശോകപീഡിതനായിത്തന്നെ ശ്രീരാമചന്ദ്രൻ രാത്രികൾ കഴിച്ചുകൂട്ടി.

വാനിടം കാറൊഴിഞ്ഞു് പരിനിർമ്മലമായി. വെളുത്ത ആകാശം; തെളിഞ്ഞ പൂർണ്ണചന്ദ്രൻ; പൂനിലാവുപൂശിയ ശരൽക്കാലരാത്രി; സുഗ്രീവന്റെ കാമചാരിത്വം; സീതാവിയോഗം; ദിവസങ്ങൾ ഓരോന്നായിക്കഴിഞ്ഞു് കാലാതിക്രമം; എല്ലാം ദാശരഥിയുടെ ഹൃദയത്തെ മോഹിപ്പിച്ചു. അതിദീനനായെങ്കിലും അല്പസമയംകൊണ്ടു് പൂർവ്വസ്ഥിതിയിലെത്തി. സ്വഹൃദയത്തിൽ സുപ്രതിഷ്ഠിതയാണെങ്കിലും ദേവൻ അരക്ഷണമെങ്കിലും സീതയെ ഓക്കാതിരുന്നില്ല. ഉത്തമധാതുക്കളോടുകൂടിയ ഗിരിശൃംഗത്തിലാണിരിക്കുന്നതെങ്കിലും, ശരൽക്കാലനഭസ്സിന്റെ ശോഭകണ്ടു്, ഹൃദയത്താൽ ജനകാത്മജയെ സമീപിച്ചു. കാറും മിന്നലുമില്ലാതെ അരയന്നനാദങ്ങളാൽ ശബ്ദായമാനമായ തെളിഞ്ഞ ഗഗനം ദേവനെ വിഹ്വലനാക്കിയതുപോലെ ദീനവാക്കുകളാൽ വിലപിച്ചു:—

''മനോമോഹനശബ്ദമുള്ള ഏതൊരുവൾ, പണ്ടു് രാജഹംസങ്ങളുടെ കളശിഞ്ജിതനാദത്താൽ ആശ്രമത്തിൽ ആനന്ദിച്ചുവോ, ആ സ്ത്രീരത്നമിന്നു് എങ്ങിനെ സന്തുഷ്ടയായിത്തീരും? കറകളഞ്ഞ കനകംപോലെ വികസിച്ച കസ്യ

മങ്ങൾ നിറഞ്ഞുനില്ക്കുന്ന വേങ്ങകൾ കാണുമ്പോൾ, എന്നെക്കൂടാതെ സീതയ്ക്കു് സന്തുഷ്ടി എങ്ങിനെയുണ്ടാകും? സുന്ദരീതിലകമായ മൈഥിലി, കളഹംസസ്വരത്താൽ ഉണർന്നുപോന്നു. ഇന്നു് അവൾ എങ്ങിനെയാണു് പ്രഭാതത്തിൽ എഴുന്നേല്ക്കുക? ഇണചേർന്നു് സന്തുഷ്ടരായ കോകപ്പക്ഷികളുടെ മുരളനാദം കേൾക്കുമ്പോൾ, ആ ആയതലോചന എത്രമാത്രം വിഷമിക്കും? നദിയുടെ–കുളത്തിന്റെ–പൊയ്കയുടെ–തീരങ്ങളിൽ, മഹാരണ്യങ്ങളുടെ മദ്ധ്യത്തിൽ, ഒററക്കു് ഞാനിങ്ങനെ നടക്കുമ്പോൾ അല്പവും സുഖം തോന്നുന്നില്ല. എന്നെപ്പിരിഞ്ഞു് വസിക്കുന്ന ആ പൂവലാളെ മഹാക്രൂരനായ മന്മഥൻ ശരൽക്കാലഗുണംകൊണ്ടു് അത്യധികം വ്യസനിപ്പിക്കുമോ?''

മഴവെള്ളം കൊതിച്ചു് കരയുന്ന വേഴാമ്പൽപോലെ അഗ്രജൻ വിലപിക്കുന്നതു്, കായ്കനികൾകൊണ്ടുവരുവാൻ അദ്രിതടത്തിലേക്കു് പോയിവന്ന ലക്ഷ്മീവാനായ ലക്ഷ്മണൻ കണ്ടു. ഒററയ്ക്കിരുന്നു് തീവ്രചിന്തകൾക്കധീനനായി, വിവേകംവിട്ട അഗ്രജനോടു് സൌമിത്രി തുല്യദുഃഖത്തോടെ ഓർമ്മപ്പെടുത്തി:—

''പ്രഭോ, അവിടുന്നു് കാമന്നടിപ്പെടുകയോ? സ്വന്തം പൌരുഷത്തെ അടിയറവെക്കുകയോ? വ്യസനം ഏകാഗ്രസമാധിയെ ജയിക്കുകയോ? യോഗശക്തികൊണ്ടു് എന്തൊന്നാണു് ഒതുങ്ങാത്തതു്? മനസ്സിന്റെ മങ്ങൽമാററി, സമാധിയോഗത്തിൽ സുസ്ഥിരമായിനിർത്തി, കർമ്മംചെയ്യാനൊരുങ്ങണേ. ഉദ്ദേശഫലപ്രാപ്തിക്കു്, പൌരുഷപൂർണ്ണമായി യത്നംചെയ്യുക. ലോകത്തിൽ ഏതൊരാൾക്കും ഒരിക്കലും സിദ്ധിക്കാത്ത ദേവിയാണു് ജ്യേഷ്ഠത്തി. അവിടുത്തെക്കൊണ്ടുമാത്രമാണു് ദേവി സനാഥയായതും. ആളിക്കത്തുന്ന തീജ്വാലയോടടുക്കുന്ന ഏതെങ്കിലും, കരിയാതെ–ചാമ്പലാകാതെ–ഇരിക്കുമോ?''

അധൃഷ്യനും, നൈസർഗ്ഗികലക്ഷണാന്വിതനും വാക്പടുവുമായ ലക്ഷ്മണനോടു് ദേവൻ അരുളിച്ചെയ്തു:—

''ഹിതവും പ്രിയവുമായ നിന്റെ വാക്കുകൾ നീതിയുക്തമാണു്. സാമധർമ്മാർത്ഥം നിറഞ്ഞവയുമാണു്. എന്നാൽ, കാര്യപ്രാപ്തിയ്ക്കു് ഉത്സാഹിക്കുകയും കൂടിവേണം. മാത്രമല്ല, ദുസ്സാധമായ കാര്യംചെയ്യുമ്പോൾ, കുമാരാ, നല്ലപോലെ ചിന്തിക്കയും വേണം.''

അംബുജനേത്രയായ വൈദേഹിയെ ഓർത്തപ്പോൾ ദേവന്റെ മുഖംവരണ്ടു:—

"ലക്ഷ്മണാ, ഭൂമിയെ മുഴുവൻ, ഇന്ദ്രൻ മഴകൊണ്ടു് നല്ലപോലെ നീരാടിച്ചു. തികച്ചും സസ്യപുഷ്ടിയുള്ളതാക്കി. വിരമിച്ചു. ഗിരീന്ദ്രശൃംഗങ്ങളിലെ മാമരങ്ങൾക്കുമുകളിൽ സ്നിഗ്ദ്ധമായി നിന്നിരുന്ന മേഘജാലങ്ങൾ ജലധാരചെയ്തടങ്ങി. നീലത്താമരപ്പൂശോഭ പത്തുദിക്കിനും നല്കിയിരുന്ന കാർനിറ മദംവിട്ട ആനകൾ പോലെ അടങ്ങിക്കഴിഞ്ഞു. വെള്ളത്തുള്ളികൾ വഹിച്ചു് വലുതായി, കുടകപ്പാല കടമ്പു് എന്നീ കുസുമപരിമളങ്ങൾപൂശി ശക്തിയായടിച്ചിരുന്ന കാററു്, മന്ദമാരുതനായിമാറി. സൌമ്യനായ സൌമിത്രീ, മേഘങ്ങൾ–ആനകൾ–മയിലുകൾ–നദീപ്രവാഹങ്ങൾ–എന്നിവയുടെ ശബ്ദങ്ങൾ നിലച്ചു. പേമാരികൊണ്ടു് അഴുക്കെല്ലാംപോയി വിചിത്രവർണ്ണാനചിതങ്ങളായ പർവ്വതസാനുക്കൾ പകിട്ടോടെ പ്രശോഭിക്കുന്നതുനോക്കു. ശരൽക്കാലനദികൾ പതുക്കെപ്പതുക്കെ മണൽപ്പുറം കാണിക്കുന്നതു്, നവസംഗമലജ്ജയാന്ന മുഗ്ദ്ധാംഗനകളുടെ ജഘനംപോലെ ശോഭിക്കുന്നു. ശരൽക്കാലം സ്വശ്രീയെ ഏഴിലം പാലകളുടെ കൊമ്പുകളിലും–സൂര്യൻ–നക്ഷത്രം–ചന്ദ്രൻ–ഇവരിലും പകുത്തുകൊടുത്തിട്ടാണു് എത്തിയിരിക്കുന്നതു്. ചിലേടങ്ങളിൽ വിചിത്രശോഭയാന്ന ശരൽക്കാലഗുണശോഭ; ആദിത്യരശ്മികൾകൊണ്ടു് വികസിച്ച താമരപ്പൊയ്കയൊത്തു് അത്യധികം വിളങ്ങുന്നു.

ലക്ഷ്മണാ, ഏഴിലംപാലപ്പൂക്കളുടെ പുതുമണമേന്തിയ മന്ദപവനൻ–മുരണ്ടുകൊണ്ടു് അനുഗമിക്കുന്ന വണ്ടിൻചാത്തുകളാൽ പരിസേവ്യനായി അവിശ്രമമുള്ള വീശലാൽ മാതംഗങ്ങൾക്കു് മദം വദ്ധിപ്പിക്കുകയാണു്. സരസ്സുകളിൽ വികസിച്ചുനില്ക്കുന്ന താമരപ്പൂംപരാഗങ്ങളെ വാരിപ്പൂശി, ചിറകുകൾവിടത്തി, അരയന്നങ്ങൾ നദീമണൽത്തിട്ടുകളിൽ ചക്രവാകങ്ങളോടുകൂടി സ്വച്ഛന്ദം വിഹരിക്കുന്നതു് കാണു. പ്രകൃതിയുടെ അകൃത്രിമമായശോഭ, മദമേന്തിയ ഗജങ്ങളിലും, പുളയ്ക്കുന്ന ഗോക്കളിലും, നിമ്മലജലവാഹിനികളായ നദികളിലും വേർതിരിഞ്ഞുനില്ക്കുകയാണെന്നു്തോന്നും. അമോഘമായ ഈ ആകാശത്തെളിമകണ്ടു്, ആനന്ദം അസ്തമിച്ച മയൂരങ്ങൾ വിവർണ്ണരായി, പ്രിയതമകളെപ്പിരിഞ്ഞു് ഒററയ്ക്കു് ചിന്താലുക്കളായി നില്ക്കുന്നതു്, ലക്ഷ്മണാ, കാണു. മനോജ്ഞസുഗന്ധപുഷ്പങ്ങളിടതിങ്ങി വികസിച്ചതിനാൽ സ്വയംചാഞ്ഞ കൊമ്പുകളുടെ അഗ്രത്തിൽ പൊന്നണിഞ്ഞപോലെ നില്ക്കുന്ന സുഗന്ധിയായ വേങ്ങകളാൽ വനാന്തർഭാഗങ്ങൾ എത്രമാത്രമാണു് മിന്നിത്തിളങ്ങുന്നതു്? പത്നികളോടുകൂടി യഥേച്ഛം പൊയ്കകളിൽ മദിച്ചുക്രീഡിച്ചിരുന്ന ഗജങ്ങൾ, ഇന്നു് മന്ദമായി സഞ്ചരിക്കുന്നതു് നോക്കു. കാർമുകിൽമാലയൊഴിഞ്ഞ വാനിടം വാളിന്റെ വർണ്ണമാന്നു വിളങ്ങുന്നു. കരകവിഞ്ഞൊഴുകിയിരുന്ന നദികളുടെ ശക്തിചുരുങ്ങി. സൌഗന്ധികപ്പൂമണമിയന്ന മന്ദമാരുതൻ വീശിത്തുടങ്ങി. ഇരുട്ടുപോയി ദിക്കുകളെല്ലാം

തെളിഞ്ഞു. ചേറിലാണ്ടിരുന്ന ധരിത്രി സൂര്യാതപത്താൽ വീണ്ടും പൊടി പൊങ്ങത്തക്ക നിലയിലെത്തി. അന്യോന്യവൈരമിയന്ന രാജാക്കന്മാർക്കു്, അരിശത്തോടെ യുദ്ധസന്നാഹങ്ങൾ ഒരുക്കിത്തുടങ്ങാം.

കുമാരാ, ശരൽക്കാലഗുണത്താൽ പുഷ്ടിയാർന്ന ശരീരത്തോടെ, ഇമ്പത്തോടെ പൊടിയാർന്ന കാളകൾ, മദിച്ചു് പശുസമൂഹത്തിൽ അടരാടുവാൻ തയ്യാറായി മുക്കറയിടുന്നതു് നോക്കു. പിടിയാനക്കൂട്ടങ്ങൾ അതിസ്നേഹത്തോടെ_മദത്തോടു കൂടി_കൊമ്പനെ പിൻതുടർന്നുപോകുന്നു. മയിലുകളാകട്ടെ, പീലിയാകുന്ന ആഭരണങ്ങളുപേക്ഷിച്ചു് നദീതീരത്തിലെത്തുമ്പോൾ, അരയന്നപ്പക്ഷികളുടെ നിന്ദകേട്ടു് അവശങ്ങളായപോലെ നടക്കുന്നു. പൊയ്കയിലിറങ്ങിയ ഗജേന്ദ്രന്മാരുടെ ശബ്ദങ്ങൾ നീർക്കോഴികളേയും ചക്രവാകങ്ങളേയും ഞെട്ടിക്കുന്നു. വിടർന്നുനില്ക്കുന്ന പങ്കജങ്ങളോടുകൂടിയ സരസ്സുകളെ കലക്കിയ അവൻ തുമ്പി കൈകൊണ്ടു് വെള്ളമെടുത്തു് കുടിക്കുകയും അഭിഷേകം കഴിക്കുകയുംചെയ്യുന്നു. ചളിയില്ലാതെ വെൺതൂമണൽത്തിട്ടോടുകൂടിയ നദികളിലെ പരിശുദ്ധജലത്തിൽ ഗോസമൂഹം നിറഞ്ഞിരിക്കുന്നതു് നോക്കു. ചക്രവാകപ്പക്ഷികളുടെ മനോഹര നാദമുയരുന്നതിനിടയിൽ രാജഹംസങ്ങൾ സസന്തോഷം പറന്നണയുന്നതു് എത്ര രസകരമായിരിക്കുന്നു.

മഴക്കാറിനു് _പുഴകൾക്കു് _ചോലകൾക്കു് _കാററിന്നു്_മയിലുകൾക്കു്_ തവളക്കൂട്ടത്തിന്നു്_എല്ലാം സന്തോഷനിസ്വനം പെട്ടെന്നു് നിലച്ചുകഴിഞ്ഞു. വിചിത്രവർണ്ണപ്പത്തികളോടുകൂടിയ ഉഗ്രസർപ്പങ്ങൾ, പുതുമേഘങ്ങളുയർന്നപ്പോൾ മടകളിൽപ്പോയൊളിച്ചു. നീണ്ടകാലത്തെ നിരാഹാരോപവാസത്തിനുശേഷം മെലിഞ്ഞു് അവശരായ അവ വിശന്നുഴന്നു് ഇതാ പുറത്തേക്കു് വരുന്നു. അനുരാഗിണിയായ സന്ധ്യാദേവി ചന്ദ്രകിരണസ്പർശനത്താൽ സന്തുഷ്ടയായി നക്ഷത്രങ്ങളാകുന്ന കണ്ണുകൾ മിഴിച്ചു്, ആകാശദേശത്തെ സ്വയമായി ഉപേക്ഷിക്കുകയാണു്. സൌമ്യസുന്ദരമായ പൂർണ്ണേന്ദുമുഖം, നക്ഷത്രങ്ങളാകുന്ന ചാരുലോചനങ്ങൾ തൂന്നിലാവാലാകുന്ന വെൺപട്ടു്, ഇവയോടുകൂടി നിശാദേവി, അലങ്കരിച്ചു നില്ക്കുന്നൊരു തരുണീരത്നംപോലെ ശോഭിക്കുന്നു. വിളഞ്ഞുനില്ക്കുന്ന നെൽക്കതിരുകൾ കൊത്തിയെടുത്തു് ആനന്ദത്തോടെ സാരസപ്പക്ഷിസമൂഹം, കാററിലാടിക്കളിക്കുന്ന തൂമലർമാലപോലെ ആകാശത്തിൽ അതിവേഗം പറക്കുന്നതു് എത്രമാത്രം ഭംഗിയെഴുന്നതാണു്. വലിയപൊയ്കയിൽ വിടർന്നുനില്ക്കുന്ന ആമ്പൽപ്പൂമദ്ധ്യത്തിൽ രാജഹംസമൊന്നു് ഉറങ്ങുന്നതു് കണ്ടാൽ, തെളിഞ്ഞ ഗഗനത്തിൽ

നക്ഷത്രസമൂഹത്തിൽ വിളങ്ങുന്ന ചന്ദ്രനെപ്പോലെ തോന്നുകയില്ലേ? [നക്ഷത്രസമൂഹത്തിൽ വിളങ്ങുന്ന ചന്ദ്രനോടുകൂടിയ തെളിഞ്ഞ ഗഗനംപോലെ, വികസിച്ചുനില്ക്കുന്ന ആമ്പൽപ്പൂമദ്ധ്യത്തിൽ ഉറങ്ങിക്കിടക്കുന്ന രാജഹംസത്തോടുകൂടിയ ഈ വലിയപൊയ്കനോക്കു.]

കുമാരാ, അരയന്നസമൂഹമാകുന്ന അരഞ്ഞാൺ കിഴിഞ്ഞുലഞ്ഞു്, വിടന്ന താമരപ്പൂമാലയണിഞ്ഞു് ഈ പൊയ്കകൾ, ആഭരണങ്ങളെല്ലാമണിഞ്ഞ വേശ്യാസ്ത്രീകളെപ്പോലെ ശോഭിക്കുന്നതുനോക്കു. മുളകളിലെ തുമ്പിത്തുളകളിൽ നിന്നുയരുന്ന വേണുനാദം, പ്രഭാതത്തിലെ തൂര്യഘോഷംപോലെ അന്തരീക്ഷത്തിൽ പരക്കുന്നതോടൊപ്പം മദിച്ച കാളകളുടെ മുക്കറ അതിനെ ഘനംപിടിപ്പിക്കുന്നു. മന്ദമാരുതൻ തട്ടി പതുക്കെ ഉലയുന്ന വെൺപട്ടുകൾപോലെ, പുതിയ ആററുദർഭകൾ പൂപ്പുഞ്ചിരിപൊഴിച്ചു് നദീതീരങ്ങളിൽ നില്ക്കുന്നതുകാണു. മദിച്ചുതിമർക്കുന്ന വണ്ടുകൾ, താമര വേങ്ങ എന്നീ കുസുമപരാഗങ്ങൾതട്ടി മഞ്ഞനിറമാന്നു് ഇണകളോടുകൂടി കാററിന്റെ പിന്നാലെ പറക്കുന്നതു് എത്ര വിചിത്രമായിട്ടുണ്ടു്?

നിർമ്മലമായവെള്ളം, മന്ദഹാസം പൊഴിച്ചുനില്ക്കുന്ന വെള്ളാമ്പലുകൾ, ചക്രവാകപ്പക്ഷികളുടെ കളകളനാദം, വിളഞ്ഞുനില്ക്കുന്ന നെല്ലുകൾ, വെട്ടിത്തിളങ്ങുന്ന ചന്ദ്രൻ, മന്ദഗമനം ചെയ്യുന്ന പവനൻ ഇവയെല്ലാംതന്നെ, വർഷക്കാലം അവസാനിച്ചു എന്നു് മൌനമായിട്ടാണെങ്കിലും സുവ്യക്തം പറയുകയാണു്, ഭർത്തൃസമീപത്തിൽനിന്നു് പ്രഭാതത്തിൽ അലസഗമനകളായി വരുന്ന കാമിനീമണികൾപോലെ, മത്സ്യങ്ങളാകുന്ന അരഞ്ഞാണുകൾ വ്യക്തമാക്കിയ നദികൾ പ്രവഹിക്കുന്നതുനോക്കു. ഗോരോചനം, പത്തിക്കീററു് എന്നിവയുള്ളവദനം വെൺപട്ടിനാൽമൂടിയ നതാംഗിമാരെപ്പോലെ, ചായൽച്ചുണ്ടികളും കോകപ്പക്ഷികളും നിറഞ്ഞ നദീതീരങ്ങൾ കാശപ്പൂക്കൾകൊണ്ടു് ആവരണം ചെയ്തുനില്ക്കുന്നു. വേങ്ങ, കുറിഞ്ഞി തുടങ്ങിയ വൃക്ഷങ്ങൾപൂത്തു്, വണ്ടിണകളുടെ മുരൾച്ചയോടെ വിചിത്രമായി നില്ക്കുമ്പോൾ, കരിമ്പുവില്ലെടുത്തു് കുലച്ച കാമദേവൻ എല്ലാവർക്കും കഠിനദണ്ഡമേകി നടക്കുന്നതുപോലെ തോന്നുകയാണു്. പേമാരികൊണ്ടു് ജനഹൃദയങ്ങൾക്കു് ആശ്വാസമേകി, നദികളും തടാകങ്ങളും പരിപൂർണ്ണമാക്കി, ഭൂമിക്കാകെ സസ്യാഭിവൃദ്ധി വരുത്തിയ കാർമുകിൽമാലകൾ നഭസ്ഥലം വിട്ടു് മറഞ്ഞുകഴിഞ്ഞു.

ലക്ഷ്മണാ, കുരികിൽപ്പക്ഷികളുടേയും ചക്രവാകങ്ങളുടേയും നാദങ്ങളോടുകൂടിയ തടാകങ്ങൾ തെളിഞ്ഞ ജലംനിറഞ്ഞു് പ്രശോഭിക്കുന്നതു് നോക്കു. പച്ച

തസാനുക്കളിൽ, മന്താരം–അലറി–ഏഴിലമ്പാല–ഞാഴ–വേങ്ങ–എന്നിവപൂത്തു് വിചിത്രവണ്ണമാൻവിലസുന്നതു് കണ്ണിനേയും കരളിനേയും കവരുന്നില്ലേ? അരയന്നങ്ങൾ–നീർക്കോഴികൾ–ചക്രവാകങ്ങൾ–എന്നിവ നിറഞ്ഞ നദീമണൽ ത്തിട്ടകൾ കാണു. കുമാരാ, അന്യോന്യം വദ്ധിച്ച വൈരത്തോടെ വസിക്കുന്ന രാജാക്കന്മാർക്കു് വിജയം വരിക്കുവാൻ ഒരുങ്ങേണ്ടകാലമാണു് വന്നതു്. നമുക്കു് പുറപ്പെടുവാനുള്ള കാലവും ഇതുതന്നെ. എന്നാൽ, അനുജാ, സൂര്യാത്മജനായ സുഗ്രീവനെ കാണുന്നില്ലല്ലൊ. സീതാന്വേഷണത്തിനുള്ള ഒരുക്കങ്ങളും തുടങ്ങി യിട്ടില്ല. വർഷക്കാലം–നാലുമാസം–നാലുനൂററാണ്ടുകൾപോലെയാണു്, സീതാ സാമീപ്യമില്ലാത്ത ഞാൻ കഴിച്ചുകൂട്ടിയതു്. അത്രമാത്രം, എന്റെ ഹൃദയം വ്യസനാക്രാന്തമായിരുന്നു. മനോമോഹനമായൊരു ആരാമത്തിലേക്കെന്നപോലെ മൈഥിലി, ദണ്ഡകാരണ്യത്തിലേക്കു് ഭർത്താവിനെ അനുഗമിച്ചു. രാജ്യമില്ലാതെ കാട്ടിൽ വട്ടംതിരിയുന്ന എന്നെ പ്രിയതമയും വിട്ടുപിരിഞ്ഞു.

അഗതിയെപ്പോലെയുള്ള എന്നിൽ സുഗ്രീവനു് ദയയും ഇല്ലാത്തമട്ടിലാണ ല്ലോ കാണുന്നതു്. അനാഥൻ–നാടുപോയവൻ–രാവണനാൽ നിന്ദിതൻ–ദുഃഖി തൻ–അരമനയിൽനിന്നു് വിദൂരത്തിൽ വസിക്കുന്നവൻ–കാമി–തന്നെ ശരണം പ്രാപിച്ചവൻ–എന്നിത്യാദികാരണങ്ങൾകൊണ്ടാകാം, ദുരാത്മാവായ സുഗ്രീവക പീശ്വരനു് ഞാൻ നിസ്സാരനായതു്. സീതാന്വേഷണത്തിനു് സമയം പറ ഞ്ഞു് സത്യം ചെയ്തവനാണു് ദുരാശയനായ ആ വാനരൻ. കാര്യസാദ്ധ്യംകൊ ണ്ടു് കൃതാർത്ഥനായ അവൻ ശപഥത്തെപ്പററി ആലോചിക്കുന്നുപോലുമില്ല.

ഉണ്ണീ, നീ അതിവേഗത്തിൽ കിഷ്ക്കിന്ധയിലേക്കുപോകണം. ആ കപി കേസരിയെ–ഗ്രാമ്യങ്ങളായ ഭോഗങ്ങളിൽ ആസക്തനായി എല്ലാം മറന്നു് സദാ ക്രീഡിക്കുന്ന സുഗ്രീവനെ–എന്റെ വാക്കുകളായി ഇപ്രകാരം അറിയി ക്കണം:—

"ആദ്യത്തിൽ യാചിക്കുക; ഉപകാരസിദ്ധിക്കുവേണ്ടി സത്യം ചെയ്യുക; സ്വന്തം കാര്യങ്ങളെല്ലാം സാധിച്ചു് നിശ്ശബ്ദനായി വാഴുക; അങ്ങിനെയുള്ളവൻ പുരുഷാധമനാണു്; പറഞ്ഞവാക്കു് അനുസരിക്കുന്നവൻ–അതു് നല്ലതോ ചീത്ത യോ എന്നു് ആലോചിക്കാതെ നിറവേററുന്നവൻ–വീരനായ പുരുഷോത്തമനും. ഉപകാരം ചെയ്ത സുഹൃത്തിനു് പ്രതിഫലം ചെയ്യാത്ത കൃതഘ്നൻ മരിച്ചാൽ, അ വന്റെ മാംസം ദുഷ്ടമൃഗങ്ങൾകൂടി ഭക്ഷിക്കുകയില്ല. ലക്ഷ്മണാ, എന്റെ പൊ ന്നണിപ്പാത്തിയോടുകൂടിയ ചാപം, വളഞ്ഞു് നിവരുമ്പോൾ ഉണ്ടാകുന്ന, ഇടി

മിന്നൽതുല്യമായ പ്രഭ, രണഭൂമിയിൽ നേരിട്ടു കാണ്മവാൻ സുഗ്രീവൻ ആഗ്രഹിക്കുന്നുണ്ടാകും. ഞാൻ കോപാകുലനായി യുദ്ധം ചെയ്യുമ്പോൾ കോദണ്ഡത്തിൽ നിന്നുണ്ടാകുന്ന ചെറുഞാണൊലിയുടെ ഘോരനാദം–വജ്രമയക്കുന്നതുപോലെ–കേൾക്കുവാൻ അവന്നു് വീണ്ടും കൊതിതോന്നുന്നുണ്ടാകും. അദമ്യവീരനായ നീ എനിക്കു് സഹായമുണ്ടെന്നറിയാം, എന്റെ ബലമെത്രയുണ്ടെന്നറിയാം, എന്നിട്ടും ആ കാമചാരിക്കു് ആലോചന വേണ്ടതുപോലെ തോന്നിയില്ലല്ലൊ.

ശത്രുഞ്ജയനായ കുമാരാ, ആ വാനരചക്രവർത്തി എന്തിനാണു് തുടരുന്നതു്? കൃതകൃത്യനായ കപീശ്വരൻ സത്യത്തെപ്പററി ഓർമ്മിക്കുന്നതേയില്ലല്ലൊ. മഴക്കാലം അവസാനിക്കട്ടെ എന്നു് വാക്കുപറഞ്ഞ മർക്കടനേതാവു് നാലുമാസം കഴിഞ്ഞതറിയാതെ യഥേഷ്ടം വിഹരിക്കുകയാണിപ്പോഴും. അമാത്യന്മാരൊത്തു് കളിച്ചു് മദ്യപാനരതനായി കഴിയുന്ന സുഗ്രീവനു്, ദുഃഖിതരായ നമ്മളിൽ ദയ തോന്നുന്നില്ലല്ലൊ. ഉണ്ണീ, ഞാൻ ക്രോധാവിഷ്ടനായിത്തീർന്നാൽ, ഇന്നതാണു് സ്ഥിതിയെന്നു്, അവനെ നീ വ്യക്തമായറിയിക്കണം. അമോഘശക്തനായ നീ കൂട്ടത്തിൽ ഇതുകൂടി പറയൂ:—

"ബാലി പോയവഴി അടഞ്ഞിട്ടില്ല; സത്യത്തിൽ അടിയുറച്ചുനില്ക്കുകയാണു് വേണ്ടതു്. സുഗ്രീവാ, അങ്ങു് അഗ്രജനെ അനുഗമിക്കരുതു്. ബാലിയെ നിഗ്രഹിക്കുവാൻ ഒരു ശരം മാത്രമേ വേണ്ടി വന്നിട്ടുള്ളു. സത്യഭംഗം വരുത്തിയാൽ, അങ്ങുമാത്രമല്ല സകല കപികളും അന്തകാലയത്തിലേക്കു് അനായാസമെത്തും."

കാര്യങ്ങൾ ഇത്തരത്തിലാണെന്നു് മനസ്സിലാക്കു. പുരുഷപുംഗവനായ നീ ഇനി വേണ്ടതെല്ലാം സന്ദർഭത്തിന്നു് അനുസരിച്ചു് പറഞ്ഞുകൊള്ളു. കുമാരാ, ധൃതിയോടെ, ഒട്ടും താമസിക്കാതെ കിഷ്കിന്ധയിലേക്കു് പോകു.

നീ ഇങ്ങിനെ തുടരു:—

"കപിവംശനായകനായ സുഗ്രീവാ, നീ എന്റെ ജ്യേഷ്ഠനോടു് പറഞ്ഞ വാക്കു് നിറവേററു. അനശ്വരമായ ധർമ്മമാണതു്. എന്റെ ക്രൂരമ്പുകൾകൊണ്ടു് നീ യമാലയത്തിൽപോയി ബാലിയെ കാണാൻ ഇടവരുത്തരുതു്."

അല്പം വിലാപസ്വരത്തോടെ അഗ്രജൻ അരുളിച്ചെയ്ത കോപവാക്കുകൾ; സുമിത്രാതനയനിൽ അത്യുഗ്രവീര്യം ആളിക്കത്തിച്ചു. വാനരേശ്വരനിൽ അട

ക്കിയാലൊതുങ്ങാത്ത അമർഷം മനുവംശരത്നമായ ലക്ഷ്മണകുമാരനു് ഉണ്ടായി.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്കിന്ധാകാണ്ഡം മുപ്പതാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയൊന്നാം സർഗ്ഗം. (ക്രുദ്ധനായ ലക്ഷ്മണൻെറ കിഷ്കിന്ധാനഗരാഗമനം)

ദുഃഖസ്പർശമില്ലാത്ത സാത്വികശ്രേഷ്ഠനാണു് ശ്രീരഘുരാമൻ. എന്നാൽ കാമാർത്തദുഃഖമിയന്നവനെപ്പോലെ വിലാപത്തോടും ക്രോധത്തോടുംകൂടിയിരിക്കുന്നതുകണ്ടപ്പോഠം, മഹാരാജാദശരഥപുത്രൻ–ശ്രീരാമചന്ദ്രാനുജനായ വീരലക്ഷ്മണൻ–ഇങ്ങിനെ ഉണർത്തി:—

“മഹാപ്രഭോ, ഒരു കൃതഘ്നൻ സജ്ജനവൃത്തിയിൽ സുഹൃത്തായി നില്ക്കുകയില്ല. സ്വന്തം കർമ്മഫലത്തെപ്പററി അവൻ ചിന്തിക്കാറില്ല. വീണ്ടുവിചാരത്തോടുകൂടി വേണ്ടതു് ആലോചിക്കാതിരുന്നാൽ സുഗ്രീവൻ വാനരരാജ്യം അനുഭവിക്കുമോ? ബുദ്ധിമന്ദിച്ചു് ഗ്രാമ്യങ്ങളായ സുഖങ്ങളിൽ ലീനനായി, അവിടുത്തെ പ്രസാദാനുഗ്രഹങ്ങളെ മറന്നാൽ അവൻ അടുത്തക്ഷണത്തിൽ കാണുന്നതു് യമാലയത്തിലുള്ള അഗ്രജനെയായിരിക്കും. ഗുണവിഹീനനായ സുഗ്രീവനു്, ദയാവാരിധിയായ അവിടുത്തെ അനുഗ്രഹത്താൽ, ഈ വൻരാജ്യത്തെ അനുഭവിക്കുവാൻ അർഹതയില്ല. ബാലിപുത്രനായ അംഗദൻ കപിവരന്മാരോടുകൂടി ജനകരാജകുമാരിയെ അന്വേഷിക്കട്ടെ.”

ഉൽക്കടകോപത്തോടെ കുമാരൻ വില്ലെടുത്തു് എഴുന്നേററു. രഘുവീരൻ അല്പമൊന്നാലോചിച്ചു. ക്രോധംതന്നെ മൂർത്തികരിച്ച–അജയ്യനായ അനുജനോടു്–സാന്ത്വനവാക്കുകളാണു് അരുളിച്ചെയ്തതു്:–

“ഉണ്ണീ, ലക്ഷ്മണാ, നീ പറഞ്ഞതുപോലെയുള്ള ഘോരകർമ്മം ചെയ്തു് പാപം നേടരുതു്. തിന്മകൊണ്ടല്ല, നന്മകൊണ്ടാണു് ജയിക്കേണ്ടതു്. അങ്ങിനെയുള്ളവനാണു് പുരുഷോത്തമൻ. സജ്ജനാചാരത്തോടുകൂടിയവനല്ലെ നീ? ദോഷകൃത്യങ്ങളെപ്പററി ചിന്തിക്കപോലുമരുതു്. മുമ്പു് ചെയ്തതുപോലെ, സമാധാനത്തോടെ, സന്തോഷഹൃദയത്തോടെ, വേണ്ട ആലോചിക്കണം. പരുഷവാക്കുകഠം വിട്ടു് സാമവാക്യങ്ങഠം ഉപയോഗിക്കണം. കാലം വൈകിച്ച സുഗ്രീവനോടു് സദ്‌വാക്കുകഠം തന്നെ പറയൂ.”

രൌദ്രമൂർത്തിയായ അനുജനെ വേണ്ടതുപോലെ നിയന്ത്രിച്ച മഹാപ്രഭു ചെയ്യേണ്ട കാര്യം നിർദ്ദേശിച്ചു. പരാക്രമികളായ ശത്രുക്കളെ നിഷ്പ്രയാസം നശിപ്പിക്കുവാൻ സാധിക്കുന്ന സൌമിത്രി കിഷ്ക്കിന്ധയിൽ പ്രവേശിച്ചു. സദ്ബുദ്ധിയുക്തനും, അമേയവിജ്ഞനും, അഗ്രജപ്രിയഹിതങ്ങൾക്ക് ഉദ്യതനുമായ ലക്ഷ്മണൻ അതികോപത്തോടെയാണ് വാനരഗൃഹത്തിലേക്ക് എത്തിയത്.

ഇന്ദ്രചാപതുല്യമായ ധനുസ്സേന്തി, അദ്രിശിഖരംപോലെ പ്രശോഭിച്ച്, കല്പാന്തകതുല്യനായ ലക്ഷ്മണൻ മന്ദരപർവ്വതംപോലെ സുസ്ഥിരനാണ്. സാക്ഷാൽ ബൃഹസ്പതിയെപ്പോലെ വിജ്ഞാനമുണ്ട് ശ്രീരാമസഹോദരനു്. അഗ്രജൻെറ ആജ്ഞക്ക് അണുവെങ്കിലും വ്യത്യാസം വരാതെ പറയുവാനുള്ള വാക്കുകളും ഉത്തരങ്ങളും ആലോചിച്ചിരുന്നു. കാമതാപത്തിൽനിന്നുണ്ടായ ജ്യേഷ്ഠൻെറ കോപച്ചെന്തീപകന്ന് ആളിക്കത്തുന്ന സൌമിത്രി, കൊടുങ്കാററുപോലെയാണ് നടക്കുന്നതുതന്നെ. കാര്യഗൌരവത്താൽ കാൽ നീട്ടി നീട്ടി വെച്ച് നടക്കുന്ന ലക്ഷ്മണൻെറ മുന്നിൽ, പയിൻ–കരിമ്പന–മരുത് തുടങ്ങിയ മാമരങ്ങൾ നിന്നിരുന്നത് ദൂരത്തുപോയി ബന്ധനമസ്കാരം തുടങ്ങി; ശൈലശൃംഗാഗ്രങ്ങൾ അടുത്ത നിമിഷത്തിൽ എവിടേയോ എത്തി; പാദപതനമേല്ക്കുന്ന പാറക്കല്ലുകൾ മണൽത്തരികളായി മാറി. ലക്ഷ്മണനെ ഇതിനുമുമ്പൊരിക്കലും ഇത്തരത്തിൽ ആരും കണ്ടിട്ടില്ല.

വാനരചക്രവർത്തിയുടെ മഹാനഗരി–ദുർഗ്ഗമമായ കിഷ്ക്കിന്ധ–ആയിരക്കണക്കിൽ സൈന്യങ്ങളാൽ ആവൃതമായി, രണ്ട് മലകളുടെ മദ്ധ്യത്തിലായി സ്ഥിതിചെയ്യുന്നതു്, രഘുപുംഗവനായ ലക്ഷ്മണൻ കണ്ടു. സുഗ്രീവനെ ചിന്തിക്കുമ്പോൾ ദ്വേഷ്യം സഹിക്കാനാകാത്തവിധം ചുണ്ടുകൾ വിറക്കുന്ന കുമാരൻ, നഗരത്തിൻെറ പുറത്ത് കാവൽനില്ക്കുന്ന വൻപടയെ നോക്കി. ഉഗ്രനായ സുമിത്രാനന്ദനൻെറ വരവുകണ്ട വാനരന്മാർ അദ്രിശൃംഗങ്ങളും വൻമരങ്ങളും വഹിച്ച് വാല്യയത്തി പർവ്വതപാർശ്വങ്ങളിൽ ചുവടുറപ്പിച്ചുനിന്നു. ആയുധധാരികളായ മർക്കടത്താന്മാരെ കണ്ടപ്പോൾ, അഗ്നികുണ്ഡത്തിൽ ഉണങ്ങിയ വിറകിൻകൂട്ടമിട്ടതുപോലെ കുമാരൻെറ കണ്ണുകളിൽനിന്നു് കോപത്താൽ തീജ്വാലപുറപ്പെട്ടതായി തോന്നി. കല്പാന്തപ്രളയത്തിലെ അന്തകതുല്യനായ ശ്രീരാമാനുജനെ നരസിംഹം പോലെ അടുത്തുകണ്ടപ്പോഴേക്കും, ആയുധജാലങ്ങളെല്ലാം അവിടെത്തന്നെയിട്ട് കപികുഞ്ജരന്മാർ ജീവനെ രക്ഷിക്കുവാൻ പിൻതിരിഞ്ഞോടി മറഞ്ഞുകഴിഞ്ഞു. അല്പസമയത്തിനുള്ളിൽ വാനരന്മാരുടെ പൊടിപോലും അവിടെയെങ്ങും, സൂക്ഷിച്ചുനോക്കിയാൽപോലും കാണാതായി.

കാവൽപ്പടയിലെ പ്രമുഖന്മാർ സുഗ്രീവപുരോഭാഗത്തിൽ എത്തി. കിതച്ചു കൊണ്ടു്, വിക്കിവിക്കി, ലക്ഷ്മണാഗമനം എങ്ങിനേയോ പറഞ്ഞൊപ്പിച്ചു. എന്നാൽ, രഹസ്സങ്കേതത്തിൽ താരയുമൊന്നിച്ചിരിക്കുന്ന കപീശ്വരൻ ആ വാക്കുകളെ അത്ര ശ്രദ്ധിച്ചില്ല.

ലക്ഷ്മണാഗമനവാർത്തയെ ആദരിക്കാത്തതുകണ്ട സചിവന്മാരുടെ നിർദ്ദേശമനുസരിച്ചു വാനരവീരന്മാർ—പർവ്വതാകാരന്മാരും മേഘതുല്യന്മാരും ഗജേന്ദ്രനെപ്പോലെയുള്ളവരും പുറപ്പെട്ടു. പത്താനകളുടെ—നൂറാനകളുടെ—ആയിരമാനകളുടെ—ബലമിയന്നവരാണു് ആ കപികൾ. കണക്കാക്കുവാനേ സാധിക്കാത്ത ശക്തിയുള്ള—വായുതുല്യശക്തിയുള്ള—ഹരികേസരികളും അക്കൂട്ടത്തിലുണ്ടു്. നഖങ്ങളും ദംഷ്ട്രകളുമാണു് പ്രധാനായുധങ്ങൾ. വ്യാഘ്രതുല്യപരാക്രമത്തോടുകൂടിയ അവരെല്ലാം വികൃതവദനന്മാരായി പുറപ്പെട്ടു. മാമരങ്ങൾ പാറകൾ തുടങ്ങിയവ ചിലരെടുത്തിട്ടുണ്ടു്. മതിൽ, കിടങ്ങു് തുടങ്ങിയവയിൽ, ബലശാലികളായ അവർ വ്യക്തമായി കാണത്തക്കവിധം നിരന്നുനിന്നു.

ജ്യേഷ്ഠൻെറ വിവശത്വം—കപീന്ദ്രൻെറ തെററു്—ഇതറിയുന്ന കുമാരനു് സുഗ്രീവൻെറ പെരുമ്പട കണ്ടപ്പോൾ അരിശം ഒന്നുകൂടി ആളിക്കത്തി. അല്പസമയത്തിനുള്ളിൽ വാനരന്മാരെക്കൊണ്ടു് വനമോ വ്യോമമോകൂടി കാണാതായിത്തീർന്നു. രാജകല്പനപ്രകാരം യുവരാജാ അംഗദൻ എല്ലായിടത്തും ചുററിനടക്കുന്നുണ്ടു്. ദുർധർഷനായ ബാലിപുത്രൻ, ചന്ദ്രനെപ്പോലെ ആ സൈന്യങ്ങളുടെ മദ്ധ്യത്തിൽ തെളിഞ്ഞും ഒളിഞ്ഞും പ്രകാശിച്ചു.

സുഗ്രീവൻെറ പ്രമാദം! ഉൾക്കരുത്തോടെ കോട്ടകാക്കാൻ തയ്യാറായി വന്നുനിൽക്കുന്ന അപ്രമേയശക്തരായ കപികൾ! വീരാധിവീരനായ ലക്ഷ്മണൻ നിർഭയനായി മുന്നോട്ടു് അടുത്തു. ആ കണ്ണുകളിൽനിന്നു് കോപാഗ്നിസ്ഫുലിംഗങ്ങൾ തന്നെ പുറപ്പെട്ടു. ചുട്ടനെടുവീർപ്പുകൾ അടിക്കടി ഉയർന്നു. പുകയുന്ന അഗ്നിപോലെയായി കുമാരൻ.

ബാണാഗ്രമാകുന്ന നാവിളക്കി, ഉഗ്രചാപമാകുന്ന പത്തിവിടർത്തി, സ്വതേജസ്സാകുന്ന കാകോളവിഷമേന്തിയ അഞ്ചുതലനാഗത്തെപ്പോലെ—കല്പാന്തപ്രളയാരംഭത്തിലെരിയുന്ന ദാവാഗ്നിയെപ്പോലെ—നിസ്സംശയം അടുക്കുന്ന ലക്ഷ്മണനെ കണ്ടപ്പോൾ അംഗദൻപോലും ഭയപ്പെട്ടു് വിറച്ചു. ഏററവുമധികം ദീനനായി.

അനശ്വരയശസ്വിയായ ലക്ഷ്മണന്റെ കോപാരുണനേത്രങ്ങൾ അംഗദനിൽ പതിച്ചു. ഇങ്ങിനെ നിർദ്ദേശിച്ചു:—

"ഉണ്ണീ അംഗദാ, ഞാൻ പുരദ്വാരത്തിൽ എത്തിയിട്ടുണ്ടെന്ന് ആ സുഗ്രീവനോട് പറയൂ."

ചുടുദീർഘനിശ്വാസത്തോടെ തുടർന്നു:—

"ഉണ്ണീ, അഗ്രജന്റെ ഹൃദയവേദനകൊണ്ട് ഉരുകുന്ന മനസ്സോടെ, ശ്രീരാമചന്ദ്രസ്വാമിയുടെ അനുജൻ കോട്ടവാതില്ക്കൽ നിൽക്കുന്നു! എന്ന് പറയു. തൃപ്തികരമായ ഉത്തരമാണ് കപീന്ദ്രനിൽനിന്നുള്ളതെങ്കിൽ യുക്തമായതു് ചെയ്യൂ. വിവരമറിഞ്ഞു് അതിവേഗം വരൂ."

വ്യസനപരിഭ്രമങ്ങളാൽ ആകെ അവശനായ അംഗദൻ, ലക്ഷ്മണനിയോഗമനുസരിച്ച് പിതൃസവിധത്തിൽ ചെന്നു. അമിതബലപരാക്രമിയായ യുവരാജാവു് മനസ്സഴന്നു് മുഖം വാടിക്കരിഞ്ഞു് അച്ഛന്റെ പാദങ്ങളിൽ ദണ്ഡനമസ്കാരംചെയ്തു. അതിതേജസ്സിയന്ന അദ്ദേഹം അമ്മയുടേയും രുമയുടേയും ചരണങ്ങൾ പിടിച്ച്:—

"പ്രഭോ, ലക്ഷ്മണകുമാരൻ പടിവാതില്ക്കൽ വന്നു നില്ക്കുന്നു."

എന്നറിയിച്ചു. പക്ഷെ, മദ്യത്താലും മാരനാലും മത്തനായിരുന്ന മർക്കടേന്ദ്രന്നു് മനസ്സാകെ സുഷുപ്തിയിൽ പെട്ടതിനാൽ ഒന്നുംവ്യക്തമായില്ല.

കുമാരന്റെ കോപം അല്പമൊന്നു് മങ്ങിക്കാൻ മരഞ്ചാടികളുടെ മട്ടിൽ തന്നെ സൈന്യങ്ങൾ കിലകിലാരവം മുഴക്കി. പെരിയനീർക്കുത്തുപോലെ നില്ക്കുന്ന ലക്ഷ്മണന്റെ ചാരത്തേക്കു് ഭയാന്ധരായ പടകൾക്കു് അടുക്കുവാൻ സാധിക്കുന്നില്ല. അവരെല്ലാം ഒന്നിച്ച് അലറി. ദിക്കുകളെല്ലാം പൊട്ടത്തക്കവിധം ഇടിനാദംപോലെ ഉയൎന്ന ആ ശബ്ദം സുഗ്രീവനെ ഉണൎത്തി. മത്തുകൊണ്ടു് കൺചുകന്നു്, മാലകളും ആഭരണങ്ങളും ചിന്നിച്ചിതറിയ വാനരചക്രവൎത്തി എഴുന്നേററു.

അന്തഃപുരത്തിൽ പ്രവേശിക്കുവാനും പത്നിമാരെ കാണുവാനും അനുവാദമുള്ള പ്ലക്ഷൻ, പ്രഭാവൻ എന്നീപേരുള്ള രണ്ടു് സചിവപ്രമുഖന്മാരൊന്നിച്ച്

നില്ക്കുന്ന അംഗദകുമാരനെ കണ്ടു. ധർമ്മാർത്ഥവിചക്ഷണന്മാരായ അവർ, പലതും പറയുവാൻവേണ്ടി ലക്ഷ്മണൻ വന്നിട്ടുണ്ടെന്നു് വീണ്ടും അറിയിച്ചു.

ദേവനാഥനെപ്പോലെയുള്ള സുഗ്രീവനെ പ്രസാദിപ്പിക്കുവാൻവേണ്ടി മന്ത്രി സത്തമന്മാർ–എല്ലാവരും മന്ത്രാർത്ഥകോവിദന്മാർ–വിനതൻ–സുഷേണൻ–നീലൻ–ബാലിസൂനുവായ അംഗദൻ—അമേയബുദ്ധിമാനായ ഹനുമാൻ—എന്നീ ഹരീശ്വരന്മാർ—വന്നുചേർന്നു. ബൃഹസ്പതി ഇന്ദ്രനോടെന്നപോലെ മഹാനായ മാരുതി സാമവാക്കുകൾ തുടർന്നു:—

"ഉദാരശ്രീയാർന്നവരും, മഹാനുഭാവരും രാജനന്ദനന്മാരും സഹോദരന്മാരുമായ ശ്രീരാമലക്ഷ്മണന്മാർ —സഖ്യംകൊണ്ടു് സുഹൃത്തുല്യർ—അവർ ഏററവും പോലെ അവിടുത്തേക്കു് നാടു് തന്നുകഴിഞ്ഞു. അവരിൽ ഒരാൾ—വീരനായ ലക്ഷ്മണകുമാരൻ—വില്ലെടുത്തു് ഗോപുരദ്വാരത്തിൽ വന്നുനില്ക്കുന്നു. ആ പുരുഷകേസരിയെ കണ്ടു് പേടിച്ചുവിറക്കുന്ന വാനരന്മാർ ദീനമായാക്കുന്ന ശബ്ദമാണു് ഈ കേട്ടതു്. നിശ്ചയമാകുന്ന തേരിൽകയറി, വാക്യമാകുന്ന സാരഥിയോടുകൂടി ശ്രീരാമചന്ദ്രാനുജൻ, അഗ്രജന്റെ ആജ്ഞ ശിരസാവഹിച്ചാണു് എത്തിയിരിക്കുന്നതു്.

നമ്മുടെ ആരോമലുണ്ണി അംഗദനെ ഇങ്ങോട്ടു് അയച്ചു് നേത്രാഗ്നികൊണ്ടു തന്നെ കപികളേ മുഴവൻ ചാമ്പലാക്കത്തക്കവിധം ലക്ഷ്മണകുമാരൻ പുറത്തു് ഗോപുരദ്വാരത്തിൽ നില്ക്കുകയാണു്. മഹാപ്രഭോ, പുത്രനോടും പത്നിമാരോടുംകൂടി അതിവേഗത്തിൽചെന്നു് സാഷ്ടാംഗം കാല്ക്കൽ വീണു് മഹാരാജനന്ദനനെ പ്രസാദിപ്പിക്കണേ.

ധർമ്മാത്മാവായ ശ്രീരാമചന്ദ്രൻ അരുളിച്ചെയ്യുന്നതെന്തോ അതു് മഹാരാജാവായ ഇവിടുന്നു് നിസ്സംശയം ചെയ്യണേ. സത്യത്തിൽ അടിയുറച്ചുനിന്നു് സ്വന്തം വാക്കുകൾ നിറവേററണേ."

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്കിന്ധാകാണ്ഡം, മുപ്പത്തൊന്നാംസർഗ്ഗം അവസാനിച്ചു.**

---

## മുപ്പത്തിരണ്ടാം സർഗ്ഗം. (ഹനുമാൻെറ ഹിതോപദേശം)

യുവരാജാവായ അംഗദനോടൊന്നിച്ചുവന്ന അമാത്യവര്യൻെറ വാക്കുകൾ-ക്രോധംതന്നെ മൂർത്തീകരിച്ചപോലെയുള്ള ലക്ഷ്മണാഗമനം-കേട്ട സുഗ്രീവൻ ഇരിപ്പിടത്തിൽനിന്നു് പെട്ടെന്നു് ചാടി എഴുന്നേററു. ഗുരുലഘുതകളെ ആലോചിച്ചു. ബുദ്ധി നേർവഴിക്കു് പോയി, മന്ത്രജ്ഞന്മാരും മഹാസമർത്ഥരുമായ അമാത്യന്മാരോടു്:—

"വാനരപ്രമുഖന്മാരേ, ചീത്തവാക്കുകളൊന്നും ഞാൻ പറഞ്ഞിട്ടില്ല; യാതൊന്നും ചെയ്തിട്ടുമില്ല. ശ്രീരാമാനുജനായ ലക്ഷ്മണകുമാരൻ കോപിക്കുവാൻ കാരണമെന്താകും? എൻെറ ശത്രുക്കൾ-എപ്പോഴും നാശത്തിന്നു് പഴുതുനോക്കുന്ന ദുഷ്ടന്മാർ-എന്നിലില്ലാത്ത ദോഷങ്ങൾ പലതും ലക്ഷ്മണനോടു് പറഞ്ഞിരിക്കുമോ? സമർത്ഥന്മാരായ നിങ്ങൾ എല്ലാവരുംകൂടി സ്വഭാവമെല്ലാം ആദ്യമായി അറിയുവാൻ ശ്രമിക്കണം; മനസ്സിലാക്കണം.

ധാർമ്മികവര്യന്മാരായ ശ്രീരാമലക്ഷ്മണന്മാരിൽ എനിക്കു് അല്പംപോലും ഭയം തോന്നുന്നില്ല. അസ്ഥാനത്തിലായാലും സുഹൃത്തു് കോപിച്ചതിൽ അത്യധികം പരിഭ്രമം തോന്നുന്നു. ഒരു ചങ്ങാതിയെ സമ്പാദിക്കാനല്ല പ്രയാസം; ആ സ്നേഹം നിലനിർത്തുവാനാണു്. ചഞ്ചലമായ മനസ്സിൻെറ ധർമ്മമാണു് മാററം വരുക എന്നതു്. അതുമാത്രമാണു് എനിക്കുള്ള ഭയം. മഹാത്മാവായ ശ്രീരാമചന്ദ്രന്നു് ശരിക്കു് പ്രത്യുപകാരം ചെയ്യാൻ ഞാൻ അശക്തനാണു്."

രാജാവിൻെറ വാക്കുകൾ കേട്ടപ്പോൾ, ശ്രീഹനുമാൻ-മന്ത്രിമദ്ധ്യത്തിലിരിക്കുന്ന അതിബുദ്ധിമാൻ-സ്വാഭിപ്രായം സുസ്പഷ്ടാക്ഷരത്തിൽ വ്യക്തമാക്കി:—

"പ്രഭോ, കപീശ്വരാ, ഇതു് അത്ഭുതപ്പെടത്തക്കതല്ല. ഉത്തമോത്തമ സുഹൃത്തിന്നു് പ്രത്യുപകാരം മറക്കാതെ ചെയ്യു. വീരാധിവീരനായ ശ്രീരാമചന്ദ്രസ്വാമി നിർഭയനായിട്ടാണു് ഇവിടുത്തെ വ്യസനത്തെ ദൂരീകരിച്ചതു്. ദേവേന്ദ്രതുല്യപരാക്രമിയായ ബാലിയെ, ഇവിടുത്തെ ഇച്ഛയനുസരിച്ചു് നിഗ്രഹിച്ചു. ആ രഘുനായകൻ, ഐശ്വര്യം വളർത്തുന്ന ലക്ഷ്മണനെ ഇങ്ങോട്ടയച്ചതു്, സ്നേഹകോപത്താൽ മാത്രമാണു്. കാലോചിതമായ കൃത്യങ്ങളറിയുന്ന ഇവിടുത്തേക്കു് കാലം പോയതു് അറിയുവാൻ സാധിച്ചില്ല. പാലയും ഞാഴയും പൂത്തു; ശരല്ക്കാലം തുടങ്ങി; കാർമേഘങ്ങളകന്ന ആകാശം നിർമ്മലമായി; നക്ഷത്രഗ്രഹ

ങ്ങളും പ്രകാശിച്ചു. നദികളും ദിക്കുകളും തെളിഞ്ഞു. ഇവിടുന്നു ഏററ കാര്യം ചെയ്യാനുള്ള കാലം എത്തിക്കഴിഞ്ഞു. മദ്യമത്തനായി, വർഷക്കാലം കഴിഞ്ഞതു് ഓർമ്മയില്ലാതെ, വസിക്കുകയാണെന്നു് കരുതിയിട്ടാണ് കുമാരലക്ഷ്മണൻ ഇങ്ങോട്ടു വന്നിട്ടുള്ളതു്. പത്നീവിയോഗംകൊണ്ടു് ദുഃഖിതനാണെങ്കിലും, മഹാത്മാവായ ശ്രീരാമചന്ദ്രൻ മറെറാരാളും മുഖാന്തരം പറയുന്നതു്—അതെന്തുതന്നെയായാലും—പരിഭവിക്കത്തക്കതല്ല. പറഞ്ഞകാര്യം ചെയ്യുവാൻ ഉത്സാഹിച്ചിട്ടില്ലെന്നല്ലാതെ, മറെറാരു തെററും ഇവിടുന്നു് ചെയ്തതായി എനിക്കു് തോന്നുന്നില്ല. അഞ്ജലികൂപ്പി, സാഷ്ടാംഗം നമസ്കരിച്ചു് ലക്ഷ്മണകുമാരനെ പ്രസാദിപ്പിക്കുകയല്ലാതെ മററു് യാതൊരു ഗതിയും ഇപ്പോളില്ല. തുടന്നു് അതിവേഗത്തിൽ നൃപേന്ദ്രനന്ദനനോടു്, ഇവിടുത്തെ നിയോഗമനുസരിച്ചു്, അമാത്യശ്രേഷ്ഠന്മാർ പത്ഥ്യമായ കാര്യം ഉണത്തിക്കണം. ഞാനിത്രയും നിർഭയനായി പറയുന്നതു് അതുകൊണ്ടാണു്.

ഒരു കാര്യം തീർച്ച; ശ്രീരാമചന്ദ്രസ്വാമി വില്ലെടുത്താൽ—കോപിച്ചാൽ—ദേവാസുരഗന്ധവ്വലോകങ്ങളും മുഴുവൻ കിടുകിടെ വിറച്ചുകൊണ്ടു് കീഴടങ്ങും; അഥവാ കീഴൊതുക്കും. അതിനുള്ള ശക്തി മഹാപ്രഭുവിനുണ്ടു്. പ്രസാദിപ്പിക്കേണ്ട ദേവനു് അമർഷമുണ്ടാക്കരുതേ. പൂർവ്വോപകാരം സ്മരിച്ചുകൊണ്ടു് ഇവിടുന്നു് വിശേഷിച്ചും കൃതജ്ഞനാകണം. കാല്ക്കൽ കുമ്പിട്ടു് സന്തോഷിപ്പിച്ചു്, ഭാര്യ ഭത്താവിൻെറ കീഴിൽ നില്ക്കണം. ഹരീശ്വരാ, ലക്ഷ്മണകുമാരൻ പറയുന്നതെന്തുതന്നെയായാലും അതു് ശ്രീരാമചന്ദ്രൻെറ കല്പനയാണെന്നതല്ലാതെ മറെറാന്നു് വിചാരിക്കക്കൂടിയരുതേ. ഇന്ദ്രതുല്യസിംഹപരാക്രമിയായ കാകുത്സ്ഥപ്രഭുവിൻെറ ബലം എന്താണെന്നു് ഇവിടുത്തേക്കു് ഏദിസ്ഥമായിട്ടുള്ളതല്ലേ? ആ ദേവനിൽനിന്നു് അണുവും വ്യത്യാസമില്ലാത്ത വില്ലാളിയാണ് സുമിത്രാനന്ദനൻ എന്ന കാര്യം എപ്പോഴും ഓർമ്മവേണം.''

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം മുപ്പത്തിരണ്ടാംസർഗ്ഗം അവസാനിച്ചു

---

## മുപ്പത്തിമൂന്നാം സർഗ്ഗം. [താരയാലക്ഷ്മണസാന്ത്വനം]

ശത്രുഞ്ജയനായ ലക്ഷ്മണൻ, അഗ്രജസന്ദേശവും വഹിച്ചു്, അതിരമ്യവും എന്നാൽ ഘോരവുമായ കിഷ്ക്കിന്ധാഗുഹയിലേക്കു് പ്രവേശിച്ചു. ഗോപുര

ദ്വാരത്തിൽ കാവൽ നില്ക്കുന്ന ക്രൂരന്മാരും ബലശാലികളുമായ വാനരന്മാർ എല്ലാവരും സൌമിത്രിയെ കണ്ടതോടെ അഞ്ജലികൂപ്പിക്കഴിഞ്ഞു. ക്രോധതാമ്രാക്ഷനായി ഇടയ്ക്കു് ദീർഘനിശ്വാസമിടുന്ന കുമാരനെ കണ്ട കുരങ്ങന്മാർ പേടിച്ചു വിറക്കുന്നുണ്ടു്. ഇത്രയും ഭയം അതിനുമുമ്പു് ഒരിക്കലും അവക്കു് ഉണ്ടായിട്ടില്ല. ഒരാളും ഒരടിപോലും മുന്നോട്ടു് അടുക്കുവാൻ ശ്രമിച്ചതേയില്ല.

പലവർണ്ണപ്പൂക്കരം പരിമളം പരത്തുന്ന കപീന്ദ്രപട്ടണം-ദിവ്യവും രമ്യവും രത്നമയവുമായ മഹാഗുഹ-ശ്രീരാമാനുജൻ നോക്കി. ഉത്തുംഗങ്ങളായ ഭവനങ്ങരം -മണിമേടകരം-അനേകംവിധത്തിലുള്ള വാണിഭങ്ങരം-എല്ലാഋതുക്കളിലും പുഷ്പിക്കുന്ന തരുനികരങ്ങരം-ഇങ്ങിനെ കണ്ണും കരളും രമിപ്പിക്കുന്ന കിഷ്ക്കിന്ധാനഗരിയിൽ, ദേവഗന്ധർവ്വപുത്രന്മാരും, കാമരൂപികളും, ദിവ്യവസ്ത്രാഭരണാദികളണിഞ്ഞവരും, സുന്ദരരൂപികളുമായ വാനരന്മാർ സർവ്വത്ര വസിക്കുന്നു. രാജപാതകളിലെല്ലാം, ചന്ദനം-താമര-അകിൽ തുടങ്ങിയവയുടേയും മധുവിൻേറയും സൌരഭ്യം സദാ പരക്കുന്നുണ്ടു്. നിർമ്മലജലപ്രവാഹത്തോടുകൂടിയ കൊച്ചരുവികളും നദികളും അവിടെ കാണാം.

അതുല്യശ്രീയോടുകൂടിയ രാജവീഥിയുടെ ഇരുഭാഗങ്ങളിൽ, യുവരാജാ അംഗദൻ-മൈന്ദൻ-ഗവയൻ-ഗവാക്ഷൻ-ഗജൻ-ശരഭൻ-വിദ്യുന്മാലി-സമ്പാതി-സൂര്യാക്ഷൻ-ഹനുമാൻ-വീരബാഹു-സുബാഹു-മഹാത്മാവായ നളൻ-കുമുദൻ-സുഷേണൻ-താരൻ-ജാംബവാൻ-ദധിവക്ത്രൻ-നീലൻ-സുപാടലൻ-സുനേത്രൻ-തുടങ്ങിയ വാനരവര്യന്മാരുടെ ഉറപ്പും ഭംഗിയുമുള്ള മഹാഗൃഹങ്ങരം പരിലസിക്കുന്നു. വെൺമേഘനിറമാന്ന ആ സുന്ദരഭവനങ്ങരം ദിവ്യമാല്യാദികളാൽ അലങ്കരിച്ചിട്ടുണ്ടു്. എല്ലാം ഒരുപോലെ ധനധാന്യസമൃദ്ധങ്ങളും സ്ത്രീരത്നങ്ങളാൽ പരിശോഭിതവുമാണു്.

ദേവേന്ദ്രൻെറ അരമനപോലെ, വെൺമതിലുകളാൽ ആവൃതമായി, ഏറ്റതൊരുവനും ദുർഗ്ഗമമായ സുഗ്രീവമന്ദിരം നടുനായകമായി തിളങ്ങുന്നു. കൈലാസശൃംഗംപോലെയുള്ള ധവളപ്രാസാദശിഖരങ്ങരം, നീലത്താമരസുന്ദരമായ തണുത്ത തണലേകുന്ന തരുനികരങ്ങരം, ഇന്ദ്രൻ കൊടുത്ത വൃക്ഷങ്ങളിൽ നിറയെ ദിവ്യപുഷ്പഫലങ്ങരം, ആശിച്ച ഫലങ്ങളേകുന്ന കല്പകദ്രുമങ്ങരം, അതിശക്തന്മാരും ആയുധധാരികളുമായ വാനരശ്രേഷ്ഠന്മാർ കാത്തുനില്ക്കുന്ന ഗോപുരദ്വാരങ്ങരം, തങ്കക്കമാനങ്ങരം, ദിവ്യകുസുമമാലകളെക്കൊണ്ടുള്ള തോരണങ്ങരം, ഇങ്ങിനെ അതുല്യമാന്നതാണു് കപീശ്വരൻെറ കൊട്ടാരം.

വൻകാറിലേക്ക് ആദിത്യനെന്നപോലെ, യാതൊരു തടസ്സവുമില്ലാതെ ആ മഹാബലവാൻ പ്രവേശിച്ചു. പലവിധ ജനസഹസ്രങ്ങളും, ശക്തരായ കാവൽപ്പടയാളികളും എന്നിവരാൽ പരിപൂർണ്ണമായ മതില്ക്കെട്ടുകൾ ഓരോന്നായി പിന്നിട്ട് ഏഴെണ്ണം കഴിഞ്ഞു. അതിഗുപ്തമായ മഹാന്തഃപുരത്തെ സുധാർമ്മികനായ സൌമിത്രി കണ്ടു. കനകത്താലും വെള്ളിയാലും നിർമ്മിച്ച മഞ്ചങ്ങൾ, ശ്രേഷ്ഠസിംഹാസനങ്ങൾ എന്നിവ, മികച്ച മേൽവിരിപ്പുകളോടുകൂടി പ്രശോഭിക്കുന്നു. സുഗ്രീവന്റെ കൊട്ടാരന്തഃപുരത്തിൽനിന്നു്, താളലയസമ്മിശ്രമായ മധുരസംഗീതം, വീണാനിനാദത്തോടെ ഉയരുന്നതു് ദ്വാരപ്രദേശത്തിലെത്തിയ കുമാരൻ കേട്ടു. സൌന്ദര്യവും യൌവനവും ഒത്തുചേർന്ന മദാലസകളായ കാമിനികൾ ധാരാളം അവിടെ ഉണ്ടു്. കുലീനത തികഞ്ഞ അവർ വിചിത്രപുഷ്പമാലകളും ശ്രേഷ്ഠങ്ങളായ മെയ്യാഭരണങ്ങളും അണിഞ്ഞിരിക്കുന്നു. ചിലർ പുഷ്പങ്ങൾ ശേഖരിക്കുന്നു. മററു ചിലർ പഴങ്ങൾ ഒരുക്കുന്നു. ഒരുവരിലും ദീനത–അതൃപ്തി–വിഭവക്കുറവു്–എന്നിവ കാണുന്നേയില്ല. എല്ലാവരും ഒരുപോലെ ഉത്സാഹശാലികൾ. അരഞ്ഞാണുകളുടേയും പൊൻചിലങ്കകളുടേയും കിലുകിലാരവങ്ങൾ കേട്ടതു്, ലക്ഷ്മീവാനായ ലക്ഷ്മണകുമാരനെ ലജ്ജിപ്പിച്ചു, മുഖം കുനിഞ്ഞു.

കോപിഷ്ഠനായ സൌമിത്രിക്കു് കാഞ്ചീനൂപുരനാദം, ഇടതടവില്ലാതെ ഉയരുന്നതു് അസഹ്യമായിത്തീർന്നു. പെട്ടെന്നു് എട്ടുദിക്കും പൊട്ടുമാറു് ഒരു ചെറുഞാണൊലി കിഷ്കിന്ധയെ കിടിലംകൊള്ളിച്ചു. ചാരിത്രത്തിൽ സുസ്ഥിരനായ ആ വീരകേസരി, വിജനമായൊരു സ്ഥലത്തിൽ, അഗ്രജന്റെ ദുഃഖത്തെപ്പററിമാത്രം ചിന്തിച്ചു് നിന്നു. ശ്രീരാമചന്ദ്രന്റെ ദ്വേഷ്യം മൂർത്തീകരിച്ചപോലെയായി ലക്ഷ്മണൻ.

എല്ലാ ശബ്ദങ്ങളും നിശ്ശബ്ദമാക്കി മാററിയ ആ ചെറുഞാണൊലി, കുമാരൻ ആഗതനായിട്ടുണ്ടെന്നു് സുഗ്രീവനെ അറിയിച്ചു. ഭയം മുഴുത്ത കപിരാജാവു്, അറിയാതെത്തന്നെ സിംഹാസനത്തിൽനിന്നു് ചാടി എഴുന്നേററു:—

"അംഗദനുണ്ണി എന്നെ വിവരം മുമ്പുതന്നെ അറിയിച്ചു. ഭ്രാതൃഭക്തനായ ലക്ഷ്മണകുമാരൻ സമീപത്തിലെത്തിയിരിക്കുന്നുവെന്നു് ചെറുഞാണൊലിയാൽ സ്വയം പ്രഖ്യാപിക്കുകയും ചെയ്തുകഴിഞ്ഞു."

ചിന്ത ഇത്രത്തോളമായപ്പോഴേക്കും സുഗ്രീവന്റെ വായവരണ്ടു് പേടി കൊണ്ടു് ഹൃദയം പതറി. കണ്ണു് ചഞ്ചലമായി. അതിസുന്ദരിയായ താരയോടു്

വെമ്പലോടെ ഹിതമായ വാക്കുകൾ പറഞ്ഞുതുടങ്ങിയതേ ഇടറിക്കൊണ്ടാണ്:—

“മനോമോഹിനിയായ താരേ, ലക്ഷ്മണകുമാരൻ പ്രകൃത്യാ ഏററവും മൃദുമാനസനാണ്. ഇത്രമാത്രം ക്രുദ്ധനായി വരുവാൻ കാരണമെന്താകും? ശ്രീരാമചന്ദ്രൻെറ അനുജന്നു് കോപമുണ്ടാകത്തക്ക എന്തെങ്കിലും ഉണ്ടായതായി നിനക്കു തോന്നുന്നുണ്ടോ? ദശരഥരാജനന്ദനൻ വെറുതെ ക്രോധിക്കുകയില്ല. എന്തെങ്കിലും അപ്രിയം അറിയാതെത്തന്നെ നമ്മൾ അവിടുത്തേക്കു് ചെയ്തിരിക്കുമോ? ആലോചിക്കു; അല്പമെങ്കിലും മനസ്സിലായാൽ പറയൂ—അല്ലെങ്കിൽ, ഒന്നുചെയ്യൂ. ഹേ ഭാമിനീരത്നമേ, കുമാരനെ നീതന്നെ പോയി കാണു. അതാണ് ഉത്തമം. നിന്നെ കണ്ടാൽ അവിടുത്തെ കോപം ഒഴിയും. മഹാപുരുഷന്മാർ സ്ത്രീകളോടു് ഒരിക്കലും കയക്കുകയില്ല. നീ മനോഹരവാക്കുകളാൽ എങ്ങിനെയെങ്കിലും കുമാരനെ പ്രസാദിപ്പിക്കു. ശത്രുഹന്താവായ ആ കമലലോചനൻ ഇങ്ങോട്ടെഴുന്നെള്ളിയശേഷമേ ഞാൻ കാണുന്നുള്ളൂ.”

മദാകുലയായ താര, കിഴിഞ്ഞുതൂങ്ങുന്ന പൊന്നരഞ്ഞാണോടും, പതറിയ കാൽവെയ്പോടുംകൂടിയാണെങ്കിലും അതിവിനീതയായി, പൂമൃദുമേനി കുനിച്ചു് ലക്ഷ്മണസമീപത്തിലെത്തി. കപീന്ദ്രപത്നിയെ കണ്ട ആ മഹാനുഭാവനാകട്ടെ, തികച്ചും ഉദാസീനനായി. ഒരു സ്ത്രീയുടെ മുന്നിൽ കോപിഷ്ഠനാകുന്നതു് ധർമ്മമല്ലാത്തതിനാൽ തലതാണു.

മദ്യപാനത്താൽ ലജ്ജാവിഹീനയായിട്ടുണ്ടെങ്കിലും, നൃപകുമാരൻെറ കണ്ണുകളിൽനിന്നു് കോപം, അല്പം വിട്ടതായി മനസ്സിലാക്കിയ താര സ്നേഹമസൃണമായ സ്വരത്തിൽ അർത്ഥഗർഭങ്ങളായ സാന്ത്വനവാക്കുകൾ പറഞ്ഞു:—

“രാജേന്ദ്രനന്ദന, ഇത്രമാത്രം ദ്വേഷ്യം വരുവാൻ എന്താണാവോ കാരണം? അവിടുത്തെ വരുതിതെററിച്ചു് ആരെങ്കിലും എന്തെങ്കിലും ചെയ്തുവോ? ഉണങ്ങിയ വൃക്ഷങ്ങളുള്ള മഹാരണ്യത്തിൽ, കാട്ടുതീ പിടിച്ചാൽ ആർക്കാണതിൽ നിസ്സംശയം ചാടുവാൻ സാധിക്കുക? അവിടുത്തെ ഇത്രയും കോപിപ്പിക്കുവാനുള്ള ബാലിശത്വം വാനരന്മാരിൽ ആർക്കാണ് ഉണ്ടായതു്?”

സ്നേഹസ്വരത്തിൽ സംശയരഹിതമായിപ്പറഞ്ഞ താരയുടെ വാക്കുകൾ ഫലപ്രദമായി. കോപമടക്കിക്കൊണ്ടു് കുമാരൻ:—

"ഭർത്തൃപ്രിയമേകുന്നവളായ നീ, ഭർത്തൃദോഷമറിയാത്തതെന്താണ്? സുഗ്രീവനിന്നു് ജീവിക്കുന്നതു്, ധർമ്മാർത്ഥലുപ്തി വരുത്തിയ വെറും കാമചാരിയായിട്ടല്ലെ? രാജ്യകാര്യങ്ങളെപ്പററി ആലോചനയുണ്ടോ? ദുഃഖനിമഗ്നരായ ഞങ്ങളെക്കുറിച്ചു് ഓർമ്മയുണ്ടോ? അമാത്യന്മാരിൽ ചിലരുമൊന്നിച്ചു് സർവ്വദാമദ്യമത്തനായിരിക്കുകയല്ലെ? ഞങ്ങൾ പിരിയുമ്പോൾ പറഞ്ഞിരുന്ന കാലാവധി നാലു മാസമാണ്. കാലം കഴിഞ്ഞതറിയാത്ത കപീന്ദ്രൻ, മദ്യപാനത്താൽ ബുദ്ധി മങ്ങിയിരിക്കുകയാണിന്നു്. ധർമ്മവും അർത്ഥവുമാണ് ഒരുവൻ നേടേണ്ടതു്. അതു് രണ്ടും മദ്യപാനത്താൽ സാധിക്കുകയില്ലെന്നല്ല, നശിക്കുകകൂടി ചെയ്യും. പ്രത്യുപകാരം ചെയ്യാത്തവന്നു് ധർമ്മക്ഷയം സംഭവിക്കും, തീർച്ച. സദ്ഗുണസമ്പന്നനായൊരു മിത്രത്തിന്റെ നാശത്തിൽ അർത്ഥലോപം ഉണ്ടാകും. ധർമ്മത്തിൽ അടിയുറച്ചുനില്ക്കുവാൻ ആഗ്രഹിക്കാത്തവനായ സുഗ്രീവൻ അതു രണ്ടും ഉപേക്ഷിച്ചു. സത്യധർമ്മചാരിയായ സുഹൃത്താണ് അർത്ഥസമൃദ്ധിക്കു് കാരണമാവുക. കാര്യങ്ങൾ ഇങ്ങിനെയിരിക്കെ മേലിൽ ചെയ്യേണ്ടതെന്താണെന്നു്, കാര്യങ്ങളിലെല്ലാം തികച്ചും വിജ്ഞയായ നീ തന്നെ പറയൂ."

ധർമ്മാർത്ഥയുക്തവും സാരഭൂയിഷ്ഠവുമായ വാക്കുകൾ കേട്ട താര, നരേന്ദ്രകുമാരകാര്യത്തിൽ പരിപൂർണ്ണവിശ്വാസമുള്ള ലക്ഷ്മണനോടു് തുടന്നു:—

"രാജകുമാരാ, കോപത്തിനുള്ള സന്ദർഭം എത്തിക്കഴിഞ്ഞിട്ടില്ല. പ്രഭോ, ആത്മജ്ഞാനികളിൽ അമർഷം ഉണ്ടാകാനും പാടില്ല. അവിടുത്തെ കാര്യങ്ങളിൽ യഥാർത്ഥത്തിൽ ശ്രദ്ധയുള്ളവനാണ് അദ്ദേഹം. പററിയ പ്രമാദം പൊറുക്കണേ. അവിടുത്തെപ്പോലെ സത്ഗുണസമ്പന്നനായൊരുവൻ ക്രോധിക്കാമോ? വിശേഷിച്ചും ശക്തിയില്ലാത്തവരിൽ. ശ്രീരാമചന്ദ്രനെപ്പോലെയുള്ള അവിടുന്നു് കോപത്തിന്നു് അടിപെടുകയോ?

പ്രഭോ, വാനരസുഹൃത്തിന്റെ ദോഷം ഓർമ്മയുണ്ടു്; ഏററകാര്യത്തിന്നു് കാലതാമസം വന്നിട്ടുണ്ടെന്നതു് മറന്നിട്ടില്ല; അവിടുന്നു് ഞങ്ങൾക്കു് ചെയ്തിട്ടുള്ളതു് സ്മരിക്കുന്നു. എന്താണ് ഞാൻ ചെയ്യേണ്ടതെന്നും നിശ്ചയമുണ്ടു്. ആർക്കും പെട്ടെന്നു് തടുക്കുവാൻ കഴിയാത്ത കാമദേവബലവും അറിയാം. സുഗ്രീവനെ മദനൻ തികച്ചും കീഴിലാക്കി. അതിന്നു് കൂട്ടുനിന്ന ജനത്തേയും നിശ്ചയമുണ്ടു്. അവിടുത്തെപ്പോലെയുള്ള മഹാനുഭാവന്മാർക്കു് കാമദേവതന്ത്രം അറിയുകയില്ല. അഥവാ, അത്തരമൊരു ചിന്തപോലും ഹൃദയത്തിൽ എത്തിനോക്കിയിട്ടില്ല. എന്നിട്ടും ഇത്തരം അമർഷം അവിടുത്തേക്കു് വരുത്തിയല്ലൊ. കാമദേവാധീന

നായവന്നു് കാലദേശാദി വിജ്ഞാനമുണ്ടോ? ധമ്മാത്ഥാദികളെ കാണാനുള്ള കെല്പുണ്ടോ?

പരന്തപനായ പ്രഭോ, എന്റെ സമീപത്തിൽ വസിച്ച ആ കാമചാരി മററെല്ലാം മറന്നു. കാമത്തഴപ്പാൽ ലജ്ജയുംകൂടി വെടിഞ്ഞിരിക്കുന്നു. ഈ വാനരവംശത്തിന്റെ മുഴവൻ നാഥനാണു് അവിടുത്തെ അഗ്രജൻ. ശത്രുഞ്ജയ നായ അവിടുന്നു് സുഗ്രീവന്റെ കുററങ്ങളെ പൊറുക്കണേ. ധമ്മസ്ഥിതരായി കൊടുംതപസ്സ് ചെയ്യുന്ന മഹർഷീശ്വരന്മാർകൂടി അനംഗന്നു് അടിപണി യാറുണ്ടെന്നിരിയ്ക്കേ, പ്രകൃത്യാചപലനും, കുരങ്ങനും, രാജാവുംകൂടിയായ സൂര്യാ ത്മജൻ കാമഭോഗങ്ങളിൽ മഗ്നനായതിൽ അത്ഭുതപ്പെടാനുണ്ടോ?''

അമേയനായ ലക്ഷ്മണനോടു്, ആ വാനരതരുണി അത്ഥപൂണ്ണങ്ങളായ വാക്കുകൾ ഇത്രയും പറഞ്ഞു. മദവ്യാകുലയാണെങ്കിലും ഭർത്തൃഹിതമേകത്തക്ക വാക്കുകൾ വീണ്ടും തുടന്നു:—

''പുരുഷോത്തമനായ പ്രഭോ, സുഗ്രീവൻ അനംഗന്നു് അധീനനാണെങ്കിലും അവിടുത്തെ കാര്യം തീരെ മറന്നിട്ടില്ല. കപിസൈന്യങ്ങൾക്കു് ഒരുങ്ങുവാൻ കല്പനകൊടുത്തുകഴിഞ്ഞു. മഹാവീരന്മാരും, കാമരൂപികളും, വിദൂരപവ്വതനി വാസികളുമായ നൂറനൂറായിരം കോടി വാനരന്മാർ വന്നു കഴിഞ്ഞു. പ്രഭോ, അവിടുന്നു് വരു. ചാരിത്രരക്ഷകനാണു് മഹാബാഹുവായ അവിടുന്നെങ്കിലും, മിത്രദാരങ്ങളെ കാണുക സജ്ജനങ്ങൾക്കു് നിഷിദ്ധമല്ലല്ലൊ.''

അഗ്രജകാര്യവ്യഗ്രതയാലും, താരയുടെ സവിനയക്ഷണത്താലും, ആ പര ന്തപൻ —മഹാഭുജനായ ലക്ഷ്മണൻ— അന്തഃപുരത്തിലേക്കു് കടന്നു.

തനിത്തങ്കസിംഹാസനത്തിൽ, അമൂല്യമായ പട്ടുവിരിപ്പിട്ടു്, സൂര്യസന്നിഭ നായ സുഗ്രീവൻ അവിടെ ഇരിക്കുന്നു. ദിവ്യരൂപത്തിൽ, അമേയാഭരണങ്ങള ണിഞ്ഞു്, സത്കീത്തിയുതനായ ഭാസ്കരാത്മജൻ, ഇന്ദ്രനെപ്പോലെ ദുജ്ജയനായി, ദിവ്യപുഷ്പമാലകൾ ധരിച്ച്, കാമിനീരത്നങ്ങളാൽ സമാവൃതനായിരിക്കുന്നതു കണ്ടപ്പോൾ, ലക്ഷ്മണകുമാരന്റെ കണ്ണുകൾ വീണ്ടും ചുകന്നുതുടങ്ങി; അന്തക തുല്യനായിത്തീന്നു.

ഉത്തമരത്നസിംഹാസനത്തിൽ രുമയെ ഗാഢാലിംഗനം ചെയ്തുകൊണ്ടിരി

ക്കുന്ന കപീശ്വരൻ, സുസ്ഥിരസത്വനും, വിശാലായതനേത്രനുമായ സൌമിത്രിയെ കണ്ടു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം, മുപ്പത്തിമൂന്നാം സർഗ്ഗംഅവസാനിച്ചു.

---

## മുപ്പത്തിനാലാം സർഗ്ഗം. (സുഗ്രീവതർജ്ജനം)

പുരുഷകേസരിയായ ലക്ഷ്മണകുമാരൻെറ അമർഷാകുലമായ വദനത്തിലേക്ക് ഒന്നുനോക്കുവാനേ വാനരേന്ദ്രന്നു് സാദ്ധ്യമായുള്ളു. അപ്പോഴേക്കും ഹൃദയം വെന്തുരുകിത്തുടങ്ങി. ദശരഥമഹാരാജപുത്രൻെറ ഉഗ്രപൌരുഷച്ചെന്തീയ്, അഗ്രജദുഃഖസ്മരണയാൽ ആളിക്കത്തി. ദീർഘനിശ്വാസാവസാനത്തിൽ ഒന്നു മുരണ്ടു.

സവ്വാലംകൃതമായൊരു മഹേന്ദ്രധ്വജംപോലെ, സുഗ്രീവൻ പ്രജ്ഞവിട്ടു് ചാടി എഴുന്നേററുനിന്നു. രാജസദസ്സിലുള്ള എല്ലാസ്ത്രീകളും ചക്രവത്തിയുടെ ഒപ്പം എഴുന്നേററു. നിമ്മലാകാശത്തിലെ താരാകാവലിമദ്ധ്യത്തിൽ പ്രശോഭിക്കുന്ന ശശാങ്കനെപ്പോലെ സുഗ്രീവൻ വിളങ്ങി. അഞ്ജലിബന്ധിച്ചു് വിനയാന്വിതനായി മഹാകല്പതരുപോലെ ലക്ഷ്മണസമീപത്തിൽ ഹരീന്ദ്രൻ നിന്നു. രുമയൊന്നിച്ചു് വനിതാമണികളുടെ ഇടയിൽ സ്ഥിതിചെയ്യുന്ന കിഷ്ക്കിന്ധാധിപനോടു് അതികോപത്തോടെ ലക്ഷ്മണൻ:—

"സുഗ്രീവാ, ജിതേന്ദ്രിയനും, കൃതജ്ഞനും, സത്യഭാഷിയും, അഭിജാതകുലജാതനും, സാത്വികനുമായ രാജാവിനെ ഭൂമിയിൽ എല്ലാവരും കൊണ്ടാടും. അധമ്മചാരിയായി, വാക്കുതെററിച്ചു് സുഹൃത്തിന്നു് അപകാരംചെയ്യുന്നവൻ, രാജരാജനാണെങ്കിലും, അവനേക്കാറം കൊടിയ ഘാതകൻ ആരാണുള്ളതു്? കുതിര വിരണ്ടു് പിണങ്ങിയാൽ നൂറെണ്ണത്തെ കൊന്നേക്കും; മദിച്ച കാളയാണെങ്കിൽ ആയിരത്തേയും നിഹനിച്ചേക്കും. പുരുഷൻ പുരുഷനോടു് പിണങ്ങിയാൽ സ്വബന്ധുമിത്രാദികളോടുകൂടിത്തന്നെ തന്നേയും വധിക്കും.

വാനരേശ്വരാ, ഉപകാരംചെയ്ത ചങ്ങാതിക്കു് പ്രത്യുപകാരം ചെയ്യാത്തവൻ കൃതഘ്നനാണു്. അവൻ ഏതുനിലയിലും ഏതൊരാറക്കും വദ്ധ്യനമാണു്.

ഒരു കൃതഘ്നനെകണ്ടു് ചൊടിച്ച വിധാതാവു്, എത്രയോരാളും ബഹുമാനത്തോടെ സ്വീകരിക്കേണ്ട തത്വത്തെ അരുളിച്ചെയ്തതു് കേൾക്ക:—

"ബ്രഹ്മഹത്യക്കാരനും–സുരാപാനംചെയ്തവനും–സദ്വ്രതങ്ങളെ ഭഞ്ജിച്ചവനും–മഹാചോരനുംകൂടി സജ്ജനങ്ങൾ പ്രായശ്ചിത്തം വിധിച്ചിട്ടുണ്ടു്; എന്നാൽ കൃതഘ്നനു് മോചനമില്ല".

ഹേ വാനരാ, അങ്ങു് വാക്കുതെറ്റിച്ച അധമനാണു്. കൃതഘ്നനുമാണു്. എന്റെ ജ്യേഷ്ഠനോടു് പറഞ്ഞതുപോലെ ചെയ്തില്ലല്ലോ. ഇക്ഷ്വാകുവംശത്തിലെ മണിവിളക്കു്—എന്റെ അഗ്രജനായ ശ്രീരാമസ്വാമി—ചെയ്തകാര്യത്തിൽ കൃതാർത്ഥനായി വേണ്ടതു് ഓർമ്മിച്ചു് അങ്ങു് സീതാദേവിയെ അന്വേഷിക്കേണ്ടതല്ലെ? എന്നാൽ തുച്ഛമായ സുഖഭോഗങ്ങളിൽ ആസക്തനായ അങ്ങു് പ്രതിജ്ഞപാഴാക്കി. തവളയെപ്പോലെ ദയനീയമായി കരയുന്ന ഒരു ഉഗ്രസർപ്പമാണു് അങ്ങു്, എന്നു് എന്റെ ജ്യേഷ്ഠൻ മനസ്സിലാക്കിയില്ല. കാരുണ്യവാരിധിയായ ശ്രീരാമദേവൻ, കപിസാമ്രാജ്യത്തെ മഹാപാപിയും ദുഷ്ടസ്വഭാവിയുമായ അങ്ങേയ്ക്കു് ദാനംചെയ്തു.

ഹേ സുഗ്രീവാ, മഹാഭാഗനും, മഹാത്മാവും, അങ്ങയുടെ ആഗ്രഹം നിഷ്പ്രയാസം നിറവേററിയവനുമായ ജ്യേഷ്ഠൻ ചെയ്തതു് ഓർക്കാതിരുന്നാൽ, രാമബാണംകൊണ്ടു് ഹതനായ ബാലിയെ, ദുഷ്ടനായ അങ്ങു് അതിവേഗത്തിൽ കാണുമെന്നോർമ്മിക്കണം. ബാലിപോയ മാർഗ്ഗം അടഞ്ഞിട്ടില്ല. അഗ്രജനെ അനുഗമിക്കാതെ സത്യത്തിൽ അടിയുറച്ചുനില്ക്കുന്നതാണു് യുക്തമായിട്ടുള്ളതു്. രഘുവംശനായകന്റെ കോദണ്ഡത്തിൽനിന്നുവരുന്ന വജ്രതുല്യശരം അങ്ങു് കണ്ടിട്ടില്ല. അതാണു് അവിടുത്തെ കാര്യങ്ങൾ മറന്നു്, ഇങ്ങിനെ സുഖാസക്തനായി അങ്ങേയ്ക്കു് ജീവിക്കുവാൻ തോന്നുന്നതു്."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം മുപ്പത്തിനാലാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയഞ്ചാം സർഗ്ഗം (താരാസാന്ത്വനം)

ആളിക്കത്തുന്ന തേജസ്സുപോലെ നില്ക്കുന്ന സുമിത്രാനന്ദനനോടു് ശരല്ക്കാലവാർതിങ്കൾവദനയായ താര സവിനയം തുടന്നു:—

“പ്രഭോ, കുമാരലക്ഷ്മണാ, ഇങ്ങിനെ പറയരുതേ. അവിടുത്തെ നാവിൽ നിന്നു് ഇത്തരത്തിലുള്ള വാക്കുകൾ വീഴത്തക്ക തെററു് സുഗ്രീവൻ ചെയ്തിട്ടില്ല. ഈ ഹരീശ്വരൻ, കൃതഘ്നനല്ല; ശഠനല്ല; ദുഷ്ടനല്ല; വെറുംവാക്കു് പറയുന്നവനല്ല; വക്രതയുള്ളവനുമല്ല. ഹേ വീരാ, പരാക്രമിയായ സുഗ്രീവൻ, ശ്രീരാമചന്ദ്രന്റെ അനന്യസാദ്ധ്യമായ ഉപകാരത്തെ മറന്നിട്ടില്ല. ദേവൻെറ കാരുണ്യത്താൽ മാത്രമാണു്, ഇദ്ദേഹം സത്കീർത്തിയോടുകൂടി വാനരരാജ്യത്തേയും രുമയേയും എന്നേയും നേടിയതു്. പരന്തപനായ കുമാരാ, ദുഃഖസാഗരത്തിൽ അനേകകാലം മുങ്ങിക്കിടന്ന കപീന്ദ്രനു് അചിന്ത്യമായ മഹാസുഖം, സിദ്ധിച്ചപ്പോൾ, വിശ്വാമിത്രബ്രഹ്മർഷിയെപ്പോലെ അതിൽമുഴുകി കാലംപോയതറിഞ്ഞില്ല. പ്രഭോ ലക്ഷ്മണാ ഘൃതാചിയിൽ മോഹിതനായ വിശ്വാമിത്രനു്, പത്തുവർഷങ്ങൾ പോയതു് ഒരൊററ ദിവസംപോലെയാണത്രെ! കാലമറിയുന്നവരിൽ അഗ്രിമനും, ധമ്മൈകനിരതനും, അതിതേജസ്സ്വിയന്നവനുമായ ബ്രഹ്മർഷികൌശികൻപോലും ദിവസപ്പോക്കു് അറിഞ്ഞില്ലെങ്കിൽ, സംസ്കാരശൂന്യരായ ഈ പ്രാകൃതന്മാരുടെ സ്ഥിതിപറയണമോ? ആകൃതിയ്ക്കനുരൂപമായ സ്വഭാവം കൈക്കൊണ്ടു്, കാമസുഖങ്ങളിൽമുഴുകി മനസ്സുമദിച്ച ഇവനിൽ ദയതോന്നി ക്ഷമിക്കണേ. ഉണ്ണീ ലക്ഷ്മണാ, കോപത്തിന്നു് അടിപെട്ടു് അജ്ഞാനാന്ധരെപ്പോലെ, ആലോചിക്കാതെ ഇന്നതാണു് തീർപ്പു് എന്നു് പറയരുതേ. പുരുഷോത്തമ, അവിടുത്തെപ്പോലെ സത്വഗുണശ്രേഷ്ഠരായവർ ചിന്തിക്കാതെ ഒരിക്കലും ക്രോധാവിഷ്ടരാവില്ല. ധർമ്മമൂർത്തിയായ കുമാരാ, സുഗ്രീവനിൽ പ്രസാദിക്കണേ! അവിടുത്തെ നാവിൽനിന്നു് വീണാൽ അതെന്തുതന്നെയായാലും നടന്നുകഴിഞ്ഞതായി തീർച്ചപ്പെടുത്താം. ക്രോധജന്യമായ ഈ വാശിയെ ഉപേക്ഷിച്ചരുളണേ.

പ്രഭോ, രുമയെ, എന്നെ, അംഗദനെ, ധനധാന്യസമൃദ്ധകപിസാമ്രാജ്യത്തെ, എല്ലാം ശ്രീരാമചന്ദ്രപ്രീതിക്കായി ഈ സുഗ്രീവൻ നിസ്സംശയം ഉപേക്ഷിക്കും എന്നാണു് എൻെറ വിശ്വാസം. അത്യുഗ്രയുദ്ധത്തിൽ ദശകന്ധരനെ നിഗ്രഹിച്ചു്, ഈ സുഗ്രീവകപിപുംഗവൻ, ചന്ദ്രസമീപത്തിൽ രോഹിണീ നക്ഷത്രമെന്നപോലെ, ശ്രീരാമസവിധത്തിൽ സീതാദേവിയെ ആനയിക്കും.

മുപ്പത്താറായിരം കോടി രാക്ഷസസൈന്യങ്ങളാണു് ലങ്കയിൽഉള്ളതു്. മൂന്നുലക്ഷത്തി അറുപതിനായിരം അസുരന്മാർ വേറെയുണ്ടു്. ഇനിയും ലക്ഷക്കണക്കിൽ നക്തഞ്ചരന്മാർ രാവണസഹായികളായി വസിക്കുന്നു. മഹാമായാവികളും ദുർജയന്മാരുമായ അവരെയെല്ലാം വധിച്ചല്ലാതെ, ദേവിയെ അപഹരിച്ച രാവണനെ നേരിടുവാനോ നിഗ്രഹിക്കുവാനോ സാധിച്ചെന്നുവരില്ല. കുമാരാ,

യുദ്ധത്തിൽ ഒററയ്ക്ക് വിജയിക്കാവുന്നവരല്ല, ഇവരിലാരുംതന്നെ. വിശേഷിച്ചും സുഗ്രീവന്നു് ക്രൂരകർമ്മാത്മാവായ ദശഗ്രീവനെ, സഹായമില്ലാതെ എതിർക്കുവാൻ സാധിക്കുകയുമില്ല. ഞാനിതെല്ലാം മനസ്സിലാക്കിയതു് ബാലിയിൽ നിന്നാണു്. അദ്ദേഹത്തിന്നു് എല്ലാകാര്യങ്ങളും വ്യക്തമായിട്ടറിയാം. എനിക്കു് നേരിട്ടു് യാതൊന്നും അറികയുമില്ല. ഞാൻ കേട്ടതു് പറയുന്നു എന്നുമാത്രം. യുദ്ധത്തിൽ അവിടുത്തേക്കും അഗ്രജന്നും സഹായകമാകത്തക്ക വാനരശ്രേഷ്ഠന്മാരെ വരുത്തുവാൻ ആളെ അയച്ചിട്ടുണ്ടു്. അവരേയും കാത്തിരിക്കുകയാണു് ഞങ്ങൾ. അങ്ങോട്ടു് വന്നു് കാണാതിരിക്കുവാൻ കാരണമതാണു്. വാനരചക്രവർത്തിയുടെ കല്പനയനുസരിച്ചു് അവരെല്ലാവരും ഇന്നു് വന്നെത്തണം. ആയിരമായിരം കോടി വാനരന്മാർ—അമേയബലപരാക്രമികൾ—കാമരൂപികൾ—ഇന്നു് അവിടുത്തെ അടുത്തെത്തും. ശത്രുമർദ്ദകനായ ലക്ഷ്മണാ, കോപമടക്കണേ. അമർഷംകൊണ്ടു് അരുണനിറമാന്ന കണ്ണുകൾ കാണുമ്പോൾ ഈ വാനരഭാമിനിമാർ മാത്രമല്ല, വീരന്മാർകൂടി ഭയപ്പെടുന്നു. സമാധാനത്തോടെ നില്ക്കുവാൻ യാതൊരാൾക്കും സാധിക്കുന്നില്ല.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്കിന്ധാകാണ്ഡം മുപ്പത്തഞ്ചാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്താറാം സർഗ്ഗം. (സുഗ്രീവൻ ലക്ഷ്മണനെ പ്രസാദിപ്പിക്കുന്നതു്)

ഏററവും വിനയത്തോടുകൂടി, താര പറഞ്ഞ ധർമ്മയുക്തമായ വാക്കുകൾ, സ്വതവേ സൌമ്യനായ സൌമിത്രിയുടെ അരിശത്തെ അകററി. ആ വദനം തെളിഞ്ഞു. ലക്ഷ്മണകുമാരനിൽ ഉണ്ടായിരുന്ന പേടി കപിപ്രമുഖനാടക്കം ഇല്ലാതായി. ഈറൻവസ്ത്രമെന്നപോലെ ഭയംവെടിഞ്ഞ വാനരേശ്വരൻ, കഴുത്തിലിട്ടിരുന്നതും അമൂല്യരത്നങ്ങളാൽ വിചിത്രമായി നിർമ്മിച്ചതും ശ്രേഷ്ഠഗുണങ്ങളൊത്തുചേൻതുമായ വന്മാലപൊട്ടിച്ചെറിഞ്ഞു. മദംവിട്ടു. കർത്തവ്യം സുവ്യക്തമായി, ഭീമബലവാനായ ലക്ഷ്മണനോടു് അതിവിനീതനായി, സന്തോഷമേകുന്ന വാക്കുകൾ ഇങ്ങിനെ തുടന്നു:—

''കുമാരാ ലക്ഷ്മണാ, എന്നെ വിട്ടുപിരിഞ്ഞ ഐശ്വര്യവും, യശസ്സും വാനരരാജ്യവും, അഗ്രജൻെറ കാരുണ്യത്താൽ മാത്രമാണു് വീണ്ടും എനിക്കു്

സിദ്ധിച്ചതു്. അരിമർദ്ദനാ, കീർത്തിശാലിയും ശക്തനുമായ ആ ദേവന്റെ പരാക്രമത്തിന്നു് പകരമായി ആർക്കു് എന്തുചെയ്യുവാൻ സാധിക്കും? കുമാരാ, ധർമ്മമൂർത്തിയായ ശ്രീരാമചന്ദ്രൻ സ്വയം, രാവണനെ നിഗ്രഹിച്ചു് ദേവിയെ നേടും. ഞാൻ വെറും ഒരുസഹായി എന്നപേരിൽ നില്ക്കുകമാത്രം! മഹാപ്രഭുവിന്നു് കർമ്മങ്ങൾ ചെയ്യുവാൻ ഒരുകൂട്ടുകാരനോ?

ആ അത്ഭുതദൃശ്യം, ഇപ്പോഴും രോമാഞ്ചമണിയിക്കുന്നു. ഒരൊററ ബാണം! ഏഴുസാലങ്ങൾ, ഗിരിശിഖരം, ഭൂമി എന്നിവയെ പിളർത്തി മടങ്ങിവന്നതു്. ഏതൊരു കോദണ്ഡത്തിന്റെ ചെറുഞാണൊലികൊണ്ടു്, പർവ്വതത്തോടുകൂടിയ ഭൂമി കലുങ്ങിയോ, അതേന്തുന്ന ദേവന്നു് ഒരു സഹായിയുടെ ആവശ്യമോ? പുരുഷോത്തമനായ കുമാരാ, കൂട്ടത്തോടുകൂടി രാവണനെ നിഗ്രഹിക്കുവാൻ, വില്ലെടുത്തു് എഴുന്നെള്ളുന്ന—അവനീശ്വരനായ അഗ്രജന്റെ—പിന്നാലെ ഞാനും നടക്കാമെന്നുമാത്രം! പ്രഭോ, സുഹൃദ്വിശ്വാസത്താൽ എന്തെങ്കിലും തെററു് ഞാൻ ചെയ്തിട്ടുണ്ടെങ്കിൽ, ഒരു ദാസനാണെന്നു് കരുതി ക്ഷമിക്കണേ. തെററുപററാത്ത ഏതൊരാൾ ഈ ലോകത്തിലുണ്ടു്?''

മഹാത്മാവായ സുഗ്രീവന്റെ വാക്കുകൾ ലക്ഷ്മണകുമാരനെ സന്തുഷ്ടനാക്കി. സസ്നേഹം തുടൎന്നു:—

''കപീശ്വരനായ സുഗ്രീവാ, എന്റെ ജ്യേഷ്ഠൻ എല്ലാവിധത്തിലും സനാഥൻ തന്നെ. വിശേഷിച്ചു്, വിനീതനായ അങ്ങു് ഇപ്പോൾ നാഥനായിവരുകയും ചെയ്തുവല്ലൊ? സുഗ്രീവാ, അങ്ങയുടെ പെരുമയും, നിർമ്മലസ്വഭാവവും, വിനയവും കാണുമ്പോൾ, ഈ കപിസാമ്രാജ്യത്തെ ഭരിക്കുവാൻ മററാരേയും ഞാൻ കാണുന്നില്ല. തികച്ചും അർഹതയുള്ളവനാണു് അങ്ങു്.

മഹാപരാക്രമിയായ ശ്രീരാമൻ—എന്റെ ജ്യേഷ്ഠൻ—ശത്രുക്കളെ മുഴുവൻ അങ്ങയുടെ സഹായത്തോടുകൂടിത്തന്നെ നിഗ്രഹിക്കും. യാതൊരുസംശയവുമില്ല.

സുഗ്രീവാ, കൃതജ്ഞനും, ധർമ്മകുശലനും, യുദ്ധത്തിൽ ഒരിക്കലും പിൻമടമടങ്ങാത്തവനുമായ അങ്ങു് സമുചിതമായ കാര്യംപറഞ്ഞു. വാനരേന്ദ്ര, ദോഷമറിഞ്ഞു് പറയുവാൻ, എന്റെ ജ്യേഷ്ഠനും അങ്ങേക്കുമല്ലാതെ മററാർക്കു് ത്രാണിയുണ്ടു്? ബലപരാക്രമങ്ങളാൽ അങ്ങയും അഗ്രജന്നു് സദൃശ്യനാണു്. ദേവന്മാർ ഞങ്ങൾക്കുതന്ന സഹായം അത്യുത്തമംതന്നെ. കപീശ്വരാ, എന്റെ ഒന്നിച്ചു്

വേഗം വരു. സഹധർമ്മിണീവിയോഗത്താൽ വ്യസനാക്രാന്തനായിരിക്കുന്ന സുഹൃത്തിനെ സമാധാനിപ്പിക്കുക. എന്റെ ജ്യേഷ്ഠന്റെ ദുഃഖം ഓർത്തപ്പോൾ ഞാൻ എന്നെത്തന്നെ മറന്നു. പരുഷവാക്ക് പുറപ്പെടുവാൻ അതാണ് കാരണം. അതിനെ ക്ഷമിക്കുവാൻ അങ്ങയ്ക്ക് അർഹതയുണ്ട്."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം മുപ്പത്താറാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തേഴാം സർഗ്ഗം. (വാനരസേനാഗമനം)

മഹാത്മാവായ ലക്ഷ്മണന്റെ വാക്കുകേട്ട സുഗ്രീവൻ സംതൃപ്തനായി. സമീപത്തിൽ നില്ക്കുന്ന സചിവസത്തമൻ ഹനുമാനെ നോക്കി:—

മാരുതീ, മഹേന്ദ്രം, ഹിമവാൻ, വിന്ധ്യൻ, കൈലാസം, ധവളവർണ്ണശൃംഗത്തോടുകൂടിയ മന്ദരം, എന്നീ അഞ്ചുമാമലകളിൽ വസിക്കുന്നവർ; കിഴക്കുദിക്കിലെ സമുദ്രതീരം–തരുണാദിത്യനിറമാന്ന ശൈലം–പശ്ചിമദിക്കിലെ കാർകൊണ്ടൽനിറമെഴുന്ന പർവ്വതം എന്നിവയിലും അതിമഹത്തായ പത്മതാലവനത്തിലും പാർക്കുന്നവർ; അഞ്ജനഗിരിയിൽ കാർമേഘനിറത്തോടും ആനകളെപ്പോലെ ബലത്തോടുംകൂടി നിവസിക്കുന്നവർ; മനയോലഗുഹകളിലുള്ള സ്വർണ്ണവർണ്ണമിയന്നവർ; മഹാമേരുപർവ്വതസമീപത്തിലും ധൂമ്രം എന്ന അചലത്തിലും അധിവസിക്കുന്നവർ; മഹാരുണമാമലയിൽ "മൈരേയം" എന്ന മധുവുണ്ട് ജീവിക്കുന്ന ഭീമവേഗരായ ബാലാദിത്യനിറമാന്നവർ; സുമണംപരന്ന മനോഹരവൻകാടുകളിലും, മാമുനീശ്വരന്മാരുടെ രമണീയാശ്രമസമീപങ്ങളിലും പാർക്കുന്നവർ; ഇങ്ങിനെ ഈ ഭൂമിയിലുള്ള സർവ്വവാനരന്മാരേയും അതിവേഗത്തിൽ വരുത്തണം. സാമദാനാദികളായ ഉപായങ്ങളാൽ സന്തുഷ്ടരാക്കിയ ദൂതന്മാരെ പറഞ്ഞയക്കുക. സുഖാസക്തരായവരും ദീർഘസൂത്രമുള്ളവരുമായ കപിമുഖ്യന്മാരെയെല്ലാം എന്റെ ആജ്ഞ അനുസരിച്ച് വേഗംവരുത്തു. പത്തുദിവസത്തിനുള്ളിൽ കപിവംശത്തിലെ ആർ എത്താതിരുന്നാലും, രാജാജ്ഞലംഘിച്ചവരാണ്. ആ ദുരാത്മാക്കൾ ആരുതന്നെയായാലും വദ്ധ്യരായിക്കഴിഞ്ഞു എന്നു് ഓർമ്മിക്കുക. ഇവിടെ, എന്റെ കീഴിൽ ഇപ്പോളുള്ള ആയിരമായിരംകോടി കപികളും നാനാദിക്കുകളിലേക്ക് എന്റെ കല്പനപ്രകാരം പോകട്ടെ. അഞ്ജനപർവ്വതമെന്നപോലെയുള്ള അവർ ആകാശം മറയത്തക്ക വേഗത്തിൽ രാജാജ്ഞ

യനുസരിച്ച് പോകട്ടെ. സ്ഥലങ്ങളും ഭവനങ്ങളും അറിയുന്ന വാനരന്മാർ എല്ലാവരും പോയി, സർവ്വകപികളേയും സുഗ്രീവകല്പനയനുസരിച്ച് കൊണ്ടുവരട്ടെ."

ചക്രവർത്തിയുടെ നിയോഗമനുസരിച്ച് വായുപുത്രൻ, ശൂരന്മാരായ കുരങ്ങന്മാരെ എല്ലാദിക്കുകളിലേക്കും അടുത്തക്ഷണത്തിൽ അയച്ചു. പക്ഷിമാർഗ്ഗം–നക്ഷത്രമണ്ഡലം –ആകാശദേശം –തുടങ്ങിയവയാണ് മർക്കടസൈന്യത്തിൻെറ മാർഗ്ഗങ്ങൾ. നിമിഷംപ്രതി വാനരസൈന്യം കിഷ്കിന്ധയിൽ എത്തിത്തുടങ്ങി. പർവ്വതങ്ങളിൽ –കടൽതീരങ്ങളിൽ –മഹാരണ്യങ്ങളിൽ –പൊയ്കത്തടങ്ങളിൽ വസിക്കുന്ന വാനരന്മാർ ശ്രീരാമകാര്യാർത്ഥമായെത്തുവാനുള്ള രാജകല്പന ശിരസാ വഹിച്ചു. അന്തകതുല്യനായ മന്നോർമന്നവൻ സുഗ്രീവൻെറയാണ് ആജ്ഞ എന്നറിഞ്ഞപ്പോൾ തന്നെ ഭയപ്പെട്ട സർവ്വകപികളും പുറപ്പെട്ടു കഴിഞ്ഞു.

അഞ്ജനശൈലത്തിൽനിന്ന് അതിവേഗതയുള്ള മൂന്നുകോടിപ്പേർ ശ്രീരാമസന്നിധിയിലേക്ക് ഓടിക്കഴിഞ്ഞു. അസ്തമനാദ്രിയിൽനിന്ന് സ്വർണ്ണവർണ്ണത്തോടുകൂടിയ പ്ലവംഗപ്പടപത്തുകോടി; കൈലാസാദ്രിയിൽ വസിക്കുന്ന–സിംഹകേസരനിറമാർന്ന–അനേകായിരംകോടിപ്പടകൾ–ഹിമവൽസാനുക്കളിൽ ഫലമൂലാദികൾ ഭക്ഷിച്ച് സസുഖം വിഹരിക്കുന്ന ആയിരമായിരംകോടി വാനരവീരന്മാർ; അഗ്നിതുല്യവർണ്ണദേഹത്തോടുകൂടിയവരും ഭീമകർമ്മനിരതരും വിന്ധ്യനിൽ വസിക്കുന്നവരുമായ ആയിരംകോടി കപികൾ; പാലാഴിയുടെ തീരത്തിലുള്ള പച്ചിലക്കാടുകളിൽ നാളികേരം ഭുജിച്ച് ജീവിക്കുന്ന, എണ്ണിയാൽ അവസാനിക്കാത്ത മർക്കടത്താന്മാർ; ഇങ്ങിനെ നദീഗുഹാടവികളിൽനിന്നും സൂര്യനെ സ്പർശിക്കുന്നതരത്തിൽ കിഷ്കിന്ധയിലേക്ക് വാനരപ്പട പരന്നൊഴുകുകയാണ്.

സൈന്യസജ്ജീകരണത്തിന്ന് സന്ദേശവാഹകരായി പോയിരുന്നവർ, മാമരങ്ങൾ ഇടതിങ്ങുന്ന കൈലാസശിഖരം കണ്ടു. അവർ പോകുന്ന വഴിക്കുള്ളവരെല്ലാം സുഗ്രീവ സമീപത്തിലേക്ക് പോയിക്കഴിഞ്ഞിരുന്നു.

ആ പുണ്യഗിരിയിൽവെച്ച്, മഹാദേവസംബന്ധിയായൊരു മഹായജ്ഞം നടത്തിയിരുന്നു. സർവ്വദേവന്മാർക്കും സംതൃപ്തിയരുളിയ ദിവ്യവും മനോജ്ഞവുമായ യാഗസന്ദർഭത്തിൽ, ഉണ്ടാക്കിയിരുന്ന ഭക്ഷണപദാർത്ഥങ്ങളിൽനിന്ന് പലതരത്തിലുള്ള ഫലമൂലങ്ങൾ–അമൃതുപോലെ സ്വാദിയന്നവ–വാനരന്മാർ കണ്ടു. യാഗാന്നത്തിൽനിന്ന് സമുത്ഭവിച്ച കായ്കനികൾ ഒരാൾ ഭക്ഷിച്ചാൽ അയാൾക്ക് ഒരു മാസം വിശപ്പ് ഉണ്ടാവുകയില്ല. ദിവ്യങ്ങളായ അത്തരം കായ്കിഴങ്ങുകളും, പല പല ശ്രേഷ്ഠൗഷധികളും കപിവരന്മാർ സംഭരിച്ചു. യാഗശാല

ഉണ്ടായിരുന്ന സ്ഥലത്തു് നിൎഗ്ഗന്ന സുഗന്ധപൂരിതങ്ങളായ നാനാവൎണ്ണകുസുമങ്ങളേയും രാജഹിതത്തിന്നുവേണ്ടി അവർ സംഭരിച്ചു.

എല്ലാവരേയും വിളിച്ചുകൂട്ടി കല്പന അറിയിച്ചു. അല്പസമയംകൊണ്ടു് സൎവ്വസൈന്യങ്ങളേയും പിന്നിട്ടു് ആ ശീഘ്രഗാമികഠ കിഷ്ക്കിന്ധയിലെത്തി. കൊണ്ടുവന്ന ഔഷധാദികഠ സുഗ്രീവപുരോഭാഗത്തിൽ ഉപഹാരമായി സമർപ്പിച്ചു് സവിനയം:—

"മഹാപ്രഭുവായ രാജരാജേന്ദ്ര, ഗിരികഠ, അരണ്യങ്ങഠ, സമുദ്രങ്ങഠ, എന്നിവിടങ്ങളിലെല്ലാം ഞങ്ങഠ പോയി. അവിടുത്തെ ആജ്ഞ ശിരസാ വഹിച്ച വാനരന്മാർ എല്ലാവരും വരുന്നുണ്ടു്."

സന്തുഷ്ടമാനസനായ സുഗ്രീവൻ, അവർകൊണ്ടുവന്ന തിരുമുൽക്കാഴ്ചകളെല്ലാം സസ്നേഹം സ്വീകരിച്ചു.

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം, മുപ്പത്തിയേഴാംസൎഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയെട്ടാം സൎഗ്ഗം. (ശ്രീരാമസവിധഗമനം)

തന്റെ വരുതിപ്രകാരം കടമകളെല്ലാം അതിവേഗത്തിൽ ചെയ്തു് മടങ്ങിയെത്തിയ വാനരന്മാരുടെ ഉപഹാരങ്ങഠ, മധുരഭാഷണങ്ങഠകൊണ്ടവരെ തൃപ്തിപ്പെടുത്തിയിട്ടാണു് കപീന്ദ്രൻ എടുത്തതു്. അതിപരാക്രമശാലികളായ അവരെയെല്ലാം വിശ്രമിക്കുവാനയച്ച സുഗ്രീവൻ ശ്രീരാമനും താനും കൃതാൎത്ഥരായെന്നു് വിചാരിച്ചു. ഭീമബലവാനും വാനരസത്തമനുമായ സൂൎയ്യസുതനോടു്, അത്യധികം ആനന്ദമേകത്തക്കവിധം ലക്ഷ്മണൻ സൌമ്യമായി:—

"ശാന്തനായ കപീശ്വരാ, സമ്മതമാണെങ്കിൽ കിഷ്ക്കിന്ധാനഗരിയിൽ നിന്നു് പുറത്തേക്കു് പോകാം."

ആ മധുരവാക്കുകഠ സുഗ്രീവനെ തികച്ചും സംപ്രീതനാക്കി. ഉത്തരം പറഞ്ഞു:—

"അതേ നമുക്കുപോകാം. കുമാരന്റെ ഏതു കല്പനയും അനുസരിക്കുന്നവനാണു് ഞാൻ."

താര തുടങ്ങിയ കാമിനീരത്നങ്ങളെ അന്തഃപുരത്തിലേക്ക് പറഞ്ഞയച്ചു.

"ആരവിടെ?"

സുഗ്രീവൻ ഉച്ചത്തിൽ വിളിച്ചു. രാജദാരങ്ങളെ കാണുവാൻ അർഹതയുള്ള വീരവാനരന്മാർ തൊഴുതുകൊണ്ട് രാജപുരോഭാഗത്തിൻ പെട്ടെന്നെത്തി.

"എന്റെ പല്ലക്ക് വേഗത്തിൽ കൊണ്ടുവരുവിൻ."

സുഗ്രീവന്റെ അരുളപ്പാടുകേട്ട കപികൾ, ആനന്ദസന്ദായകമായ ആ വാഹനം ക്ഷണത്തിൽ കൊണ്ടുവന്നു. കപീശ്വരൻ സവിനയം കുമാരന്റെ അടുത്തുചെന്നു്:—

"കുമാരാ, വേഗത്തിൽ കയറാം."

എന്നു പറഞ്ഞു്, സൌമിത്രിയുമൊന്നിച്ച് പല്ലക്കിലേറി. കനകനിർമ്മിതമായ ആ വാഹനത്തിൽ, വെൺകൊററക്കുടയുടെകീഴിൽ, വീശിക്കൊണ്ടിരിക്കുന്ന ചാമരങ്ങളുടെ മദ്ധ്യത്തിൽ ലക്ഷ്മണനും സുഗ്രീവനുമിരുന്നു. മഹാശക്തരായ മർക്കടന്മാർ വാഹനമെടുത്തു് ചുമലിൽവെച്ചു. ശംഖനാദം ഉയന്നു; ഭേരീശബ്ദം മുഴങ്ങി; സ്തുതിപാഠകന്മാർ ആലാപം തുടങ്ങി; ഇങ്ങിനെ രാജ്യശ്രീയാന്ന സുഗ്രീവൻ അരമനയിൽനിന്നു് പുറപ്പെട്ടപ്പോഴേക്കും, ഘോരരൂപികളായ വാനരന്മാർ, നിശിതായുധങ്ങൾ ധരിച്ച് മുന്നിലും പിന്നിലും അണിനിരന്നുകഴിഞ്ഞു. ശ്രീരാമദേവസവിധത്തിലേക്ക് യാത്ര തുടന്നു.

രഘുവീരൻ വസിക്കുന്ന പുണ്യപ്രദേശത്തിന്റെ സമീപത്തിലെത്തിയപ്പോൾ പല്ലക്കിൽനിന്നു് കപിപ്രമുഖൻ ലക്ഷ്മണനൊന്നിച്ച് ഇറങ്ങി. പതുക്കെപ്പതുക്കെ ശ്രീരാമസന്നിധിയിലേക്ക് അഞ്ജലികൂപ്പിയടുത്തു. അതുകണ്ട കപിസൈന്യങ്ങളെല്ലാം തലക്കുമുകളിൽ തൊഴുകയ്യോടെനിന്നു. താമരപ്പൂമൊട്ടുകൾ നിറഞ്ഞൊരു സരസ്സ് എന്നപോലായി ശ്രീരാമചന്ദ്രപരിസരം. അപാരമായി നില്ക്കുന്ന വാനരസൈന്യത്തെക്കണ്ട കാകുത്സ്ഥൻ പ്രീതനായി. തൃക്കാല്ക്കൽ വീണ സുഗ്രീവനെ എഴുന്നേല്പിച്ച് സ്നേഹബഹുമാനങ്ങളോടെ ഗാഢഗാഢം പുണന്നു്, സമീപത്തു് പാർശ്വതലത്തിൽ പിടിച്ചിരുത്തി, പുഞ്ചിരിപൊഴിച്ച് പറഞ്ഞു:—

"കപീന്ദ്രനായ സുഗ്രീവ, ധർമ്മത്തേയും അർത്ഥത്തേയും വേർതിരിച്ച്

ഭജിക്കുന്നവനാണ് യഥാർത്ഥത്തിൽ രാജാവ്. ധർമ്മവും അർത്ഥവും ഉപേക്ഷിച്ച് കാമഭോഗങ്ങളിൽ മുഴുകിയവൻ, മരക്കൊമ്പിൽ കിടന്ന് ഉറങ്ങുന്നവനെപ്പോലെയാണ്. താഴത്തേക്ക് വീണാൽ മാത്രമേ അവൻ ഉണരു. ശത്രുവിനാശത്തിന്നൊരുങ്ങിയവൻ- ഉത്തമമിത്രസമ്പാദനത്തിന്നൊരുങ്ങിയവൻ - ത്രിവർഗ്ഗഫലങ്ങളെ ആസ്വദിക്കുന്നവൻ-ധർമ്മയുക്തനായ രാജാവായിത്തീരും.

വീരനായ ശത്രുഞ്ജയ, നമുക്ക് ഒരുങ്ങുവാനുള്ള കാലം വന്നുചേർന്നിരിക്കുന്നു. ശ്രേഷ്ഠമന്ത്രിമാരുമായി കാര്യങ്ങളെല്ലാം ആലോചിക്കു."

ശ്രീരാമചന്ദ്രൻെറ വാക്കുകൾ കേട്ട ഹരീശ്വരൻ സവിനയം:—

"പ്രഭോ, പൊയ്പ്പോയ ഐശ്വര്യവും, സൽപ്പേരും, ഈ കപിരാജ്യവും അവിടുത്തേയും അനുജൻേറയും കാരുണ്യംകൊണ്ടുമാത്രമാണ് സിദ്ധിച്ചത്. പ്രത്യുപകാരം ചെയ്യാത്തവൻ പുരുഷാധമനല്ലെ? ശത്രുസൂദന, ഈ വാനരമുഖ്യന്മാർ, ഈ ഭൂമിയിൽ ബാലിസൈന്യം എവിടെയെല്ലാമുണ്ടോ, അവിടെയെല്ലാംപോയി വിളിച്ചിരിക്കുന്നു. മഹാത്മാവായ കാകൽസ്ഥ, മഹാരണ്യങ്ങളേയും, ദുർഗ്ഗമങ്ങളായ കൊടുംകാടുകളേയും, നല്ലപോലെ അറിയുന്നവരും, ഘോരാകൃതിയുള്ളവരും എന്നാൽ കാമരൂപികളും, ഗോപുച്ഛവാനരന്മാരും, ദേവഗന്ധർവ്വപുത്രന്മാരുമായ അവർ അവരവരുടെ സൈന്യങ്ങളൊത്ത് വരുന്നുണ്ട്.

ഹേ പരന്തപ, ചിലക്ക് നൂറുനൂറായിരം കോടി; മററു ചിലർക്ക് ശങ്കു; വേറെ ചിലർക്ക് അർബ്ബുദം, നൂറർബ്ബുദം, മദ്ധ്യം, അന്തം, സമുദ്രം, പരാർദ്ധം, ഇങ്ങിനെ പടകളുള്ളവർ എത്തിച്ചേരാറായി. മഹാരാജാവേ, വിന്ധ്യമേരുനിവാസികളും, മന്ദരമേരുതുല്യശരീരമുള്ളവരും ഇന്ദ്രനെപ്പോലെ പരാക്രമികളുമായ വാനരന്മാർ, ഇതാ അവിടുത്തെ തിരുമുമ്പിൽ ഉടനെ എത്താറായി. വംശത്തോടുകൂടി രാവണനെ പോരിൽ നശിപ്പിച്ച് സീതാദേവിയെ കൊണ്ടുപോരുവാൻ, വെള്ളത്തിലോ കരയിലോ എവിടെയായാലും അവിടുത്തെ അനുഗമിച്ച് ഇവരെല്ലാം ഉണ്ട്."

രാജാജ്ഞയിൽനിന്നു് അണുവെങ്കിലും വ്യതിചലിക്കാത്തവാനരന്മാരേയും അത്തരം കല്പന കൊടുക്കുവാൻ കെൽപുള്ള സുഗ്രീവനേയും ബുദ്ധിമാനായ ശ്രീരാമസ്വാമി കണ്ടു. ചെയ്ത ഏർപ്പാടുകൾ മനസ്സിലായി. നീലോല്പലസദൃശലോചനങ്ങൾ സന്തോഷത്താൽ വികസിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്കിന്ധാകാണ്ഡംമുപ്പത്തിയെട്ടാം സർഗ്ഗം അവസാനിച്ചു.

---

## മുപ്പത്തിയൊമ്പതാം സർഗ്ഗം. [കപിസൈന്യസമാഗമം]

"സുഗ്രീവാജ്ഞ" അതിന്റെ തീഷ്ണത തികച്ചും അറിവുള്ള രഘുപതി സുഗ്രത്തിനെ വീണ്ടും ആലിംഗനം ചെയ്തു: ധർമ്മസ്വരൂപിയായ ദേവൻ:—

സുഗ്രീവാ, വേണ്ട കാലത്തു് ഇന്ദ്രൻ മഴപെയ്യിക്കും; സഹസ്രകിരണനായ ഭാസ്കരൻ ഇരുട്ടകററും; ചന്ദ്രാംശുക്കൾ പാരിൽ പാലൊളി പരത്തും; ഇതിലൊന്നും അത്ഭുതത്തിന്നു് അവകാശമില്ല. അങ്ങയെപ്പോലെയുള്ളവർ ഒരു മിത്രത്തിന്നു് ഉപകാരം ചെയ്യുന്നതിൽ അതിശയിപ്പാനുണ്ടോ? അങ്ങയെ സംബന്ധിച്ച എല്ലാം എനിക്കറിയാം. പ്രിയഭാഷിയായ അങ്ങു് സഹായിച്ചാൽ ശത്രുക്കളെ മുഴവൻ ഞാൻ, യുദ്ധത്തിൽ നിഗ്രഹിക്കും. എന്റെ മിത്രവും ചങ്ങാതിയുമായ അങ്ങയുടെ സഹായം എപ്പോഴും ആവശ്യമുണ്ടു്.

ശചീദേവിയെ അനുഹ്ലാദൻ അഹങ്കാരത്തോടെ അപഹരിച്ചതുപോലെ, രാവണൻ അവനീന്ദ്രാത്മജയെ കട്ടതു് അവന്റെ ആത്മനാശത്തിന്നുവേണ്ടിയായിത്തീരും. മദത്തോടെ അടരിന്നു് ആഗതനായ പൌലോമീപിതാവിനെ, ദേവേന്ദ്രൻ എന്നപോലെ ദശഗ്രീവനെ ക്രൂരമ്പുകൾകൊണ്ടു് താമസമെന്ന്യെ ഞാൻ വധിക്കും."

നരേന്ദ്രവാനരേന്ദ്രന്മാർ ഇങ്ങിനെ സംസാരിക്കുന്നതിനിടയിൽ, സൂര്യരശ്മികളെ ആകെ മറയ്ക്കത്തക്ക ഒരു പൊടിപടലം ദൂരത്തിൽ ഉയന്നുകണ്ടു. ചണ്ഡരശ്മികളെ മറയ്ക്കുക മാത്രമല്ല, ദിക്കുകളെ മുഴവൻ ആ ധൂളിസഞ്ചയം കലക്കി. പ്രസ്രവണശൈലവും മഹാരണ്യവും ചുററുമുള്ള സ്ഥലങ്ങളുംകൂടി ഒന്നു് ചലിച്ചു.

മാമലതുല്യശരീരത്തോടുകൂടിയ—എണ്ണിയാൽ കഴിയാത്ത സംഖ്യയുള്ള—വാനരവീരന്മാർ—ദംഷ്ട്രാനഖിതരായ കരുത്തന്മാർ—അല്പനിമിഷത്തിന്നുള്ളിൽ ചുററും നിറഞ്ഞു. കണ്ണിമയ്ക്കുന്ന സമയത്തിന്നുള്ളിൽ നൂറുകോടി സൈന്യങ്ങളവിടെയെത്തിക്കഴിഞ്ഞു.

വൻമലകളിലുള്ളവർ—നദീതീരത്തിലുള്ളവർ—സാഗരതടത്തിലധിവസിക്കുന്നവർ—ഇങ്ങിനെയുള്ളവരാണു് കാമരൂപികളായ ആ കപികൾ. ഇടിനാദംപോലെയുള്ള ശബ്ദം; ആ വനചാരികളിൽ, ബാലാദിത്യച്ചെങ്കതിരിന്റെ—ചന്ദ്രതുല്യവെൺരശ്മിയുടെ—നിറമാന്നവരും, താമരയല്ലിവണ്ണമുള്ളവരും, ഉണ്ടു്. മഹാമേരുനിവാസികൾ വെളുത്തവരായ കരുത്തരാണു്. മഹാവീരനായ "ശതബലി"

എന്ന വാനരസേനാനായകൻെറ പത്തായിരം കോടി സൈന്യങ്ങളാണിവർ. അത്യുജ്ജ്വലകാന്തിയെഴുന്ന ശതബലി സേനാമദ്ധ്യത്തിൽ പ്രശോഭിച്ചു.

തുടന്നു് എത്തിയതു് താരയുടെ പിതാവായിരുന്നു. സുവർണ്ണമാമലയ്ക്കൊത്ത ആ കപീന്ദ്രൻ–സുഗ്രീവശ്വശുരൻ–അനേകായിരം കോടി ഹരികളുമൊത്തു് പ്രഭു സമീപത്തിൽ വന്നുചേർന്നു. ഉദയസൂര്യതുല്യവദനനും, താമരപ്പൂവല്ലി നിറമൊത്തവനും സർവ്വവാനരസത്തമനും, മഹാബുദ്ധിമാനുമായ കേസരി–ശ്രീഹനുമാൻെറ പിതാവു്–അനേകമനേകം ആയിരക്കണക്കിലുള്ള, ശക്തരായ പടകളുമൊത്തു് പെട്ടെന്നു് പ്രത്യക്ഷമായി അണിനിരന്നു. ഭീമവിക്രമനായ ഗവാക്ഷൻ–ഗോപുച്ഛവാനരരാജാവു്–ആയിരം കോടി കപികളൊത്തു് കാണായി. ശത്രുക്കളെ മുച്ചൂടും മുടിക്കുന്ന, വല്ലാത്തശക്തനായ ധൂമ്രൻ, പരാക്രമികളായ രണ്ടായിരം കോടി ഹരികളാൽ ആവൃതനായി അവിടെ എത്തി. അതിബലവാന്മാരായ മൂന്നുകോടി സൈന്യങ്ങളോടുകൂടിയവനും, അത്ഭുതവീര്യവാനുമായ സേനാപതി പനസൻ ഒപ്പം എത്തിച്ചേർന്നു. പെരുംകൂററനായ നീലൻ അഞ്ജനപർവ്വതാകാരത്തോടെ പത്തുകോടിപ്പടയുമൊത്താണു് എത്തിയതു്. അഞ്ചുകോടി ആൾക്കാരുമൊന്നിച്ചു്, വീരവീരനായ ഗവയൻ സുവർണ്ണമാമലയ്ക്കൊപ്പം വന്നുചേർന്നു. ആയിരംകോടി സൈന്യങ്ങളൊന്നിച്ചാണു് സേനാപതി 'ദരീമുഖൻ' സുഗ്രീവസന്നിധിയിൽ എത്തിയതു്.

അശ്വിനീദേവന്മാരുടെ ആത്മജന്മാർ–അമേയശക്തരായ മൈന്ദദ്വിവിദന്മാർ–ആയിരം കോടി കോടി പ്ലവഗരുമൊത്തു് സുഗ്രീവപുരോഭാഗത്തെത്തി. വീരനും കരുത്തനും ഉജ്ജ്വലതേജസ്സിയന്നവനുമായ ഗജൻെറ ഒന്നിച്ചു് മൂന്നുകോടിയുണ്ടായിരുന്നു. ആദ്യംമുതല്ക്കേ സുഗ്രീവപക്ഷത്തിലുള്ളവനും മഹാബുദ്ധിമാനും തേജസ്വിയുമായ ശ്രീ ജാംബവാൻ പത്തുകോടി സൈന്യങ്ങളുമൊത്തു് സസന്തോഷം വന്നുചേർന്നു. അമിതപരാക്രമിയായ രുമണ്വാൻ എന്ന സേനാപതിയുടെ ഒന്നിച്ചു് നൂറുകോടി പടകളും ഉണ്ടായിരുന്നു. നൂറായിരം കോടിയുടെ ആയിരമിരട്ടി വാനരന്മാർ അനുഗമിച്ചുകൊണ്ടു് ഗന്ധമാദനൻ വന്നു.

നൂറു് ശംഖ, ആയിരം പത്മം, ഇത്രയും ഉഗ്രപരാക്രമികളായ സൈന്യങ്ങളൊത്തു്, പിതൃതുല്യപരാക്രമിയായ യുവരാജാ അംഗദൻ വന്നു് വണങ്ങി.

അതിഘോരപരാക്രമിയായ താരൻ–താരാഭയാന്ന സേനേശൻ–അഞ്ചുകോടി അനുയായികളുമൊത്തു്, അല്പം അകലത്തായി നില്ക്കുന്നു. പതിനൊന്നുകോടി സൈന്യങ്ങളുടെ നാഥനായ ഇന്ദ്രജാനു എന്ന സേനേശൻ തൽസമീപത്തായി

ക്കാണുന്നു. ബാലസൂര്യസന്നിഭനായ രംഭൻ, പതിനായിരവും നൂറായിരവും പേരൊന്നിച്ച് പിന്നിടെത്തി. വീരനായ ദുർമുഖൻ രണ്ടുകോടിപ്പടകളുമൊന്നിച്ച് ഒപ്പം വന്നു.

ഉത്തരക്ഷണത്തിൽ, കൈലാസശൃംഗരൂപരും, ഭീമപരാക്രമികളുമായ ആയിരം കോടി കപിശ്രേഷ്ഠരൊന്നിച്ച് ശ്രീഹനുമാൻ, മഹാപ്രഭുവിന്റെ മുന്നിൽ വന്ദിച്ചുകൊണ്ട് നിന്നു.

നളനെന്ന വാനരപ്രമുഖന്റെ ഒന്നിച്ച് നൂറായിരം നൂറുകോടിപ്പടകളുണ്ട്. സുഗ്രീവനു് സുസമ്മതനായ ദധിമുഖൻ–ശ്രീമാനായ ഹരിശ്രേഷ്ഠൻ–പത്തുകോടി സൈന്യനാഥനാണ്. ശരഭൻ–കുമുദൻ–വഹ്നി–രംഹൻ–തുടങ്ങിയ പ്രമുഖവാനരസേനാനായകന്മാർ–എല്ലാവരും ഇഷ്ടരൂപമെടുക്കുവാൻ കഴിവുള്ളവർ–മന്നും മലയും വനവും മുഴുവൻ മറയത്തക്കവിധം വന്നെത്തി. എണ്ണിയാൽ അവസാനിക്കാത്തത്രയും സംഖ്യയായിക്കഴിഞ്ഞു. പാരിടത്തിൽ പേർമുററിയ ഉത്തമ ഹരികളും എത്തിച്ചേർന്നു. സൂര്യസമീപത്തേക്കു് കാർമുകിൽമാലകൾപോലെ സുഗ്രീവസന്നിധിയിലേക്ക്, ഓടിയും ചാടിയും അലറിയും ആർത്തുംകൊണ്ട് വന്നെത്തിയ കപികൾ സാദരം വന്ദിച്ചു. വെമ്പിയെഴുന്നേററ സുഗ്രീവൻ തൊഴുതുകൊണ്ട്, അവിടെ സന്നിഹിതരായ സർവ്വരേയും അറിയിച്ചു. തിരിഞ്ഞു് സേനാപതികളെ നോക്കി ആജ്ഞാപിച്ചു:—

"വാനരമുഖ്യന്മാരായ നിങ്ങൾ, കാട്–മല–ചോല തുടങ്ങിയ സ്ഥലങ്ങളിൽ സേനകളെ അണിനിരത്തി, ഓരോരുത്തരുടേയും ശക്തിയെ പരീക്ഷിച്ച് തൃപ്തരാകണം."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡംമുപ്പത്തൊമ്പതാംസർഗ്ഗം അവസാനിച്ചു.

---

## നാല്പതാം സർഗ്ഗം. (കിഴക്കോട്ട് വിനതപ്രേഷണം)

സർവ്വസമ്പൽസമൃദ്ധികൊണ്ട് കൃതാർത്ഥനായ സുഗ്രീവൻ ശത്രുവിനാശകനായ ശ്രീരാമദേവനോട്ട് സവിനയമുണർത്തി:—

"മഹാപ്രഭോ, കാമരൂപികളും, അതിബലശാലികളും, ഗജതുല്യശരീരികളും, എന്റെ രാജ്യവാസികളുമായ കപികൾ ഇതാ വന്നെത്തിക്കഴിഞ്ഞു. ഭീമ

പരാക്രമികളും—അതിശൂരന്മാർ—ഘോരാകാരന്മാർ—ദൈത്യദാനവതുല്യർ —പ്രശസ്തി യാജ്ജിക്കത്തക്ക കമ്മങ്ങൾമാത്രം ചെയ്യുന്നവർ—ഒരിക്കലും തളരാത്ത കരുത്ത ന്മാർ—പേർകേട്ട പരാക്രമമാന്നവർ—ഉത്സാഹത്തിൽ മികച്ചവർ—വെള്ളത്തിലും കരയിലും ഒരുപോലെ സഞ്ചരിക്കുന്നവർ—നാനാപവ്വതനിവാസികൾ—നൂറുനൂറു കോടിക്കണക്കിലുള്ള വാനരന്മാർ—അവിടുത്തെ വിനീതദാസന്മാർ—ഇതാ തിരു മുമ്പിൽ എത്തിയിരിക്കുന്നു. സ്വാമിഹിതംമാത്രം ആഗ്രഹിക്കുന്ന ഇവർ ആജ്ഞ യനുസരിച്ച് എന്തും ചെയ്യുന്നവരാണ്. അവിടുത്തെ സങ്കല്പം സഫലമാക്കു വാൻ ഇവർ മതിയാകും. അതിഘോരവിക്രമികളായ ഇവർ അനുയായികളുമൊ ന്നിച്ച് ചെയ്യേണ്ടതെന്താണെന്ന് അരുളിച്ചെയ്യണം. തൃപ്പാദാശ്രിതരായ പട കളാണിവർ. കല്പിച്ചാലും. അവിടുത്തെ കാരുണ്യംകൊണ്ട്, ചെയ്യേണ്ടതു് ശരിക്കും എനിക്ക് അറിയാമെങ്കിലും വഴിപോലെ കല്പിക്കുവാൻ അവിടുന്നു വേണം.''

കപീശ്വരൻെറ വിനീതവാക്കുകൾകേട്ട ദാശരഥി മന്ദഹാസത്തോടെ ആലിംഗനം ചെയ്തു:—

''സുഗ്രീവാ, എൻെറ ധമ്മപത്നി ജീവിച്ചിരിക്കുന്നുണ്ടോ എന്നറിയണം. രാവണൻ വസിക്കുന്ന നാടേതു്? എവിടെയാണതു്? സീത അവിടെ ഉണ്ടോ? ഇത്രയും മനസ്സിലായാൽ, പിന്നെ വേണ്ടതെല്ലാം അങ്ങയുടെ സഹായത്തോടെ ഞാൻ ചെയ്യാം. ഈ സൈന്യമഹാസാഗരത്തിൻെറ നാഥൻ ഞാനോ ലക്ഷ്മ ണനോ അല്ല. സീതാന്വേഷണത്തിൻെറ മുഴുവും മേലാളും കപിചക്രവത്തിയായ അങ്ങാണ്. എൻെറ ഉദ്ദേശം ഇന്നതെന്ന് അങ്ങയ്ക്കറിയാം; സംശയമില്ല. വിനീതനായ തോഴൻ—അതിവിക്രമിയായ മഹാശക്തൻ—കാലഭേദങ്ങളറിയുന്ന വിദ്വാൻ—കൃതാത്മനായ പണ്ഡിതരാജൻ—എൻെറ അഭിവൃദ്ധിയെ, ആനന്ദത്തെ ആഗ്രഹിക്കുന്നവൻ—അങ്ങു് എൻെറ കാര്യത്തിനുവേണ്ടി ആജ്ഞാപിക്കു.''

ഈ നിർദ്ദേശംകേട്ട സുഗ്രീവൻ, ശ്രീരാമചന്ദ്രൻേറയും ബുദ്ധിമാനായ ലക്ഷ്മ ണൻേറയും സന്നിധിയിൽനിന്നു്, സേനാപതിയായ വിനതനെ—ഇടിനാദം പോലെ ശബ്ദിക്കുന്നവനും മഹാദ്രിപോലെ കരുത്തുള്ളവനുമായ കപിശ്രേഷ്ഠനെ വിളിച്ച് ഇപ്രകാരം ആജ്ഞാപിച്ചു:—

''ഹരിശ്രേഷ്ഠാ, ചന്ദ്രസൂര്യാദിദേവന്മാരുടെ ആത്മജന്മാരായ വാനരന്മാരൊ ന്നിച്ച്, ദേശകാലങ്ങൾക്കനുയോജിച്ചുള്ള കാര്യാകാര്യവിവേചനത്തോടെ തീപ്പു കൾചെയ്തു്, അതിശക്തന്മാരായ നൂറായിരം പ്ലവഗമുഖ്യരൊന്നിച്ച്, മഹാഗിരി

ങ്ങളും ഘോരാരണ്യങ്ങളുമുള്ള കിഴക്കേ ദിക്കിലേക്ക് ഉടനെ പുറപ്പെട്ടു. മഹാരാജർഷി മിഥിലാധിപന്റെ പുത്രി സീതാദേവിയേയും, രാവണനിവാസസ്ഥാനത്തേയും അന്വേഷിക്കുവിൻ. ഗിരിശൃംഗങ്ങൾ–നദികൾ–വൻകാടുകൾ–തുടന്നുകൊണ്ടു് രമ്യമായ ഭാഗീരഥി–സരയൂ–കൗശികി–അഭിരാമകളായ കാളിന്ദീ–യമുന–അതിന്റെ അടുത്തുള്ള ഉത്തമശൈലം–സരസ്വതി–സിന്ധു–നിർമ്മലജലവാഹിനിയായ ശോണ–മുതലായവയിലുള്ള സ്ഥലങ്ങളിൽ ആരായണം.

ഇവയുടെ അപ്പുറം ശൈലകാനനാലംകൃതങ്ങളായ ഭൂപ്രദേശങ്ങളാണു് ബ്രഹ്മമാല– വിദേഹം– മാളവം– കാശി– കോസലം– മാഗധം– വിപുലഗ്രാമം–പുണ്ഡ്റം–വംഗം–കോശകാരനഗരം–രജതാകരഭൂമി–തുടങ്ങിയ സ്ഥലങ്ങളൊന്നും വിട്ടുപോകരുതു്. ശ്രീരാമദേവന്റെ സഹധർമ്മിണിയെ– ദശരഥമഹാരാജാവിന്റെ പുത്രവധുവിനെ–ജനകമഹാരാജർഷിസുതയെ–സീതാദേവിയെ–അവിടെയെല്ലാം സശ്രദ്ധം അന്വേഷിക്കണം. ചിലർ, സാഗരാന്തർഗതപർവ്വതങ്ങളിലും നഗരങ്ങളിലും, മന്ദരഗിരിശൃംഗങ്ങളിലും തിരയുവിൻ.

ചെവികൊണ്ടുതന്നെ പുതക്കുവാൻ കഴിയുന്നവർ, ചുണ്ടിൽ ചെവിയുള്ളവർ, ഉരുക്കുപോലെ മുഖമുള്ളവർ, ഏകപാദന്മാർ, അതിവേഗതയുള്ളവർ, അമേയശക്തന്മാർ, മനുഷ്യരെ തിന്നുന്നവർ, സൌന്ദര്യമുള്ളവർ, സ്വർണ്ണവർണ്ണദേഹത്തോടുകൂടിയവർ, ശിരസ്സിൽ ചെവിയുള്ളവർ, കിരാതന്മാർ, പച്ചമത്സ്യവുംതിന്നു് ദ്വീപുകളിൽ വസിക്കുന്ന കാട്ടാളന്മാർ, വെള്ളത്തിനടിയിലുള്ള ഘോരനരവ്യാഘ്രന്മാർ, ഇങ്ങിനെയുള്ളവരുടെ പാർപ്പിടങ്ങളിലെല്ലാം, നമ്മുടെ കപിസൈന്യമെത്തണം. വളരെ സൂക്ഷിച്ചും ഏററവും ശ്രദ്ധയോടുകൂടിയും വേണം ആവക പ്രദേശങ്ങളിൽ സഞ്ചരിക്കുവാൻ.

മഹാദ്രികൾ ചാടിക്കടന്നും, ജലപ്പരപ്പിൽ ചങ്ങാടമേറിക്കടന്നും, സപ്തരാജ്യങ്ങളാൽ ഉപശോഭിതമായ—രത്നങ്ങൾ വിളയുന്ന—യവദ്വീപ്; സ്വർണ്ണഖനികളാൽ പരിപൂർണ്ണമായ സുവർണ്ണരൂപ്യകദ്വീപ്; എന്നിവ മറക്കരുതു്. ആകാശം മുട്ടുന്ന കൊടുമുടികളോടെ സുരാസുരന്മാരാൽ പരിസേവിതമായ ശിശിരാചലം, യവദ്വീപിന്നപ്പുറത്താണു്. ഇവയിലെ ദുർഗ്ഗങ്ങൾ ഗുഹകൾ നദികൾ അരണ്യങ്ങൾ എന്നിവയിൽ, ശ്രീരഘുവരപത്നിയെ എല്ലാവരുമൊത്തുചേന്നു് ആരായണം.

ചെന്നിണവർണ്ണജലപൂർണ്ണവും അത്യഗാധവും ശക്തിയേറിയ പ്രവാഹവും

ഒത്തതാണ് ശോണാനദി. അതിൻെറ രമ്യങ്ങളായ കടവുകളിലും വിചിത്ര ങ്ങളായ തീരവനങ്ങളിലും രാവണനേയും ദേവിയേയും നോക്കണം. അനേക മനേകം ആരാമങ്ങളാൽ അത്യന്തസുന്ദരങ്ങളായ അചലങ്ങൾ; പാർശ്വങ്ങളിൽ പ്രവഹിക്കുന്ന നദികൾ, വൻഗുഹകളുള്ള മഹാഗിരികൾ, കൊടുംകാടുകൾ, ഇവയിലെല്ലാം നമ്മുടെ പടകൾ എത്തണം.

തുടന്ന് കാണുക, അത്യന്തഭീകരങ്ങളായ ആഴിദ്വീപുകളെയാണ്. കൊടു ങ്കാററുകൊണ്ട്, അതിഘോരമായി ആത്തിരമ്പുന്ന അലകളാൽ ചുററപ്പെട്ട അവിടെ ക്രൂരന്മാരായ അസുരന്മാർ അനേകദിവസങ്ങൾ ഭക്ഷണമില്ലാതെ വിശന്നു വലഞ്ഞു് ഇരിക്കുന്നുണ്ട്. വിധാതാവിൻെറ വിശേഷാനുഗ്രഹത്താൽ നിഴലിൽ പിടിച്ചുവലിച്ച് നിത്തുവാൻ സാധിക്കുന്നവരാണവർ. കരിങ്കാറുപോലെയുള്ള വലിയവലിയ പാമ്പുകൾ ആ കടലിൽ വളരെയുണ്ട്. അലറുന്ന ആ ആഴിയി ലേക്കു് ഏററവും ഉപായത്തോടെവേണം കടക്കുവാൻ.

അവിടെനിന്നുംപോയാൽ, കൊടിയ ചെങ്കടലാണ് കാണുക. ചെഞ്ചോര പോലെയുള്ള വെള്ളം; ലോകവിഖ്യാതമായൊരു പൂളവൃക്ഷം ആ തീരത്തിൽ കാണാം. നാനാരത്നാലംകൃതമായി, വിശ്വകർമ്മാവിനാൽ വിരചിതമായൊരര മന അവിടെയുണ്ട്. കൈലാസശൃംഗതുല്യമായ അതു് വിഷ്ണുവാഹന മായ സാക്ഷാൽ വൈനതേയൻെറയാണ്.

അടുത്തുള്ള ഗിരിശൃംഗത്തിൽ 'മന്ദേഹന്മാർ' എന്നു് പേരുള്ള ഒരുതരം രാക്ഷസന്മാർ തൂങ്ങിനില്ക്കുന്നുണ്ട്. പവ്വതശരീരികളായ ആ ഭയങ്കരന്മാരെ നാനാ രൂപങ്ങളിൽ കാണാം. ദിനംപ്രതി സൂര്യോദയത്തിൽ, ബ്രഹ്മതേജസ്സിൻെറ പ്രഹരത്താലും, ചണ്ഡകിരണൻെറ രശ്മിപാതത്താലും, ആ അസുരന്മാർ വെള്ളത്തി ലേക്കു് വീഴും. വീണ്ടും പൊങ്ങിത്തൂങ്ങുകയും ചെയ്യും.

തുടന്ന് മുന്നോട്ടുപോയാൽ, ശരൽക്കാലവെൺമേഘംപോലെയുള്ള പാൽ ക്കടൽ, അലകളാൽ അലറിക്കൊണ്ടിളകിമറിയുന്നതു് കാണാം. ആ സാഗരമ ദ്ധ്യത്തിൽ ഋഷഭം എന്നുപേരായ ഒരു വൻമല വെളുത്ത നിറത്തിലുണ്ട്. അതിൽ വികസിച്ചുനില്ക്കുന്ന പുഷ്പങ്ങളുടെ ദിവ്യസുഗന്ധപൂരിതമായൊരു വെള്ളിക്കാടു കാണാം. പൊന്നല്ലികളോടുകൂടിയ വെള്ളത്താമരകൾ വിടന്നുനില്ക്കുന്ന സുദർശന മെന്നുപേരായ പൊയ്കയിൽ നിറയെ അരയന്നങ്ങളുണ്ട്. ദേവകൾ-അപ്സരസ്സു കൾ-ചാരണന്മാർ-യക്ഷന്മാർ-കിന്നരന്മാർ തുടങ്ങിയവരെല്ലാം ആ സരസ്സിൽ ജലക്രീഡക്കു് സസന്തോഷം എത്തുക പതിവാണ്.

പാൽക്കടൽ പിന്നിട്ടുചെന്നാൽ സ്വച്ഛജലസാഗരമാണുള്ളതു്. പക്ഷെ, സർവ്വജീവജാലങ്ങൾക്കും ഭയജനകമായതുമാണ്. ബഡവാഗ്നി അതികോപത്തോടെവിട്ട തേജസ്സ് അതിലുണ്ടു്. ചരാചരങ്ങളോടുകൂടിയ വാരിയെല്ലാം അത്ഭുതകരമായ ബഡവാഗ്നിയുടെ ഭക്ഷണമാണ്. ബഡവാവക്ത്രം കണ്ടു്, രക്ഷക്കു് വഴികാണാതെ, സമുദ്രജീവികൾ ആർത്തുകേഴുന്ന ദീനനാദം എപ്പോഴും അവിടെനിന്നുയരുന്നതു് നിങ്ങൾക്കുകാണാം.

ആ അംബുധിയുടെ മറുകരയിൽ പതിമൂന്നുയോജന വിസ്താരത്തിൽ 'ജാതരൂപശില' എന്നുപേരായ സുവർണ്ണമാമലയൊന്നുണ്ടു്. അവിടെയാണ്, ഈ ഭൂമിയുടെ നിലനില്പിന്നു് ആധാരമായ സർപ്പരാജൻ. താമരപ്പൂവിതളൊത്തലോചനങ്ങൾ; ചന്ദ്രസുന്ദരശരീരം; പർവ്വതശൃംഗനിവാസി; സർവ്വദേവവന്ദിതൻ; നീലാംബരധാരി; ആയിരം പത്തികളുള്ളവൻ; ദേവദേവനായ അനന്തൻ. ആ മഹാദ്രിയുടെ കിഴക്കുഭാഗത്തു് മനോഹരമായൊരു തറയിൽ മൂന്നുതലയുള്ളൊരു കരിമ്പനയാകുന്ന കനകധ്വജം ദേവേന്ദ്രൻ സ്ഥാപിച്ചതു കാണാം. അതിന്നപ്പുറത്താണ് സുവർണ്ണമയമായ ഉദയപർവ്വതം.

ശ്രീമത്തായ അതിന്റെ മുകൾഭാഗം വാനിനെ തൊട്ടുനില്ക്കുന്നു. നൂറുയോജന നീണ്ട ഉപരിഭാഗം, കനകമയത്തറയാൽ ദിവ്യശോഭയാർന്നതാണ്. കരിമ്പന-പയിൻ-പൂത്തുനില്ക്കുന്നകൊന്ന-പച്ചിലമരം-എന്നിവ ഇടതിങ്ങി, ദിവ്യങ്ങളും ദിനേശസന്നിഭങ്ങളും സുവർണ്ണങ്ങളുമായിനില്ക്കുന്നു. അവിടെ പത്തുയോജന ഉയരത്തിൽ ഒരുയോജനവിസ്താരത്തിൽ, "സൌമനസം" എന്നുപേരായ ഒരു കൊടുമുടി തങ്കമയമായിട്ടുണ്ടു്. മഹാവിഷ്ണു വാമനനായി അവതരിച്ച് ഒന്നാമത്തെ പാദം അവിടെ വെച്ചിട്ടാണത്രെ, മഹാമേരുശൃംഗത്തിൽ രണ്ടാമത്തെ ചുവടു് വെച്ചിട്ടുള്ളതു്.

ജംബൂദ്വീപത്തെ ഉത്തരദിക്കിൽക്കൂടി പ്രദക്ഷിണം ചെയ്തുവരുന്ന ആദിത്യൻ, ഈ മഹാതുംഗശൃംഗത്തെ പ്രാപിക്കുമ്പോൾ നമുക്കെല്ലാം കാണുവാൻ സാധിക്കുന്നു. വൈഖാനസന്മാർ, ബാലഖില്യർ, തുടങ്ങിയ മാമുനിമാർ സൂര്യനിറമാന്നു് പ്രശോഭിക്കുന്നതു് അവിടെ കാണാം. സുദർശനദ്വീപിന്നടുത്തുള്ള ആ ഗിരിയിൽ നിന്നാണ് തേജസ്സും സർവ്വജീവികളുടേയും കണ്ണുകളിൽ കാഴ്ചയും പ്രകാശിക്കുന്നതു്.

ആ പർവ്വതരാജന്റെ കൊടുമുടികളിലും ഗുഹകളിലും കാനനങ്ങളിലും, രാവണനേയും സീതാദേവിയേയും സശ്രദ്ധം നിങ്ങൾ അന്വേഷിക്കണം.

ആ കനകാദ്രിയുടേയും ദിവാകരൻേറയും തേജസ്സ് ഒന്നിച്ചുചേരുമ്പോഴാണ് പ്രഭാതത്തിന്ന്, ഇത്രയും നേത്രാനന്ദകരമായ കുങ്കുമനിറം വരുന്നത്. ഭൂമിക്കും ബ്രഹ്മാണ്ഡത്തിന്നുതന്നെയും ആ ഭാഗം പൂർവ്വദ്വാരമായിത്തീരുകയും ചെയ്തു. സൂര്യോദയസ്ഥാനമാകയാൽ "കിഴക്ക്" എന്ന് സുപ്രസിദ്ധവുമായി. ആ മാമലശിഖരങ്ങളിലും ഗുഹ, ചോല ഇവകളിലും, ദശഗ്രീവനേയും ദേവിയേയും തിരയണം.

ഉദയഗിരിക്കപ്പുറം ദേവപാലിതമായ സ്ഥലമാണ്; സൂര്യചന്ദ്രന്മാരുടെ പ്രകാശമില്ല; മുഴവൻ അന്ധകാരനിർമ്മിതമായി കാണാം. എന്നാൽ, അവിടേയും നിങ്ങൾ പോകണം. ആ ശൈലങ്ങളിൽ, ഗുഹകളിൽ, കാടുകളിൽ, മാത്രമല്ല, ഞാൻ പറയാത്ത സ്ഥലങ്ങളിൽക്കൂടി എത്തി ദേവിയെ അന്വേഷിക്കണം.

വാനരപ്രമുഖന്മാരേ, അത്രയ്ക്കേ നമുക്ക് പോകാൻ സാധിക്കൂ. അപ്പുറം സൂര്യപ്രകാശമില്ലാത്തതാണ്. ആ സ്ഥലത്തെപ്പററി യാതൊന്നും എനിക്കറിയില്ല. ഉദയാദ്രിവരേയും നിങ്ങൾ ജാനകീദേവിയേയും ദശകന്ധരനേയും അന്വേഷിച്ച് പോകണം. എന്നാൽ ഒരു കാര്യം സദാ ഓർമ്മവേണം. മുപ്പതുദിവസത്തിനുള്ളിൽ മടങ്ങിയെത്തണം. വൈകി എത്തുന്നവർ ആരുതന്നെയായാലും വദ്ധ്യരാണ്. ദേവിയെ സന്ദർശിച്ച് കൃതകൃത്യരായി വരുവിൻ! ദേവേന്ദ്രപ്രേയസിയായ പൂർവ്വദിശയിൽ, മഹാരണ്യാദികളാൽ പരിപൂർണ്ണങ്ങളായ പ്രദേശങ്ങളിൽ, അതിചതുരന്മാരായ നിങ്ങൾ അന്വേഷിച്ച് രഘുരാമപത്നിയേയുംകൊണ്ടു് തിരിച്ചെത്തിയാൽ, അവരിൽ സൌഖ്യസുഖങ്ങളുംകൂടി ഒന്നിച്ച് വന്നുചേരും."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം, നാല്പതാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തൊന്നാം സർഗ്ഗം (തെക്കൻദിക്കിലേക്ക് ഹനുമൽ പ്രേഷണം)

അതുല്യശക്തനും വിക്രമിയുമായ വിനതനേയും വമ്പടയേയും പറഞ്ഞയച്ച സുഗ്രീവൻ, ബലത്തേയും പരാക്രമത്തേയും സ്വയമായി തികച്ചും അറിവുള്ള വാനരവര്യന്മാരെ തെക്കൻദിക്കിലേക്ക് അയക്കുവാൻ ഒരുങ്ങി.

അഗ്നിദേവപുത്രനായ നീലൻ–വായുദേവസുതനായ ഹനുമാൻ–ബ്രഹ്മദേവാത്മജനായ മഹാകപി ജാംബവാൻ–തുടന്ന്, സുഹോത്രൻ–ശരാരി–ശരഗുല്മൻ–

ഗജൻ–ഗവാക്ഷൻ– ഗവയൻ– സുഷേണൻ–ഋഷഭൻ–മൈന്ദൻ–ദ്വിവിദൻ–വിജയൻ–ഗന്ധമാദനൻ–അഗ്നിപുത്രന്മാരായ ഉല്ക്കാമുഖൻ അസംഗൻ എന്നീ രണ്ടുപേർ ദേവേന്ദ്രസൂനുവും കപിചക്രവർത്തിയുമായ ബാലിതനയൻ യുവരാജാ അംഗദൻ, എന്നിങ്ങനെ ലോകപ്രശസ്തിയാർജ്ജിച്ചവരെയാണ് സുഗ്രീവൻ തിരഞ്ഞെടുത്തതു്. പരാക്രമത്തിലും വേഗതയിലും മുന്നിട്ടുനില്ക്കുന്നൊരു വമ്പടയേയും ബലവാനായ അംഗദന്റെ നേതൃത്വത്തിൽ കല്പിച്ചു. ദക്ഷിണദിക്കിലെ പ്രധാന ദുർഗ്ഗങ്ങളും മാർഗ്ഗങ്ങളും കപീശ്വരൻ വ്യക്തമാക്കി:—

"വിവിധങ്ങളായ വള്ളികളാൽ ചുററപ്പെട്ട വൃക്ഷങ്ങൾ ഇടതൂർന്ന് അനേകം ശൃംഗങ്ങളോടുകൂടിയ വിന്ധ്യപർവ്വതം, ഉഗ്രസർപ്പങ്ങൾ അനേകം അധിവസിക്കുന്ന ദുർഗ്ഗമമായ നർമ്മദാനദി, മനോമോഹനമായ ഗോദാവരി, ശക്തിയിൽ പ്രവഹിക്കുന്ന കൃഷ്ണവേണി, വൻപാമ്പുകളുള്ള പുണ്യമഹാനദി, മേഖല ഉൽക്കല എന്നീ ദേശങ്ങൾ, ദശാർണ്ണനഗരം, അശ്വവന്തി, വിദർഭം, മാഹിഷം, വംഗം, കലിംഗം, കൌശികം, എന്നിവിടങ്ങളിലെല്ലാം തിരഞ്ഞു് ദണ്ഡകാരണ്യത്തിലേക്ക് പോക. മലകളും ഗുഹകളും നദികളും അവിടെ ധാരാളമുണ്ടു്. പ്രാധാന്യമുള്ള ഗോദാവരീതീരത്തിൽ പ്രത്യേകം ശ്രദ്ധിക്കണം. തുടർന്നു്, ആന്ധ്രം, പുണ്ഡ്രം, ചോളം, പാണ്ഡ്യം, കേരളം എന്നീ സ്ഥലങ്ങളിലും എത്തണം.

സർവ്വധാതുക്കളൊത്തു് വിചിത്രവനശോഭിതമായ പശ്ചിമഘട്ടത്തിലെ രമ്യശിഖരങ്ങൾ, പൂത്തുനില്ക്കുന്ന അലംകൃതതരുക്കളിടതിങ്ങിയ കാനനങ്ങൾ, ചന്ദനവൃക്ഷാരണ്യത്താൽ പ്രശോഭിക്കുന്ന മഹാഗിരി, ഇവിടങ്ങളിൽ തികച്ചും ശ്രദ്ധവേണം. അതിന്നുതൊട്ടു്, പുണ്യതീർത്ഥം നിറഞ്ഞു്, അപ്സരസ്ത്രീകൾ വിഹരിക്കുന്ന ദിവ്യഗോദാവരീനദി നിങ്ങൾക്കുകാണാം.

അടുത്താണ് മലയാദ്രി. സൂര്യസന്നിഭനും ഉഗ്രതേജസ്വിയുമായ അഗസ്ത്യമാമുനീന്ദ്രനെ അവിടെച്ചെന്നു് നിങ്ങൾ ദർശിക്കണം' മഹാത്മാവായ ബ്രഹ്മർഷി അനുഗ്രഹിച്ചു് അനുവദിച്ചശേഷമേ യാത്രതുടരാവൂ.

ഭയങ്കര മുതലകൾ ധാരാളമുള്ള താമ്രപർണ്ണി എന്ന പുഴയെയാണ് പിന്നീടു് നിങ്ങൾ കടക്കേണ്ടതു്. ഉത്തമചന്ദനദ്രുമങ്ങളാൽ ആവൃതമായ ദ്വീപുപോലെയുള്ള ആ നദി, കാന്തനിലണയുന്ന തരുണീരത്നംപോലെ സമുദ്രത്തിൽ ചെന്നുചേരുന്നു.

അവിടംവിട്ടാൽ പാണ്ഡ്യരാജ്യാതിർത്തിയിലെത്തുകയായി. ആനന്ദപൂർണ്ണമായ ജീവിതം നയിക്കുന്ന പ്രജകളോടുകൂടിയ ആ രാജ്യത്തിലെ ദിവ്യമായ പൊൻ

വാതിൽ ആദ്യമായി കാണാം. പിന്നീട് സമുദ്രതീരമാണ്. അവിടെ എത്തിയാൽ പിന്നീട് വേണ്ട കാര്യങ്ങൾ എല്ലാവരുംകൂടി ആലോചിച്ച് തീർച്ചപ്പെടുത്തണം.

ആ സാഗരമദ്ധ്യത്തിൽ, അഗസ്ത്യമാമുനീന്ദ്രനിരുന്ന മഹേന്ദ്രാചലം വിചിത്രവൃക്ഷങ്ങളോടും സാനുക്കളോടും സ്വർണ്ണമയമായി വിളങ്ങുന്നുണ്ട്.

പൂത്തുനില്ക്കുന്ന നാനാതരുക്കളാലും ലതകളാലും രമണീയമായ അവിടെ അപ്സരസ്സുകൾ, ദേവർഷിമാർ, യക്ഷശ്രേഷ്ഠന്മാർ, സിദ്ധന്മാർ, ചാരണന്മാർ, എന്നിവർ തിങ്ങിത്താമസിക്കുന്നു. എല്ലാപൌർണ്ണമിയിലും ദേവേന്ദ്രൻ അവിടെ സന്നിഹിതനാവുകപതിവുണ്ട്. അതിന്റെ മദ്ധ്യത്തിൽ നൂറുയോജന വീതിയിലുള്ള ഒരുതുരുത്തുണ്ട്. മനുഷ്യർക്ക് പ്രവേശിക്കുവാൻ സാധിക്കാത്ത, മനോഹരപ്രദേശമായ, അവിടേയും നിങ്ങൾ ദേവിയെ അന്വേഷിക്കണം. തികച്ചും ഓർമ്മിക്കേണ്ട സ്ഥലമാണത്. അതിനിഷ്ക്കർഷയോടെ അന്വേഷിക്കണം. വധാർഹനായ ദുഷ്ടൻ, ഇന്ദ്രതുല്യനായ രാക്ഷസരാജാ രാവണൻ, അവിടെയാണ് അധിവസിക്കുന്നത്. തെക്കെ സാഗരമദ്ധ്യത്തിൽ അംഗാരക എന്നുപേരായ ഒരു രാക്ഷസിയുണ്ട്. നിഴൽ പിടിച്ചുനിർത്തി വലിച്ച് ഭക്ഷിക്കുന്ന ദുഷ്ടയാണവൾ.

ഉഗ്രതേജസ്വിയായ നരേന്ദ്രനന്ദനന്റെ ധർമ്മദാരങ്ങളെ എല്ലായിടത്തും സംശയം തീരത്തക്കവിധം ആരായണം. അവിടെ ഇല്ലെന്നു തീർച്ചപ്പെട്ടാൽ, അപ്പുറത്ത് നൂറുയോജനദൂരെ, ആഴിയുടെ നടുവിൽ, പുഷ്പിതകം എന്ന പർവ്വതം കാണാം. സിദ്ധന്മാരും ചാരണന്മാരും സദാസേവിച്ചുപോരുന്ന സ്ഥലമാണത്. ആ ഗിരിവരൻ, ചന്ദ്രസൂര്യന്മാരുടെ രശ്മികൾക്ക് തുല്യമായതും, അലയാഴിയാൽ ചുററപ്പെട്ടതും, ആകാശമുരുമ്മുന്ന കൊടുമുടികളോടുകൂടിയതുമാണ്. അതിലെ ഒരു പൊൻശിഖരത്തെ ദിവാകരൻ പ്രാപിക്കുന്നു; വെള്ളിയായ മറെറാന്നിനെ ശശാങ്കനും. എന്നാൽ ഒരു പ്രത്യേകതയുണ്ട്, കൃതഘ്നന്മാർ നാസ്തികന്മാർ, നൃശംസന്മാർ എന്നിവർ ഒരിക്കലും അതു് കാണുകയില്ല. ആ ഉത്തമോത്തമ അദ്രിവര്യനെ ശിരസാ താണുവണങ്ങിയതിനുശേഷമേ നിങ്ങൾ അന്വേഷിക്കാവൂ. തുടന്ന് അപ്പുറത്തുള്ളതു് 'സൂര്യവാൻ' എന്ന അചലമാണ്. പതിന്നാലുയോജന വഴി ഒരാൾക്കും കടക്കുവാൻ വയ്യാത്ത നിലയ്ക്കുള്ളതാണ്.

അതു കടന്നാൽ ''വൈദ്യുതം'' എന്ന മാമല കാണാം. സർവ്വകാമഫലങ്ങൾ കായ്ക്കുന്ന വൃക്ഷങ്ങളൊത്തു് സർവ്വദാ രമ്യമായ അവിടെനിന്നു് ഉത്തമഫലങ്ങളും

കിഴങ്ങുകളും യഥേഷ്ടം ഭക്ഷിക്കാം. മികച്ച തേൻ ധാരാളം പാനം ചെയ്യാം. അതിനുശേഷം യാത്രതുടരുക. കണ്ണിനും കരളിനും ഒരുപോലെ ആനന്ദമേകുന്ന 'കുഞ്ജരഗിരി'യാണ് അപ്പുറത്ത്. അഗസ്ത്യമാമുനീശ്വരന്റെ മന്ദിരം—വിശ്വകർമ്മവിരചിതമായതു്—അവിടെയുണ്ട്. അവിടെത്തന്നെ, പത്തുയോജന ഉയന്നും, ഒരു യോജന വിസ്താരമാന്നും, നാനാരത്നങ്ങളാൽ അലംകൃതവുമായ ദിവ്യപ്പൊൻഭവനമൊന്നു കാണാം. സർപ്പങ്ങളുടെ 'ഭോഗവതി' എന്ന മഹാപുരിയാണതു്. മതില്ക്കെട്ടിനുള്ളിൽ എല്ലായിടത്തും ഉഗ്രദംഷ്ട്രകളോടും കാകോളവിഷത്തോടുംകൂടിയ നാഗശ്രേഷ്ഠന്മാർ കാവലുണ്ട്. ഏതൊരുവനും കാലെടുത്തു് വെക്കുവാൻ കഴിയാത്ത അവിടെയാണ് മഹാപ്രാജ്ഞനായ സർപ്പരാജാ വാസുകി വസിക്കുന്നതു്. കപീശ്വരന്മാരായ നിങ്ങൾ ഭോഗവതീപുരിയിലും സീതാദേവിയെ അന്വേഷിക്കണം. അതിന്നടുത്തു് പല പല ഗൂഢസ്ഥലങ്ങളുമുണ്ടെന്നു് ഓർമ്മവേണം.

തൊട്ടടുത്തു് കാളയുടെ രൂപത്തിൽ ഏററവും വലുതായി കാണുന്നതു് ''ഋഷഭാചലം.'' കാളമുഖംപോലെയുള്ള ശിഖരം, ഇന്ദ്രനീലവർണ്ണമായൊരു ചന്ദനവനം, ഇവയുമുണ്ട് അതിൽ. അഗ്നിജ്വാലപോലെ പ്രശോഭിക്കുന്നതും ദിവ്യസുഗന്ധമാന്നതുമായ ആ ചന്ദനത്തെ ഒരിയ്ക്കലും നിങ്ങൾ തൊടരുതു്. അതിഘോരന്മാരായ ഗന്ധർവ്വന്മാർ—രോഹിതന്മാർ എന്നാണവരുടെ പേർ—കാത്തുരക്ഷിക്കുന്നതാണാവനം. അക്കസദൃശരായ അഞ്ചുഗന്ധർവ്വനേതാക്കൾ—ശൈലൂഷൻ, ഗ്രാമണി, ശിഗ്രു, ബഭ്രു, ശുഭ്രൻ എന്നിവർ—അവിടെ വസിക്കുന്നു. . സ്വർഗ്ഗാതീതപുണ്യം സമ്പാദിച്ച അവർ, ഭൂമിയുടെ അററത്തു് സൂര്യൻ ചന്ദ്രൻ, അഗ്നി ഇവരുടെ രൂപത്തിൽ വസിക്കുന്നു.

അതിന്നും അപ്പുറത്തേക്കു് നിങ്ങൾ പോകരുതു്. അതിദാരുണമായ പിതൃലോകം തുടങ്ങുകയായി എന്നു് മനസ്സിലാക്കണം. ഘോരാന്ധകാരഭൂയിഷ്ഠമായ അന്തകരാജധാനി അവിടെയാണ്. അതുവരേക്കും പോയി അന്വേഷിക്കുവാൻ ദുർജ്ജയന്മാരായ നിങ്ങൾക്കു് സാധിക്കും. എത്രമാത്രം കരുത്തുള്ളവനാണെങ്കിലും അപ്പുറത്തേക്കു് പോകുവാൻ സാദ്ധ്യമല്ല. ഞാൻ ഈ പറഞ്ഞ സ്ഥലങ്ങളും അടുത്തടുത്തുള്ള മറവുപ്രദേശങ്ങളും മുഴുവൻ നോക്കി ദേവിയുടെ വർത്തമാനം അറിഞ്ഞു് വരുവിൻ.

ഒരു മാസത്തിനുള്ളിൽ നിങ്ങളിൽ ആർ വന്നിട്ടാണോ ആദ്യമായി ''കണ്ടു, സീതയെ'' എന്നു പറയുന്നതു് അവൻ എത്തരത്തിലുള്ള സുഖഭോഗങ്ങളാണനുഭവിക്കുക! ഞാൻ അനുഭവിക്കുന്നതെല്ലാം അധീനമാണ്. അവനേക്കാൾ ഇഷ്ടപ്പെട്ടവൻ എനിക്കു് ഈ ലോകത്തിലാരുമില്ല. എന്റെ ജീവനേക്കാൾ വില

പ്പെട്ടവനാണവൻ. പല പല തെററുകഠം ചെയ്തവനായാലും, അവൻ എൻെറ ബന്ധുവായി മാറും.

അനേകവിധത്തിൽ ബലപരാക്രമങ്ങഠം ഒത്തിണങ്ങിയ നിങ്ങഠം, സൽഗുണങ്ങഠം തികഞ്ഞ വംശങ്ങളിൽ ജനിച്ചവരാണല്ലൊ. രാജരാജേന്ദ്രനായ ശ്രീരാമൻെറ ധമ്മപത്നി കൈവരത്തക്ക ഉചിത പൌരുഷത്തോടെ നിങ്ങഠം പോകുവിൻ."

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം നാല്പത്തൊന്നാംസഗ്ഗം അവസാനിച്ചു.

---

## നാല്പത്തിരണ്ടാം സഗ്ഗം. (പടിഞ്ഞാറൻ ദിക്കിലേക്ക് സുഷേണപ്രേഷണം)

ഇങ്ങിനെ വാനരയൂഥമുഖ്യന്മാരെ ദക്ഷിണദിക്കിലേക്ക് പറഞ്ഞയച്ചതിനു ശേഷം, സുഗ്രീവൻ, മേഘസങ്കാശനും, ഭീമപരാക്രമനും, താരാപിതാവും, രാജശ്വശുരനുമായ സുഷേണ സമീപത്തുചെന്നു് തൊഴുതു് സാഷ്ടാംഗം നമസ്കരിച്ചു.

മാമുനീന്ദ്രനായ മരീചിപുത്രനായ മഹാകപിമാരീചൻ അടുത്തു് നില്ക്കുന്നുണ്ടു്. അതിശൂരന്മാരായ വാനരമുഖ്യന്മാർ അർച്ചിഷ്മാൻ എന്നുകൂടി പേരുള്ള മാരീചൻെറ ചുററും നില്ക്കുന്നു. ഇന്ദ്രതുല്യനും, അതിബുദ്ധി അതുല്യപരാക്രമം എന്നീ സമ്പത്തുകളോടുകൂടിയവനും, ഗരുഡതുല്യവേഗതയും തേജസ്സുമൊത്തവനുമാണു് അർച്ചിഷ്മാൻ. അർച്ചിമ്മാലർ എന്നു് പ്രസിദ്ധിയാന്ന മഹാബലശാലികളായ, മരീചമഹർഷീശ്വരൻെറ തന്നെ തനയന്മാരായ മാരീചന്മാരോടുകൂടി സുഷേണകപിമുഖ്യനെ, പടിഞ്ഞാറൻ ദിക്കിലേക്ക് പോകുവാൻ വാനരേശ്വരനായ സുഗ്രീവൻ സാദരം നിർദ്ദേശങ്ങഠം കൊടുത്തു:—

"സുഷേണൻെറ നേതൃത്വത്തിൽ രണ്ടുലക്ഷം ഹരിവരന്മാരോടുകൂടി പശ്ചിമദിക്കിൽപോയി ദേവിയെ അന്വേഷിക്കണം. ഭീമബലവാന്മാരും ശൂരന്മാരും നിറഞ്ഞതാണു് സൌരാഷ്ട്രവും ബാഹ്ളീകവും. വിഭവസമ്പുഷ്ടങ്ങളായ രമ്യദേശങ്ങഠം, വിശാലങ്ങളായ നഗരികഠം, പുന്നാഗക്കാടുകഠം, ബകുളം കടമ്പു് തുടങ്ങിയ വന്മരങ്ങഠം നിറഞ്ഞ വനാന്തർഭാഗങ്ങഠം, കൈതത്തോപ്പുകഠം, പടിഞ്ഞാട്ടു് ഒഴുകുന്ന ശീതജലപൂണ്ണങ്ങളായ ഉത്തമനദികഠം, തപോനിധികളിരിക്കുന്ന

ആശ്രമങ്ങൾ, കൊടിയ കാനനങ്ങൾ, പർവ്വതപ്രാന്തങ്ങൾ, ഉയർന്നുനില്ക്കുന്ന വമ്പാറക്കൂട്ടങ്ങൾ, വിസ്തൃതങ്ങളായ മരുഭൂമികൾ, ശൈലങ്ങളാൽ ആവൃതങ്ങളായ ദുർഗ്ഗമപ്രദേശങ്ങൾ, ഇവകളിൽ സൂക്ഷ്മമന്വേഷിച്ച് മുന്നോട്ടുപോയാൽ പശ്ചിമസാഗര സമീപത്തെത്തും.

തിമിംഗലങ്ങളും മുതലകളും ധാരാളമുള്ളതാണ് ആ ആഴി. കൈതപ്പൊന്തകൾ, പച്ചിലക്കാടുകൾ, ഇവ ധാരാളമുള്ള വാരിധിതീരത്തിൽ വാനരന്മാർക്ക് ഇഷ്ടംപോലെ വിഹരിക്കാം. യഥേഷ്ടം തെങ്ങിൻതോപ്പുകളും അവിടെയുണ്ട്. സീതാദേവിയേയും രാവണനേയും അദ്രിപാർശ്വത്തിലുള്ള മഹാരണ്യങ്ങളിൽ അതിശ്രദ്ധയോടെ ആരായണം. മുരചീപത്തനം–ഭംഗിയാന്ന ജടീപുരം–അവന്തി–അംഗലോപം – അലക്ഷിതവനം–വിസ്തൃതങ്ങളായ നാടുകൾ നഗരങ്ങൾ തുടങ്ങി എല്ലായിടത്തും തേടുവിൻ.

സിന്ധുനദി അംബുധിയിൽ ചേരുന്ന സ്ഥലത്ത് ഒരു മഹാദ്രിയുണ്ട്. തുംഗങ്ങളായ നൂറുശൃംഗങ്ങൾ, മാമരങ്ങളിടതിങ്ങി വാനുരുമ്മിനില്ക്കുന്നു. അതിന്റെ രമണീയസാനുക്കളിൽ സിംഹങ്ങളും പലവിധ പക്ഷികളും നിറയെക്കാണാം. തിമിംഗലമത്സ്യങ്ങളേയും ഗജങ്ങളേയുംകൂടി കൂടേററത്തക്ക ഭയങ്കരങ്ങളായ ചില ഖഗവരന്മാരും അവിടെയുണ്ട്. ഗിരിശിഖരങ്ങളിലും, സിംഹവാസസ്ഥാനങ്ങളുടെ ചുവട്ടിലും, നീരൊലിച്ചുകൊണ്ടിരിക്കുന്ന വനപ്പരപ്പിലും മദഗജങ്ങൾ സ്വച്ഛന്ദം വിഹരിക്കുന്നതായി നിങ്ങൾക്ക് ആശ്ചര്യമുണ്ടാക്കുന്ന കാഴ്ചയാകും.

കാമരൂപികളായ നിങ്ങൾ, ആകാശം മുട്ടിനില്ക്കുന്ന സ്വർണ്ണവർണ്ണശിഖരങ്ങളിൽ മാമരങ്ങളുടെ ഇടയിൽ, കയറിത്തിരയണം. ഹേ വാനരമുഖ്യന്മാരെ, നൂറു യോജന വലിപ്പമുള്ള പാരിയാത്രപർവ്വതപ്പൊൻമുടി ആഴിമദ്ധ്യത്തിലായിട്ടുണ്ട്. എന്നാൽ കാണാൻ വിഷമമേറിയതുമാണ് അത്. മുപ്പെത്തട്ടുകോടി ഗന്ധർവ്വന്മാർ അവിടെ പാർക്കുന്നു. ഏതുരൂപവും ധരിക്കുവാൻ സാധിക്കുന്ന അവർ അഗ്നിതുല്യരും ഘോരപരാക്രമികളും പാപകർമ്മങ്ങൾ ചെയ്യാൻ മടിയില്ലാത്തവരുമാണ്. ആയിരംവീതം നില്ക്കുന്ന, ചെന്തീപോലുള്ള അവരുടെ അടുത്തേക്ക് ഭീമവിക്രമികളാണെങ്കിലും നിങ്ങൾ അടുക്കരുത്. ആ പ്രദേശത്തിൽനിന്ന് കായോ കനിയോ യാതൊന്നുംതന്നെ നിങ്ങളാരും എടുക്കരുതേ. മഹാശക്തന്മാരായ അവരെ ആർക്കും ജയിക്കാൻ സാധിക്കുകയില്ല. മഹാവിക്രമികളായ അവർ ഫലമൂലാദികൾ കാത്തുരക്ഷിച്ചാണ് വസിക്കുന്നത്. എന്നാൽ കരങ്ങന്മാർക്ക് അവരിൽനിന്ന് ഭയപ്പെടാനില്ല. അതുകൊണ്ട് അല്പം യത്നിച്ചിട്ടായാലും അവിടേയും ദേവിയെ നിങ്ങൾ അന്വേഷിക്കണം.

അവിടെ അടുത്തു്, വജ്രാകൃതിയിൽ വൈഡൂര്യനിറമുള്ള ഒരു പർവ്വതമുണ്ടു്. നാനാവൃക്ഷലതാദികളാൽ പരിപൂർണ്ണമായ അതിന്നു് "വജ്രമല" എന്നാണു് പേരു്. ശ്രീമത്തായി, നൂറയോജന ഒരേമട്ടിൽ ഉയന്നുനില്ക്കുന്ന ആ പർവ്വത ഗുഹകളിൽ ജാനകീദേവിയെ സനിഷ്ക്കഷം തേടണം. ആഴിയുടെ നാലി ലൊരു ഭാഗത്തായി "ചക്രവാൻ" എന്ന ഒരു മാമലയുണ്ടു്. വിശ്വകർമ്മാവി നാൽ നിർമ്മിതമായ "സഹസ്രാരചക്രം" അവിടെ പ്രശോഭിക്കുന്നതു് കാണാം. അവിടെവെച്ചാണു്, വൈകുണ്ഠവാസി ഭഗവാൻ പുരുഷോത്തമൻ, പഞ്ചജനഹയ ഗ്രീവന്മാരെ നിഗ്രഹിച്ചു്, ശംഖചക്രങ്ങളം കൈക്കൊണ്ടതു്. ആ ഗിരിയുടെ വിചിത്രസാനുക്കളിലും വിസ്തൃതഗുഹകളിലും, രാവണനേയും ദേവിയേയും അന്വേഷിക്കണം.

തുടന്നുകാണുന്നതു് അറുപതുയോജന വിസ്താരമുള്ള—സ്വർണ്ണക്കൊടുമുടി കളോടുകൂടിയ—"വരാഹം" എന്ന അദ്രിരാജനെയാണു്. അത്യഗാധമായ സമു ദ്രത്തിൽ സുമഹത്തായി വിളങ്ങുന്ന അതിൽ "പ്രാഗ്ജ്യോതിഷം" എന്ന പട്ടണ മുണ്ടു്. ദുർബ്ബുദ്ധിയായ താരകാസുരൻ അവിടെയാണു് വസിക്കുന്നതു്. അതിൻെറ മനോഹരതടങ്ങളിലും ഗുഹകളിലും അതിനിഷ്ക്കർഷയോടുകൂടി ത്തന്നെ ദശഗ്രീവനേയും ദേവിയേയും ആരായണം.

ആ മഹാഗിരിയ്ക്കപ്പുറത്തു് തനിസ്വർണ്ണമയമായ മറെറാരു മാമലയുണ്ടു്. പരന്ന പൊൻഗുഹകളം, മോഹനവെള്ളച്ചാട്ടങ്ങളം, മദത്തോടെ സ്വച്ഛന്ദവിഹാരം ചെയ്യുന്ന പുലി പന്നി സിംഹം തുടങ്ങിയ വന്യമൃഗങ്ങളുടെ ഘോരനാദങ്ങളം, ഇങ്ങിനെയുള്ള ആ പർവ്വതത്തിൻെറ പേരു് "മേഘവാൻ" എന്നാണു്. പാകാരി യായ ദേവേന്ദ്രനെ വാനവർ അഭിഷേകം ചെയ്തതു് അവിടെവെച്ചാണു്. മഹേന്ദ്രൻ കാത്തുരക്ഷിക്കുന്ന അതിനെയും കടന്നു് അപ്പുറത്തെത്തിയാൽ അറുപ തിനായിരം കാഞ്ചനാദ്രികളം, ബാലാദിത്യപ്രഭയോടെ നിരന്നുനില്ക്കുന്നതു് കാണാം.

അടിമുടി വികസിച്ചുനില്ക്കുന്ന പുഷ്പങ്ങളാൽ പൊൻവൃക്ഷപരമ്പരയാൽ പരിശോഭിക്കുന്ന അവയുടെ മദ്ധ്യത്തിൽ, അദ്രിരാജനായ മഹാമേരു സ്ഥിതി ചെയ്യുന്നു. പണ്ടു്, ആദിത്യദേവൻ അനുഗ്രഹിച്ചിട്ടുള്ള ശിലോച്ചയങ്ങളാണു് മേരുവിലുള്ളതു്.

"എൻെറ പ്രസാദത്താൽ അങ്ങയിൽ ഉള്ളവയെല്ലാം എപ്പോഴും തനിക്കന കമായിത്തീരും. അങ്ങയിൽ നിവസിക്കുന്ന ദേവഗന്ധർവ്വദാനവന്മാരായ ഭക്ത ന്മാർകൂടി പൊൻപ്രഭയുള്ളവരായി മാറും."

വാനരപ്രമുഖരായ നിങ്ങൾ ശ്രദ്ധിച്ച് മനസ്സിലാക്കൂ. ഇങ്ങിനെ അനുഗ്രഹം സിദ്ധിച്ച ഉത്തമാദ്രി മേരുവിൽ സായംസന്ധ്യക്ക്, അശ്വനീദേവന്മാർ–മരുത്തുക്കൾ–വാനവന്മാർ–അഷ്ടവസുക്കൾ–എന്നിവരെല്ലാംവന്ന് സൂര്യനെ ഉപാസിക്കുക പതിവാണ്. ആ പൂജയേററ ആദിത്യദേവൻ അസ്താദ്രിക്കെഴുന്നെള്ളി അപ്രത്യക്ഷനാകും. ആ മഹാദ്രിയുടെ നേരിട്ടുപോകുന്ന സൂര്യൻ ഒരു നാഴികകൊണ്ട് പതിനായിരം യോജന ദൂരമാണ് പിന്നിടുന്നത്.

അതിൻെറ കൊടുമുടിയിൽ, വിശ്വകർമ്മാവ് ദിവ്യമായൊരു ഭവനം നിർമ്മിച്ചിട്ടുണ്ട്. പലപല പക്ഷിസമൂഹത്തോടും, വിചിത്രദ്രുമരാജിയോടും, അനേക പ്രാസാദങ്ങളാൽ പരിസേവിതവുമായ അവിടെയാണ് പാശമേന്തുന്ന അരുണദേവൻ വസിക്കുന്നത്. അസ്തമനമേരുമദ്ധ്യത്തിൽ, വിചിത്രമായൊരു തറയിൽ, ഏററവും വലുപ്പമുള്ളതും പത്തുതലകളുള്ളതുമായ ഒരു പൊൻകരിമ്പനയുണ്ട്. ആ ദുർഗ്ഗങ്ങളിലും പുഴ പൊയ്ക തുടങ്ങിയവയിലും സശ്രദ്ധം സീതാദേവിയേയും ദശവദനനേയും അന്വേഷിക്കണം.

അവിടെയാണ്, തപസ്സുകൊണ്ട് ബ്രഹ്മതുല്യനായിത്തീർന്ന മേരുസാവർണ്ണിയെന്ന ധർമ്മജ്ഞൻ നിവസിക്കുന്നത്. ആദിത്യതുല്യതയാർന്ന മാമുനീശ്വരനെ സാഷ്ടാംഗം നമസ്കരിച്ച് സീതാദേവിയുടെ വിവരങ്ങൾ സാദരം ചോദിക്കാം. അന്ധകാരമകററുന്ന ഭാസ്കരദേവൻ, ജീവികൾക്കെല്ലാം പകൽ കൊടുക്കുന്നത് അതുവരെയാണ്. അതാണ് അസ്തമനാചലം.

കപിശ്രേഷ്ഠന്മാരേ, നമുക്കുപോകാവുന്ന പരമാവധിപ്രദേശമാണവിടം. അതിന്നപ്പുറം സൂര്യപ്രകാശമില്ലാത്തതിനാൽ നമുക്ക് യാതൊന്നും അറിയാൻ സാധിക്കുകയില്ല. ജാനകീദേവിയേയും ദശഗ്രീവനേയും അസ്തമനാദ്രിവരേയും അന്വേഷിക്കണം. എന്നാൽ ഒരുകാര്യം എപ്പോഴും മറക്കരുത്. ഒരു മാസത്തിനുള്ളിൽ മടങ്ങിയെത്തണമെന്ന്. മുപ്പതുദിവസം കഴിഞ്ഞു്, കാര്യംസാധിക്കാതെ വരുന്നവർ ആരുതന്നെയായാലും വദ്ധ്യരാണ്.

വീരാധിവീരനും മഹാശൂരനും, എൻെറ ശ്വശുരനുമായ സുഷേണകപീന്ദ്രൻ നിങ്ങളുടെ ഒന്നിച്ചുവരും. അദ്ദേഹത്തിൻെറ ആജ്ഞ ഏവരും അനുവർത്തിക്കണം. മഹാബലശാലിയായ ശ്വശുരൻ ആചാര്യതുമാണെന്ന് മനസ്സിലാക്കണം. ഏതൊരുകാര്യത്തിലും പ്രമാണമായി അദ്ദേഹത്തെ അനുസരിച്ചാൽ യാതൊരു ന്യൂനതയും വരുന്നതല്ല.

സുഹൃത്തുക്കളേ, അതിതേജസ്വിയായ നരേന്ദ്രദേവനാണ് രഘൂത്തമൻ. നമ്മുടെ എല്ലാവരുടേയും സ്വാമിയായ ശ്രീരാമചന്ദ്രന്റെ സഹധർമ്മിണിയെയാണ് ആരായുന്നതു്. ദേവിയെ കണ്ടുകിട്ടിയാൽ നമുക്ക് അല്പമെങ്കിലും കൃതാർത്ഥതയടയാം.

ഇനി ഈ കാര്യസിദ്ധിക്ക് വേണ്ടതെല്ലാം അതാതുസമയം നിങ്ങൾ ആലോചിച്ച്, താരാപിതാവിന്റെ നിർദ്ദേശമനുസരിച്ച് ചെയ്യുക."

സുഗ്രീവാജ്ഞ അതിശ്രദ്ധയോടെ കേട്ട വാനരവര്യന്മാർ യാത്രചോദിച്ച്, സുഷേണന്റെ നേതൃത്വത്തിൽ പടിഞ്ഞാട്ട് യാത്രതിരിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്ക്കിന്ധാകാണ്ഡം നാല്പത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിമൂന്നാം സർഗ്ഗം. (വടക്കോട്ട് ശതബലിപ്രേഷണം)

ധർമ്മജ്ഞനായ സുഗ്രീവൻ, വീരനായ ശ്വശുരനെ അനുയായികളോടുകൂടി പശ്ചിമദിക്കിലേക്ക് അയച്ചതിനുശേഷം, ഉഗ്രപരാക്രമിയായ ശതബലിയോട്–സർവ്വസൈന്യാധിപനോട്–ശ്രീരാമനും തനിക്കും ഹിതകരമായ വാക്കുകൾ ഇപ്രകാരം തുടർന്നു:—

"ശതബലി, അങ്ങയെപ്പോലെ പരാക്രമികളായ നൂറായിരം സൈന്യങ്ങളോടും, യമസുതന്മാരായ മന്ത്രിമാരോടുംകൂടി, ഹിമാചലമാകുന്ന തിരുവാഭരണത്തോടുകൂടിയ വടക്കേ ദിക്കിലേക്ക് പുറപ്പെടുക. അനശ്വരയശസ്വിനിയായ അവനിസുതയെ എല്ലായിടത്തും തേടുവിൻ.

അർത്ഥജ്ഞാനികളായ ഹരിവീരന്മാരേ, ഈ കാര്യം ശരിക്കും നിറവേററി, ശ്രീരഘുവീരന്ന് പ്രിയമേകിയാലേ നാം കൃതാർത്ഥരാകൂ. നമുക്കുവേണ്ട ഇഷ്ടങ്ങളെല്ലാം എല്ലാകിയ രാജരാജൻ ശ്രീരാമചന്ദ്രസ്വാമിക്ക് പകരമെന്തെങ്കിലും ചെയ്താൽ മാത്രമേ ജീവിതം സഫലമായിത്തീരൂ. ഒരുപകാരവും ചെയ്യാത്തവന്നുകൂടി എന്തെങ്കിലും കാര്യം ചെയ്താൽ മനുഷ്യജന്മം സഫലമാകും. അപ്പോൾ ആദ്യം തന്നെ ഇഷ്ടമേകിയവന്റെ കാര്യം പറയാനുണ്ടോ? ഇതെപ്പോഴും മറക്കാതെ ദേവിയെ തേടുവിൻ. വാനരവംശത്തിന്ന് മുഴുവൻ പ്രിയമേകത്തക്കഫലം അന്വേഷണത്തിൽനിന്ന് ഉണ്ടാകട്ടെ. ശത്രുഞ്ജയനായ ശ്രീരാമൻ, സർവ്വജീവികൾക്കും

സർവ്വദാ ആരാദ്ധ്യനാണ്. നമ്മിൽ പ്രത്യേകം കാരുണ്യം വർഷിക്കുന്ന ദേവനു മാണ്.

ബുദ്ധിയും വിക്രമവുമൊത്തുചേർന്ന നിങ്ങൾ, അരണ്യങ്ങളിൽ, ദുർഗ്ഗങ്ങളിൽ, നദികളിൽ, ശൈലങ്ങളിൽ എല്ലാം തിരയുവിൻ. മ്ലേച്ഛന്മാർ അധിവസിക്കുന്ന സ്ഥലം–ശൂരസേനം–പ്രസ്ഥലം–ഭരതം– കുരുക്ഷേത്രം–മദ്രം– കാംബോജം– യവനം–ശകം–ആരട്ടകം–ബാഹ്ളീകം–ഋഷീകം––പൗരവം–ടങ്കണം–ചീനം–പുരാതനചീനം–നീഹാരം–ദരദം–ഹിമാലയം തുടങ്ങിയ സ്ഥലങ്ങളിലെല്ലാം അന്വേഷിക്കണം. ഹിമാദ്രിയിലെ, പദ്മകത്തോപ്പിലും ദേവദാരുവനത്തിലും സശ്രദ്ധം സീതാദേവിയേയും രാവണനേയും നോക്കണം. വലിയ താഴ്‌വരയോടുകൂടിയ കാളാചലത്തിലേക്ക്, ദേവഗന്ധർവ്വസേവിതമായ സോമാശ്രമത്തിൽക്കൂടിയാണ് പോകേണ്ടതു്. ആ ശൈലത്തിന്റെ ഗുഹകളിലും വലിയ പാറപ്പിളർപ്പുകളിലും, ശ്രീജാനകീദേവിയെ ആരായുവിൻ. അതിന്നപ്പുറത്താണ് 'ഹേമഗർഭം' എന്ന മഹാദ്രി. അതു കടന്നാൽ 'സുദർശന'ശൈലത്തിലെത്തും. വിവിധ വൃക്ഷസമൂഹമൊത്തു്, പല പല പക്ഷിസമൂഹങ്ങളാലാകീർണ്ണമായ, 'ദേവസഖം' എന്ന പർവ്വതമാണടുത്തതു്. അതിന്റെ കാടുകളിലും, ഗുഹകളിലും, കല്ലിളർപ്പുകളിലും, ശ്രീരാമചന്ദ്രസഹധർമ്മിണിയേയും പംക്തികന്ധരനേയും നിങ്ങൾ ആരായണം. തുടന്ന് നൂറുയോജനശൂന്യസ്ഥലമാണ്. തരുക്കൾ, പുഴകൾ, ജന്തുക്കൾ എന്നിവ യാതൊന്നുമില്ലാത്ത ആ ദുർഗ്ഗമസ്ഥലം കണ്ടാൽതന്നെ രോമാഞ്ചം ഉണ്ടാകും.

അതിവേഗം ആ മരുഭൂമി പിന്നിട്ടാൽ സകലാഭീഷ്ടസന്തുഷ്ടിദായകമായ ശ്രീകൈലാസശൈലത്തിലെത്തും. ശരൽക്കാലവെൺമുകിൽപോലെയുള്ളൊരു മന്ദിരം–വിശ്വകർമ്മസൃഷ്ടമായ കുബേരവസതി–അവിടെയുണ്ട്. ആമ്പലും താമരയും നിറഞ്ഞു്, കളക്കോഴികൾ–ചക്രവാകങ്ങൾ–അരയന്നങ്ങൾ എന്നിവ സ്വച്ഛന്ദം വിഹരിച്ച്, അപ്സരസ്ത്രീകളാൽ പരിഭൂഷിതമായ, വലിയൊരു സരസ്സ് അവിടെ കാണാം. സർവ്വജീവജാലങ്ങളും നമസ്കരിക്കുന്ന ധനേശ്വരൻ–യക്ഷരാജാവായ വൈശ്രവണൻ–സപത്നീകനായി രമിക്കുന്നതു് അവിടെയാണ്. ചന്ദ്രസുന്ദരങ്ങളായ ആ ശൈലതടങ്ങളിലും, ഗുഹകളിലും, ദേവിയെ അതിശ്രദ്ധയോടെ നിങ്ങൾ അന്വേഷിക്കണം.

പിന്നീട് എത്തുന്നതു് ക്രൌഞ്ചാദ്രിയിലാണ്. അജയ്യമാണ് അതിന്റെ ശക്തി. അങ്ങോട്ടുള്ള പ്രവേശംകൂടി ദുഷ്കരമാണെന്നോർത്തു്, ഏററവും ശ്രദ്ധിച്ച്

പോകേണ്ട സ്ഥലമാണതു്. ദേവന്മാർ പൂജിക്കുന്ന, ഭാസ്കരസദൃശരായ ദേവരൂപ മഹർഷീശ്വരന്മാർ ക്രൌഞ്ചത്തിലധിവസിക്കുന്നു. ആ സാനുക്കളിലും ശിഖരങ്ങളിലും, ഗുഹകളിലും, കൽപ്പിളപ്പുകളിലും, മദ്ധ്യഭാഗങ്ങളിലും, സൂക്ഷിച്ചുനോക്കണം. പ്രധാന ശൃംഗം, അമരവൃക്ഷം, കാമശൈലം, ഖഗാലയം, മാനസം തുടങ്ങിയവയിലും ആരായണം. അവിടങ്ങളിൽ സാധാരണ ദേവാസുരന്മാരും അരക്കന്മാരും ഭൂതങ്ങളും പോകാറില്ല. എന്നാലും, മേലും കീഴും മദ്ധ്യഭാഗവും വിടാതെ തന്നെ ആരായണം. ക്രൌഞ്ചാദ്രിയുടെ അപ്പുറത്തു് മൈനാകം എന്നുപേരായൊരു പർവ്വതമുണ്ടു്. മായാസുരൻ, സ്വയമായി നിർമ്മിച്ച കോട്ടയിൽ അവിടെയാണ് അധിവസിക്കുന്നതു്. ആ ശൈലത്തിന്റെ കൊടുമുടികളിലും താഴ്‌വരകളിലും മദ്ധ്യഭാഗത്തുള്ള ഗുഹാദികളിലും, കുതിരമുഖമുള്ള സ്ത്രീകളുടെ മന്ദിരങ്ങളിലും സശ്രദ്ധംതിരയണം. തുടർന്നു് കാണുക സിദ്ധന്മാരുടെ ആശ്രമമാണ്. വൈഖാനസന്മാർ ബാലഖില്യർ തുടങ്ങിയ ഋഷീന്ദ്രന്മാരെ അവിടെകാണാം.

വന്ദ്യരായ അവരെ പ്രണിപതിച്ചു് ദേവിയുടെ വർത്തമാനങ്ങൾ വിനയാനവിതരായി ചോദിക്കണം. അവിടെ സ്വർണ്ണത്താമരപ്പൂക്കൾ നിറഞ്ഞൊരു പൊയ്ക കാണാം. ഉദയസൂര്യന്റെ സാദൃശ്യമുള്ള രാജഹംസങ്ങൾ സ്വച്ഛന്ദം വിഹരിക്കുന്ന സരസ്സ് വൈഖാനസമാമുനിമാരുടേതാണു്. കുബേരവാഹനമായ 'സാർവ്വഭൌമൻ' എന്ന ഗജേന്ദ്രൻ, പിടിയാനകളൊന്നിച്ചു് ആ പരിസരങ്ങളിൽ ചുററിനടക്കുക പതിവാണ്. ആ തടാകത്തിന്നപ്പുറം സൂര്യചന്ദ്രപ്രകാശവിഹീനമായിക്കഴിഞ്ഞു. നക്ഷത്രങ്ങളും മേഘങ്ങളുമില്ലാത്ത നിസ്സീമാന്തരീക്ഷമാണ് അവിടെ. എന്നാൽ സൂര്യരശ്മികൾപോലെ വെളിച്ചം കാണുകയും ചെയ്യും. അതു് സുരതുല്യരായ സിദ്ധതാപസന്മാരിൽനിന്നുള്ള സ്വയം പ്രകാശമാണ്.

ആ സ്ഥലം കടന്നാൽ 'ശൈലോദയ' എന്നുപേരായ നദിയായി. കീചകങ്ങൾ എന്നുപേരായ മുളങ്കൂട്ടങ്ങൾ ഇരുഭാഗത്തും ഉണ്ടു്. ആ നദിയുടെ മറുകരയിലേക്കും തിരിച്ചു് ഇങ്ങോട്ടും സിദ്ധന്മാരെ എത്തിക്കുന്നതു് കീചകങ്ങളാണ്. ഉത്തരദിക്കിലെ 'കുരുമണ്ഡലം' എന്ന പുണ്യസ്ഥലമാണതു്. നീലവൈഡൂര്യശോഭയാർന്ന പത്രങ്ങൾ, സ്വർണ്ണവർണ്ണപുഷ്പങ്ങൾ ഇവയൊത്തു് നിർമ്മലജലപൂരിതങ്ങളായ ആയിരമായിരം ആറുകളാൽ ശോഭിതമാണാസ്ഥലം. ചുകന്നതും കനകനിറമുള്ളതും ബാലസൂര്യവർണ്ണമുള്ളതുമായ ഇന്ദീവരപുഷ്പങ്ങൾ നിറഞ്ഞുശോഭിയ്ക്കുന്ന പൊയ്കകൾ, ഇന്ദ്രനീലരത്നശോഭയുള്ളഇലകൾ, പൊൻപ്രഭയുള്ളഅല്ലികൾ,

ഇങ്ങിനെ സുമനോഹരങ്ങളായ ഉത്പലങ്ങൾ ചുററുംനിറഞ്ഞുകാണാം. മുഴുത്തു രുണ്ടമുത്തുകൾ, അമൂല്യരത്നങ്ങൾ, എന്നിവയോടുകൂടി സ്വർണ്ണം തൂമണൽത്തിട്ടുകളിൽ നിറഞ്ഞു് സ്വച്ഛനീരൊലിപ്പാൻ ആറുകൾ, അനേകമുണ്ടു്. വിചിത്രവർണ്ണോജ്ജ്വലങ്ങളായ അചലങ്ങൾ ഇടയ്ക്കു്; അഗ്നിജ്വാലപോലെ വെട്ടിത്തിളങ്ങുന്ന കനകശൈലങ്ങൾ മദ്ധ്യത്തിൽ; അവയിലെല്ലാം എല്ലാകാലത്തും പൂത്തുകായ്ച്ചു നില്ക്കുന്നതും പക്ഷിവൃന്ദങ്ങളാൽ ആവൃതവും ദിവ്യഗന്ധരസസ്പർശം തൂകുന്ന വൃക്ഷസമൂഹങ്ങൾ സർവ്വകാമങ്ങളും നല്കിനില്ക്കുന്നു.

അല്ലയോ വാനരേന്ദ്രന്മാരേ, ആ അത്ഭുതദ്രുമങ്ങളിൽ ചിലതു്, പലതരത്തിലുള്ള പട്ടുവസ്ത്രങ്ങളെയാണു് കായ്ക്കുന്നതു്; വേറെചിലതു്, മുത്തു് വൈഡൂര്യം എന്നിവ കോർത്തിണങ്ങിയ വിചിത്രദിവ്യാഭരണങ്ങളെയാണു്; സ്ത്രീകൾക്കും പുരുഷന്മാർക്കും ഉപയോഗിക്കത്തക്കവിധം ആ ദ്രുമരാജികളിൽ കാണാം. സർവ്വർത്തുക്കളിലും സേവ്യമാനങ്ങളായവസ്തുക്കളാണു് ചിലതിൽ ഉണ്ടാകുന്നതു്. അതേപോലെ, വിവിധവർണ്ണമേൽവിരിപ്പോടുകൂടിയ പൊൻകട്ടിലുകൾ ചില വൃക്ഷങ്ങളിൽനിന്നു് ജനിക്കുന്നു. മനോരമങ്ങളായമാല്യങ്ങൾ ചിലമാമരങ്ങളിൽ ഉണ്ടാകുമ്പോൾ മററുള്ളവയിൽ, നാനാതരത്തിലുള്ള ഭക്ഷ്യവും പേയവുമാണു് കാണുക. സിദ്ധന്മാർ–കിന്നരന്മാർ– ഗന്ധർവ്വന്മാർ– വിദ്യാധരന്മാർ– ഉരഗമുഖ്യന്മാർ എന്നിവരുടെ സുന്ദരതരുണീരത്നങ്ങൾ കമിതാക്കളൊന്നിച്ചു് അവിടെ രമിക്കുക പതിവാണു്. മഹാപുണ്യം ചെയ്തിട്ടുള്ള അവരെപ്പോഴും, ക്രീഡാതല്പരരായി, കാമിനീരത്നങ്ങളൊന്നിച്ചു് അവിടെ വാഴുന്നതു് കാണാം. കർണ്ണാമൃതമായ ഗാനങ്ങൾ, വീണാവേണുമൃദംഗധ്വനികൾ, ഉച്ചത്തിലുള്ള പൊട്ടിച്ചിരികൾ, ഇങ്ങിനെ എപ്പോഴും ശബ്ദായമാനമാണു് ആ പ്രദേശം. സർവ്വജീവികൾക്കും ആനന്ദസന്ദായകമായ ആ സ്ഥലത്തിൽ വ്യസനത്തിൻെറ ലാഞ്ഛനപോലും കാണുകയില്ല, സഹധർമ്മിണികളോടുകൂടാത്ത ഒരാൾപോലുമില്ല. പ്രതിദിനം മഞ്ജുളനന്മകളാണു് അവിടെ തഴച്ചുവരുന്നതു്.

ആ ദിക്കു് കടന്നാൽ ഉത്തരസാഗരതീരത്തിലെത്തുകയായി. ആ മഹാവാരിധിയുടെ മദ്ധ്യത്തിൽ ഹിരൺമയമായ സോമഗിരി മിന്നിത്തിളങ്ങി സ്ഥിതിചെയ്യുന്നു. ഇന്ദ്രലോകത്തിലേയും ബ്രഹ്മലോകത്തിലേയും സുരന്മാർ വാനിടത്തിൽനിന്നു് അതിനെ നോക്കിക്കണ്ടു് ആനന്ദിക്കുക പതിവാണു്. ആദിത്യനില്ലാത്തതാണു് ആ പ്രദേശം. എന്നാൽ ശൈലേന്ദ്രശോഭകൊണ്ടു് പകൽപോലെയാണു് എപ്പോഴും. ഭാസ്കരോദയത്തിൽ കാണുന്നതുപോലെ എല്ലാം സുവ്യക്തമായിരിക്കും. ജഗത്തിന്നു് ആശ്രയഭൂതനും ഏകാദശാത്മാവുമായ ഭഗവാൻ ശംഭുവും, ദേവേശനായ ബ്രഹ്മാവും ബ്രഹ്മർഷിവര്യന്മാരൊത്തു് വാഴുന്നതു് അവിടെയാണു്.

എന്നാൽ കുരുനാടിൻെറ ഉത്തരഭാഗത്തിലേക്ക് ഒരിക്കലും നിങ്ങഠം പോകരുത്. ഏതൊരു ജീവിക്കും അവിടന്നങ്ങോട്ടുള്ള യാത്ര സാധിക്കുകയില്ല; തടയും. വാനോക്കുംകൂടി പ്രവേശിക്കുവാൻ കഴിയാത്തതാണ് സോമഗിരി. അതിനെ ദശിച്ച് ഭക്തിപൂവ്വം വണങ്ങി, പിന്നോട്ട് മടങ്ങിയാൽമതി.

കപിവരന്മാക്ക് അത്രയേ പോകാൻ സാധിക്കു. ആദിത്യനില്ലാത്തതായ, അതിന്നപ്പുറത്തെ സ്ഥിതി എന്താണെന്ന് അറിയുവാൻ നമുക്ക് പാറവന്നതല്ല. ഞാൻ പറഞ്ഞുതന്ന സ്ഥലങ്ങളിൽ മാത്രമല്ല, മററ സ്ഥലങ്ങളിലും നിങ്ങഠം തികച്ചും ശ്രദ്ധിക്കണം. വൈദേഹീദേവിയെ കാണുകയാണെങ്കിൽ അതിലപ്പുറമായൊരു പ്രിയകൃത്യം മറെറന്തൊന്നാണ് ശ്രീരാമസ്വാമിക്കുള്ളത്? അതിലധികം ഹൃദ്യമായ കാര്യമാണ് എനിക്കുമിതെന്ന് ഓമ്മിക്കണം. അഗ്നിവായുതുല്യതേജസ്സും വേഗതയുമൊത്ത നിങ്ങഠം പുറപ്പെട്ടുക. ഉദ്ദേശിച്ചതുപോലെ സാധിച്ചാൽ കൃതകൃത്യരായിത്തീന്ന നിങ്ങഠംക്ക് യാതൊരു മാററാനുമില്ലാതെ, മഹാസുഖങ്ങളെല്ലാമനുഭവിച്ച്, കളത്രബന്ധുക്കളൊന്നിച്ച്, എൻെറ ആദരമേററ് സവ്വദാ വസിക്കാം.''

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്കിന്ധാകാണ്ഡം നാല്പത്തിമൂന്നാം സഗ്ഗം അവസാനിച്ചു.

---

## നാല്പത്തിനാലാം സഗ്ഗം. [അംഗുലീയകദാനം]

വാനരരാജരാജനായ സുഗ്രീവൻ സ്നേഹപൂർണ്ണമിഴികളോടെ ആഞ്ജനേയരെ നോക്കി. വീരാധിവീരന്മാരായ കോടാനുകോടി പടകഠം പുരോഭാഗത്തുണ്ടെങ്കിലും കാര്യപ്രാപ്തി ഹനുമാനിൽ സ്ഥിതിചെയ്യുന്നതായിട്ടാണ് കപീശ്വരൻ കണ്ടതു്. ചക്രവത്തിയുടെ ഹൃദയം ആനന്ദപൂണ്ണമായി. വായുനന്ദനനോട്ട് സസ്നേഹം:—

''വാനരകേസരി, മന്നിലോ, വാനിലോ, സ്വഗ്ഗത്തിലോ, വെള്ളത്തിലോ പോകുവാൻ അങ്ങയ്ക്കു് സാധിക്കുമെന്നും, യാതൊരു തടസ്സവും ആരിൽനിന്നും ഉണ്ടാകയില്ലെന്നും എനിക്കറിയാം. ഗന്ധവ്വന്മാർ–ദാനവന്മാർ–നാഗശ്രേഷ്ഠന്മാർ–ദേവപ്രമുഖന്മാർ തുടങ്ങിയവർ അധിവസിക്കുന്നതും, സാഗരങ്ങളും മഹാഗിരികളുമൊത്തു്ചേന്നതുമായ പാരിടംമുഴുവൻ അങ്ങക്ക് അറിയാം. അങ്ങയുടെ ശക്തി, ഗതി, വേഗത, തേജസ്സ് എന്നിവയെല്ലാം, പിതാവായ വായുവിനോട്ട് തുല്യമാ

ണെന്നു് എനിക്കു് നിശ്ചയമുണ്ടു്. വാനരോത്തമനായ അങ്ങയുടെ ഓജസ്സി നൊത്ത ഒരു ജീവിപോലും ഈ ഭൂമിയിലില്ല. അല്ലയോ ഹനൂമാൻ, ബലം, ബുദ്ധിപരാക്രമം ദേശകാലജ്ഞാനം എന്നിവയിൽ പണ്ഡിതാഗ്രേസരനായ അങ്ങയിൽക്കൂടി സീതാവൃത്താന്തം സിദ്ധിക്കുമെന്നാണു് എന്റെ പൂർണ്ണമായ വിശ്വാസം. ദേവിയെ കണ്ടുകിട്ടാൻ അങ്ങു് തികച്ചും വേലചെയ്യണം.''

കാര്യത്തിന്റെ സർവ്വചുമതലയും വായുതനയനിൽ നിക്ഷേപിച്ചതുകണ്ട ശ്രീരാമദേവൻ, അല്പമൊന്നാലോചിച്ചു. ഹനൂമാനെ മനസ്സിലാക്കി. തുടർന്നു് ഇപ്രകാരം ചിന്തിച്ചു:—

''കപിനായകൻ ഹനൂമാനിൽനിന്നു് കാര്യഫലസിദ്ധി നിശ്ചയിച്ചു കഴി ഞ്ഞു. ഇത്തരത്തിൽ അനേക സംഗതികൾകൊണ്ടുമാത്രമേ, ഉത്തമനായൊരു രാജാവു് ഒരുവനെ ഇത്രമാത്രം വിശ്വസിക്കൂ. ഇത്രമാത്രം ഒരുവനെ സ്വാമി സ്വീകരിക്കണമെങ്കിൽ അവൻ പോയ കാര്യമെന്തായാലും നിർവ്വിഘ്നം സാധി ക്കുമെന്നതു് തീർച്ച.''

ഉത്സാഹാദികളിൽ അദ്വിതീയനായ മാരുതിയെ കണ്ട മഹാപ്രഭു കൃതാർ ത്ഥനായി. ഹൃദയത്തിലാനന്ദം അലയടിച്ചു. തിരുനാമാങ്കിതമായ തിരുവാഴി ഊരി തൃക്കയ്യിൽ പിടിച്ചു. ആ പരന്തപൻ ജനകരാജകുമാരിക്കു് അറിയുവാൻ വേണ്ടി ആഞ്ജനേയനു് കൊടുത്തുകൊണ്ടു്:—

''ഹരിസത്തമ, ഈ അടയാളംകൊണ്ടു്, എന്റെ അടുത്തുനിന്നാണു്–ഞാൻ പറഞ്ഞയച്ചിട്ടാണു്–നീ വരുന്നതെന്നു് സീതക്കു് മനസ്സിലാകും. ഹേ വീരാ, നിന്റെ ഉത്സാഹവും, നെഞ്ചുറപ്പും, വീര്യവും, സുഗ്രീവന്റെ സന്ദേശവുംകൊണ്ടു് കാര്യസിദ്ധിയെപ്പററി എനിക്കു് സംശയമില്ല.

മഹാപുണ്യവാനായ ശ്രീഹനൂമാൻ അംഗുലീയത്തെ തൃക്കയ്യിൽനിന്നു് സാദരം വാങ്ങി; ശിരസ്സിൽവെച്ചു. അഞ്ജലികൂപ്പി തൃപ്പാദങ്ങളിൽ വീണു നമ സ്കരിച്ചു് പുറപ്പെടാൻ തയ്യാറായി.

ഏററവുംവലിയൊരു വാനരസൈന്യത്തെ നിഷ്പ്രയാസം കൊണ്ടുനട ത്തുവാൻ കെല്പുള്ള വീരമാരുതി, മേഘരഹിതമായ ആകാശമണ്ഡലത്തിലെ മിന്നിത്തിളങ്ങുന്ന നക്ഷത്രമദ്ധ്യത്തിൽ, പാർവ്വണശശിബിംബംപോലെ പ്രശോ ഭിച്ചു.

"അമിതബലപരാക്രമിയായ അങ്ങയുടെ ശക്തിയിൽ എനിക്കു് വിശ്വാസമുണ്ടു്. മൃഗരാജതുല്യവിക്രമത്തോടുകൂടിയ ഹനുമാൻ, ജനകകുമാരി ദൃഷ്ടിയിൽപ്പെടത്തക്ക കാര്യം പവനതനയനായ അങ്ങു് ചെയ്യുക."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം നാല്പത്തിനാലാംസർഗ്ഗം അവസാനിച്ചു.

---

## നാല്പത്തിയഞ്ചാം സർഗ്ഗം. (വാനരസേനാപ്രസ്ഥാനം)

മഹാസാഗരംപോലെ പരന്നുനില്ക്കുന്ന കപിസേനയെ നോക്കിയ സുഗ്രീവൻ, ശ്രേഷ്ഠന്മാരായ അവരോടു് ശ്രീരാമകാര്യം ശരിപ്പെടുവാൻ തിടുക്കത്തോടെ തുടൎന്നു:—

"സുഹൃത്തുക്കളേ, ഞാൻ പറഞ്ഞതുപ്രകാരം നിങ്ങൾ തിരയണം. ഒരു സ്ഥലത്തും അശ്രദ്ധ വരരുതു്."

ഉഗ്രമായ രാജാജ്ഞ കർത്തവ്യമാഹാത്മ്യത്തെ പ്ലവഗവരന്മാൎക്കറിയിച്ചു. ഈയാംപാററകൾപോലെ, പാരിടം മൂടത്തക്കവിധം കപികൾ പുറപ്പെട്ടു. സീതാന്വേഷണത്തിനു് നൽകിയ ഒരു മാസക്കാലാവധി ലക്ഷ്മണാന്വിതനായി പ്രസ്രവണശൈലത്തിൽതന്നെ വസിക്കുവാൻ ശ്രീരാമചന്ദ്രൻ നിശ്ചയിച്ചു.

അദ്രിനിരകൾ ധാരാളമുള്ള വടക്കേദിക്കിലേക്കു് ശതബലി എന്ന വീരവാനരൻ പുറപ്പെട്ടു. കപിസേനാനായകനായ വിനതൻ കിഴക്കോട്ടും; താരൻ, അംഗദൻ, തുടങ്ങിയ ഹരിവരന്മാരോടൊന്നിച്ചു് പവനാത്മജൻ, അഗസ്ത്യമാമുനീന്ദ്രനിരുന്നരുളുന്ന ദക്ഷിണദിക്കിലേക്കും, വാനരവ്യാഘ്രനായ സുഷേണൻ, ഘോരനായ വരുണൻ പാൎത്തരുളുന്ന ദിക്കിലേക്കും യാത്രയായി.

ഓരോ സ്ഥലത്തേക്കും അതിന്നർഹരായവരെ തിരഞ്ഞെടുത്തു് അയച്ചു കഴിഞ്ഞ സുഗ്രീവനു് സന്തോഷം നിറഞ്ഞുവഴിഞ്ഞു. സ്വാമിനിർദ്ദേശമനുസരിച്ച സേനകൾ:—

"സീതാദേവിയെ കൊണ്ടുവരാം; ദശഗ്രീവനെ നിഗ്രഹിക്കാം." എന്നിങ്ങനെ ആൎത്തുവിളിച്ചു്, മേനിപറഞ്ഞു്, ഗൎജ്ജിച്ചു്, കൂക്കിവിളിച്ചു്, നിൎദ്ദിഷ്ടസ്ഥലങ്ങളിലേക്കു് അതിവേഗത്തിൽ യാത്ര തുടൎന്നു. അവരിൽ പലരും:—

"ഞാൻ ഒററയ്ക്കുതന്നെ ആ രാക്ഷസേശ്വരൻ ദശകന്ധരനെ പോരിൽ വധിക്കും. സീതാദേവിയെ കൊണ്ടുപോരുകയും ചെയ്യും. നിങ്ങളെല്ലാം സ്വൈരമായി ഇവിടെ ഇരുന്നാലും മതി. പാതാളത്തിലാണെങ്കിലും, ക്ഷീണിച്ച് ഭയന്നു് വിറച്ചുകൊണ്ടിരിക്കുന്ന ദേവിയെ ഞാൻതന്നെ കൊണ്ടുവരും. മരങ്ങളെ ഞാൻ ഊതി വീഴ്ത്തും. പർവ്വതങ്ങളെ തച്ച് തരിപ്പണമാക്കും. ഭൂമിയെ പിളർക്കും. സാഗരങ്ങളെ കലക്കും."

"ഒരുയോജനദൂരം ഞാൻ നിഷ്പ്രയാസം ചാടാം."

"നൂറുയോജന ദൂരം ഞാൻ ചാടും."

"നൂറുയോജനയിലധികം വിഷമമില്ലാതെ ചാടാൻ എനിക്കു സാധിക്കും."

"ഭൂമിയിൽ മുഴുവനും, സമുദ്രങ്ങളിലും, പർവ്വതങ്ങളിലും, അരണ്യങ്ങളിലും പാതാളമദ്ധ്യത്തിലും പോകുവാൻ എനിക്കു് സാധിക്കും. എൻെറ യാത്രയെ തടുക്കുവാൻ ഒരുവർക്കും സാധിക്കുകയില്ല."

സ്വന്തം ബലപരാക്രമങ്ങളിൽ മദമുള്ള കരങ്ങന്മാർ, സുഗ്രീവാദികൾ കേൾക്കത്തക്കവിധം ഇപ്രകാരമോരോന്നു് പറഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്കിന്ധാകാണ്ഡം,നാല്പത്തിയഞ്ചാംസർഗ്ഗംഅവസാനിച്ചു.

---

## നാല്പത്തിയാറാം സർഗ്ഗം (ഭൂവലയജ്ഞാനകാരണം)

വാനരസമൂഹം നാലുഭാഗത്തേക്കും ഒഴുകിത്തുടങ്ങി. അല്പസമയംകൊണ്ടു് അവിടം നിർജ്ജനമായി മാറി.

"സുഗ്രീവാ, അങ്ങു് ഈ പാർത്ഥിവതലത്തെ ഇത്രയും വ്യക്തമായി അറിഞ്ഞതെങ്ങിനെ?"

ശ്രീരാമദേവൻെറ ചോദ്യം കേട്ട വാനരേന്ദ്രൻ അഞ്ജലികൂപ്പി, ഏററവും വിനീതനായിപ്പറഞ്ഞു:—

"മഹാപ്രഭോ, എല്ലാം ഞാൻ വിസ്തരിച്ചു പറയാം. കേൾക്കുക. പോത്തിന്റെ രൂപമെടുത്തു് ദുന്ദുഭിദൈത്യൻ വന്നപ്പോൾ, ബാലി അവനെ മലയാദ്രിയിലേക്കു്

ഓടിച്ചു. ആ അസുരനാകട്ടെ പർവ്വതഗുഹാന്തർഭാഗത്തിലേക്ക് കയറി. ബാലിയും ഒപ്പം എത്തി. അഗ്രജനിർദ്ദേശമനുസരിച്ച് ഞാൻ ആ ഗുഹാദ്വാരത്തിൽ അതിവിനീതനായി നിന്നു. ഒരാണ്ടു കഴിഞ്ഞു. ബാലി പുറത്തേക്ക് വന്നില്ല. പിന്നീട്, ചെഞ്ചോര ഓളം വെട്ടിക്കൊണ്ട് ബിലദ്വാരത്തിൽ കണ്ടു. ഭ്രാതൃമരണത്തിൽ അതിദുഃഖിതനായി. ദാനവൻ എന്റെ ജ്യേഷ്ഠനെ വധിച്ചു എന്ന് തീർച്ചപ്പെടുത്തി. മലപോലെയുള്ളൊരു കരിങ്കല്ലെടുത്ത് ഗുഹാദ്വാരം അടച്ച് ഇങ്ങിനെ പ്രാർത്ഥിച്ചു:—

"പോത്തിൻവടിവെടുത്ത അരക്കൻ അകത്തു കിടന്നു ചാകട്ടെ."

സഹോദരവിനാശത്തിൽ നിരാശനായ ഞാൻ കിഷ്ക്കിന്ധയിൽ വന്ന്, രാജ്യത്തേയും താരാരുമകളേയും സ്വീകരിച്ച് ചങ്ങാതിമാരൊത്ത്, സുഖമായി വസിക്കുകയായിരുന്നു. അല്പകാലത്തിനുശേഷം, ദൈത്യേന്ദ്രനെ വധിച്ചു വന്ന ജ്യേഷ്ഠന്ന് ഞാൻ രാജ്യം സസന്തോഷം കൊടുത്തു. എന്നാൽ യാതൊന്നും ആലോചിക്കാതെ, ദുർബുദ്ധിയായ ബാലി എന്നെ നിഗ്രഹിക്കാനാണ് ഒരുങ്ങിയതു്. പ്രാണഭീതിയോടെ ഞാൻ അമാത്യന്മാരുമൊത്ത് ഓടി. പിന്നാലെ ബാലിയും.

ജീവസംരക്ഷണത്തിനുവേണ്ടി പായുന്ന ഞാൻ അനേകമനേകം നദികളേയും–നഗരങ്ങളേയും–അരണ്യങ്ങളേയും–കണ്ടു. കണ്ണാടിയിൽ കാണുന്നതുപോലെ, ഈ മന്നിടം മുഴുവൻ പശുവിൻകുളമ്പടിയായി ഞാൻ കണ്ടു. കിഴക്കോട്ട് പലായനം ചെയ്ത എനിക്ക്, ആ പ്രദേശത്തുള്ള എല്ലാ ആറുകളേയും സരസ്സുകളേയും വിവിധ വൃക്ഷസമൂഹമാന്ന വൻകാടുകളേയും, അവസാനം അനേകധാതുക്കളോടുകൂടിയ ഉദയാദ്രിയേയും ദർശിക്കുവാൻ സാധിച്ചു. തുരത്തിക്കൊണ്ട് ബാലിയും ഒപ്പമുണ്ട്. ഞാൻ മടങ്ങി. അപ്സരസ്ത്രീകൾ വസിക്കുന്ന പാൽക്കടലും താണ്ടി ഞാൻ വരുമ്പോഴും പിന്നാലെ ബാലിയുണ്ട്.

കടമ്പുവൃക്ഷങ്ങൾ, ചന്ദനദ്രുമങ്ങൾ, എന്നിവ നിറഞ്ഞ മഹാരണ്യങ്ങളോടുകൂടിയ തെക്കേ ദിക്കിലേക്കും; തുടർന്ന് തെക്കുപടിഞ്ഞാറു ഭാഗത്തേക്കും ഞാൻ ദ്രുതഗമനം ചെയ്തു. നിഴൽപോലെ സഹോദരനുമുണ്ട്. പടിഞ്ഞാട്ട് അസ്തമനാദ്രിവരെ എത്തിയതു് അപ്പോഴാണ്. അവിടേയും രക്ഷയില്ലാതെ ഓട്ടം വടക്കോട്ടു തിരിച്ചു. ഹിമാലയം മേരു എന്നിവ താണ്ടി ഉത്തരസമുദ്രതീരത്തിലെത്തി. ഒരിടത്തും ബാലിയിൽനിന്ന് അഭയം കിട്ടാതെ ദീനനായ എന്നോട്, അമേയബുദ്ധിമാനായ ഹനുമാൻ:—

"സ്വാമീ, ഇപ്പോഴാണു് ഓർമ്മവന്നതു്. വാനരചക്രവർത്തിയായ ബാലിയെ മതംഗമാമുനി ശപിച്ചില്ലേ? ഈ ആശ്രമമണ്ഡലത്തിൽ ചവിട്ടിയാൽ ബാലിയുടെ തല നൂറായി തെറിക്കുമെന്നു്. നമുക്കു് നിർഭയരായിത്തന്നെ അവിടെ സസുഖം വസിക്കാം."

ഈ വാക്കുകൾ എന്നെ സമാശ്വസിപ്പിച്ചു. പ്രഭോ, ഞങ്ങളുടനെ ഋശ്യമൂകാചലത്തിലെത്തി. മതംഗമാമുനീന്ദ്രഭയത്താൽ ബാലി ഇങ്ങോട്ടു വന്നില്ല. രാജരാജേന്ദ്ര, ഇങ്ങിനെ ഭൂമണ്ഡലം മുഴുവൻ ഞാൻ അന്നു് നേരിട്ടുകണ്ടിട്ടുണ്ടു്. മനസ്സിലാക്കിയിട്ടുമുണ്ടു്. പിന്നീടാണു് ഈ ഗുഹയിൽ വന്നതു്."

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്ക്കിന്ധാകാണ്ഡം നാല്പത്തിയാറാം സർഗ്ഗം അവസാനിച്ചു.**

---

## നാല്പത്തിയേഴാം സർഗ്ഗം. (വാനരസേനാപ്രത്യാഗമനം)

സീതാദേവിയെ അന്വേഷിക്കുന്നതിന്നു് നാലുദിക്കിലേക്കും പോയ കപിവര്യന്മാർ, സുഗ്രീവകല്പനയനുസരിച്ചു് ഓരോരോ സ്ഥലങ്ങളായി പിന്നിട്ടു. പൊയ്കകൾ–വള്ളിക്കുടിലുകൾ –നദികൾ– മരുഭൂമികൾ –നഗരങ്ങൾ ..മഹാരണ്യങ്ങൾ–മാമലകൾ–ഇങ്ങിനെ അരചനിർദ്ദേശമനുസരിച്ചു് എല്ലായിടത്തും ആരാഞ്ഞു.

പകൽമുഴുവൻ സശ്രദ്ധം ഓരോ സ്ഥലത്തും അന്വേഷിച്ചു് നടക്കും; രാത്രിമാത്രം വിശ്രമിക്കും. സർവ്വർത്തുക്കളിലും പൂത്തും തളിർത്തും കായ്ചും നില്ക്കുന്ന, പ്രകൃതിരമണീയങ്ങളായ വനങ്ങളിൽപോലും പകൽസമയത്തു് വിശ്രമിക്കാതെയാണു് കപിസേന മുന്നോട്ടുപോയതു്. പുറപ്പെട്ടതിൻെറ മുപ്പതാംദിവസം, സേനാനായകന്മാർ നിരാശരായി. പ്രസ്രവണശൈലത്തിലെത്തി. രാജനിർദ്ദേശം കടുകിടക്കു് വ്യത്യാസം വരാത്തതാണെന്നു് അറിവുള്ള വിനതൻ കിഴക്കെദിക്കിൽനിന്നു്, സചിവന്മാരുമൊന്നിച്ചു് ദേവിയെ കാണാതെ എത്തി. ഉത്തരദിക്കു് ഒട്ടുക്കു് അന്വേഷിച്ചു് ശതബലി എന്ന കപീശ്വരനും ശ്രീരാമസവിധത്തിൽവന്നു. അമിതബലവാനായ സുഷേണൻ സൈന്യസമേതം പശ്ചിമദിക്കിൽനിന്നു് എത്തി, ദേവനെ അഭിവാദ്യം ചെയ്തു് സുഗ്രീവനോടു് പറഞ്ഞു:—

"പ്രഭോ, രാജനിർദ്ദേശമനുസരിച്ച്, മഹാദ്രികളിൽ–വൻകാടുകളിൽ–ആറുകളിൽ –ആഴിമദ്ധ്യത്തിലുള്ള രാജ്യങ്ങളിൽ – ഗുഹകളിൽ–പാറപ്പിളർപ്പുകളിൽ–ഇടതൂർന്നുതങ്ങിനില്ക്കുന്ന വള്ളിപ്പടർപ്പുകളിൽ–എല്ലാം ദേവിയെ അന്വേഷിച്ചു. പ്രവേശിക്കാൻ പാടില്ലാത്ത സ്ഥലങ്ങളിലും, ഭയങ്കരവിഷമദുർഗ്ഗങ്ങളിലും ഞങ്ങൾ പോയി. അതിക്രൂരന്മാരായ പ്രാണികളെ പലതിനേയും കണ്ടു. ചിലദുഷ്ടജീവികളെ ഇവർ കൊല്ലുകയുംചെയ്തു."

ഉദാരസത്വനായ വാനരേന്ദ്രൻ ശ്രീഹനുമാൻ സീതാദേവിയെ കണ്ടെത്തും സംശയമില്ല. ദേവിയെ കൊണ്ടുപോയ ദിക്കിലേക്കാണല്ലോ വാതാത്മജൻ പോയിട്ടുള്ളതു്.

**ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം നാല്പത്തിയേഴാംസർഗ്ഗം അവസാനിച്ചു.**

## നാല്പത്തിയെട്ടാം സർഗ്ഗം. (സീതാന്വേഷണം, വിന്ധ്യനിൽ)

താരൻ അംഗദൻ തുടങ്ങിയവരൊന്നിച്ച്, സുഗ്രീവ നിർദ്ദേശപ്രകാരംതന്നെ മാരുതി ദക്ഷിണദിക്കിലേക്ക് നടന്നു് അനേകം യോജന പിന്നിട്ടു. വിന്ധ്യമഹാചലത്തിലെത്തി. അവിടെയുള്ള–ഗുഹകൾ–പൊയ്കകൾ–ഗഹനവനങ്ങൾ–നദികൾ –ദുർഗ്ഗമശൃംഗങ്ങൾ –മാമരങ്ങൾ –തരുത്തോപ്പുകൾ –വള്ളികൾചുററിപ്പിണഞ്ഞു് ഇടതൂർന്നുനില്ക്കുന്ന വൃക്ഷപ്പടപ്പുകൾ, ഇവ ഓരോന്നിലും അവരെല്ലാം അതിശ്രദ്ധയോടെ തിരഞ്ഞിട്ടും ജനകരാജപുത്രിയെ കണ്ടില്ല. പലതരത്തിലുള്ള കായ്കനികൾ ഭക്ഷിച്ച് രാത്രികാലങ്ങളിൽ ഓരോരിടങ്ങളിൽ തങ്ങി, അജയ്യരായ അവർ, ആർക്കും അന്വേഷിക്കാൻ സാധിക്കാത്തൊരു പ്രദേശത്തിലെത്തിച്ചേർന്നു. മഹാഗഹനഗുഹകളോടുകൂടിയ ആ സ്ഥലം കണ്ടാൽതന്നെ രോമാഞ്ചമുണ്ടാകത്തക്കതാണു്. നിർജ്ജലവും, നിർജ്ജനവും, ആകെ ശൂന്യവുമായ അവിടം, കപിസേന അതിവേഗത്തിൽ കടന്നു. എന്നാൽ കഷ്ടപ്പാടുകൾ പലതും സഹിച്ചിട്ടും ആ സ്ഥലത്തിലും സശ്രദ്ധം ദേവിയെ ആരാഞ്ഞു.

തുടർന്നു് എത്തിയതു് പൂർവ്വാധികം ദുർഗ്ഗമമായ മറെറാരിടത്താണു്. പക്ഷെ, ഭയമോ ക്ലേശമോ വാനരവര്യന്മാർക്ക് ഉണ്ടായിരുന്നില്ല. അത്ഭുതജനകമായൊരു പ്രദേശമായിരുന്നു അതു്. വൃക്ഷങ്ങളുണ്ടെങ്കിലും, ഇലയോ പൂവോ കായോ ഒന്നിലെങ്കിലും കാണുന്നില്ല. ആറുകൾ ഒന്നിലും ഒരുതുള്ളിവെള്ളമില്ല. ഒരു

തരത്തിലുള്ള കിഴങ്ങും യാതൊന്നുമില്ല. കാട്ടുപോത്തുകളോ, മാനുകളോ, ആനകളോ, വ്യാഘ്രങ്ങളോ, പക്ഷികളോ, വനചാരികളോ ഒന്നുമില്ല. ഔഷധവൃക്ഷങ്ങളോ, ചെടികളോ ലതകളോ, ഇല്ല. വികസിച്ചതാമരപ്പൂവുകളിൽ വണ്ടിൻ ചാത്തുകളോടുകൂടിയ, കണ്ണിനും, കരളിനും കളുമ്മയേകുന്ന ഒരൊററപ്പൊയ്ക പോലുമില്ല.

ആ സ്ഥലത്തു്, കണ്ഡു എന്നൊരുമുനീന്ദ്രൻ–മഹാഭാഗനും സത്യസന്ധനുമായ തപോധനൻ–ഉഗ്രതപസ്സ് ചെയ്തിരുന്നു. യതീന്ദ്രനാണെങ്കിലും കോപത്തെ ജയിക്കുവാൻ കഴിയാത്ത, അത്യുഗ്രതേജസ്വിയായ മഹർഷിവര്യന്റെ പതിനാറു വയസ്സായ കുമാരൻ ദിവംഗതനായി. ധാർമ്മികനായ കണ്ഡുവിന്നു് അരിശം മൂത്തു:—

"ഈ സ്ഥലം, ജീവജാലങ്ങളില്ലാതെ, ആർക്കും താമസിക്കുവാൻ അർഹമല്ലാതെ വരട്ടെ."

എന്നൊരു ശാപമേകി. ആ പ്രദേശത്തെക്കൂടി അംഗദാദികൾ വിട്ടുകളഞ്ഞില്ല. എല്ലാഗുഹകളിലും നദികളുടെ ഉത്ഭവസ്ഥാനങ്ങളിലും അന്വേഷിച്ചു. എന്നാൽ ആ മഹാത്മാക്കൾക്കു് സീതാദേവിയേയോ രാവണനേയോ കാണുവാനോ വിവരം ലഭിക്കുവാനോ സാധിച്ചില്ല.

വള്ളിപ്പടർപ്പുകളാൽ അന്ധകാരനിബിഡമായൊരു ഭയങ്കരപൊന്തയിൽ, ദേവന്മാരെക്കൂടി ഭയപ്പെടാത്തൊരു ഭീമസ്വരൂപി–അത്യുഗ്രകർമ്മങ്ങൾ ചെയ്യുവാൻ മടിയില്ലാത്തൊരു ദൈത്യൻ ഇരിക്കുന്നതു് വാനരവര്യന്മാർ കണ്ടു. ആ മലയിൽ മറെറാരുമലവെച്ചപോലെ ഇരിക്കുന്ന അവനെക്കണ്ടു കപികൾ അരയും തലയും മുറുക്കി. ശൈലതുല്യന്മാർ തന്നെയായ ഹരിപ്രമുഖന്മാരെ കണ്ടു അസുരൻ:—

"നിങ്ങളുടെ മുഴുവൻ:കഥ കഴിഞ്ഞു."

എന്നുംപറഞ്ഞു്, മുഷ്ടിയും ചുരുട്ടി, ഓങ്ങിക്കൊണ്ടു് ഓടിയടുത്തു.

"ഇവനാകുമോ രാവണൻ?"

അംഗദകുമാരൻ ആലോചിച്ചു് കൈപരത്തി ആഞ്ഞൊന്നടിച്ചു. യുവരാജപ്രഹരമേററ അരക്കൻ, ചോരഛർദ്ദിച്ചു്, മലയിടിഞ്ഞു വീഴുന്നതുപോലെ, അലറി വീണു്മരിച്ചു. വിജയികളായ വാനരന്മാർ, ഒരുസ്ഥലവും വിടാതെ സൂസൂക്ഷ്മം

നോക്കി നോക്കി മറെറാരു ഉഗ്രഗുഹയിലേക്ക് കടന്നു. അതിഗഹനമായിരുന്നു അതു്. ആ ഗഹ്വരം മുഴുവൻ തിരഞ്ഞു് പുറത്തേക്ക് കടന്നപ്പോഴേക്കും അവരാകെ തളർന്നുകഴിഞ്ഞിരുന്നു. ദുഃഖിതരായ അവരെല്ലാം വിജനമായൊരിടത്തിൽ ഒന്നിച്ചുചേർന്നിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം, നാല്പത്തെട്ടാം സർഗ്ഗം അവസാനിച്ചു.

---

## നാല്പത്തൊമ്പതാം സർഗ്ഗം. [രജതപർവ്വതാദികളിൽ അന്വേഷണം]

മഹാവിജ്ഞാനിയാണ് യുവരാജാ അംഗദൻ. വളരെ ക്ഷീണിച്ചിട്ടുണ്ടെങ്കിലും സൈന്യങ്ങളെ ആശ്വസിപ്പിച്ചുകൊണ്ടു്:—

"പ്രിയസുഹൃത്തുക്കളേ, കൊടുംകാടുകൾ—വലിയ മലകൾ—വിസ്താരമേറിയ പുഴകൾ—ദുർഗ്ഗങ്ങളായഗുഹകൾ—അതികഠിനങ്ങളായ കൽപ്പിളർപ്പുകൾ—എന്നിവയിലെല്ലാം നാം മനസ്സിരുത്തി നോക്കി. പക്ഷെ, ജനകമഹാരാജകുമാരിയെ കാണുന്നില്ല. ദേവിയെ അപഹരിച്ച അരക്കൻെറ വിവരവും ലഭിച്ചില്ല. ദിവസങ്ങളാകട്ടെ കുറച്ചധികം മുന്നോട്ടുപോയിക്കഴിഞ്ഞു. മഹാരാജാ സുഗ്രീവൻെറ ആജ്ഞ അത്യുഗ്രമാണെന്നോർക്കണം. അതുകൊണ്ടു്; നമ്മളൊത്തുചേർന്നു് എല്ലാ സ്ഥലവും അന്വേഷിക്കണം. നിരാശയും മടിയും നിദ്രയും കൈവെടിയണം. സീതാദേവിയെ കണ്ടുപിടിക്കത്തക്കവിധം തിരയുവിൻ! മടുപ്പു് ഉണ്ടാകരുതു്; മനസ്സ് പതറരുതു്. ഉത്സാഹമാണ് ഫലപ്രാപ്തിയ്ക്കുള്ള എളുപ്പവഴി. അതുകൊണ്ടാണ് ഞാൻ ഇത്രയും പറയുന്നതു്.

നമ്മൾ വനവാസികളാണ്. ഈ അരണ്യം ഗഹനമാണെങ്കിലും നമുക്ക് നിഷ്പ്രയാസം അന്വേഷിക്കാം. നാം സത്കർമ്മമാണ് ചെയ്യുന്നതു്. ഫലം തീർച്ചയായും ലഭിക്കും. അല്പവും നിരാശ തോന്നാതെ, കണ്ണടയ്ക്കാതെ, ഉന്മേഷഭരിതരായി തുടരുവിൻ.

കപിശ്രേഷ്ഠന്മാരേ, രാജാസുഗ്രീവൻ ഉഗ്രദണ്ഡമേകുന്ന കോപിഷ്ഠനായ വാനരേശ്വരനാണെന്നതു് ഒരിയ്ക്കലും മറക്കരുതു്. രാജാജ്ഞലംഘിക്കുന്ന ഏതൊരു ജീവിക്കും തികച്ചും ഭയപ്പെടണം. ശ്രീരാമദേവനാകട്ടെ, അതിലധികമാണ്.

നന്മയ്ക്കുള്ളവഴിയാണ് ഞാൻ പറഞ്ഞതു്. സമ്മതമാണെങ്കിൽ ഇങ്ങിനെചെയ്യു വിൻ അല്ലെങ്കിൽ, എന്താണ് നാം ചെയ്യേണ്ടതെന്നു് പറയുവിൻ.''

ദാഹത്താലും ക്ഷീണത്താലും വിവശനായ ഗന്ധമാദനൻ, അംഗദവാക്യം കേട്ടു് നേർത്ത ശബ്ദത്തിൽ, അസ്പഷ്ടാക്ഷരങ്ങളോടെ പറഞ്ഞു:—

''ബാലിതനയൻ, ഭവാന്മാരോടു് നിർദ്ദേശിച്ചതു് യോജിച്ച കാര്യമാണ്. അനുകൂലവും ഹിതവുമായി, യുവരാജാവു് അരുളിച്ചെയ്തതുപോലെ ചെയ്യുവിൻ. ഈ മഹാദ്രിയിലെ ഗുഹകളിലും, കൽപ്പിളർപ്പുകളിലും, ശൂന്യങ്ങളായ മഹാരണ്യങ്ങളിലും, ചോലകളിലും, നദികളിലും, വീണ്ടും അന്വേഷിക്കുവിൻ. മഹാത്മാ സുഗ്രീവൻ അരുളിയസ്ഥലങ്ങളിലൊന്നെങ്കിലും വിടാതെ, നാമൊത്തുചേർന്നു് ആരായണം.''

കരുത്തരായ ആ കപിവര്യന്മാർ എഴുന്നേററു. വിന്ധ്യാടവിപടർന്നുപിടിച്ച ദക്ഷിണദിക്കുകളിൽ തിരഞ്ഞുനടക്കുവാൻ തുടങ്ങി. തൂവെള്ളനിറമാർന്നൊരു ഉത്തുംഗശൃംഗത്തിൽ അവർ കയറി. മനോഹരമായ പാച്ചോററിക്കാടുകളിൽ, പാലവനങ്ങളിൽ, ദേവിയെ നോക്കി മുന്നോട്ടുയാത്രതുടർന്നു. അതിവിക്രമികളായ വാനരന്മാരാണെങ്കിലും കൊടുമുടിയുടെ ഉപരിതലത്തിലെത്തിയപ്പോഴേക്കും ആകെ തളർന്നുകഴിഞ്ഞു. ശ്രീരാമദേവധർമ്മപത്നിയെ കാണുന്നില്ല. വളരെയേറെ കൽപ്പിളർപ്പുകളുള്ള ആ മഹാഗിരിയിൽ തിരഞ്ഞുതിരഞ്ഞു്, നാലുപുറവും നോക്കിനോക്കി, കീഴ്പോട്ടിറങ്ങി. വിവശരായ അവരുടെ ബുദ്ധി മന്ദിച്ചപോലെയായി. അല്പസമയം ഒരു മരച്ചുവട്ടിൽ വിശ്രമിച്ചു. ക്ഷീണമല്പം തീർന്നാറേ വീണ്ടും പുറപ്പെട്ടു. ഹനുമാൻ തുടങ്ങിയ പ്ലവഗവരന്മാർ തെക്കോട്ടു തന്നെ യാത്രതുടർന്നു. വിന്ധ്യാടവിയിൽ ഒരംഗുലം സ്ഥലംപോലും വിട്ടുപോകാതെ ആ കപിസൈന്യം നടന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം നാല്പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## അമ്പതാം സർഗ്ഗം (സ്വയംപ്രഭാദർശനം)

മഹാവിക്രമിയായ ആഞ്ജനേയർ താരനും അംഗദനുമൊന്നിച്ചു് വിന്ധ്യാടവിയിലും ഗുഹകളിലും പരിശോധിച്ചു. സിംഹങ്ങളും, വ്യാഘ്രങ്ങളും എന്നിവ

നിറഞ്ഞ ദുർഗ്ഗമപ്രദേശങ്ങളും, പാറക്കൂട്ടങ്ങളും, നദികളുടെ ഉത്ഭവസ്ഥാനങ്ങളും തുടങ്ങിയവയും തിരയാതെ വിട്ടില്ല. ആ ശൈലരാജന്റെ തെക്കുപടിഞ്ഞാറു ഭാഗത്തുള്ള ഉന്നതമായൊരു കൊടുമുടിയിൽ കയറിയ അവർക്ക് അന്നത്തെ ദിവസം അവിടെത്തന്നെ കഴിയേണ്ടി വന്നു. ആ ഘോരപ്രദേശം വിഷമമേറിയതും, ദുർഘട ഗുഹകൾ നിറഞ്ഞതുമാണ്. ആ ഭയങ്കരസ്ഥലത്തേയും ഹനൂമാൻ ഒഴിവാക്കിയില്ല. ഇടക്കിടെ അവർ വേർപെടും. എന്നാൽ അധികം വിട്ടകലുകയുമില്ല.

ഗജൻ–ഗവാക്ഷൻ–ഗവയൻ–ശരഭൻ– ഗന്ധമാദനൻ–മൈന്ദൻ–ദ്വിവിദൻ സുഷേണൻ–ജാംബവാൻ–നളൻ—യുവരാജാ അംഗദൻ—വനസഞ്ചാരി താരൻ തുടങ്ങിയ പ്രമുഖവാനരന്മാർ മലനിരകൾ ചുഴന്ന തെക്കെ ഭാഗം അതിശ്രദ്ധയോടെ തിരയുമ്പോൾ, വളരെ വലുതായൊരു ഗുഹാദ്വാരം കണ്ടു.

ദാനവൻ കാത്തുരക്ഷിക്കുന്ന ആ വികൃതഗുഹക്കു "ഋക്ഷബിലം" എന്നാണ് പേർ. ദാഹവും വിശപ്പും വർദ്ധിച്ച് ക്ഷീണിതഗാത്രരായ അവർ ജലമന്വേഷിക്കുമ്പോഴാണ് അതു കണ്ടതു്. വൃക്ഷലതാദികളാൽ ആവൃതമാണതിൻമുഖം. ആ ബിലത്തിൽനിന്നു്, താമരപ്പൂംപൊടിയണിഞ്ഞു് ചുകന്ന ചിറകുകളിൽ വെള്ളത്തുള്ളികളോടുകൂടിയ ഹംസങ്ങളും ചക്രവാകങ്ങളും നീർക്കോഴികളും പറക്കുന്നു. ആ ദുർഗ്ഗമഗുഹാദ്വാരത്തിലെ വായു സുരഭിലമാണ്. വാനരകേസരികളെല്ലാവരും അത്ഭുതസ്തബ്ധരായി. ഓജസ്സിയന്ന ആ പ്രബലന്മാർ പരിശങ്കിതരായെങ്കിലും സന്തോഷത്തോടെ ഗുഹാസമീപത്തിലെത്തി. അനേകം വിധത്തിലുള്ള ദുഷ്ടജീവികൾ നിറഞ്ഞ അതു്, അസുരേന്ദ്രഭവനതുല്യം അതിദുർഗ്ഗമവും അതിഘോരവുമാകയാൽ ദുർദർശമായിരുന്നു. ഗിരിശൃംഗസന്നിഭനും വനത്തിലെ സർവ്വസ്ഥലങ്ങളും നല്ലപോലെ അറിവുള്ളവനുമായ മാരുതി:—

"സുഹൃത്തുക്കളേ, പർവ്വതനിരകൾ നിറഞ്ഞ തെക്കെദിക്കിൽ ദേവിയെ തിരഞ്ഞുതിരഞ്ഞു് നാം ആകെ അവശരായി. പക്ഷെ കണ്ടതുമില്ല. നോക്കു; ഈ ഗുഹയിൽനിന്നു് അരയന്നം, കുളക്കോഴി, ചക്രവാകം തുടങ്ങിയ പക്ഷികൾ, വെള്ളത്തുള്ളികൾ ഉതിർത്തുകൊണ്ടു് പറക്കുന്നതു്. ഇതിൽ ശുദ്ധജലമുള്ള കിണറോ കയമോ ഉണ്ടു്. ബിലമുഖത്തിൽ മുററിത്തഴച്ചുകൊണ്ടു് വൃക്ഷങ്ങളും നില്ക്കുന്നു."

ശ്രീ ഹനൂമാന്റെ അഭിപ്രായംകേട്ടു് എല്ലാവരും, അന്ധകാരം കട്ടപിടിച്ചു നില്ക്കുന്നതാണെങ്കിലും ആ ഗുഹയിലേക്കു് ഇറങ്ങി. സൂര്യചന്ദ്രന്മാരുടെ കിരണ

ങ്ങളേളുമേല്ലാത്ത, രോമാഞ്ചജനകമായ അതിനുള്ളിൽനിന്നു് സിംഹവ്യാഘ്രാദി മൃഗങ്ങളും ഭയങ്കരപക്ഷികളും ഭയത്തോടെ പുറത്തേക്കു് കടന്നു.

ആ കപിപുംഗവന്മാർക്കു് കാഴ്ചക്കോ ഓജസ്സിനോ, ധീരതക്കോ ന്യൂനത യൊട്ടും വന്നിട്ടില്ല. വായുവേഗംതന്നെയാണു് അവരുടെ യാത്രക്കു് ഇപ്പോഴും. അത്യുഗ്രമായ കൂരിരുട്ടിലും അവക്കു് കാണുവാൻ കഴിയും.

ശീഘ്രഗാമികളായ അവരുടെ നേത്രങ്ങൾക്കു് മനോമോഹനമായൊരു സ്ഥലം ലക്ഷ്യമായി. ഒരുയോജനവഴിയോളം, കൈകോർത്തുപിടിച്ചാണു് ആ വിഷമമാർഗ്ഗത്തെ അവർ തരണം ചെയ്തതു്. ദാഹിച്ചുഴന്നു് തൻേറടമില്ലാത്ത മട്ടിൽ കുറച്ചധികം സമയം, ജീവനിൽ കൊതിയില്ലാതെ, എന്നാൽ അല്പമെങ്കിലും പതറാതെയാണു് ആ വാനരവീരന്മാർ നടന്നിരുന്നതു്. മൂക്കോടുമൂക്കുമുട്ടിയാൽ അറിയാത്ത ഘോരാന്ധകാരത്തിൽ അത്ഭുതപൂർവ്വമായൊരു വെളിച്ചം അവർ കണ്ടു.

ഇരുട്ടിൻെറ ലാഞ്ഛനയില്ലാതെ, ശാന്തസുന്ദരമായ ആ സ്ഥലം അത്യത്ഭുത ജനകമായിരുന്നു. ചെന്തീജ്വാലകൾപോലെ പുഷ്പച്ചാർത്തുകളണിഞ്ഞ പൊൻ മരങ്ങൾ. കരിമ്പന -പയിൻ -പുന്ന -മരുതു് -ഞമ -വഞ്ചി -ചമ്പകം- പുന്നാഗം -കൊന്ന തുടങ്ങിയ വൃക്ഷങ്ങൾ, അതിഗാഢമായി ചുററിയവള്ളി കളോടും കനകാഭരണങ്ങളായ കായ്കളോടുംകൂടി വൈഡൂര്യരത്നത്തറ കളിൽ ബാലസൂര്യനെപ്പോലെ നില്ക്കുന്നു. നിർമ്മല വെള്ളിനിറമുള്ള തരുക്കളും ഇടക്കിടക്കു് കാണാം. ഇന്ദ്രനീലാസനംപോലെ ശോഭിക്കുന്ന കുളങ്ങളിൽ, ഉദയരവിതുല്യമായ പൊൽത്താമരപ്പൂവുകൾ, വലിയ വലിയ പൊന്നാമകൾ, മത്സ്യങ്ങൾ, കളനാദമുതിർക്കുന്ന പക്ഷിവൃന്ദങ്ങൾ, എന്നിവ നിറഞ്ഞിട്ടുണ്ടു്. സ്വച്ഛന്ദജലപൂർണ്ണങ്ങളായ താമരപ്പൊയ്കകൾ ഇടയ്ക്കി ടക്കു് കാണാം. സ്വർണ്ണം വെള്ളി ഇവകളാൽ നിർമ്മിച്ച വിമാനങ്ങൾ അനേകം. മണിമന്ദിരങ്ങളുടെ ജനാലകൾ തനിത്തങ്കമാണു്. വാതിലുകളിൽ അമൂല്യമുത്തുര ത്നങ്ങൾ പതിച്ചിരിക്കുന്നു. മണ്ണു് പൊന്നു് വെള്ളി എന്നിവയാൽ നിർമ്മിച്ചു് വൈഡൂര്യരത്നങ്ങൾ പതിച്ച അനേകമനേകം ഗൃഹങ്ങളെ കപിവരന്മാർ കണ്ടു.

പവിഴശോഭയാർന്ന പഴങ്ങൾ അണിഞ്ഞ തരുനികരങ്ങളിൽ സുവർണ്ണ വർണ്ണശോഭയാർന്ന വണ്ടിണ്ടകൾ മുരളുന്നു. ചുററുപാടും പുഷ്പങ്ങളിൽ പലവിധ തേനുകൾ നിറഞ്ഞിട്ടുണ്ടു്. തങ്കക്കട്ടിലുകൾ, സിംഹാസനങ്ങൾ എന്നിവ അമേയമൂല്യരത്നങ്ങൾ നിറഞ്ഞവയാണു്. മികച്ചവാഹനങ്ങൾ അവിടവിടെ ധാരാളമുണ്ടു്. ഓടു്, വെള്ളി, സ്വർണ്ണം എന്നിവകൊണ്ടുണ്ടാക്കിയ പാത്രങ്ങൾ ഓരോസ്ഥലത്തിൽ കുന്നുപോലെ കൂടിക്കിടക്കുന്നു. ചന്ദനം അകിൽ തുടങ്ങിയ

ദിവ്യഗന്ധവസ്തുക്കരം കൂട്ടിയിട്ടിരിക്കുന്നു. അതിശ്രേഷ്ഠങ്ങളായ ഭക്ഷണസാധന ങ്ങരം–ഫലമൂലാദികളും മികച്ചപാനദ്രവ്യങ്ങളും സ്വാദിയന്നമധുക്കളും –കൂമ്പാര മായിട്ടുണ്ടു്. ദിവ്യവസ്ത്രങ്ങളും, വിചിത്രവർണ്ണോജ്വലക്കമ്പിളികളും തോലുകളും കുന്നിൻനിരപോലെയാണു്. ചെന്തീപോലെ, മാററേറിയ സ്വർണ്ണക്കട്ടികരം അട്ടിയട്ടിയായി വെച്ചിരിക്കുന്നു.

വിശാലമായഗുഹയിൽ അത്യത്ഭുതകരമായൊരു കാഴ്ച. വാനരമുഖ്യന്മാർ ശ്രദ്ധിച്ചുനോക്കി. പെട്ടെന്നു് ഞെട്ടിപ്പകച്ചുവെങ്കിലും എല്ലാവരുടേയും കൈകരം ശിരസ്സിന്നുമുകളിൽ അഞ്ജലിബന്ധിച്ചു കഴിഞ്ഞു.

ഉജ്വലകാന്തി പ്രസരിച്ചുകൊണ്ടിരിക്കുന്ന ഒരു താപസി, മാൻതോൽ മര വുരിയെന്നിവയണിഞ്ഞു് അവിടെ ഇരിക്കുന്നു. ഭക്തികൊണ്ടു് മുകുളിതനേത്ര ങ്ങളോടെ എല്ലാവരും തൊഴുതു് വിനീതരായി നിന്നു.

ഗിരിവരശൃംഗതുല്യനായ ശ്രീ ഹനുമാൻ:—

"ഇതാരു്? ആരുടെ ഗുഹയാണിതു്?"

എന്നിങ്ങനെ ആത്മഗതം ചെയ്തു്, തൊഴുതുകൊണ്ടു് അടുത്തുചെന്നു്:—

"ദേവീ, അവിടുന്നു് ആരാണു്? ഈ ഗുഹ ഏതാണു്? ഈ ദിവ്യമന്ദിരങ്ങളും രത്നസഞ്ചയങ്ങളും ആരുടെയാണു്?

എന്നു് ചോദിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം അമ്പതാംസർഗ്ഗം അവസാനിച്ചു.

---

## അമ്പത്തൊന്നാം സർഗ്ഗം. (സ്വയംപ്രഭാതിത്ഥ്യം)

മാൻതോൽ ധരിച്ചു് ധർമ്മമൂർത്തിപോലിരിക്കുന്ന ആ ഉഗ്രതാപസിയോടു് വായുതനയൻ വീണ്ടും തുടർന്നു:—

"യോഗിനീദേവീ, അമ്മേ, പൈദാഹങ്ങളാൽ തളർന്ന ഞങ്ങരം, ഇരുട്ടുകൊ ണ്ടുമൂടിയ ഈ ഗുഹയിൽ പ്രവേശിച്ചതു്, വെള്ളം കുടിക്കാൻ ആർത്തിയോടെ

യാണു്. അത്യാശ്ചര്യകരങ്ങളായ പല പല വസ്തുക്കളും നിറഞ്ഞ ഈ സ്ഥലം കണ്ടതോടെ ഞങ്ങൾ, ഇണ്ടൽകൊണ്ടു് പരിഭ്രമിച്ചു് തൻേറടംതന്നെയില്ലാത്ത മട്ടിലായിരിക്കുന്നു. ബാലാദിത്യസന്നിഭങ്ങളായ ഈ പൊൻമരങ്ങൾ, ഭക്ഷ്യപദാർത്ഥങ്ങളിൽ മികച്ച ഫലമൂലങ്ങൾ, സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടും നിർമ്മിച്ച വിമാനങ്ങൾ, മുത്തുരത്നങ്ങൾ ചേർന്ന തങ്കജ്ജനാലകളുള്ള മണിമന്ദിരങ്ങൾ, നറുമണമിയന്ന കുസുമങ്ങളും കായ്കളുംകൊണ്ടു് പൂർണ്ണങ്ങളായ പുണ്യപാദവൃക്ഷങ്ങൾ, ഇവയെല്ലാം ആരുടെയാണു്? പരിപാവനജലത്തിൽ പൊൻപൂനിരയുണ്ടായതും, കനകമത്സ്യകൂർമ്മങ്ങൾ സ്വച്ഛന്ദം സഞ്ചരിക്കുന്നതും സ്വന്തം മഹിമകൊണ്ടുതന്നെയല്ലേ? ആരുടെ തപഃശക്തിയാണു് ഇതിനെല്ലാംകാരണമായിട്ടുള്ളതു്? യാതൊന്നും മനസ്സിലാകാതെ അമ്പരന്നുനില്ക്കുന്ന ഞങ്ങളോടു് സദയം എല്ലാം പറയണേ.''

സദ്ധർമ്മചാരിണിയും, സർവ്വജീവജാലങ്ങൾക്കും ഇഷ്ടമേകുന്നവളുമായ ആ ഉത്തമതാപസി ഹനുമാനോടു് പുഞ്ചിരിപൊഴിച്ചു് ഉത്തരമരുളി:—

''മഹാമായാവിയായി മയൻ എന്നൊരു അസുരവരൻ ഉണ്ടായിരുന്നു. അദ്ദേഹം മായകൊണ്ടു് നിർമ്മിച്ചതാണീവൻകാടു് മുഴുവൻ. ദാനവരാജാക്കന്മാരുടെ പെരുംതച്ചനായിരുന്ന മയാസുരനാണു്, ഈ ദിവ്യപ്പൊൻഗൃഹങ്ങൾ ഉണ്ടാക്കിയിട്ടുള്ളതു്.

വളരെയേറെ നൂററാണ്ടുകൾ, ഈ മഹാരണ്യത്തിൽ കഠിനതപസ്സിലിരുന്ന അദ്ദേഹത്തിൻെറ പുരോഭാഗത്തു് വിധാതാവു് പ്രത്യക്ഷനായി. ശുക്രമാമുനിയുടെ ശാസ്ത്രവിജ്ഞാനം വരമായി വാങ്ങിയ മയൻ, ആഗ്രഹിച്ചതെല്ലം സിദ്ധിക്കത്തക്ക വിധത്തിൽ ഈ കാനനം നിർമ്മിച്ചു. ഏററവും സുഖത്തോടുകൂടി അനേകകാലം ഇവിടെ വസിക്കുകയും ചെയ്തു.

അപ്സരസ്ത്രീകളിൽവെച്ചു് അതിസൌന്ദര്യമുള്ളവളാണു് ഹേമ. അവളിൽ ആസക്തനായ അസുരനോടു് ദേവേന്ദ്രനു് ഘോരയുദ്ധം വേണ്ടിവന്നു. വജ്രായുധത്താൽ മയനെ നിഗ്രഹിച്ചു.

ഉത്തമോത്തമമായ ഈ വനത്തെ, ബ്രഹ്മാവു് ഹേമയ്ക്കു് നല്കി. അപ്സരസ്ത്രീയായ ഹേമയുടെ പൊൻമന്ദിരങ്ങളും മററും കാക്കുന്ന ഞാൻ 'മേരുസാവർണ്ണി'യുടെ പുത്രിയാണു്. 'സ്വയംപ്രഭ' എന്നാണു് പേർ.

എന്റെ പ്രാണപ്രിയസഖിയായ ഹേമ നൃത്തഗീതാദികളിൽ മികച്ച വിജ്ഞാനം നേടിയിട്ടുണ്ട്. ആത്മസഖിയുടെ വരം സിദ്ധിച്ച ഞാൻ, ഈ ദിവ്യാലയത്തെ കാക്കുന്നു.

നിങ്ങറം എന്തിനായിട്ടാണ് ഈ ഭയങ്കരവിപിനത്തിൽ വന്നതു്? കടക്കവാൻ വയ്യാത്തതും, കാണാൻ കഴിയാത്തതുമായ ഈ ഗുഹയിൽ നിങ്ങളെങ്ങിനെ എത്തിച്ചേൎന്നു. ഇതാ ഭക്ഷണയോഗ്യങ്ങളായ കായ്കളും കിഴങ്ങുകളും യഥേഷ്ടം ഭക്ഷിച്ച്, ജലം പാനം ചെയ്തു് എല്ലാ കാര്യങ്ങളും വിശദമായിപ്പറയൂ."

**ഇങ്ങിനെ ആൎഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്കിന്ധാകാണ്ഡം അമ്പത്തൊന്നാം സൎഗ്ഗം അവസാനിച്ചു.**

---

## അമ്പത്തിരണ്ടാം സൎഗ്ഗം. [ബിലപ്രവേശകാരണം]

ആൎത്തിയോടെ മതിയാകുംവരെ ഭക്ഷണപാനാദികറം കഴിച്ച വാനരന്മാർ പൂൎവ്വാധികം ഉന്മേഷമാൎന്നു. ഏകാഗ്രചിത്തയായിരിക്കുന്ന ധൎമ്മചാരിണി തുടൎന്നു:—

"കായും കിഴങ്ങും ഭക്ഷിച്ച് നിങ്ങളുടെ ക്ഷീണം മാറിയെങ്കിൽ വിവരങ്ങറം പറയുവിൻ. അറിയിക്കുവാൻ വിരോധമില്ലെങ്കിൽ കേട്ടാൽ കൊള്ളാം."

യോഗിനീദേവിയുടെ സുമധുരമായ വാക്കുകറം കേട്ട വായുപുത്രൻ അസത്യലേശമേശാത്ത വാക്കുകറം ഇപ്രകാരം പറഞ്ഞു:—

"സൎവ്വലോകനിയന്താവും ദേവേന്ദ്രവരുണന്മാൎക്ക് തുല്യനും മഹാരാജാദശരഥപുത്രനുമായ ശ്രീരാമദേവൻ ദണ്ഡകാരണ്യത്തിൽ വന്നു. ഒന്നിച്ച് സഹോദരനായ ലക്ഷ്മണനും, ധൎമ്മപത്നി സീതാദേവിയും ഉണ്ടായിരുന്നു. അവർ ജനസ്ഥാനത്തിൽ താമസിക്കുമ്പോറം; അത്യുഗ്രരാക്ഷസൻ രാവണൻ ദേവിയെ കട്ടുകൊണ്ടുപോയി. കപീന്ദ്രനായ സുഗ്രീവൻ നരേന്ദ്രന്റെ സഖിയായിത്തീൎന്നു. വാനരരാജാവ്, പ്രമുഖന്മാരായ അംഗദാദിഹരിവീരന്മാരെ അഗസ്ത്യമാമുനീന്ദ്രനിരുന്നരുളുന്ന അന്തകദിക്കിലേക്ക്, കാമരൂപിയായ അരക്കൻ ദശമുഖനേയും മൈഥിലീദേവിയേയും അന്വേഷിക്കാൻ പറഞ്ഞയച്ചു. തെക്കൻദിക്കിൽ ഓരോരോ സ്ഥലങ്ങളിലായി തിരഞ്ഞു്, പൈദാഹങ്ങളാൽ വിവശരായ ഞങ്ങറം,

ഒരു വന്മരത്തിൻെറ ചുവട്ടിൽ ഒത്തുചേൎന്ന് ഇരുന്നു. വാടിയ വദനത്തോടെ ധ്യാനനിമഗ്നരായ ഞങ്ങൾക്ക് ചിന്താസമുദ്രത്തിൻെറ കരകണ്ടെത്തുവാൻ സാധിച്ചില്ല. ഞങ്ങൾ വീണ്ടും നാലുപുറവും സൂക്ഷ്മമായി നോക്കിയപ്പോൾ വൃക്ഷലതാദികളാൽ ആവൃതമായ ഗുഹാദ്വാരം കണ്ടെത്തി. വെള്ളത്തുള്ളികൾ ഇററിററവീഴുന്ന ചിറകുകളോടെ ഇതിൽനിന്നു്, അരയന്നം ചക്രവാകം തുടങ്ങിയ പക്ഷികൾ പറന്നിരുന്നു.

"തീർച്ചയായും ഈ ഗുഹയുടെ ഉള്ളിൽ വെള്ളമുണ്ടു്."

എന്നു് ഞാൻ കൂട്ടുകാരോടു പറഞ്ഞു. അതു് ശരിയാണെന്നു് എല്ലാവരും സമ്മതിച്ചു. ശ്രീരാമസ്വാമികാര്യത്തിൽ വെമ്പലുള്ള എല്ലാവരും:—

"അതിവേഗത്തിൽ പോകാം; ഗുഹയിലേക്കു് കടക്കാം."

എന്നിങ്ങനെ ധൃതിപ്പെടുത്തുകയും ചെയ്തു. ഇരുളാൎന്ന ബിലത്തിലേക്കു് കൈകോൎത്തുപിടിച്ചു് ഞങ്ങളിറങ്ങി. വിശപ്പുകൊണ്ടു് വലഞ്ഞ ഞങ്ങൾ എങ്ങിനെയോ ഇവിടെ എത്തി. ഇതാണു് ഞങ്ങളുടെ വൎത്തമാനം. ഭരമേല്പിച്ച കാര്യത്തിൽ ഉത്സാഹമുള്ള ഞങ്ങൾ, പൈദാഹാദികളാൽ അത്യധികം ക്ഷീണിച്ചിട്ടാണു് ഇവിടെ വന്നതു്. മരണവക്ത്രത്തിൽ പതിക്കാറായിരുന്ന ഞങ്ങളെ, ദേവിയുടെ ആതിത്ഥ്യധൎമ്മമാണു് രക്ഷിച്ചതു്. ഈ വാനരന്മാർ അവിടുത്തേക്കു് പ്രത്യുപകാരം ഏതൊന്നായാലും ചെയ്യുവാൻ സന്തോഷമുള്ളവരാണു്. അരുളിച്ചെയ്യണേ."

സ്വയംപ്രഭാദേവി സൎവ്വജ്ഞയാണു്. എങ്കിലും വായുപുത്രൻെറ വാക്കുകൾ കേട്ടു് സന്തുഷ്ടയായി, ആ കപിസൈന്യത്തെ മുഴുവൻ നോക്കിപ്പറഞ്ഞു:—

"അതിശക്തന്മാരായ വാനരശ്രേഷ്ഠന്മാരേ, നിങ്ങളിൽ എല്ലാവരിലും എനിക്കു് തൃപ്തിയുണ്ടായി. ധൎമ്മം അന്വേഷിക്കുന്ന എനിക്കു് നിങ്ങൾ ഒരാളും ഒന്നും ചെയ്യേണ്ടതായിട്ടില്ല."

**ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം, അമ്പത്തിരണ്ടാംസൎഗ്ഗംഅവസാനിച്ചു.**

---

## അമ്പത്തിമൂന്നാം സർഗ്ഗം. [വാനരനിർവ്വേദം]

ധാർമ്മികമായ ഉത്തമവാക്കുകൾ പറഞ്ഞ അഭിവന്ദ്യതാപസിയോട് മാരുതി അതിവിനയത്തോടെ പറഞ്ഞു:—

"ദേവീ, ധർമ്മമൂർത്തിയായ അവിടുത്തെ ശരണംപ്രാപിച്ചവരാണ് ഞങ്ങൾ. വാനരചക്രവർത്തിയായ സുഗ്രീവൻ, ഞങ്ങൾക്ക് മുപ്പതുദിവസമാണ് അവധി തന്നിട്ടുള്ളത്. ഈ ഗുഹാന്തർഭാഗത്തിൽ ചുററിക്കറങ്ങിയ ഞങ്ങൾക്ക് ദിവസം അവസാനിച്ചു. ഇവിടെനിന്ന് എങ്ങിനെയെങ്കിലും കരകയററുവാൻ അവിടുന്ന് അനുഗ്രഹിക്കണം. സുഗ്രീവാജ്ഞലംഘിച്ച ഞങ്ങൾക്ക് ആയുസ്സ് അവസാനിച്ചു എന്ന് തീർച്ച. പ്രാണഭയത്തോടെ ശരണംപ്രാപിച്ച ഈ മർക്കടസമൂഹത്തെ അവിടുന്ന് രക്ഷിക്കണേ. ദേവി, അതിമഹത്തായ കാര്യങ്ങളാണ് ഞങ്ങൾക്ക് ചെയ്യാനുള്ളത്. ഈ ഗുഹയിൽപെട്ട് ഉഴന്നതിനാൽ അത് ചെയ്യാനും ഞങ്ങൾക്ക് സാധിച്ചില്ല."

"വാനരവര്യന്മാരേ,"

ഹനുമാന്റെ വാക്കുകൾകേട്ട സ്വയംപ്രഭാദേവി സസ്നേഹം അരുളിച്ചെയ്തു:—

"ഈ ഗുഹയിൽ വന്നുപെട്ട ഒരാൾക്കും ജീവനോടെ തിരിച്ചുപോകുവാൻ സാധിക്കയില്ലെന്നതു് തീർച്ചയാണ്. എന്നാൽ, അചഞ്ചലവും നിയമാനുസൃതവുമായ എന്റെ തപോമഹിമയാൽ ഈ ബിലത്തിൽനിന്ന് നിങ്ങളെ എല്ലാവരേയും പുറത്തേക്ക് എത്തിക്കാം. കപിശ്രേഷ്ഠന്മാരേ, നിങ്ങൾ കണ്ണടക്കുവിൻ. ഒരു കാര്യം. കണ്ണടയ്ക്കാത്ത ഒരുവനും വെളിയിൽ കടക്കുവാൻ സാധിക്കില്ല."

കപിസൈന്യം കണ്ണടച്ചു. പോരാ, കൈത്തലങ്ങൾകൊണ്ട് അമർത്തിപ്പിടിച്ചു. പുറത്ത് എത്തുവാൻ സാധിക്കുന്നതിൽ സന്തുഷ്ടചിത്തരായി, നിർദ്ദേശത്തിൽനിന്ന് അണുവും വ്യതിചലിക്കാതെ നില്ക്കുന്ന വാനരവീരന്മാരെ ഒരു ഞൊടിയിടകൊണ്ട്, സ്വയംപ്രഭാദേവി ബിലത്തിൽനിന്ന് പുറത്താക്കിക്കഴിഞ്ഞു. ധർമ്മസ്വരൂപിണിയായ താപസി അവരോട്:—

"ഹരീശ്വരന്മാരേ, ഇതാ നാനാവൃക്ഷലതാപൂർണ്ണമായ വിന്ധ്യാചലം. ഇതാ പ്രസ്രവണശൈലം. ഇതാ അപാരജലപൂർണ്ണമായ ദക്ഷിണമഹാസാഗരം, നിങ്ങൾക്ക് നല്ലതുവരട്ടെ. ഞാൻ സ്വസ്ഥാനത്തിലേക്ക് പോകുന്നു."

വാനരസൈന്യം കൺമിഴിച്ചു. അത്യുഗ്രങ്ങളായ അലകളാൽ അലറുന്ന വരുണാലയതീരത്തിലാണവർ. മയാസുരന്റെ മായാനിർമ്മിതമായ കാനനത്തിൽ നോക്കുമ്പോഴും, അവധിയായി നല്കിയിരുന്ന ദിവസങ്ങൾ അവസാനിച്ചതായി അറിഞ്ഞു. വിന്ധ്യാദ്രിസാനുവിലെ പൂത്തവൃക്ഷങ്ങളുടെ ചുവട്ടിൽ ഇരിക്കുന്ന ആ മഹാത്മാക്കൾ മനോരാജ്യം തുടങ്ങി.

വസന്തകാലകുസുമങ്ങളാണ് വൃക്ഷാഗ്രങ്ങളിൽ വികസിച്ചുനില്ക്കുന്നതു്. അവയെ കാണുന്തോറും ഭയവും ആശങ്കയും അവരിൽ തത്തിക്കളിച്ചു.

"വസന്തകാലം ആരംഭിച്ചു."

തൊണ്ടയിടറിക്കൊണ്ടു് അവർ അന്യോന്യം പറഞ്ഞു. സന്ദേശകാലം അവസാനിച്ചു. പേടിച്ചു് അരണ്ട പലരും ബോധരഹിതരായി വീണുകഴിഞ്ഞു.

സിംഹവിക്രമിയും മഹാവിജ്ഞനും വൃഷഭസ്കന്ധനുമായ യുവരാജ അംഗദൻ, വയോവൃദ്ധന്മാരായ വാനരന്മാരേയും മററുള്ളവരേയും വിളിച്ചു്, മധുരമൊഴികളാൽ അവരെ സംപ്രീതരാക്കിക്കൊണ്ടു് തുടർന്നു:—

"കപിയൂഥപന്മാരേ, വാനരരാജാവിന്റെ ആജ്ഞയനുസരിച്ചുപോന്ന നമ്മൾ ബിലത്തിൽ കുടുങ്ങിയതിനാൽ മാസമൊന്നു് പോയിക്കഴിഞ്ഞു. നാം ആശ്വയുജമാസത്തിൽ (വൃശ്ചികം പകുതി മുതൽ ധനു പകുതിവരെ) പുറപ്പെട്ടു. അതു് അവസാനിച്ചു. ഇനി ഇവിടുന്നങ്ങോട്ടു് ചെയ്യേണ്ടതെന്താണു്? ഏററവും വിശ്വസ്തർ—നീതിമാർഗ്ഗവിചക്ഷണന്മാർ—സ്വാമിയുടെ അഭിവൃദ്ധിയിൽ അത്യാസക്തിയുള്ളവർ—സർവ്വകർമ്മങ്ങളിലും വിശാരദന്മാർ—ഉത്തമപ്രവൃത്തികളെന്തുചെയ്യുന്നതിലും അതുല്യർ—എല്ലാവരും ഒരുപോലെ പ്രഖ്യാതപൌരുഷമാർന്നവർ—ഇങ്ങിനെ ഗുണസമ്പന്നരായ നിങ്ങളെയാണു്, അഭിവന്ദ്യനായ സുഗ്രീവകപിപുംഗവൻ, ദക്ഷിണദിക്കിലേക്കു് അയച്ചിട്ടുള്ളതു്.

എന്നാൽ ഒരു കാര്യം തീർച്ചയാണു്. കാര്യം സാധിക്കാത്തതുകൊണ്ടു് മരണം! വാനരരാജാജ്ഞ നിറവേററാത്തവർക്കു് സന്തോഷിക്കാൻ എങ്ങിനെ സാധിക്കും? ചക്രവർത്തി അനുവദിച്ചതന്ന സമയം തീർന്നതിനാൽ ഇനി നമുക്കു് ഉത്തമമായിട്ടുള്ളതു് "പ്രായോപവേശ"മാണു്. കപീശ്വരൻ സ്വതവേതന്നെ ഉഗ്രൻ; ഇപ്പോൾ മഹാരാജാവും. കുററം ചെയ്തു് അവിടെ എത്തിയാൽ നമ്മളിൽ

ഒരാറംക്ഷപോലും മാപ്പുകിട്ടുമെന്നു് ചിന്തിക്കയേ വേണ്ട. സീതാദേവിയുടെ വർത്തമാനം യാതൊന്നുമില്ലാതെ മടങ്ങിയെത്തുന്നതു് കഷ്ടപ്പാടിന്നുമാത്രം. അതു കൊണ്ടു് നമുക്കിനി യുക്തമായിട്ടുള്ളതു് 'പ്രായോപവേശ'മാണു്.

പുത്രന്മാരേയും പത്നിമാരേയും ധനത്തേയും വിട്ടു നമ്മറം അവിടെ എത്തിയാൽ, ചിത്രവധംതന്നെ സുഗ്രവീൻ നടത്തും. എനിക്കുകൂടി യാതൊരു രക്ഷയുമില്ല. എന്നെ യുവരാജാവായി അഭിഷേകം ചെയ്തതു് സുഗ്രീവനല്ല; അതുല്യചരിതനായ ശ്രീരാമസ്വാമിയാണു്. പണ്ടു് ഉണ്ടായിരുന്ന പകയുംകൂടി, തെററുചെയ്ത എന്നെ നിഗ്രഹിക്കുവാൻ പ്രേരിപ്പിക്കും. അതികഠിനമായ ചിത്രവധം നടത്തുവാൻ കല്പിക്കും. തീക്ഷ്ണദണ്ഡത്തോടെ ദുർമരണമടയുന്ന എന്നെ കണ്ടു് വിഷാദിക്കുവാൻ എന്തിനാണു് വഴി വെക്കുന്നതു്? അതുകൊണ്ടു്, ഈ പുണ്യസാഗരതീരത്തിൽ ഞാൻ പ്രായോപവേശം ചെയ്യുകയാണു്.''

യുവരാജാ അംഗദൻെറ ദീനഭാഷണം കേട്ട കപികറം, ദയാർഹമായ വിധത്തിൽ അഭിപ്രായം വ്യക്തമാക്കി:—

''അരചനായ സുഗ്രീവൻ സ്വതവേതന്നെ നിഷ്ഠുരനാണു്. സഹധർമ്മിണീവിയോഗത്താൽ വ്യസനിച്ചിരിക്കുന്ന ശ്രീരാമചന്ദ്രനെ സന്തുഷ്ടനാക്കുവാൻ, തീർച്ചയായും നമ്മെ വധിക്കാതിരിക്കയില്ല. മാത്രമല്ല, തെററുചെയ്തവർ സ്വാമിസമീപത്തിൽ ചെല്ലുന്നതേ ഉചിതമല്ല. സീതാദേവിയുടെ വർത്തമാനം എന്തെങ്കിലും അറിവുകിട്ടിയാൽ തീർച്ചയായും നമുക്കു് തിരുമുമ്പിൽ പോകാമായിരുന്നു. അതുകൊണ്ടു് ഇവിടെനിന്നുതന്നെ അന്തകാലയത്തിലേക്കു് പോകുകയാണു് ഉത്തമം.''

ഭയാർത്തരായ വാനരസേനകളുടെ വിലാപസ്വരത്തിലുള്ള വാക്കുകറംകേട്ട താരൻ സ്വാഭിപ്രായം തുറന്നു് പറഞ്ഞു:—

''ദുഃഖിച്ചതുമതി. നിങ്ങറംക്കെല്ലാം സമ്മതമാണെങ്കിൽ നമുക്കെല്ലാവക്കും ഈ ഗുഹയിൽ താമസിക്കാം. മയാസുരൻ മായയിൽ നിർമ്മിച്ചതാണിതു്. ഭോജ്യവും പേയവും ധാരാളം ഇതിലെ വൃക്ഷങ്ങളിലുണ്ടു്. ഇന്ദ്രനിൽനിന്നോ, കപീന്ദ്രനിൽനിന്നോ, രഘുനന്ദനനിൽനിന്നോ ഭയവും വേണ്ട.''

ഈ നിർദ്ദേശം അംഗദകുമാരനു് ഏററവും ഹൃദ്യമായി. കപികറംക്കെല്ലാം ആശ്വാസംതോന്നി. അവർ സന്തുഷ്ടിയോടെ അപേക്ഷിച്ചു:—

"കൊലപ്പെടുന്നതിൽനിന്നു രക്ഷപ്പെട്ടു നിർഭയരായി വസിക്കാനുള്ള ഏർപ്പാടു് എന്തായാലും ഉടൻ ചെയ്യണം."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്കിന്ധാകാണ്ഡം, അമ്പത്തിമൂന്നാംസർഗ്ഗംഅവസാനിച്ചു.

---

## അമ്പത്തിനാലാംസർഗ്ഗം. (ഹനൂമദ്വാക്യം)

താരകാധിപതേജസ്സുള്ള താരൻെറ അഭിപ്രായം കേട്ടപ്പോഠം, ഹനൂമാൻ ചിന്തിച്ചതു് ഇപ്രകാരമാണ്:—

"അംഗദൻ മായാരാജ്യം നേടിക്കഴിഞ്ഞു. താരനടക്കം എല്ലാവരും യുവരാജാവിൻെറ അഭിപ്രായംതന്നെ അനുകൂലിച്ചുവല്ലോ. എട്ടു് അമാത്യബുദ്ധികഠം, നാലുബലങ്ങഠം, പതിന്നാലു ഗുണങ്ങഠം എന്നിവയെല്ലാം തികഞ്ഞ രാജാവായി ബാലിസൂനു. ബലം, പരാക്രമം, തേജസ്സ് എന്നിവ ക്രമത്തിൽ വളരുന്ന അംഗദൻ, വെളുത്തപക്ഷത്തിലെ ചന്ദ്രനെപ്പോലെയാണ്. ബുദ്ധിയിൽ വ്യാഴതുല്യൻ-വിക്രമത്തിൽ പിതാവായ ബാലിസദൃശൻ-യുവരാജാ അംഗദൻ, വ്യാഴാചാര്യരുടെ ഉപദേശം കേഠക്കുന്ന ദേവേന്ദ്രനെപ്പോലെയായിക്കഴിഞ്ഞു. സ്വാമികാര്യത്തിൽ തളൎന്നവനാണെങ്കിലും, സൎവ്വശാസ്ത്രവിദഗ്ധനായ കുമാരനെ ഒന്നു് മാററിമറിക്കണം. അതിന്നു് ഏററവും യുക്തം, ചതുരുപായങ്ങളിലെ മൂന്നാമത്തെയാണ്."

വാക്യകോവിദനായ മാരുതിയിൽനിന്നു് ഭേദോപായം പുറത്തുവന്നപ്പോഠം വാനരന്മാരുടെചിന്താഗതി തിരിഞ്ഞു. അഭിപ്രായമെല്ലാം ഭേദിച്ചു.

അംഗദകുമാരനു് മനോവിഷമമുണ്ടാക്കത്തക്ക ഭീഷണിവാക്കുകളാണ് ആഞ്ജനേയർ തുടൎന്നതു്:—

"രാജകുമാരാ, താരാതനയനായ അവിടേക്കു്, അച്ഛനെപ്പോലെ സാമൎത്ഥ്യമുണ്ടു് ആയോധനത്തിൽ. കപിരാജ്യം മുഴവൻ ഭംഗിയായി ഭരിക്കുവാൻ പിതാവിനെപ്പോലെ സാധിക്കും. ഭാൎയ്യാപുത്രന്മാരും ഭവനവും പിരിഞ്ഞു് മനഃശക്തി തീരെയില്ലാതായിത്തീൎന്ന ഈ കപിസൈന്യം അങ്ങയുടെ ആജ്ഞകളെ അതേപടി അനുസരിക്കുകയില്ല. ഞാൻ തുറന്നു പറയുന്നു; ഇവരെല്ലാം അങ്ങയോടു് തികച്ചും ഇണങ്ങി നില്ക്കുകയില്ല.

കുമാരാ, മഹാത്മാവായ ജാംബവാൻ–സർവ്വകപിയൂഥപനായ നീലൻ–അതി ബുദ്ധിമാനായ നളൻ–ഈ ഞാൻ–ഞങ്ങൾ നാലുപേരിൽ ഒരാളെയെങ്കിലും സുഗ്രീവനിൽനിന്നു് അകററുവാൻ ആർക്കും സാധിക്കുകയില്ല. ചതുരുപായങ്ങളിൽ അവസാനത്തെ ദണ്ഡോപായം പ്രയോഗിച്ചാലും, ഞങ്ങളിലാരേയും സുഗ്രീവനു് വിപരീതമായി നിർത്തുവാൻ അങ്ങയ്ക്കു് കഴിയുന്നതല്ല.

ദുർബലനോടു് വൈരം കരുതുന്നതിൽ വിഷമമില്ല. എന്നാൽ സ്വന്തം രക്ഷയെ ആഗ്രഹിച്ചുഴറുന്ന അശക്തനു് ബലവാനോടു് വിഗ്രഹം നന്നല്ല. എല്ലാവിധത്തിലുമുള്ള രക്ഷയുമേകുന്നൊരു സ്ഥലമാണു് ഈ ഗുഹയെന്നു് അങ്ങു് വിചാരിക്കുന്നു. കഷ്ടംതന്നെ.

കുമാരാ, ലക്ഷ്മണബാണങ്ങൾക്കു് ഈ ബിലം പിളർക്കുവാൻ വിഷമം ഉണ്ടാകുമെന്നു് അങ്ങക്കു് തോന്നുന്നുണ്ടോ? പണ്ടു്, ദേവേന്ദ്രൻ വജ്രായുധത്താൽ ഭൂമിയെ കുറച്ചുമാത്രം ഭേദിച്ചു. യുവരാജാവേ, ലക്ഷ്മണശരങ്ങൾക്കു് ഈ ഗുഹയും മററും വെറുമൊരു "വാഴയില" യാണെന്നു് മനസ്സിലാക്കുക. ഒരേഒരു ശരം മതി ഇതിനെ തകർക്കുവാൻ. അത്തരത്തിലുള്ള അനേകമനേകം അമ്പുകൾ സൌമിത്രിയുടെ ആവനാഴിയിലുണ്ടെന്നതു് മറക്കരുതേ.

അങ്ങു് സുരക്ഷിതമായി വിശ്വസിക്കുന്ന ഈ ബിലത്തിൽ താമസം തുടങ്ങിയാൽ, വജ്രംപോലേയും, ഇടിമിന്നൽപോലേയും ഉള്ള മൂർച്ചയേറിയ ലക്ഷ്മണബാണം ഈ പർവ്വതത്തെക്കൂടി തകർത്തു് തരിപ്പണമാക്കും. ഒന്നിച്ചു് താമസിക്കാമെന്നേററ ഈ വാനരസുഹൃത്തുക്കൾ മുഴുവൻ നാലുപാടും പാഞ്ഞൊളിക്കും.

ദുഃഖത്താൽ അവശരായ ഇവർ നിത്യഭീതരും, സുഖകാംക്ഷികളും, പത്നീപുത്രന്മാരെ സദാ സ്മരിക്കുന്നവരുമാണു്. അങ്ങയെ ഏകാകിയാക്കി ഇവരെല്ലാം തീർച്ചയായും ഒഴിയും. ബന്ധുക്കളും ഹിതമേകുന്ന ചാർച്ചക്കാരും ഉപേക്ഷിച്ച അങ്ങു്, പുല്ലനങ്ങുന്നതു കണ്ടാൽക്കൂടി ഭയപ്പെട്ടു് നടുങ്ങും.

യുവരാജാവേ, അങ്ങയെ വധിക്കണമെന്നു് ലക്ഷ്മണകുമാരനു് തോന്നിയാൽ ആ ബാണം അതു് സാധിക്കാതെ പിൻതിരിയുമെന്നു് സംശയിക്കേണ്ട. അത്രമാത്രം അമേയവും അത്യുഗ്രവുമാണു് ആ അസ്ത്രങ്ങൾ.

ഞങ്ങളൊരുമിച്ചു് വിനീതനായി നിന്നാൽ ക്രമപ്രകാരം അങ്ങയെ സുഗ്രീവൻ നാട്ടിൽ വാഴിക്കാതിരിക്കയില്ല. ദൃഢവ്രതനും, മററുള്ളവരുടെ സന്തോഷ

മാഗ്രഹിക്കുന്നവനും, ധമ്മകാംക്ഷിയുമാണ് അങ്ങയുടെ ഇളയച്ഛൻ. വിശേഷിച്ചും, വിധവയായിത്തീന്ന അമ്മയെ സംതൃപ്തയാക്കുവാൻ എന്തുതന്നെയും ചെയ്യും. മാത്രമല്ല, സ്വന്തം ജീവനുതുല്യം താരയെ സ്നേഹിക്കുന്നുമുണ്ട്. അങ്ങല്ലാതെ മറെറാരു മകൻ സുഗ്രീവന്നില്ല. അതുകൊണ്ട് എന്തുവന്നാലും, കുമാരാ, നാം മടങ്ങിപ്പോകണം.''

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായആദി കാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം അമ്പത്തിനാലാംസഗ്ഗം അവസാനിച്ചു.

## അമ്പത്തിയഞ്ചാം സഗ്ഗം. [പ്രായോപവേശം]

സ്വാമിയിൽ ഏററവും ബഹുമാനത്തോടെ വിനയപൂണ്ണമായി ഹനുമാൻ, ധമ്മയുക്തമായിപ്പറഞ്ഞതു കേട്ട അംഗദൻ അല്പം കഠിനമായിത്തന്നെ തുടന്നു:—

''സുസ്ഥിരത –ആത്മാവിന്നും മനസ്സിന്നുമുള്ളശുദ്ധി –ജീവകാരുണ്യം– ആജ്ജവം–പരാക്രമം–ധൈര്യം–ഇതൊന്നുംതന്നെ ആ സുഗ്രീവന്നില്ല. അഗ്രജന്റെ ധമ്മപത്നിയെ, ധാമ്മികമായി മാതാവിനെപ്പോലെയാണ് കരുതേണ്ടതു്. ധമ്മം എന്നാൽ എന്തെന്നു് അറിയാത്ത സുഗ്രീവൻ ജ്യേഷ്ഠത്തിയെ സ്വീകരിച്ച നിന്ദ്യനാണ്. സഹായത്തിന്നും രക്ഷക്കുംവേണ്ടി ബിലമുഖത്തിൽ നിത്തിയ സഹോദരനെ കുടുക്കാൻ കല്ലിട്ട് അടച്ചു. അഗ്നിസാക്ഷിയായി സഖ്യംചെയ്തു് കൈ പിടിച്ച, മഹാത്മാശ്രീരാമന്റെ കാര്യം മറന്നുപോയ ശഠൻ, ആരുടെ കാര്യമാണ് ഓക്കുക!

അധമ്മഭയമല്ല, ദേവിയെ അന്വേഷിക്കാൻ വാനരന്മാരെ അയച്ചതു്. ക്രോധതാമ്രാക്ഷനായി കിഷ്ക്കിന്ധയെ ചാമ്പലാക്കത്തക്കവിധത്തിൽ വന്ന സൌമിത്രിയിലുള്ള പേടിയാണ്. ഇതിൽ എന്താണൊരു ധമ്മമുള്ളതു്? ആ മഹാപാപിയെ–ചഞ്ചലാത്മാവിനെ–ഓമ്മയില്ലാത്ത കൃതഘ്നനെ–ഉത്തമനായ ഏതൊരുവൻ വിശ്വസിക്കും? വിശേഷിച്ചും ആ വംശത്തിൽതന്നെ ജനിച്ചവൻ!

ഗുണമുള്ളവനാകട്ടെ, ഇല്ലാത്തവനാകട്ടെ, നാടുവാഴേണ്ട രാജപുത്രനാണ് ഞാൻ. ശത്രുവിന്റെ മകനായ എന്നെ സുഗ്രീവൻ വെച്ചു് പുലത്തുമോ? ത്രാണിയില്ലാത്ത ഞാൻ രാജതന്ത്രം പരസ്യമാക്കിയ കുററക്കാരനായി, കിഷ്ക്കിന്ധക്കു പുറമേ അനാഥനും ദുർബലനുമായി എങ്ങിനെ താമസിക്കും? നാട്ട് സ്വന്തമാക്കു

വാൻവേണ്ടി, നൃശംസനും-ശഠനും-കഠിനനുമായ സുഗ്രീവൻ, എന്നെ കുററക്കാരനായി വിധിച്ച് രഹസ്യമായി കൽത്തുറുങ്കിലടക്കും. തടവിൽക്കിടന്നു ചാകുന്നതിനേക്കാരം നല്ലതു് പ്രായോപവേശനമാണു്. നിങ്ങളെല്ലാവരും എനിക്കു് വിടയേകുക. സ്വഗൃഹങ്ങളിലേക്കു് മടങ്ങിക്കൊള്ളുവിൻ. വാനരശ്രേഷ്ഠന്മാരായ നിങ്ങളോടു് ഞാൻ ഉറപ്പിച്ചു പറയുന്നു; കിഷ്ക്കിന്ധാനഗരിയിലേക്കു് ഞാൻ വരുന്നില്ല. ഇവിടെ പ്രായോപവേശം ചെയ്തു് മരണം വരിക്കുകയാണു് ഉത്തമോത്തമമായിട്ടുള്ളതു്.

അമേയവിക്രമികളായ ശ്രീരാമലക്ഷ്മണന്മാരോടും ഇളയച്ഛനായ വാനരചക്രവർത്തി സുഗ്രീവനോടും, എൻെറ കുശലാന്വേഷണം തൊഴുതു് ഉണർത്തിക്കണം. എൻെറ അമ്മയോടും രുമയോടും ആരോഗ്യത്തേയും ക്ഷേമത്തേയും അറിയിക്കണം. എൻെറ അമ്മ താരയെ പ്രത്യേകം ആശ്വസിപ്പിക്കണേ. തനയസ്നേഹനിധിയായ അമ്മ എൻെറ മരണവർത്തമാനം കേട്ടാൽ അക്ഷണം പ്രാണൻ ഉപേക്ഷിച്ചേക്കും.''

വയോവൃദ്ധന്മാരായ വാനരന്മാരെ വന്ദിച്ച് വ്യസനാക്രാന്തനായ അംഗദൻ വിലപിച്ചുകൊണ്ടു് വെറും മണ്ണിൽ ദർഭവിരിച്ച് കിടന്നു. കുമാരൻെറ സ്ഥിതി കണ്ട കപിപുംഗവന്മാർ ചുടുചുടെ കണ്ണീരൊഴുക്കി. സുഗ്രീവനെ നിന്ദിക്കലും ബാലിയെ സ്തുതിക്കലുമായി, ചുററമിരുന്നു. ആ ഹരിവീരന്മാർ അംഗദാഭിപ്രായം അറിഞ്ഞു്, ആചമിച്ച് പ്രായോപവേശത്തിന്നൊരുങ്ങി. വാരിധിയുടെ വടക്കെ തീരത്തിൽ, തലതെക്കോട്ടായി ദർഭവിരിച്ചു. മരണത്തിന്നു് തയ്യാറായി കിഴക്കോട്ടു് തലവെച്ച് കിടന്നു. ഇതാണു് ഉത്തമോത്തമമെന്നും സ്വയം തീരുമാനിച്ചു.

ശ്രീരാമചന്ദ്രൻെറ വനവാസം, ദശരഥൻെറ സ്വർഗ്ഗാരോഹണം, ജനസ്ഥാനത്തിൽ അധർമ്മനിരതരായി വസിച്ചിരുന്ന അസുരനിഗ്രഹം, ജടായുവധം, സീതാപഹരണം, ഉഗ്രയുദ്ധത്തിൽ ബാലിനിധനം, ശ്രീരാമകോപം, ഇപ്പോരം വന്നുചേന്ന ഭയകാരണം, ഇങ്ങിനെ ഓരോന്നോരോന്നായി ആ ഹരിവരന്മാർ പരസ്പരം വിവരിച്ചു തുടങ്ങി.

ആയിരക്കണക്കിലുള്ള അദ്രിതുല്യകപികരം കിടന്നു് സംസാരിച്ച ശബ്ദം ഗുഹാദ്വാരത്തിൽ തട്ടിയപ്പോരം, ഇരമ്പുന്ന കാർമേഘങ്ങളെപ്പോലെ മാറെറാലിക്കൊണ്ടു.

**ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം അമ്പത്തഞ്ചാംസർഗ്ഗം അവസാനിച്ചു.**

---

## അമ്പത്തിയാറാം സർഗ്ഗം. (അംഗദസമ്പാതിസംവാദം)

തെക്കെസമുദ്രത്തിന്റെ വടക്കെക്കരയിൽ, പർവ്വതസാനുവിൽ വാനരസൈന്യങ്ങളെല്ലാം പ്രായോപവേശം ചെയ്തു. സുപ്രസിദ്ധ ബലപൌരുഷങ്ങളോന്ന സമ്പാതി–ചിരംജീവിയായ ഗൃദ്ധ്രരാജാവ്–ജടായുവിന്റെ ജ്യേഷ്ഠസഹോദരൻ–ഇവരുടെ സംഭാഷണം കേട്ടു് വിന്ധ്യമാമലയുടെ കന്ദരത്തിൽനിന്നു് പതുക്കെപ്പതുക്കെ പുറത്തേക്കിറങ്ങി. നിരന്നുകിടക്കുന്ന വാനരന്മാരെ കണ്ടപ്പോൾ ഏററവും സന്തുഷ്ടനായി. ആത്മഗതമായിട്ടെന്നപോലെ പറഞ്ഞു:—

“ഏതൊരു മനുഷ്യനേയും ജീവിയേയും വിധിയാണു് ഈ ലോകത്തിൽ പുലർത്തുന്നതു്. അനേകകാലം കഴിഞ്ഞാലും എനിക്കു് നിശ്ചയിച്ച ഭക്ഷണമിതാ കിട്ടിക്കഴിഞ്ഞു. ഈ കപിസൈന്യത്തിൽനിന്നു് മരിച്ചവനേയും മരിക്കാൻ തുടങ്ങുന്നവനേയും യഥേഷ്ടം ഭക്ഷിക്കാം.”

ഇരതേടുന്ന ആ പക്ഷീന്ദ്രൻ, പ്ലവംഗമന്മാരെക്കണ്ടു് പറഞ്ഞതുകേട്ടു് നടുങ്ങിയ അംഗദൻ ഹനുമാനോടു്:—

“നോക്കൂ. കഴുകന്റെ രൂപത്തിൽ സാക്ഷാൽ യമൻ വാനരവിനാശത്തിന്നു വന്നതു്. ശ്രീരാമദേവകാര്യം ആയില്ല. സ്വാമി പറഞ്ഞതും ചെയ്തില്ല. ഇതാ പെട്ടെന്നു് നമുക്കു് ആപത്തും വന്നുചേർന്നു. സീതാദേവിയുടെ പ്രിയത്തിന്നുവേണ്ടി ഗൃദ്ധ്രരാജാവു് ജടായു അവിടെ ചെയ്തതെല്ലാം നിങ്ങൾ കേട്ടിട്ടുണ്ടല്ലോ. തിര്യക്കുകൾകൂടി സ്വന്തം ജീവനെ ബലികഴിച്ചും ശ്രീരാമകാര്യസാദ്ധ്യത്തിന്നു് ശ്രമിച്ചു. സ്നേഹവും കാരുണ്യവും കൊണ്ടു് ദൃഢബദ്ധരായ നമ്മളെപ്പോലെ തന്നെ പക്ഷികൾ, ഉപകാരസ്മരണയോടെ ഉയിർവെടിയുന്നു. ഏററവും ധാർമ്മികനായ ജടായു ശ്രീരാമകാര്യത്തിന്നു് ജീവനെ വിലവെക്കാതെ ത്യജിച്ചു. നമ്മളാകട്ടെ മഹാരണ്യങ്ങളിലെല്ലാം അലഞ്ഞു നടന്നു. എന്നിട്ടും സീതാദേവിയെ കണ്ടതുമില്ല. ഗൃദ്ധ്രരാജനായ ജടായു, ഭയങ്കരപോരാട്ടത്തിൽ രാവണൻ നിഗ്രഹിച്ചതിനാൽ വീരസ്വർഗ്ഗം പ്രാപിച്ചു് സുഖിക്കുന്നു; സുഗ്രീവഭയമെന്യേ ശ്രേഷ്ഠസുഖങ്ങളനുഭവിക്കുന്നു.

മഹാരാജാ ദശരഥചരമം, ജടായുമരണം, സീതാപഹരണംകൊണ്ടു് സംശയജീവിതരായ വാനരസൈന്യം, ശ്രീരാമലക്ഷ്മണന്മാരുടെ വൈദേഹിയൊത്തുള്ള വനവാസം, ശ്രീരാമബാണത്താൽ സംഭവിച്ച ബാലിനിധനം, ശ്രീരാമകോപത്തിൽ, ഖരദൂഷണാദി അരക്കന്മാരുടെ അവസാനം, ഇത്തരത്തിലുള്ള എല്ലാ ആപത്തിന്നും കാരണം ഒന്നുമാത്രം. കൈകേയീ വരദാനം.”

അസുഖകരമായ അംഗദഭാഷണം കേൾക്കുകയും, അവരുടെ കിടപ്പ് കാണുകയും ചെയ്ത ഗൃധ്രരാജാവിന്റെ മനസ്സിളകി, അതിബുദ്ധിമാനായ സമ്പാതി, കൂത്തുകൊക്കുകളിളക്കി മഹാസ്വരത്തിൽ ചോദിച്ചു:—

"എന്റെ പ്രാണാധികപ്രിയനായ സഹോദരൻ ജടായു കൊല്ലപ്പെട്ടു എന്നിങ്ങനെ, എന്റെ ഹൃദയം ഇളക്കത്തക്കവിധം പറയുന്നതു് ആരാണു്? ജനസ്ഥാനത്തിൽ പക്ഷിക്കും രാക്ഷസനും തമ്മിൽ യുദ്ധമുണ്ടായതെങ്ങിനെ? അനേക കാലത്തിന്നുശേഷം അനുജന്റെ പേർ ഞാനിന്നു കേൾക്കുകയാണു്. ഈ ഗിരി ദുർഗത്തിൽനിന്നു് എന്നെ ഒന്നിറക്കിവെക്കുമോ? സൽഗുണസമ്പന്നനും മഹാവിക്രമനും അതിശ്ലാഘ്യനുമായ സഹോദരന്റെ വർത്തമാനം നിങ്ങളിൽനിന്നു് മുഴുവൻ അറിയുവാൻ ആഗ്രഹമുണ്ടു്. സിംഹതുല്യരായ കപിവീരന്മാരേ, ജടായുചരിതം കേൾക്കുന്നതു് സന്തോഷമാണു്. ജനസ്ഥാനത്തിൽ താമസിച്ചിരുന്ന അനുജന്റെ വിനാശം എങ്ങിനെ സംഭവിച്ചു? വ്യക്തമാക്കുവിൻ.

ഗുരുജനപ്രിയനായ രാമൻ ഏതൊരു മഹാത്മാവിന്റെ സീമന്തപുത്രനാണോ, ആ മഹാരാജാവിന്റെ—അയോദ്ധ്യാചക്രവർത്തിയായ ദശരഥന്റെ—പ്രാണമിത്രമായിരുന്നു എന്റെ തമ്പി. അവരുടെ മരണം എങ്ങിനെ സംഭവിച്ചു? സൂര്യന്റെ ഉഗ്രകിരണങ്ങളാൽ എന്റെ ചിറകെല്ലാം കരിഞ്ഞുപോയിരിക്കുന്നു. അതുകൊണ്ടു് എനിക്കു് നിങ്ങളുടെ സമീപത്തു് വരുവാൻ സാധിക്കില്ല. ഈ പർവ്വതത്തിൽനിന്നു് ഇറങ്ങുവാനും അടുത്തുവരുവാനും ആഗ്രഹമുണ്ടു്."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്കിന്ധാകാണ്ഡം അമ്പത്താറാം സർഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയേഴാം സർഗ്ഗം. (ശ്രീരാമവൃത്താന്തകഥനം)

ദുഃഖംകൊണ്ടു് ഒച്ചയടച്ചാണു് സമ്പാതി പറയുന്നതെങ്കിലും വാനരസൈന്യങ്ങൾക്കു് വിശ്വാസം തോന്നിയില്ല. ആദ്യം അവരെ കണ്ടപ്പോൾ, ഭക്ഷണസാധനങ്ങൾ എത്തിക്കഴിഞ്ഞു എന്നാണല്ലൊ പറഞ്ഞതു്. പ്രായോപവേശം ചെയ്തവരാണെങ്കിലും:—

"ഈ ക്രൂരനായ ഖഗേശ്വരൻ ഞങ്ങളെ തിന്നും."

എന്നാണു് അവർക്കു് തോന്നിയതു്. അല്ലെങ്കിൽ:—

"മരിക്കാൻ തയ്യാറായിക്കിടക്കുന്ന ഞങ്ങളെ ഈ കഴുകൻ തിന്നുമെങ്കിൽ, കൃതകൃത്യതയോടെ സിദ്ധിനേടാം."

എല്ലാവരുടേയും ചിന്ത ഇങ്ങിനെ തിരിഞ്ഞപ്പോഴേക്കും, അംഗദൻ മലയിൽ നിന്നു് സമ്പാതിയെ ഇറക്കിപ്പറഞ്ഞു:—

"ഹേ പക്ഷിശ്രേഷ്ഠ, ഋക്ഷരജസ്സെന്നുപേരായി, അതിപ്രതാപിയായൊരു വാനരേന്ദ്രൻ ഉണ്ടായിരുന്നു. ആ ധർമ്മജ്ഞൻ എന്റെ മുത്തച്ഛനാണ്. ബാലി, സുഗ്രീവൻ എന്നിങ്ങനെ രണ്ടു പുത്രന്മാർ—അമേയ ബലവാന്മാർ—അദ്ദേഹത്തിനു് ഉണ്ടായി. പാരിടത്തിലെല്ലാം പുകഴേന്തിയ ബാലിയാണ് എന്റെ പിതാവ്. ലോകം മുഴുവൻ ഭരിക്കുന്ന ഇക്ഷ്വാകുവംശജാതനായ ദശരഥമഹാരാജപുത്രൻ ശ്രീരാമൻ ദണ്ഡകാരണ്യത്തിലേക്കു് അനുജൻ ലക്ഷ്മണനോടും സഹധർമ്മിണി വൈദേഹിയോടുംകൂടി വന്നു.

ധർമ്മസ്വരൂപിയായ ദാശരഥി പിതൃവാക്യപരിപാലനനിരതനായി ജനസ്ഥാനത്തിൽ വസിക്കുമ്പോൾ, സീതാദേവിയെ രാവണൻ എന്നുപേരായ രാക്ഷസേശ്വരൻ ബലാൽ അപഹരിച്ചുകൊണ്ടുപോയി. ശ്രീരാമചന്ദ്രന്റെ പിതൃസുഹൃത്തായ ജടായു, ജാനകീദേവിയെ രാവണൻ ആകാശത്തിൽക്കൂടികൊണ്ടുപോകുന്നതു കണ്ടപ്പോൾ, പെട്ടെന്നു് ചെന്നു് തടുത്തു. ദശാനനരഥത്തെ തകർത്തു് ദേവിയെ രക്ഷിച്ചുവെങ്കിലും, തളർന്ന വൃദ്ധഖഗേന്ദ്രനെ രാവണൻ നിഗ്രഹിച്ചു. ശ്രീരാമദേവനാൽ സ്വയം സംസ്കരിക്കപ്പെട്ട ജടായു വിണ്ണേറി.

എന്റെ ഇളയച്ഛനായ സുഗ്രീവനോടുകൂടി ശ്രീരാമചന്ദ്രൻ സഖ്യം ചെയ്തു. എന്റെ പിതാവിനെ വധിച്ചു. എന്റെ അച്ഛൻ ഇളയച്ഛനെ അമാത്യന്മാരുമൊന്നിച്ചു് രാജ്യത്തിൽനിന്നു് ഓടിച്ചിരുന്നു. ബാലിയെ നിഗ്രഹിച്ച രഘുവരൻ സുഗ്രീവനെ കപിചക്രവർത്തിയായി അഭിഷേകം ചെയ്തു. വാനരരാജാവായ അദ്ദേഹം പറഞ്ഞയച്ചവരാണ് ഞങ്ങൾ. ശ്രീരാഘവനിർദ്ദേശമനുസരിച്ചു് അന്വേഷിക്കുന്ന ഞങ്ങൾക്കു്, രാത്രിയിൽ സൂര്യരശ്മികളെപ്പോലെ സീതാദേവിയെ ഇതുവരെയും കാണാൻ കഴിഞ്ഞിട്ടില്ല. ദണ്ഡകാരണ്യം മുഴുവൻ സശ്രദ്ധം തിരഞ്ഞു തിരഞ്ഞു വന്ന ഞങ്ങൾ അവിചാരിതമായി ഒരു ഗുഹയിലിറങ്ങി. മയാസുരന്റെ മായാനിർമ്മിതമായ ആ ബിലത്തിൽ ചുററിനടന്ന ഞങ്ങൾക്കു് സീതാന്വേഷണാവധിയായിത്തന്നിരുന്ന മാസമൊന്നു് അവസാനിച്ചു. രാജാസുഗ്രീവന്റെ ആജ്ഞ കടുകിടക്കു് വ്യത്യാസം വരാത്തതാണ്. വ്യവസ്ഥ ലംഘിച്ച ഞങ്ങൾ

രാജഭയത്താൽ പ്രായോപവേശം ചെയ്യാൻ തീച്ച്പ്പെടുത്തി, ശ്രീരാമലക്ഷ്മണന്മാരും സുഗ്രീവനും കോപിച്ചാൽ, അവിടെനിന്നു് ഒരു രക്ഷയും ഞങ്ങളിൽ ഒരാൾക്കും കിട്ടുന്നതല്ല; ജീവിതം അവസാനിക്കും.''

ഇങ്ങിനെ ആഷ്മായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദി കാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം അമ്പത്തിയേഴാം സഗ്ഗം അവസാനിച്ചു.

---

## അമ്പത്തിയെട്ടാം സഗ്ഗം. (സീതാസ്ഥാനപ്രദർശനം)

ജീവതത്തിൽ ആകെ നിരാശരായി, ഏററവും ദുഃഖനിമഗ്നരായി കിടക്കുന്ന വാനരന്മാരുടെ വത്തമാനം കേട്ടപ്പോൾ, നിറഞ്ഞ കണ്ണുകളോടെ സമ്പാതി ഉറക്കെ പറയുവാൻ തുടങ്ങി:—

''കപിശ്രേഷ്ഠന്മാരേ, ജടായു എൻെറ പൊന്നനുജനാണു്. അതിഘോര ബലവാനാണെങ്കിലും രാവണൻ, അവനെ വധിച്ചു എന്നു് കേട്ടിട്ടും ഞാൻ സഹിച്ചിരിക്കുകയാണു്. കിഴവനായി, ചിറകില്ലാത്തവനായിത്തീന്ന ഞാൻ സഹോദരഘാതകനോടു് എങ്ങിനെ പകരം വീട്ടും?

പണ്ടു്, വൃത്രാസുരവധാനന്തരം, അവനും ഞാനുംകൂടി, വെറുമൊരു നേരമ്പോക്കു വാതുണ്ടായി. ചണ്ഡകിരണനായ ആദിത്യഭഗവാൻെറ അടുത്തു് ആദ്യം ആർ എത്തുമെന്നു്. വട്ടംവെച്ചു് പറന്നു് ഞങ്ങൾ ഉയന്നു. മദ്ധ്യാഹ്നമായി. ജടായു തികച്ചും തളന്നു. വെയിൽ തട്ടിയ അനുജൻെറ അഴൽ തീക്കാൻ ഞാൻ പെട്ടെന്നു് വെമ്പി ഉയന്നു. ചിറകുകൾ രണ്ടും മുഴവൻ വിടത്തിയ ഞാൻ അനുജനു് തണൽ കൊടുത്തു് ആശ്വസിപ്പിച്ചു. സൂര്യനു് ഏററവും അടുത്തെത്തിയ എൻെറ ചിറകു് മുഴവൻ കരിഞ്ഞു. വിന്ധ്യമാമലമുകളിൽ ഞാൻ വീണു. അന്നുമുതൻ ഇന്നുവരെ അനുജൻെറ വത്തമാനം യാതൊന്നും എനിക്കു് അറിയുവാൻ സാധിച്ചിട്ടില്ല.''

മഹാപ്രാജ്ഞനായ അംഗദകുമാരൻ, സമ്പാതിയുടെ വത്തമാനം സശ്രദ്ധം കേട്ടു്, സാദരം ചോദിച്ചു:—

''പക്ഷീശ്വരാ, അങ്ങു് ജടായുവിൻെറ ജ്യേഷ്ഠനാണെങ്കിൽ, എൻെറ വാക്കുകളെല്ലാം കേട്ടുവെങ്കിൽ, അറിയാമെങ്കിൽ, ദീർഘദൃഷ്ടിയില്ലാത്ത ആ രാവണൻ

എവിടെയാണ്? രാക്ഷസചക്രവർത്തി അടുത്താണോ അകലെയാണോ? വിശദമായി പറഞ്ഞുതരണം."

സ്വസത്ഗുണം വ്യക്തമാകത്തക്കവിധം, ജടായുവിന്റെ സഹോദരൻ, ആ വാനരന്മാർക്കുമുഴുവൻ ആഹ്ളാദമേകത്തക്ക വാക്കുകൾ ഉടനെ പറഞ്ഞുതുടങ്ങി:—

"ഹരിവീരന്മാരേ, ഞാൻ വൃദ്ധനായി, ചിറകില്ലാത്തവനായി, വീര്യം കെട്ടവനുമായി. എന്നാൽ, വാക്കുകൊണ്ടെങ്കിലും ശ്രീരാമചന്ദ്രസ്വാമിക്ക് വലിയ ഗുണം ചെയ്യാം. വാരുണലോകങ്ങൾ മുഴുവൻ എനിക്കറിയും. ശ്രീമഹാവിഷ്ണു വാമനനായി മൂന്നടിവെച്ചളന്നതും, ദേവാസുരപ്പടകളും, പാലാഴി മഥനവും എനിക്ക് നിശ്ചയമുണ്ട്. ശ്രീരാമകാര്യത്തിൽ ഇത്രയെങ്കിലും ചെയ്യുവാൻ സാധിക്കുന്നത് ഭാഗ്യമല്ലെ? ഞാൻ തീർച്ചയായും എന്തും ചെയ്യുമായിരുന്നു. ജരകൊണ്ട് എന്റെ തേജസ്സ് കുറഞ്ഞു. എന്റെ പ്രാണൻ തളർന്നുകഴിഞ്ഞു.

അതിസൌന്ദര്യമിയന്നൊരു തരുണിയെ–സർവ്വാഭരണ വിഭൂഷിതയാണവർ–രാവണൻ കട്ടുകൊണ്ടുപോകുന്നത് ഞാൻ കാണുകയുണ്ടായി. ആ കാമിനി, ഹാ രാമാ, രാമാ, ലക്ഷ്മണാ എന്നിങ്ങനെ ഉച്ചത്തിൽ വിളിച്ചുകരഞ്ഞുകൊണ്ട്, ആഭരണങ്ങൾ മറിയത്തക്കവിധം ദേഹം കുടഞ്ഞിരുന്നു. ശൈലാഗ്രത്തിൽ പതിച്ച സൂര്യപ്രഭപോലെയുള്ള പട്ടുവസ്ത്രം, കറുകറുത്ത രാക്ഷസദേഹത്തിൽ, മേഘമദ്ധ്യത്തിൽ പ്രശോഭിക്കുന്ന മിന്നൽപ്പിണർപോലെ കണ്ടിരുന്നു. ശ്രീരാമദേവന്റെ പേർ അടിക്കടി വിളിച്ചിരുന്നതിനാൽ, തീർച്ചയായും ആ ഭാമിനി ജാനകിയായിരിക്കും. ആ അസുരേന്ദ്രന്റെ വാസസ്ഥാനം ഞാൻ പറയാം. കേൾക്കുക.

വിശ്രവസ്സിന്റെ പുത്രനും, വൈശ്രവണന്റെ സഹോദരനുമാണ് ആ അരക്കൻ. ലങ്കാനഗരിയിലാണ് രാവണരാക്ഷസൻ താമസിക്കുന്നത്. ഇവിടെനിന്ന് നൂറുകാതം ദൂരത്തിൽ, സമുദ്രമദ്ധ്യത്തിലുള്ളൊരു തുരുത്തിൽ, വിശ്വകർമ്മാവ് സൃഷ്ടിച്ചതാണ് ലങ്കാപുരി. തങ്കത്തിണ്ണകൾ, വിചിത്രതരപ്പൊൻവാതിലുകൾ, സൂര്യശോഭയാർന്ന വന്മതിലുകൾ, ഇങ്ങിനെ മനോഹരമായ ലങ്കയിൽ, പല്ലവനിറപ്പട്ടുടുത്ത സീത ദുഃഖിതയായി പാർക്കുന്നുണ്ട്. രാവണാന്തഃപുരത്തിൽ രാക്ഷസസ്ത്രീകളുടെ മദ്ധ്യത്തിലിരിക്കുന്ന ജനകരാജപുത്രിയെ നിങ്ങൾ കണ്ടെത്തും. ചുററുപാടുംനിന്ന് ലങ്കാരാജ്യത്തെ കാത്തുരക്ഷിക്കുന്നത് അലയാഴിയാണ്.

ഇവിടെനിന്നു് തികച്ചും നൂറുകാതം തെക്കോട്ടുപോയാൽ സമുദ്രത്തിൻെറ അപ്പുറത്തായിട്ടുള്ള ലങ്കയിൽ എത്താം. അവിടെ രാവണനേയും കാണാം. ജാഗ്രതയോടെ നിങ്ങൾ ഇനി പോകേണ്ടതു് അങ്ങോട്ടാണു്. എൻെറ ജ്ഞാനക്കണ്ണിനു മുമ്പിൽ എല്ലാം വ്യക്തമാകുന്നു. കപിവരന്മാരായ നിങ്ങൾ ദേവിയെകണ്ടു് മടങ്ങിവരും.

ഒന്നാമത്തെ വഴി കലിംഗക്കും, ധാന്യമശിക്കുന്ന ജീവികൾക്കുമാണു്. രണ്ടാമത്തെ മാർഗ്ഗം കാക്കകൾക്കും വൃക്ഷഫലങ്ങളശിക്കുന്നവക്കും. മൂന്നാമത്തേതു് അരയന്നം ചക്രവാകം തുടങ്ങിയവക്കു്. നാലാമത്തേതു് പരുന്തുകൾക്കു്. അഞ്ചാമത്തേതു് കഴുകന്മാക്കു്. ആറാമത്തെ വഴി ബലവീര്യങ്ങളിയന്ന ദിവ്യരാജഹംസങ്ങൾക്കും; അവസാനത്തേതു് ഗരുഡനുമുള്ളതാണു്. വൈനതേയപ്രാഭവമുള്ളവർ തന്നെയാണു് ഞങ്ങൾ. ഇവിടെ ഇരുന്നുകൊണ്ടുതന്നെ രാവണനേയും സീതയേയും ഞാൻ കാണുന്നുണ്ടു്. സ്വഭാവത്താലും ആഹാരവീര്യത്താലും ഞങ്ങൾക്കു് ദിവ്യമായ ദൃഷ്ടിശക്തി സിദ്ധിച്ചിരിക്കുന്നു. നൂറുകാതംവഴിദൂരംവരെ കൃത്യമായി കാണുവാൻ ഞങ്ങൾക്കു് സാധിക്കും.

വിധി ഞങ്ങൾക്കു് ഇരകല്പിച്ചുതന്നിട്ടുള്ളതു് വിദൂരത്തിലാണു്. കാല്ക്കൽ തന്നെ കോഴികൾക്കു് ഭക്ഷണം വിധിച്ചിരിക്കുന്നു. ക്രൂരതയും ദുഷ്ടതയും മാത്രം ചെയ്യുന്ന ആ പിശിതാശനൻ രാവണനിൽ, എൻെറ അനുജനുവേണ്ടി നിങ്ങൾ പകപോക്കുകകൂടി വേണം.

ഈ ഉപ്പുസമുദ്രത്തിൽ നൂറുകാതംവഴി പോകുവാൻ മാർഗ്ഗമെന്താണെന്നാണും നിങ്ങളിനി ഗാഢമായി ആലോചിക്കേണ്ടതു്. അവിടെച്ചെന്നു് ദേവിയെക്കണ്ടു് തിരിച്ചുവരുവാൻ സാധിക്കുമെന്നതും തീർച്ച.

നിങ്ങൾ എന്നെ എടുത്തു് സമുദ്രജലസമീപത്തിൽ എത്തിക്കണം. മഹാത്മാവായ സഹോദരനു് വിധിയാംവണ്ണം ഉദകക്രിയ ചെയ്യണം."

ചിറകുമുഴവൻ വെന്തുകഴിഞ്ഞ സമ്പാതിയെ, ആ ബലശാലികൾ അതിവേഗത്തിൽ വെള്ളത്തിന്റെ അടുത്തുകൊണ്ടുചെന്നു. ഉദകമേകിയശേഷം സ്വസ്ഥാനത്തുതന്നെ ഖഗേന്ദ്രനെ കൊണ്ടുവരികയും ചെയ്തു.

തളൎന്നു കഴിഞ്ഞിരുന്ന കപികളുടെ ഹൃദയം സീതാവൃത്താന്തത്താൽ ഏററവും കുളുത്തിരുന്നു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം, അമ്പത്തിയെട്ടാംസർഗ്ഗംഅവസാനിച്ചു.

---

## അമ്പത്തൊമ്പതാം സർഗ്ഗം [സീതാവൃത്താന്തകഥനം]

ഗൃദ്ധ്രരാജാ വാക്കുകൾ അമൃതിൻബിന്ദുക്കൾപോലെയാണ് വാനരവര്യന്മാക്ക് തോന്നിയതു്. അവർ ആകെ രോമാഞ്ചംകൊണ്ടു. വയോവൃദ്ധനായ കപീന്ദ്രൻ ജാംബവാൻ സർവ്വവാനരന്മാരുമൊന്നിച്ച് പെട്ടെന്നെഴുന്നേററു് ചോദിച്ചു:—

"ഖഗേന്ദ്ര, സീതാദേവി എവിടെയാണു്? ആരാണ് കണ്ടതു്? ദേവിയെ ആരാണ് കട്ടതു്? എല്ലാം വ്യക്തമായിപ്പറയൂ. നിരാശാഗർത്തത്തിൽ ആഴുന്ന ഈ വാനരന്മാക്ക് അങ്ങ് ഒരവലംബമായിത്തീരണേ. ദാശരഥിയുടേയും ലക്ഷ്മണകുമാരന്റേയും വജ്രതുല്യങ്ങളായ ബാണങ്ങളേയും പരാക്രമങ്ങളേയുംപററി ചിന്തിക്കാത്തതാരു്?"

ബദ്ധശ്രദ്ധരായി, സീതാവൃത്താന്തം കേൾക്കുവാൻ എഴുന്നേററുനില്ക്കുന്ന കപിസമൂഹത്തെ ആശ്വസിപ്പിച്ചു്, സംപ്രീതനായ സമ്പാതി തുടൎന്നു:—

"ഹരിവീരന്മാരേ, സീതാപഹരണം എങ്ങിനെയാണ് ഞാൻ അറിഞ്ഞതെന്നു് പറയാം. കേൾക്കുക. എന്നോടു് ആരാണ് പറഞ്ഞതെന്നും സീതാദേവി എവിടെയാണെന്നും വ്യക്തമാക്കാം. അനേകയോജന വിസ്താരമാൎന്ന ഈ മഹാചലത്തിൽ, ചിറകുകരിഞ്ഞു് ഞാൻ വീണുവല്ലൊ. വൃദ്ധനും ക്ഷീണിതനുമായ എന്നെ കൃത്യസമയത്തു് ഇരതന്നു് രക്ഷിക്കുന്നതു് എന്റെ മകൻ സുപാർശ്വൻ എന്ന ഖഗോത്തമനാണു്.

ഗന്ധർവ്വന്മാരുടെ കാമം, സർപ്പങ്ങളുടെ കോപം, മൃഗങ്ങളുടെ ഭയം, ഞങ്ങളുടെ വിശപ്പു്, എന്നിവ ഒരുപോലെ കഠിനങ്ങളാണു്.

ഒരുദിവസം ഞാൻ വിശന്നുവിശന്നു് ഇരയും കാത്തിരിക്കുമ്പോൾ, സന്ധ്യക്കു് യാതൊന്നുംകൂടാതെ, എന്റെ മകൻ വന്നുചേൎന്നു. വാൎദ്ധക്യം, അരിശം, വൎദ്ധിച്ച പൈദാഹങ്ങൾ എന്നിവയാൽ അവശനായിത്തീൎന്ന ഞാൻ ആ ഉത്തമകുമാരനെ കുറെ ശകാരിച്ചു. ഭക്ഷണമില്ലാതെ വലയുന്ന എന്നോടു് മാപ്പപേക്ഷിച്ചുകൊണ്ടു് അവൻ സത്യാവസ്ഥ തുറന്നുപറഞ്ഞു:—

"അച്ഛാ, ഞാൻ കൃത്യസമയത്തുതന്നെ ഇരയന്വേഷിച്ചു് അംബരതലത്തിൽക്കൂടി പറന്നുപോയി. മഹേന്ദ്രപർവ്വതത്തിലിരുന്നു് ഞാൻ സിന്ധുവിൽ സഞ്ച

രിക്കുന്ന ജന്തുസമൂഹങ്ങളുടെ ഗതിയെ തടുക്കുവാൻ തലതാഴ്ത്തി ഒററയ്ക്കു് ശ്രമിച്ചു. അവിടെ ഞാനൊരുത്തനെ കണ്ടു. അഞ്ജനപർവ്വതനിറമുള്ള ആ രാക്ഷസൻ ബാലാദിത്യശോഭയാന്നൊരു തരുണിയെ കൊണ്ടുപോവുകയാണ്. എന്നാൽ അവരെത്തന്നെ ഇന്നത്തെ ഭക്ഷണമാക്കുവാൻ തീരുമാനിച്ചു് അടുത്ത എന്നോടു് അവൻ അതിവിനയത്തിൽ വഴിതരുവാൻ ഇരന്നു. അധമനായൊരുവനോടു് സാമവാക്കോതിയാൽ തട്ടിക്കയറുകയില്ലല്ലൊ. എന്നെപ്പോലെയുള്ള ഒരുവൻ അക്രമത്തിന്നു് ഒരുങ്ങുന്നതു് ശരിയല്ലല്ലൊ. ആകാശനീലിമയെ സ്വകാന്തി കൊണ്ടു് വിജയിച്ച അസുരൻ അതിവേഗം ആ കാമിനീരത്നത്തെ കൊണ്ടുപോക കയുംചെയ്തു. പെട്ടെന്നു് എന്റെ മുന്നിൽ സിദ്ധന്മാരായ മഹർഷീശ്വരന്മാർ പ്രത്യക്ഷമായിപ്പറഞ്ഞു:—

"വൈദേഹി ജീവിച്ചിരിക്കുന്നു. ഭാഗ്യംതന്നെ."

ആ മാമുനീന്ദ്രന്മാർ വീണ്ടും:—

"എങ്ങിനേയോ ഒരുമട്ടിലിവൻ രക്ഷപ്പെട്ടു് പോയല്ലൊ. നിനക്കു് സ്വസ്തി ഭവിയ്ക്കട്ടെ."

അത്യുജ്ജ്വലകാന്തിയാന്ന അവർ അപ്രത്യക്ഷരാകയും ചെയ്തു. പിന്നീടു് എല്ലാം ഞാനറിഞ്ഞു. രാക്ഷസേശ്വരനായ ദശഗ്രീവനായിരുന്നു അതു്. ദാശ രഥിയുടെ പത്നി സീതയെയാണ് അപഹരിച്ചുകൊണ്ടുപോയതു്. ചമ്പക പ്പൂട്ടടത്തു് ആഭരണവിഭൂഷിതയായിരുന്ന ദേവി, ശ്രീരാമലക്ഷ്മണന്മാരെ ദീന ദീനം വിളിച്ചു് വിലപിച്ചുമിരുന്നു. അച്ഛാ, ഇതാണ് കാലതാമസം പററിയതു്."

ഇങ്ങിനെ എല്ലാവിവരങ്ങളും സുപാർശ്വൻ മുഖാന്തരമാണ് എനിക്കു് കിട്ടി യതു്. അന്നു് അതെല്ലാം കേട്ടിട്ടും എനിക്കു് യാതൊരു പരാക്രമവും തോന്നിയതു മില്ല. അല്ലെങ്കിൽ, ചിറകില്ലാത്ത ഞാൻ എന്തിനാണ് ഒരുങ്ങുക? എനിക്കു് എന്തൊന്നിനാണ് സാധിക്കുക?

ബുദ്ധിയും വാക്കും അല്ലാതെ മറെറാന്നുകൊണ്ടും എനിക്കിന്നു് ആരേയും സഹായിക്കുവാൻ സാധിക്കുകയില്ലല്ലൊ. വാനരപ്രമുഖന്മാരേ, ഇവയെക്കൊണ്ടു് ഏതൊരിഷ്ടവും ഞാൻ നിങ്ങൾക്കു് ചെയ്തുതരാം.

ശ്രീരാമചന്ദ്രന്റെ കാര്യം എന്റെ കാര്യമാണ്. കപിരാജാവു് സുഗ്രീവൻ

തിരഞ്ഞയച്ച നിങ്ങഠം എല്ലാവരും ബുദ്ധിശാലികളും അതിശക്തന്മാരും പൌരുഷംകൊണ്ടു് ദേവന്മാക്കുകൂടി അജയ്യരുമാണെന്നു് മനസ്സിലായി. കഴുകത്തുവലുള്ള ശ്രീരാമബാണങ്ങഠം മുപ്പാരിലും നിഗ്രഹാനുഗ്രഹങ്ങളേകുവാൻ പോരുന്നവയാണെന്നു് എനിക്കറിയാം.

അസുരചക്രവർത്തിയായ ദശാനനൻ ഉഗ്രബലശാലിയോ ഘോരപരാക്രമിയോ ആകട്ടെ; മിടുക്കന്മാരായ നിങ്ങഠംക്കു് യാതൊന്നിനും യാതൊരു വിഷമവും ഒരിയ്ക്കലും വരുന്നതല്ല. അതുകൊണ്ടു് ഒട്ടും താമസിക്കാതെ വേണ്ടതു് ആലോചിച്ചു് ഉറയ്ക്കുവിൻ. നിങ്ങളെപ്പോലെ ബുദ്ധിശാലികഠംക്കു് കർമ്മത്തിൽ അമാന്തം വരുവാൻ പാടില്ല.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്കിന്ധാകാണ്ഡം അമ്പത്തൊമ്പതാം സർഗ്ഗം അവസാനിച്ചു.

---

## അറുപതാം സർഗ്ഗം. (സമ്പാതിചരിത്രം)

സ്നാനംചെയ്തു് യഥാവിധി ഉദകക്രിയകളേകിക്കഴിഞ്ഞ ഗൃദ്ധ്രരാജാവിന്റെ ചുററുപാടും ഗിരിശൃംഗത്തിൽ വാനരവര്യന്മാർ അണിനിരന്നിരുന്നു. യുവരാജാ അംഗദനോടു് ഏററവും സന്തോഷത്തോടും വിശ്വാസത്തോടുംകൂടി സമ്പാതി തുടന്നു:—

''ഹരിവീരന്മാരായ സുഹൃത്തുക്കളേ, സീതാദേവിയെ സംബന്ധിച്ച ചരിത്രം ഞാൻ എങ്ങിനെ അറിഞ്ഞു എന്നു് പറയാം. നിശ്ശബ്ദരായി നിശ്ചലരായിരുന്നു് നിങ്ങഠം ശ്രദ്ധിച്ചു കേഠംക്കുവിൻ.

പണ്ടു് സൂര്യരശ്മിതട്ടി ചിറകുവെന്തു് ഈ വിന്ധ്യാടവിയിൽ ഞാൻ വീണുവല്ലൊ. ആറുദിവസം തൻേറടമില്ലാതെ ഞാൻ കിടന്നു. ഭയദുഃഖങ്ങളാൽ മൂർച്ഛിച്ചുകിടന്നിരുന്ന ഞാൻ പിന്നീടു് കൺമിഴിച്ചുനോക്കി, ഒന്നും വ്യക്തമായില്ല. ദിക്കു് മനസ്സിലായില്ല. ക്രമത്തിൽ ഒരോന്നോരോന്നായി സ്മൃതിമണ്ഡലത്തിൽ പ്രത്യക്ഷപ്പെട്ടു. ആഴി—ശൈലം—പുഴ—പൊയ്ക—അരണ്യം—ഈ സമുദ്രതീരം—എല്ലാം എനിക്കു് മനസ്സിലായി. സന്തുഷ്ടപക്ഷിഗണങ്ങളാൽ ചരിസേവിതവും, അനേകഗുഹകളോടുകൂടിയ ഉത്തുംഗശൃംഗവും കണ്ടപ്പോഠം ദക്ഷിണസമുദ്രതീരത്തിലെ വിന്ധ്യമാമലയാണെന്നു് തീർച്ചയായി.

ഇവിടെ, ദേവന്മാർക്കുടി പൂജിക്കുന്നൊരു ആശ്രമവും, അത്യുഗ്രതപസ്സിയുന്ന നിശാകരൻ എന്നൊരു മാമുനിയും ഉണ്ടായിരുന്നു. മഹാനുഭാവനായ നിശാകര മഹർഷീന്ദ്രൻ വിണ്ണേറിയിട്ട് എണ്ണായിരം വർഷങ്ങളായി. ഞാൻ ഇവിടെ ത്തന്നെ വസിക്കുകയാണ്.

വിന്ധ്യാചലശൃംഗാഗ്രത്തിൽനിന്ന് വിഷമിച്ച് പതുക്കെപ്പതുക്കെ ഞാനി റങ്ങിത്തുടങ്ങി. കൂർത്തുമൂത്ത ദർഭ്പുല്ലുകൾ നിറഞ്ഞ പ്രദേശത്തിലെത്തിയ ഞാൻ വേദനകൊണ്ട് പുളഞ്ഞു. ആ സിദ്ധതാപസനെ കാണാനാണ് കഷ്ടപ്പെട്ട് ഞാൻ പോയതു്. ജടായുവും ഞാനും യതീന്ദ്രസവിധത്തിൽ പോകാറുണ്ടാ യിരുന്നു.

നിശാകരമാമുനീശ്വരന്റെ ആശ്രമസമീപം മുഴവൻ സുഗന്ധപൂരിതമായ കാററടിക്കും. മരങ്ങൾ പൂക്കാതേയും കായ്ക്കാതേയും കാണില്ല. ആ പുണ്യാശ്രമ സമീപത്തിലുള്ളൊരു വൃക്ഷച്ചുവട്ടിൽ ഞാൻ പതുക്കെപ്പതുക്കെ ചെന്നുചേന്നു. ഭഗവാൻ നിശാകരഋഷിയെ കാണുവാനുഴറി കാത്തുനില്പായി. അത്യുജ്ജ്വലതേജ സ്സുള്ള മഹർഷിസത്തമനെ കുറെസമയം കഴിഞ്ഞപ്പോൾ ഞാൻ കണ്ടു. സ്നാനം ചെയ്തു് വടക്കോട്ടുവരുന്ന ഉഗ്രതപോനിധിയെ ചുഴന്നു്, പുലി–സിംഹം–ആന കരടി–ഉഗ്രസർപ്പം–തുടങ്ങിയ ഘോരമൃഗങ്ങൾ ഉണ്ടായിരുന്നു. പ്രാണികൾ വിധാതാവിനെ അനുഗമിക്കുന്നതുപോലെയാണ്, വന്യമൃഗങ്ങൾ അകമ്പടി സേവിച്ചിരുന്നതു്. മഹർഷീന്ദ്രൻ ആശ്രമത്തിലേക്ക് കടന്നപ്പോൾ, മഹാരാജാ വിനെ അരമനയിലാക്കിയ വമ്പടപോലെ, ആ ഘോരമൃഗങ്ങളെല്ലാം മടങ്ങി. എന്നെ കണ്ട യതീശ്വരൻ പർണ്ണശാലയുടെ അകത്തുപോയി പെട്ടെന്ന് തിരിച്ചു വന്നു് ചോദിച്ചു:—

"തൂവലുകൾ എല്ലാം പോയപ്പോൾ പെട്ടെന്ന് അറിഞ്ഞില്ല. അഗ്നിയിൽ വീണുവോ? എന്താണിങ്ങനെ വെന്തതു്? ദേഹത്തിൽ മുഴവൻ വ്രണങ്ങൾ കാണുന്നുവല്ലോ. വായുവേഗമിയന്ന രണ്ട് ഗൃദ്ധ്രവരന്മാരെ മുമ്പ് ഞാൻ കണ്ടിട്ടുണ്ട്. കാമരൂപികളുംകൂടിയായ നിങ്ങൾ ജ്യേഷ്ഠാനുജന്മാരാണല്ലൊ. നീ ജ്യേഷ്ഠനായ സമ്പാതി. അനുജൻ ജടായുസ്സ്. നിങ്ങൾ മനുഷ്യശരീരമെടുത്തു വന്നു് എന്റെ കാല്ക്കൽ നമസ്കരിച്ചിട്ടുണ്ട്. നിനക്ക് എന്താണ് രോഗമുണ്ടാ യതു്? ചിറക് ഇത്തരത്തിൽ അററുപോയതെങ്ങിനെ? ആരെങ്കിലും നിന്നെ ഉപ ദ്രവിച്ചുവോ? എല്ലാം വിശദമായിപ്പറയൂ."

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം അറുപതാംസർഗ്ഗം അവസാനിച്ചു.

---

## അറുപത്തൊന്നാം സർഗ്ഗം. [പക്ഷദാഹകഥനം]

ഞാൻ എന്റെ സാഹസയാത്ര—സൂര്യഭഗവാന്റെ സമീപത്തേക്ക് പോയതു്—മുനീന്ദ്രനോട് ഉടനെ പറഞ്ഞു. വിലാപത്തോടെ തുടർന്നു:—

"ഭഗവാനേ, ദേഹമാസകലം വ്രണവും, ഹൃദയം നിറയെ ലജ്ജയുമുള്ള ഞാൻ, മറുപടി പറയുവാൻപോലും അശക്തനാണ്. ശക്തികൊണ്ട് മദമാർന്നിരുന്ന ജടായുവും ഞാനും, കൈലാസത്തിലെ മാമുനിമാർ കാൺകെ ഒരു മത്സരം വെച്ചു. പരാക്രമം പരീക്ഷിക്കുവാൻ ആകാശത്തിലേക്ക് പറന്നു. അസ്തമനാദ്രിവരെ സൂര്യനെ പിൻതുടരണം എന്നായിരുന്നു ആഗ്രഹം. ഒരുമിച്ചുപറന്നുയരുന്ന ഞങ്ങൾ, ഭൂമിയിലെ വൻനഗരങ്ങളെ കണ്ടതു് തേർചക്രത്തിന്റെ വലുപ്പത്തിലാണ്. ചിലേടത്തുനിന്നു് വാദ്യഘോഷങ്ങളും മറ്റുചിലേടത്തുനിന്നു് വേദഘോഷങ്ങളും കേൾക്കാം. രക്തവർണ്ണാംബരധാരികളായിപാടുന്ന അനേകം നാരീരത്നങ്ങളേയും കാണുകയുണ്ടായി. അതിവേഗത്തിൽ പറന്നു് സൂര്യമാർഗ്ഗത്തിലെത്തിയ ഞങ്ങൾക്ക്, മഹാരണ്യങ്ങൾ പച്ചപ്പുൽമൈതാനങ്ങളെപ്പോലെയേ തോന്നിയുള്ളു. മഹാദ്രികൾ, ഭൂമിയിൽ പതിച്ചിട്ട വലിയ കല്ലുകളായും വൻനദികൾ നൂലോട്ടിയിട്ടതുപോലെയും കണ്ടു.

ഹിമവാൻ, വിന്ധ്യൻ, ഏററവും വലുതായ മഹാമേരു എന്നിവ, നീരാഴിയിലേക്കിറങ്ങുന്ന ആനകളെപ്പോലെ ശോഭിച്ചു. ക്രമത്തിൽ ഞങ്ങൾക്ക് കടുത്ത ക്ഷീണം തുടങ്ങി. വിശപ്പും ഭയവും തിങ്ങി. ചെറിയ ചെറിയ മയക്കം, അതിനിടക്ക് ഘോരമായ മൂർച്ഛ, എന്നിവ ഉണ്ടായി. അഗ്നി—യമ—വരുണാദികൾ വേർതിരിച്ച് മനസ്സിലാകാതെയായി. മുന്നിൽ കാണുന്നലോകം കല്പാന്താഗ്നിയിൽ വെന്തതുപോലെയായി. കാഴ്ച തീരെ മങ്ങി. ഹൃദയം പാഴായിത്തീന്നു. വളരെ വിഷമത്തോടെ മനസ്സ് കൊണ്ടുവന്നു് കണ്ണിൽ വെച്ചുനോക്കി. ഭൂമിയെപ്പോലെത്തന്നെ വലുതാണ് ഭാസ്കരദേവനെന്നു് ഞങ്ങൾക്കുതോന്നി. ജടായു ഒന്നും പറയാതെ താഴത്തേക്ക് പറന്നുതുടങ്ങി. അതുകണ്ടു് ഞാനും വാനിൽനിന്നു് പെട്ടെന്നു് ഇറങ്ങി, എന്റെ ചിറകുകൊണ്ടു് അനുജനെ മറച്ചു. അവന്റെ ദേഹം പൊള്ളിയില്ല. ഞാനാകട്ടെ പ്രമാദത്താൽ ദേഹംവെന്തു് ചിറകുകരിഞ്ഞു് ആകാശത്തിൽനിന്നു് ഉടൻ വീണു. ജടായു ജനസ്ഥാനത്താണ് വീണതെന്നാണ് എനിക്ക് തോന്നിയതു്. ചിറകററ ഞാൻ ബോധമില്ലാതെ പതിച്ചതു് വിന്ധ്യാചലത്തിലായി.

ഭഗവാനേ, രാജ്യം–ഭ്രാതാവ്–ചിറക്–വീര്യം–എല്ലാംപോയ എനിക്ക് സർവ്വഥായോഗ്യമായതിനി മരണം മാത്രമാണ്. ഈ ഗിരിശിഖരത്തിൽനിന്ന് ഞാൻ കീഴ്പോട്ട് പതിക്കും.''

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്കിന്ധാകാണ്ഡം,അറുപത്തൊന്നാംസർഗ്ഗംഅവസാനിച്ചു.

---

## അറുപത്തിരണ്ടാം സർഗ്ഗം. (നിശാകരാനുഗ്രഹം)

ഇങ്ങിനെ ഏററവും ദുഃഖിതനായി വിലപിച്ചു പറഞ്ഞപ്പോൾ, ഭഗവാൻ അല്പനേരം കണ്ണടച്ച് ധ്യാനിച്ചിരുന്നു. തുടർന്ന് എന്നോട് അരുളിച്ചെയ്തു:—

''സമ്പാതീ, നിനക്ക് പക്ഷങ്ങളും തൂവലുകളും വീണ്ടും ഉണ്ടാകും. ബലവും വീര്യവും ലോചനങ്ങളും പൂർവ്വാധികം ശക്തിപ്പെടും.

ഭാവിയിൽ സംഭവിക്കുന്ന ചില മഹാകാര്യങ്ങൾ പുരാണങ്ങളിൽനിന്ന് മനസ്സിലാക്കിയിട്ടുണ്ട്; എൻെറ തപഃശക്തിയാൽ വ്യക്തമായി കാണുകയും, സിദ്ധന്മാർ പറഞ്ഞുകേൾക്കുകയും ചെയ്തിട്ടുണ്ട്.

ദശരഥൻ എന്നു പേരായ ഒരു മഹാരാജാവ് ഇക്ഷ്വാകുവംശത്തിൽ ഉണ്ടാകും. അത്യുജ്ജ്വലതേജസ്സിയനൊരു സീമന്തപുത്രൻ ദശരഥന്ന് ജനിക്കും. രാമൻ എന്ന അനശ്വരകീർത്തി മൂന്നു ലോകത്തിലും പരത്തുന്ന തനയൻ സത്യവിക്രമിയാകും. പിതൃവാക്യപ്രകാരം ആ ധർമ്മസ്വരൂപി അനുജൻ ലക്ഷ്മണനോടും പത്നി സീതാദേവിയോടുംകൂടി കാനനത്തിലേക്ക് പോകും. ശ്രീരാമചന്ദ്രൻെറ സഹധർമ്മിണിയെ രാവണൻ എന്നൊരസുരൻ അപഹരിക്കും. ദേവാസുരന്മാരൊന്നിച്ചാലും ജനസ്ഥാനത്തുവെച്ച് ആ രാക്ഷസേശ്വരനെ നിഗ്രഹിക്കുവാൻ സാധിക്കുന്നതല്ല.

രാവണാപഹൃതയായി ലങ്കാരാജ്യത്തെത്തിയ ദേവിക്ക് സുഖവസ്തുക്കളും സ്വാദിഷ്ടങ്ങളായ അന്നപാനങ്ങളും കൊണ്ടു് പ്രലോഭിപ്പിച്ചു നോക്കും. എന്നാൽ എത്രമാത്രം എത്തുതന്നെ നല്കിയാലും, ധന്യധന്യയായ മൈഥിലി യാതൊന്നും തൊടുന്നതല്ല. ആ സന്ദർഭത്തിൽ ദിവ്യഭോജ്യവസ്തുക്കളെ–ദേവന്മാർക്കുപോലും സുദുർല്ലഭമാണവ–ദേവേന്ദ്രൻ തന്നെ വൈദേഹിക്ക് നല്കും. സുധാതുല്യമായ ആ അന്നം ഇന്ദ്രദത്തമാണെന്ന് മനസ്സിലാക്കിയ സീതാദേവി, ആദ്യം അതു് ഉരുട്ടി ശ്രീരാമദേവന്നായി മന്നിടത്തിൽവെച്ച് ഇങ്ങിനെ പ്രാർത്ഥിക്കും:—

"ലക്ഷ്മണാന്വിതനായ ഭർത്താവ്—മഹാപ്രഭുവായ ശ്രീരാമചന്ദ്രസ്വാമി—ജീവിക്കുന്നുണ്ടെങ്കിലും സ്വർഗ്ഗം പൂകി ദേവനായിട്ടുണ്ടെങ്കിലും ഇതു് അവക്കാണു്."

ജാനകീദേവിയെ അന്വേഷിച്ചുകൊണ്ടു് ശ്രീരാമദൂതന്മാരായ വാനരവീരന്മാർ ഇവിടെ എത്തും. അവർക്കു് രാമപത്നീവൃത്താന്തമെല്ലാം നീ പറഞ്ഞുകൊടുക്കണം. എന്തുതന്നെയായാലും നീ ഇവിടെനിന്നു് പോകരുതു്. അല്ലെങ്കിൽ ഇത്തരത്തിലുള്ള നീ എവിടേക്കാണു് പോവുക? ദേശകാലങ്ങൾ കാത്തുകൊണ്ടിരിക്കു. നിനക്കു് ചിറകുകൾ ഉണ്ടായ്‌വരും. ഇപ്പോൾതന്നെ നിനക്കു് ചിറകു് ഉണ്ടാക്കുവാൻ എനിക്കു് സാധിക്കുമെങ്കിലും ഞാൻ അതിന്നു് ഉത്സാഹിക്കുന്നില്ല. നീ ഇവിടെത്തന്നെ വസിക്കുകയാണെങ്കിൽ പാരിന്നു് ഹിതങ്ങളായ കാര്യങ്ങൾ പലതും ചെയ്യും. ആ രാജപുത്രന്മാർക്കുവേണ്ടി ചിലതു് നീയും ചെയ്യേണ്ടതുണ്ടു്. ബ്രാഹ്മണർ—ഋഷിമാർ—ദേവന്മാർ—എന്നിവർക്കും ദേവേന്ദ്രന്നുകൂടിയും ഉപകാരപ്രദമാകും ആ കാര്യങ്ങൾ.

സമ്പാതീ, ശ്രീരാമലക്ഷ്മണന്മാരെ കാണുവാൻ എനിക്കും അത്യാഗ്രഹമുണ്ടു്. എന്നാൽ അത്രയും കാലം ഈ ഭൂതലത്തിൽ വസിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നില്ല. എന്റെ ഉടൽ ഉപേക്ഷിക്കുകയായി."

ഭാവി മുഴുവൻ ഉള്ളം കയ്യിലെ നെല്ലിക്കാപോലെ കണ്ടുകഴിഞ്ഞ മാമുനി വിരമിച്ചു."

ഇങ്ങിനെ ആർഷമായ ശ്രീമദ്‌രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം അറുപത്തിരണ്ടാം സർഗ്ഗം അവസാനിച്ചു.

---

## അറുപത്തിമൂന്നാം സർഗ്ഗം. (സമ്പാതിപക്ഷോൽഗമനം)

അല്പമൊരാശ്വാസത്തോടെ സമ്പാതി തുടന്നു:—

"ദേവവൃത്താന്തങ്ങൾ ഇത്രയും വ്യക്തമാക്കിത്തന്ന ഭഗവാൻ നിശാകരൻ യാത്രപറഞ്ഞു് ആശ്രമത്തിന്നകം പൂകി. ഞാനാകട്ടെ അവിടെനിന്നു് പതുക്കെപ്പതുക്കെ ഇഴഞ്ഞിഴഞ്ഞു് വിന്ധ്യാദ്രിമുകളിൽ കയറി. നിങ്ങളുടെ വരവിനേയും കാത്തുകൊണ്ടിരിക്കുകയാണു്. അനേകം നൂററാണ്ടുകൾ പിന്നിട്ടു കഴിഞ്ഞു. ദേശകാലങ്ങൾ പ്രതീക്ഷിച്ചു് ഞാനിരിക്കുന്നു. മാമുനിയുടെ അരുള

ല്പാട്ട് അസത്യമാകുന്നതല്ലല്ലൊ. നിശാകരയതീന്ദ്രൻ മഹാസമാധിയടഞ്ഞു. അതിന്നുശേഷം അത്യധികം അഴലോടെ, അനേകവിധം ചിന്തകളോടെ ഞാൻ ജീവിക്കുന്നു എന്നുമാത്രം. പല പ്രാവശ്യം മരിക്കുവാൻ തോന്നി. എന്നാൽ മുനീന്ദ്രവചനം ഓർമ്മവന്നതിനാൽ പ്രാണസംരക്ഷണത്തിന്നു് ആശയുമുണ്ടായി. അവിടുന്നു് അരുളിയവ എന്റെ ദുഃഖത്തെ, വെളിച്ചം ഇരുട്ടിനെപ്പോലെ ഇല്ലാതാക്കി. ദുരാത്മാവായ രാവണന്റെ ശക്തി എനിക്കറിയാം എങ്കിലും ഞാനന്നു് മകനെ:—

"നീ സീതയെ രക്ഷിക്കാത്തതെന്തുകൊണ്ടു്?"

എന്നു ചോദിച്ചു് വളരെക്കയർത്തു് സംസാരിച്ചു സീതാവിലാപം, ശ്രീരാമലക്ഷ്മണന്മാർക്കു് സംഭവിച്ച വൈദേഹീവിയോഗം, എന്നിവ കേട്ട എനിക്കു്, ദശരഥസ്നേഹത്താൽ മകനിൽ അപ്രിയം തന്നെ തോന്നി."

വാനരപ്രമുഖന്മാരുടെ മദ്ധ്യത്തിലിരുന്നു് ശ്രീരാമചരിത്രം ഇത്രയും പറഞ്ഞപ്പോൾ അത്യത്ഭുതകരമായൊരു മാററം സമ്പാതിക്കു് വന്നുചേർന്നു. കപീശ്വരന്മാർക്കു് അവരുടെ കണ്ണുകളെ അല്പസമയത്തേക്കു് വിശ്വസിക്കുവാൻ സാധിക്കാത്തതുപോലെയായി. വീണ്ടും വീണ്ടും അവർ കണ്ണു് തുടച്ചുനോക്കി. സ്വപ്നമല്ലെന്നതു് തീർച്ചയാകുവാൻ നിമിഷങ്ങൾ പലതും പിന്നിടേണ്ടിവന്നു.

ചാമ്പലായിത്തീർന്നിരുന്ന ചിറകുകൾ ക്രമത്തിൽ മുളച്ചുവരുകയാണു്. പുറം ചുകന്നതുവലുകൾ! സ്വന്തം ദേഹത്തെ നോക്കി വിശ്വാസം വന്ന സമ്പാതി അടങ്ങാത്ത ആനന്ദത്തോടെ പറഞ്ഞുതുടങ്ങി:—

"നോക്കു. മഹാത്മാവായ നിശാകരമാമുനീശ്വരന്റെ മഹിമ. വെയിലിൽ കത്തിച്ചാമ്പലായ ചിറകുകൾ ഇതാ, അത്ഭുതകരമായവിധം ഉണ്ടായിക്കഴിഞ്ഞു. രഘുരാമചരിതത്തിന്റെ ശക്തി! യൌവനത്തിൽ എനിക്കു് ഉണ്ടായിരുന്ന പൌരുഷവും ബലവും വീണ്ടുകിട്ടി. എല്ലാവിധത്തിലും നിങ്ങൾ യത്നിക്കുവിൻ. നിങ്ങൾ സീതാദേവിയെ കണ്ടെത്തും. എനിക്കു് ഈ ചിറകു് ഉണ്ടായതു് നിങ്ങളുടെ കാര്യസിദ്ധിയെക്കൂടി കാണിക്കുന്നതാണു്."

വാനരന്മാരോടു് ഇത്രയും പറഞ്ഞു് ആ ഖഗോത്തമൻ സമ്പാതി ഗിരിശൃംഗം വിട്ടു് ആകാശഗതി നോക്കുവാൻ പറന്നുയർന്നു. ഗൃദ്ധ്രരാജവാക്യം കേട്ടു് ഹൃദയത്തിൽ നിറഞ്ഞ സന്തോഷത്തോടെ കപിശാർദ്ദൂലർ, ഇവിടുന്നങ്ങോട്ടുള്ള

യത്നങ്ങൾ ചെയ്യുവാൻ ഒരുങ്ങി. കാററിന്നുതുല്യം വേഗതയും വിക്രമവുംഉള്ള ആ പ്ലവഗവരന്മാർ ദക്ഷിണദിക്കിലേക്കു് ജനകാത്മജയെ തിരയുവാൻ വഴിയെന്തെന്നു് ആലോചിച്ചു.

ഇങ്ങിനെ ആഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകി വിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം അറുപത്തിമൂന്നാം സഗ്ഗം അവസാനിച്ചു.

---

## അറുപത്തിനാലാം സഗ്ഗം. (സമുദ്രദശനം)

മഹാത്മാവായ സമ്പാതിയുടെ വാക്കുകൾ കേട്ട വാനരന്മാരുടെ ഹൃദയത്തിൽ സന്തോഷം ഒതുങ്ങാതെ ഉയന്നു. അതു് അവരുടെ നൈസഗ്ഗികസ്വഭാവത്തെത്തന്നെ അല്പനേരത്തേക്കു് വ്യക്തമാക്കി. അത്യുത്സാഹത്തോടെ ചിലർ ചാടിത്തുടങ്ങി. സിംഹവിക്രമരാണെങ്കിലും അവർ ഒന്നിച്ചുകൂടിനിന്നു് ആത്തു.

പക്ഷിരാജനിർദ്ദേശമനുസരിച്ചു് ദക്ഷിണവാരിധിതീരത്തിലേക്കു്, സീതാദശനത്തിലുള്ള അത്യാഗ്രഹത്തോടെ ഓടി. വലിയഭൂഗോളത്തിൻെറ പ്രതിബിംബമെന്നപോലെയുള്ള തെക്കെസമുദ്രം! അതിൻെറ വടക്കെതീരത്തിൽ കപീന്ദ്രന്മാർ പാളയമടിച്ചു.

ഉടൽചീത്തു് വികൃതരൂപമുള്ള വലിയവലിയ ജന്തുക്കൾ വായ്പൊളിച്ചു് അലകളിൽ കിടന്നു് കളിക്കുന്നു. ഒരുഭാഗത്തു് ഉറങ്ങിക്കിടക്കുകയാണെങ്കിൽ മറുഭാഗം കളിയാടിക്കൊണ്ടിരിക്കുകയാണു്. ചിലേടത്തു് മലപോലെ വെള്ളം ഉയന്നു് അലകൾ ഉണ്ടാകുന്നു. പാതാളംവരെയെത്തുന്ന അഗാധസ്ഥലങ്ങളാണു് വേറൊരിടത്തു്. അവിടെ ദാനവേന്ദ്രന്മാർ നിറയെ വസിക്കുന്നു. ഇങ്ങിനെ കാണുമ്പോൾതന്നെ രോമാഞ്ചദായകമായ മഹാസാഗരം കപിവരന്മാരെ വീണ്ടും ആഴലിൽ ആഴ്ത്തിത്തുടങ്ങി. ആകാശംപോലെ അററമില്ലാത്ത അലയാഴി. ഇനിയെന്തുചെയ്യണം? എല്ലാവരുടെ ഹൃദയത്തിൽനിന്നും ഉയന്ന ചോദ്യമാണിതു്. അപാരവാരിധി കണ്ടുകണ്ടു്പേടിച്ചരണ്ട കപികളെ, ബുദ്ധിമാനായ യുവരാജാവു് സമാശ്വസിപ്പിച്ചുകൊണ്ടു് പറഞ്ഞു:—

"സുഹൃത്തുക്കളേ, മനസ്സിൽ ഒട്ടും വിഷമമുണ്ടാകരുതു്. ദുഃഖം ഏററവും ദോഷമേകുന്നതാണു്. ക്രുദ്ധനായ സർപ്പത്തിൻെറ വിഷംപോലെ, ദുഃഖം മനുഷ്യനെ നശിപ്പിക്കും. ഏതൊരു സമയമാണോ വിക്രമം വേണ്ടതു്, ആ സന്ദർ

ത്തിൽ വ്യസനമുള്ളവന്നു് തേജോഹാനി വരും. പുരുഷാർത്ഥങ്ങൾ സിദ്ധിക്കുകയില്ല."

രാത്രി അവസാനിച്ചു. ആദിത്യൻ ഉദയാദ്രിയിൽ പ്രത്യക്ഷമായി. അംഗദൻ വൃദ്ധകപീശ്വരന്മാരൊന്നിച്ചു് വീണ്ടും ആലോചന തുടങ്ങി. വാനരപ്പട ചുററുപാടും നിശ്ശബ്ദരായി ഇന്ദ്രനെ മരുത്തുക്കൾ ചൂഴ്ന്നതുപോലെ നിന്നു. ആ മഹാസൈന്യത്തെ നിയന്ത്രിക്കുവാൻ ലോകത്തിൽ രണ്ടുപേൎക്കു മാത്രമേ സാധിക്കൂ. ഒന്നു് ബാലിനന്ദനനായ അംഗദകുമാരൻ; രണ്ടു് പവനാത്മജനായ ശ്രീ ഹനുമാൻ. വൃദ്ധന്മാരേയും സൈന്യങ്ങളേയും അഭിവന്ദിച്ചു് മാനിച്ചു് ഇങ്ങിനെ പറഞ്ഞു:—

"അമേയതേജസ്വിയായ ആൎക്കാണു് ഈ കടൽ ചാടിക്കടക്കുവാൻ സാധിക്കുക? ശത്രുഞ്ജയനായ രാജാസുഗ്രീവന്റെ വാക്കു് ആൎക്കാണു് രക്ഷിക്കുവാൻ സാധിക്കുക? ഹേ വാനരമുഖ്യന്മാരേ, ഏതൊരു വീരന്നു് നൂറുയോജന ചാടിക്കടക്കുവാൻ കഴിയും? ഈ മഹാസൈന്യത്തിന്നുണ്ടായിട്ടുള്ള ഭയം തീൎക്കുവാൻ സാധിക്കുന്നതു് ആൎക്കാണു്? ഏതൊരു വിക്രമിയുടെ മഹിമകൊണ്ടു്, കാൎയ്യംസാധിച്ചു് സന്തുഷ്ടരായി നമുക്കു് മടങ്ങിച്ചെന്നു് ഭാൎയ്യാപുത്രാദികളെ കാണുവാൻ കഴിയും? ഏതൊരാൾ ദയാലുവായാൽ, പ്രബലരാമലക്ഷ്മണന്മാരേയും സുഗ്രീവവാനരേന്ദ്രനേയും സന്തുഷ്ടരാക്കിത്തീൎക്കുവണ്ണം നമുക്കുകാണുവാൻ സാധിക്കും? ഈ സാഗരം ചാടിക്കടക്കത്തക്ക വമ്പനായൊരു വാനരൻ നമ്മുടെ ഇടയിലുണ്ടെങ്കിൽ പുണ്യമായ അഭയദക്ഷിണ അതിവേഗം ഞങ്ങൾക്കു തരണം."

ഈ വൎത്തമാനം കേ ഹരിവരന്മാരിൽ ഒരാളും ഒന്നും മിണ്ടിയില്ല. എല്ലാവരും സ്തംഭിച്ചപോലെ ഇരിക്കുകതന്നെ. അതുകണ്ടപ്പോൾ അംഗദൻ തുടൎന്നു:—

"നിങ്ങൾ ഏററവും ശക്തന്മാരാണു്. അചഞ്ചലപരാക്രമികളാണു്. ഉത്തമകുലസംജാതരും അനേകമനേകം രാജസമ്മാനങ്ങൾ സിദ്ധിച്ചവരുമാണു്. നിങ്ങളുടെ ഗതിയിൽ ഒരിക്കലും തടവു് ഉണ്ടാകയില്ല. ഒരാൾക്കും തടുക്കുവാനും സാധിക്കയുമില്ല. അവരവൎക്കു് എത്രമാത്രം ദൂരം ചാടുവാൻ സാധിക്കുമെന്നു് അറിയാമല്ലൊ. അതു് അവരവർതന്നെ പറയുവിൻ."

ഇങ്ങിനെ ആൎഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ,കിഷ്കിന്ധാകാണ്ഡം അറുപത്തിനാലാംസൎഗ്ഗം അവസാനിച്ചു.

---

## അറുപത്താറാം സർഗ്ഗം (സ്വസ്വശക്ത്യാവിഷ്കരണം)

യുവരാജാ അംഗദനിർദ്ദേശംകേട്ട കപിശ്രേഷ്ഠന്മാർ, ഓരോരുത്തരുടെ ഗമനസാമർത്ഥ്യം യഥാക്രമം വ്യക്തമാക്കാൻ തുടങ്ങി. ഗജൻ-ഗവാക്ഷൻ-ഗവയൻ-ശരഭൻ-ഗന്ധമാദനൻ-മൈന്ദൻ-ദ്വിവിദൻ-സുഷേണൻ-ജാംബവാൻ തുടങ്ങിയവരിൽ ഗജൻ:—

"പത്തുയോജനവഴി ചാടാൻ എനിക്കു് കഴിയും."

അതുകേട്ട ഗവാക്ഷൻ പെട്ടെന്നു്:—

"ഇരുപതുകാതം ദൂരത്തേക്കു് ഞാനെത്തും."

എന്നായി. സന്തുഷ്ടഹൃദയനായ ഗവയൻ:—

"വാനരമുഖ്യന്മാരേ, മുപ്പതുയോജനവരെ നിഷ്പ്രയാസം ഞാൻ ചാടാം."

ഹരിമുഖ്യനായ ശരഭനു് നാല്പതുയോജനവരെ എത്താൻ സാധിക്കും. തേജസ്സിയന്ന ഗന്ധമാദനൻ:—

"ഞാൻ അമ്പതുകാതം വഴി ഒന്നിച്ചെത്തും എന്നതിന്നു് സംശയമില്ല."

എന്നിങ്ങനെ സ്വശക്തി വെളിപ്പെടുത്തി. മൈന്ദനെന്ന വാനരനാഥൻ:—

"എനിക്കു് അറുപതുയോജന ചാടുവാൻ കഴിയും" എന്നായി. അതുകേട്ട ദ്വിവിദൻ എന്ന സേനാപതി:—

"എഴുപതുയോജന വഴി ഒന്നിച്ചുപോകുവാൻ എനിക്കു കഴിയും സംശയമില്ല."

എന്നു് സ്വശക്തി വിശദമാക്കി. കപിസത്തമനായ സുഷേണൻ തുടന്നു:—

"എനിക്കു് എമ്പതുയോജന ചാടുവാൻ കരുത്തുണ്ടു്."

സ്വസ്വശക്തിയെപ്പററി അവർ ഇങ്ങിനെ ഓരോരുത്തരായി പറയുമ്പോൾ,

എല്ലാവരിലുംവെച്ച് വയോവൃദ്ധനുംകൂടിയായ ജാംബവാൻ, സവ്വരേയും ബഹുമാനത്തോടെ നോക്കിക്കൊണ്ട് തന്റെ കഴിവും വെളിവാക്കി:—

"ചങ്ങാതിമാരേ, പണ്ട് വളരെ ദൂരംവരെ ചാടുവാൻ എനിക്ക് ഉശിരുണ്ടായിരുന്നു. ഇപ്പോഠം പ്രായാധിക്യം കൊണ്ട് ഒന്നിനും വയ്യാതായി. ഇതു പറഞ്ഞു് ശ്രീരാമസ്വാമി കാര്യത്തിൽ ഒഴിയുകയല്ല. അതു പാടില്ലാത്തതാണ്. സ്വന്തം ബലം പറയേണമെന്ന് യുവരാജാവ് കല്പിച്ചിട്ടുമുണ്ട്. നമ്മഠം സീതാദേവിയെ കണ്ടുമടങ്ങണമെന്ന്, മഹാരാജാസുഗ്രീവനും, ശ്രീരാമചന്ദ്രനും തീരുമാനിച്ചതുമാണ്. ഇക്കാര്യം കൈവിടാൻ പാടില്ല. ഇത്രയും പ്രായമായിട്ടും തൊണ്ണൂറയോജനദൂരം ഞാൻ ചാടുമെന്നതിന്നു് സംശയമില്ല."

വാനരസൈന്യത്തെ ആകെ നോക്കിയ ജാംബവാൻ വീണ്ടും തുടന്നു:—

"ഈ ചുരുങ്ങിയ ദൂരം പോകുവാനുള്ള കഴിവല്ല എനിക്ക് ഉണ്ടായിരുന്നതു്. അസുരചക്രവത്തി മഹാബലിയുടെ മുന്നിൽനിന്നു് മൂന്നടിയളന്ന മഹാവിഷ്ണുവിനെ ഭൂലോകം മുഴുവൻ ചുററി മൂന്നു പ്രാവശ്യം ഞാൻ പ്രദക്ഷിണം വെക്കുകയുണ്ടായിട്ടുണ്ട്. ജരാനരകഠം ബാധിച്ച എനിക്ക് ഇപ്പോഠം ചാടാനുള്ള ഊക്ക് കുറഞ്ഞിരിക്കുന്നു. യൌവനത്തിൽ അതുല്യബലംതന്നെ എനിക്ക് ഉണ്ടായിരുന്നു. ഇപ്പോഠം ഇത്രക്കേ ശേഷിയുള്ളു. ഇതിലധികം ചാടാൻ സാധിക്കുകയില്ലെന്നാണ് തോന്നുന്നതു്. പക്ഷെ, ഇതുകൊണ്ടൊന്നും നമ്മുടെ കാര്യം സാദ്ധ്യമാകുകയില്ലല്ലൊ."

മഹാപ്രാജ്ഞനായ ജാംബവാനെ മാനിച്ചുകൊണ്ട്, അംഗദൻ ഔദാര്യത്തോടെ തുടന്നു:—

"ഈ നൂറയോജനവഴി ഞാൻ പിന്നിട്ടുപോകാം. എന്നാൽ മടങ്ങണ്ടേ. അതിന്നു് അതേപോലെ ശക്തികിട്ടുമോ ഇല്ലയോ എന്നു് തീർച്ച തോന്നുന്നില്ല."

വാഗ്മിയായ ജാംബവാൻ പെട്ടെന്നു് പറഞ്ഞു:—

"കപിവരന്മാരിൽവെച്ച് ഉത്തമനായ അങ്ങയുടെ ഗതിവിക്രമം എനിക്കറിയാം. നൂറോ, ശരിയ്ക്കു് ആയിരമോ യോജനവഴി—എന്നാൽ അങ്ങ് ഒരിക്കലും അതു് ചെയ്യാൻ പാടില്ല—പോകാനും വരാനും കരുത്തു് അങ്ങയ്ക്കു് ഉണ്ട്.

ഞങ്ങളെ പറഞ്ഞയച്ച സ്വാമിയുടെ മകൻ, ഒരിക്കലും ദൂതനാകരുത്. അവിട്ടത്തേക്ക് ഇവരെല്ലാവരും എങ്ങോട്ടയക്കുവാനുമുള്ള ഭൃത്യരാണ്.

യുവരാജാവേ, സ്വാമിയായ അവിട്ടന്ന് ഞങ്ങൾക്ക് "കളത്രം" ആകുന്നു. സേനകൾക്ക് സ്വാമിയാണ് കളത്രം. നാട്ടുനടപ്പ് ഇങ്ങിനെയാണ്. അതുകൊണ്ട് കളത്രത്തെ എന്നപോലെ ഞങ്ങൾ, ഉണ്ണിയെ എപ്പോഴും രക്ഷിക്കണം.

മാത്രമല്ല, ഈ വൻകാര്യത്തിൻെറ ആണിവേര് അവിട്ടന്നല്ലെ? കാര്യത്തിന്റെ വേര് എപ്പോഴും നിലനിൽത്തണമെന്നാണ് അറിവുള്ളവർ പറയുന്നത്. വേർ ഉണ്ടായാലല്ലെ, പൂവും കായുമാകുന്ന ഞങ്ങൾ ഉണ്ടാകു. അതുകൊണ്ട്, അവിട്ടന്നാണ് ഇതെല്ലാം നേടിയെടുക്കേണ്ട പരന്തപനായ ആൾ. ബുദ്ധിശക്തിയും പരാക്രമവും ഒത്തിണങ്ങിയ ഉണ്ണിയാണ് ഞങ്ങളുടെ ആചാര്യനും ആചാര്യപുത്രനും. അങ്ങയുടെ കീഴിൽനിന്ന് കാര്യങ്ങൾ എല്ലാം നടത്തുവാൻ ഞങ്ങൾ മതി."

ജ്ഞാനാഗ്രഗണ്യനായ ജാംബവാൻെറ വാക്കുകൾകേട്ട അംഗദൻ മറുപടിയായി:—

"സിംഹവിക്രമിയായ ഒരു വാനരനോ ഞാനോ പോകാതിരുന്നാൽ നമുക്ക് തീർച്ചയായും പ്രായോപവേശം തന്നെയാണ് ഗതി. ഇളയച്ഛൻ അതിബുദ്ധിമാനാണ്. ആ കല്പന അനുഷ്ഠിക്കാതെ അവിടെച്ചെന്നാൽ ആർക്കും രക്ഷയില്ല. രക്ഷിക്കുവാനും—ശിക്ഷിക്കുവാനും—കനിയുവാനും—കയർക്കുവാനും പോന്നവനാണ് രാജാസുഗ്രീവനെന്ന് മറക്കരുത്. 'സുഗ്രീവാജ്ഞ' ലംഘിക്കുവാൻ കഴിയുന്നൊരു വ്യക്തി ആരുണ്ട്? ലംഘിച്ചാൽ ജീവസന്ധാരണം സാധിക്കുമോ? അതുകൊണ്ട് ഈ കാര്യങ്ങളിനി മറിച്ചാകാത്തമാതിരി, വേണ്ടതാലോചിച്ച്, അറിവുള്ള അങ്ങു തന്നെ തീർച്ചപ്പെടുത്തി പറഞ്ഞുതരണം."

അംഗദന്ന് ആശ്വാസമേകത്തക്ക വാക്കുകൾ ജാംബവാൻ ഇങ്ങിനെ തുടർന്നു:—

"ഉണ്ണീ, അവിട്ടത്തെ കാര്യത്തിന്ന് ഒരിക്കലും ന്യൂനത വരുകയില്ല. നിഷ്പ്രയാസം ഇതെല്ലാം സാധിക്കാവുന്ന ഒരുവൻ നമ്മുടെ ഒന്നിച്ചുണ്ട്. അവനെ ഞാൻ പറഞ്ഞ് ഇളക്കി വിടാം."

ഒരു ഭാഗത്തു് ഒററക്കു് അനങ്ങാതെ സസുഖം ഇരിക്കുന്ന—സുപ്രസിദ്ധ കപിവീരനും അമേയവിക്രമിയുമായ വായുതനയൻ ശ്രീഹനുമാനെ, പ്ലവഗോത്തമനായ ജാംബവാൻ നോക്കി. ആനന്ദം അലയടിച്ചുകൊണ്ടു് ആ കണ്ണുകഠം വികസിച്ചു. പറഞ്ഞിളക്കുവാൻ നിശ്ചയിച്ചു് അടുത്തു ചെന്നു.

ഇങ്ങിനെ ആഷ്മായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ, കിഷ്ക്കിന്ധാകാണ്ഡം അറുപത്തിയഞ്ചാംസർഗ്ഗം അവസാനിച്ചു.

---

## അറുപത്തിയാറാം സർഗ്ഗം [ഹനൂമത്പ്രേരണം]

ഇതികർത്തവ്യതാമൂഢരായി മ്ലാനവദനത്തോടെ ഇരിക്കുന്ന ആയിരമായിരം കപിവരന്മാരെ നോക്കിക്കണ്ടു ജാംബവാൻ:—

"ഹേ ഹനുമാൻ, സർവ്വശാസ്ത്രവിശാരദനായകപിവീരാ, എന്താണു് അങ്ങു് യാതൊന്നും മിണ്ടാതെ മൌനമായിരിക്കുന്നതു്? എന്താണു് ഒന്നും പറയാത്തതു്? ഹേ മാരുതീ, വാനരേശ്വരനായ സുഗ്രീവനും, ശ്രീരാമലക്ഷ്മണന്മാക്കും, തേജസ്സു് ശക്തി എന്നിവയാൽ അങ്ങു് തുല്യനാണു്.

അരിഷ്ടനേമിയുടെ പുത്രൻ—മഹാബലശാലിയായ വൈനതേയൻ—സർവ്വ പക്ഷിവൃന്ദങ്ങളിലുംവെച്ചു് ഉത്തമനും 'ഗരുത്മാൻ' എന്നു് സുപ്രസിദ്ധനുമായവൻ—ആ ഗരുത്മനെ ഞാൻ പലപ്പോഴും അലയാഴിയിൽ കണ്ടിട്ടുണ്ടു്. മിന്നൽ വേഗത്തിൽവന്നു് സർപ്പങ്ങളെ റാഞ്ചിയെടുക്കുന്ന ആ പക്ഷീന്ദ്രന്റെ ചിറകിന്നു് എത്രയാണോ ബലം അത്രയും കരുത്തു് അങ്ങയുടെ കൈത്തലങ്ങഠംക്കുണ്ടു്. പരാക്രമവും ഊക്കും ആ പതഗേന്ദ്രനിൽനിന്നു് ഒട്ടും കുറയുകയില്ല. ബലം, ബുദ്ധി, തേജസ്സു്, പൌരുഷം എന്നിവയാൽ സർവ്വജീവികളിലും മേലെയാണു്, ഹരിപുംഗവനായ അങ്ങു് എന്നു് ഓമ്മിക്കാത്തതെന്താണു്?

അപ്സരസ്ത്രീകളിൽവെച്ചു് അത്യുത്തമയായ "പുഞ്ജികസ്ഥല" എന്നൊരുവഠം ഉണ്ടായിരുന്നു. 'അഞ്ജന' എന്ന പേരിൽ മൂപ്പാരിലും പ്രഖ്യാതയായ അവഠം, 'കേസരി' എന്ന വാനരേന്ദ്രന്റെ ധമ്മപത്നിയായി. ഈ ഭൂമിയിൽ അവളെപ്പോലെ അഴകുള്ള ഒരൊററ സ്ത്രീയും ഉണ്ടായിരുന്നില്ല.

ഉണ്ണീ മാരുതീ, 'കുഞ്ജരൻ' എന്ന വാനരന്റെ പുത്രിയായി കാമരൂപിണി

യായ അവറം, ഒരു ശാപംകൊണ്ടു് ജനിച്ചു. സർവ്വാംഗസുന്ദരീരത്നമായത്തു വാനരി ഒരുദിവസം മനുഷ്യരൂപമെടുത്ത യുവതിയായി. പട്ടുവസ്ത്രവും വിചിത്ര ദിവ്യമാല്യാഭരണങ്ങളുമണിഞ്ഞു്, കാർമേഘതുല്യമായൊരദ്രിയിൽ മന്ദമായി ലാത്തിത്തുടങ്ങി. അററം ചുകന്ന മഞ്ഞപ്പട്ടു്, ഇളം കാററുതട്ടി അല്പമൊന്നു് നീങ്ങി. തടിച്ചുരുണ്ട ഊരുക്കളും, പീനങ്ങളായ സ്തനങ്ങളും, വടിവാന്ന വദനവും, വിശാലായതജഘനവും, കുടങ്ങിയ ഉദരവും, ഒത്തുചേന്ന—സൌന്ദര്യസാരസർവ്വസ്വമായ—അവളെക്കണ്ട വായുദേവൻ കാമമോഹിതനായിത്തീന്നു. സാധ്വിയായ അവളെ, പവനൻ നീണ്ട പാണികളാൽ പരിരംഭണം ചെയ്തു. മനസ്സു മുഴവൻ അവളിൽ മുഴുകിയ മാരുതൻെറ കാമചേഷ്ടിതത്തിൽ, പരിഭ്രമിച്ച ആ ചാരിത്രശാലിനി ചോദിച്ചു:—

"ഏകപത്നീവ്രതമുള്ള എന്നെ നശിപ്പിക്കാൻ ഏതൊരുവനാണു് ഒരുമ്പെടുന്നതു്?"

വായുദേവൻ പെട്ടെന്നു് ഉത്തരം പറഞ്ഞു:—

"ഭദ്രേ, ഞാൻ നിന്നെ ഒരിക്കലും നശിപ്പിക്കുകയില്ല. ഹേ സുന്ദരീ, ഒട്ടും ഭയപ്പെടേണ്ട. എൻെറഹൃദയം കൊണ്ടുമാത്രമാണു് ഞാൻ നിന്നെ ആലിംഗനം ചെയ്തതു്. വീര്യവും—ബുദ്ധിയും—മഹാബലപരാക്രമങ്ങളും—അതിതേജസ്സും—അമോഘപൌരുഷവും—ഒത്തുചേന്ന ഒരു ഉണ്ണി നിനക്കു് ഉണ്ടാകും. ചാട്ടത്തിലും അവൻ എനിക്കു് തുല്യനായിത്തീരും."

ആ വത്തമാനം അഞ്ജനയെ അത്യധികം ആനന്ദിപ്പിച്ചു. അടുത്തുള്ളൊരു ഗുഹയിൽ അമ്മ അങ്ങയെ പ്രസവിച്ചു. വൻകാട്ടിലെ ഗുഹാമുഖത്തുനിന്നു് കൊച്ചുകൈക്കുഞ്ഞായ അങ്ങു് നോക്കുമ്പോറ ഉദിച്ചുയരുന്ന ആദിത്യനെയാണു് കണ്ടതു്. ഒന്നാന്തരമൊരുപഴമാണിതു് എന്നു് വിചാരിച്ചു്, അതു് പറിക്കാൻ വാനിടത്തിലേക്കു് അങ്ങു് ചാടി. ഹേ കപിശ്രേഷ്ഠ, മൂന്നൂറുയോജന ഉയന്നിട്ടും സൂര്യതേജസ്സിനെ കൂട്ടാക്കാത്തതുകണ്ട ദേവേന്ദ്രൻ ക്രോധത്തോടെ വജ്രായുധം ശക്തിയോടെ അങ്ങയുടെ നേരിട്ടു് ചാട്ടി. അതു് ഇടത്തെ കവിളിൽകൊണ്ടു. ശൈലശൃംഗത്തിലേക്കു് അങ്ങു് വീണു. വജ്രംതട്ടിമുറിഞ്ഞതിനാൽ, "ഹനുമാൻ" എന്നുപേർ അന്നുമുതൽ വിശ്വവിശ്രുതമായിത്തീന്നു.

തനയന്റെ പതനം കണ്ട പവനൻ പെട്ടെന്നു് ഒതുങ്ങിനിന്നു. മൂന്നുലോകത്തിലും കാററനങ്ങാതായി. ദേവന്മാരും ലോകപാലകന്മാരും പരിഭ്രമിച്ചു. കോപിഷ്ഠനായ വായുദേവനെ പ്രസാദിപ്പിച്ചു.

"യുദ്ധത്തിൽ ശസ്ത്രാസ്ത്രങ്ങളാൽ നീ വധിക്കപ്പെടുകയില്ല."

എന്ന വരം വിധാതാവു് അങ്ങക്കു് തന്നതോടെ അനിലൻ ഏററവും സന്തുഷ്ടനായി. മാത്രമല്ല, വജ്രംകൊണ്ടുപോലും ആപത്തുപററാത്ത അങ്ങയിൽ സംപ്രീതനായ വാനോർനാഥൻ:—

"നിനക്കു് തോന്നുമ്പോഴേ മരണമുണ്ടാകു."

എന്ന മഹാവരവും തന്നിട്ടുണ്ടു്. കപിവരനായ കേസരിയുടെ ക്ഷേത്രജനും, വായുദേവൻെറ ഔരസപുത്രനുമാണങ്ങു്; വേഗത്തിലും ചാട്ടത്തിലും പിതൃതുല്യനും.

മാരുതീ, ഈ വാനരപ്പടയുടെ ജീവൻമുഴുവൻ പോയമട്ടിലായി ഇന്നു്. ഞങ്ങൾക്കു് എല്ലാവർക്കും ഉയിരേകി രക്ഷിക്കുവാൻ അങ്ങക്കു മാത്രമേ കഴിയൂ. മററാരു വൈനതേയനെപ്പോലെ വിക്രമിയുമാണു് എന്നു് മറക്കരുതു്.

മകനേ, വാമനാവതാരകാലത്തിൽ ഇരുപത്തൊന്നുപ്രാവശ്യം ഭൂമിമുഴുവൻ ഞാൻ വലത്തുവെച്ചിട്ടുണ്ടു്. ആ കാലത്തു് വലിയ ശക്തി എനിക്കു് ഉണ്ടായിരുന്നു. ഇന്നാകട്ടെ, ജരാനരകൾ ബാധിച്ചു് ക്ഷീണഗാത്രനായി. ഇപ്പോൾ ഞങ്ങളിൽ സർവ്വഗുണസമ്പൂർണ്ണൻ അങ്ങുമാത്രം. ഒരുങ്ങിക്കൊള്ളൂ.

ഉണ്ണീ, ചാടുന്നവരിൽ അദ്വിതീയൻ മററാരുമല്ല. മകനേ, നിൻെറ പരാക്രമം കാണുവാനുള്ള വെമ്പൽ എനിക്കുമാത്രമല്ല, ഈ കപിസൈന്യത്തിനൊട്ടാകെയുണ്ടു്. ഞങ്ങൾ എല്ലാവരും കൊതിച്ചാണിരിക്കുന്നതു്.

കപികേസരിയായ ഉണ്ണീ, എഴുന്നേല്ക്കൂ. ഈ പെരുംകടൽ ചാടിക്കടക്കൂ. സകലജീവജാലങ്ങളിലും ഉയർന്നവൻ അങ്ങാണു്. നോക്കൂ. ഈ വാനരന്മാരുടെ ഏദയം ഒന്നെങ്കിലും അഴലെഴാത്തതില്ല. മഹാവിഷ്ണു വളർന്നുവളർന്നു്, മൂന്നടി വെക്കുവാൻ തുടങ്ങിയതുപോലെ പരാക്രമത്തിന്നു് ഒരുങ്ങു."

ജാംബവാൻെറ വാക്കുകൾ മാരുതിയെ ഉണർത്തി. കർത്തവ്യം ഇന്നതെന്നു് വ്യക്തമായി. പ്രഖ്യാതനായ ആ വലീമുഖവീരൻ, കപികൾക്കു് അത്യാനന്ദമേകത്തക്കവിധം അത്ഭുതരൂപം പ്രാപിച്ചു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ, ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്കിന്ധാകാണ്ഡം അറുപത്താറാംസർഗ്ഗം അവസാനിച്ചു.

---

## അറുപത്തിയേഴാം സർഗ്ഗം. [മഹേന്ദ്രശിഖരാരോഹണം]

ആ പ്രമുഖവാനരേന്ദ്രൻ, നൂറുയോജന ചാടുവാൻതക്ക വീര്യമുള്ളവനായി പെട്ടെന്നു് മാറിയതുകണ്ട വൻപടയുടെ വദനം കാറൊഴിഞ്ഞ ആകാശംപോലെ തെളിഞ്ഞു. എല്ലാവരും കൂട്ടമിട്ടാർത്തു. കുളിർത്തകരളോടെ അത്ഭുതസ്തബ്ധരായി ചുററുംനില്ക്കുന്ന കപികൾ കരുത്തേറിയ കാററിൻമകനെ സ്തുതിച്ചു. മഹാവിഷ്ണുവിൻെറ ത്രിവിക്രമരൂപത്തെ നാലുപാടുംനിന്നു് ദേവകൾ സ്തുതിച്ചതുപോലെ, വാനരപ്പട ദിഗന്തവിശ്രാന്തകീർത്തിമാനായ മാരുതിയെ പുകഴ്ത്തി.

ഭീമരൂപമാന്ന ഹനൂമാൻ വാലൊന്നു് വട്ടംചുററിച്ചു് സന്തോഷത്തോടെ വദ്ധിതബലവാനായിനിന്നു. വൃദ്ധന്മാരായവർകൂടി അനുമോദിച്ചു. തേജസ്സ് അടിക്കടി അധികമായിത്തുടങ്ങി. ഗുഹയിൽ കിടക്കുന്ന സിംഹം, മൂരിനിവന്നെഴുന്നേല്ക്കുന്നതുപോലെ നിവന്നു. ചുട്ടുപഴുത്ത അംബരതലംപോലെ, പുകയില്ലാത്ത അഗ്നിയെപ്പോലെ, വാനരമദ്ധ്യത്തിൽനിന്നു്, രോമാഞ്ചത്തോടെ എഴുന്നേററ പവനാത്മജൻ കപിപുംഗവന്മാരെ താണുവന്ദിച്ചു് ഇപ്രകാരംപറഞ്ഞു:—

"അദൃഷ്ടനായി ആകാശത്തിൽ സഞ്ചരിക്കുന്ന അഗ്നിസഖാവായ വായുദേവൻ ശൈലാഗ്രങ്ങളെക്കൂടി തകർക്കും. ആ ദേവൻെറ ഔരസപുത്രനാണു് ഞാൻ. എനിക്കുതുല്യം ചാടുവാൻ കെല്പുള്ളവൻ ആരുമില്ല. വാനുരുമ്മിനില്ക്കുന്ന മഹാമേരുപർവ്വതത്തെ, നില്ക്കാതെത്തന്നെ ആയിരംതവണ വലത്തുവെക്കുവാൻ എനിക്കിപ്പോൾ സാധിക്കും. ഇന്നു് ഞാൻ, കയ്യൂക്കുകൊണ്ടു് ഈ പാരിനെ—കുന്നും മലയും പുഴയും സമുദ്രവുമൊത്ത ഊഴിയെ—വേണ്ടിവന്നാൽ മുക്കിയേക്കും. എൻെറ കണംകാലിൻേറയും തുടകളുടേയും ഊക്കുകൊണ്ടു്, മഹാനക്രാദികൾനിറഞ്ഞ സാഗരം കൊടുങ്കാററുതട്ടിയതുപോലെ ഉയന്നേറും. സാക്ഷാൽ ഗരുഡനെ ആയിരംപ്രവാശ്യം വലത്തുവെക്കുവാനുള്ള കെല്പ് എനിക്കിപ്പോൾ ഉണ്ടു്. സർപ്പാശിയായ വൈനതേയൻ വാനിൽ പറക്കുന്നതിനോടൊപ്പം ഞാൻ എത്തും. ഉദയംമുതൽ ഒന്നിച്ചുപോയി, അസ്തമനത്തിന്നുമുമ്പു് അംശുമാനെ ചെന്നെതിരേററു്, യഥാവിധി അഭിവാദ്യംചെയ്യും. ഭൂസ്പർശം ചെയ്യാതെത്തന്നെ, ഒരേഊക്കിൽ ആകാശസഞ്ചാരികളെ മുന്നിട്ടുപോകും. വേണ്ടിവന്നാൽ അംബുധികളെ വററിക്കാം. ഭൂമിയെ പിളക്കാം. ചാട്ടംകൊണ്ടുതന്നെ ഞാൻ മലകളെ പൊടിക്കാം. കാലുകളുടെ ഊക്കുകൊണ്ടു് സമുദ്രജലം ഞാൻ കൊണ്ടുപോകും. വള്ളികളാൽ ചുററപ്പെട്ട വൻമരങ്ങൾകൂടി ചാടുന്നസമയത്തു് എന്നെ അനുഗമിച്ചു് ആകാശസഞ്ചാരം ചെയ്യും.

ചോതിനക്ഷത്രമാർഗ്ഗമേതോ, അതുപോലെയാകും എനിക്ക് വാനിലുള്ള പന്ഥാവ്. ഘോരസഞ്ചാരികളായ സർവ്വഭൂതങ്ങളും എന്റെ ഒന്നിച്ച് പറന്നെത്തുന്നത് നിങ്ങളിന്ന് കാണും. വങ്കാറപോലെ, വ്യോമംമുഴുവൻ വിഴുങ്ങിയപോലെ, പോകുന്ന എന്നെ നിങ്ങളിന്നു കാണും.

ആകാശത്തിലുള്ള കാറുകളെ ഊതിപ്പറപ്പിക്കും; മാമലകളെ കലുക്കും; സാഗരം കലക്കും; തെററുപററാതെ ചാടുന്ന എന്റെ ശക്തി, സാക്ഷാൽ ഗരുഡന്റേയും വായുവിന്റേയുമാണ്. പക്ഷീന്ദ്രനായ വൈനതേയനേയും പവനനേയുമല്ലാതെ മററാരാളേയും എന്റെ പിന്നാലെ പോരുവാൻ ഞാൻ കാണുന്നില്ല. കാർമേഘത്തിൽനിന്ന് ഇടിമിന്നലെന്നപോലെ, ഒരു ക്ഷണംകൊണ്ട് ഞാൻ ആകാശമാർഗ്ഗത്തിൽ പറന്നെത്തുന്നത് കാണുവിൻ. സമുദ്രലംഘനസമയത്ത് എന്റെ ഉടൽ, സാക്ഷാൽ വൈകുണ്ഠനാഥന്റെ വാമനസ്വരൂപം വളന്നതുപോലെയായിത്തീരും.

ഞാനെന്റെ ബുദ്ധികൊണ്ട് എല്ലാം ഇപ്പോൾ കാണുന്നു. എന്റെ ഹൃദയവിചാരവും അതിനൊത്തതാണ്. കാണും; ദേവിയെ ഞാൻ കാണും. നിങ്ങൾക്ക് കുഴലൊട്ടും വേണ്ട. വേഗതയിൽ ഞാൻ പിതാവിന്നുതുല്യനാണ്; ആകാശസഞ്ചാരത്തിൽ മഹാവിഷ്ണുവാഹനസദൃശനാണ്. വേണ്ടിവന്നാൽ ആയിരം യോജനദൂരത്തേക്ക് ചാടാമെന്നാണ് എനിക്കിപ്പോൾ തോന്നുന്നത്.

ചങ്ങാതിമാരേ, വേണ്ടിവന്നാൽ, വജ്രായുധമെടുത്ത മഹേന്ദ്രന്റേയോ സ്വയംഭൂവായ വിധാതാവിന്റേയോ കയ്യിൽനിന്ന് അമൃതംതട്ടിക്കൊണ്ടുവരുവാൻകൂടി ഇപ്പോൾ എനിക്ക് സാധിക്കും. നിവൃത്തിയില്ലെന്നുകണ്ടാൽ ലങ്കയെക്കൂടി എടുത്തുകൊണ്ട് ഞാൻ നിങ്ങളുടെ മുന്നിൽ മടങ്ങിയെത്തും''

സുസ്പഷ്ടമായി എല്ലാവരും കേൾക്കത്തക്കവിധം ഇത്രയും പറഞ്ഞ വാനരേശ്വരനെ അത്ഭുതസ്നേഹാദരങ്ങളോടെ ആ വൻപട നോക്കിനിന്നു. മനംകുളുത്ത ജാംബവാൻ:—

''ഹ വീരാ, കേസരിപുത്രാ, പവനതനയാ, ഹനൂമാനേ, മകനേ, ഉണ്ണീ, ഈ സുഹൃത്തുക്കളുടെ ദുഃഖമെല്ലാം അങ്ങ് തീർത്തുകഴിഞ്ഞു. എല്ലാ കപികളും ഉണ്ണിയുടെ നന്മക്ക് അകമഴിഞ്ഞു പ്രാർത്ഥിക്കുകയാണ്. കാര്യസാദ്ധ്യത്തിനായി ഞങ്ങളെല്ലാവരും മംഗളകർമ്മങ്ങൾ ചെയ്തുകൊണ്ട് ഇവിടെ ഇരിക്കും.

മകനേ മാരുതീ, മഹർഷിവര്യന്മാരുടെ അനുഗ്രഹത്താൽ, വയോവൃദ്ധരായ വാനരന്മാരുടെ ആഗ്രഹത്താൽ, ആചാര്യന്മാരുടെ ആശിസ്സാൽ, ഈ വൻകടൽ താണ്ടിയാലും. ഒരു കാലൂന്നി നില്ക്കുന്നതുപോലെയാണ് ഞങ്ങൾ. അങ്ങയുടെ കയ്യിലാണ് ഞങ്ങളുടെ ജീവൻ മുഴുവനും.''

മഹാത്മാ ജാംബവാനെ വണങ്ങിക്കൊണ്ട് ഹനൂമാൻ കപിയൂഥത്തോട് തുടന്നു:—

''ചങ്ങാതികളേ, ഞാൻ ചാടുന്ന സമയത്തിലുള്ള ഊക്ക് താങ്ങുവാൻ ഇവിടം പോരാ. കരിമ്പാറക്കൂട്ടങ്ങൾ നിറഞ്ഞ, ഉറപ്പുള്ള ശൃംഗങ്ങളോടുകൂടിയ മഹേന്ദ്ര പർവ്വതമതാ. ആ അദ്രിശിഖരത്തിൽ കയറി ഞാൻ ഊക്കിടാം. അനേക വിധ വൃക്ഷങ്ങൾ ഇടതിങ്ങി, എല്ലാവിധധാതുക്കളും ഒത്തുചേർന്ന് ശോഭിക്കുന്ന ഈ പർവ്വതരാജൻ എൻെറ ശക്തിയെ താങ്ങും; സംശയമില്ല. നൂറുയോജന ദൂരത്തേക്ക് ചാടുമ്പോൾ ഉണ്ടാകുന്ന കാലമർത്തൽ മറെറാന്നിനും താങ്ങുവാൻ സാധിക്കുകയില്ല.''

ശത്രുമർദ്ദകനായ ഹനൂമാൻ ഉത്തരക്ഷണത്തിൽ മഹേന്ദ്രാചലമേറി. മാൻ കൂട്ടങ്ങൾ മേയുന്ന പച്ചപ്പുൽപ്പരപ്പുകൾ, ഇടതിങ്ങിനില്ക്കുന്ന നാനാതരുനികര ങ്ങൾ, നിറയെ പൂത്തുനില്ക്കുന്ന ലതകൾ, സർവ്വകാലപുഷ്പിതാരണ്യങ്ങൾ, സിംഹം-പുലി-മദഗജങ്ങൾ..എന്നിവ സ്വച്ഛന്ദം വിഹരിക്കുന്ന ദുർഗ്ഗസ്ഥലങ്ങൾ, മദിച്ചപക്ഷികളുടെ കളകളനാദങ്ങൾ, പലപല സ്ഥലത്തുകൂടി കുതിച്ചുചാടുന്ന നീർച്ചാട്ടങ്ങൾ, ഇങ്ങിനെ ജാജ്വല്യമാനമായ മഹേന്ദ്രശൈലത്തിൻെറ ശൃംഗത്തി ലേക്ക് കാററിനൊത്ത മഹാശക്തൻ മാരുതി പെട്ടെന്ന് കയറി.

മഹേന്ദ്രതുല്യവിക്രമനായ ഹനൂമാൻ പർവ്വതോപരി പാദമൂന്നിയൊന്നു് നടന്നു. അതു് സഹിക്കാൻ സാധിക്കാത്ത മാമല കലുങ്ങി; സിംഹത്താൽ വധിക്കപ്പെട്ട മദഗജംപോലെ ശബ്ദിച്ചു. പലയിടങ്ങളിൽനിന്നും വെള്ളച്ചാട്ടം തുടങ്ങി; പാറകൾ പൊടിഞ്ഞു. മാമരങ്ങൾ വിറച്ചു; മൃഗങ്ങളും ഗജവീരന്മാരും നടുങ്ങി; പാനാസക്തരും തരുണരുമായ അനേകമനേകം ഗന്ധർവ്വമിഥുനങ്ങൾ, വിദ്യാധരസമൂഹങ്ങൾ, പറന്നുപോകുന്ന പക്ഷിവൃന്ദങ്ങൾ, ഇവയെല്ലാം സ്വസ്വ മാർഗ്ഗങ്ങൾ ഉപേക്ഷിച്ചു. ചീത്ത പാമ്പുകൾ പതുങ്ങി. കൊടുമുടികളിലുള്ള വമ്പാറക്കൂട്ടങ്ങൾ ഇളകി. ഇങ്ങിനെ ആ മഹാഗിരി ആകെയൊന്നുലഞ്ഞു് അലങ്കോലപ്പെട്ടു.

പരിഭ്രമിച്ച് പത്തിവിടർത്തി ചീററുന്ന നാഗങ്ങൾ മടകളിൽനിന്ന് പകുതിയും പുറത്തേക്ക്, കൊടിക്കൂറകൾ തൂക്കിയിട്ടതുപോലെ വന്നു തൂങ്ങി. മുനിമാർ പേടിച്ചരണ്ട് ആ മഹീധരത്തെവിട്ട് മറെറാരരണ്യത്തിൽ കൂട്ടംവിട്ട പാന്ഥന്മാരെപ്പോലെ നടന്നുതുടങ്ങി.

അതിശീഘ്രതയുള്ള മഹാകപീശ്വരൻ–വീരന്മാരായ ശത്രുക്കളെ നശിപ്പിക്കുന്നവൻ–മഹാനുഭാവനായ ശ്രീ ഹനൂമാൻ–മനസ്സുകൊണ്ട് ലങ്കയിൽ സീതാദേവീസന്നിധിയിൽ എത്തിക്കഴിഞ്ഞു.

ഇങ്ങിനെ ആർഷമായ ശ്രീമദ്രാമായണത്തിൽ ശ്രീവാല്മീകിവിരചിതമായ ആദികാവ്യത്തിൽ കിഷ്ക്കിന്ധാകാണ്ഡം, അറുപത്തിയേഴാം സർഗ്ഗം അവസാനിച്ചു.

**കിഷ്ക്കിന്ധാകാണ്ഡം സമാപ്തം.**

